അന്തർ ഭാരതീയ പുസ്തകമാല

# ഗ്രാമായണം

റാവു ബഹദൂർ

വിവർത്തനം:
സി. രാഘവൻ



നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ.

ആദ്യമുദ്രണം : 1981 (ശക 1903)
പുനർമുദ്രണം : 1991 (ശക 1913)



രൂ. 39.00

*Original Title* : Gramayana (*Kannada*)
*Malayalam Title* : Gramayanam

പ്രസാധകർ : ഡയറക്ടർ, നാഷണൽ ബുക്ക് ട്രസ്റ്റ്, ഇന്ത്യ,
എ–5, ഗ്രീൻ പാർക്ക്, ന്യൂ ഡൽഹി–110 016.

# അവതാരിക

റാവു ബഹദൂറിന്റെ ഈ കൃതിയും ഞാനും സവിശേഷമായി ബന്ധപ്പെട്ടിരിക്കുന്നു. ഈ നോവൽ എഴുതാൻ തുടങ്ങുന്നതിനുമുമ്പുതന്നെ അതിന്റെ ഇതിവൃത്തം അദ്ദേഹം വിവരിച്ചുതന്നിരുന്നു. അദ്ദേഹത്തിന്റെ അനുസ്യൂതമായ സരസസംഭാഷണം കേട്ടു് മുഗ്ദ്ധരായവരിൽ ഒരാളാണു് ഞാൻ. അദ്ദേഹം കഥ പറഞ്ഞു കേട്ടപ്പോൾ മുതൽ അതെഴുതാൻ ഞാൻ നിർബ്ബന്ധിക്കയുണ്ടായി. ഞങ്ങളുടെ സൌഹൃദത്തിന്റെ പ്രാരംഭദശയുടെ ആവേശം ചൈതന്യം പകർന്നു. തന്റെ നോവലിനു് അവതാരിക എഴുതണമെന്നു് അദ്ദേഹം അന്നു് എന്നോടു് പറയുകയുണ്ടായി. അന്നത്തെ ആവേശത്തള്ളലിൽ ഞാനതു് സമ്മതിച്ചു. റാവു ബഹദൂർ, ഒരു ശപഥം നിറവേററുന്ന വീറോടെ മൂന്നുനാലു് മാസംകൊണ്ടു് നോവൽ പൂർത്തിയാക്കി എന്നെക്കാണിച്ചു. ഞാൻ ധൃതിയിൽ കൈയ്യെഴുത്തു കോപ്പി വായിച്ചു. വാഗ്ദാനം നിറവേററി, മാനം കാക്കുന്നതിന്നു് ഞാൻ ഈ അവതാരിക എഴുതേണ്ടിയിരിക്കുന്നു.

ഈ നോവൽ റാവു ബഹദൂറിന്റെ ആദ്യത്തെ കൃതിയാണു്. കഴിഞ്ഞ ഇരുപതോളം സംവത്സരങ്ങളായി അദ്ദേഹം പത്രങ്ങളിൽ എഴുതിവരുന്നു. പത്രമാസികകളിൽ അദ്ദേഹത്തിന്റെ കൃതികൾ പ്രസിദ്ധീകൃതങ്ങളായിട്ടുണ്ടെങ്കിലും ഗ്രന്ഥരൂപത്തിൽ ഒന്നും പുറത്തുവന്നിട്ടില്ല. പത്രങ്ങളിൽവന്ന അദ്ദേഹത്തിന്റെ ചെറുകഥകളും ഹാസ്യലേഖനങ്ങളും വായിച്ചാസ്വദിച്ചവർ ധാരാളം കാണും; എന്നാൽ സാഹിത്യകൃതികളെന്ന നിലയ്ക്കു് അവ നിരൂപണ വിധേയമായിട്ടില്ല. ഒരു ഗ്രന്ഥം പ്രസിദ്ധീകരിക്കാൻ റാവു ബഹദൂർ ഉദ്ദേശിച്ചിരുന്നുമില്ല. തുടക്കത്തിൽ ഈ നോവലിനെക്കുറിച്ചു് എനിക്കു് വലിയ പ്രതീക്ഷയില്ലായിരുന്നു. പത്രപ്രവർത്തനം റാവു ബഹദൂറിന്റെ രക്തത്തിൽ കലർന്ന സിദ്ധിയാണു്. അതുകൊണ്ടുതന്നെ ബൃഹത്തായൊരു കൃതിയുടെ നിർമ്മാണം അദ്ദേഹത്തിന്നു് സാധിക്കുമോ എന്നു് സംശയിച്ചു. 'കോളം' കണക്കാക്കി ലേഖനങ്ങൾ എഴുതിത്തള്ളുന്ന പത്രപ്രവർത്തകന്നു് കെട്ടുറപ്പുള്ള നോവൽരചന മടുപ്പുളവാക്കും. എന്നാൽ റാവു ബഹദൂർ എന്റെ കണക്കുകൂട്ടലുകൾ തെററിച്ചുകൊണ്ടു് അസാദ്ധ്യമായ കാര്യം സാധിച്ചിരിക്കുന്നു.

റാവു ബഹദൂറിന്റെ സമ്പന്നമായ ജീവിതാനുഭവങ്ങൾ ഈ നേട്ടത്തിൽ പ്രധാന പങ്കു വഹിച്ചിരിക്കണം. എണ്ണമററ മണ്ഡലങ്ങളിൽ പ്രവർത്തിച്ച ഈ മദ്ധ്യവയസ്കൻ നേടിയെടുത്ത അനുഭവസമ്പത്തു് അപാരമത്രെ. അദ്ദേഹം ഈ പ്രപഞ്ചത്തെ ഏററവും അടുത്തറിഞ്ഞു. ജീവിത സത്യങ്ങൾ ദുഃഖപ്രസംഗ

ത്തിനുള്ള 'കോളം' പോലെ സ്പഷ്ടചിത്രമാണ് അദ്ദേഹത്തിന്. അദ്ദേഹം അനേകം ആളുകളുമായി അടുക്കുകയും അകലുകയും ചെയ്തു. നോവൽ രചനയ്ക്ക് ആവശ്യമായ പാകത ഈ അനുഭവങ്ങൾ അദ്ദേഹത്തിന് നല്കി. യഥാർത്ഥ അനുഭവങ്ങൾ സത്യസന്ധമായി ചിത്രീകരിക്കുകയാണ് അദ്ദേഹത്തിന്റെ കൃതികളുടെ പ്രത്യേകത. അദ്ദേഹത്തിന്റെ ഹാസ്യലേഖനങ്ങളിലും ചെറുകഥകളിലും ഈ സവിശേഷഗുണം ദൃശ്യമാണ്. കൂടാതെ സമാകർഷകമായി കഥ പറയാൻ അദ്ദേഹത്തിനു കഴിയും. സ്വാഭാവികമായ നർമ്മബോധം ഈ ആഖ്യാനപാടവത്തിന് മൂർച്ചയും മിനുമിനുപ്പും പ്രദാനം ചെയ്യുന്നു. അദ്ദേഹം എഴുതിയ എല്ലാം ലേഖനങ്ങളും കഥകളും ഗ്രന്ഥരൂപത്തിൽ പ്രസിദ്ധീകൃതമായാൽ ഈ സത്യം മനസ്സിലാക്കാൻ സാധിക്കും.

## 2

റാവു ബഹദൂറിന്റെ ഈ കൃതി, അദ്ദേഹത്തിന്റെ മറ്റെല്ലാകൃതികളിൽ നിന്നും ഭിന്നമാണ്. അദ്ദേഹത്തിന്റെ അനുഭവങ്ങൾ അടിസ്ഥാനപരമായി മാറിയിട്ടില്ല; എന്നാൽ ജീവിതവീക്ഷണം ഇവിടെ കൃതാർത്ഥമായിരിക്കുന്നു. ഒരു നിമിഷത്തിന്റെ കൌതുകത്തിന് ഭാഷയുടെ ചമയം നൽകുന്ന കൃതി ഇതല്ല. ജീവിതത്തെ സമഗ്രമായി ദർശിക്കുന്ന ധീരമായ വീക്ഷണവും സാധാരണ ജീവിതത്തിൽ നാം കാണുന്ന സംഭവങ്ങൾക്ക് പരസ്പര ബന്ധം കണ്ടെത്താനുള്ള ജിജ്ഞാസയും സമൂഹജീവിതത്തിൽ നിന്ന് ഉടലെടുത്ത്, അതിനെത്തന്നെ വിഴുങ്ങാൻ ഇറങ്ങിനടക്കുന്ന പ്രശ്നങ്ങളുടെ നിഗൂഢതയെ മനസ്സിലാക്കാനുള്ള അന്വേഷണവും ഈ കൃതിയുടെ പ്രേരകശക്തികളാണ്. അങ്ങനെ ചിന്തിച്ചാൽ ഈ നോവൽ ഏറെക്കുറെ മഹാകാവ്യ രചനയെ അനുസ്മരിപ്പിക്കുന്നു.

അറുപതു സംവത്സരങ്ങൾക്കു മുമ്പത്തെ ഒരു ഗ്രാമത്തിന്റെ ജീവിതമാണ് ഇവിടെ ചിത്രീകരിച്ചിരിക്കുന്നത്. ഒരർത്ഥത്തിൽ ഇതൊരു ശുദ്ധ സാമൂഹ്യ നോവലാണ്. ഇവിടെ പ്രവർത്തനമണ്ഡലം പൊതുജീവിതം തന്നെ. ഏകദേശം നാല്പതോളം വ്യക്തികൾ ഇതിൽ പ്രത്യക്ഷപ്പെടുന്നുവെങ്കിലും ഒരാളുടെ കുടുംബജീവിതത്തെക്കുറിച്ചും നമുക്ക് യാതൊരു വിവരവും ലഭിക്കുന്നില്ല. ഇക്കാര്യത്തിൽ ഈ നോവലിസ്റ്റിന്റെ സംയമം അഭിനന്ദനാർഹമത്രെ. നോവൽ വായിച്ചു പോകുമ്പോൾ പാളേളിയിലെ പൊതുജീവിതം ഒരു ഘോഷയാത്രപോലെ നമ്മുടെ മുമ്പിലൂടെ കടന്നുപോകുന്നതായി നമുക്കു തോന്നും.

ഇത് പ്രധാനമായും പാളേളിയുടെ കഥയാണ്. കൃഷ്ണാനദിക്കരയിലെ ഈ ഗ്രാമം വെറും ഒരു പ്രദേശമല്ല; നോവലിലെ മിക്കവിഷയങ്ങൾക്കും സംഭവങ്ങൾക്കും വ്യക്തികൾക്കും കേന്ദ്രബിന്ദുവാണ് ഈ ഗ്രാമം. നിരൂപകഭാഷയിൽ

പാദള്ളി നോവലിന്റെ ഇതിവൃത്തം തന്നെ. അതുകൊണ്ട് അവിടെ നടക്കുന്ന സംഭവങ്ങളും അവയിൽ ഭാഗഭാക്കാവുന്ന വ്യക്തികളും പാദള്ളിയുടെ തലയിലെഴുത്തിന്റെ പ്രതീകങ്ങളത്രെ. കഥ പാദള്ളിയിൽനിന്നു വിട്ട് മറെറാരു ഗ്രാമത്തിലായാലും, മറേറതെങ്കിലും ഗ്രാമത്തിലെ ആളുകൾ പാദള്ളിക്ക് വന്നാലും പാദള്ളിജീവിതത്തിന്റെ ചിത്രത്തിന് മാററം വരില്ല. പാദള്ളിയുടെ നിലനിൽപ്പും ഉയർച്ചയും വീഴ്ചയുമാണ് ഈ നോവലിന്റെ ആത്മാവായി തുടിച്ചു നില്ക്കുന്നത്.

എന്നുവെച്ചാൽ ഒരു ജനതയുടെ സാധാരണ ജീവിതമാണ് ഈ കഥയുടെ പ്രഭവസ്ഥാനം. ഉത്സവങ്ങൾ, ആഘോഷങ്ങൾ, വിശേഷവിധികൾ, അടിയന്തിരങ്ങൾ; കോളറ, പ്ലേഗ്, വെള്ളപ്പൊക്കം, ക്ഷാമം ഇവ വരുത്തിവെയ്ക്കുന്ന ദുരന്തങ്ങളും; കളവ്, കൊല തുടങ്ങിയവയെക്കുറിച്ചുള്ള ഭീതി; അന്യരുടെ സ്വത്ത് കൈവശപ്പെടുത്തണമെന്ന ദുർമ്മോഹം; ഗ്രാമഭൂമിയുടെ അഭിന്നാംശമായ അഭിമാനം—ഇവയെല്ലാം ചേർന്ന് സൃഷ്ടിക്കുന്ന വികാര പ്രപഞ്ചം ഇവിടെ അത്ഭുതകരമായി ചിത്രീകരിക്കപ്പെട്ടിരിക്കുന്നു. പാദള്ളിയുടെ അധോഗതിയുടെ ചരിത്രം തുടക്കത്തിൽതന്നെ കാണാം. വലിയ മാളികയിലെ ആഭ്യന്തരപ്രശ്നങ്ങൾ ഗ്രാമജീവിതത്തെ ആക്രമിക്കുന്നു; സ്ത്രീയുടെ മോഹം ഒരു കൊലയ്ക്ക് കാരണമാകുന്നു; അതിൽനിന്നുൽഭൂതമായ പ്രശ്നം പരിഹരിക്കാൻ തുടങ്ങുന്നതോടെ അത് നൂറുമടങ്ങായി വളരുന്നു; കോളറയും ക്ഷാമവും വരുത്തിവെച്ച ഘോരനാശം അന്തിമമായി സർവ്വനാശത്തിലെത്തുന്നതോടെ ചരിത്രം അവസാനിക്കുന്നു. പാദള്ളിയിലെ രഹസ്യജീവിതത്തിൽ കണ്ടുവന്ന ധാർമ്മികാധഃപതനവും ഇതിനു കാരണമാകുന്നു. ഇവിടെ നടക്കുന്ന എല്ലാ സംഭവങ്ങളെയും ബന്ധിപ്പിക്കുന്ന ചരടാണിത്. ഉപരിപ്ലവമായി ചിന്തിച്ചാൽ നോവലിന് കെട്ടുറപ്പില്ലെന്ന് തോന്നാം; എന്നാൽ കൃതിയുടെ ലക്ഷ്യത്തിന്റെ വെളിച്ചത്തിൽ പരിശോധിച്ചാൽ ഏകാഗ്രത ദൃശ്യമാവാതിരിക്കില്ല. ഒററ സംഭവവും സ്വതന്ത്രമായി നില്ക്കാൻ തൽക്കർത്താവ് അനുവദിച്ചിട്ടില്ല. അത് അകലെയെങ്ങാനും നടന്നതാവാം; അല്ലെങ്കിൽ പണ്ടെന്നോ നടന്നതാവാം; എന്നാൽ പോലും ആ സംഭവം പാദള്ളി ജീവിതവുമായി അടുത്തബന്ധം പുലർത്തുന്നതായി കാണാം.

## 3

ഇതിവൃത്തപ്രധാനമാണീ നോവൽ. കഥാപാത്രങ്ങൾ കഥാവസ്തുവിൽനിന്ന് സ്വയം ഉരുത്തിരിഞ്ഞുവരുന്നു. അക്കാരണം കൊണ്ടുതന്നെ, പാത്രസൃഷ്ടിയിൽ വൈവിധ്യവും വളർച്ചയും കാണാനില്ല. വ്യക്തികളുടെ ബഹുമുഖങ്ങളായ ചിത്രീകരണത്തിന് സൌകര്യവുമില്ല. വിദ്വേഷം, ലോഭം, ദുരഭിമാനം,

ഗൂഢാലോചന തുടങ്ങിയവയുടെ ശക്തമായ വലയിൽ കുരുങ്ങി പിടയുന്ന സമുദായമാണ് ഈ നോവലിലെ പ്രധാന കഥാപാത്രം. കഥാപാത്രങ്ങളുടെ ചൈതന്യത്തിനോ മനുഷ്യത്വത്തിനോ ഒരിടത്തും ച്യുതിപറ്റിയിട്ടില്ലെന്നതു് സത്യമാണ്. അഭിമാനിയും ഉദ്ധതനുമായ ശങ്കരപ്പഗൌഡർ; ധൃതിപിടിച്ച ജീവിതത്തിലെ അനുസ്യൂത പ്രവാഹത്തിലും നിശ്ചലത്വം നിലനിർത്തിയ ബോളാചാര്യർ; മഠാധിപതിയാണെങ്കിലും ജീവിതത്തിന്റെ ദുരന്തത്തിൽ മാത്രം സുഖം കണ്ടെത്തുന്ന പദ്മപ്പസ്വാമി; ഊരാക്കുടുക്കിൽ തന്റെ ജീവിത രഹസ്യത്തെ ഞെക്കിഞെരിച്ച പുതലാബായി; യാദൃച്ഛികമായി കഥയുടെ പ്രളയകേന്ദ്രമായി മാറിയ ചിമണ—ഇവർ അവിസ്മരണീയമായ കഥാപാത്രങ്ങളാണ്. കോൽക്കാരൻ മല്ലപ്പൻ, ജൈനൻ ജിന്നപ്പൻ, ചെരിപ്പുകുത്തി ചന്നൻ, ചന്ദ്രി തുടങ്ങിയ ഉപകഥാപാത്രങ്ങളും സജീവങ്ങളായി വർത്തിക്കുന്നു.

ഇതിലെ പ്രധാന കഥാപാത്രങ്ങൾ പരിതഃസ്ഥിതിയോടു് നിരന്തരമായ പോരാട്ടത്തിൽ ഏർപ്പെട്ടിരിക്കുന്നു. പാദള്ളിയുടെ അഭിമാനത്തെ പ്രാണനെപ്പോലെ സംരക്ഷിക്കുന്ന ശങ്കരപ്പഗൌഡരുടെ സമരതൃഷ്ണ ജാഗീർദാരുടെ വലിയ മാളികവരെ നീളുന്നു. ശേഷപ്പന്റെ ഗൂഢതന്ത്രങ്ങളുടെ വല ഗ്രാമമാകെ വ്യാപിച്ചുകിടക്കുന്നു. ഈ കലഹങ്ങൾക്കെല്ലാം പ്രഭവമായി വർത്തിക്കുന്ന പദ്മപ്പനു് അന്തരീക്ഷം അനുകൂലമല്ല. ബാപ്പുസാഹേബ് സ്വയം അറിയാതെ ചേരിത്തിരിവുണ്ടാക്കുന്നു. ബാഹ്യപ്രപഞ്ചത്തിൽ നടക്കുന്ന ഈ കലഹം വ്യക്തികളുടെ അന്തരംഗത്തിൽ നടക്കുന്ന സംഘർഷത്തെ ധ്വനിപ്പിക്കുന്നു. ബോളാചാര്യരുടെ ഓരോ ക്രിയയുടെ പിന്നിലും വിചാരമഥനം നടക്കുന്നുണ്ടു്. താൻ ചെയ്ത ഒരു പാപകൃത്യം അനേകം അനർത്ഥ പരമ്പരകൾ സൃഷ്ടിച്ചുവിട്ടപ്പോൾ അതു് കണ്ടുനില്ക്കാനാവാതെ കെട്ടിത്തൂങ്ങിമരിച്ച പുതലാബായിയുടെ ഹൃദയത്തിൽ പാപചിന്തകളുടെ സംഘട്ടനം നടക്കുന്നു. ശങ്കരപ്പഗൌഡർ, ദാദ തുടങ്ങിയവർ ചിന്താശീലരല്ല; എങ്കിലും ജീവിതത്തിലെ നിർണ്ണായക നിമിഷങ്ങളിൽ അവരുടെ മനോഭാവം ആകെ മാറുന്നു. അറിഞ്ഞോ അറിയാതെയോ അത്യാപത്തുകളുടെ കൊടുങ്കാറ്റഴിച്ചുവിടുന്ന ശേഷപ്പൻ, പദ്മപ്പൻ തുടങ്ങിയവരും ഈ അന്തഃസംഘട്ടനത്തിൽനിന്നു് മുക്തരല്ല.

പക്ഷെ, ഇവിടെ കഥാപാത്രങ്ങൾക്കു് സാങ്കേതികമായി സ്വാതന്ത്ര്യമില്ല. നോവലിസ്റ്റിന്റെ ശ്രദ്ധ മുഴുവൻ ഗ്രാമ ജീവിതത്തിന്റെ ഏറ്റിറക്കങ്ങൾ ചിത്രീകരിക്കുന്നതിൽ കേന്ദ്രീകൃതമത്രെ. വിലക്ഷണമായ ഈ ജീവിതത്തിന്റെ ഭാഗമാണു് പാത്രസൃഷ്ടി. അതുകൊണ്ടു് ചിലപ്പോൾ ഇവിടെ കഥാവസ്തുവിന്റെ വിന്യാസം കഥാപാത്രങ്ങളെ ബന്ധിച്ചിടുന്നതായി നമുക്കു് കാണാം. എന്നാൽ അതു് ചിലപ്പോൾ മാത്രം. പ്രധാന കഥാപാത്രങ്ങൾ തങ്ങളുടെ പ്രവർത്തന പദ്ധതി ആസൂത്രണം ചെയ്തുകൊണ്ടു് മുന്നേറുന്നു. കഴിഞ്ഞ തലമുറയിലെ ജീവിതരീതിതന്നെ ഇതിനു് കാരണമായിരിക്കണം. ഇന്നത്തെ മനുഷ്യനെപ്പോലെ അന്നു് പ്രകൃതിയോടു് നിഷേധാത്മക നയം അനുവർത്തിച്ചിരുന്നില്ല. ജീവിതത്തിന്റെ ഊടും പാവും മണ്ണിൽ വേരൂന്നിയതായിരുന്നു. ഈ വ്യക്തികൾ മുഴുവൻ പാദള്ളിയുടെ ജീവിതവുമായി ബന്ധപ്പെട്ടു കിടക്കുന്നു. എല്ലാം

അദ്ധ്യായത്തിൽ ബാളാചാര്യരുടെ അന്തഃസംഘർഷം നടക്കുന്നു. അവിടെ ഈ ആശയം സ്പഷ്ടമായി കാണാം. ശങ്കരപ്പഗൌഡർക്ക് പാദള്ളിയെന്നുവെച്ചാൽ പ്രാണനേക്കാൾ സ്നേഹമാണ്. നാടുവിട്ടുപോയ മാരെ, പാദള്ളിയെ ഒരുനോക്ക് കാണാനായി തിരിച്ചുവരുന്നു. ജൈനൻ ചിന്നപ്പൻ അറുപതുവർഷക്കാലത്തെ ജീവിതത്തിനിടയിൽ ഒരിക്കൽ മാത്രം താലൂക്കാപ്പീസിൽ ചെല്ലുന്നു. സർവ്വനാശം സംഭവിച്ചു; ഗ്രാമം നശിച്ചു. എങ്കിലും കർഷകത്തൊഴിലാളിയായ കരിയപ്പൻ സ്വന്തം യജമാനന്റെ തോട്ടത്തിൽ ആവാസമുറപ്പിക്കുന്നു. പ്ലേഗ് പടർന്നുപിടിച്ചപ്പോൾ ഉദ്യോഗസ്ഥന്മാർ വളരെയേറെ നിർബ്ബന്ധിച്ചെങ്കിലും പാർവ്വതിയമ്മ ഗൌഡത്തി വീടുവിട്ടുപോകാൻ സമ്മതിച്ചില്ല. ലക്ഷ്മണന് തന്റെ വയൽ വിട്ടുകൊടുക്കുന്നതു് ആത്മഹത്യയ്ക്കു് തുല്യമാണ്. മറ്റൊരു വീക്ഷണത്തിലൂടെ നോക്കിയാൽ ഇക്കാര്യം കൂടുതൽ വ്യക്തമാകും. ഈ നോവലിലെ ദാരുണ ദുരന്തങ്ങൾക്ക് കാരണക്കാരായ വ്യക്തികൾക്ക് ഗ്രാമത്തോട് ആഭിമുഖ്യമില്ല. പദ്മപ്പൻ അന്യനാട്ടുകാരനാണ്. ലിങ്കപ്പനും അയാളുടെ നാട്ടുകാരൻതന്നെ. അയാൾക്ക് ഗ്രാമത്തിലെ സ്വത്തിൽ മാത്രമേ നോട്ടമുള്ളു. കനകേരി ഗൌഡരായ ബാപ്പുസാഹേബിന് സ്വസഹോദരിയുടെ സ്വത്തു് ചൂതാട്ടത്തിനുള്ള വക നൽകുന്നു. ഈ രണ്ടു ചേരികൾ തമ്മിലാണ് ഇവിടെ ലഹള നടന്നതു്. പാദള്ളിക്കാരൻ തന്നെയാണെങ്കിലും സ്വാർത്ഥലാഭം കൊതിച്ച ശേഷപ്പൻ അഭിമാനം കളഞ്ഞുകുളിക്കാൻ മടിക്കുന്നില്ല.

ഈ നോവലിലെ സ്ത്രീ കഥാപാത്രങ്ങളെക്കുറിച്ച് ഒരു കാര്യം പറയണം. അക്കാലത്തെ പൊതുജീവിതത്തിൽ സ്ത്രീകൾ അപൂർവ്വമായേ പങ്കെടുക്കാറുള്ളു. അതുകാരണം ഇതിൽ സ്ത്രീകൾ അധികമില്ല. എന്നാൽ ഇവിടെ പ്രത്യക്ഷപ്പെടുന്ന സ്ത്രീകളുടെ വ്യക്തിത്വം അന്യാദൃശമത്രെ. പുതലാബായിയുടെ അത്ഭുതകരമായ സംയമവും മനഃശക്തിയും ഗ്രീക്ക നായികമാരെ അനുസ്മരിപ്പിക്കുന്നു. ചിമണ അന്ത്യംവരെയും ദുഃഖം കടിച്ചിറക്കി കഴിഞ്ഞുവെന്നതു് നേരാണ്; എന്നാൽ അവളുടെ മനക്കരുത്തു് അസാമാന്യമായിരുന്നു. ബാളാചാര്യരുടെ ജീവിത പ്രവാഹത്തിൽ ഗുപ്തഗാമിനിയായി നീങ്ങുന്ന അദ്ദേഹത്തിന്റെ പത്നിയുടെ ജീവിതവും അത്യന്തം പവിത്രമാണ്. കൂടാതെ ചെതപ്പകത്തി മല്ലിയും ചന്ദ്രിയും പ്രശസ്തരായ പൊതുവ്യക്തികളത്രെ. എന്നാൽ അവരിലെ സ്ത്രീത്വം നശിച്ചിട്ടില്ല. നദീതീരത്തു് ഗ്രാമത്തിന്റെ വർത്തമാനകാല ചരിത്രം മുഴുവൻ അലക്കിയുണക്കാനിടുന്ന സുമംഗലികൾ ചുററുമുള്ള സംഗതികളെക്കുറിച്ചു് കാവ്യമയഭാഷ്യം രചിക്കുന്നു. പദ്മപ്പനെതിരായി ധൈര്യസമേതം സാക്ഷി പറഞ്ഞ ദാനമ്മയും ആ ഒരൊററ സംഭവംകൊണ്ടു് അവിസ്മരണീയയാണ്. ബാപ്പുസാഹേബിന്റെ ഭാര്യയായ രത്നയുടെ വീരശ്രീയും ശ്രദ്ധാർഹമത്രെ.

# 4

ചുരുക്കത്തിൽ ഇവിടെ പാത്രസൃഷ്ടി വൈവിധ്യപൂർണ്ണമാണെങ്കിലും കഥയുടെ ഘടനയാണ് പ്രധാനം. സമൂഹജീവിതത്തിന്റെ സമഗ്രമായ ചിത്രം കഴിവതും യഥാർത്ഥമായി വിവരിക്കുകയാണ് നോവലിസ്റ്റിന്റെ ഉദ്ദേശം. പാമള്ളിയുടെ ദുരന്തമാണ് ഈ നോവലിന്റെ കേന്ദ്രബിന്ദു. തുടക്കത്തിൽതന്നെ ജാഗീർദാറുടെ കുടുംബത്തിലെ അന്തഃഛിദ്രം ഈ ദുരന്തത്തിന് വിത്തു പാകുന്നു. ചിമണാസംഭവം തുടങ്ങി പിന്നീടുള്ള എല്ലാ സംഭവങ്ങളും അനിവാര്യമായും കഥയെ ദുരന്തത്തിലേയ്ക്ക് നയിക്കുന്നു. ശേഷപ്പനും പഡമപ്പനും മററും ഈ ദുരന്തത്തിന്റെ ഉൽപ്രേരകങ്ങളെ പ്രതിനിധീകരിക്കുന്നു. ഏതു നന്മയ്ക്കും തിന്മയുടെ നിറം നൽകാൻ അവർക്ക് സാധിക്കും. തെളിഞ്ഞു നില്ക്കുന്ന ഗ്രാമജീവിതം കലക്കുകയാണ് അവരുടെ ജീവിതലക്ഷ്യം. കളവ്, കൊല, ബലാൽസംഗം തുടങ്ങിയ ഘോരകൃത്യങ്ങൾക്ക് ഇവർ പ്രേരകശക്തികളാണ്. അവരുടെ സകല പ്രവർത്തികളും നേരെ വിനാശത്തിന്റെ വഴി പിടിക്കുന്നു.

എന്നാൽ എല്ലാററിലും വലിയ ദുരന്തം ഇതിലെ നല്ല കഥാപാത്രങ്ങളുടേതാണ്. എത്രതന്നെ തടുക്കാനാഗ്രഹിച്ചാലും ആളുകളുടെ അവിവേകം ബാളാചാര്യരുടെ നിയന്ത്രണത്തിൽ ഒതുങ്ങുന്നില്ല—കയ്യിൽ നിന്ന് വഴുതിപ്പോകുന്നു. അദ്ദേഹത്തിന് സംസ്കാരമുണ്ട്; വിശുദ്ധിയുടെ ബലമുണ്ട്; എങ്കിലും അദ്ദേഹം ദുർബ്ബലനാണ്. ശങ്കരപ്പഗൌഡരുടെ സ്പർദ്ധ അദ്ദേഹത്തിന്റെ മറെറല്ലാ ഗുണങ്ങളെയും നശിപ്പിക്കുന്നു. രാമ അസാമാന്യ ബലശാലിയാണ്; പക്ഷേ, അവന് വിവേകശക്തിയില്ല. ദുരന്തത്തിന്റെ വെള്ളപ്പൊക്കത്തിൽ സകല നന്മകളും കത്തിയൊലിച്ചുപോകുന്നു.

ഇതിനനുഗുണമായി കഥയുടെ ഘടന നീങ്ങുന്നു. ഒരു സംഭവത്തിൽ നിന്ന് അടുത്ത സംഭവം ഉടലെടുക്കുന്ന രീതി അത്ഭുതാവഹമാം വിധം സംവിധാനം ചെയ്തിരിക്കുന്നു. നാനായുടെ മരണം അനേകം സംഭവങ്ങൾക്ക് കാരണമായിത്തീരുന്നു. ഇൻസ്പെക്ടറുടെ ആഗമനം പാമള്ളി ജീവിതത്തെ മറെറാരു വഴിക്ക് നീക്കുന്നു. ഓരോ സംഭവവും കഥയെ പുതിയ വഴിത്തിരിവിലെത്തിക്കുന്ന ഈ കൌശലം സംസ്കൃത ഗദ്യകാവ്യങ്ങളെ അനുസ്മരിപ്പിക്കുന്നു. ബാപ്പു സാഹേബ് സ്നേഹിച്ച ചിമണ പഡമപ്പന് ബലിയായിത്തീരുന്നു. പുലയച്ചേരിയിൽ ബാള്യന്റെ ശവം കണ്ട ശങ്കരപ്പഗൌഡർ ഓവിയിൽ അതേവഴിക്കാണ് നീങ്ങുന്നതെന്ന് ആരെങ്കിലും ഊഹിച്ചിരിക്കുമോ? ഗ്രാമക്കച്ചേരിയിൽ രാമയെ വിചാരണ ചെയ്തിരിക്കുന്നുവെന്ന കേട്ടപ്പോൾ പുതലാബായി ആത്മഹത്യചെയ്യുന്നു. ചിന്നപ്പൻ ഗ്രാമത്തിൽനിന്ന് പുറത്തുപോയ അവസരത്തിൽ അയാളുടെ വയ്ക്കോൽക്കൂന കത്തിച്ചാമ്പലാവുന്നു; തൽഫലമായി പഡമപ്പന് നാടുവിട്ടോടേണ്ടിവന്നു.. കന്നാടക അക്ഷരം അറിഞ്ഞുകൂടാത്ത ബാളാചാര്യർ, ശ്യാമരായക്കെതിരായി ശേഷപ്പനെഴുതിയ ഹർജിയിൽ ഒപ്പുവെയ്ക്കുന്നു. സ്വന്തം തറവാടിനെ ജീവൻ പണയപ്പെടുത്തി സംരക്ഷിച്ച രാമയെ പാർവ്വതിയമ്മ വീട്ടിൽ നിന്ന് പുറത്താക്കുന്നു. എന്നാൽ ഒരൊററ സംഭവവും അസ്വാഭാവികമായി നടക്കുന്നില്ല: അസ്വാഭാവികമായി നടക്കാൻ സന്ദർഭം ലഭിക്കുന്നുമില്ല.

കഥാവസ്തുവിന്റെ വളർച്ചയിൽ മാററാത്ത പുതുമകൂടി കാണാവുന്നതാണ്. ഒരേസമയത്തുതന്നെ അഞ്ചാറു സംഭവങ്ങൾ നടക്കുന്നു. അവ പരസ്പരം വിരുദ്ധമാണെങ്കിലും കഥയുടെ വികാരപ്രപഞ്ചത്തെ അലങ്കോലപ്പെടുത്തുന്നില്ല. ഇൻസ്പെക്ടർ ഗ്രാമത്തിൽവന്ന രാത്രിയിൽ നടക്കുന്ന സംഭവങ്ങൾ അനുവാചകർ എണ്ണിനോക്കണം. ഭാവിയെക്കുറിച്ച് ഭയപ്പെട്ട് ശങ്കരപ്പഗൌഡരും ബാളാചാര്യരും ചിന്താധീനരായിരിക്കുന്നു; ഗ്രാമക്കച്ചേരിയിൽ ബന്ധനസ്ഥനായ ഭാദ അസ്വസ്ഥനായി കിടന്നുരുളുന്നു; പുതലാബായി വലിയ മാളികയിൽ ആത്മഹത്യയെക്കുറിച്ചുള്ള ചിന്തകളുമായി കഴിയുന്നു; മഠത്തിലാകട്ടെ, പഢപ്പന്റെ സാന്നിദ്ധ്യത്തിൽ കെഞ്ചൻ വിനോദകഥകളിലൂടെ പരിതഃസ്ഥിതിയുടെ ഗൌരവം വർദ്ധിപ്പിക്കുന്നു; മഠത്തിലെ ഉള്ളറയിൽ ചിമണ ജീവിതദുഃഖം കടിച്ചിറക്കി കഴിയുന്നു. സകല സംഭവങ്ങളെയും സംയോജിപ്പിക്കാനെന്നവണ്ണം പാദള്ളിയെ ആകമാനം നിശ തന്റെ മൂടുപടത്തിൽ കിടത്തിയുറക്കുന്നു.

അവസാനഭാഗത്ത് ഈ സംഭവങ്ങളെ വിന്യസിക്കുന്നതിൽ ഗ്രന്ഥകർത്താവ് അന്യാദൃശമായ കൌശലം പ്രദർശിപ്പിച്ചിട്ടുണ്ട്. മഹാരാജാവ് ഗ്രാമത്തിൽനിന്ന് പോയതോടെ പാദള്ളിയുടെ അകത്തൊളിഞ്ഞുകിടന്ന രോഗങ്ങൾ വെളിക്കു ചാടി. നാടുവിട്ടുപോയ പഢപ്പനും ലിങ്കപ്പനും അവരുടെ സ്ഥാനങ്ങളിൽ പുനഃപ്രതിഷ്ഠ നേടുന്നു. ബാളാചാര്യർ പരിക്ഷീണനാവുന്നു. ലിങ്കപ്പഗൌഡർ ഈ ഭാഗത്ത് നായകനായി (?) പാദള്ളിയിലെ സ്വത്ത് വിഴുങ്ങാൻ ആഗ്രഹിക്കുന്നു. പ്രകൃത്യാ ദുർബ്ബലനായ അയാൾ അനുകൂല പരിതഃസ്ഥിതിയിൽ ബലവാനായിത്തീരുന്നു. പരിതഃസ്ഥിതി വിധിയെപ്പോലെ തന്നെ അദമ്യശക്തിയാണ്. ശിവയോഗിസ്വാമി നാടുവിട്ടുപോകുന്നു. ശക്തമായ വ്യക്തിത്വങ്ങൾ ബലഹീനമാകുന്നതോടെ പരിതഃസ്ഥിതി ക്രമേണ മേഘാവൃതമായതുപോലെ ഇരുളടയുന്നു. വ്യക്തികൾ ആ വലയ്ക്കകത്തു കിടന്നു പിടയുന്നു. അന്തിമമായി അതിന് കീഴടങ്ങുകയേ ഗതിയുള്ളു. നോവലിന്റെ ശില്പം കഥാപാത്രങ്ങൾ അലിഞ്ഞില്ലാതാവുന്ന അന്തരീക്ഷസൃഷ്ടിക്ക് അനുയോജ്യമായിത്തീരുന്നു.

ഘടനപോലെതന്നെ അന്തരീക്ഷസൃഷ്ടിയും ഈ നോവലിൽ പ്രാധാന്യമർഹിക്കുന്ന ഒരംശമത്രെ. വർണ്ണനാത്മകമായ ഭാഗങ്ങൾ കൃതിയിൽ വിരളമാണ്. എങ്കിലും സൂക്ഷ്മരൂപത്തിൽ അന്തരീക്ഷസൃഷ്ടി നടക്കുന്നുണ്ട്. ശങ്കരപ്പഗൌഡർ പുലയച്ചേരിയിൽ ചെന്ന് ബാള്യന്റെ ശവം കാണുന്ന സമയത്തെ മദ്ധ്യാഹ്നവർണ്ണന; ഗൌഡരുടെ വയലിലെ വിളവ് കൊള്ളചെയ്യാൻ വന്ന സമയത്തെ ചന്ദ്രിയുടെ ചിത്രം; ഹോളിപൌർണ്ണമിയുടെ വിനോദവർണ്ണന; ചിന്നപ്പന്റെ കാളവണ്ടി പാദള്ളിക്ക് മടങ്ങുമ്പോഴത്തെ കാലവർഷാരംഭവർണ്ണന തുടങ്ങിയവ ചൈതന്യപൂർണ്ണമാണ്; അർത്ഥപൂർണ്ണവുമത്രെ. നാല്പത്താറും നാല്പത്തേഴും അദ്ധ്യായങ്ങൾ അന്തരീക്ഷസൃഷ്ടിയുടെ ഉത്തമ നിദർശനങ്ങളാണ്. ആചാര്യപത്നി കാലഗതി പ്രാപിച്ച പരിതഃസ്ഥിതി ഇവിടെ ഓർത്തുപോകും. പെയ്യുന്ന പേമാരി, കതിര് നിലംപതിച്ച ചമതകൾ, വെള്ളം കയറിയ

നരി, അന്ധകാരം, ആചാര്യർ കളിച്ചുവരുമ്പോൾ ചൊല്ലുന്ന ഗീതാശ്ലോകങ്ങൾ ഇവയെല്ലാം അന്തരീക്ഷത്തിന്റെ ഭീകരതയെ ഒന്നിനൊന്ന് വളർത്തുന്നു. ലിങ്കപ്പഗൗഢർ, ചിമണയെ പ്രാപിക്കാൻ നടത്തുന്ന പരാക്രമങ്ങൾ ഞെട്ടിപ്പിക്കുന്നവയാണ്. ഗ്രാമം മുഴുവൻ നടന്ന ഭജനകൾ, മായപ്പന്റെ തപോഗാനം ശ്രാവണനിശ, പകർച്ചവ്യാധിയുടെ കരിനിഴൽ—പശ്ചാത്തലം ഇതിലും ഭീകരമാക്കുക സാധ്യമല്ല. വർണ്ണനയുടെ ചൈതന്യപൂർണ്ണമായ ഈ അംശങ്ങൾ കഥയെ മണ്ണിൽനിന്ന് വിണ്ണിലേയ്ക്കുയർത്താൻ പര്യാപ്തമത്രെ.

യവനികയ്ക്കു പിറകിൽ ആടിത്തിമർക്കുന്ന വിധിയേയും നോവലിസ്റ്റ് അന്തരീക്ഷസൃഷ്ടിയിലൂടെ ധ്വനിപ്പിക്കുന്നു. അത്തരം സന്ദർഭങ്ങളിൽ, പശ്ചാത്തല ചിത്രീകരണത്തിൽ അഗാധമായ ധ്വനി സാമർത്ഥ്യവും കാണിച്ചിരിക്കുന്നു. കോളറ താണ്ഡവമാടിയപ്പോൾ ബാളാചാര്യർ കൊണ്ടുനടന്ന പച്ചമരുന്ന് തേഞ്ഞുപോകുന്ന ജീവിതത്തിന്റെ പ്രതീകംപോലിരിക്കുന്നു. ഗൗഢരുടെ വിളവ് കൊള്ളയിട്ടപ്പോഴുണ്ടായ ശങ്കരപ്പഗൗഢരുടെ പ്രേതകഥ ഹൃദയത്തിന്റെ കൽപനാശക്തിയെ എടുത്തുകാണിക്കുന്നു. ഗ്രാമക്കച്ചേരിയിൽ ഉറങ്ങുകയായിരുന്ന കോൽക്കാരൻ മല്ലപ്പന്ന് കൂമന്റെ മൂളൽ ഒരു പ്രവചനമാണ്. ശിവയോഗിസ്വാമി ഉരിയാടിയ വാക്കുകൾ പാദള്ളിയുടെ അധഃപതനത്തിന്റെ ചരിത്രം കോർക്കുന്ന ചരടാണ്. ഇനിയും ധാരാളം ഉദാഹരണങ്ങൾ നോവലിൽ കാണാം.

നോവലിന്റെ ഘടനയുടെ മറ്റൊരു സവിശേഷതകൂടി ശ്രദ്ധാർഹമാണ്. കഥ, എല്ലാ കഥകളേയുംപോലെ ഋജുരേഖയിൽ നീങ്ങുന്നു. കഥാപാത്രങ്ങളെ അനുഗമിക്കുമ്പോൾ കഥ ഋജുവായി നീങ്ങും. എന്നാൽ നോവലിന് മറ്റൊരു ചലനംകൂടിയുണ്ട്. അനുക്രമം നടക്കുന്ന സംഭവങ്ങളുടെ നടുവിൽനിന്ന് പുതിയ സംഭവം ഉരുത്തിരിയുകയും അതിലൂടെ അവയുടെ രഹസ്യം സൂചിപ്പിക്കുകയും ചെയ്യാൻ ശ്രമിച്ചിട്ടുണ്ട്. അത്തരം സന്ദർഭങ്ങളിൽ കഥ സ്വയം കറങ്ങുകയും ഒരു പത്മവ്യൂഹം സൃഷ്ടിക്കുകയും ചെയ്യുന്നു. ഇൻസ്പെക്ടർ ഗ്രാമത്തിലെത്തുകയും പരിതഃസ്ഥിതി സങ്കീർണ്ണമാവുകയും ചെയ്യുമ്പോൾ ബാളാചാര്യരുടെ പഴയ സ്മരണകൾ അതിന് അനേകം കാരണങ്ങൾ കണ്ടെത്തുന്നു. പുതലാബായിയുടെ ജീവിതേതിഹാസം അപ്രതീക്ഷിതമായി വെളിച്ചത്തു വന്നപ്പോൾ നാനായുടെ മരണരഹസ്യത്തിന്റെ മറ നീക്കപ്പെടുന്നു. എന്നാൽ എവിടേയും വിഷയത്തിൽ നിന്ന് വ്യതിചലിക്കുന്നില്ലെന്നത് പ്രാധാന്യമർഹിക്കുന്നു. പ്രധാന കഥയെക്കുറിച്ച് നോവലിസ്റ്റിനുള്ള ശ്രദ്ധകാരണം ഓരോ വിശദാംശവും സ്വാഭാവികമായും അതിന്റെ അംശമായിത്തീരുന്നു.

കർഷമോ അപകർഷമോ സംഭവിച്ചുകൊണ്ടിരിക്കും. ഇരുപതാം ശതാബ്ദത്തിലെ ഷേക്സ്പിയർ, പതിനേഴാം ശതാബ്ദത്തിലെ ഷേക്സ്പിയറേക്കാൾ വളരെയേറെ വളർന്നിരിക്കുന്നുവെന്ന് നിരൂപണചരിത്രം തെളിയിക്കുന്നു. സ്വന്തം കാലഘട്ടത്തിൽ ഉന്നതന്മാരെന്ന് അറിയപ്പെട്ട ഭാരവി, മാഘൻ തുടങ്ങിയ കവികൾ ഇപ്പോൾ അവരുടെ കീർത്തിയുടെ സ്വർണ്ണപീഠം മറ്റുള്ളവർക്ക് ഒഴിഞ്ഞുകൊടുത്തിരിക്കയാണ്. അപ്പോൾപിന്നെ 'റാവു ബഹദൂറി'ന്റെ ഈ കൃതിയുടെ മൂല്യനിർണ്ണയം അവതാരികയിലൂടെ നടത്താനാവുമോ? ആദ്യമേ പ്രസ്താവിച്ചതുപോലെ ഞാനും ഈ കൃതിയും അടുത്ത് ബന്ധപ്പെട്ടിരിക്കുന്നു. ഈ കഥയുടെ അന്തരീക്ഷം എന്റെ പ്രാണവായുവാണ്; ഇതിലെ വ്യക്തികളുടെ സുഖദുഃഖങ്ങളിൽ ഞാൻ പങ്കാളിയാണ്; പാടള്ളിയുടെ സർവ്വനാശം കണ്ട് ഞാൻ അന്തംവിട്ട് ഖേദിച്ചിട്ടുണ്ട്. ഇത്രയും അടുത്തുനിന്നു കണ്ട എനിക്ക് ഈ കൃതിയുടെ മഹത്വം നിശ്ചയിക്കുക സാദ്ധ്യമല്ല. ഏറിവന്നാൽ എന്റേതു് ഒരദ്ധ്യയന കൌതുകം മാത്രമേ ആവൂ.

ആ വീക്ഷണത്തിലൂടെ ഞാൻ നോവലിനെ പല കോണുകളിലൂടെ കാണാൻ ശ്രമിച്ചിരിക്കുന്നു. അനേകരീതിയിൽ ഈ നോവൽ പ്രാധാന്യമർഹിക്കുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു. കന്നട നോവലിന്റെ പൂർവ്വാർജ്ജിത സമ്പത്ത് ഐശ്വര്യപൂർണ്ണമാണ്. ഗളഗനാഥന്റെയും ബി. വെങ്കിടാചാര്യരുടെയും ചരിത്ര നോവലുകൾ മുതൽ ശ്രീരംഗയുടെ ബോധധാരാരീതിവരെ അത് വളർന്നിട്ടുണ്ട്. കുവെംപുവിന്റെ 'കാനൂർ സുബ്ബമ്മ ഹെഗ്ഗഡത്തി', കാറന്തിന്റെ 'മണ്ണിലേക്കു് മടങ്ങി' എന്നീ കൃതികൾ അവയുടെ വ്യക്തിവൈശിഷ്ട്യംകൊണ്ട് പ്രശോഭിക്കുന്നു. വിനായകന്റെ 'സമരസംതന്നെ ജീവിതം' എന്ന കൃതി കന്നട നോവൽ രചനയുടെ ചരിത്രംതന്നെ ചിത്രീകരിക്കുന്നു. കർണ്ണാടകത്തിലെ യുവസാഹിത്യകാരന്മാർ ഇന്ന് നോവൽരംഗത്താണ് ഏറ്റവും അധികം അദ്ധ്വാനിക്കുന്നത്. ഉത്സാഹപൂർണ്ണമായ ഈ കാലഘട്ടത്തിൽ 'റാവു ബഹദൂറി'ന്റെ 'ഗ്രാമായണം' കടന്നുവന്നതിൽ സന്തോഷമുണ്ട്. നോവൽരംഗത്ത് റിയലിസം സാവകാശമായി രൂപം കൊള്ളുകയാണ്. ഈ കൃതി റിയലിസ്റ്റ് പ്രസ്ഥാനത്തിന് അമൂല്യമായ ഒരു സംഭാവനയത്രെ. പൊതുവെ പറഞ്ഞാൽ നമ്മുടെ എല്ലാ നോവലിസ്റ്റുകളും റിയലിസത്തിന്റെ മാർഗ്ഗത്തിൽ ചരിക്കുന്നവരാണ്. എന്നാൽ യഥാർത്ഥ റിയലിസ്റ്റുകൾ എത്രപേർ കാണും? റിയലിസമെന്നാൽ ''സമൂഹജീവിതത്തിന്റെ പ്രതിരൂപ''ത്തെ സൃഷ്ടിക്കുക മാത്രമാണെന്ന് കരുതുകയാണെങ്കിൽ നമ്മുടെ ഉൽക്കർഷേച്ഛ മുരടിച്ചതാണെന്ന് പറയേണ്ടിവരും. സാഹിത്യസൃഷ്ടിയുടെ അടിസ്ഥാനതത്വങ്ങളാണ് റിയലിസത്തിന്റെ അടിത്തറയെന്ന സംഗതി നാം മറക്കരുത്.

'റാവു ബഹദൂറി'ന്റെ ഈ കൃതി റിയലിസ്റ്റ് പ്രസ്ഥാനത്തിൽ മുന്നോട്ടുള്ള ഒരു ചവിട്ടുപടിയാണെന്നു കാണുന്നതിൽ സന്തോഷമുണ്ട്. അദ്ദേഹം തെരഞ്ഞെടുത്ത കഥാവസ്തു അത്യന്തം വിശാലമായിട്ടുള്ളതാണ്—പത്തു പതിനെട്ട് ജാതികളും അനേകം സ്വഭാവങ്ങളും ഭിന്നസംസ്കാരങ്ങളും ആയിരം വികാരങ്ങളും ചേർന്ന മിശ്രിതം. ഇതെല്ലാം ചേർന്ന് കഥ അനേകം മട്ടുകളിൽ

മുന്നോട്ടു നീങ്ങുന്നു. ഇവയോടൊപ്പം ഗ്രാമജീവിതത്തിലെ ഭാഗ്യരേഖപോലെ, ആന്തരിക ജീവിതപ്രവാഹത്തിന്റെ ഗതിയും നോവലിസ്റ്റു് കാണിച്ചുതരുന്നു. ഇത്രയേറെ കാര്യങ്ങളും സമർത്ഥമായി ഒരൊററ കൃതിയിൽ ചിത്രീകരിക്കാനുള്ള പ്രയത്നം ഒരു സാഹസംതന്നെ. യാഥാർത്ഥ്യവാദിയായ എഴുത്തുകാരൻ ഒരു ഫോട്ടോഗ്രാഫറല്ല. അഥവാ കൃത്രിമപ്പട്ടുനിർമ്മിക്കുന്ന രസതന്ത്രജ്ഞനുമല്ല. ജീവിതത്തിലെ അപരിഹാര്യതയും അതിന്റെ നിഗൂഢതയും തുറന്നുകാണിക്കുന്ന കലാകാരനാണു്. ഈ വീക്ഷണത്തിലൂടെ മാററുരച്ചു് പരിശോധിക്കുമ്പോൾ നോവലിലെ ചില സന്ദർഭങ്ങളെങ്കിലും വിജയിച്ചിരിക്കുന്നുവെന്നു് കാണാം. ഗ്രന്ഥകർത്താവിനു് കൃതാർത്ഥതയ്ക്കവകാശമുള്ള സംഗതിയാണിതു്.

കൂടുതൽ പറയാൻ വയ്യ. എഴുതിത്തുടങ്ങുമ്പോൾ മുതൽ ഈ കൃതി കണ്ടു് എനിക്കു് അതിനോടു് പ്രത്യേകവാത്സല്യം വളർന്നുവന്നിരിക്കുന്നു. അതുകൊണ്ടു് അതിന്റെ മുഖഭാവങ്ങളും ഒന്നു് മറനീക്കി കാണിക്കുക മാത്രമേ ഇവിടെ ചെയ്തിട്ടുള്ളു. അതിന്റെ സ്ഥാനം, മാനം ഇവയെക്കുറിച്ചു്, കണ്വൻ ശകുന്തളയെപ്പററി പറഞ്ഞ വാക്കുകൾതന്നെ ആവർത്തിക്കട്ടെ: 'ഭാഗ്യായത്ത മത: പരം.' ഇതു പറയുന്നതിൽ ഔചിത്യമുണ്ടു്; ഔദാര്യവുമുണ്ടു്.

— ഡി. കർത്തകോടി

# 1

പന്ത്രണ്ടുമണിക്കൂർ നീണ്ടുനിന്ന നിശ; പ്രകാശത്തിനു് വഴിയൊരുക്കിത്തുടങ്ങുന്ന ഉഷസ്സന്ധ്യപോലെ വൈശിഷ്ട്യമാർന്ന മറ്റൊന്നില്ല. ഇരുളും വെളിച്ചവും ആലിംഗനബദ്ധങ്ങളാണു്; പക്ഷേ, അകൽച്ച അനിവാര്യമത്രെ. ഈ കാഴ്ച ഉറക്കച്ചടവാർന്ന കണ്ണുകൾക്കു് ഉന്മേഷം പകരുമെന്നതു് സ്വാഭാവികം മാത്രം. അന്ധകാരം വെളിച്ചത്തെ സ്വപ്നം കാണുമ്പോൾ അവതമ്മിൽ മാത്സര്യത്തിനു് ന്യായമില്ല. ഒന്നോർത്താൽ രണ്ടിനും തമ്മിൽ രക്തബന്ധവുമുണ്ടു്. സൃഷ്ടിയിൽ ഒരു ദിവസത്തെ സന്ധികാലം, യുഗസന്ധികളുടെ സ്മരണയെ പേർത്തും പേർത്തും ഉണർത്തിവിടുന്നു. അപ്പോൾ പിന്നെ രാഷ്ട്രജീവിതത്തിൽ ഒരു ശതാബ്ദം നിരങ്ങിനീങ്ങി മറ്റൊരു ശതാബ്ദം കാൽകുത്തുന്ന ദശാസന്ധിക്കു് പ്രത്യേക പ്രാധാന്യം കൈവരുന്നെങ്കിൽ അത്ഭുതമുണ്ടോ?

നാടുവാഴിത്തത്തിൽ അധിഷ്ഠിതമായ സമുദായത്തിന്റെയും അതിനു് സമൃദ്ധിപ്രദായിനിയായി വിലസിയിരുന്ന സാമ്രാജ്യത്വത്തിന്റെയും കൊയ്ത്തുകാലമായ പത്തൊൻപതാംശതാബ്ദം പോയിമറഞ്ഞു് പുതിയ ശതാബ്ദം പല നവീനാദർശങ്ങളും കാഴ്ചവെയ്ക്കുമെന്നു് നാടിന്റെ പ്രതീക്ഷയുണർന്ന കാലഘട്ടം. സ്വാതന്ത്ര്യം, സമത്വം, ദേശീയത്വം തുടങ്ങിയ പുതിയ ചിന്താധാരകളുമായി ഇരുപതാംശതാബ്ദം കയറിവന്ന സന്ധികാലം നമ്മുടെ നാട്ടിൽ പ്രാധാന്യമേറിയ അവസ്ഥാന്തരങ്ങളുടെ കാലഘട്ടമായിരുന്നു. പഴയ നാടുവാഴിത്ത വ്യവസ്ഥിതി നശിച്ചിരുന്നില്ല; പുതിയ സാമൂഹ്യവ്യവസ്ഥ രൂപപ്പെട്ടിരുന്നതുമില്ല. വൈദേശികഭരണംമൂലം രാഷ്ട്രമാകെ വ്യാപിച്ചിരുന്ന അജ്ഞാനത്തിന്റെയും ദാരിദ്ര്യത്തിന്റെയും അന്ധകാരം നീങ്ങിയിരുന്നില്ല. മദോന്മത്തരായ ഉദ്യോഗസ്ഥവർഗ്ഗത്തിന്റെ താന്തോന്നിത്തങ്ങളും സ്വാർത്ഥികളുടെ കുടിലതന്ത്രങ്ങളും തന്നെയാണു് നിയമവും നീതിയുമെന്ന ധാരണയാൽ വഴങ്ങിക്കൊടുത്തുകൊണ്ടിരുന്ന അജ്ഞരും ദുർബ്ബലരുമായ ജനങ്ങൾ ഇവരുടെ ദുഷ്ചെയ്തികളെക്കുറിച്ചുള്ള ഭീതിയിൽനിന്നു് ഇനിയും മുക്തരായിട്ടില്ല. വേദകാലംമുതൽ നിലനിന്നിരുന്ന ജാതിവ്യവസ്ഥയോടൊപ്പം നാടുവാഴിത്തത്തിന്റെ ഭാഗമായി പുതിയൊരു വർഗ്ഗവ്യവസ്ഥ നിലവിൽ വന്നു. തൽഫലമായുണ്ടായ സാമൂഹ്യാചാരങ്ങളും മറ്റും ഇനിയും നശിച്ചിട്ടില്ല. സമൂഹത്തിന്റെ അടിത്തറയിൽതന്നെ ചിതൽ കയറി, സഹസ്രാബ്ദങ്ങളുടെ പഴക്കമുള്ള ഗോപുരം തകർന്നേക്കുമെന്നു് പലരും ആശങ്കിച്ചു. പുതിയ സാമൂഹ്യവ്യവസ്ഥയുടെ അസ്പഷ്ടമായ രൂപരേഖ ആദർശവാദികളുടെ സ്വപ്നത്തിൽമാത്രം തെളിഞ്ഞുകൂടി.

എന്നാൽ വളരെ വിഷമിച്ച് അഹോവൃത്തി കഴിക്കുന്ന സാധാരണക്കാരൻ ഇതൊന്നും അറിഞ്ഞില്ല. ചരിത്രകാരന് ദൃശ്യമാകുന്ന ഭീകര ചിത്രമാണിത്. ഏതു പ്രളയവും ജീവിതത്തിന്റെ നാമ്പു നുള്ളുവാൻ ശക്തമല്ല. ഐതിഹാസികമായ അത്യാപത്തുകളുടെ നിഴലിലും ജീവിതം തുടരുന്നതിനുള്ള ധൈര്യം സാധാരണക്കാരിൽ ദൃശ്യമത്രെ. പത്തൊമ്പതാംശതാബ്ദത്തിന്റെ അന്ത്യപാദത്തിലും സാധാരണക്കാരന്റെ സുഖദുഃഖങ്ങൾ വന്നുംപോയുമിരുന്നു. എന്നാൽ അന്നത്തെ പരിത:സ്ഥിതികളനുസരിച്ച് അവന്റെ ജീവിതരീതി പ്രത്യേകതരത്തിലായിരുന്നു. പുതിയ ശാസ്ത്രീയ കണ്ടുപിടിത്തങ്ങൾ അവന്റെ ജീവിതസമ്പ്രദായങ്ങളെ ഒട്ടും മാററിയിരുന്നില്ല. ദേശീയപ്രക്ഷോഭം അവന്റെ ജീവിതത്തിന്റെ അരികും മൂലയും മാത്രം ഒന്ന് തൊട്ടുരുമ്മി. രാഷ്ട്രീയമായ അനിശ്ചിതത്വം അവന്റെ ആത്മികജീവിതത്തെ അപകടപ്പെടുത്തി. പൗരാവകാശത്തെക്കുറിച്ച് അവൻ ബോധവാനാകാൻ ഇനിയും കുറേക്കാലം വേണ്ടിയിരുന്നു. ദേശീയജീവിതത്തിൽ പ്രാധാന്യമേറിയ മാററങ്ങൾ വന്നുകൊണ്ടിരുന്നു. നിലവിലുണ്ടായിരുന്ന ചില നാട്ടുരാജ്യങ്ങൾ തകർന്നു; മററു ചിലവ വളർന്നു. നാട്ടുരാജാക്കന്മാർ വിദേശഭരണത്തിന്റെ അധീനതയിലായിരുന്നു. സമുദ്രത്തിലെ തിരകളോടൊപ്പം വൈദേശികസംസ്കാരത്തിന്റെ ശക്തമായൊരു ധാരയും നമ്മുടെ നാട്ടിലേയ്ക്ക് സാവധാനം ഒഴുകിയെത്തിക്കൊണ്ടിരുന്നു.

ഇതിന്റെ പ്രഭാവം നാട്ടിലെ സകലരേയും ബാധിച്ചെങ്കിൽ അത്ഭുതമില്ല. സാധാരണക്കാരനെ സംബന്ധിച്ചിടത്തോളം ആ പ്രദേശത്തെ ഗൌഡരെന്ന ഗ്രാമാധികാരിയും കുലകർണ്ണിയെന്ന മേനോനുംതന്നെയാണ് രാജാക്കന്മാർ. അവർ പറയുന്നതാണ് വേദം; അവർ നടത്തിയത് ഭരണം. ദാരിദ്ര്യം സാധാരണക്കാരന്റെ പൈതൃകവും. രാഷ്ട്രമാകെ കൂരിരുട്ട് കട്ടപിടിച്ചു കിടക്കുന്നു; കൃഷ്ണാനദീതീരത്തെ പരശുരാമക്ഷേത്രത്തിലും അതിന്റെ നിഴൽ വ്യാപിച്ചിരുന്നുവെന്ന് പ്രത്യേകം പറയേണ്ടതില്ലല്ലോ.

സ്ഥലപുരാണത്തിൽ ഈ ഗ്രാമം പരശുരാമക്ഷേത്രമെന്ന് വർണ്ണിക്കപ്പെട്ടിരിക്കുന്നു. ആളുകളുടെ പേരുകൾപോലും കാലാന്തരത്തിൽ രൂപാന്തരപ്പെട്ടുകൊണ്ടിരിക്കുന്നത് നാം കാണാറുള്ളതാണല്ലോ. അപ്പോൾപിന്നെ ഈ ഗ്രാമത്തിന്റെ പേർമാത്രം ആയിരം സംവത്സരങ്ങളായി മാറിയില്ലെന്ന് എങ്ങനെ പറയും? പരശുരാമക്ഷേത്രമെന്ന പേര് രാമക്ഷേത്രമെന്നും, രാമഹള്ളി (ഗ്രാമം) യെന്നും രാമപാഠള്ളിയെന്നും മാറി ഒടുവിലിപ്പോൾ വെറും പാഠള്ളിയായിരിക്കയാണ്. ഒരുപക്ഷേ, നാടിന്റെ സാംസ്കാരിക അധഃപതനത്തിന്റെ ചരിത്രം ഈ പേരിന്റെ രൂപാന്തരങ്ങൾ പ്രതിഫലിപ്പിക്കുന്നുണ്ടാവണം. ഗ്രാമത്തിലെ ജാഗീർദാരുടെ പഴയ രേഖകളിൽ ഈ പരിണാമകഥ വായിക്കാവുന്നതാണ്.

ഗ്രാമീണർ പറയുന്നൊരു കഥയുണ്ട്. ഈ പ്രദേശത്ത് വളരെയേറെ പ്രചാരമുള്ള കഥ. പണ്ടുപണ്ട് അന്ധകാസുരനെന്നൊരു രാക്ഷസൻ ഈ ഗ്രാമത്തിൽ ആവാസമുറപ്പിച്ചിരുന്നു. പരശുരാമൻ അവനെ നിഗ്രഹിച്ച് ഗ്രാമം ബ്രാഹ്മണർക്കായി ദാനം ചെയ്തു. പക്ഷേ, ആ രാക്ഷസന്റെ ബന്ധുക്കളായ ചിലർ അവിടെ പിന്നെയും അവശേഷിച്ചു. അവർ കാലാന്തരത്തിൽ ബ്രാഹ്മണരെ

ഓടിച്ച് അവരുടെ ഭരണം പുനഃസ്ഥാപിച്ചുകളഞ്ഞു. ഇക്കഥ, ഈ ഗ്രാമജീവിതത്തിന്റെ ഒരു വശം മാത്രമേ ആകുന്നുള്ളൂ. ഈ കഥയേക്കാൾ ഏറെ ഭീകരമാണ്, ഗ്രാമത്തിലിപ്പോഴും താമസിച്ച്, ചുററുപാടുമുള്ള ഗ്രാമങ്ങളെ ചൂഷണം ചെയ്തുമാത്രം ജീവിക്കുന്ന കൊള്ളക്കാരുടെ കഥകൾ! പത്തൊമ്പതാംശതാബ്ദത്തിൽ ഈ ഗ്രാമത്തിലെ രാജാവായിരുന്ന ഒരു മറാഠാ സർദാർ പുലിവേട്ടപ്പഴവന്മാർ എന്ന പേരിൽ അക്രമികളുടെ ഒരു സംഘത്തെ പോററുകയും കൊള്ളകൾ നടത്തിച്ച് തന്റെ ഖജനാവ് നിറയ്ക്കുകയും ചെയ്തിരുന്നുവത്രെ. അതുകൊണ്ട് അയാളുടെ അധികാരപരിധിയിലുണ്ടായിരുന്ന എൺപത്തിയെട്ടുദേശങ്ങളും പിടിച്ചെടുത്ത് ഈയൊരു ഗ്രാമം രാജചിഹ്നമായി ഒഴിച്ചുകൊടുത്തുവെന്നാണ് ഇപ്പോഴത്തെ ജാഗീർദാരുടെ രേഖകളിൽ കാണുന്നത്.

ഈ ഗ്രാമം മാത്രം തന്റെ ഉടമയിലായശേഷം പ്രഭുവിന്റെ ആദായമാർഗ്ഗം കൊള്ളകൾ സംഘടിപ്പിക്കുകയായിരുന്നു. പിണ്ടാരികളെക്കൂടി ലജ്ജിപ്പിക്കുന്ന പുലിവേട്ടപ്പഴവന്മാരുടെ ആക്രമണം പരിസരപ്രദേശങ്ങളിലെ ജനങ്ങളുടെ ജീവിതവൃത്തിക്കുതന്നെ മാരകമായ ഭീഷണിയായിത്തീന്നു. കമ്പനി ഭരണം മാറി മഹാറാണിയുടെ ഭരണം സ്ഥാപിതമായാൽ ജന്മിമാക്ക് മേൽക്കോയ്മ ലഭിക്കുമെന്നാണ് ആളുകൾ കരുതിയിരുന്നത്. എന്നാൽ റാണോജിറാവു രാഷ്ട്രീയ ചതുരംഗം നന്നായി അറിയാവുന്ന ആളായിരുന്നു. അദ്ദേഹത്തിന്റെ അനുയായികൾ ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരുടെ ചെവിയിൽ അദ്ദേഹത്തെപ്പോലൊരു രാജഭക്തൻ വേറെയില്ലെന്ന് പറഞ്ഞുപിടിപ്പിച്ചിരുന്നു. അന്വേഷണത്തിനുവന്ന റസിഡന്റ്സായിപ്പ് ജാഗീർദാരുടെ വലിയ മാളികയിൽ സുഖഭോഗങ്ങളിൽ മുഴുകിക്കഴിഞ്ഞു; പുറത്തിറങ്ങിയതേയില്ല. ഇങ്ങനെ റാണോജിറാവു ജീവിച്ചിരുന്നത്രയുംകാലം പുലിവേട്ടപ്പഴവന്മാരുടെ തൊഴിൽ നിർബ്ബാധം തുടരുന്നതിനു സാധിച്ചു.

റാണോജിറാവുവിന്റെ കാലശേഷം അയാളുടെ രണ്ടു ഭാര്യമാർ സ്വത്തുസംബന്ധമായ തക്കമാരംഭിച്ചു. ഭൂവുടമ സംബന്ധമായ എല്ലാ രേഖകളും ഇളയ ഭാര്യയായ പുതലാബായി കൈയ്യിലാക്കി അമ്മാത്തേയ്ക്ക് കടന്നുകളഞ്ഞിരുന്നു. പ്രഥമപത്നി ലക്ഷ്മീബായിയെ ഗ്രാമത്തിലെ പ്രജകൾ അമ്മയെപ്പോലെ, സ്നേഹവിശ്വാസങ്ങളോടെ വീക്ഷിച്ചിരുന്നു. ഗ്രാമീണരുടെ ആത്മാർത്ഥമായ സഹകരണം കാരണം അവർ കുറേക്കാലം സ്വത്ത് നോക്കിനടത്തി. അതിനിടയ്ക്ക് ബ്രിട്ടീഷ്സർക്കാർ നിശ്ചയിച്ച ഇനാം കമ്മീഷൻ ജാഗീർദാരുടെ ഉടമാവകാശത്തെ സംബന്ധിക്കുന്ന രേഖകൾ ഹാജരാക്കുവാൻ നോട്ടീസു കൊടുത്തു. ലക്ഷ്മീബായിയുടെ കൈവശം ഒററ രേഖയുമില്ല! ഭൂവുടമാവകാശം റദ്ദു ചെയ്യുന്നതായിരിക്കുമെന്ന് ഉദ്യോഗസ്ഥന്മാർ അറിയിച്ചു. ഈ വാർത്ത റാണോജിറാവുവിന്റെ ജ്യേഷ്ഠന്റെ മകൻ അറിഞ്ഞു. അയാൾ എണ്ണത്തെട്ടു ദേശങ്ങൾ അടങ്ങിയ ഇന്ദ്രപുരത്തിന്റെ അധിപനായിരുന്നു. തന്റെ വലിയച്ഛനു കിട്ടിയ ഭാഹരിപ്പത്രത്തിൽ പാദള്ളിഗ്രാമത്തിലെ നൂററിരുപത്ത് സവ്വേനമ്പറുകൾ സ്വകാര്യസ്വത്താണെന്നതിനു തെളിവുകളുണ്ടായിരുന്നു.

ഇനാം കമ്മീഷന്റെ മുൻപാകെ ഈ രേഖ ഹാജരാക്കപ്പെട്ടു. അങ്ങനെ പാമള്ളി ഗ്രാമത്തിന്റെ അധീശത്വം റദ്ദുചെയ്യപ്പെട്ടപ്പോഴും നൂററിരുപത്തു് സർവ്വേനമ്പർ ഭൂസ്വത്തു് ലക്ഷ്മീബായിക്കു് ഒഴിഞ്ഞുകിട്ടി. ഇക്കാരണത്താൽ ഇന്ദുപുരാധീശനായ തന്റെ ബന്ധുവിനോടു് അവൾക്കു് അതിയായ സ്നേഹവിശ്വാസങ്ങളും ജനിച്ചു. അവർ അങ്ങോട്ടുചെല്ലുകയും മകന്റെ ആദരാതിഥ്യങ്ങളും സ്വീകരിക്കുകയും പതിവായി. പക്ഷെ, പാമള്ളിക്കാർക്കു് ഹിതമായില്ല. ദായാദികളുടെ വീട്ടിൽ ആതിഥ്യം സ്വീകരിക്കുന്നതു് സംസ്ഥാനത്തിന്റെ പ്രശസ്തിക്കു് കളങ്കമുണ്ടാക്കുമെന്ന ആശങ്ക നാട്ടിൽ പരന്നു. ഈ ചിന്താഗതി പിൽക്കാലത്തെ ഒട്ടേറെ സംഭവങ്ങൾക്കു് വഴിതെളിക്കുകയും ചെയ്തു.

ഇന്ദുപുരത്തെ മഹാരാജാവിന്റെ ഇളയമ്മ എന്നനിലയ്ക്കു് ലക്ഷ്മീബായിക്കു് സവിശേഷമായ ആദരാതിഥ്യങ്ങൾ ലഭിച്ചുതുടങ്ങി. കൊല്ലത്തിൽ അഞ്ചാറു പ്രാവശ്യം അവർ ഇന്ദുപുരത്തെത്തും. ഇത്തവണ നവരാത്രിക്കു് ഇന്ദുപുരത്തെത്തിയ ലക്ഷ്മീബായി ദീപാവലിയായിട്ടും തിരിച്ചുവന്നില്ല. നവരാത്രി ഉത്സവത്തിനു് പത്തുദിവസവും വലിയമാളികയിൽ സദ്യയും സർവ്വാണിയും മററു ഗംഭീരപരിപാടികളും നടത്തുക പതിവായിരുന്നു. പക്ഷേ, ഇത്തവണ വലിയമാളികയിൽ ലക്ഷ്മീബായിതന്നെ ഇല്ല. ആളുകൾ പലതും പറഞ്ഞു. അവർക്കു് ലക്ഷ്മീബായിയോടു് അതൃപ്തി തോന്നി. ഈ സന്ദർഭത്തിൽ അജറാണിയിലെ അധികാരിയായ യശവന്തറാവു പമേൽ പാമള്ളിയിൽ ഉണ്ടായിരുന്നു. വലിയ തറവാടിയായ അധികാരി, പുതലാബായിയുടെ മാതുലനായിരുന്നു; റാണോജിറാവുവിന്റെ മരുമകനുമാണു്. പാമള്ളിയിലെ ജാഗീർദാരുടെ വലിയമാളിക ഉത്സവമില്ലാതെ ഉറങ്ങിക്കിടക്കുന്നതു് നന്നല്ലെന്നു് അദ്ദേഹത്തിനും തോന്നി.

ഗ്രാമാധികാരിയും ദേശ്പാണ്ഡെയും കുലകർണ്ണിത്തറവാട്ടുകാരും കൃഷിക്കാരുമെല്ലാം ചേർന്നു് യശവന്തറാവുവിനോടു് അപേക്ഷിച്ചു: ''പുതലാബായിയെ തന്നെ വിളിച്ചുകൊണ്ടുവരണം; വലിയ മാളികയിൽ കുടിയിരുത്തണം.'' നാട്ടുകാരുടെ ആഗ്രഹം അതാണെങ്കിൽ നിറവേററേണ്ടതു് തന്റെ കർത്തവ്യമാണെന്നു് അദ്ദേഹം കരുതി.

അത്തക്കൊല്ലവും വിനായകചതുർത്ഥിക്കു് ലക്ഷ്മീബായി പതിവിൻപടി ഇന്ദുപുരത്തേയ്ക്കു് പുറപ്പെട്ടു. രാജപുരോഹിതനായ ബാളാചാര്യൻ അന്വേഷിച്ചു: ''എന്നു് തിരിച്ചുവരും?''

''ഇന്ദുപുരത്തെ മഹാരാജാവു് കല്പിക്കുമ്പോൾ.'' അവർ സ്വാഭാവികമായ മറുപടി നല്കി. അവർ പോകുന്ന തക്കംപാർത്തു് പുതലാബായിയെ വിളിച്ചുകൊണ്ടുവരണമെന്നു് മുൻകൂട്ടി തീരുമാനിക്കപ്പെട്ടതാണു്. പുതലാബായി പാമള്ളിക്കു് വന്നു. അവർ ഒറ്റയ്ക്കായിരുന്നില്ല. കനകേരിയിലെ അധികാരിയായ [illegible] ബാപ്പുസാഹേബും അവരോടൊപ്പം വന്നു. ബാപ്പുസാഹേബിന്റെ ഭാര്യയുണ്ടു് കൂടെ. ആകെക്കൂടി സാമാന്യം വലിയൊരു സംഘം. ബാപ്പുസാഹേബിന്റെ വൈഭവപൂർണ്ണമായ മേൽനോട്ടത്തിൽ നവരാത്രി

ഉത്സവം ഗംഭീരമായി. വിജയദശമിദിവസം ബാപ്പുസാഹേബ് പുലിവേട്ട പ്പഴവന്മാക്ക് പുതിയ മേൽമുണ്ടും കപ്പായവും മററും സമ്മാനമായിനല്കി. അധി കാരിയുടെ വീട്ടിലേയ്ക്ക് പുതലാബായി നേരിട്ടുചെന്നു ഉപഹാരങ്ങൾ നല്കി. വലിയമഠത്തിലെ പഢമപ്പന്റെ മഠം നവീകരിക്കുന്നതിന് പുതലാബായി സ്വന്തം കയ്യിൽനിന്ന് നൂറുരൂപ് സംഭാവന കൊടുത്തു. വലിയ മാളികയിൽ ബ്രാഹ്മണർക്ക് നിത്യവും സദ്യയും സപ്പാണിയും നല്കപ്പെട്ടു.

ദീപാവലിയും കഴിഞ്ഞു് ഒരു വൈകുന്നേരം ലക്ഷ്മീബായി നാട്ടിലേയ്ക്ക് തിരിച്ചുവന്നു. ഗ്രാമത്തിന്റെ അമർഷമാണ് അവരെ സ്വാഗതം ചെയ്തതു്. അവർ വലിയ മാളികയിലെ പടിപ്പുരയുടെ വിശാലമായ മുററത്തെത്തിയതേ ഉള്ളൂ. ''വലിയമാളികയിൽ കാൽ കുത്തിയാൽ......'' എന്നു പറയാൻ ബാപ്പുസാഹേബ് കച്ചേരിയിലിരുന്നു് ദളവയോട് കല്പിച്ചു. ലക്ഷ്മീ ബായി സ്വല്പം പരിഭ്രമിച്ചെങ്കിലും ധൈര്യംസംഭരിച്ചു് മുന്നോട്ടുവന്നു. പുലി വേട്ടപ്പഴവന്മാരുടെ ദളവ, ലക്ഷ്മീബായിയുടെ മുന്നിൽ വന്നുനിന്നു് പരിഹ സിക്കാനെന്നമട്ടിൽ നമസ്കരിച്ചു. ലക്ഷ്മീബായി ഞെട്ടിപ്പോയി. ''കൊച്ചമ്മേ, നിങ്ങൾക്ക് വലിയ മാളികയുടെ ഓർമ്മയുണ്ടോ? ഉത്സവക്കാ ലത്തു് മാളിക ഉപേക്ഷിച്ചുപോയ നിങ്ങൾക്ക് ഇവിടെ ആരാ ഉള്ളതു്? ഈശ്വരൻ തുണച്ചു്, ഞങ്ങൾ വിളിച്ചപ്പോൾ ചെറിയകൊച്ചമ്മ വന്നു. വേലയും വിളക്കും ആയിട്ട് മാളികയിൽ ഒരു കൈത്തിരി കൊളുത്താൻപോലും തോന്നാത്തവർക്ക് ഇവിടെ എന്തുകാര്യം? എവിടെയായിരുന്നു ഇത്രേംദിവസം? അങ്ങോട്ടുതന്നെ പൊയ്ക്കോളൂ!''

ദളവ നാടകീയമായി സംസാരിച്ചു; ആദരവേതും കാട്ടിയതുമില്ല.

ലക്ഷ്മീബായിക്ക് നിന്നനിലം താഴുകയാണെന്നു തോന്നി. ദളവ തിപ്പ നാണോ ഈ സംസാരിക്കുന്നതു്? ജീവിതത്തിലൊരിക്കലും ഇത്തരമൊരു എതിർപ്പ് അവർ കണ്ടിരുന്നില്ല. ദളവയ്ക്ക് ഇതിനുള്ള ധൈര്യം എങ്ങനെ കിട്ടി? ലക്ഷ്മീബായി നിമിഷനേരംകൊണ്ടു് സകലതും ഗ്രഹിച്ചു. ബാപ്പു സാഹേബ് പഠിപ്പിച്ചതു് തിപ്പൻ പറഞ്ഞിരിക്കണം. പാവം! അവനെന്ത റിഞ്ഞു? കച്ചേരിയിലിരിക്കുന്നവനൊക്കെ യജമാനൻ!

''തിപ്പാ, നീ പുലിവേട്ടപ്പഴവന്മാരുടെ ദളവയല്ലേ? നിങ്ങളുടെ വംശം മുഴു വൻ വളന്നതു് ഇവിടുത്തെ ഉപ്പുംചോറും തിന്നിട്ടാണ്. അങ്ങനെയുള്ള നീയി പ്പോൾ എന്റെ ശത്രുക്കളുടെകൂടെ നില്ക്കുകയാണോ? ലക്ഷ്മീബായി തിപ്പന്റെ മനസ്സാക്ഷിയെ തൊട്ടുണത്തി.

ദളവ തിപ്പൻ ഈ വാക്കുകളിൽ അലിഞ്ഞുപോയി. ആളുയരമുള്ള മുളവടി പിടിച്ചു്, അഭിമാനത്തോടും ഗർവ്വോടും നിവർന്നുനിന്നിരുന്ന തിപ്പൻ ചൂരൽ പോലെ വളഞ്ഞു. വടിയിൽ തലയൂന്നി കണ്ണീരിനെ മറയ്ക്കാൻ ശ്രമിച്ചു. കൈ വിറയ്ക്കുകയാൽ ഈ ശ്രമം വിഫലമായി. മേൽമുണ്ടുകൊണ്ടു് അയാൾ കണ്ണീർ തുടച്ചു: ''കൊച്ചമ്മേ, ഗതികെട്ടാൽ പുലി പുല്ലുംതിന്നും. ഞാൻ ഉണ്ട

ചോറിന് കൂറുകാട്ടാൻ ബാദ്ധ്യസ്ഥനാണ്. കൊച്ചമ്മ ഇനി വരില്ലെന്ന് കരുതി. ഒരു ആശ്രയമില്ലാതാവുമെന്നു വിചാരിച്ച് ചെറിയ കൊച്ചമ്മയുടെ കാലുപിടിച്ചു. കൊച്ചമ്മേ, എന്നെ ഇനിയും പരീക്ഷിക്കരുതേ......'' അയാൾക്ക് കൂടുതൽ പറയാൻ കഴിഞ്ഞില്ല. കുഴഞ്ഞുവീഴാറായ തിപ്പൻ തിണ്ണയിൽ ഇരുന്നു.

ലക്ഷ്മീബായിയുടെ മാർഗ്ഗതടസ്സം നീങ്ങി. അവർ അകത്തേയ്ക്കുനടന്നു. ജാഗീർദാരാണെന്ന ഭാവത്തിൽ കച്ചേരിയിൽ ഉപവിഷ്ടനായ ബാപ്പുസാഹേബിനെ പ്രകോപിപ്പിക്കാനുദ്ദേശിച്ചുകൊണ്ട് ദേഷ്യത്തോടെ നോക്കി. അവർ തറയിൽ കാൽവെച്ച ഉടനെ, താക്കോലും പിടിച്ച് ജാഗീർദാർ ചമഞ്ഞുനടന്നിരുന്ന ബാപ്പുസാഹേബ് പെട്ടെന്നെഴുന്നേറ്റ് ലക്ഷ്മീബായിയുടെ കാല്ക്കൽ വീണ് നമസ്കരിച്ചു. ''ജ്യേഷ്ഠത്തിയമ്മ എപ്പോഴെത്തി? എല്ലാവർക്കും ക്ഷേമം തന്നെയല്ലേ?'' അയാൾ കുശലപ്രശ്നം നടത്തി. അവർ മിണ്ടാതെ അകത്തേയ്ക്കു നടന്നു. പരിവാരം അനുഗമിച്ചു.

ഈ വാർത്ത നാടാകെ പരക്കാൻ അധികസമയം വേണ്ടിവന്നില്ല. സ്വത്തിൽ ഓഹരി തരണമെന്ന് പുതലാബായി ആവശ്യപ്പെട്ടതും 'ഓഹരി വേണമെങ്കിൽ വാരിക്കൊണ്ടുപോയ പൊന്നും വെള്ളിയും മുത്തും രത്നവും ആഭരണങ്ങളും രൊക്കം രൂപയും മറ്റു രേഖകളും ഇവിടെ തിരിച്ചു കൊണ്ടുവരണം' എന്ന് ലക്ഷ്മീബായി പറഞ്ഞതും ഗ്രാമത്തിലെ സകല വീട്ടുകളിലും ചർച്ചാവിഷയമായിത്തീർന്നു. ചിലർ ലക്ഷ്മീബായിയുടെ പക്ഷത്തും പലരും പുതലാബായിയുടെ പക്ഷത്തും ചേർന്നു വാദിക്കാൻ തുടങ്ങി. പാദള്ളി ജാഗീർദാരുടെ വലിയമാളിക ആ ഗ്രാമത്തിലെ ആളുകളുടെ ശ്രദ്ധാകേന്ദ്രമായിത്തീർന്നു. ആ വീടിന്റെ സുഖദുഃഖങ്ങളിൽ അവർക്കൊക്കെ സവിശേഷമായ താല്പര്യമുണ്ടായിരുന്നു. ഒരുതരത്തിൽ ജാഗീർദാരുടെ തറവാട്ടുതന്നെ പൊതുസ്ഥാപനമാണ്. അവിടെ നടക്കുന്ന ഒരു കൊച്ചു സംഭവംപോലും നാട്ടിലെ ജീവിതത്തെയാകെ മാറ്റിമറിക്കാൻ പര്യാപ്തമായിരുന്നു.

നാട്ടിലെ പരാതികൾകേട്ട് തീരുമാനിക്കുന്ന ജാഗീർദാരുടെ തറവാട്ടിലെ തർക്കം നാട്ടുകാർ തീരുമാനിക്കണം. നാട്ടിലെ പഞ്ചായത്തുകാർ ജാഗീർദാരുടെ രാജകീയമായ ദർബാർഹാളിൽ സമ്മേളിച്ചു. ബാപ്പുസാഹേബ് അവിടെ സമ്മേളിച്ച പ്രമാണിമാരെ രാജോചിതമായ വിനയത്തോടെ സ്വാഗതം ചെയ്തു. ലക്ഷ്മീബായിയും പുതലാബായിയും അകത്തുതന്നെയിരുന്നു. പുതലാബായിക്ക് തന്റെ ഭർത്താവിന്റെ സ്വത്തിന്റെ ഓഹരി കിട്ടണമെന്നാണ് ബാപ്പുസാഹേബിന്റെ വാദം. അത് ശരിയല്ലെന്നാരും പറഞ്ഞില്ല. അത് ന്യായം മാത്രമാണ്. പക്ഷേ, പുതലാബായി അമ്മാത്തേയ്ക്ക് കൊണ്ടുപോയ പൊന്നും വെള്ളിയും മറ്റും തിരിച്ചുകൊണ്ടുവരണമെന്ന് ലക്ഷ്മീബായി അല്പം കടുപ്പിച്ചുതന്നെ പറഞ്ഞു. അതും ശരിയാണെന്ന് ചിലർക്കു തോന്നി. പക്ഷേ, കഴിഞ്ഞുപോയ സംഭവങ്ങളുടെ സത്യാവസ്ഥ, അത് കേൾക്കുന്നവരെ ആശ്രയിച്ചിരിക്കുന്നു. റാണോജിറാവു നായാട്ടിനു പോയപ്പോൾ കുതിരപ്പുറത്ത്

നിന്നുവീണ് ആകസ്മികമായി മരിച്ചതാണ്. ഭർത്താവു മരിച്ച ദുഃഖത്തിൽ പുതലാബായി ഉട്ടുണ്ണിയോടെ അമ്മാത്തു പോയി. അപ്പോഴും വലിയമാളികയിൽ ഇരുന്നതു് ലക്ഷ്മീബായിയാണ്. രേഖകളും ഖജനാവിന്റെ താക്കോലും അവരുടെ കൈവശം തന്നെയായിരുന്നു. പൊന്നും വെള്ളിയും റൊക്കം പണവും ഓഹരി വെയ്ക്കേണ്ടിവരുമെന്നു ഭയന്നു് ഈ വാദം ഉന്നയിക്കുകയാണെന്നു് ബാപ്പുസാഹേബ് വാദിച്ചു. ലക്ഷ്മീബായിയുടെ ആരോപണത്തിൽ തരിമ്പും കഴമ്പില്ലെന്നു് അയാൾ വ്യക്തമാക്കി. കൂടിയിരുന്നവർ അതും സത്യമായിരിക്കുമെന്നു കരുതി.

നാട്ടുപ്രമാണിമാർ തങ്ങളുടെ അഭിപ്രായം രേഖപ്പെടുത്തി. ലക്ഷ്മീബായി ഇങ്ങനെ സംസാരിക്കുന്നതു് അവരുടെ അന്തസ്സിനുതന്നെ ചേർന്നതല്ലെന്നു് പഢദപ്പൻ ഗൌരവഭാവത്തിൽ അപഹസിച്ചു. അങ്ങനെ ചിന്തിച്ചാൽ ജാഗീർദാരുടെ സ്വത്തിൽ രണ്ടുപേർക്കും തുല്യ അവകാശമാണ്. കുട്ടികളുണ്ടായിരുന്നെങ്കിൽ ഈ വാദംതന്നെ ഉന്നയിക്കാനാകുമായിരുന്നില്ല. പഞ്ചായത്തുകാരുടെ അഭിപ്രായം കുറച്ചിട ആടിക്കളിച്ചു. രണ്ടുപേർക്കും ഒന്നു ജീവിക്കാൻ സാധ്യമല്ലേ എന്നും ചിലർ ചോദിക്കാതിരുന്നില്ല. അതു് അസാധ്യമാണെന്നു് അടുത്തനിമിഷംതന്നെ ബോധ്യപ്പെടുകയും ചെയ്തു.

അവസാനം ഭൂസ്വത്തു മാത്രം ഭാഗിച്ചാൽമതിയെന്നു് തീരുമാനിക്കപ്പെട്ടു. സ്വർണ്ണാഭരണങ്ങളെക്കുറിച്ചു് വ്യക്തമായ വിവരമൊന്നുമില്ല. അവരവരുടെ കൈവശമുള്ളതു് അവരവർക്കു് എന്ന നിലപാടിൽ പഞ്ചായത്തുകാർ ഉറച്ചു. ജാഗീർദാരുടെ തറവാട്ടിൽ മുമ്പൊരിക്കലും ഭൂസ്വത്തു് ഭാഗം വെച്ചിട്ടില്ല; അതുകൊണ്ടു് ഓഹരിവെയ്ക്കുന്നതു് തനിക്കു സമ്മതമല്ലെന്നു് ലക്ഷ്മീബായി വാശിപിടിച്ചു.

''അങ്ങനെ നിങ്ങൾ വാശി പിടിച്ചാൽ നാട്ടുമൂപ്പന്മാരായ പഞ്ചായത്തുകാരുടെ തീർപ്പിനെതിരാണെന്നു വരും. മേലാൽ ജാഗീർദാർമാരുടെ തറവാട്ടിലെ തർക്കത്തിൽ ആരും ഇടപെട്ടില്ലെന്നു വരും. പുതലാബായിക്കൊച്ചുത്തു് കൃഷിക്കാരെല്ലാം പാട്ടച്ചീട്ടു് എഴുതിക്കൊടുത്തു് ഓഹരി സമ്മതിച്ചു കൊടുത്താൽ നിങ്ങളെന്തുകാട്ടും? അതിനുശേഷം നിങ്ങൾ വല്ലതുമൊക്കെ കാട്ടിയാൽ ഞങ്ങൾ അനുസരിക്കില്ല.'' വലിയ മഠത്തിലെ പഢദപ്പൻ പഞ്ചായത്തുകാർക്കുവേണ്ടി മുന്നറിയിപ്പു നൽകി.

അങ്ങനെ നാട്ടുപ്രമാണിമാരായ പഞ്ചായത്തുകാരുടെ സഭ അലങ്കോലപ്പെട്ടു. കുറച്ചുദിവസങ്ങൾക്കകം പുലിവേട്ടപ്പഴവന്മാർ തങ്ങൾ പുതലാബായിക്കു് അധീനരായിരിക്കുമെന്നു് പ്രഖ്യാപിച്ചു. വലിയമാളികയിൽ ബാപ്പുസാഹേബ് പുതലാബായിയുടെ പ്രതിനിധിയായി അനഭിഷിക്ത രാജാവായി സ്ഥാനമുറപ്പിച്ചു. മുമ്പുതന്നെ നാട്ടിൽ വേരൂന്നിയിരുന്ന അയാളുടെ സ്വാധീന ശക്തി, ഇപ്പോൾ നാട്ടുപ്രമാണിമാരുടെ അധികൃത പിൻബലം ലഭിച്ചതോടെ ദൃഢതരമായി.

ലക്ഷ്മീബായിക്ക് സ്ഥിതിഗതികൾ മനസ്സിലാകുവാൻ അധികനേരം വേണ്ടിവന്നില്ല. പാദള്ളിയിൽ പലരും തനിക്കെതിരാണ്. അവരുടെ കരുനുകൾ. ഇത്രയ്ക്ക് ശത്രുത്വം നിറഞ്ഞ അന്തരീക്ഷത്തിൽ തന്റെ ജീവിതം സുഖകരമായിരിക്കില്ലെന്ന് അവർക്ക് ബോദ്ധ്യമായി. ജനങ്ങളുടെ വിശ്വാസം എത്രമേൽ ചഞ്ചലമാണെന്നതിനു തെളിവ് കിട്ടിയിരിക്കുന്നു. അവർക്ക് വിരക്തി തോന്നി. ഒരുദിവസം പുതലാബായിയോട് സംസാരിച്ചുകൊണ്ടിരിക്കെ തികച്ചും സ്വാഭാവികമായി അവർ പറഞ്ഞു: ''ഇത്രയുംനാൾ ഈ സ്വത്തൊക്കെ ഞാൻ അനുഭവിച്ചു. ഇനിമുതൽ അതിന്റെ ഉടമ നീയാണ്. എന്തുകൊണ്ടോ എനിക്കിവിടെ താമസിക്കാൻ തോന്നുന്നില്ല. എങ്ങോട്ടെങ്കിലും പോകണം.'' പുതലാബായിയുടെ മനസ്സും ഇതുകേട്ട് ആർദ്രമായി. ജ്യേഷ്ഠത്തിയുമായി വഴക്കും വക്കാണവുമായിക്കഴിഞ്ഞിരുന്ന അവരുടെ ഹൃദയം കല്ലുപോലെ ഉറച്ചുപോയിരുന്നു. അപ്പോഴാണ് നിനച്ചിരിക്കാത്ത ഈ അഭിപ്രായപ്രകടനം. എന്ത് മറുപടി പറയും? താനെന്തെങ്കിലും സംസാരിച്ചാൽ തനിക്കിറുക്കാണെന്നു തോന്നാം. പുതലാബായി മിണ്ടിയില്ല. എങ്കിലും കരളിനകത്ത് കണ്ണീരുറന്നു.

''നിങ്ങളെങ്ങോട്ടും പോകേണ്ട ആവശ്യമില്ല. എല്ലാവർക്കും കാരണവത്തിയായി ഇവിടെത്തന്നെ കഴിയാം.'' ബാപ്പുസാഹേബ് ശുഷ്കമായ ഉപചാരവാക്കുകൾ പറഞ്ഞു. ലക്ഷ്മീബായി അവനോടൊന്നും പറഞ്ഞില്ല. അവരുടെ ആത്മാഭിമാനത്തിന് അടിയേറ്റിരിക്കുന്നു. ഒരുറയിൽ രണ്ടു വാളുകൾ സമാധാനത്തോടെ കിടക്കില്ലെന്ന് അവർ അനുഭവത്തിൽനിന്നും മനസ്സിലാക്കിയിരിക്കുന്നു. കരൾ പിളർക്കുന്ന ദുഃഖമുണ്ട്; എന്നാലൊട്ടും പുറത്തുകാട്ടിയില്ല. അവർ ശ്രീ ഗോപാലകൃഷ്ണ ദേവാലയത്തിൽചെന്ന് ദർശനം നടത്തി; കണ്ണും മനസ്സും നിറയെ കണ്ട് തൊഴുതു. തിരിച്ചുവന്ന് വലിയമാളികയിലെ പൂജാമുറിയിൽ ചെന്നിരുന്ന് ഒരു മണിക്കൂറോളം കണ്ണുനീർ ചൊരിഞ്ഞു. അവരുടെ വിചിത്രമായ പെരുമാറ്റവും ഗൗരവപൂർണ്ണമായ മൗനവും എല്ലാവരും കാണുന്നുണ്ട്. പക്ഷേ, അന്വേഷിക്കാൻമാത്രം ധൈര്യം ആർക്കുമില്ലായിരുന്നു. അന്നുതന്നെ അവർ തന്റെ രണ്ടു പുത്രിമാരേയുംകൂട്ടി പരിവാരസമേതം ബഡോദ്യു പോയി

ജാഗീർദാരുടെ വലിയമാളികയിൽ പൂർണ്ണാധികാരം ബാപ്പുസാഹേബിനായി. പുതലാബായിയുടെ ആങ്ങളയായിരുന്നതുകൊണ്ട് ജാഗീർദാരിനു ചെല്ലേണ്ട സകല അധികാരാവകാശങ്ങളും തനിക്കാണെന്ന ഭാവത്തിൽ അയാൾ പെരുമാറിത്തുടങ്ങി. ബാപ്പുസാഹേബ് ചെറുപ്പത്തിൽതന്നെ അച്ഛൻ മരിച്ചതുകാരണം സുഖലോലുപതയിൽ മുഴുകി ജീവിതം നയിച്ചുവരികയായിരുന്നു. സമ്പന്നരുടെ വിലാസമയജീവിതം മാത്രമേ അയാൾ കണ്ടിരുന്നുള്ളൂ. ജന്മനാ അയാൾ അന്തസ്സുള്ളവനായിരുന്നില്ല. ഇപ്പോഴാകട്ടെ, ജ്യേഷ്ഠത്തിയുടെ സ്വത്തു മുഴുവൻ ചുളുവിൽ കിട്ടിയിരിക്കുന്നു. വലിയമാളികയിലെ പഡപ്പേൻ അയാളുടെ ഉറ്റമിത്രമായിരിക്കുകയാണ്. ഗ്രാമാധികാ

രിയുടെയും കലക്ടറിയുടെയും വീട്ടുകാർ സംഘടിതമായി അയാളുടെ അധികാരം അരക്കിട്ടുറപ്പിക്കുന്നതിന് അരയും തലയും മുറുക്കി ഇറങ്ങിയിരിക്കുന്നു.

ബാപ്പുസാഹേബ് ജാഗീർദാർ എന്ന നിലയ്ക്ക് നാട്ടിൽ പ്രമാണിയായി അധികാരം നടത്തിത്തുടങ്ങി. വലിയമാളികയിലെ കൃഷിയുംമററും തന്റെ പ്രശ്നമല്ലെന്ന മട്ടിൽ നാട്ടുകാര്യങ്ങളിൽമാത്രം ശ്രദ്ധിച്ചു നടന്നുതുടങ്ങി. കൃഷിയൊക്കെ കിട്ടിയവരുടെ കയ്യിലായി. വലിയ മാളികയുടെ പഴയ സ്വാധീനശക്തി ക്ഷയിച്ചുതുടങ്ങി. കണ്ടവരും കേട്ടവരും വലിയമാളികയിലെ കച്ചേരിയിൽ സമ്മേളിച്ചു. റാണോജിറാവുവിന്റെ കാലംമുതല്ക്കേ സ്വത്തിന്റെ മേൽനോട്ടം നോക്കിയിരുന്ന ശിലേദാർനാനാ ഒഴിച്ചുകൂടാത്ത വ്യക്തിയായി തീർന്നു. വലിയമാളികയിലെ സകല ഉള്ളകള്ളികളുടേയും താക്കോൽ അയാളുടെ കയ്യിലാണെന്നതുകൊണ്ട് മററുള്ളവരുടെ ഇടയിൽ അയാളുടെ പ്രാധാന്യം വർദ്ധിച്ചു. നാനായാകട്ടെ, ഈ സ്ഥാനം ദുരുപയോഗപ്പെടുത്തിയുമില്ല. വലിയ മാളികയുടെ അഭിമാനം കാക്കുകയാണ് തന്റെ ഉത്തരവാദിത്വമെന്ന് മനസ്സിലാക്കി അയാൾ ജോലിചെയ്തുവന്നു.

## 2

വലിയമാളികയിൽ ബാപ്പുസാഹേബ് വന്നിട്ട് എട്ടു സംവത്സരങ്ങൾ കഴിഞ്ഞു. ആദ്യമൊക്കെ പാദള്ളിക്കാർ അയാളെ അപരിചിതനെപ്പോലെയാണ് വീക്ഷിച്ചത്. എന്നാൽ കുറേക്കഴിഞ്ഞപ്പോൾ അയാൾ പാദള്ളിക്കാരൻ തന്നെയായി മാറി. ജാഗീർദാർക്ക് അവകാശപ്പെട്ട എല്ലാ സ്ഥാനമാനങ്ങളും അയാൾക്ക് ലഭിച്ചുതുടങ്ങി. എന്നാൽ അയാളുടെ ഉച്ഛൃംഖലമായ പെരുമാററം ജനങ്ങളെ വെറുപ്പിച്ചു. നേരിട്ട് ഉണർത്തിക്കാൻ ധൈര്യമില്ലായിരുന്നെങ്കിലും മറവിൽനിന്നു പറയുന്നതിന് ആരും മടിച്ചില്ല.

വലിയമാളികയുടെ അഭിമാനംകാക്കാൻ പിറന്നനാൾതൊട്ട് ജീവിതം ഉഴിഞ്ഞുവെച്ച ശിലേദാർനാനായ്ക്കും ബാപ്പുസാഹേബിന്റെ സ്വഭാവത്തെ കുറിച്ച് അനാദരവു തോന്നിയിരുന്നു. ബാപ്പുസാഹേബിന്റെ സ്ഥാനം വലുതാണ്. അതുകാരണം അയാൾ അഭിപ്രായപ്രകടനമൊന്നും നടത്താൻ പോയില്ല. അത്യാവശ്യമുള്ളപ്പോൾ മാത്രം നാനാ, ബാപ്പുസാഹേബിനെ കണ്ട് സംസാരിക്കുമായിരുന്നു. മററു സമയങ്ങളിൽ ആദരവു പ്രദർശിപ്പിക്കാൻ ആവശ്യമായ അകൽച്ച പാലിച്ചു.' ഭാര്യ മരിച്ചതിനുശേഷം അയാൾ വലിയമാളികയിൽ തന്നെ ഒരു ഭാഗത്ത് കഴിഞ്ഞുകൂടുകയാണ്. എങ്കിലും ബാപ്പുസാഹേബിനോടുള്ള അയാളുടെ ബന്ധം പഴയപടിതന്നെ തുടർന്നു. വയലും വീടും നോക്കി നടത്തുന്നതിൽതന്നെ അയാളുടെ സമയം മുഴുവൻ കഴിഞ്ഞി

ന്നു. അല്പസമയം കിട്ടിയാൽ ചില്ലറ നാട്ടുകാര്യങ്ങളും ശ്രദ്ധിക്കും. പൊതുക്കാര്യങ്ങളിൽ പണ്ടുമുതലേ നാനാ താല്പര്യമെടുക്കുമായിരുന്നു. അതുകൊണ്ട് ബാപ്പു സാഹേബിനോട് ഏറെ അടുപ്പം ഭാവിച്ചു നടക്കുന്നതിന് അയാൾക്ക് സങ്കോചം ലഭിച്ചതുമില്ല.

ഭാര്യ മരിച്ചതിനുശേഷം നാനായ്ക്ക് ജീവിതത്തിൽ വലിയ താല്പര്യമില്ലാതെയാണ്. നടപ്പിൽപോലും ആ പഴയ അന്തസ്സില്ല. കഠാരിപോലെ മൂർത്തനോട്ടമുണ്ടായിരുന്ന ആ കണ്ണുകളിൽ ഇന്ന് വിഷാദച്ഛവി കലർന്നിരിക്കുന്നു. വലിച്ചുമുറുക്കിയ വില്ലിന്റെ ഞാൺ പോലിരുന്ന ശരീരം ദുഃഖഭാരംകൊണ്ട് അയഞ്ഞുപോയിരിക്കുന്നു. ജീവിതത്തിൽ ഇനി ആകെയുള്ളത് ഒരൊററ ആശ്വാസം മാത്രമാണ്-മകൾ ചിമണ. ചിമണ സാരിയുടുത്തു തുടങ്ങിയതോടെ അമ്മയുടെ തനി പ്രകൃതമായിരിക്കുന്നു. അച്ഛന്റെ ആരോഗ്യവും അമ്മയുടെ സൗന്ദര്യവും ജന്മനാ നേടിയ അവൾ പാടങ്ങളിത്തരുണികളിൽ അതീവ സുന്ദരിയാണ്. ദാരിദ്ര്യമുണ്ടായിരുന്നെങ്കിലും ചിമണയുടെ കാര്യത്തിൽ നാനാ ഒന്നിനും കുറവു വരുത്തിയില്ല. പിതാവിന്റെ വാത്സല്യം അവൾ ആവോളം നുകർന്നുകൊണ്ടു വളർന്നു. വളർന്നു വരുന്ന മകളുടെ സൗന്ദര്യം നാനായെ ചിന്താധീനനാക്കി. ഒരു വരനെ കണ്ടുപിടിക്കണം. കല്യാണം കഴിച്ചുകൊടുത്തു കൃതാർത്ഥനാകണം.

പക്ഷേ, അതെളുപ്പമുള്ള ജോലിയായിരുന്നില്ല. മകളെ ഒററയ്ക്കുവിട്ട് എങ്ങനെ പോകും? അനുജൻ ലക്ഷ്മണന്റെ ഭാര്യയും മരിച്ചിരിക്കുന്നു. അതുകൊണ്ട് അവളെ അവന്റെ വീട്ടിലും വിടാൻപററില്ല. ഒരിക്കൽ പുതലാബായിയോട് മകളെപ്പററി സംസാരിക്കാൻ ഇടയായി. നാനായുടെ പ്രശ്നം പരിഹൃതമാവുകയും ചെയ്തു. ചിമണയുടെ സംരക്ഷണം അവർ സസന്തോഷം ഏറെറടുത്തു.

പുതലാബായി ചിമണയെ സ്വന്തം മകളെപ്പോലെ പരിരക്ഷിച്ചു. വലിയ മാളികയിൽ താമസമാക്കിയതുമുതൽ അവർക്ക് കൂട്ടിന് ഒരു സ്ത്രീ ആവശ്യമായിരുന്നു. സ്വാഭാവികമായും പരസ്പരം സ്നേഹം വളർന്നുവന്നു. ചിമണ പുതലാബായിയുടെ സാരിയുടുത്തു നടക്കുമ്പോൾ അവളും വലിയമാളികയിലെ കുട്ടിയെപ്പോലെ കാണപ്പെട്ടു. ചിമണയുടെ സൗന്ദര്യത്തെ പ്രശംസിക്കുകയെന്നത് പുതലാബായിയുടെ നിത്യച്ചടങ്ങായി മാറി.

ജ്യേഷ്ഠമാസം പിറന്നു. മകൾക്ക് വരനെത്തേടി നാനായ്ക്കു കോലാപുരത്തു പോകേണ്ടിവന്നു. നാനായുടെ ഭാര്യ കോലാപുരത്തുകാരിയായിരുന്നു. അവൾ മരിച്ചശേഷം ആ നാട്ടിലേയ്ക്ക് അയാൾ പോയിരുന്നില്ല. പഴയ സ്മരണകളിൽനിന്നകന്നു ജീവിക്കാൻ അയാൾ ആഗ്രഹിച്ചു. പക്ഷേ, ഇപ്പോൾ വരനെ കണ്ടുപിടിക്കണം. അതിന് പോയേ ഒക്കൂ. ചിമണയെ നന്നായി ശ്രദ്ധിക്കാൻ പുതലാബായിയെ ഏല്പിച്ചു ചെയ്തു. ബാപ്പു സാഹേബിനോടും വിവരം പറഞ്ഞു. അയാൾ യാത്രയായി.

നാനാ നാട്ടിലായിരുന്നപ്പോൾ ബാപ്പു സാഹേബ് രണ്ടുതവണ ഊണിനു മാത്രം അടുക്കളയിൽ ചെല്ലും. മററു സമയങ്ങളിൽ കച്ചേരിയിലിരുന്ന് കൂട്ടുകാരോട് തമാശപറഞ്ഞു സമയം കൊല്ലും. ഇല്ലെങ്കിൽ മാളികയിലെ പ്രധാന ഗ്ലാസിന്റെ അടുത്തുപോയി സൊള്ളിക്കൊണ്ടിരിക്കും. എന്നാൽ നാനാ സ്ഥലം വിട്ടശേഷം വലിയമാളികയിലെ ആഭ്യന്തരമരണിയും അയാൾ ശ്രദ്ധിക്കേണ്ടി വന്നിരിക്കയാണ്.

ആഷാഢപൗർണ്ണമി വരുന്നു. പ്രഥമപ്പൂ് വലിയമാളികയിലെ കാളകളെ നല്ലെണ്ണയും കോഴിമുട്ടയുടെ മഞ്ഞയും കൂട്ടിത്തേച്ച് നദിയിൽ നീന്താനയയ്ക്കണം. തലേദിവസം തന്നെ ഒരുക്കങ്ങൾ തുടങ്ങി. ബാപ്പുസാഹേബ് ആലയിൽ ചെന്ന് ആ പണി നേരിട്ട് നടത്തിക്കുകയാണ്. നല്ലെണ്ണ തീർന്നു പോയി. അയാൾ എണ്ണ കൊണ്ടുവരാൻ പറഞ്ഞു. അടുക്കളയിൽ ജോലിയിലായിരുന്ന ചിമണ ഇതുകേട്ട് ധൃതിയിൽ എണ്ണപ്പാത്രവുമെടുത്തു വന്നു. അവൾ തേച്ചുകുളികഴിഞ്ഞ് നില്ക്കുകയായിരുന്നു. ഈറൻമുടി പിന്നിൽ വിരിച്ചിട്ടിരിക്കുന്നു. നെററിയും കവിളും മൂക്കും ചന്ദനത്തിൽ കടഞ്ഞെടുത്തതാണെന്നേ തോന്നൂ. പുകയേററിട്ടോ എണ്ണതേച്ച് കുളിച്ചിട്ടോ എന്നറിയില്ല, കണ്ണുകളും കലങ്ങിയിരിക്കുന്നു. പുതലാബായിയുടെ നേർമ്മയേറിയ സാരി ചുററിയ ചിമണ അതീവമനോഹരിയായി കാണപ്പെട്ടു. അവളുടെ കയ്യിൽ നിന്ന് എണ്ണപ്പാത്രം വാങ്ങുമ്പോൾ ബാപ്പുസാഹേബിന്റെ കണ്ണുകൾ സ്വാഭാവികമായി അവളുടെനേരെ തിരിഞ്ഞു.

ബാപ്പുസാഹേബ് ചിമണയെ ഇതിനുമുൻപ് എത്രയോതവണ കണ്ടിട്ടുണ്ട്. എന്നാൽ തന്റെ പദവിയോർത്തോ, നാനായുടെ മകളാണെന്നു കൊണ്ടോ അയാൾ അവളെ ഏറെ ശ്രദ്ധിച്ചിരുന്നില്ല. അയാളുടെ കണ്ണിൽ അവളൊരു നാടൻ പെണ്ണായിരുന്നു. എന്നാൽ അവളുടെ ഇന്നത്തെ ആകാര സൗഷ്ഠവം അയാളുടെ കണ്ണുകൾ തുറപ്പിച്ചു. മനസ്സിലൊളിച്ചിരുന്ന നിഗൂഢമായ ആഗ്രഹം ചിമണയുടെ സൗന്ദര്യത്തിനു മാററുകൂട്ടി.

വാലിയക്കാരൻ എണ്ണപ്പാത്രം തിരിച്ചുകൊടുക്കുന്നതുവരെയും ചിമണയ്ക്ക് അവിടെ നില്ക്കേണ്ടിവന്നു. എന്തുചെയ്യണമെന്നറിയാതെ വീണുകിടന്നിരുന്ന ഒരു ചോളക്കമ്പെടുത്ത് അവൾ കടിച്ചുകൊണ്ടിരുന്നു. ബാപ്പുസാഹേബ് പതിരിന്റെ ചാക്കിന്മേലിരുന്ന് അവളെത്തന്നെ ഇമപൂട്ടാതെ നോക്കിയിരുന്നു. ഈ രംഗം എന്തോ കാര്യത്തിനായി ആലയിൽവന്ന പുതലാബായിയുടെ കണ്ണിൽപെട്ടു. ആങ്ങളയുടെ സ്വഭാവം നന്നായറിയാമായിരുന്ന അവർക്ക് സംഗതിയുടെ കിടപ്പ് മനസ്സിലായി. അവർ ചിമണയെ ഏതോ പണിക്ക് അകത്തേയ്ക്കു പറഞ്ഞയച്ചു. ''എന്താ ബാപ്പു, നീയിന്ന് വീടുവിട്ട് പുറത്തിറങ്ങിയില്ലേ?'' അവർ പരിഹാസസ്വരത്തിൽ ആങ്ങളയോട് അന്വേഷിച്ചു. ബാപ്പുവിന്ന് പെട്ടെന്ന് മറുപടി പറയാനായില്ല. ''ഏം...എന്ത്?'' അയാൾ മറുചോദ്യം ചോദിച്ചു.

"മനസ്സ് ഇവിടെയെങ്ങുമില്ലേ? ചോദിച്ചതു കേട്ടതേയില്ലല്ലോ?" അവർ തെററാത്ത ശരംകൂടി തൊടുത്തു് അകത്തേയ്ക്കു പോകാനൊരുങ്ങി. ബാപ്പു സാഹേബ് വിശദീകരണം നല്കിത്തുടങ്ങി. "നാനാ മാമന് തലച്ചോറില്ല, ചേച്ചി. മുത്തുപോലത്തെ പെണ്ണ്. ഇതിനെ കോലാപുരത്തുനിന്നു വന്ന വന്ന് പിടിച്ചുകൊടുക്കാൻ പോകയാണല്ലേ? അതിനെക്കുറിച്ചു ചിന്തിക്കുകയായിരുന്നു." അയാൾ നാണമില്ലാതെ തന്റെ നടപടിയെ ന്യായീകരിച്ചു. പുതലാബായിക്ക് ഇതു് ഇഷ്ടമായില്ല. ഇപ്പോഴും ആങ്ങളയ്ക്കു താക്കീതുകൊടുക്കാൻ ഒരു സന്ദർഭം കിട്ടി. എന്തുകൊണ്ടോ, ചിമണയുടെ ഭാവിയെക്കുറിച്ച് അവർ ആശങ്കിച്ചു. "ബാപ്പൂ, പ്രായമായ പെൺകിടാങ്ങളെക്കുറിച്ച് അങ്ങനെ പറയുന്നതു് നല്ല നടപ്പല്ല. എന്റെ മകളെപ്പോലെയാണ് ചിമണ. ഇങ്ങനെ അവിവേകം പറഞ്ഞാൽ എനിക്ക് പിടിക്കില്ല, കേട്ടോ." അവർ കടുപ്പിച്ചുതന്നെ പറഞ്ഞു്, അകത്തുപോയി.

ഇതു് ബാപ്പു സാഹേബിന്റെ മർമ്മത്തിൽ കൊണ്ടു. പക്ഷേ, പരാജയം സമ്മതിച്ചുകൊടുക്കാൻ അയാൾക്ക് ആവില്ല. "കല്യാണം കഴിയേണ്ട പെൺകുട്ടി. നല്ലതുവിചാരിച്ചു പറഞ്ഞതാണ്. പറഞ്ഞുകൂടാത്തതെന്തെങ്കിലും ഞാൻ പറഞ്ഞോ?" അയാൾ തന്നോടുതന്നെയെന്ന മട്ടിൽ പിറുപിറുത്തു. പക്ഷേ, അതു കേൾക്കാൻ പുതലാബായി അവിടെ ഉണ്ടായിരുന്നില്ല. ബാപ്പു സാഹേബിന് ചിമണയെക്കുറിച്ചുള്ള പാരവശ്യം കുറഞ്ഞില്ല. ജ്യേഷ്ഠത്തിയുടെ എതിർപ്പുകാരണമാകാം അതു് തീക്ഷ്ണമായിത്തുടങ്ങി. എന്നാൽ പുതലാബായിയുടെ സംരക്ഷണയിൽ കഴിയുന്ന ചിമണയുടെ സൗന്ദര്യം നാഗഫണത്തിലെ മണിപോലെ അപ്രാപ്യമായിരുന്നു. മററു കാര്യങ്ങൾക്കൊന്നും കൊള്ളില്ലെങ്കിലും പെൺവേട്ടയിൽ ബാപ്പു സാഹേബ് അതിസമർത്ഥനായിരുന്നു. ഈ പരാജയമാകട്ടെ അയാളുടെ സാഹസികതയെ പ്രകോപിപ്പിച്ചു. അടങ്ങിയിരിക്കാൻ മനസ്സ് സമ്മതിച്ചില്ല. എന്നാൽ ജ്യേഷ്ഠത്തിയോടു് ഇക്കാര്യം സംസാരിക്കാനും പററില്ല. ആഗ്രഹം പൂർത്തീകരിക്കണം. എന്തു വഴി? അയാൾ പരവശനായി. വലിയമഠത്തിലെ പഢപ്പന്റെ സഹായം കിട്ടിയാൽ സംഗതി എളുപ്പമായേക്കും. ആ ചിന്ത അയാൾക്ക് ആവേശം നല്കി. ചിരിച്ചുകൊണ്ടു് നേരെ മഠത്തിലേയ്ക്കു പോയി.

ബാപ്പു സാഹേബിന്റെ നയമുള്ള സംസാരരീതിയും അയാളുടെ സ്വാഗതമോതുന്ന കടാക്ഷങ്ങളും കാരണം ചിമണ നാണിച്ചു് തല താഴ്ത്തിയിരുന്നു. അസ്പഷ്ടമായ ആഗ്രഹത്തിന്റെ കിരണങ്ങൾ അവളുടെ കണ്ണുകളിൽ തെളിഞ്ഞു വന്നിരുന്നു. "ഈ വലിയമാളികയിലെ കൊച്ചമ്മയാകാനുള്ള യോഗ്യത നിനക്കുണ്ടു്" എന്നു പുതലാബായി അവളുടെ സൗന്ദര്യത്തെ ശ്ലാഘിച്ചിരുന്നതും ഈ ആഗ്രഹം ഉയരുന്നതിനു കാരണമായി. അസ്പഷ്ടമെങ്കിലും മുമ്പില്ലാത്ത ഒരനുഭൂതി അവളുടെ ഹൃദയത്തിൽ തിരതല്ലി

വലിയമാളികയുടെ വലതുഭാഗത്തു തൊട്ടുതന്നെയാണു് പഢപ്പന്റെ മഠം. പുരാതനമായ ഈ മഠം പാമള്ളിയിൽ പ്രതീക്ഷിക്കാവുന്നതിലും വലുതായി

രുന്നു. ആനവാതിൽ കടന്നാൽ വിശാലമായ തിരുമുററം. മുൻപിൽ മനോഹരമായ കൃഷ്ണശിലയിൽ നിർമ്മിച്ച തൂണുകളുള്ള രംഗമണ്ഡപം, ഇരുവശങ്ങളിലും മേന്താടികൾക്കുള്ള വസതികൾ; രംഗമണ്ഡപത്തിനു പിന്നിൽ അടുക്കളയും സ്വാമിയുടെ ധ്യാനമന്ദിരവും. ബാപ്പു സാഹേബ് മഠത്തിൽ ചെന്നപ്പോൾ പഡപ്പെൻ അകത്തെ മുറിയിൽ ഉച്ചനേരത്തെ ആലസ്യം തീർക്കുകയായിരുന്നു. കാവിനിറത്തിൽ കയ്യില്ലാത്ത നീളൻ കുപ്പായമിട്ട ഒരു പയ്യൻ പഡപ്പന്റെ കാലുകൾ തിരുമ്മുന്നുണ്ട്. ''ഓഹോ! ജാഗീർദാർക്ക് വഴി തെററിപ്പോയോ? എന്താ ഇങ്ങോട്ടെഴുന്നെള്ളാൻ?'' ബാപ്പു സാഹേബിനെ കണ്ട സന്തോഷത്തിൽ ഉച്ചത്തിൽ ചിരിച്ചുകൊണ്ട് പഡപ്പൻ കളിയാക്കി. ബാപ്പു സാഹേബ് നിന്ന് പരുങ്ങി. അയാൾ പറഞ്ഞു: ''ശരി സ്വാമീ! വഴി ചോദിക്കാൻവേണ്ടി ഇങ്ങോട്ട് വന്നു.'' ഉറക്കം തൂങ്ങിക്കൊണ്ട് കാൽ തിരുമ്മുകയായിരുന്ന പയ്യനെ നോക്കി. പഡപ്പനു കാര്യം മനസ്സിലായി. ''എടാ ഗുരുപാദാ, ആ കഞ്ചാവുതീനി കെഞ്ചനെ ഞാൻ ഒരു പണി ഏല്പിച്ചിരുന്നു. അതവൻ ചെയ്തിട്ടുണ്ടോ എന്നന്വേഷിച്ചു വാ.'' അയാൾ പയ്യനെ പറഞ്ഞയച്ചു. ഗുരുപാദൻ സന്തോഷത്തോടെ ഇറങ്ങിയോടി.

രണ്ടുപേരും ഏറെനേരം ചർച്ച ചെയ്തിരിക്കണം. പഡപ്പന്റെ സ്വകാര്യമുറിയിൽനിന്നും ഇറങ്ങിയപ്പോൾ ബാപ്പു സാഹേബിന്റെ മുഖം വികസിച്ചിരുന്നു. ''സ്വാമികളേ, നിങ്ങളുടെ ബുദ്ധിസാമർത്ഥ്യത്തിന് അതിരില്ല. ഞാൻ രണ്ടുമൂന്നുമണിക്കൂർ തലതല്ലി ചിന്തിച്ചു. എന്നിട്ടും ഇത്ര എളുപ്പത്തിൽ കാര്യം നേടാനുള്ള സൂത്രം തോന്നിയില്ല.'' അയാൾ പഡപ്പനെ പ്രശംസിച്ചുകൊണ്ട് കൃതജ്ഞത പറഞ്ഞു.

പഡപ്പൻ അയാളുടെ അടുത്തുവന്നു. ''ജാഗീർദാർസാഹേബ്! സംഗതി രസമുള്ളതാണ്. എന്നാൽ ഒരു കാര്യം പറയാം. ആ മാമ ഈ സംഗതി അറിഞ്ഞാൽ അപകടമാണ്. നിങ്ങൾ എന്നെ വിശ്വസിച്ചോളൂ. നമ്മുടെ മാനി നാളെ നിങ്ങളെ വിളിക്കാൻ വന്നാൽ ഉടനെ മഠത്തിലേക്കു വരണം. വലിയ മാളികയിലെ കാളയെഴുന്നള്ളിപ്പു കാണാൻ നാട്ടുകാരൊക്കെ മഹാദ്വാരത്തിൽ എത്തും. അപ്പോൾ നമ്മുടെ മാനി ചിമണയെ മഠത്തിലേക്കു കൂട്ടിക്കൊണ്ടുവരും. നിങ്ങൾ കാളയെഴുന്നള്ളിപ്പു കഴിഞ്ഞ് വരുമ്പോഴത്തേയ്ക്കും അവൾ ചിമണയുടെ മനസ്സ് അനുകൂലമാക്കിയെടുക്കും. അവൾ വന്ന് നിങ്ങളെ വിളിക്കുമ്പോൾ എല്ലാ പണിയും നിറുത്തിവെച്ചു വന്നാൽമതി.'' അയാൾ സൂത്രമൊക്കെ ഉപദേശിച്ചു യാത്രയാക്കി.

അടുത്തദിവസം ഉച്ചയോടെ ആഷാഢപൗർണ്ണമിയുടെ ഉത്സാഹത്തിലുള്ളിൽ നാടാകെ ഇളകിയിരുന്നു. കോവിലകത്തെ കാളയെഴുന്നള്ളിപ്പ് മഹാദ്വാരത്തിലെത്തിയപ്പോൾ മണി രണ്ടായിരുന്നു. നാടാകെ സമ്മേളിച്ചിരിക്കുന്നു. ഘോഷയാത്രയുടെ ആവേശത്തിൽ മുഴുകിയിരിക്കുന്നു. ജാഗീർദാരുടെ കാളകളുടെ പിന്നിലായി ഗ്രാമാധികാരിയുടെ എഴുന്നള്ളിപ്പ് അതിലേറെ കേമമായി കടന്നുവന്നു. അങ്ങനെ ഒന്നിനുപിറകെ മറെറാന്ന് എന്ന കണക്കിന് അവരുടെ

ന്നേരംവരെ ഘോഷയാത്രകൾ മഹാമോരത്തിലേയ്ക്കു വരികയാണു് പതിവു്. ഉച്ചയ്ക്കലെ വന്നിരിക്കുന്ന പെൺകിടാങ്ങൾ ദീപം വെള്ളാനാവുമ്പോൾ വൃക്ഷ പൂജയും കണ്ടു് മടങ്ങും. ആർക്കും ജോലിയുടെയോ, വീടിന്റെയോ ചിന്ത യില്ല. മാനമ്മയുടെകൂടെ എഴുന്നള്ളത്തു കാണാൻ പോകുന്നെന്നു് ചിമണ ആഗ്രഹം പ്രകടിപ്പിച്ചപ്പോൾ പുതലാബായി വേണ്ടെന്നു പറഞ്ഞില്ല. കൊച്ചുകുട്ടിയാണു്. ഘോഷയാത്ര കാണാൻ ആഗ്രഹിക്കുന്നു. എങ്ങനെ വേണ്ടെന്നു പറയും? അവർ സമ്മതിച്ചു. മാനമ്മ ചിമണയെക്കൂട്ടി പുറത്തു കടന്നു. പക്ഷേ, പോയതു് മഹാമോരത്തിലേയ്ക്കല്ല. ''മഠത്തിൽ പോയിട്ടു് അങ്ങോട്ടു പോകാം.'' അവൾ നിർബ്ബന്ധിച്ചു. ചിമണ പോംവഴിയൊന്നു മില്ലാതെ അവളുടെ പിന്നാലെ നടന്നു.

മാനമ്മ സംസാരിച്ചാൽ തേനൂറും. മഠത്തിലെ ഏകാന്തതയിൽ ചിമണയെ അവൾ പറഞ്ഞുമയക്കി. ബാപ്പു്സാഹേബിന്റെ ആഗ്രഹം അറിയിച്ചു് അവളെ ഭ്രാന്തു പിടിപ്പിച്ചു. അയാളുടെ സൗന്ദര്യം, സമ്പത്തു്, അധികാരം ഒക്കെയും നിറംചേർത്തു വരച്ചുകാണിച്ചു. മന്ത്രമുഗ്ദ്ധയായതുപോലെ പെൺകി ടാവിന്റെ കണ്ണിൽ സ്വപ്നത്തിന്റെ ഉന്മാദം. ഒന്നും പറയാതെ, കണ്ണിമ യ്ക്കാതെ മാനമ്മയെത്തന്നെ നോക്കിയിരുന്ന ചിമണ അവളുടെ വാക്കുകളിൽ അലിഞ്ഞുപോയി. ഭാവിയുടെ സമ്മോഹനചിത്രം മാനമ്മയുടെ വാക്കുകളിൽ നിന്നു് ചൈതന്യം സംഭരിച്ചു് ചിമണയുടെ മുന്നിൽ നൃത്തം തത്തി. ബാപ്പു് സാഹേബു് കൈപിടിച്ചു കഴിഞ്ഞാൽ പാമള്ളിയിൽ ചിമണയുടെ സ്ഥാനം ഏവിടംവരെ ഉയരുമെന്നതിന്റെ ചിത്രം മാനമ്മ തുറന്നുവെച്ചപ്പോൾ നാണം കുണുങ്ങിക്കൊണ്ടാണെങ്കിലും അവളുടെ ആഗ്രഹം പുറത്തുചാടി:

''ഞാനെവിടെ? അദ്ദേഹമെവിടെ?'' ''നീ മൂളിയാൽ മതി. നിന്റച്ഛൻ വന്നു് ഒരാഴ്ചയ്ക്കകം കല്യാണം നടന്നില്ലെങ്കിൽ എന്റെ പേരു മാററി വിളി ച്ചോളൂ. അതിന്റെ ഉത്തരവാദിത്വം മുഴുവൻ സ്വാമികളുടെ കയ്യിലാണു്. ബാപ്പു്സാഹേബു കൈപിടിച്ചാൽ പിന്നെ നാട്ടുകാരൊക്കെ നിന്റെ കാല്ക്കൽ വന്നുവീഴും.'' മാനമ്മ ഇരയെ വലയിൽ വീഴ്ത്തി.

''നേരു പറയൂ, അദ്ദേഹം എന്നെ കല്യാണം കഴിക്കുമോ?'' ചിമണ ആർത്തിയോടെ മന്ത്രമുഗ്ദ്ധയായി ചോദിച്ചു.

''പിരാന്തത്തിപ്പെണ്ണേ! നീയൊന്നു മൂളിയാൽ ഇന്ദ്രപുരത്തെ രാജകുമാരൻ തന്നെ വന്നു് നിന്നെ താലികെട്ടും. തങ്കംപോലത്തെ പെണ്ണിനെ ആരെ ങ്കിലും വേണ്ടെന്നു പറയുമോ? ബാപ്പു്സാഹേബ് താൻതന്നെ വന്നു് സ്വാമി കളുടെ കാലുപിടിക്കും, നിന്നെ സമ്മതിപ്പിക്കാൻ. സ്വാമികൾ പറഞ്ഞാൽ പിന്നെ ആരെതിർത്താലും നടക്കാതിരിക്കില്ല. വേണമെങ്കിൽ സ്വാമികളുടെ മുഖത്തുനിന്നുതന്നെ കേട്ടോളൂ. അകത്തു് നടക്കൂ.'' അവൾ ചിമണയുടെ കൈ പിടിച്ചെഴുന്നേല്പിച്ചു.

അവൾ ഒരു പാവയെപ്പോലെ മാനമ്മയെ അനുസരിച്ചു. മഠത്തിലെ സ്വകാര്യ മുറിയിൽ അവളെത്തി. കാവിവസ്ത്രത്തിന്മേലെ പുലിത്തോലിട്ടു മണിമഞ്ച

ത്തിൽ സ്വാമി ഇരിക്കയായിരുന്നു. ചിമണയെ കണ്ടയുടനെ എഴുന്നേററ് ഋഷിയുടെ മട്ടിൽ അവളെ നാടകീയമായി അനുഗ്രഹിച്ചു: ''കുഞ്ഞേ, വരൂ. ഒരു മഹാന്റെ കൈ പിടിച്ച് നിന്റെ ഭാഗ്യം തെളിയട്ടെ.''

''ഭാനീ, നീ വലിയമാളികയിൽചെന്ന് ബാപ്പുസാഹേബിനോട് ഇങ്ങു വരാൻ പറയൂ. ചിമണാ, അദ്ദേഹം വരുന്നതുവരെ നീ ഇവിടെയിരുന്നോളൂ.'' പഡമപ്പൻ വിചിത്രമായി ഒന്നു ചിരിച്ചു.

ഭാനമ്മ ഇറങ്ങിപ്പോയി. സ്വാമി ചിന്താമഗ്നനായതുപോലെ താടി തടവി യിരുന്നു. ഒന്നും തിരിയാത്തവളെപ്പോലെ ചിമണ പഡമപ്പന്റെ വലതു കാതിലെ പൊന്നുകെട്ടിയ രുദ്രാക്ഷത്തിൽ നോക്കിയിരുന്നു.

അന്നു രാത്രി പുതലാബായി സ്വന്തം മുറിയിൽ ബാപ്പുസാഹേബിനോട് രോഷാകുലയായി സംസാരിക്കുകയായിരുന്നു. അവരുടെ കണ്ണുകളിൽനിന്ന് തീപ്പൊരി ചിതറി. ഒരു മൂലയിൽ ചിമണ കരഞ്ഞുകൊണ്ടിരിക്കുന്നു. ''ചിമ ണയെ ബലാത്സംഗം ചെയ്തതിന് സ്വാമിയെ ശിക്ഷിക്കണം.'' പുതലാബായി ശഠിച്ചു. ഇത്തരക്കാരിയുടെ വാക്ക വിശ്വസിച്ച് നാട്ടിലെ ധർമ്മഗുരുവിനെ അപമാനിക്കുന്നതു ശരിയല്ല. ബാപ്പുസാഹേബ് നിർലജ്ജനായി പ്രതി വാദം ഉന്നയിച്ചു.

നീ അവളെ കല്യാണം കഴിക്കമെന്ന് വ്യാമോഹിപ്പിച്ച് മഠത്തിൽ വിളിച്ചുകൊണ്ടുപോയി ആ ചെന്നായുടെ മുന്നിലിട്ടു. തങ്കംപോലൊരു പെൺ കിടാവിനെ നശിപ്പിച്ചു! എന്നിട്ടും അവന്റെ പക്ഷംപിടിച്ച് വാദിക്കുന്നോ? ഈ കേസ് പഞ്ചായത്തുകാരുടെ സാന്നിദ്ധ്യത്തിൽവെച്ച് തീരുമാനിക്കപ്പെ ടട്ടെ. ഞാനിതു വിടാൻ പോകുന്നില്ല.'' അക്രമത്തിനെതിരെ പുതലാബാ യിയുടെ സ്വരം ക്രോധാവേശംകൊണ്ടുയർന്നു; ദുഃഖംകൊണ്ട് അവരുടെ കണ്ണിൽ വെള്ളമൂറി.

''ചേച്ചീ, ഇതു പഞ്ചായത്തുകാരുടെ മുമ്പിൽ ഉന്നയിക്കപ്പെടേണ്ട പ്രശ്നമല്ല. കല്യാണം കഴിയാനിരിക്കുന്ന പെണ്ണ്, നയത്തിൽ തീർക്കണം. ഒരു വേള, സ്വാമി ചെയ്തതു നേരാണെങ്കിൽത്തന്നെ ഈ സംഭവം പുറത്തറിയാൻ പാടില്ല. പഡമപ്പന്റെ സ്വാധീനശക്തിയും അന്തസ്സും നിനക്കറിയില്ല. അദ്ദേഹത്തി നെതിരെ ഒരുത്തനും വായ തുറക്കില്ല. ഈ ചിമണ അദ്ദേഹത്തിന്റെ മഠ ത്തിൽ പോയതുതന്നെ തെററ്. പോയ സ്ഥിതിക്ക് മിണ്ടാതെ ചുണ്ടുപൂട്ടി നാവടക്കി ഇരിക്കേണ്ടതായിരുന്നു. ഈ സംഭവം എങ്ങാനും നാനാമാമൻ അറി ഞ്ഞാൽ അയാളും നിന്റെ മാനം കെടുക്കും. അയാളും വൃദ്ധൻ, വല്ലതും നാലു പറഞ്ഞ് മിണ്ടാതിരിക്കും. പക്ഷേ, ആ ഭാമയുടെ ചെവിയിൽ ഈ വാർത്ത എത്തിയാൽ അവൻ സകലരെയും പ്രാണനോടെ വിഴുങ്ങി വെള്ളം കുടിക്കും. ചിന്തിക്കൂ.'' ബാപ്പുസാഹേബ് പെങ്ങളെ സമാധാനിപ്പിക്കാൻ തന്റെ സർവ്വ സാമർത്ഥ്യവും പ്രയോഗിച്ചു.

ഭാമയുടെ പേരു കേട്ടതോടെ പുതലാബായി വിറച്ചു. പഡമപ്പൻ ചിമണ യോടു കാട്ടിയ അക്രമം അവരെ ഭ്രാന്തു പിടിപ്പിച്ചിരുന്നു. അങ്ങനെ കത്തി

കാര്യം നാട്ടുകാരുടെ അന്തമററ ഊഹാപോഹങ്ങൾക്കും സംശയങ്ങൾക്കും കാരണമായി. ജനങ്ങളുടെ കല്പനാശക്തി ഒന്നിനുപത്തായി ഇതൾവിടർന്നു പരന്നു. എന്നാൽ അവരുടെ വാക്കുകളിൽ സത്യത്തിനു ലഭിച്ച വികൃതവേഷം കണ്ട് സത്യംതന്നെ നാണിച്ചിരിക്കണം. സകലരും ബാപ്പുസാഹേബിനെ സംശയിച്ചു. അയാൾ ചിമണയെ മഠത്തിൽ വിളിപ്പിച്ചു ചെയ്യരുതാത്തതു ചെയ്യിച്ചതിനാൽ വിഷമം തോന്നിയിട്ടാണ് പഡപ്പൻ നാടുവിട്ടതെന്ന വാർത്ത, കരുത്താർന്നു പരന്നു. ദാനമ്മ പറഞ്ഞതു് ഒരു കെട്ടുകഥയാണെന്ന് പഡപ്പന്റെ പിണിയാളുകൾ സ്വകാര്യമായി പ്രചരിപ്പിച്ചു. യാഥാർത്ഥ്യം തങ്ങൾക്കു മാത്രമേ അറിയാവൂ എന്നു തെററിദ്ധരിപ്പിക്കാൻ അവർക്കും കഴിഞ്ഞു. ആളുകൾ കഷ്ടത്തിലായി. ദാനമ്മയും പഡപ്പന്റെ കാമുകിയല്ലേ? ഈ വാദഗതി അരയാൽത്തറയിൽ എന്നും സമ്മേളിക്കുന്ന തൊഴിലില്ലാത്തവർക്ക് ഒരു ജോലി നല്കി. ബാപ്പുസാഹേബും ചിമണയും തമ്മിലുള്ള ബന്ധം നാട്ടിലാകെ പരന്നിരുന്നെങ്കിലും അതു് ദാദയുടെ ചെവിയിലെത്തിക്കാനുള്ള ധൈര്യം ആർക്കുമുണ്ടായില്ല.

ഇതിനു കാരണവും ഇല്ലാതിരുന്നില്ല. ദാദയുടെ കളരിയിലെ കൂട്ടുകാർ ഭയപ്പെട്ടു–അയാൾ ഈ വാർത്തയറിഞ്ഞാൽ ബാപ്പുസാഹേബിന്റെയോ ചിമണയുടെയോ തല പോകും. ദാദയുടെ ശക്തിയും സാമർത്ഥ്യവും അസാമാന്യമായിരുന്നു. അവന്റെ എടുത്തുചാട്ടവും അത്രതന്നെ തീക്ഷ്ണമായിരുന്നു. അവനെ പ്രകോപിപ്പിച്ചാൽ പാമ്പിനെ നോവിച്ചു വിട്ടപോലെയാണ് എന്നു കൂട്ടുകാർക്കറിയാം. ഇക്കാരണത്താൽ ദാദയുടെ കാതിൽ ഇക്കാര്യമെത്തിയില്ല. ദാദ പ്രകൃത്യാ ജിജ്ഞാസുവല്ലതാനും. അതുകൊണ്ട് അവരുടെ സംശയംനിറഞ്ഞ മുഖത്തുനിന്നും അവൻ യാതൊന്നും ഊഹിച്ചതുമില്ല.

## 3

ആഷാഢപൗർണ്ണമി പതിവുപോലെ മഴക്കാലത്തിന്റെ നാന്ദി പാടിയില്ല. കർഷകരുടെ പ്രതീക്ഷകളായ ഉത്രം, അത്തം ഞാററുവേലകളും അവരെ കയ്യൊഴിച്ചുകളഞ്ഞു. ആകാശം നിറഞ്ഞുനിന്ന മേഘങ്ങൾ പാമള്ളി കർഷകർ നെററിയിൽ കൈവെച്ച് മേല്പോട്ടു നോക്കിനില്ക്കുന്നതു് കൂട്ടാക്കാതെ കടന്നുപോയി. ഭൂമി ആശയററ് കിടന്നു. ബാളാചാര്യരുടെ പഞ്ചാംഗം അദ്ദേഹത്തെത്തന്നെ പററിച്ചിരിക്കുന്നു. പാമള്ളിയിൽ മഴ പെയ്തില്ല; എന്നാൽ അകലെ മലനാട്ടിൽ മഴ കോരിച്ചൊരിഞ്ഞിരിക്കുന്നുവെന്ന് കൃഷ്ണയിലെ വെള്ളപ്പൊക്കം തെളിയിച്ചു. അതു് ഗ്രാമീണരുടെ പ്രതീക്ഷയെ ഇക്കിളിപ്പെടുത്തി. വെള്ളം കയറിയ നിലങ്ങളിൽമാത്രം വിത നടന്നു. ദീപാവലിക്ക

ശേഷം ചിത്തിരത്തോറ്റുവെച്ചു് ഒന്നോരണ്ടു മഴ പെയ്തതുകാരണം അത്തരം വയലുകളിൽ വിളവു കിട്ടിപ്പോയി. എന്നാൽ മറ്റു വയലുകളിൽ ഒന്നുമില്ലായിരുന്നു. ക്ഷാമകാലത്തിന്റെ കരിനിഴലുകൾ പാമള്ളിയിലെ കരിമണലിലാകെ വ്യാപിച്ചു.

എള്ളമാവാസി അടുക്കുകയാണു്. ധാരാളം മഴപെയ്തു് വയൽനിറയെ വിളഞ്ഞുനില്ക്കുന്ന പുഞ്ച ഉണ്ടായിരുന്നെങ്കിൽ വയലിലെ പൂജയ്ക്കു ബലിയർപ്പിക്കാൻ ആവേശത്തോടെ പോകാമായിരുന്നു. ഇക്കൊല്ലം ആരും വയൽ തിരിഞ്ഞു നോക്കിയില്ല. നേരം പുലരുന്നതിനുമുമ്പുതന്നെ ആററിൽ കുളിച്ചു് ഉല്ലാസവതികളായി വെള്ളവുമായി വരുന്ന പെൺകിടാങ്ങളെ കാണാമായിരുന്നു; എന്നാൽ ഇക്കൊല്ലം മാത്രം ക്ഷാമം കാരണം നേരം പുലർന്നെങ്കിലും യാതൊരു തിക്കുംതിരക്കും എങ്ങും കണ്ടില്ല

ഗ്രാമത്തിന്റെ ഓരത്തുകൂടി ഒഴുകുന്ന ഈ നദിയുടെ പരപ്പു് പാമള്ളിയുടെ അഭിമാനങ്ങളിൽ ഒന്നായിരുന്നു. നാലുനാഴിക നീളമുള്ള വിസ്താരമേറിയ കയം ഗ്രാമത്തെ തഴുകിയൊഴുകുന്നു. വേനലിലും വററില്ല. വിസ്തൃതമായ ആ വാരാശിയിൽ അനേകം മുതലകളെ പാമള്ളിക്കാർ കണ്ടിരുന്നതാണു്. പക്ഷേ, അവർ ഈ മുതലകളെ പേടിച്ചിരുന്നില്ല. വെള്ളമാണോ മത്സ്യം കാണും; അതുപോലെതന്നെ സ്വാഭാവികമായും മുതലകളും കാണും. അത്രേയുള്ളു. ബാലാചാര്യർ വെള്ളകീറുന്നതിനു മുമ്പായി ആററിൽ നീന്തി, പുഴയുടെ മധ്യത്തിലുള്ള ഒരു കൊച്ചു തുരുത്തിൽ വളർന്നുനില്ക്കുന്ന തുളസി പറിച്ചു് ഒരു മുരുടയിൽ നിറച്ചുകൊണ്ടുവരും. തിരിച്ചുവരുമ്പോൾ മുരുട മുണ്ടിൽ കെട്ടി അരയിൽ മുറുക്കി നീന്തും. എന്നാൽ ഒരിക്കൽപോലും മുതല തന്നെ ശല്യപ്പെടുത്തിയിട്ടില്ലെന്നാണു് അദ്ദേഹം പറയുന്നതു്.

ആ നദീതീരം നാട്ടിലെ ആളുകളുടെ സ്വഭാവത്തിന്റെ പ്രതിഫലനമായിരുന്നു. വീട്ടിൽ ഭദ്രമായിരിക്കുന്ന രഹസ്യങ്ങളൊക്കെ ഇവിടെ വെളിച്ചം കാണും. സുമംഗലികളുടെ ശബ്ദകോലാഹലം നിറഞ്ഞൊഴുകുന്ന നദിയുടെ ശബ്ദത്തെപ്പോലും നാണിപ്പിക്കും.

എള്ളമാവാസി ദിവസം രാവിലെ അവിടെ സ്ത്രീകൾ സമ്മേളിച്ചു. എല്ലാ ജാതിയിലുംപെട്ട സകല പ്രായത്തിലുമുള്ള സ്ത്രീകൾ. നദിക്കരയിലെ കുഴമണ്ണു് ഉരുട്ടിയെടുത്തു പൊട്ടിയ കുടത്തിന്റെ ഓട്ടയടയ്ക്കുകയായിരുന്നു, ബിറാമ്മാർ നിരുപമ. ''അല്ലെടീ താരേ, നിന്റെ ഭർത്താവു പുതിയ സാരി കൊണ്ടുവന്നിട്ടുണ്ടല്ലേ? ഞങ്ങളെ കാണിച്ചാൽ തട്ടിപ്പറിച്ചെടുക്കുകയും മറ്റുമില്ല, കേട്ടോ.'' തുണികൊണ്ടു് തെരിക ചുററുകയായിരുന്ന പുതിയപെണ്ണു് താരമ്മയോടാണു് നിരുപമയുടെ പരാതി.

''എല്ലാവരേയുംപോലെ ചോര നീരാക്കിനേടിയ കാശുകൊണ്ടു് വാങ്ങിയതാണെങ്കിൽ കാണിക്കുമായിരുന്നു.'' താളവാർ നാഗമ്മ പതിഞ്ഞസ്വരത്തിൽ വിശദീകരണം നല്കി.

''എന്നുവെച്ചാലെന്താടീ, ഇവൻ കട്ടുകൊണ്ടുവന്നുവെന്നാണോ?'' സ്വകാര്യം പറയുന്ന സ്വരത്തിൽ അരക്കണ്ണ് ചിമ്മി നിങ്കമ്മ ചോദിച്ചു.

''നിങ്കമ്മേ, കക്കാനും കുറച്ചൊക്കെ തന്റേടം വേണം. ആ മൂപ്പന് അതുണ്ടോ? ജാഗീർദാർ ബാപ്പുസാബിന്റെ കാലുംകയ്യും പിടിച്ച് അയാളുടെ പിന്നാലെ മുപ്പത്തിരണ്ടു പല്ലും കാട്ടി കുറേ നടന്നു. അവസാനം അയാൾ കാശു കൊടുത്തുവെന്നാണ് കേട്ടത്.'' നാഗമ്മ ഇതു പറയുമ്പോൾ താരമ്മ ആററിലിറങ്ങി കുടം നിറയ്ക്കുകയായിരുന്നു. തന്റെ ഭർത്താവിനെക്കുറിച്ചുള്ള ഈ നിന്ദ അവൾക്ക സഹിച്ചില്ല. ''അല്ല ചേട്ടത്തീ, നിങ്ങളുടെ ഭർത്താവ് കൊള്ളയടിച്ചുകൊണ്ടുവന്ന് ജാഗീർദാരുടെ മടിശ്ശീല നിറച്ചതിന് അയാൾ തള്ളിത്തരുന്ന കാശ് ഞങ്ങൾക്കെങ്ങനെ കിട്ടും?'' അവൾ തലവെട്ടിച്ചു. കുടമെടുത്ത് തലയിൽ ഉറക്കെ ഇടിച്ചു.

ബീറാദാർ നിങ്കമ്മയുടെ കുഴമണ്ണുതേയ്ക്കുന്ന പണി ഇനിയും തീർന്നിരുന്നില്ല. ''നിഗ്രിൻ, എന്താ ഇത്ര ധൃതി? ബോളി തയ്യാറാക്കി വയലിലേയ്ക്ക് പുറപ്പെടാറായോ? മഴ നമ്മുടെ നാടിനെ മറന്നു. കണ്ടമെല്ലാം വിണ്ടുകിടക്കുന്നു. കലപ്പ കണ്ടിട്ടില്ല. ഈ തരിശുനിലത്താണോ ബലി അർപ്പിക്കേണ്ടത്?'' മററുള്ളവർ വേഗം പോകാതിരിക്കാനായി നിങ്കമ്മ സംസാരിച്ചു.

ഇടയമൂപ്പത്തി നിമ്പമ്മ കുടമെടുത്തു വെള്ളത്തിലിറങ്ങിക്കൊണ്ട് പറഞ്ഞു: ''നിങ്കമ്മേ, മഴയും വിളയും മററും പുണ്യഫലങ്ങളാണ്. ഈ നാട്ടിലെ ഓരോ ചെയ്തിയും കണ്ടാൽ മഴ വരുമെന്ന് തോന്നുന്നുണ്ടോ?'' അവൾ പ്രകൃതികോപത്തിന്റെ കാരണം കണ്ടെത്തി. തളവാർ നാഗമ്മയ്ക്ക് ഇതത്ര ഹിതമായില്ല. ''ഈ നാട്ടിൽ നടക്കുന്നത്ര പുണ്യകാര്യങ്ങൾ മറെറവിടെയെങ്കിലും നടക്കുന്നുണ്ടോ? ആഞ്ജനേയസ്വാമിക്ക് കുരുതി, ശ്രാവണ സോമവാരപൂജ; ഇതൊക്കെ നമ്മുടെ ബാപ്പുസാബ് നടത്തുന്നുണ്ടല്ലോ. ഈ പുണ്യകാര്യങ്ങൾ ചെയ്യുന്ന യജമാനനെ മറയത്തുനിന്ന് പഴിപറയുന്ന ദുഷ്ടന്മാരുള്ള ഈ നാട്ടിൽ മഴയും ഉണ്ടാവില്ല, വിളവും ഉണ്ടാവില്ല. ഞാൻ പറയുന്നതു നേരല്ലേ, നിങ്കമ്മേ?'' അവൾ പിന്തുണ തേടി.

ഇടയമൂപ്പത്തി നിമ്പമ്മ വലിയമാളികയ്ക്കു സമീപംതന്നെ താമസിക്കുന്നവളാണ്. അവിടത്തെ ഉള്ളറകളിൽ നടക്കുന്ന സംഗതികളൊക്കെ അറിയാവുന്നവൾ. ബാപ്പുസാഹേബിന്റെ ദാനധർമ്മങ്ങളൊക്കെയും പാപകർമ്മങ്ങളെ മറയ്ക്കുവാനുള്ള പരിപാടിയാണെന്നാണ് അവളുടെ അഭിപ്രായം. അതുകൊണ്ട് അവൾ നാഗമ്മയുടെ വാദത്തെ തലയാട്ടി നിഷേധിച്ചു. ''നാഗമ്മേ, നിന്റെ ഭർത്താവ് പുലിവേട്ടപ്പഴവന്മാരുടെ മൂപ്പൻ. കിട്ടിയവരെയൊക്കെ ആക്രമിച്ച് ജാഗീർദാരുടെ മടിശ്ശീല നിറയ്ക്കുന്നവൻ. [illegible] നടക്കുന്ന ജാഗീർദാരുടെ മഹിമ എന്തു പറയാൻ? കാൽപ്പണം അയാൾ വിടില്ല. ഒരു പെണ്ണിനേയും ഒഴിവാക്കില്ല. ആ മനുഷ്യന്റെ പുണ്യമല്ലേ അതു കളി! പാപത്തിന്റെ കുടം നിറയുംവരെ കളിക്കും.'' അവൾ അലറുകയായിരുന്നു.

''മററുള്ളവരുടെ പാപത്തെക്കുറിച്ചു പറഞ്ഞു് അതു പങ്കിടണോ? നടക്കനിയത്തി. ''ബീറാമർ നിങ്കമ്മ പുറംനോക്കി പറഞ്ഞു. അവരും കടമെടുത്തു തലയിൽവെച്ചു നടന്നു. തളവാർ നാഗമ്മ എത്രയായാലും വലിയമാളികയിലെ കഞ്ഞികുടിച്ചു വളർന്നവളാണു്. അവളെ സംബന്ധിച്ചേടത്തോളം ബാപ്പുസാഹേബ് വലിയ മാനവീരൻ തന്നെ. ''നിമ്പേടത്തി, ഒരു ഗതിയില്ലാത്ത പാവങ്ങൾ കൈനീട്ടിയാൽ വല്ലതും കൊടുക്കുന്ന ആളാണു് ബാപ്പുസാഹേബ്. ഇതു് നിങ്ങളറിയില്ല. പിന്നെ ചെറുപ്പമല്ലേ? ചിലരെക്കണ്ടപ്പോൾ മോഹമുണ്ടായിക്കാണും. എന്നാൽ അയാൾ കയ്യേററം നടത്തി ആരുടെയും ജീവിതം തകർത്തിട്ടില്ല.' ബാപ്പുസാഹേബിൻെറ സ്ത്രീലമ്പടത്വം അത്രവലിയ ദോഷമല്ലെന്നു് അവരും സമർത്ഥിക്കയായിരുന്നു.

നിമ്പമ്മ അക്ഷമയായി. ''മോളെ, അക്കാര്യം വിടു! നീ ബാപ്പുസാഹേബിൻെറ സംഗതി അറിയുമോ? ചിമണ-എട്ടുംപൊട്ടും തിരിയാത്ത പ്രാന്തത്തിപ്പെണ്ണു്! ഇയാൾ പുന്നാരിച്ചപ്പോൾ മയങ്ങി വീണുപോയി. അവസാനം പെണ്ണിൻെറ ഗതിയെന്തായി എന്നറിയുമോ? കോലാപുരത്തുനിന്നുവന്ന ചെറുക്കൻ പററില്ലെന്നു പറഞ്ഞൊഴിഞ്ഞു. പെണ്ണു് പുരനിറഞ്ഞു നില്ക്കുന്നു! ബാപ്പുസാഹേബ് വാക്കുകൊടുത്തതല്ലേ? പിന്നെന്തുകൊണ്ടു് അയാൾ കല്യാണം കഴിക്കുന്നില്ല?''

''അതു നടക്കുമായിരുന്നു ചേട്ടത്തി, ഉഴിഞ്ഞിട്ടതു നേരാണു് പക്ഷേ, സ്വാമി തൊട്ടു് കേടാക്കിയല്ലൊ. അതുകൊണ്ടു് താലികെട്ടാനാവില്ലെന്നു് അയാൾ പറഞ്ഞു.'' നാഗമ്മ വീണ്ടും വാദിച്ചു് സമർത്ഥിക്കാൻ ശ്രമിച്ചു.

''ഇതാരോടാ നീ പറയുന്നതു്? ഈ വാക്ക കേൾക്കാനാവില്ലെന്നു വെച്ചിട്ടുതന്നെയാണു് സ്വാമികൾ മഠംവിട്ടു പോയതു്. വാഗ്ദാനം നല്കിയതനുസരിച്ചു് കല്യാണം കഴിക്കാമെന്നു് ബാപ്പുസാഹേബ് പറഞ്ഞയച്ചിട്ടാണു് സ്വാമികളെ വിളിച്ചുകൊണ്ടുവന്നതു്. അതും നടന്നില്ല. കല്യാണം നടത്താനാവില്ലെങ്കിൽ ആ പെൺകുട്ടിയെയും അവളുടെ അച്ഛനെയും അവരുടെ വീട്ടിലേയ്ക്കുപോകാൻ സമ്മതിച്ചുകൂടായിരുന്നോ? ഒന്നും പറയണ്ട! അയാളുടെ സ്വഭാവം കൊള്ളില്ല. ഇക്കഴിഞ്ഞദിവസം രാത്രി മഠത്തിൽവെച്ചു് കുടിച്ചു ലക്കില്ലാതെ എൻെറ മരുമകളോടു് പുന്നാരിക്കാൻ വന്നിരുന്നത്രെ. ഞാനായിരുന്നെങ്കിൽ കയ്യിലുണ്ടായിരുന്ന ചാണകക്കട്ട അയാളുടെ തലയിലിട്ടു് ഒരു പാഠം പഠിപ്പിക്കുമായിരുന്നു. വലിയ ആളുകൾ വലിയവർക്കിണങ്ങുന്ന രീതിയിൽ പെരുമാറണം. എന്നാലേ ബഹുമാനം കിട്ടൂ.'' നിങ്കമ്മയുടെ സ്വരം കോപകലുഷമായിരുന്നു. തലയിൽ കടമുണ്ടെന്ന ബോധമേ ഇല്ലായിരുന്നു അവൾക്കു്. എന്നാൽ മററുള്ളവർക്കു് എത്രനേരം കടവും ചുമന്നു് നില്ക്കാനൊക്കും?

''അല്ല നിമ്പമ്മെ, നിൻെറ മക്കൾ ഉത്സവത്തിനു നാട്ടിലേയ്ക്കു പോയിട്ടു് ഇനിയും എന്താ മടങ്ങാഞ്ഞതു്?'' ബീറാമർ നിങ്കമ്മ വിഷയം മാററാൻ ഒരു ചോദ്യം ഉന്നയിച്ചു. ചോദ്യത്തിൽ ജിജ്ഞാസയും അടങ്ങിയിരുന്നു.

''എന്തു പറയാനാ നിങ്കമ്മേ? പെണ്ണിന് പ്രേതബാധയാണത്രെ. ഞങ്ങൾ വിളിക്കാൻചെന്നാൽ കല്ലെടുത്തിട്ടതുപോലെ വീഴും.''

ഇക്കാലത്ത് പുറത്തു താമസിക്കുന്നതു തന്നെയാണ് നല്ലത്. എന്റെ ഒരു മകളെ അമ്മാത്തേയ്ക്കയയ്ക്കാൻ തീരുമാനിച്ചിരിക്കുകയാണ്. പക്ഷേ, എന്തു ചെയ്യാൻ? ഒരു പരദേശിയാണ് കഴുത്തിനു കുരുക്കിയിരിക്കുന്നത്. നാട്ടിൽ കോളറ; അതുകൊണ്ട് പറഞ്ഞയയ്ക്കണ്ട എന്ന് അറിയിച്ചിരിക്കയാണ്. വയലിലാണെങ്കിൽ വിതയും കിളയുമില്ല. അടുത്ത കൊയ്ത്തുകാലംവരെ എങ്ങനെ തള്ളിനീക്കുമെന്നാണ് ചിന്ത. പത്തായത്തിൽ ചോളം വല്ലതും ബാക്കിയുണ്ടോ നിമ്പമ്മാ?''

നിമ്പമ്മ വലിയ കൃഷിയുള്ള തറവാട്ടിലേതാണ്. അവളുടെ ഭർത്താവ് ദേശ്പാണ്ഡെയുടേയും ജാഗീർദാരുടെയും വയലുകൾ പാട്ടത്തിനെടുത്ത് കൃഷി ചെയ്യുന്നു. എട്ടെരുതിന്റെ സ്വന്തമായ കൃഷിയിടം ഉള്ള തറവാട്. തീരെ ഇല്ലെന്നു പറഞ്ഞാലും ഇനിയും മൂന്നുകൊല്ലത്തേയ്ക്ക് മതിയാകുന്ന ധാന്യം സംഭരിച്ചിരുന്നു. എങ്കിലും ചോളം സംഭരിച്ചിരിക്കുന്നുവെന്ന സത്യം പറഞ്ഞാൽ കടം കൊടുക്കേണ്ടിവന്നേയ്ക്കും. ''വലിയ പത്തായത്തിൽ നാലഞ്ചു ചാക്കു കാണും. അത് ജാഗീർദാർ പുലിവേട്ടപ്പുഴവന്മാരെ പറഞ്ഞയച്ചു കടമായി കൊണ്ടുപോകും. കടലാസ് എഴുതിത്തരുമത്രെ. അതിൽ ഉപ്പിട്ടു നക്കാനൊക്കുമോ? ആരോടാ ഇതൊക്കെ പറയുക, നിങ്കമ്മേ? നാട്ടിലെല്ലാവർക്കും വരുന്നത് നമുക്കും വരും. ഈ വർഷത്തേയ്ക്കു തിന്നാൻമാത്രം വേണ്ട ധാന്യം ചെറിയ പത്തായത്തിൽ ഒരുപക്ഷേ കാണും.'' നിമ്പമ്മ ദീർഘവീക്ഷണത്തോടെ അങ്ങനെ പറഞ്ഞെങ്കിലും മറ്റുള്ളവർക്ക് അവളുടെ വാക്കിന്റെ അർത്ഥം മനസ്സിലായി.

''അതെന്താ, മല്ലയ്യന്റെ കോവിലിനു മുമ്പിലുള്ള പത്തായം തൊട്ടില്ലെന്നു കേട്ടില്ലേ? ഇന്നാളൊരുദിവസം ശങ്കരപ്പഗൌഡർ പറഞ്ഞത്രെ—നാട്ടിലെ പത്തായമൊക്കെ തുറന്നാൽ ആറ്മാസത്തേയ്ക്ക് സകലർക്കും കഞ്ഞികൊടുക്കാമെന്ന്. നിന്റെ പത്തായത്തിന്റെ കാര്യവും അപ്പോഴാ പൊന്തിവന്നതാണ്.'' ബിറാദർ നിങ്കമ്മ, നിമ്പമ്മയുടെ കള്ളി വെളിച്ചത്താക്കി.

''കഴിഞ്ഞ കൊയ്ത്തുകാലത്ത് ഞാൻ ഹാവനൂരിലായിരുന്നല്ലോ. അദ്ദേഹംതന്നെ വലിയപത്തായം തുറന്ന് ചോളം എടുത്തുകൊടുത്തു. എത്ര എടുത്തുവെന്ന് അദ്ദേഹത്തിനേ അറിയൂ. ധാരാളം പണിക്കാരുള്ള വീട്. എട്ടു കാളകളുടെ വയലും പണിക്കാരും. വല്ലീം ചെലവും നടക്കണ്ടേ?'' നിമ്പമ്മ ചുണ്ടു നനച്ചു.

''വെള്ളം കയറുന്ന കണ്ടമാണ് നിന്റേത്. പുളച്ചവരും, നാട്ടിൽ ക്ഷാമം വന്നാലും നിനക്കെന്തു വിഷമം?'' നാഗമ്മ ഇടപെട്ടു.

''വെള്ളം കയറുന്ന കണ്ടം ഞങ്ങളുടെ സ്വന്തമാണോടീ? അവരുടെ ഓഹരിയും മേൽപാട്ടവും കഴിച്ച് ബാക്കിയല്ലേ ഞങ്ങൾക്കുള്ളൂ?'' നിമ്പമ്മ ചോദിച്ചു.

അവർ കൈകണ്ണോടിന് അടുത്തെത്തി. അപ്പുറം അവരുടെ വീടുകളിലേക്കുള്ള വഴികളാണ്. തോട്ടുവരെ മാത്രം ഒപ്പം വരും. തലയിലും ഒക്കത്തും നിറകുടങ്ങളും. വെള്ളം തുളുമ്പി ഒച്ചയുണ്ടാക്കി. സ്ത്രീകളുടെ സംസാരവും നിരന്തരം തുടർന്നു.

അങ്ങനെ അവർ സംസാരിച്ചുകൊണ്ടു നടക്കുമ്പോഴാണ് മുമ്പിൽനിന്ന് പുലയർ വരടി കൊണ്ടുവരുന്നതു കണ്ടത്. പെണ്ണുങ്ങൾക്ക് ഭയവും ജിജ്ഞാസയും.
ശിലേദാർ നാനാസാഹേബ് പുലർച്ചെ മരിച്ചുപോയെന്ന് ആ പുലയരിൽനിന്നറിഞ്ഞപ്പോൾ സ്ത്രീകൾ ഞെട്ടിപ്പോയി.

"പാവം, മകരം വീട്ട് നിറഞ്ഞുനില്ക്കുന്നു. കണ്ടു സഹിക്കാതെ ഇടനെഞ്ചു പൊട്ടി പ്രാണൻ പറന്നുപോയി!" ഒരുത്തി കണ്ണീർ തുടച്ചു.

"അതൊന്നുമല്ല. നെഞ്ചുപൊട്ടി മരിക്കേണ്ട കാര്യമില്ല. ആഷാഢപൗർണ്ണമിക്കു മുൻപ് വലിയവീട്ടിൽ ചെന്നു താമസം തുടങ്ങിയതാണ്. അന്നുമുതൽ ജാഗീർദാറിന്റെ മാമനായി വിലസുകയായിരുന്നു!" തളവാർ നാഗമ്മ തനിക്കറിയാവുന്നതു പറഞ്ഞു.

"ചേട്ടത്തി, നിനക്കൊന്നുമറിയില്ല. ആഷാഢപൗർണ്ണമിക്കു പുറത്തായ ശേഷം ചിമണ കുളിച്ചിട്ടില്ല. കിഴവന് അതുകൊണ്ട് വിഷമം കാണും. ഇക്കാര്യം മാമയുടെ കാതിൽ പതിച്ചാൽ ഞങ്ങളുടെ പ്രാണൻ ബാക്കിവെക്കില്ലെന്നു കിഴവൻ ഞങ്ങളുടെ വീട്ടിൽനിന്ന് കണ്ണീരൊലിപ്പിച്ചു പറഞ്ഞിരുന്നു. മാമ സംഗതി അറിഞ്ഞിരിക്കും. മരിച്ചതിന് അതുതന്നെ കാരണം." നിമ്പള സർവ്വസംഗതികളും അറിയുന്നമട്ടിൽ സംഭവത്തിന്റെ രഹസ്യംപോലും പറഞ്ഞുകളഞ്ഞു

"അതൊക്കെ ഈ പെരുവഴിയിൽവെച്ച് പറയുകയോ? അപകടം വിളിച്ചു വരുത്തേണ്ട, കേട്ടോ. മിനിഞ്ഞാന്ന് ബാപ്പുസാഹേബ് പഡ്ഡപ്പന്റെ അരികത്തിരുന്ന് പറഞ്ഞതറിയില്ലേ? നാടു നാടുമുഴുവൻ അപവാദം പറഞ്ഞു പരത്തുന്നവനെന്ന്. എന്തുചെയ്യണമെന്നു ചോദിച്ചിരുന്നത്രെ. കിഴവൻ ഒരു കിറുക്കനെപ്പോലെ ചുററിത്തിരിയുന്നുവെന്ന വാർത്ത താനും കേട്ടു എന്നു സ്വാമികളും പറഞ്ഞുവത്രെ. ഇന്നലെവരെ നല്ല സുഖമായിരുന്ന നാനാ ഇന്ന് പുലരുമ്പോൾ ഇല്ല. എന്താ ഇതിന്റെ അർത്ഥം? എല്ലാം ആ ബാപ്പുസാബ്ബിന്റെയും..." തളവാർ നാഗമ്മ മരണവാർത്തയ്ക്ക് സംശയത്തിന്റെ ജീവൻ നല്കി.

"എന്തൊക്കെയാണ് നടന്നതെന്ന് ഈശ്വരനുമാത്രമറിയാം. ഇന്നലെ വൈകുന്നേരം കിഴവൻ ഉമ്മറത്തിരുന്ന് നാരു പിരിച്ച് കയറുണ്ടാക്കുകയായിരുന്നു. വയസ്സായില്ലേ. ഇനി മകളുണ്ടാക്കിത്തരുന്ന ചൂട് റൊട്ടിയും തിന്ന് അനങ്ങാതിരുന്നുകൂടെ എന്ന് ഞാൻ ചോദിച്ചു. 'എനിക്കെന്താപെണ്ണേ, നടു കൂനി വളഞ്ഞിട്ടില്ല. ചോളത്തിന്റെ ചാക്ക് ഒററയ്ക്ക് ഞാനെടുക്കും' എന്നു മറുപടി പറഞ്ഞതാണ്. അങ്ങനത്തെ മനുഷ്യന്റെ വായിൽ ഇന്നേയ്ക്ക് ഒരു പിടി മണ്ണ്!" ബിറാദാർ നിമ്പള നെടുവീർപ്പിട്ടു.

കൈതത്തോട്ട് കടന്ന് എല്ലാവരും അവരവരുടെ വഴി പിടിച്ചു. ഗ്രാമത്തിലെത്തിയ ചിലർ മൗനമാണ്. ഗ്രാമമദ്ധ്യത്തിലെ ഗോപാലകൃഷ്ണക്ഷേത്രാലയത്തിന്റെ മുമ്പിൽ ഗ്രാമാധികാരി, കലക്ണ്ണിവീട്ടുകാർ, ബാളാചാര്യർ, ബാപ്പുസാഹേബ് തുടങ്ങിയ നാട്ടുപ്രമാണിമാരൊക്കെ നിരന്നിരിക്കുന്നു. എല്ലാവരുടെയും മുഖത്ത് ഗൗരവം; പെരുമാററത്തിൽ ധൃതി. സ്ത്രീകൾ ചേലത്തലപ്പ് വലിച്ചു ശരിയാക്കി ക്ഷേത്രത്തിനു മുമ്പിലൂടെ കടന്നുപോയി.

നാനായുടെ ദുർമ്മരണം ഗ്രാമജീവിതത്തെ പിടിച്ചു കുലുക്കി. പല കാരണങ്ങളാലും നാട്ടുപ്രമാണികൾ അവരറിയാതെതന്നെ ഈ മരണത്തിന് ഉത്തരവാദികളായിരിക്കയാണ്. ചിമണയുടെ അപമാനവും നാനായുടെ മരണവും വെറും വ്യക്തിപരമായ കാര്യങ്ങളല്ലാതായിരിക്കുന്നു. സാധാരണ മരണമാണെങ്കിൽ എന്തെങ്കിലും പറഞ്ഞ് ആശ്വസിപ്പിക്കാം. എന്നാൽ ഈ ദുഃഖം അക്രമജന്യമാണ്. ആ അക്രമംതന്നെ ഈ ദുഃഖത്തെ ജനകീയ പ്രശ്നമാക്കി പൊതുജനങ്ങളുടെ മുമ്പിൽ അവതരിപ്പിച്ചിരിക്കുന്നു. ഇതിന് ആർ സമാധാനം പറയും?

ബാപ്പുസാഹേബ് നാട്ടിലെ ജാഗീർദാരെന്ന പദവിയിലല്ല ഇരിക്കുന്നത്. തലയിൽ തലപ്പാവില്ല; മടിയിൽ എന്നും കാണാറുള്ള കസവുവെച്ച മുറുക്കാൻ സഞ്ചിയുമില്ല. ചുണ്ടിൽ പുഞ്ചിരിയും കാണാനില്ല. അയാളോടുതന്നെ പ്രത്യേകമായി വല്ലതും സംസാരിച്ചാൽ മാത്രം അയാൾ ശ്രദ്ധിക്കും. അല്ലെങ്കിൽ ബുദ്ധിമാന്ദ്യം സംഭവിച്ചതുപോലെ വെറുതെയിരിക്കും. എന്തുകൊണ്ടോ അയാളുടെ മുഖത്ത് കുററവാളിയുടെ ലക്ഷണം പ്രകടമായിരുന്നു.

പറയാനുള്ളതൊക്കെ പറഞ്ഞുകഴിഞ്ഞിരിക്കുന്നു. നാനായുടെ ശവം ആസ്പത്രിയിലെടുപ്പിക്കാൻ പഞ്ചായത്തുകാരുടെ സഭ നിശ്ചയിച്ചു കഴിഞ്ഞിരിക്കയാണ്. നാനായെ വിഷംകൊടുത്തു കൊന്നതാണെന്നാണ് അധികാരിയുടെ ഉറച്ച അഭിപ്രായം. അല്ലെങ്കിൽ ഉരുക്കുപ്രതിമപോലുണ്ടായിരുന്ന നാനാ ഇങ്ങനെ പെട്ടെന്ന് ചാവുകയോ? പോരാത്തതിന് ബാപ്പുസാഹേബ് തന്നെയാണ് വിഷപ്രയോഗത്തിന് കാരണക്കാരനെന്നും അധികാരി സംശയമെന്യേ ആരോപിച്ചിരിക്കയാണ്. ഈ ആരോപണം ബാപ്പുസാഹേബ് സമ്മതിക്കുകയും പതിവനുസരിച്ച് പഞ്ചായത്തുകാർക്ക് പിഴയടക്കാൻ സമ്മതിക്കാതിരിക്കുകയും ചെയ്തതുകൊണ്ട് നാനായുടെ ശവം ആസ്പത്രിയിലെത്തിക്കാതെ നിവൃത്തിയില്ലെന്നായി.

ശങ്കരപ്പഗൗഡരുടെ മുഖത്ത് ഉത്തരവാദിത്വബോധം സ്പഷ്ടമായി കാണാനുണ്ടായിരുന്നു. വിഷയം എന്നത്തേയുംപോലെ സാധാരണമല്ല. ശിലേദാർ നാനാ ചെറിയ ആളായിരുന്നെങ്കിലും അയാളുടെ മരണം നാട്ടുപ്രമാണികളെയൊക്കെ കുടുക്കിക്കളഞ്ഞു. ഈ സദസ്സിൽ മാമയോ അവന്റെ അച്ഛൻ ലക്ഷ്മണനോ ഉണ്ടായിരുന്നില്ല. മാമ ഗുസ്തിമത്സരത്തിന് പോയതാണ്. മൂന്നുദിവസംകൂടി കഴിഞ്ഞേ അയാൾ തിരിച്ചുവരൂ എന്ന് എല്ലാവർക്കും അറിയാം. മഴയില്ല; പുല്ലുമില്ല. അതുകൊണ്ട് ലക്ഷ്മണൻ തന്റെ കറവ വററിയ പശു

ക്കളെ താസഗ്രാമത്തിൽ ബന്ധുക്കളുടെ വീട്ടിൽ വിട്ടുവരാൻ പോയിരിക്ക യാണ്. നാനയുടെ അടുത്ത ബന്ധുക്കാം അവർ രണ്ടുപേരുമാണ്. അവർ ഈ മരണത്തെ സംബന്ധിച്ച് പരാതി ബോധിപ്പിച്ചിരുന്നുവെങ്കിൽ ഗ്രാമാധി കാരിക്ക് ന്യായാധിപനെന്ന നിലയ്ക്കുതന്നെ കാര്യം തീരുമാനിക്കാമായിരുന്നു. കേസു കൊടുപ്പിക്കുകയെന്ന ഉത്തരവാദിത്വവും ഇപ്പോൾ അയാളുടേതായിരിക്ക യാണ്. ഇതിനെക്കുറിച്ച് ഓർത്തിരിക്കെ മറ്റൊരു ചിന്തയും അധികാരിയുടെ മനസ്സിൽ ഉദിച്ചു. ഇവർ രണ്ടുപേരും സ്ഥലത്തില്ലാത്ത തക്കംനോക്കിയാണ് നാനായ്ക്ക് വിഷം നല്കിയതെന്ന് അദ്ദേഹം സംശയിച്ചു. ശവം ആസ്പത്രിക്ക് എടുപ്പിക്കണമെങ്കിൽ ബന്ധുക്കളുടെ പരാതി ആവശ്യമുണ്ട്. ചിമണയെ കൊണ്ട് പരാതി എഴുതിക്കണമെന്ന് അദ്ദേഹം ഉറച്ചു. ശങ്കരപ്പഗൌഡരുടെ മുഖം രൌദ്രപൂർണ്ണമായി.

ഇത്തരത്തിലുള്ള അനേകം സംഭവങ്ങളെ വിജയകരമായി നേരിട്ട ആളാണ് ഗൌഡർ. ചിമണയുടെ പരാതി വാങ്ങുവാനുള്ള ഉപായം ഉടനെതന്നെ അദ്ദേ ഹത്തിനു തോന്നി. അയാൾ മുറുക്കാൻ തുപ്പി, കോൽക്കാരനെ വിളിച്ചു: ''എടോ മരിയാ, വലിയമാളികയിൽചെന്ന് ചിമണാബായിയെ വിളിക്ക ന്നെന്നുപറഞ്ഞ് കൂട്ടിക്കൊണ്ടുവരു. അധികാരിയാണ് വിളിക്കുന്നതെന്നു പറ.'' അയാൾ ആജ്ഞാപിച്ചു.

''ജാഗീർദാർ ഈ തെറ്റ് ചെയ്തിട്ടില്ലെങ്കിൽ ചിമണ ചെയ്തിരിക്കണം. അവളെ ഗ്രാമക്കച്ചേരിയിൽ വിളിപ്പിച്ച് ഞാൻ പറയിപ്പിച്ചോളാം. കുറ്റ വാളിയെ കണ്ടുപിടിച്ചില്ലെങ്കിൽ ഞാൻ ഈ അധികാരിപ്പണി വിടും. നോക്കിക്കോ!'' അയാൾ മീശ പിരിച്ചുകൊണ്ടലറി.

''ഗൌഡരേ, എന്താണിപ്പറയുന്നത്? പോലീസ് പട്ടേൽ ആണെന്നുവെച്ച് എന്തും പറയാമെന്നോ? നാനാ ഹൃദയസ്തംഭനംകൊണ്ട് മരിച്ചതാണെന്ന് ഞാൻ കള്ളം പറഞ്ഞിട്ടില്ല. ശവം ആസ്പത്രിക്ക് എടുപ്പിച്ച് എന്താക്കമെന്നോ?'' ബാപ്പുസാഹേബ് വീണ്ടും വാദിക്കുകയാണ്.

കലകർണ്ണിശേഷപ്പൻ തെരുതുള്ള പൊടിയെടുത്ത് മൂക്കിനടുത്തു കൊണ്ടുപോയ താണ്. അയാളുതു വേണ്ടെന്നുവെച്ചു. ''ജാഗീർദാർ സാഹേബ്! ഈ നാടു മായി നിങ്ങൾ ഇനിയും ഇണങ്ങിയിട്ടില്ല. ഇന്നാട്ടിൽ ഇത്തരം സംഭവം കുറെ നടന്നതാണ്. ഇവിടെ മകൻ അച്ഛനെ കൊന്നിട്ടുണ്ട്; ഭാര്യ ഭർത്താവിനെ കൊന്നിട്ടുണ്ട്; മാത്രമല്ല അച്ഛൻതന്നെ മകനെ കൊന്നിട്ടുണ്ട്. ഈ മണ്ണിന്റെ ഗുണമാണത്. ചിമണ വെറും പൊട്ടിയാണെന്നാണ് നിങ്ങളുടെ വിചാരം. എന്നാൽ അവൾ നാനയുടെ വധത്തിന് പിന്നിലുണ്ടെന്ന് പഞ്ചായത്തുകാ ർക്കൊക്കെ മനസ്സിലായിരിക്കുന്നു.'' അയാൾ ഗൗരവത്തിൽ പറഞ്ഞു.

ബാപ്പുസാഹേബ് നിരാശനായി. അയാൾ തല താഴ്ത്തിയിരുന്നു. അപ്പോ ഴത്തേയ്ക്കും കോൽക്കാരൻ മരിയപ്പൻ ചിമണ കച്ചേരിക്ക വന്നിരിക്കുന്നുവെന്ന് അധികാരിയെ അറിയിച്ചു. അധികാരി ധൃതിയിലായിരുന്നു. തലയിലു ണ്ടായിരുന്ന കസവു ചെമ്പട്ട മറന്ന്, ഇരയെ പിടിക്കാൻ ചാടുന്ന പുലിയെ

പോലെ കോവിലിൽനിന്നു് നേരെ കച്ചേരിയിലേയ്ക്കു നടന്നു. ''ഗൌഡരേ, ഗൌഡരേ, ഉറുമാൽ അതാ പോയി......'' ശേഷപ്പൻ വിളിച്ചുപറഞ്ഞതു് അദ്ദേഹം കേട്ടില്ല. മരിയപ്പൻ തന്നെ ഉറുമാലെടുത്തു്, ഓടിക്കിതച്ചു് അധികാരിക്കു കൊണ്ടുകൊടുത്തു.

കോവിലിൽ സമ്മേളിച്ചവരാകെ ഇടിവെട്ടേററതുപോലെ അന്തിച്ചിരുന്നു. എന്തു പറയണമെന്നു് ആർക്കും അറിഞ്ഞുകൂടായിരുന്നു. സർവ്വത്ര ഭീഷണമായ മൗനം. ബാളാചാര്യരാണു് മൗനം ഭഞ്ജിച്ചതു്. ''ജാഗീർദാർസാഹേബ്! ഈ സംഭവത്തെ വലുതാക്കേണ്ടെന്നുവെച്ചു് അധികാരി മുന്നോട്ടുവെച്ച നിർദ്ദേശം നിങ്ങൾ സ്വീകാര്യമായില്ല. പഞ്ചായത്തുകാരെന്നു പറഞ്ഞാൽ ദൈവത്തിനു സമമാണു്. അവരോടു തെററു് ഏററുപറയാൻ ഒരിക്കലും നാണിക്കേണ്ടതില്ല. ശങ്കരപ്പഗൌഡർ ഏററുപിടിച്ചാൽ ആരോടും തോല്ക്കുന്ന ആളൊന്നുമല്ല. എന്നും പരസ്പരം മുഖം കാണേണ്ടവരാണു് നമ്മൾ. ഇങ്ങനെ തമ്മിൽ പിണങ്ങി ജീവിക്കാനാകുമോ?'' അയാളുടെ വാക്കിൽ യുക്തിയുടെ തീക്ഷ്ണതയില്ലായിരുന്നു. എന്നാൽ ആത്മാർത്ഥമായ വേദനയും സഹാനുഭൂതിയും പ്രകടമായിരുന്നു. നാനായുടെ മരണം ആചാര്യരെ പീഡിപ്പിച്ചു; ബാപ്പുസാഹേബിൻെറ തടസ്സവാദങ്ങൾ അതിലേറെ അദ്ദേഹത്തെ പീഡിപ്പിച്ചു.

''ആചാര്യസ്വാമികളേ, ഞാൻ ചെയ്ത ഉപകാരം നിങ്ങളൊക്കെ ഇത്രവേഗം മറക്കുമെന്നു് ഞാൻ വിചാരിച്ചില്ല. നാട്ടുകാരുടെ സുഖം മാത്രം അഭിലഷിച്ചു് എന്തെല്ലാം സഹായം ചെയ്തുവെന്നു് നിങ്ങൾക്കറിയാം. എന്നിട്ടും എൻെറ മേൽ ആരോപണം ചുമത്തുകയാണു്.'' ബാപ്പുസാഹേബ് വിലപിച്ചു.

''നാട്ടിനു് ഉപകാരംചെയ്ത ആളാണെന്നുവെച്ചു് നിങ്ങളുടെ സകല ചെയ്തികൾക്കും നേരെ ഞങ്ങൾ കണ്ണടച്ചു. ഇപ്പോൾ നിങ്ങൾക്കെതിരെ ഉന്നയിക്കപ്പെട്ട ആരോപണം ഗൗരവതരമായതാണു്. ഈ സംഭവം പെരുപ്പിച്ചാൽ വലിയമാളികയുടെ സൽപേരിനു് കളങ്കം വരുമെന്നും വരാതിരിക്കാൻ ശ്രദ്ധിക്കണമെന്നും അധികാരിയോടു് ഞങ്ങൾ പറഞ്ഞു. എല്ലാം ചിന്തിച്ചു്, പാപത്തിനു പ്രായശ്ചിത്തമായി പഞ്ചായത്തുകാർക്കു് പിഴ സമർപ്പിച്ചു് സംഗതി അവസാനിപ്പിക്കണമെന്നു് ഞങ്ങൾ ഉപദേശിച്ചു. നിങ്ങൾ അതും വിലവെച്ചില്ല. അതുകൊണ്ടാണു് അധികാരി ദേഷ്യപ്പെട്ടതു്.'' ബാളാചാര്യർ അത്യന്തം ഗൗരവത്തിൽ വിശദീകരിച്ചു.

കലകണ്ണിശേഷപ്പനും ആചാര്യരുടെ അഭിപ്രായത്തെ പിന്താങ്ങി. ''ജാഗീർദാർ, ഓർത്തുനോക്കു. നാട്ടിലെ പ്രഭുവാണു് നിങ്ങൾ. നിങ്ങളുടെ മാനവും മര്യാദയും ഈ നാട്ടിൻെറതന്നെ മാനവും മര്യാദയുമാണു്. ഇതൊക്കെ കണക്കിലെടുത്തിട്ടാണു് ഈ സംഭവം ഇവിടെവെച്ചവസാനിപ്പിക്കാൻ പ്ലാൻ ചെയ്തതു്. അധികാരിയും ആചാര്യരും ഞാനും ഇത്രയുംസമയം അതേ ചിന്തയിലായിരുന്നു. വലിയമാളികയുമായുള്ള സ്നേഹബന്ധം നിമിത്തം ഇത്രയും ചെയ്തു. സൂക്ഷ്മമായി പറഞ്ഞാൽ ഞങ്ങൾ ചെയ്യുന്നതു് നിയമദൃഷ്ട്യാ കൊലക്കുററത്തെ

പുച്ഛിവെയ്ക്കലാണ്. എന്നാലും നിങ്ങളുടെ അഭിമാനം നിലനിറുത്താൻവേണ്ടി പഞ്ചായത്തുകാർ കുററം സ്വയം ഏല്ക്കുകയാണ്. കുററത്തിന് പിഴ സമർപ്പിച്ച് രക്ഷപ്പെടാൻ ഞങ്ങൾ ഐകകണ്ഠ്യേന അഭിപ്രായപ്പെട്ടു. നിങ്ങൾ അതനുസരിക്കാനുള്ള ഭാവമില്ല. ഇനി നിയമം അനുശാസിക്കുന്നതുപോലെ നടക്കട്ടെ. ഞങ്ങൾക്കെന്താ, സർക്കാരിൻെറ ജോലി ചെയ്യണം. കർത്തവ്യത്തിൻെറ മുമ്പിൽ സഹാനുഭൂതി പ്രശ്നമല്ല. ഉടപ്പിറന്ന അനുജൻതന്നെ ഇത്തരം കാര്യങ്ങൾ ചെയ്താലും അവനെതിരായും നടപടി എടുക്കണം. മററു പോംവഴിയില്ല.'' ശേഷപ്പൻ തൻെറയും മററുള്ളവരുടേയും സമീപനം എന്താണെന്ന് വിശദമാക്കി.

''കുററം ചെയ്തതാണെങ്കിൽ നിങ്ങൾ പറഞ്ഞതിന് ഞാൻ സമ്മതിക്കുമായിരുന്നു, കലക്ടർജീ. പക്ഷെ, നാനാമാമൻ ഹൃദയസ്തംഭനംകൊണ്ടാണ് മരിച്ചത്. ഞാനാണ് അയാളെ കൊന്നതെന്ന് നിങ്ങളൊക്കെക്കൂടി കുററം എൻെറ തലയിൽ ചാർത്തുകയാണ്. അതിന് ഞാനെന്തുചെയ്യും?'' ബാപ്പുസാഹേബ് മുഖമുയർത്തി.

പാമള്ളിഗ്രാമത്തിലെ ഏററവും വലിയ നിയമജ്ഞനാണ് ശേഷപ്പൻ. ഈ വാദത്തിനടിസ്ഥാനമെന്താണെന്ന് അയാൾക്കറിയാം. ''ജാഗീർദാർ, നിങ്ങൾ പറയുന്നതൊക്കെ സത്യമാണെന്ന് പഞ്ചായത്തുകാർക്ക് തോന്നിയിട്ടില്ല. നാനായുടെ മരണത്തിന് കാരണം ചിമണയുടെ പ്രശ്നമാണെന്ന് എല്ലാവരും വിചാരിക്കുന്നു. ഇരിക്കട്ടെ, നിങ്ങൾ പറഞ്ഞതാണ് സത്യമെന്ന് സ്ഥാപിക്കാൻ നിങ്ങൾ എത്ര ആയിരം ചെലവഴിക്കേണ്ടിവരുമെന്ന് ആലോചിച്ചിട്ടുണ്ടോ?''

''നാനാ ഹൃദയസ്തംഭനംമൂലം മരിച്ചുവെന്ന് തെളിയിക്കണം. ശവത്തിൻെറ മുഖം വിഷം കയറിയതുപോലെ നീലിച്ചിരിക്കുന്നു. നിരപരാധിയെന്ന് തെളിയിക്കപ്പെടാതിരുന്നാൽ കൈയ്യും ജലഹോമമായിരിക്കും. ഈ വിഷമത്തിൽനിന്ന് നിങ്ങളെ രക്ഷിക്കാനായിട്ടാണ് ഇത്രയും ചിന്തിച്ചത്.'' ശേഷപ്പൻ വിശദീകരിച്ചു.

ഏരിഹരണമന്താചാര്യർ ഒരു മൂലയിലിരിക്കയാണ്. ഈ വിശദീകരണങ്ങൾ നിഷ്ഫലമാണെന്നതിനാൽ അയാൾ അമർഷംപൂണ്ടിരിക്കുന്നു. ''ഇതെന്തിനാ ഈ വെണ്ണപുരട്ടൽ? നമുക്ക് അയ്യഞ്ച് ശതമാനം കിട്ടും. അതിനാണോ ഇത്രയൊക്കെ പറയുന്നത്? ജാഗീർദാർ ആയതുകൊണ്ട് പിഴ വസൂലാക്കി കൊലക്കുററം മുക്കിക്കളഞ്ഞുവെന്ന് നാളെ നാട്ടുകാർ നമ്മുടെ മുഖത്തു തുപ്പും. ജാഗീർദാർ സാഹേബ്, നിങ്ങളൊന്നും കൊടുക്കണ്ട; വഴങ്ങുകയും വേണ്ട. കുശാലായി വീട്ടിൽപോയി കിടന്നോളൂ. ഞങ്ങൾക്കും കളിക്കാൻ സമയമായി. എഴുന്നേൽക്കട്ടെ.'' പിറുപിറുത്തുകൊണ്ട് ധോത്തി കുടഞ്ഞെഴുന്നേററു.

അധികാരി കച്ചേരിയിൽനിന്ന് വിജയഭാവത്തിൽ ചിരിച്ചുകൊണ്ടുവരുന്നു; ശുണ്ഠിപിടിച്ചെഴുന്നേററ ആ വയസ്സൻ വീണ്ടും ഇരുന്നു.

''എന്താ ഹണമന്താചാര്യർ വീണ്ടും ഇരുന്നുകളഞ്ഞല്ലോ? പോകൂ. കളിക്കാൻ നേരമായില്ലേ? വൈകിയാൽ ആററിൽ വെള്ളം വററിപ്പോകും!'' കലികയറി ശേഷപ്പൻ കളിയാക്കി.

ആചാര്യർക്ക് ധ്വനി മനസ്സിലായി. അയാളും ചിരിച്ചു. ''നിങ്ങളൊക്കെ കളിക്കാനെണീററാൽ എനിക്കും കളിക്കാൻ സമയമാകും. അല്ലേ ശേഷപ്പാ? ഏതായാലും അധികാരി തിരിച്ചുവന്നിരിക്കുന്നു. കാര്യം എന്താണെന്നറിഞ്ഞു പോകാം. അങ്ങോട്ടു മാറു.........'' കയ്യിലുണ്ടായിരുന്ന വടികൊണ്ടു ശേഷപ്പന്റെ പുറത്തൊന്നു കുത്തി. കയ്യിൽ കാശുവരും എന്നുറപ്പായിരിക്കുന്നു എന്നതിന്റെ സാങ്കേതിക ഭാഷയാണത്രെ ഇതു.

അധികാരി എല്ലാവരെയും ഒന്നുനോക്കി, തന്റെ സ്ഥാനത്തിരുന്നു. ''ഇതാ, ചിമണ പരാതിബോധിപ്പിച്ചിരിക്കുന്നു. അവളുടെ അപ്പനു ആരോ വിഷം കൊടുത്തതാണെന്നു സംശയമുണ്ടെന്നു പറഞ്ഞാണു അവരു വിരലടയാളം വെച്ചിരിക്കുന്നതു. ആരെയാണു സംശയമെന്നു ചോദിച്ചതിനു, അതു പോലീസ്സിൽ പറഞ്ഞുകൊള്ളാമെന്നാണു അവരു പറഞ്ഞതു. ഇനിയി പ്പോഴും നിയമപ്രകാരംതന്നെ മഹസ്സർ തയ്യാറാക്കേണ്ടിവരും. അതിനു പഞ്ചായത്തുകാരൊക്കെ ഗ്രാമക്കച്ചേരിക്കു വരണം.'' അഹങ്കാരപൂർണ്ണമായ ആജ്ഞ.

ബാപ്പുസാഹേബിനു സർവ്വാംഗം വിയർത്തു. ശരീരം വിറച്ചുതുടങ്ങി. അയാൾക്കു ഇരിപ്പുറച്ചില്ല. എഴുന്നേററുവന്നു ബാളാചാര്യരുടെ കാൽക്കൽ വീണു. ''ആചാര്യസ്വാമികളേ, എന്റെ മാനംകളയല്ലേ? ഇതിവിടെവച്ചു അവസാനിപ്പിക്കണേ. നിങ്ങൾ പറഞ്ഞ പിഴ ഞാനൊടുക്കാം.'' ദീനനായി അയാൾ അപേക്ഷിച്ചു.

''അതൊന്നും നടക്കില്ല. പരാതികിട്ടിയ സ്ഥിതിക്കു റിപ്പോർട്ടുചെയ്യാതിരിക്കാൻ പററില്ല. ശവം ആസ്പത്രിയിലെത്തിച്ചില്ലെങ്കിൽ പരാതി മുക്കിയതിനു ഞാൻ ജയിലിൽ പോകേണ്ടിവരും. ഇനി ആരുപറഞ്ഞാലും രക്ഷയില്ല.'' അധികാരി അട്ടഹാസിച്ചു. അയാൾ കോപാവിഷ്ടനായി പലതും പറഞ്ഞു.

ബാളാചാര്യർ ഇടയ്ക്കുകയറി പറഞ്ഞു: ''ഗൌഡരേ, അല്പമൊന്നടങ്ങൂ. നിങ്ങൾ ഇരിക്കൂ. നാടിന്റെ മാനമാണിവിടെ പ്രശ്നം. ജാഗീർദാർ എന്തു വച്ചാൽ നാട്ടിലെ പ്രഭു. അദ്ദേഹത്തിന്റെ മാനംപോയാൽ നമ്മുടെ മാനം പോയതുപോലെയാണു. അതുകൊണ്ടു ഇനിയങ്ങോട്ടു ഇതു പെരുപ്പിച്ചു കൂടാത്തതാണു. ബാപ്പുസാഹേബു, ഞാൻ നേരത്തെ പറഞ്ഞില്ലേ? നിങ്ങൾ ആയിരംരൂപ കൊണ്ടുവന്നു അധികാരിയെ ഏല്പിക്കണം.'' അയാൾ സംഗതി അവസാനിപ്പിക്കാൻ ശ്രമിച്ചു.

''ആചാര്യരേ, നിങ്ങൾ പറയുന്നതു പഞ്ചായത്തുകാർക്കു നൽകേണ്ട പിഴയെപ്പററിയാണു. ഇപ്പോൾ പരാതി ബോധിപ്പിച്ചുകഴിഞ്ഞിരിക്കുന്നു. അതു മുക്കിക്കളഞ്ഞു ശവസംസ്കാരംചെയ്യാൻ അനുമതി നൽകിയാൽ പോലീസിനു ഞാൻ പിഴയൊടുക്കേണ്ടിവരും. അതിനു രണ്ടായിരം തരാൻ പറയൂ. എന്നാലേ

എന്തെങ്കിലുമൊക്കെ ചെയ്യാൻ എനിക്കും ധൈര്യംവരും. നിങ്ങളൊക്കെ നാട്ടുമൂപ്പന്മാരാണു്. അധികാരിയെ കുഴക്കിൽപെടുത്തല്ലേ!'' അധികാരിയുടെ സ്വരം ജേതാവിന്റേതായിരുന്നു.

''ആകട്ടെ. അങ്ങനെതന്നെയാവട്ടെ. ജാഗീർദാർ ആദ്യമേ ഞങ്ങൾ പറഞ്ഞതു് സമ്മതിച്ചിരുന്നെങ്കിൽ ഇത്രത്തോളം എത്തുമായിരുന്നില്ല. ബാപ്പു സാഹേബ്, നിങ്ങൾ പോകൂ. അധികാരിക്കു് പ്രത്യേകം അഞ്ഞൂറുരൂപ കൊണ്ടുവന്നുകൊടുക്കൂ.'' ബാളാചാര്യർ കൂട്ടിച്ചേർത്തു.

ഗത്യന്തരമില്ലാതെ ബാപ്പു സാഹേബ് കാശിന്റെ കാര്യം ശരിപ്പെടുത്താൻ പുറപ്പെട്ടുപോയി.

''ആചാര്യർ, അധികാരിക്കു് പ്രത്യേകം എന്നു പറഞ്ഞു. അപ്പോൾ പിന്നെ കുലകർണ്ണിക്കു് എന്തു തേങ്ങാക്കുലയാണു് കിട്ടാൻ പോകുന്നതു്?'' ശേഷപ്പൻ അർത്ഥംവച്ചു് ചോദിച്ചു.

''ശരി. അതിൽ പകുതി നിങ്ങൾക്കും തരാൻ പറയാം. പോരേ?'' ബാളാചാര്യർ വിഷമിച്ചുപോയി.

''ആചാര്യരുടെ ന്യായംകൊള്ളാം. അധികാരിക്കു് എത്ര കിട്ടുന്നോ അത്ര തന്നെ നമുക്കും കിട്ടണം. അതാണു് സമ്പ്രദായം. ഈ മാമൂൽ തെറ്റിക്കേണ്ട. ഈ പുതിയ സമ്പ്രദായം എപ്പോഴാണു് തുടങ്ങിയതു്?'' ശേഷപ്പൻ വഴക്കിനുള്ള വട്ടമാണു്.

''ശേഷപ്പാ, ഇതിൽ ഒരന്യായവുമില്ല. ആയിരത്തിൽ പകുതി അധികാരിക്കു്; അതിന്റെ പകുതി നിങ്ങൾക്കും. ബാക്കിയുള്ള ഇരുനൂറ്റിയമ്പതു് പഞ്ചായത്തുകാർക്കു് ഓഹരിവച്ചുകൊടുക്കണം. ഇതു് തലമുറകളായി നടന്നുവരുന്ന സമ്പ്രദായമാണു്. പിന്നെ, പോലീസുകാർക്കു് കൊടുക്കാനെന്നും പറഞ്ഞു് അധികാരിക്കു് അഞ്ഞൂറുരൂപ അധികം കൊടുപ്പിച്ചുവെന്നതു സത്യം. നിങ്ങൾക്കും പ്രത്യേകമായി ഇരുനൂറ്റിയമ്പതു് തരാൻ ഏർപ്പാടുചെയ്താൽ അധികാരിയോളം തന്നെയായില്ലേ?'' ബാളാചാര്യർ ഉപദേശിച്ചു.

''അല്ല ബാളൂ, ആകെ കാശിന്റെ പകുതി അധികാരിക്കു്; അതിൽ പകുതി കുലകർണ്ണിക്കു്. ബാക്കിയുള്ളതിന്റെ പത്തിലൊന്നുവീതം നമുക്കോരോരുത്തർക്കും കിട്ടണം. നിങ്ങൾ ഇരുപത്തഞ്ചുകൊണ്ടു് കാര്യം ഒതുക്കുന്ന മട്ടാണല്ലോ!'' ഹണമന്താചാര്യർ പിറുപിറുത്തു.

''ഹണമന്തമാമാ, നമ്മൾ വൈദിക ബ്രാഹ്മണരാണു്. ഇത്തരം കാര്യങ്ങളിൽ നാം കൈകടത്താൻ പാടില്ല. കൈക്കൂലി നമുക്ക് ചേർന്നതല്ല. അതു് അധികാരിക്കും മേനോനും പാരമ്പര്യമായി കിട്ടേണ്ട അവകാശങ്ങളാണു്. അങ്ങനെ നിങ്ങൾ തർക്കിക്കുകയാണെങ്കിൽ ഇതാ, എന്റെ ഓഹരിയും നിങ്ങൾക്കു് വിട്ടുതന്നേക്കാം പോരേ?'', ബാളാചാര്യർ പറഞ്ഞു.

ഹണമന്താചാര്യർക്കു് ദേഷ്യംവന്നു. ''ഇതു് മൂർഖപ്പാമ്പിനുവേണ്ടി കടിപിടികൂട്ടുന്നതുപോലെയാണു്. ഇതിൽ അവകാശപ്രശ്നം എവിടെ? ഇതു് പകൽ

കൊള്ളയാണ്. ആ ജാഗീർദാർ വഴിപോക്കരെ പിടിച്ചുപറിച്ച കാശാണത്. നിങ്ങളിപ്പോഴും മറന്നതേയോ. മടിശ്ശീലനിറയ്ക്കാൻ തുനിയുകയാണ്.'' അയാൾ മുറുമുറുത്തു.

''നിങ്ങളുടെ ഈ അടിപിടികണ്ട് ബാപ്പുസാഹേബ് എന്തായാലും അടങ്ങി. എന്തുചെയ്യുന്നോ, ചെയ്യട്ടെ. ഇക്കാര്യത്തിൽ ഞാനിനി കയ്യിടുന്നില്ല. ഗൌഡരേ, നിങ്ങളും വേണ്ടത്രയെടുത്ത് ഇക്കാര്യം ഇവിടെവെച്ചവസാനിപ്പിക്കു. ശേഷു, നീ വേറെ വല്ല കസർത്തിയും ഒപ്പിച്ച് നാട്ടിന്റെ മാനംകെടുത്തല്ലേ. ഹണമന്തപ്പാവാ, നടക്കു. അപ്പോഴേ കളിക്കാനെണീറ്റതല്ലേ?'' ബാളാചാര്യർ ഒരു നുള്ള് പൊടി വലിച്ചുകൊണ്ട് എഴുന്നേറ്റു. അദ്ദേഹത്തിന്റെ സ്വരത്തിൽ ഇതുവരെയില്ലാതിരുന്ന ഉദാസീനത പ്രകടമായിരുന്നു. മുമ്പ് പല പ്രശ്നങ്ങളിലും അദ്ദേഹവും കൈകടത്തി ഇറങ്ങിയിട്ടുണ്ട്. എന്നാൽ ഇന്ന് എന്തുകൊണ്ടോ, അദ്ദേഹത്തിന്റെ മനസ്സ് വിഷമിച്ചിരിക്കയാണ്. പണ്ടുതന്നെ പിടിവാശിക്കാരൻ. സകല ഇടപാടുകളിലും അതേ പിടിവാശിയോടെ തന്റെ സാമർത്ഥ്യം പ്രകടിപ്പിച്ചിരുന്നുമാണ്. തന്റെ വ്യക്തിപ്രഭാവം ഒന്നുകൊണ്ട് ഗ്രാമാധികാരിയെയും മേനോനെയും ഉള്ളംകയ്യിലെടുത്തു കളിപ്പിച്ചിട്ടുണ്ട്. എന്നാൽ ഈ സംഭവത്തിൽ എന്തോ ഒരു വസ്തുത അദ്ദേഹത്തിന് മന:പ്രയാസമുണ്ടാക്കിയിരിക്കുന്നു; താൻ ചെയ്യുന്നതെല്ലാം അന്യായമാണെന്ന ബോധം. അതാണ് പെട്ടെന്ന് ഈ ഉദാസീനഭാവം പിടിപെടാൻ കാരണം. ഒരിക്കൽ പിന്തിരിഞ്ഞാൽ വീണ്ടും തിരിഞ്ഞുനോക്കുക-അതദ്ദേഹത്തിന്റെ ജീവിതത്തിലുണ്ടായിട്ടില്ല. നാനയുടെ മരണം കാരണമായ വ്യഥയും ഇതിനു കാരണമായിരിക്കണം.

നേരം ഉച്ചയായി. തണുപ്പുകാലമായതുകൊണ്ട് വെയിൽ നിലാവുപരത്തുകയായിരുന്നു. വിറങ്ങലിപ്പിക്കുന്ന വടക്കൻകാറ്റിൽ ഈ വെയിലിനു ശക്തി പോരെന്നുതോന്നു. നദിക്കരയിൽ ആളിക്കത്തുന്ന നാനയുടെ ചിതയുടെ ചൂട് തണുപ്പുമാറ്റാൻ കൊള്ളാമെന്ന് തോന്നിയെങ്കിൽ അത്ഭുതമില്ല.

നാനയുടെ ശവം നദീകരയിൽ ഒരുപിടി ചാരമായി മാറിക്കഴിഞ്ഞു. പഞ്ചായത്തുകാരുടെ ഉപദേശമനുസരിച്ച് ഹൃദയസ്തംഭനംമൂലമാണ് നാനാ മരിച്ചതെന്ന് മരണരജിസ്റ്ററിൽ ശങ്കരപ്പഗൌഡർ രേഖപ്പെടുത്തി. സർക്കാരുദ്യോഗസ്ഥന്മാരുടെ ദൃഷ്ടിയിൽ ഈ സംഭവം പെടാതിരിക്കാൻ യവനികയിട്ടു. സംഭവം ഇത്രയുംകൊണ്ട് അവസാനിച്ചുവെന്ന് പഞ്ചായത്തുകാർ ആശ്വസിച്ചു.

ബാപ്പുസാഹേബും അങ്ങനെ വിശ്വസിച്ചുകൊണ്ട് ആയിരത്തഞ്ഞൂറുറുപ്പിക അധികാരിക്കു നൽകി.

ഹാദള്ളിയിലെ നാട്ടുപ്രമാണിമാർ മുമ്പെത്രയോ തവണ ഇത്തരം ദുർഭരണങ്ങൾ റിപ്പോർട്ടുചെയ്യാതെ കഴിച്ചുകൂടിയിട്ടുണ്ട്. എന്നാൽ പഴയ ദുർഭരണങ്ങൾക്കൊന്നുമില്ലാത്ത ഒരു പ്രത്യേകത ഇതിനുണ്ട്. അതുകൊണ്ടുതന്നെ സത്യസംഗതികളൊക്കെ പുറത്തായേക്കുമെന്ന ഭീതിയും കാരണമായി. ബാപ്പുസാഹേബ് കൊടുത്ത കാശിൽ ഗൌഡക്ക് അഞ്ഞൂറും കുൽക്കർണിക്ക് ഇരുനൂറ്റമ്പതും കിട്ടി. വിഹിതം പോരാഞ്ഞതിൽ ശേഷപ്പൻ അസംതൃപ്തനായിരിക്കയാണ്. അധികാരി തിന്ന പണം അയാളെക്കൊണ്ട് ഛർദ്ദിപ്പിക്കാനുള്ള പരിപാടി ആസൂത്രണം ചെയ്യുകയാണ് ശേഷപ്പൻ. തനിക്കു കിട്ടേണ്ട കാശുപിടുങ്ങാൻ ബാലാചാരിന്റെ സഹായത്തോടെ ഒരു അനുനയശ്രമം അയാൾ നടത്തിനോക്കിയതാണ്. പക്ഷേ, ഫലിച്ചില്ല. ആചാരിക്ക് ഇതു മന:ക്ലേശമുണ്ടാക്കി. ശേഷപ്പന്റെ അത്യാർത്തിയും പിടിവാശിയും അദ്ദേഹത്തെ വിഷമിപ്പിച്ചു.

ശേഷപ്പന്റെ ചിന്ത ഇപ്പോൾ ബാപ്പുസാഹേബിനനുകൂലമായി തിരിഞ്ഞു. അപമാനംകൊണ്ട് വ്രണപ്പെട്ട അയാളുടെ മനസ്സ് പ്രതികാരചിന്ത വിതയ്ക്കാൻ പാകമായിരുന്നു. ശേഷപ്പൻ അതു പ്രകടനംചെയ്യാതിരുന്നില്ല. തനിക്കു പിണഞ്ഞ അപമാനത്തിനു പകരംവീട്ടാൻതന്നെ അയാൾ ഉറച്ചു. അതിനുള്ള മാർഗ്ഗം അയാൾക്കു തോന്നിയില്ല. ഏറെനേരം ചിന്തിച്ച് രണ്ടുപേരും ഒരു തീരുമാനത്തിലെത്തി. വരൾച്ചകൊണ്ട് ജനങ്ങൾ കഷ്ടപ്പെടുകയാണ്. അധികാരിയോട് ജനങ്ങൾ ധാന്യം ആവശ്യപ്പെടട്ടെ. അല്ലെങ്കിൽ ബാപ്പുസാഹേബിന്റെ കയ്യിൽനിന്നും വാങ്ങിയ പണം ദരിദ്രാശ്വാസത്തിനായി നൽകട്ടെ. ബാപ്പുസാഹേബ് ശേഷപ്പന്റെ തന്ത്രത്തിന് പൂർണ്ണസമ്മതം നൽകി. തക്കസന്ദർഭത്തിൽ പഡമപ്പനും നാട്ടിലേയ്ക്കു തിരിച്ചുവന്നു, ഈ പദ്ധതി നടപ്പാക്കുന്നതിൽ സഹകരിച്ചു. അധികാരി വിസമ്മതിച്ചാൽ ഗ്രാമീണർ കുഴപ്പമുണ്ടാക്കണം. പത്തായംതുറന്ന് ധാന്യം കൊടുപ്പിക്കാൻ അധികാരിയെ നിർബ്ബന്ധിക്കണം. ഈ ചിന്തയിൽ മൂവരും തലപുണ്ണാക്കി.

മഠത്തിൽ രാത്രി ചർച്ചായോഗം നടന്നു. അദ്ധ്യക്ഷസ്ഥാനത്ത് പഡമപ്പൻ. കൃഷിക്കാരെയൊക്കെ വിളിപ്പിച്ചിരിക്കുന്നു. ധാന്യം സൂക്ഷിച്ചിരിക്കുന്ന കൃഷിക്കാരുടെ പത്തായംതുറന്ന് പട്ടിണികിടക്കുന്ന തൊഴിലാളികൾക്ക് ധാന്യം വീതിച്ചുകൊടുക്കാൻ പഞ്ചായത്തുകാരെ നിർബ്ബന്ധിക്കണമെന്ന് ബാപ്പുസാഹേബ് ആത്മാർത്ഥമായി ആവശ്യപ്പെട്ടു. ആളുകളുടെ തലതിരിഞ്ഞു.

വാവു കഴിഞ്ഞ് അടുത്തദിവസം രാവിലെ അധികാരി കിടക്കയിൽനിന്നെഴുന്നേല്ക്കുന്നതിനുമുമ്പുതന്നെ പട്ടിണിപ്പാവങ്ങളായ നാട്ടുകാർ കൂട്ടംകൂട്ടമായി അദ്ദേഹത്തിന്റെ വീട്ടുവാതില്ക്കലെത്തി. അധികാരി പുറത്തുവന്നു നോക്കി. ജനക്കൂട്ടത്തിന്റെ അവസ്ഥ യഥാർത്ഥത്തിൽ അത്യന്തം ശോചനീയമായിരുന്നു. മുമ്പിൽ നിന്നിരുന്ന ഒരുത്തൻ പറഞ്ഞു: ''ഇന്നലെ ഗ്രാമത്തിലും ഒരു ശവം കിടന്നിരുന്നതുകൊണ്ട് [illegible] വന്നില്ല. വാവ് ശരിക്കും കറുത്തവാവുതന്നെ

ആയിരുന്നു! വായിൽ ഒരുതുണ്ട് റൊട്ടി ചെന്നിട്ടില്ല. ഞങ്ങൾക്ക് ചോറും തരണം.'' വാശിയാണ്. ആ ആക്രോശം, പരിവാദം, [illegible]—എല്ലാം കരളലിയിക്കുന്ന ദൈന്യതയുടെ പ്രകടനങ്ങളായിരുന്നു.

അധികാരി ആശ്വസിപ്പിച്ചു. പാവങ്ങളിലാരുടെ കഷ്ടപ്പാട് അദ്ദേഹത്തിന്റെ കരളിനെ ആർദ്രമാക്കിയിരുന്നു. ഉച്ചയ്ക്കുമുമ്പ് ചോറും വിതരണം ചെയ്യാൻ ഏർപ്പാട് ചെയ്യാമെന്ന വാഗ്ദാനംകൊടുത്ത് ആളുകളെ തിരിച്ചയച്ചു.

ആൾക്കൂട്ടം പിരിഞ്ഞ ഉടനെ അധികാരി പഞ്ചായത്തുയോഗം സ്വന്തം ഭവനത്തിൽ വിളിപ്പിച്ചു. അധികാരിയുടെ പുറമെ മൂന്നു ആളുകൾ. നാട്ടുമാന്യന്മാർക്കുവേണ്ടി വിരിച്ച കരിമ്പടത്തിൽ ബാളാചാര്യർ, ഹണമന്താചാര്യർ, ശേഷപ്പൻ എന്നിവരോടൊപ്പം അധികാരിയും ഇരുന്നു. ബാപ്പുസാഹേബിന് ആളയച്ചിരുന്നെങ്കിലും അയാൾ വന്നില്ല.

പട്ടിണിപ്പരിഷകൾക്ക് ധാന്യം നല്കണം. അതാണ് പ്രശ്നം. പക്ഷേ, പ്രമാണിമാരുടെ പിണക്കത്തോടെയാണ് ചർച്ച ആരംഭിച്ചത്. ചോദ്യങ്ങളും മറുപടികളും സകലർക്കുമുണ്ടായിരുന്നു. പ്രശ്നത്തിനു പരിഹാരം മാത്രമില്ല. ''ഉദ്യോഗസ്ഥന്മാർക്ക് കൊടുക്കാമെന്നുംപറഞ്ഞ് അധികാരി വാങ്ങിയ കാശ് ഇപ്പോൾ ചെലവഴിക്കണം. ദുർഭരണത്തിന്റെ അന്വേഷണത്തിന് ഇനിയാരും വരാൻ പോകുന്നില്ല. അപ്പോൾ പിന്നെ ആ കാശെന്തിന് അധികാരി സൂക്ഷിക്കണം?'' ശേഷപ്പന്റെ ഉറച്ച ചോദ്യമാണ്.

അധികാരിയുടെ മറുപടി: ''ആ കാശിന്റെ കാര്യം കള! മേലാവിൽനിന്ന് റവന്യൂ ഇൻസ്പെക്ടർ വന്നു ചോദിച്ചാൽ കൊടുക്കാൻവേണ്ടി ഡിപ്പോസിറ്റ് വെച്ചിരിക്കയാണ് ആ തുക.'' അധികാരി വാശിയോടെ അട്ടഹസിച്ചു.

''നമ്മുടെ പഞ്ചായത്തിന്റെ നിർധനത്തിനെ ആദരിച്ച് അധികാരി എത്ര വലിയ ഉത്തരവാദിത്തമാണ് തലയിലേറ്റിയിരിക്കുന്നത്. ആ തുകയ്ക്ക് ഒരാവശ്യം വരും. അപ്പോഴെടുത്തുപയോഗിക്കണം. അതാണ് ശരി.'' ബാളാചാര്യർ അധികാരിയുടെ വാദത്തെ പിന്താങ്ങി.

''അങ്ങനെയല്ല ആചാര്യരേ, നിങ്ങൾ ഇഷ്ടപ്പെട്ടതുകൊണ്ട് ഞാൻ മിണ്ടാതിരുന്നതാണ്. എനിക്ക് പ്രത്യേകം കാശ് തരാൻ ഏർപ്പാട് ചെയ്യാമെന്ന് നിങ്ങൾ പറഞ്ഞതല്ലേ? ആ വാക്ക് അന്നോടെ തീർന്നു, അല്ലേ?'' ശേഷപ്പൻ പൊട്ടിത്തെറിച്ചു.

''ശേഷപ്പാ, പൊതുകാര്യങ്ങളിൽ ഇങ്ങനെ വരച്ചവര കടുകിട തെറ്റാതെ പോകാൻ പറ്റുകയില്ല. ഞാൻ കൊടുപ്പിക്കാമെന്ന് പറഞ്ഞപ്പോൾ ബാപ്പുസാഹേബ് അവിടെ ഉണ്ടായിരുന്നില്ല. ഇപ്പോളാകട്ടെ അയാൾ അതൊന്നും തനിക്കറിയില്ലെന്നും പറയുന്നു. ഞാൻ കയ്യിൽനിന്നെടുത്തു തരണമെന്നാണോ പറയുന്നത്?'' ബാളാചാര്യർ വിസ്മരിച്ചു ചോദിച്ചു.

''ഏറ്റകാര്യം നടത്തുവാനാകാത്തവർ ഇതിലൊന്നും കയ്യിടരുതായിരുന്നു.'' ശേഷപ്പന്റെ മറുമറുപ്പ് ഒരു ബാണമായിരുന്നു.

പരിതഃസ്ഥിതി ശാന്തമാക്കുകയെന്നതു് അധികാരിയുടെ കർത്തവ്യമായി തീർന്നു. "ആചാര്യരേ, അയാളുടെ കാര്യം സംസാരിച്ചുകൊണ്ടിരുന്നാൽ എങ്ങും എത്തില്ല. പാവങ്ങളുടെ വയററിൽ രണ്ടന്നം എത്തിക്കുന്നതിനുള്ള വഴി വല്ലതുമുണ്ടെങ്കിൽ പറയൂ." ചർച്ചയെ വിഷയത്തിലേക്കു് തിരിച്ചുവിടാൻ അധികാരി ശ്രമിച്ചു.

"അദ്ദേഹം പറയുന്നതെന്താണെന്നു് അറിയാമല്ലോ. 'ഗ്രാമത്തിൽ പത്തായം ഉള്ളവരുടെ ഒരു പട്ടിക തയ്യാറാക്കുക. എല്ലാം തുറക്കുക. ധാന്യം വീതിച്ചു കൊടുക്കുക.' അത്രയും പറഞ്ഞു് തടി തപ്പും. ഗ്രാമം കത്തിക്കരിയുമ്പോഴും ഹണമപ്പൻ പുറത്തുതന്നെയാണല്ലൊ!" ശേഷപ്പന്റെ ഭീതിദൈന്യമായ കോപം ഇങ്ങനെയാണു് പ്രകടമായതു്.

ബാളാചാര്യർ മറുപടിയൊന്നും പറഞ്ഞില്ല. പക്ഷേ, പത്തായം തുറപ്പിച്ചു് ധാന്യം വീതിക്കുകയല്ലാതെ മററു പോംവഴിയില്ലെന്നു് അദ്ദേഹത്തിനുവേണ്ടി അധികാരിതന്നെ പറഞ്ഞു. ഇത്രയുംനേരം അടങ്ങിയിരുന്നിരുന്ന ഹണമന്താചാര്യനു് ആവേശം വന്നിട്ടെന്നപോലെ തുറന്നടിച്ചു: "എന്താ കരുതിയതു്? ഗ്രാമത്തെ രക്ഷിക്കാൻ ദൈവീകശക്തിയുണ്ടോ കയ്യിൽ? പാവങ്ങളോടു് ദയയുണ്ടോ. എങ്കിൽ ബാപ്പുസാഹേബിനോടു് വാങ്ങിയ കാശെടുത്തെറിയ്, ധാന്യം വിതരണംചെയ്യൂ!"

ശേഷപ്പനു് ശക്തമായ പിന്തുണ ലഭിച്ചിരിക്കുന്നു. "എന്റെ വീതമായ ഇരുനൂററമ്പതുരൂപാ കൊടുത്തുകളയാം, പോരേ?" അയാളും ഇളിച്ചുകാട്ടി.

അധികാരിക്കു് ദേഷ്യം തടുക്കാനായില്ല: "കിട്ടേണ്ടതെന്നു് നിങ്ങൾ പറയുന്നതും എന്നാൽ കിട്ടാത്തതുമായ കാശുകൊടുത്തു് ഉദാരിയുടെ വേഷമിട്ടു നടന്നതുകൊണ്ടു് കാര്യമില്ല. ഇന്നലെ കിണ്ണീം കിണ്ണീം എന്നു് എണ്ണിയെടുത്തില്ലേ, ആ കാശെടുത്തു കൊടുക്കു്. എന്റെ വീതമായ അഞ്ഞൂറു രൂപ മുഴുവനും കൊടുക്കാം."

"നിങ്ങൾ കൊടുത്താൽപിന്നെ മററുള്ളവരെന്തിനു് ബാക്കിവെയ്ക്കണം? അവരും കൊടുക്കട്ടെ. ഹണമമ്മാവാ, നിങ്ങളുടെ വീതമായ ഇരുപത്തഞ്ചു രൂപയും കൊണ്ടുവരൂ." ബാളാചാര്യരാണാപ്പറഞ്ഞതു്.

ഹണമന്താചാര്യർക്കു് ബോധം തെളിഞ്ഞതിപ്പോഴാണു്. ശരി, അതെങ്ങനെ സാധിക്കും? പാവങ്ങൾക്കു് കാശുകൊടുക്കുന്ന കാര്യമാണു് പറഞ്ഞുവരുന്നതു്. ഞാനെന്താ ധനികനാണോ? പാവപ്പെട്ട ബ്രാഹ്മണൻ. കയ്യിൽ കിട്ടിയതു് മുഴുവൻ ചെലവായിപ്പോയി. നിങ്ങൾക്ക മനസ്സില്ലെങ്കിൽ പാവങ്ങൾക്ക കൊടുക്കുന്ന ധാന്യം എനിക്കു് തരേണ്ടതില്ല. അതു് പോരേ?" കറച്ചു് സൂത്രവും കുറച്ചു ക്രോധവും കുറേ നിസ്സഹായതയും കഴച്ചു് അയാൾ പറഞ്ഞു. അധികാരി ലയിച്ചമട്ടിൽ തന്നെ എല്ലാം അവലോകനം ചെയ്യുകയായിരുന്നു.

പ്രശ്നം പഴയപടി അവശേഷിക്കുന്നു. അധികാരി റവന്യൂ ഇൻസ്പെക്ടർക്കു് കൊടുക്കാൻവെച്ച കാശിലാണു് ശേഷപ്പന്റെ കണ്ണു്. എന്തുവന്നാലും അതു

തരില്ലെന്ന് അധികാരി വാശിപിടിച്ചു. എല്ലാവരും അവരവരുടെ വിഹിതം കൊടുത്താൽ താനും തന്റെ വിഹിതം നല്കാമെന്നാണ് അധികാരിയുടെ അഭിപ്രായം. എന്നാൽ ഇൻസ്പെക്ടർക്ക് കൈക്കൂലി കൊടുക്കാനെന്നപേരിൽ അയാളാ മുഴുവൻ വിഴുങ്ങുകയാണെന്നതാണ് ശേഷപ്പന്റെ പരാതി. ചർച്ച് ചൂടുപിടിച്ചു. വ്യക്തിപരമായ അപവാദങ്ങളും ആരോപണങ്ങളും ഉയർന്നുവന്നു. പണ്ടെന്നോ കഴിഞ്ഞുപോയ ദുഷ്കൃത്യങ്ങളുടെ പുനർവിചാരണ നടക്കുമെന്നായി. പ്രധാനവിഷയം സവ്വരും മറന്നു. ബാലാചാര്യർ എല്ലാവരേയും വിഷയത്തിലേയ്ക്ക് തിരിച്ചുകൊണ്ടുവന്നു.

' ഗ്രാമത്തിൽ ഐകമത്യം ഉണ്ടായിരുന്നപ്പോൾ പത്തായം തുറപ്പിച്ച് ധാന്യവിതരണം നടത്തുക എളുപ്പമായിരുന്നു. ഇപ്പോൾ ആളുകളുടെ സമ്മതമുണ്ടെങ്കിൽ ധാന്യമെടുത്ത് വിതരണം നടത്താം. നിയമാനുസൃതമല്ലാത്ത രീതിയിൽ പത്തായം തുറക്കാനുള്ള ധൈര്യം എനിക്കേതായാലുമില്ല. ധൈര്യമുള്ളവർ അപ്പണിക്ക് ഇറങ്ങിക്കോട്ടെ.'' ഇത്രയും പറഞ്ഞ് ശേഷപ്പൻ അധികാരിയെ നോക്കി.

''നിയമാനുസൃതമല്ലാത്ത ഒരു കാര്യവും ഞാൻ ചെയ്യില്ല. നാളെ പട്ടിണിക്കാരൊന്നടങ്കം കൂട്ടംചേർന്ന് പത്തായം കൊള്ളയടിച്ചാൽ അതിന്റെ മഹസ്സറുണ്ടാക്കി അയയ്ക്കുകമാത്രമാണ് എന്റെ കർത്തവ്യം.'' ശേഷപ്പന്റെ പ്രസ്താവനയ്ക്ക് അധികാരി എതിർ പ്രസ്താവനയിറക്കി ഉദാസീനത ഭാവിച്ചു.

അതിനപ്പുറം പറയാൻ ആരും ഒരുക്കമില്ല. ഓരോരുത്തരും മറ്റുള്ളവരെ ഭയപ്പെടുന്ന മട്ടിലാണ് സ്ഥിതി. പത്തായം തുറപ്പിച്ച് ധാന്യം വിതരണം നടത്തിയാൽ ശേഷപ്പൻ വാറോല അയച്ച് തന്നെ കുടുക്കുമെന്ന് അധികാരി ഭയപ്പെട്ടു. ഗ്രാമത്തിലെ കഷ്ടപ്പാടുകളെക്കുറിച്ച് ശേഷപ്പന് ഒരു വിഷമവും തോന്നിയില്ല. എന്തു നടക്കുമ്പോഴും അതിൽ തന്റെ ലാഭവിഹിതം കണക്കുകൂട്ടുക–അതാണയാളുടെ സ്വഭാവം. മറ്റുള്ളവരുടെ നിർദ്ദേശങ്ങൾക്ക് ഒരു വിലയുമില്ലായിരുന്നു. ഏതെങ്കിലും നിർദ്ദേശം അവതരിപ്പിച്ചാൽ അത് തങ്ങളെ തന്നെ തിരിച്ചുകടിക്കുമോ എന്ന് എല്ലാവരും ഭയന്നു. ബാലാചാര്യർക്കും പരിതഃസ്ഥിതി നിയന്ത്രിക്കാനായില്ല.

ശേഷപ്പനും അധികാരിയും വാക്തർക്കം തുടങ്ങി. അന്തരീക്ഷം ചൂടുപിടിച്ചതോടെ സകലർക്കും മടുത്തു. ഈ യോഗംകൊണ്ട് പാവങ്ങൾക്ക് ഒരു പ്രയോജനവും ഉണ്ടാവുകയില്ലെന്ന കാര്യം വ്യക്തമായിക്കഴിഞ്ഞിരുന്നു. നീണ്ടുനിന്ന ചർച്ച്, യോഗോദ്ദേശത്തിനുതന്നെ പ്രതികൂലമായിത്തീർന്നു. ഓരോരുത്തരും അവരവരുടെ വിദ്വേഷവും പകയും ലോഭവും സ്വാർത്ഥവും തുപ്പിപ്പെടുത്താനിറങ്ങിയപ്പോൾ യഥാർത്ഥ ഉദ്ദേശം വിസ്മൃതമായി. വലിയ ആളുകൾ ഇഷ്ടമുള്ളതുചെയ്യട്ടെ എന്നമട്ടിൽ മറ്റുള്ളവർ ഉദാസീനത ഭാവിച്ചു.

അങ്ങനെ എത്രനേരം മിണ്ടാതിരിക്കും? പക്ഷേ, സദസ്സ് ചൂടുപിടിച്ചിരിക്കുകയാണ്. എഴുന്നേറ്റുപോകാൻ ധൈര്യംപോരാ. അവസാനം അധികാരി

തന്നെ ഉത്തരവായി: ''യോഗം പിരിച്ചുവിട്ടിരിക്കുന്നു.'' പഞ്ചായത്തുയോഗം ഒരു തീരുമാനവുമാകാതെ പിരിഞ്ഞു.

ശങ്കരപ്പഗൌഡർക്ക് അന്നുരാത്രി ഉറക്കംവന്നില്ല. തന്റെ സ്വാർത്ഥം കാരണമായി പാവപ്പെട്ട ഗ്രാമമാകെ പട്ടിണികിടക്കുകയാണ്! രാവിലെമുതൽ വയററിലൊന്നുമില്ലാതെ, ധാന്യം ചോദിക്കാൻവന്ന പാവങ്ങളുടെ ദയനീയചിത്രം അധികാരിയുടെ കൺമുന്നിൽ തെളിയുകയാണ്. അധികാരിയെന്നു പറഞ്ഞാൽ ഗ്രാമത്തിന്റെ രക്ഷയ്ക്ക് ഉത്തരവാദിയായ ആൾ. ഈ പാവങ്ങൾ മററാരോടു ചോദിക്കാൻ? പക്ഷേ, അഭിമാനപ്രശ്നമുണ്ട്. ഗ്രാമാധികാരി ഒരു കോട്ടമതിലാണ്. എന്നിട്ടും പട്ടിണികിടക്കുന്ന ഗ്രാമീണർക്ക് ധാന്യം കൊടുപ്പിക്കാൻ അശക്തനായിരിക്കുന്നു! അദ്ദേഹത്തിന് അപാരമായ കുണ്ഠിതമുണ്ട്. കലക്ടറിനെക്കുറിച്ച് വിദ്വേഷംതോന്നുന്നുവെന്നതു ശരിയാണ്; എന്നാലവൻ വെറും ''പേനത്തൊഴിലാളി'' മാത്രമത്രെ! കൂടാതെ നിയമപരമായ കാര്യങ്ങളിൽ നല്ല പിടിപാടുള്ളവനും! സ്വാർത്ഥം സാധിച്ചേ അടങ്ങൂ. ഒരു വാറോല അയച്ച് ഗ്രാമമാകെ വിഴുങ്ങിക്കളയും. അയാൾക്കാണെങ്കിൽ ക്ഷാമപരിഹാരത്തിന്റെ ഉത്തരവാദിത്വമില്ല; അതു മുഴുവൻ തനിക്കാണുതാനും. ഗ്രാമത്തിലെ പത്തായങ്ങളിലാകെക്കൂടി ആറുമാസത്തെയ്ക്കാവശ്യമുള്ള ധാന്യം കിടപ്പുണ്ട്. പക്ഷേ, ഇടവും വലവും നോക്കാതെ പത്തായം തുറപ്പിച്ചാൽ, കൊള്ള നടത്തിയെന്ന ആരോപണം തന്റെ തലയിൽവന്നുവീഴും. എന്നുവച്ച് മിണ്ടാതിരുന്നാൽ [illegible] സംഭവിക്കും. എങ്ങനെയായാലും തോൽവി തനിക്കാണ്. ആ അഭിപ്രായം ഉറച്ചപ്പോൾ അധികാരി പുലർച്ചയ്ക്കു തന്നെ എഴുന്നേററ് ബോളാചാര്യരുടെ ഇല്ലത്തേയ്ക്കു ചെന്നു.

''ആചാര്യരേ, എനിക്കു കിട്ടിയ കാശിതാ. എന്തെങ്കിലുംചെയ്ത് ആ ശേഷപ്പനെ നേർവഴിക്കു കൊണ്ടുവരണം. ഗ്രാമത്തിൽ വേണ്ടാത്ത കുഴപ്പങ്ങൾ ഇല്ലാതെ നോക്കണം.'' അധികാരി ബോളാചാര്യരോടപേക്ഷിച്ചു.

''ഗൌഡരേ, നിങ്ങൾ കാര്യംതന്നു. പക്ഷേ, അതുകൊണ്ട് ശേഷപ്പൻ അടങ്ങുമെന്ന് എനിക്കു തോന്നുന്നില്ല. അയാൾക്ക് ബോപ്പുസാഹേബിന്റെ പിന്തുണയുണ്ട്. രണ്ടാളുംകൂടി ഗ്രാമം തങ്ങളുടെ പിടിയിൽ ഒതുക്കിനിർത്താനുള്ള ഗൂഢാലോചന തുടങ്ങിയിരിക്കയാണ്. ഈ ബോപ്പു എത്രനാൾ നടക്കും? ഈ ശേഷപ്പന്റെ കലക്ടറിസ്ഥാനം എത്രനാളത്തേയ്ക്കാണ്? നാളെ പുലർന്നാൽ ശ്യാമരായന്റെ ഊഴംവരും. അയാൾക്ക് കലക്ടറിയായി നിയമനം കിട്ടണം. ആ ശ്യാമരായനെ വിളിപ്പിച്ച് ഊഴപ്രകാരം ലഭിക്കേണ്ട സ്ഥാനം കൈയ്യിലാക്കാൻ പറഞ്ഞാൽ ഈ ശേഷപ്പന്റെ പത്തി തനിയെ താഴും. ഈ ബോപ്പുസാഹേബ് ചെയ്ത പണിയോ? വലിയമാളികയുടെ പേരിന് കളങ്കംചാർത്തി. ലക്ഷ്മീബായിക്ക് കത്തയച്ചു കൂട്ടിക്കൊണ്ടുവന്നാൽ അയാളുടെ ചാട്ടവും നില്ക്കും. ഇതൊക്കെ നിങ്ങളോടു പറയണമെന്ന് വിചാരിച്ചിരിക്കയാണ് നിങ്ങൾ വന്നത്. അതും നന്നായി.'' ബോളാചാര്യരുടെ സ്വരത്തിൽ കഴിഞ്ഞുപോയ സംഭവങ്ങളെക്കുറിച്ചുള്ള മനഃപ്രയാസം പ്രകടമായിരുന്നു.

''ആചാര്യരേ, നിങ്ങളുടെ അനുഗ്രഹമുണ്ടെങ്കിൽ ആ ശേഷപ്പന്റെ ഭരണം ഞാൻ അവസാനിപ്പിക്കും. പക്ഷേ, അതു് ചെറിയ ആസാമിയൊന്നുമല്ല. നിങ്ങളൊരാൾ എന്റെ പിന്നുണ്ടെന്നറിഞ്ഞാൽ മതി. 'ശരി'യെന്നു നിങ്ങൾ പറഞ്ഞാൽ ആനയുടെ ബലമാണെനിക്കു്. അത്രയുമായാൽ ഈ ശേഷപ്പന്റെ വാക്കു് ഒരു പട്ടിക്കുഞ്ഞുപോലും ഇവിടെ അനുസരിക്കില്ല. അതു് ഞാനേററു.'' അധികാരി ഭാരം ഇറക്കിവെച്ചമട്ടിൽ സംസാരിച്ചു.

''അതൊക്കെയിരിക്കട്ടെ. ഇപ്പോൾ ധാന്യവിതരണത്തിനു് ഏർപ്പാടു് വല്ലതും ചെയ്യേണ്ടേ. അതിനെപ്പററി ചിന്തിച്ചിട്ടുണ്ടോ?''

''അതിനിങ്ങനെ ചെയ്യാം. എന്റെ തെരുവിലെ ആളുകൾക്കു് കൊയ്ത്തു കാലംവരെ ഞാൻ ചോളം കൊടുക്കാം. ശേഷപ്പന്റെ തെരുവിലെ കാര്യം അവൻതന്നെ നോക്കട്ടെ.''

''നിങ്ങളുടെ തെരുവിലെ ആളുകൾ സാമാന്യം മെച്ചപ്പെട്ടവരാണു്. ഏറെ പത്തു് പാവപ്പെട്ട കുടുംബങ്ങൾ നല്ലകാലത്തും നിങ്ങളെ ആശ്രയിച്ചു കഴിയുന്നവരാണു്. എന്നാൽ ശേഷപ്പന്റെ തെരുവിലും ഞങ്ങളുടെ തെരുവിലും എല്ലാവരും ഗതികെട്ടവരാണു്. അവർക്കാണു് ഇപ്പോൾ ധാന്യം ആവശ്യമായി വന്നിരിക്കുന്നതു്. ആ ഉത്തരവാദിത്വമാകെ ശേഷപ്പന്റെയും ബാപ്പുവിന്റെയും തലയിലിട്ടാൽ നിങ്ങളുടെ പത്തായപ്പുര ആക്രമിക്കപ്പെട്ടേക്കും.''

''അവർ ഇതുവരെ പാവങ്ങൾക്കുവേണ്ടി ഒന്നും ചെയ്തിട്ടില്ലെന്നു് നാട്ടുകാരറിയട്ടെ ആചാര്യരേ. കയ്യേറാൻവന്നാൽ ആദ്യം ജാഗീർദാരുടെ പത്തായം കൊള്ളയടിച്ചു് പിന്നെ എന്റെനേരെ വന്നാൽമതിയെന്നു് ഞാൻ പറഞ്ഞോളാം.''

''വിശന്ന വയറിനു് വിവേകമില്ല ഗൌഡരേ. നിങ്ങളുടെ സ്വപക്ഷ കാരണം പാവങ്ങൾ ചാകാൻ ഇടയാവരുതു്. ഇപ്പോൾ നിങ്ങൾ ഒന്നു ചെയ്യൂ. അഞ്ഞൂറുരൂപ കൊടുക്കാൻ സമ്മതിച്ച നിങ്ങൾ ജനങ്ങൾക്കു് ധാന്യം കൊടുക്കാൻ മടിക്കരുതു്. ആദ്യം നിങ്ങളുടെ പത്തായം തുറന്നു് ധാന്യം വീതിക്കൂ. അപ്പോൾ മററുള്ളവരോടു് പറയാനുള്ള അവകാശവുമായി. എന്തുതന്നെയായാലും ഗ്രാമത്തിന്റെ അച്ഛനും അമ്മയും നിങ്ങളാണു്. അതു സത്യമാണെന്നു് തെളിയിക്കൂ.''

ബാളാചാര്യരുടെ അവസാനവാചകം അധികാരിയുടെ അന്തഃകരണത്തെ ഇളക്കി. പാളയ്യിയുടെ മണ്ണിനോടു് ഗൌഡരുടെ തറവാട്ടുകാർക്കുള്ള പ്രേമം മറാക്കമില്ല. അതു് ഗൌഡരുടെ ജന്മസിദ്ധമായ ഗുണമാണു്. കലകട്ടിയെ പോലെ പറക്കുന്ന പക്ഷിയല്ല അധികാരി. ഗ്രാമത്തിലെ ജനങ്ങൾ ജീവിച്ചിരുന്നാൽ താനും ജീവിക്കും എന്ന വിചാരം അധികാരിയുടെ തറവാട്ടിന്റെ സാംസ്കാരിക പൈതൃകമാണു്. അതുകൊണ്ടു് ബാളാചാര്യരുടെ നിർദ്ദേശത്തെ നിഷേധിക്കാൻ അദ്ദേഹത്തിനു് സാധിച്ചില്ല. ''അങ്ങനെതന്നെയാവട്ടെ, ആചാര്യരേ. നിങ്ങളുടെ വാക്കു് അനുസരിക്കാത്തവൻ ദൈവനിഷേധി

യാണ്.'' അധികാരി യാത്രയാവാൻ ഒരുങ്ങി. അപ്പോഴാണ് ശിലേദാർ ലക്ഷ്മണൻ ചെന്നു കയറിയത്: ''റാം റാം പാറേലരേ!'' അയാറം അധികാരിയെ തൊഴുതു.

ശിലേദാർ ലക്ഷ്മണൻ വിങ്ങിപ്പൊട്ടിക്കരഞ്ഞു് കണ്ണു് കലങ്ങി വീർത്തിരിക്കുന്നു. തലയിലെ ഉറുമാൽ ചുമലിൽ വീണിരിക്കുന്നു. ''വയ്യാത്തോൻ'' എന്ന പേരു് നേരത്തെ പ്രസിദ്ധമാണ്. ഇപ്പോഴും ദുഃഖം കാരണം അവന്റെ ഭ്രാന്തിന്റെ ലക്ഷണം കൂടുതൽ തെളിഞ്ഞിരിക്കുന്നു. കരളിലെ വേദനയാകെ മുഖത്തുണ്ട്. ദുഃഖം തന്നെ ഉടലെടുത്തു വന്നതുപോലെ ലക്ഷ്മണൻ നില്ക്കുന്നു. പുല്ലും ചുമന്നു് കന്നുകാലികളുടെ കൂട്ടത്തിൽ പതിവായി വേച്ചുവേച്ചു നടക്കുന്ന ലക്ഷ്മണൻ നാനായുടെ മരണംകാരണം ശോകതപ്തനായി കാലും വലിച്ചു് ബാളാചാര്യരുടെ വാതില്ക്കലെത്തിയിരിക്കുന്നു.

തലേന്നു രാത്രിയാണ് ലക്ഷ്മണൻ ഗ്രാമത്തിലെത്തിയതു്. നാനായുടെ മരണവാർത്തയറിഞ്ഞു് രാവിലെ അധികാരിയെത്തേടി നടന്നു. അങ്ങനെ ഇവിടംവരെ എത്തി.

''ലക്ഷ്മണാ, നീയൊരാണല്ലെ? കരയാതിരിക്കു. നീ കരഞ്ഞതുകൊണ്ടു് മരിച്ച നാനാ തിരിച്ചുവരുമോ? ജനിച്ചവരെയെല്ലാം ഈശ്വരൻ തിരിച്ചു വിളിക്കുമ്പോഴും പോകണ്ടേ?'' ബാളാചാര്യർ സഹാനുഭൂതി പ്രകടിപ്പിച്ചു.

''ഈശ്വരനു് എന്നെ കൊണ്ടുപോകാമായിരുന്നില്ലേ ആചാര്യരേ? ഏതോ പിശാചു് അവന്റെ ജീവൻ നശിപ്പിച്ചു. അവൻ മരിച്ച വിവരംപോലും എന്നെ അറിയിക്കാതിരിക്കാൻ ഞാനെന്തു പിഴച്ചു, ഗൌഡരേ?'' ലക്ഷ്മണൻ മുണ്ടിന്റെ കോന്തലകൊണ്ടു് മുഖംപൊത്തി വീണ്ടും കരഞ്ഞുതുടങ്ങി.

''നീയൊന്നും പിഴച്ചില്ല; നാനായും ഒന്നും ചെയ്തില്ല. ഒക്കെ തലേലെഴുത്താണ് ലക്ഷ്മണാ. അതാർക്കും തെറ്റിക്കാനാവില്ല. നീ സമാധാനമായിരിക്കു.'' ബാളാചാര്യർ ആത്മാർത്ഥമായി ആശ്വസിപ്പിക്കാൻ ശ്രമിച്ചു.

ദുഃഖം സ്വയം കുറയാനായി ആചാര്യരും അധികാരിയും കുറച്ചുസമയം മിണ്ടാതിരുന്നു. ഉച്ചത്തിലൊന്നു കരഞ്ഞശേഷം ലക്ഷ്മണൻ കണ്ണു തുടച്ചു് രണ്ടാളെയും തുറിച്ചു നോക്കിത്തുടങ്ങി. ആചാര്യർതന്നെ അവസാനം മൗനം ഭഞ്ജിച്ചു: ''ലക്ഷ്മണാ, നോക്കു, ബാപ്പു സാഹേബ് ഇത്രയും നിന്ദ്യമായ പണി ചെയ്യുന്നതായിരുന്നു. എന്തു പറയാൻ? നാനായുടെ ആയുസ്സ് തീർന്നിരിക്കും. അതുകൊണ്ടു് അയാറം അത്തരം നീചകൃത്യത്തിനു് ഒരുങ്ങി. കഴിഞ്ഞതുകഴിഞ്ഞു. നീ അപ്പോളിവിടെ ഉണ്ടെന്നു വെച്ചോളൂ. എന്നാൽ ഞങ്ങളും ചെയ്യുതന്നെ നീയും ചെയ്യുമായിരുന്നു.''

''ആചാര്യർ പറഞ്ഞതു് കേട്ടില്ലേ? അദ്ദേഹം ഒരിക്കലും വേണ്ടാത്തതു് പറയില്ല.'' അധികാരി ബാളാചാര്യരുടെ അഭിപ്രായത്തെ പിന്താങ്ങി.

''വിഷംകൊടുത്തു് കൊന്നതു് ആയുസ്സെത്തി മരിച്ചതുപോലാണോ ആചാര്യരേ? കുററം ചെയ്തവനെ ശിക്ഷിക്കണം. ഇല്ലെങ്കിൽ നാനായുടെ ബന്ധുവായിരുന്നിട്ടു് എന്തു പ്രയോജനം?'' ലക്ഷ്മണൻെറ കരളിൽനിന്നുയൻ ചോദ്യം.

''അങ്ങനെ ദേഷ്യപ്പെടരുതു്, ലക്ഷ്മണാ. നീ നല്ലവണ്ണം ആലോചിക്കു. ചിമണയുടെ മാനം കാക്കേണ്ടേ? അതും ഒരു പ്രശ്നമായിരുന്നു. അവൾ നാനായുടെ മകളാണെങ്കിലും നിനക്കും മകളല്ലേ? അവളുടെ മാനം കെടുത്തിയിരുന്നെങ്കിൽ അതു് നല്ലകാര്യമാണോ?'' അധികാരി ഉത്തരവാദിത്വമറിഞ്ഞു് വിവരിച്ചു.

''ഇതു് നിനക്കു് തൃപ്തിയായില്ലെങ്കിൽ പറയൂ. പഞ്ചായത്തുകാരെ മുഴുവൻ ശിക്ഷിക്കണമെന്നാണെങ്കിൽ അങ്ങനെ ചെയ്തോളൂ!'' അവനു് ബോദ്ധ്യമാകാൻ പാകത്തിൽ അയാൾ പറഞ്ഞു.

''കുററം ചെയ്തവനെ ശിക്ഷിക്കണം. അതു് ഈശ്വരനു് നിരക്കുന്നതാണു്. എന്നാൽ വെറുതെ പഞ്ചായത്തുകാരെക്കൂടി ശിക്ഷിക്കണമെന്നു പറഞ്ഞാൽ വായിൽ പുഴ വീഴും.'' ലക്ഷ്മണൻ മുഷ്ഠനായി പറഞ്ഞു.

''ലക്ഷ്മണാ, നിൻെറ വാക്കു് സത്യമാണു്. എങ്കിലും നോക്കൂ. പ്രശ്നം ഇപ്പോൾ എത്ര വിഷമം പിടിച്ചതായിരിക്കുന്നുവെന്നോ? അവസാനിച്ച ഈ സംഭവം വീണ്ടും പൊക്കിയാൽ ചിമണയെ വിളിപ്പിച്ചു് ചോദ്യം ചെയ്യേണ്ടി വരും. അപ്പോൾ സത്യം തെളിഞ്ഞാൽ ഞങ്ങളൊക്കെ കാശു വാങ്ങി കൊലക്കുററം പൂഴ്ത്തിയതിനു് ജയിലിൽ പോകേണ്ടിവരും. അതുകൊണ്ടു് നീ എന്തു നേടും? നാനാ മരിച്ചതിൽ നിനക്കെത്ര ദുഃഖമുണ്ടോ, അത്രതന്നെ ഞങ്ങൾക്കും വ്യഥയുണ്ടു്. എന്നാൽ മററു പോംവഴിയില്ലാതെ ചുമ്മാതിരിക്കേണ്ടി വന്നിരിക്കുന്നു.''

''ആചാര്യർ പറയുന്നതൊക്കെ സത്യസംഗതികളാണു്. ഇപ്പോൾ വേണ്ടാത്ത കുഴപ്പമുണ്ടാക്കാനാവില്ല. ആരോടും ഒന്നും പറയാതിരിക്കുന്നതാണു് നല്ലതു്.'' അധികാരി ഉപദേശിച്ചു.

''അതെല്ലാം നേരുതന്നെ. പക്ഷേ, ബാപ്പുസാബ്ബിനെ ശിക്ഷിക്കേണ്ടതല്ലേ? ഇതിനെന്തു പറയുന്നു?'' ലക്ഷ്മണൻെറ ചോദ്യം വീണ്ടും.

''അതിനു് രണ്ടു മാർഗ്ഗമുണ്ടു് ലക്ഷ്മണാ. ഒന്നു്, ചിമണയെ ബാപ്പുസാഹെബിനെക്കൊണ്ടു് താലികെട്ടിക്കുക. അല്ലെങ്കിൽ ലക്ഷ്മീബായിയെ വിളിപ്പിച്ചു് ബാപ്പുസാഹെബിനെ നാട്ടിൽ നിന്നോടിക്കുക. ഇതിലേതു് ചെയ്യാനാവും? പറ.'' ആചാര്യർ ഭാരം അവൻെറ തലയിലേക്കു മാററി.

''ചിമണയെ ബാപ്പുസാബ്ബിനു് കൊടുക്കുകയോ? ആചാര്യർ എന്താണീ പറയുന്നതു്? മരിച്ച നാനാ എന്നെപ്പററി എന്തു് വിചാരിക്കും? അക്കാര്യം മാത്രം പറയണ്ട. ബാപ്പുസാബ്ബിനെ നാട്ടിൽനിന്നു് ഓടിക്കാമോ? അതാണു് നമുക്കു യോജിച്ചതു്.'' ലക്ഷ്മണൻ മറുപടി പറഞ്ഞു.

''പക്ഷെ, ബാപ്പു സാഹേബിന്റെ സ്ഥാനം ഈ ഗ്രാമത്തിൽ ഉറച്ചിരിക്കയാണ്. പഢപ്പസ്വാമികളും അയാളുടെ ആത്മസ്നേഹിതനാണ്. കൂടാതെ അയാൾ പുലിവേട്ടപ്പഴവന്മാരെ പോററുന്നു. അയാളെ പുറത്താക്കണമെങ്കിൽ പൊരുതുന്ന പിന്തുണ കൂടിയേ കഴിയൂ.'' അധികാരി അഭിപ്രായപ്പെട്ടു.

''അപ്പോൾപിന്നെ ഞങ്ങളെപ്പോലുള്ള പാവങ്ങൾക്ക് ജീവിക്കാനേ ആവില്ല. എന്നോട് ഈ നാട്ടീന്ന് പോകാൻ പറഞ്ഞുകൂടെ?'' ലക്ഷ്മണന്റെ സംസാരം കരച്ചിലിൽ അവസാനിച്ചു.

''ലക്ഷ്മണാ,, നീ കരയല്ലേ. ബാപ്പു സാഹേബിനെ പുറത്താക്കുകയെന്നത് പ്രയാസകരമായ ജോലിയാണെന്നേ പറഞ്ഞുള്ളു. അങ്ങനെ നോക്കിയാൽ ഞങ്ങൾ ഒന്നും സ്ത്രീകളല്ലെന്ന് വെച്ചോളൂ. ഇപ്പോൾ നീ ശിലേദാർ ആണല്ലോ. ലക്ഷ്മീബായിയെ നീ തന്നെ വിളിപ്പിക്കു. പിന്നെയൊക്കെ ഞാൻ നോക്കിക്കൊള്ളാം.'' അധികാരി ആശ്വസിപ്പിച്ചു.

''അങ്ങനെ വെറുതെ വിളിപ്പിച്ചാൽ പോരാ, ഗൌഡരേ! ലക്ഷ്മീബായിക്ക് ഗ്രാമത്തിൽ പിൻബലം വേണം. ആദ്യമായി നാം നാട്ടുകാർക്കൊക്കെ ധാന്യവും മററും കൊടുത്ത് നാട്ടുകാരുടെ സ്നേഹം സമ്പാദിക്കണം. എന്നാൽ പിന്നത്തെ ജോലി വളരെ എളുപ്പമായിരിക്കും.''

''ആചാര്യരേ, അതൊക്കെ എനിക്ക് വിട്ടേക്കൂ. ഇപ്പോൾത്തന്നെ പത്തായപ്പുര തുറന്നിരിക്കയാണ്. മററു കർഷകരെക്കൊണ്ടും ധാന്യം കൊടുപ്പിക്കാം.'' അധികാരി പറഞ്ഞു.

''ഞാൻ പോയി വലിയകൊച്ചമ്മയെ കൂട്ടിവരാം എജമാനേ. അതൊരു ബുദ്ധിമുട്ടുള്ള കാര്യമല്ല. എന്നാൽ ബാപ്പു സായ്വിനെ ഗ്രാമത്തിൽനിന്ന് ഓടിക്കുന്ന ബാദ്ധ്യത നിങ്ങളുടേതാണ്.'' ലക്ഷ്മണൻ വീണ്ടും അതേ പല്ലവി പാടി.

''അതൊക്കെ ഞങ്ങൾ നടത്തും ലക്ഷ്മണാ. ആദ്യം നാനായുടെ അടിയന്തിരം നടത്താനുള്ള ഒരുക്കം ചെയ്യൂ. അതൊക്കെ കഴിഞ്ഞശേഷം ലക്ഷ്മീബായിയെ കൂട്ടിക്കൊണ്ടുവരണം. ചിമണയെ നീ തന്നെ ആശ്വസിപ്പിക്കണം. ഇപ്പോൾ വീട്ടിൽ കാരണവരാണ് നീ. എല്ലാം ഭംഗിയായി നടത്തിക്കോ. പോകൂ.'' ആചാര്യർ ഉപദേശരൂപത്തിൽ പറഞ്ഞു.

''അതെല്ലാം നടക്കും. സാരമില്ല. പക്ഷെ......'' ലക്ഷ്മണൻ പറയാൻ തുടങ്ങിയിട്ട് നിർത്തിക്കളഞ്ഞു.

''പിന്നെന്ത് വിഷമം? നിന്റെ പ്രശ്നങ്ങൾ വേഗം തീരുമല്ലോ!'' അധികാരി ചോദിച്ചു.

''ഒന്നുമില്ല; ഞാൻ നിങ്ങളുടെ വാക്ക് തെറ്റിക്കയാണെന്നൊന്നുമില്ല. പണ്ടാരക്കാരുടെ വാക്ക് കേൾക്കാതെ ജീവിക്കാനൊക്കുമോ? പക്ഷെ, ഞാൻ പറഞ്ഞതുപോലെ എന്റെ മകൻ അനുസരിക്കുമോ? പണ്ടേ ഒരു മർക്കടമുഷ്ടിക്കാ

രനാണ്, അതും പോരാതെ ചിമണയെ അവന് ജീവനാണ്. ഈ സംഗതി അവന്റെ ചെവിയിലെത്തിയിട്ടില്ല. അതുകൊണ്ട് നാനാക്ക് ഈ ഗതി വന്നുപെട്ടു. നാനാവലിയച്ഛനോട് അവന് എന്നോടുള്ളതിനേക്കാളും സ്നേഹമാണ്. ഇപ്പോൾ നാട്ടിലില്ല. എന്നാൽ നാനായുടെ അടിയന്തിരത്തിന് വരാതിരിക്കാൻ പററില്ല. വന്നാൽപിന്നെ എന്തു സംഭവിക്കുമെന്ന് ഓർത്ത് നെഞ്ചിടിക്കുന്നു!'' ലക്ഷ്മണന്റെ ഭയം പുറത്തുചാടി.

ഈ ശങ്ക അസ്ഥാനത്തെന്ന് പറയാൻ ആർക്കും വയ്യ. ഓടല്ല് മൂക്കിൻതുമ്പത്താണ് ശുണ്ഠി. അതെല്ലാവർക്കും അറിയാം. ബാളാചാര്യർ അല്പനേരം ആലോചിച്ചിരുന്നശേഷം പറഞ്ഞു: ''നേരാണ്. ഒരു വലിയ അപകടകാരനാണ്. അവൻ ഗ്രാമത്തിൽ വരാതെ നോക്കണം. ഇപ്പോൾ എവിടെ പോയിരിക്കയാണ്?''

'ഗുസ്തിക്കാണെന്നുപറഞ്ഞ് ജത്തിക്ക പോയതാണ്. അവിൻ സൊല്ലാപുരത്തും പണ്ഡരാപുരത്തും പോയിട്ടേ വരൂ. അതുകൊണ്ട് വിവരമറിയിക്കാനും പ്രയാസമുണ്ട്. ഒരുപക്ഷേ താസഗ്രാമത്തിലേയ്ക്ക് വരാനും മതി.''

''എന്നാൽപിന്നെ ഇങ്ങനെ ചെയ്യാം. താസഗ്രാമത്തിലേയ്ക്ക് ഒരു ദൂതനെ അയയ്ക്കാം-ഒരെഴുത്തും കൊടുത്ത്.''

''അങ്ങനെയാണെങ്കിൽ ഇങ്ങനെ എഴുതിയാൽ മതി. താസഗ്രാമത്തിൽ കന്നുകാലികളെ വിട്ട് വന്നിരിക്കയാണ്. ഞാൻ—എന്നുവെച്ചാൽ ലക്ഷ്മണൻ—അങ്ങോട്ടു വരുന്നതുവരേയും കന്നുകാലികളെ നോക്കി അവിടെത്തന്നെ ഉണ്ടായിരിക്കണം. എന്റെ കത്ത് വരുന്നതുവരേയും ഇങ്ങോട്ടു വരാൻ പാടില്ല എന്നും എഴുതിയേയ്ക്കണം.'' ലക്ഷ്മണൻ തന്റെ സന്ദേശത്തിലെ വാചകങ്ങൾ പറഞ്ഞുതീർത്ത് ആചാര്യരോടും അധികാരിയോടും യാത്രപറഞ്ഞു.

'അങ്ങനെയാവട്ടെ. നാനായുടെ ഭസ്മം നദിയിലൊഴുക്കുന്നതുവരെയുള്ള പ്രവർത്തനങ്ങൾ സമാധാനമായി നടത്തു.'' ബാളാചാര്യർ ലക്ഷ്മണനെ യാത്രയാക്കി.

ലക്ഷ്മണൻ തന്റെ അഭിപ്രായം ആദരിച്ച് നാനായുടെ ദുർമ്മരണത്തെ കുറിച്ച് കൂടുതൽ കുഴപ്പത്തിനിടയാക്കിയില്ലല്ലോ. അധികാരിക്ക് ഒരു വലിയ ഭാരം ഇറക്കിയ സന്തോഷം തോന്നി.

ഹേമന്തസൂര്യൻ കുറെ മുകളിലെത്തിയിരിക്കുന്നു. എന്നിട്ടും തണുപ്പിന്റെ ശക്തിയൊട്ടും കുറഞ്ഞില്ല. അധികാരിക്ക് അവിടെത്തന്നെ കുറച്ചുകൂടി ഇരിക്കാൻ ആഗ്രഹമുണ്ട്. പക്ഷേ, ധാന്യവിതരണം നടക്കണം. അദ്ദേഹം ഉടനെ ഇറങ്ങിനടന്നു.

ഫുള്ളമാവാസിയുടെ തലേന്നാം ജത്തിയിൽ നടക്കുന്ന ഗുസ്തിമത്സരത്തിൽ പങ്കെടുക്കാൻ പാദള്ളിയിലെ ഗുസ്തിക്കാർ ദാദയുടെ നേതൃത്വത്തിൽ ചെന്നു. രാജാസാഹേബിന്റെ നേരിട്ടുള്ള മേൽനോട്ടത്തിൽ പ്രശസ്തരായ ഫയൽമാൻമാരുടെ ഗുസ്തിമത്സരം അവിടെ ഏർപ്പാട് ചെയ്തിരിക്കയായിരുന്നു. 'പഞ്ചാബിലെ പേരുകേട്ട ഫയൽമാൻ ലാമയുടെ പ്രതിയോഗി ദാദ ആയിരിക്കുമെന്ന് തീർച്ചപ്പെട്ടു കഴിഞ്ഞിരിക്കുന്നു. ലാമ സുപ്രസിദ്ധനാണ്. അതുകൊണ്ട് ചുററുപാടുമുള്ള ഗ്രാമങ്ങളിൽനിന്ന് ആയിരക്കണക്കിന് ആളുകൾ മത്സരം കാണാൻ എത്തിച്ചേർന്നിരിക്കുന്നു.

ദാദ ഇന്നുവരെ തോൽവിയെന്തെന്നറിയാത്ത അഭ്യാസിയാണ്. ചെറുപ്പത്തിൽതന്നെ നാനാവലിയച്ഛൻ ദാദയെ ഗുസ്തിയിലെ എല്ലാ അടവുകളും അഭ്യസിപ്പിച്ചിരുന്നു. പാദള്ളികളെരിയിലെ വീരന്മാരെല്ലാംതന്നെ ദാദയോടേററു തോററിട്ടേയുള്ളു. അക്കാരണംകൊണ്ടാണ് പഞ്ചാബുകാരനായ ലാമയ്ക്ക് തക്ക പ്രതിയോഗി ദാദതന്നെ ആയിരിക്കണമെന്ന് കൂട്ടുകാരൊക്കെ തീരുമാനിച്ചതു്. പാദള്ളികളെരിയുടെ പ്രശസ്തി ഇപ്പോഴുംതന്നെ പരിസരപ്രദേശങ്ങളിൽ പരന്നിരിക്കയാണ്. ഇന്ന് ദാദ ആ കീർത്തിധ്വജം കുടുതലുയർത്തണം. ഈ ആവേശത്തോടെയാണ് ദാദ തന്റെ കൂട്ടുകാരോടൊപ്പം ഗുസ്തിമത്സരത്തിനു് വന്നിരിക്കുന്നതു്.

സാധാരണക്കാരായ ഒരുജോഡി ഫയൽമാന്മാരാണ് മത്സരം തുടങ്ങിവെച്ചതു്. അതിൽ പാദള്ളിയിലെ ഫയൽമാൻ വിജയിച്ചു. ദാദയുടെ കൂട്ടുകാർ സന്തോഷംകൊണ്ട് തുള്ളിച്ചാടി. തലപ്പാവുകൾ, അവരുടെ ആർപ്പുവിളിയോടൊപ്പം ആകാശത്തിലുയർന്നു. മത്സരക്കളത്തിൽ ആഹ്ളാദപ്രകടനം ഒരു പകർച്ചവ്യാധിയാണ്. മററുള്ളവരും അവരോടൊപ്പം ആർത്തുവിളിച്ചു

ദാദ കച്ചകെട്ടുമ്പോഴുംതന്നെ ലാമയുടെ പ്രതിയോഗി എഴുന്നേററു എന്നു് കാണികൾ ആർത്തുവിളിച്ചു. ദാദ നിന്നേടത്തേയ്ക്ക് എല്ലാവരുടേയും കണ്ണുകൾ തിരിഞ്ഞു. പതിനെട്ടു തികയാത്ത പ്രായം. എണ്ണക്കറുപ്പുള്ള മുഖത്തു് ഇളം മീശ കുറേശ്ശെ കാണാം. മുഖത്തും കണ്ണുകളിലും ചുണ്ടിൽ വിരിഞ്ഞ മന്ദഹാസത്തിലും കൊച്ചുകുഞ്ഞിന്റെ മുഗ്ദ്ധത ദൃശ്യമായിരുന്നു. പക്ഷേ, ശരീരം ആററിൻകരയിലെ വാരയാൽപോലെ പുളച്ച് വളർന്നിരിക്കുന്നു. കാൽവെപ്പിൽ ഭൂമി കുലുങ്ങും. ദേഹം സ്ഥൂലമല്ല; സ്വാതന്ത്ര്യമായി വളർന്ന ഇളമുളന്തണ്ടുപോലെയാണ്. കൂട്ടുകാർ അവനെ ആർപ്പുവിളികളോടെ ചുമന്നുകൊണ്ടുവന്ന് മത്സരക്കളത്തിലിറക്കി. ലാമ പാറക്കെട്ടുകണക്കെ് ഒരു തടിമാടൻ. ദാദയും ലാമയും അഭിമുഖമായി നിന്നു. ദാദയെപ്പോലൊരു കൊച്ചൻ ലാമയെ ജയിക്കുക അസാദ്ധ്യമാണെന്നുതന്നെ സകലരും കരുതി. എന്നാൽ ദാദയുടെ വീരതയെ കുറിച്ചറിയാവുന്നവരാകട്ടെ, തുല്യശക്തിയുള്ള ഈ ഫയൽമാൻമാരുടെ മത്സരഫലം എന്തായിരിക്കുമെന്ന് ജിജ്ഞാസയോടെ കാത്തിരുന്നു.

കളിത്തട്ടിൽ ദാദ മിന്നൽപ്പിണർപോലെ ലാമ വരുന്ന ദിക്കിലേയ്ക്ക് ചാടി വീണു. അവൻ കളത്തിലെ മണ്ണുവാരി കയ്യിലും ദേഹത്തും പൂശി. ഗുസ്തിയിലെ സമ്പ്രദായമനുസരിച്ച് ലാമയുടെ കൈപിടിച്ചമർത്തിവിട്ടശേഷം സലാം കൊടുത്തു. കൈ പിടിച്ചപ്പോൾ താൻ അതുല്യനായൊരു വീരനെയാണ് നേരിടുന്നതെന്ന് ലാമ മനസ്സിലാക്കി. സാധാരണയായി പട്ടുപോലെ മൃദുലമായ ദാദയുടെ ദേഹം ഇപ്പോൾ ഉരുക്കുപോലെ ഉറച്ചിരിക്കുന്നു. കൈക്കു പിടിച്ച് നിലത്തടിച്ചുകളയാമെന്ന ലാമയുടെ ആത്മവിശ്വാസം ആദ്യമേ നഷ്ടപ്പെട്ടു. അതീവ ശ്രദ്ധയോടുകൂടി കൈകൊടുത്ത് ഗുസ്തി ആരംഭിച്ചു.

ദാദയുടെ ഗുസ്തി വൃഥാ ശ്രമമായിരുന്നില്ല. എന്തെങ്കിലും നൂതനമായ അടവു പ്രയോഗിച്ച് പ്രതിയോഗിയെ തളർത്തി പരാജയപ്പെടുത്തുകയാണ് അവന്റെ വൈശിഷ്ട്യം. ലാമയെ തോല്പിക്കുന്നതിന് അവൻ ഏതു് അടവായിരിക്കും പ്രയോഗിക്കുക? കൂട്ടുകാർ തല പുണ്ണാക്കുകയായിരുന്നു. പെട്ടെന്ന് ദാദ കളത്തിലിരുന്ന്, ലാമയുടെ കാലുകൾക്കിടയിൽ തല വെച്ചുകൊടുക്കുന്നതാണവർ കണ്ടതു്. ലാമ സംഗതി മനസ്സിലാക്കിയിരുന്നില്ലെങ്കിൽ ദാദയുടെ ഈ അടവുകൊണ്ട് ക്ഷണാർദ്ധത്തിൽ നിലംപതിക്കുമായിരുന്നു. പക്ഷേ, ലാമ സമർത്ഥനാണ്. പാറപോലത്തെ ശരീരത്തിൽ സർവ്വശക്തിയും സമാഹരിച്ച് മിന്നൽവേഗത്തിൽ കുനിഞ്ഞ് അവന്റെ കാലുകളിൽ പിടിമുറുക്കി. ദാദയ്ക്ക് എഴുന്നേല്ക്കാൻ സാധിച്ചില്ല. ലാമ അവന്റെ തല തുടകൾക്കിടയിൽ ബന്ധിച്ച് അമർന്നിരുന്നു.

ശ്വാസമടക്കിനിന്ന പ്രേക്ഷകർ ഈ അടവുകൾ കണ്ട് അസ്വസ്ഥരായി. തന്റെ ശരീരഭാരം കാരണം ദാദ ശ്വാസംമുട്ടി തോൽവി സമ്മതിക്കുമെന്ന അഹങ്കാരത്തോടെ ലാമ പിടി കൂടുതൽ മുറുക്കി ചുറ്റും നോക്കി ഇളിച്ചു. ദാദയ്ക്ക് ഇതു് അപ്രതീക്ഷിതമായിരുന്നില്ല. സമർത്ഥനായ നീന്തൽക്കാരൻ വെള്ളത്തിൽ മുങ്ങുന്നതുപോലെ ഒരുനിമിഷം നിശ്ചലനായിരുന്ന്, ക്ഷണനേരംകൊണ്ട് രണ്ടുകൈകളും ലാമയുടെ തുടകൾക്കു പുറത്തെടുത്ത് അവന്റെ രണ്ടു കൈകളും തന്റെ കക്ഷത്തിൽ വീഴത്തക്കവണ്ണം കൈകൾ വീശി. ഒട്ടും താമസിച്ചില്ല, കാലുകൾ മുക്തമായി. ഉടനെ ദാദ തല നിലത്തൂന്നി നിന്നു. ലാമ കമഴ്ന്നടിച്ചു വീണു. ദാദ തുടകളിലടിച്ച് കുത്തനെനിന്ന് ചൂളം വിളിച്ചു. അവൻ കൈകൾ ഉയർത്തി മേല്പോട്ടു ചാടി സ്വസ്ഥാനത്തേയ്ക്ക് തിരിച്ചു. അവൻ ജയിച്ചിരിക്കുന്നു. രംഗസ്ഥലം കാണികളുടെ ആർപ്പുവിളികളാൽ മുഖരിതമായി. ഈ ബഹളത്തിനിടയ്ക്ക് ലാമ പിന്നിൽനിന്നുവന്ന് ദാദയുടെ അരക്കച്ചയിലൂടെ കയ്യിട്ടുപിടിച്ച് മലക്കംമറിക്കാനൊരുങ്ങി. തൽക്ഷണം മത്സരക്കളമാകെ വേലിയേറ്റത്തിൽ സമുദ്രമെന്ന കണക്കെ പ്രക്ഷുബ്ധമായി.

ലാമ വീണിരിക്കുന്നു. അവന് വീണ്ടും ഗുസ്തിപിടിക്കാൻ അവകാശമില്ലെന്ന് ആൾക്കൂട്ടം ആർപ്പുവിളിച്ചു. ദാദയുടെ ചങ്ങാതിമാർ കളത്തിൽ കടന്നുവന്ന് അവനെ താങ്ങിയെടുത്ത് ജയഘോഷത്തോടെ കളത്തിനുചുറ്റും പ്രദ

മിണ്ടാതെ വീണുകിടന്ന് അടികൊണ്ടോളൂ.'' കച്ചോടക്കാരൻ ശിവരുദ്രൻ ഉപദേശിച്ചു.

കുറേനേരം ആരും അനങ്ങിയില്ല. വണ്ടിയുടെ ശബ്ദം ക്രമേണ അടുത്തെത്തി.

അരയൻ ബസപ്പൻ ബാപ്പുസാഹേബിൻെറ പുലിവേട്ടപ്പഴവന്മാരിൽതന്നെ ഉഗ്രനാണ്. യാത്രക്കാരെ കൊള്ളയടിക്കുക അവൻെറ തൊഴിൽ മാത്രമല്ല, ശീലവുമാണ്. പാതിരനേരം; അരണ്യം; ആരംപ്പെത്തമാററം ഏണ്ടുമില്ല; ജന സഞ്ചാരം അടങ്ങിയിട്ട് എത്രയോ സമയമായി. ഇത്രയും സൗകര്യത്തിൽ ഒരു വണ്ടി വരുന്നു. അതിനെ തടഞ്ഞുനിർത്തി ആരാണ്? എന്താണ്? എന്നു ചോദിക്കുക; പററിയാൽ ഒരടി കൊടുക്കുക; കാശു കൈവശപ്പെടുത്തുക. പുലരുമ്പോഴത്തേയ്ക്കും ധനികരാവാനുള്ള യോഗമുണ്ടെങ്കിൽ അതെന്തിന് കയ്യൊഴിയണം? അരയൻ ബസപ്പന് തടുക്കാനാവാത്ത മോഹം.

''വണ്ടി ഒരു കൈപ്പാടകലെയാണ്! ഞാൻ പോയി വണ്ടിനിർത്തി കുറച്ചു പുകയില ചോദിക്കട്ടെ? പോലീസുകാരാണെങ്കിൽ തിരിച്ചുവരാം. മററാരെങ്കിലുമാണ് വണ്ടിയിലെങ്കിൽ പുകയില തന്നാലും തന്നില്ലെങ്കിലും നിങ്ങളം വന്ന് വണ്ടിയെ വളയണം. ഉള്ളതൊക്കെ തന്നിട്ടേപോകൂ. നമ്മളിത്രയും അടിമാടന്മാർ മുമ്പിൽ നില്ക്കുമ്പോഴം അവർക്ക് കിടിലംമുട്ടും. അല്ലെങ്കിൽ എന്റെ പേർ മാററിവിളിച്ചോളൂ.'' ഇത്രയുംപറഞ്ഞ് തലേക്കെട്ടെടുത്ത് ചുമലിലിട്ട് പാതാർ കടന്നുചാടി വണ്ടിയുടെ മുമ്പിൽ വന്നുനിന്നു.

വണ്ടി അടുത്തു. ബസപ്പൻ ഒന്നു കുരച്ചു. മുമ്പിൽ ആളെക്കണ്ട കാളകളൊന്ന് കുതറി. ''ആരാണ്?'' വണ്ടിക്കാരൻ ചോദിച്ചു.

ബസപ്പൻ വണ്ടിയുടെ ഓരത്തുനിന്ന് വിനയഭാവത്തിൽ ചോദിച്ചു: ''കുറച്ചു പുകയില തരാമോ?''

''ഏതു പുകയില? ഈ നട്ടപ്പാതിരായ്ക്ക് പുകയില ചോദിക്കുന്നവനാരാ? വണ്ടി തെളിക്കെടോ.'' അകത്തിരുന്ന യാത്രക്കാരൻ വിളിച്ചുപറഞ്ഞു.

ഈ അസമയത്ത് പുകയില ചോദിക്കുന്നത് നല്ലതിനല്ലെന്ന് വണ്ടിക്കാരന് നേരത്തെ അറിയാമായിരുന്നു. ഉടനെ ചമ്മട്ടികൊണ്ട് ഈരണ്ടു കൊടുത്ത് കാളകളെ തെളിച്ചു. ബസപ്പൻ വണ്ടിയിൽ എത്തിനോക്കി. അവൻ സംഗതികളൊക്കെ കൃത്യമായി ഊഹിച്ചു. ഒരു പുരുഷനും രണ്ടു പെണ്ണുങ്ങളും. [illegible] [illegible] സുമംഗലി. അവളുടെ അടുത്ത് സിന്ദൂരക്കുറിയുള്ള പുതിയ കറുപ്പു സാരിയുടുത്ത ഒരു തരുണി. പുതിയ പെണ്ണിനെ ഗൃഹപ്രവേശത്തിന് കൂട്ടിക്കൊണ്ടു പോവുകയാണെന്ന് ബസപ്പൻ തീരുമാനിച്ചു. അവൻ ചൂളം വിളിച്ച് കൂട്ടുകാർക്ക് സൂചനനൽകി. അവർ പാതാർ ചാടിക്കടന്ന് വരുമ്പോഴത്തേയ്ക്കും വണ്ടി അവരുടെ അടുത്തെത്തിയിരുന്നു.

ബസപ്പൻ പിന്നിൽനിന്നോടി വണ്ടിയെ സമീപിച്ചു. ഞൊടിയിടകൊണ്ട് അവർ വണ്ടിയെ വളഞ്ഞു. കാളകളം ഓട്ടംനിർത്തി. യാത്രക്കാരുടെ തൊണ്ട

വരണ്ടു. അവക്ക്' ച്ചെ പൊങ്ങിയില്ല. വണ്ടിയുടെ യജമാനൻ ഭയന്നുവിറച്ചു കൊണ്ടു' പറഞ്ഞു: 'ഞങ്ങൾ പാവങ്ങളാണേ! ഞങ്ങളുടെ കയ്യിൽ ഒന്നുമില്ല. ഇതാ, ഈയൊരു ചോററുപൊതി മാത്രമുണ്ടു'. അയാൾ ഇത്രയും പറയാൻ നാലു തവണ കരച്ചു.

''ആ ചോററുപൊതിയിങ്ങെടു'?'' വണ്ണാത്തൻ ലാഡൻ ഉഗ്രമായി കല്പിച്ചു.

പൊതികൊടുക്കാൻ വയസ്സൻ കൈനീട്ടിയപ്പോൾ ബസപ്പൻ ആ കയ്യിൽ കയറിപ്പിടിച്ചു. ''ജീവൻ വേണോ, ആ പെണ്ണിന്റെ കഴുത്തിലെ മാല ഊരി ത്തന്നോളൂ.'' ആജ്ഞയാണു'.

ഭയംകൊണ്ടു' വണ്ടിയാകെ നടുങ്ങി. സ്ത്രീകൾ ബോധംകെട്ടില്ലെന്നേയുള്ളൂ. വണ്ടിക്കാരൻ പേടിച്ചു' ചുരുണ്ടുകൂടിയിരിക്കുന്നു. അനുകമ്പ ബസപ്പനെ തീണ്ടിയില്ല.

''ങ്ഉം! വേഗമാകട്ടെ. ഉള്ളതെല്ലാം എടുത്തുകൊടുക്കൂ.'' വീണ്ടും ഗർജ്ജനം. ഒരുനിമിഷം അങ്ങനെ നിന്നു. കട്ടപിടിച്ച ഭീതിനിറഞ്ഞ നിമിഷം. കാള കൾപോലും സ്തബ്ധം.

''ആരാ അതു'? നിൽക്കൂ. ഇതാ എത്തിപ്പോയി.'' ആരോ പിന്നിൽ നിന്നു' വിളിച്ചുപറഞ്ഞു. കാലംപോലും നിശ്ചലമായ ആ മുഹൂർത്തം വീണ്ടും ചലിച്ചുതുടങ്ങി.

ബസപ്പൻ ഞെട്ടിഞെറിച്ചു' തിരിഞ്ഞുനോക്കി. -അവൻ ആ ശബ്ദം തിരി ച്ചറിഞ്ഞു. ''ഈ പിശാചിനു' ഒരുനിമിഷംകഴിഞ്ഞു വരാമായിരുന്നില്ലേ!'' അവൻ പിറുപിറുത്തുകൊണ്ടു' അല്പം പിന്നോക്കംമാറി. കൂട്ടുകാരും പിറകോട്ടു വച്ചു. വണ്ണാത്തൻ ലാഡൻമാത്രം ചോററുപൊതിയുമായി പാതാറിലേയ്ക്കു വന്നു.

ഇതത്വില്‍ വണ്ടിക്കാരൻ കാളകളെ അടിച്ചോടിച്ചു. വണ്ടി മുന്നോട്ടുനീങ്ങി. നിമിഷങ്ങൾക്കകം ഓമ സ്ഥലത്തെത്തി. ''വണ്ടി എവിടെ?'' അവൻ കിതച്ചു കൊണ്ടു' ബസപ്പനോടു ചോദിച്ചു.

''വണ്ടിയോ? എന്തുവണ്ടി?'' ബസപ്പൻ മറുചോദ്യം ചോദിച്ചുവെങ്കിലും ചുണ്ടു' നനക്കേണ്ടിവന്നു.

''എടോ, കളവുപറഞ്ഞാലുണ്ടല്ലോ, നിന്റെയൊക്കെ തോലുപൊളിക്കും. ഈ വഴിയിലൂടെ ഇപ്പോൾ ഒരു വണ്ടി പോയില്ലേ? ഒന്നും കണ്ടിട്ടില്ലാത്തവരെ പ്പോലെയാണല്ലോ സംസാരിക്കുന്നതു'? ഞാൻ അതേ വണ്ടിയിലാണു' ഇവിടം വരെ വന്നതു'. തോട്ടുവക്കിലിറങ്ങി വെളിക്കുപോയി വരുമ്പോഴത്തേയ്ക്കു', കുറച്ചു സമയമായി.'' ഓമ എല്ലാവരേയും തുറിച്ചുനോക്കി.

''ചേട്ടാ, ഒരു വണ്ടി വന്നിരുന്നു. ഇതാ, ഈ വഴിക്കു' ഒരുമാറു പോയി രിക്കും. ഇതിനപ്പുറം കുന്നും വളവുമാണു'. വണ്ടി അപ്പുറമെത്തി. അതിലെ യാത്രക്കാരാണു' ഈ ചോററുപൊതി തന്നതു'. നല്ല ധനികരാണെന്നു തോന്നുന്നു.'' ലാഡൻ സത്യസംഗതി അറിയിച്ചു.

''വണ്ടി തടഞ്ഞതു ശരിയാണല്ലോ? നിങ്ങളുടെ ഈ ദുശ്ശീലം എവിടെപ്പോയാലും വിടില്ല. എന്തൊക്കെ പിടിച്ചുപറിച്ചു? പറ. ഇല്ലെങ്കിൽ സംഗതി ഗുണമാവില്ല.'' ദാദ ഭീഷണിപ്പെടുത്തി.

''എന്താ പറയേണ്ടതു്! ഞങ്ങളെക്കണ്ട കിഴവൻ വിറച്ചുതുടങ്ങി. അപ്പോഴത്തേയ്ക്കും നിന്റെ ഒച്ചകേട്ടു. ഞങ്ങളും വണ്ടിവിട്ടു. വിശന്നുപൊരിഞ്ഞ ലാഡൻ ചോററുപൊതി കൈക്കലാക്കി. അതു് ആ വയസ്സൻതന്നെ എടുത്തു കൊടുത്തതാണു്.'' ബസപ്പൻ അല്പം കളിയായി സംഗതി വിവരിച്ചു.

''ഈ ബഡായി എന്നോടു വേണ്ട, കേട്ടോ! ആ വയസ്സൻ ആരാണെന്നാ വിചാരം? നമ്മുടെ ബാപ്പുസാഹേബു് ജാഗീർദാരുടെ അമ്മാവൻ. മരുമകളെ വിളിച്ചു് ഗൃഹപ്രവേശത്തിനു കൂട്ടിക്കൊണ്ടുപോകുന്നതാണു്. നാളെ പുലർന്നാൽ അമാവാസി. പിന്നെ നല്ല ദിവസമില്ല. ഇന്നു മുഹൂർത്തമുണ്ടായിരുന്നു. ഗുസ്തി മത്സരം കാണാൻനിൽക്കാതെ പുറപ്പെട്ടതായിരുന്നുവത്രേ. എന്റെ ഗുസ്തി ഉണ്ടെന്നുകേട്ടു് കളിക്കളത്തിൽവന്നു. ഗുസ്തി കണ്ടശേഷം പുറപ്പെടാനിരുന്നതാണു്. അപ്പോഴത്തേയ്ക്കും കഴപ്പമായല്ലോ. ആ കഴപ്പത്തിനിടയിൽ യശവന്തരായർ എന്നെ അന്വേഷിച്ചുവന്നു്, രാജാസാഹേബിനെ കണ്ടു് എന്റെ പാരിതോഷികം തരുവിപ്പിച്ചു. നൂറുരൂപ. അദ്ദേഹത്തിന്റെ വണ്ടിയിൽ ത്തന്നെ ഞാൻ വന്നു. ഇവിടെ ഈ തോടിനടുത്തു് ഇറങ്ങി. അപ്പോഴാണു് ബഹളംകേട്ടതു്. നിങ്ങൾ പാദള്ളിയുടെ മാനംകെടുത്തല്ലൊ.'' ദാദ ആക്ഷേപിച്ചു.

''ബാപ്പുസാഹേബിന്റെ അമ്മാവനാണല്ലേ? എന്നാൽപിന്നെ ഇനി ഒന്നും പറയാനില്ല! നാട്ടിൽ മുഖം കാണിക്കാനാവാത്ത മട്ടായി.'' ബസപ്പൻ നെടുവീർപ്പിട്ടു.

''ജത്തിയിലെ പോലീസുകാർ നിങ്ങളെയൊക്കെപ്പിടിച്ചു് ആമംവെച്ചുമായിരുന്നു. യശവന്തരായരുടെ കാരുണ്യംകൊണ്ടു് തൽക്കാലം രക്ഷപെട്ടതാണു്. അദ്ദേഹത്തെത്തന്നെ നിങ്ങൾ ദ്രോഹിച്ചു. ഞാൻ ഉടൻപോയി അദ്ദേഹത്തിന്റെ കാൽക്കൽവീണു മാപ്പുചോദിക്കട്ടെ.'' ദാദ പറഞ്ഞു.

''നിന്റെ കൂട്ടുകാരുടെ മാനംകെടുത്തി ജയിലിലയയ്ക്കണമെന്നുണ്ടെങ്കിൽ പറ.'' ബസപ്പൻ തടഞ്ഞു.

''എന്താണിങ്ങനെ പറയുന്നതു്? യശവന്തരായന്റെ വീടു് ഇവിടുന്നു രണ്ടു മൈലകലെയാണു്. ആ തോട്ടം കാണുന്നില്ലേ, അവിടെത്തന്നെ. ഇന്നവിടെ രാത്രി കഴിച്ചുകൂട്ടി നാളെ ഊണുകഴിച്ചു പുറപ്പെടാമെന്നു് അദ്ദേഹം പറയും. അവിടെച്ചെന്നു് നമുക്കദ്ദേഹത്തിന്റെ കാലിൽവീഴാം.'' ദാദ തന്റെ സ്നേഹിതന്മാരെ ഉപദേശിച്ചു.

''എങ്ങനെ ഈ മുഖം കാണിക്കും ചങ്ങാതീ? അതു് നടക്കാത്ത കാര്യം. നീ ഒററയ്ക്കു കണ്ടുവാ. ഞങ്ങളുടെ കാര്യം മിണ്ടണ്ട. ഈ സംഗതിയറിഞ്ഞാൽ ബാപ്പുസാഹേബു് നാട്ടിൽ നില്ക്കാൻ വിടില്ല.'' ലാഡൻ കരഞ്ഞു പറഞ്ഞു.

''എന്നാലാവട്ടെ. സ്നേഹമാണ് വലുത്. ഞാൻ യശ്വന്തരായരുടെ വീട്ടിലേയ്ക്കു പോകാം. നിങ്ങൾ നിങ്ങളുടെ വഴിക്കു നടന്നോളൂ.'' രാമ പുറപ്പെട്ടു. കൂട്ടുകാർ അവനെ യാത്രയാക്കി. അടുത്തദിവസം രാവിലെ തങ്ങളുടെ കൂടെയുണ്ടായിരിക്കണമെന്ന് അവർ അപേക്ഷിച്ചു.

കൂട്ടുകാരെ വിട്ട് ഒററയ്ക്കുതന്നെ രാമ ഗ്രാമത്തിലെത്തി. പട്ടികൾ ഭ്രാന്തു പിടിച്ചമട്ടിൽ കുരച്ചു. പത്തുപതിനഞ്ചുനാഴിക രാച്ചെന്നിരിക്കും. ഗാഢാന്ധകാരത്തിൽ ഗ്രാമം നിദ്രയിലാണ്ടിരിക്കുന്നു. നാട്ടുവെളിച്ചത്തിൽ രാമ, യശ്വന്തറാവു പാട്ടീലിന്റെ വീടു തെരഞ്ഞുപിടിച്ച് വാതിലിൽ മുട്ടി. മയന്നിരുന്ന ആ വൃദ്ധൻ വേഗം വാതിൽ തുറന്നില്ല. കുറേത്തവണ ഉറക്കെ വിളിച്ചപ്പോൾ രാമയുടെ സ്വരം തിരിച്ചറിഞ്ഞ വൃദ്ധൻ വാതിൽ തുറന്നു. രാമ അകത്തു കയറി. സന്തോഷംകൊണ്ട് വയസ്സൻ അവനെ കെട്ടിപ്പിടിച്ചില്ലെന്നേയുള്ളൂ. ചങ്ങാതിമാരെവിടെ എന്നു ചോദിച്ചതിന് അവരെയെങ്ങും കണ്ടില്ലെന്നു രാമ കളവു പറഞ്ഞു. വയസ്സൻ കാച്ചിയ പാൽ വരുത്തിക്കൊടുത്തു, ഒരു കമ്പിളിയിട്ട് കിടക്കാൻ പറഞ്ഞു.

രാമ പുതച്ചു വന്നു കിടന്നു. നല്ല ഉറക്കം വന്നു. പുലരാറായപ്പോൾ അവൻ വികൃതസ്വരത്തിൽ 'വലിയച്ഛാ, വലിയച്ഛാ' എന്നു ചീറി. ഇതുകേട്ട് യശ്വന്തരായർ അവനെ ഉണർത്തി കാര്യമന്വേഷിച്ചു.

രാമയുടെ കണ്ണിൽ വെള്ളം നിറഞ്ഞുനിന്നിരുന്നു. പരിഭ്രാന്തമായ മുഖം. പടേലരെ കണ്ടപ്പോൾ ദുഃഖം അണപൊട്ടി. ''സ്വപ്നത്തിൽ കരഞ്ഞതാണ്. ഒന്നും വിചാരിക്കല്ലെ മുത്തച്ഛാ.'' പടേൽ സ്വപ്നത്തെക്കുറിച്ചു പറയാൻ നിർബ്ബന്ധിച്ചപ്പോൾ ഓർക്കുന്നത്രയും കാര്യങ്ങൾ അവൻ വിവരിച്ചു.

''മുത്തച്ഛാ, സ്വപ്നത്തിൽ ഞാനും നാനാ വലിയച്ഛനും ചിമണിയും പണ്ഡരാപുരത്തേയ്ക്കു പോകുന്ന ഭക്തസംഘത്തിൽ പോവുകയായിരുന്നു. ബാപ്പുസാഹേബ് കതിർപ്പുറത്തു മുമ്പിൽ. ഇരുണ്ട വഴി. ചിമണി വെളിക്കിരിക്കാൻ പോയിരിക്കയായിരുന്നു. അപ്പോൾ ഒരു സർപ്പം അവളെ കടിച്ചു. അവൾ നിലവിളിച്ച് അവിടെത്തന്നെ ബോധംകെട്ടു വീണു. ബാപ്പുസാഹേബ് അവളെ കൊണ്ടുവന്ന് നാനാവലിയച്ഛന്റെ മുമ്പിൽ കിടത്തി. പിന്നെന്തു സംഭവിച്ചുവെന്ന് ഓർക്കുന്നില്ല. അതിനുശേഷം നാനാവലിയച്ഛൻ പുതലാബായിയെ കല്യാണം കഴിച്ചു. നല്ല പന്തൽ. നാനാവലിയച്ഛൻ കതിരപ്പുറത്താണ് വന്നത്. ആ സമയം റാണോജിറാവു സർക്കാർ പുലിയെപ്പോലെ വന്ന് നാനാവലിയച്ഛന്റെ വയർ കീറിക്കളഞ്ഞു. അപ്പോഴാണ് ഞാൻ വലിയച്ഛാ, വലിയച്ഛാ എന്നു ചീറിയത്.'' രാമ കൊച്ചുകുഞ്ഞിനെപ്പോലെ കരഞ്ഞുതുടങ്ങി.

യശ്വന്തറാവുവിന്റെ വാർദ്ധക്യം ബാധിച്ച മുഖത്ത് ചിന്തയുടെ നിഴൽ വീശി. അദ്ദേഹം വളരെ പഠിച്ച ആളല്ല. എന്നാൽ അറുപതുകൊല്ലത്തെ ദീർഘമായ അനുഭവം അദ്ദേഹത്തിനു ജീവിതത്തിന്റെ സ്വഭാവങ്ങളുടെ ആഴം

ണ്ടറങ്ങാണിച്ചിരുന്നു. രാമയുടെ സ്വപ്നത്തിൽ അദ്ദേഹം ജീവിതത്തിന്റെ യഥാർത്ഥചിത്രം തെളിഞ്ഞുകണ്ടു.

"അനിയാ, ഇതൊരു ദുഃസ്വപ്നമാണ്. നീ നാട്ടിൽനിന്ന് പുറപ്പെട്ടപ്പോൾ വലിയച്ഛന് വല്ല അസുഖവും ഉണ്ടായിരുന്നോ?" അദ്ദേഹം സഹാനുഭൂതിയോടെ ചോദിച്ചു.

"ഞാൻ നാടുവിട്ടിട്ട് അഞ്ചുദിവസമായി മുത്തച്ഛാ. വരുമ്പോൾ വലിയച്ഛന് സുഖമായിരുന്നു, ഗുസ്തിമത്സരത്തിനു യാത്ര ചോദിച്ചപ്പോൾ പ്രതിയോഗിയെ തോല്പിച്ചുവരൂ എന്ന് അനുഗ്രഹിച്ചു വിട്ടതാണ്." രാമ നിരുന്മേഷനായി പറഞ്ഞു.

"വലിയച്ഛനെന്നു വെച്ചാൽ നിനക്ക് പ്രാണനാണല്ലേ?" പാഠെലർ ചോദിച്ചപ്പോൾ രാമ അദ്ദേഹത്തിന്റെ മടിയിൽ തലവെച്ച് കരഞ്ഞുതുടങ്ങി. "അനിയാ, എഴുന്നേൽക്കൂ. നീ പോയി ഹനുമാൻകോവിലിൽ ദീപം കൊളുത്തി തൊഴുതുവരൂ." യശവന്തരായർ അവനെ ആശ്വസിപ്പിച്ചു.

രാമയുടെ മനസ്സ് കലങ്ങിയിരിക്കയാണ്. കോവിലിൽചെന്ന് ദീപം കൊളുത്തി. പൂജാരാനിനിയും ഉണർന്നിട്ടില്ല ഉണ്ട്. കോവിൽത്തറയുടെ കോണിലിരുന്ന് അവൻ നെടുവീർപ്പിട്ടു.

ഏതോ അജ്ഞാതമേഖലയിൽനിന്നും തീവ്രമായ വാത്സല്യം ഉറന്നുവന്ന് രാമയുടെ കരളിനെ ഞെരിച്ചു. നാനാവലിയച്ഛന്റെ മംഗളരൂപം അവന്റെ കൺമുന്നിൽ തെളിഞ്ഞു. സമൃദ്ധമായ മീശ, പാകതവന്ന നോട്ടം, ശിലോഭമാർന്ന സ്ഥാനചിഹ്നമായ വടി; ഇതൊക്കെ കണ്ടുകൊണ്ട് രാമ തന്റെ ബാല്യത്തിലേയ്ക്കു തിരിച്ചുപോയി. രാമയ്ക്ക് അച്ഛനായ ലക്ഷ്മണനേക്കാൾ കൂടിയ ലാളന നാനാവലിയച്ഛനിൽനിന്നു കിട്ടിയിരുന്നു. സ്മരണയുടെ വീഥിയിലൂടെ അവൻ തിരിഞ്ഞുനോക്കി. ഇപ്പോൾ വയസ്സനായ നാനാ ഒരു കാലത്ത് അതിരററ ഉത്സാഹത്തിന്റെ ആകാരമായിരുന്നു. രുക്മവലിയമ്മ കുങ്കുമവരക്കറിയിട്ട് നിത്യവും പാൽ കുടിപ്പിച്ചിരുന്നതും ഒരിക്കലും മറക്കാനാവില്ല. ഒരു വയസ്സുള്ള കുഞ്ഞായിരുന്നപ്പോൾ അമ്മ മരിച്ചതാണ്. അന്നുമുതൽ നാനാവലിയച്ഛന്റെ പുറവും രുക്മവലിയമ്മയുടെ മടിത്തട്ടുമായിരുന്നു അവന്റെ ആശ്രയം. രാമയുടെ കണ്ണുകളിൽ വീണ്ടും വെള്ളം നിറഞ്ഞൊഴുകി.

അവൻ പേരുകേട്ട ഫയൽമാൻ ആകണമെന്നായിരുന്നു നാനാവലിയച്ഛന്റെ വലിയൊരാഗ്രഹം. അതിന് ഏതുമയെ പോററി. അവൻ എത്ര തിന്നാലും അദ്ദേഹത്തിന് മതിയാവില്ല. ഗീമണ പിറന്നപ്പോൾ അദ്ദേഹം പറഞ്ഞു: "രാമാ, നിനക്കൊരു അനിയത്തി വന്നിരിക്കുന്നു. അനിയനായിരുന്നെങ്കിൽ നിനക്ക് സമനായ ഒരു ഗുസ്തിവീരനാക്കാമായിരുന്നു. പക്ഷേ, നിന്നെ ഞാൻ നോക്കുന്നതിനു കുറവു വരരുതല്ലോ എന്നുകരുതി ദൈവം ഇങ്ങനെ ആക്കിയതാണ്." നാനാവലിയച്ഛൻ തൊട്ടതെല്ലാം പൊന്നാകും.

നല്ല സാധനങ്ങൾ കണ്ടാൽ തിരിച്ചറിയാനുള്ള കഴിവ് അദ്ദേഹത്തിന് ജന്മസിദ്ധമായിരുന്നു. നല്ല വിത്തുമുതൽ നല്ലജാതി പശുവരെ എല്ലാം അദ്ദേഹം തിരഞ്ഞെടുക്കുന്നതിന് ഗ്രാമത്തിൽ വലിയ വിലയായിരുന്നു. ആ നാനാവലിയച്ഛന്റെ കളരിയിലാണ് താൻ വളർന്നത്.

അക്കമ്മവലിയമ്മ മരിച്ചശേഷം വലിയച്ഛൻ തങ്ങളുടെകൂടെ താമസിക്കണമെന്ന് രാമ വാശിപിടിച്ചിരുന്നു. പക്ഷേ, നാനാ സമ്മതിച്ചില്ല. പുതലാബായി വലിയമാളികയിൽ താമസിക്കാൻ നിർബന്ധിച്ചിരുന്നു. അതും കേട്ടില്ല. ചിമണായുടെ ഭാരം മുഴുവനും അയാളുടെ തലയിലായിരിക്കുന്നു. അവളുടെ കല്യാണം കഴിയുന്നതുവരെയും സ്വതന്ത്രമായി താമസിക്കണം. അന്യാശ്രയബോധമില്ലാതെ അവളെ വളർത്തണം. അവളുടെ കഴുത്തിൽ താലി കെട്ടിയ അടുത്തദിവസം തന്നെ രാമയുടെ വീട്ടിൽചെന്ന് താമസിച്ചുകളയാമെന്ന് അയാൾ നിശ്ചയിച്ചിരുന്നതാണ്. കോലാപുരത്ത് പോകുന്നതിനു മുമ്പ് മനസ്സില്ലാമനസ്സോടെയാണ് ചിമണയെ വലിയമാളികയിൽ കൊണ്ടുചെന്നാക്കിയത്. മടങ്ങിവന്നശേഷം പ്രത്യേകം താമസിക്കണമെന്ന് മനസ്സിലുണ്ടായിരുന്നു. പക്ഷേ, ചിമണയെ അകന്നിരിക്കാൻ തനിക്കാവില്ലെന്ന് പുതലാബായി കാരണം പറഞ്ഞപ്പോൾ നിർവ്വാഹമില്ലാതെ നാനാ അവിടെത്തന്നെ കഴിയുവാൻ തുടങ്ങിയതാണ്.

ഈയടുത്തകാലത്തായി നാനാവലിയച്ഛൻ എന്തുകൊണ്ടോ വളരെ ക്ഷീണിതനായിരിക്കുന്നു. പണ്ടത്തെ ഉരുക്കുകെട്ടി അയഞ്ഞുതുടങ്ങിയിരിക്കുന്നു. വലിയച്ഛനെ പരിചരിക്കണം. അദ്ദേഹത്തിന് വിഷമമില്ലാതെ നോക്കണം. ഇപ്പോഴെന്തായോ? ചെറിയ രോഗങ്ങൾക്കൊന്നും കീഴടങ്ങുന്ന ശരീരമല്ല. സ്വപ്നത്തിൽ ചോരയിൽ കുളിച്ച വലിയച്ഛന്റെ ശരീരം കണ്ടതോർത്ത് രാമ വിറച്ചു.

കിഴക്ക് വെളുത്തു. ആളുകൾ നടപ്പാതയിലൂടെ നടന്നുതുടങ്ങിയിരിക്കുന്നു. പക്ഷേ, രാമ അതൊന്നും കാണുന്നില്ല. രാമ അസാമാന്യ ധീരനാണ്. അവൻ ഉറച്ച കാൽവെപ്പോടെ മുന്നിൽ വന്നുനിന്നാൽ, കിടക്കുന്ന പുലിപോലും എഴുന്നേററു വഴിമാറിക്കൊടുക്കും. എന്നാലിപ്പോൾ സകല ധൈര്യവും ചോർന്നുപോയിരിക്കുന്നു. അവൻ മനക്കണ്ണിൽ കണ്ട കാഴ്ച അതീവ ഭീഷണമായിരുന്നു. അവന്റെ ആത്മാവ് അസ്പഷ്ടമായി ഏതോ കദനകഥ പറയുകയായിരുന്നു.

നാനാവലിയച്ഛനെക്കുറിച്ച് രാമ വല്ലാതെ വേവലാതിപ്പെട്ടുകൊണ്ടിരുന്നു. ഉടനെ നാട്ടിലേക്കു പൊയ്ക്കളഞ്ഞാലോ എന്നു തോന്നിയതാണ്. പക്ഷേ, യശവന്തറായർ വിട്ടില്ല. ഗുസ്തിമത്സരത്തിൽ ജയിച്ചുവന്ന വീരാഗ്രണിയെ യഥായോഗ്യം സൽക്കരിക്കാതെ വിടുകയോ? കൂടാതെ രാമയാണ് അദ്ദേഹത്തെ കൊള്ളക്കാരിൽനിന്നും രക്ഷിച്ചതും. അദ്ദേഹത്തിന്റെ ധനവും മക്കളുടെ മാനവും സംരക്ഷിച്ചത് അവനാണ്. രാമ കെഞ്ചിയപേക്ഷിച്ചുവെങ്കിലും അദ്ദേഹം പോകാൻ അനുവദിച്ചില്ല. രാമ അററകൈക്ക് ഒരു വിദ്യ പ്രയോ

ഗിച്ചു. തൻെറ കൂട്ടുകാരെ തിരക്കുവാൻ ജത്തിയിലേയ്ക്കു പോകണം. യശവന്ത രായർ അതിനും വഴങ്ങിയില്ല. ജത്തിയിലേയ്ക്ക് ആളെ അയയ്ക്കാമല്ലോ എന്നായി അദ്ദേഹം. അങ്ങനെ അമാവാസിയും കറിന്നാളും ദാദ അവിടെത്തന്നെ കഴിച്ചു കൂട്ടുവാൻ നിർബ്ബന്ധിതനായി. ദാദയ്ക്കു മനസ്സിനു സ്വാസ്ഥ്യതയുണ്ടായിരുന്നില്ല. പക്ഷേ രായരുടെ വാൽസല്യപൂർണ്ണമായ നിർബ്ബന്ധത്തിനു വഴങ്ങി രണ്ടുദിവസം കഴി ച്ചുകൂട്ടിയെന്നേയുള്ളു.

അടുത്തദിവസം ഊൺ കഴിഞ്ഞ് ദാദ നാട്ടിലേയ്ക്കു പുറപ്പെടാനൊരുങ്ങി നില്ക്കുകയായിരുന്നു. അപ്പോഴാണ് പാദള്ളിയിൽനിന്ന് ഒരു പുലയൻ വന്നത്. അവൻ യശവന്തറാവുവിനെ നമസ്കരിച്ച് ഒരു എഴുത്തുകൊടുത്തു.

യശവന്തരായർ അക്ഷരശത്രുവായിരുന്നു. ദാദയ്ക്കാണെങ്കിൽ അക്ഷരങ്ങളുടെ മുഖപരിചയംപോലുമില്ല. ആ ഗ്രാമത്തിൽ എഴുത്തും വായനയും അറിയാ വുന്ന ദേവഗുരു രണ്ടുപേർ മാത്രം—ഒന്നു ഗ്രാമത്തിലെ കുലകർണ്ണി; മറെറാന്ന് അതേ ഗ്രാമത്തിലെ പള്ളിക്കൂടം വാദ്ധ്യാർ. കുലകർണ്ണി ആരുടേയോ സ്വത്ത് കൈമാററം രജിസ്റ്റർ ചെയ്യിക്കുന്നതിന് ബിജാപുരത്തേയ്ക്കു പോയിരിക്കുകയായി രുന്നു. കൊയ്ത്തുകാലമായതുകൊണ്ട് കുട്ടികളം പതിവുപോലെ വയലിൽ പോയിരിക്കുന്നു. ആശാൻ പള്ളിക്കൂടം പൂട്ടി, തൻെറ വയലിലെ വിരിപ്പു വിള കൊയ്യാൻ നാട്ടിലേയ്ക്കു പോയിരിക്കുന്നു. അതുകാരണം പുലയൻ കൊണ്ടു വന്ന കത്ത് രണ്ടുപേക്കും ഒരു കടങ്കഥയായവശേഷിച്ചു. ആ പുലയനോടു തന്നെ ചോദിച്ച് കാര്യം മനസ്സിലാക്കുവാനുള്ള പ്രയത്നവും വിഫലമായി. അവൻ പാദള്ളിക്കാരനല്ല. ഗ്രാമത്തിലെ കൊള്ളാവുന്നൊരു പുലയൻെറ ബന്ധു. പാദള്ളിയിലെ പുലയൻ തൻെറ ബന്ധു മുഖാന്തിരം ഈ കത്ത് യശ വന്തരായർക്ക് എത്തിക്കാൻ ഏർപ്പാടുചെയ്ത് സുഖമായി കിടന്നുകളഞ്ഞു.

പാദള്ളിയിലെ വരൾച്ചയെക്കുറിച്ചും അവിടുത്തെ ക്ഷേമക്ഷാമങ്ങളെക്കുറിച്ചും മററും ആ പുലയനിൽനിന്നും മനസ്സിലാക്കാൻ സാധിച്ചു. അവൻ തൻെറ ബന്ധുവായ പുലയൻെറ രോഗത്തെക്കുറിച്ചുതന്നെ പറഞ്ഞുതുടങ്ങി. ''വായി ലിടാൻ ഒന്നുമില്ലാത്ത കാരണം ചീഞ്ഞുനാറിയ ചോളം വാരിത്തിന്നു; രാത്രി വയററിൽ അസുഖമായി കിടപ്പിലായി.'' അവൻ എന്തൊക്കെയോ പറഞ്ഞു.

നിരക്ഷരനാണെങ്കിലും യശവന്തരായരുടെ അനുഭവത്തിൻെറ വെളിച്ചത്തിൽ കത്തിലെ വിഷയം അവ്യക്തമായി തെളിഞ്ഞു. സാധാരണയായി മരണ വാർത്ത അറിയിക്കാൻ പുലയരെയാണ് നിയോഗിക്കുക. അതുകൊണ്ട് പാദ ള്ളിയിൽനിന്നുള്ള വാർത്ത സന്തോഷപ്രദമായിരിക്കാനിടയില്ല എന്നദ്ദേഹ ത്തിനു തോന്നി. പക്ഷേ, കത്തിലെ ഉള്ളടക്കം ഗ്രഹിക്കാതെ പുറപ്പെടുന്നത് അദ്ദേഹത്തിൻെറ അന്തസ്സിന് കുറവാണ്. ''ദാദ, നീ വേഗം പോയി വിവ രമറിയിക്കൂ. അതിനുശേഷം ഞാൻ വരാം.'' അദ്ദേഹം ദാദയെ പറഞ്ഞയച്ചു.

ദാദ കുറേ വൈകിയാണ് ഗ്രാമത്തിലെത്തിയത്. സാധാരണ എട്ടുമണിക്കൂ റിൻെറ വഴി അവന് നാലു മണിക്കൂർകൊണ്ടു നടക്കാം. എന്നാലിപ്പോഴാം

മനസ്സ് അസ്വസ്ഥമായിരിക്കുന്നു. ഏതായാലും നേരമിരിക്കെത്തന്നെ ഗ്രാമത്തിലെത്തിച്ചേർന്നു. ലക്ഷ്മണൻ, ബാലാചാര്യരുടെ ഇല്ലത്തുനിന്നു മടങ്ങി; നാനായുടെ ചിതാഭസ്മം ആററിലൊഴുക്കി സ്നാനശുദ്ധി വരുത്തി വന്നുകിടന്നു. പിന്നെ എഴുന്നേററ് ഗ്രാമത്തിൽ അലഞ്ഞുനടന്ന് താസഗ്രാമത്തിലേയ്ക്ക് ഒരാളെ അയയ്ക്കാൻ ഏർപ്പാടു ചെയ്തു. ഇതും കഴിഞ്ഞു ലക്ഷ്മണൻ വീട്ടിലെത്തിയപ്പോൾ രാമയും എത്തിയിരിക്കുന്നു. നാനാവലിയച്ഛന്റെ മരണവാർത്തയറിഞ്ഞ രാമ കല്ലുപോലെ ഇരുന്നുപോയി.

## 6

രാമ നാട്ടിലെത്തിയെങ്കിലും കളരിവാതില്ക്കലെത്തിനോക്കുകപോലും ചെയ്തില്ല. വലിയപ്പന്റെ മരണം ഏല്പിച്ച തീക്ഷ്ണമായ ആഘാതംകാരണം വീട്ടിനകത്തുതന്നെ അടങ്ങിക്കഴിയുകയാണ്. ജത്തിയിൽവച്ച് പഞ്ചാബി ഫയൽമാൻ ലാമയെ പരാജയപ്പെടുത്തിയ രാമയെ ഹാരമണിയിച്ച് ഗ്രാമപ്രദക്ഷിണം ചെയ്യിക്കണം; അവൻ അന്നുകാണിച്ച അടവ് അവനിൽനിന്നു നേരിട്ടു പഠിക്കണം. ആങ്ങനെ താല്പര്യത്തോടെ കാത്തിരുന്ന ചില അഭ്യാസികൾ നിരാശരായി. അവന്റെ വീട്ടിൽചെന്ന് ആശ്വസിപ്പിക്കുകയെന്ന ഔപചാരികകർമ്മം അവർ ചെയ്തു. നാനായുടെ ചിതാഭസ്മം ഒഴുക്കുന്നതിന് ലക്ഷ്മണനെ സഹായിക്കാൻ ശ്മശാനത്തിലേയ്ക്ക് അവർ പോയിരുന്നു. രാമയെ ഉഗ്രമൗനത്തിൽനിന്നുണർത്തി, സംസാരിപ്പിക്കാനുള്ള ചങ്കുറപ്പുമാത്രം ആർക്കുമുണ്ടായില്ല.

രാമയുടെ വീട് അത്ര വലുതൊന്നുമല്ല. മൂന്നുകോൽ നീളത്തിൽ ഒരു പൂമുഖം; അത്രതന്നെ വലിപ്പത്തിൽ ഒരു അടുക്കള. പൂമുഖത്തിന്റെ മുമ്പിലുള്ള തൊടിയിൽ എരുമയെ കെട്ടാൻ ഒരു പന്തൽ, പശുക്കളെ വീടിന്റെ ഒരുവശത്തുള്ള ആലയിൽ കെട്ടിയിരിക്കുന്നു. ഇരുനൂററുരൂപ കെട്ടിവച്ചാണ് നാന ആ വീട് സ്വന്തമാക്കിയത്. ഇപ്പോൾ ആ അടുക്കള ഒഴിഞ്ഞുകിടക്കുന്നു. പൂമുഖവും മുറികളും ധാന്യം, വിത്ത്, വരടി, പണിയായുധങ്ങൾ മുതലായവ സൂക്ഷിക്കാൻ നാനാ ഉപയോഗിച്ചിരുന്നതാണ്. നാനായും ലക്ഷ്മണനും വെവ്വേറെയാണ് താമസിച്ചിരുന്നത്. അവർ തമ്മിൽ അനാവശ്യമായ തർക്കമുണ്ടാകരുതെന്നു കരുതി അവരുടെ അച്ഛനായ ശിലേദാർ ഗോപാലൻ ഭൂസ്വത്ത് ഭാഗപത്രമാക്കിവച്ചിരുന്നു. അതുകൊണ്ട് സർക്കാർ രേഖകളിൽ അവർ പണ്ടേ വെവ്വേറെയാണ്. ഐകമത്യമുണ്ടായിരുന്നപ്പോൾ ഊണും മററും ഒന്നിച്ചായിരുന്നു. ലക്ഷ്മണന്റെ കല്യാണംകഴിഞ്ഞപ്പോൾ ജീവിതത്തിന്റെ നിറം മാറിത്തുടങ്ങി. ജ്യേഷ്ഠാനുജന്മാരിൽ കണ്ടിരുന്ന പരസ്പരപ്രേമം, പുതുതായിവന്ന പെണ്ണുങ്ങൾക്കുണ്ടായിരുന്നില്ല. അക്കാരണംകൊണ്ട് വീട് പങ്കു

വെട്ടപ്പെട്ടു. എന്നാൽ കന്നുകാലികൾ അവരുടെ കൂട്ടുസ്വത്തായി അവശേഷിച്ചു. ലക്ഷ്മണൻ കൃഷിയിൽ മുഴുകി ജീവിച്ചു. ഭൂമി പാട്ടത്തിനെടുക്കുകയും കൊള്ളക്കൊടുക്ക നടത്തുകയും അയാളുടെ ജോലിയായിരുന്നു. സ്വഭാവത്തിൽ ജ്യേഷ്ഠാനുജന്മാർ തമ്മിൽ ധ്രുവങ്ങൾ തമ്മിലുള്ള അന്തരമുണ്ടായിരുന്നു. ലക്ഷ്മണൻ വയലിൽ അദ്ധ്വാനിച്ച് അവിടെത്തന്നെ മരിക്കുന്ന കർഷകൻ. നാനാ, നാട്ടുകാര്യങ്ങൾ നടത്തുന്ന പ്രമാണി. എന്നാൽ അവർക്ക് തമ്മിൽ സ്നേഹവാത്സല്യങ്ങൾക്ക് ഒരു കുറവും ഉണ്ടായിരുന്നില്ല.

നാനാ ഉണ്ടായിരുന്നപ്പോൾ ലക്ഷ്മണന് കുടുംബഭാരമുണ്ടായിരുന്നില്ല. വലിയമാളികയിൽ ''മാമാ സാഹേബ്'' എന്നു ബഹുമാനത്തോടെ വിളിക്കപ്പെട്ട നാനാ, തറവാട്ടുകാര്യങ്ങൾ നോക്കി നടത്തുന്നതിൽ വിദഗ്ധനായിരുന്നു. ഇപ്പോൾ ആ ഭാരവും ലക്ഷ്മണന്റെ തലയിലായി. ഇതൊക്കെ ചിന്തിച്ച് മനസ്സുപുണ്ണായ ദാദ വീട്ടിൽനിന്നു പുറത്തിറങ്ങിയില്ല.

ദാദയുടെ കളരിക്കൂട്ടുകാർ കൂടുതൽ ചിന്താധീനരായി. നാനായുടെ മരണത്തെക്കുറിച്ച് ഏറെക്കാര്യങ്ങൾ അറിയില്ലെങ്കിലും ചില നുറുങ്ങുവാർത്തകൾ അവരുടെ ചെവിയിലും എത്തിയിരുന്നു. ബാപ്പുസാഹേബും ചിമണയും തമ്മിൽ അവിഹിതബന്ധമുണ്ടായിരുന്നിരിക്കണമെന്ന് അവർ തീരുമാനിച്ചു. അതിനു പധരപ്പസ്വാമിയുടെ പിൻബലവും ഉണ്ടായിരിക്കണം. ഏതായാലും കുറെ നേരും കുറെ നുണയുംചേർന്ന ഒരു കഥ നാട്ടിൽ പരന്നു. ആഷാഢപൗർണ്ണമി കഴിഞ്ഞ് രണ്ടുദിവസത്തിനുശേഷം നാടുവിട്ടുപോയ പധരപ്പനെ ദീപാവലി ഉൽസവത്തിന് ബാപ്പുസാഹേബ് മടക്കിവിളിപ്പിച്ചു. മഠത്തിൽ ബാപ്പുസാഹേബും പധരപ്പനും രഹസ്യമായി സമ്മേളിച്ചു. ചിമണ രണ്ടുദിവസം വയറുകടിയാണെന്നുപറഞ്ഞു കരഞ്ഞു. എള്ളമാവാസിക്കു തലേന്നാൾ ആരോഗ്യവാനായിരുന്ന നാനാ പുലരുമ്പോഴത്തേക്കും മരിച്ചു. ശവം ആസ്പത്രിക്ക് എടുപ്പിക്കണമെന്ന് പറഞ്ഞപ്പോൾ ബാപ്പുസാഹേബ് പുതലാബായിയുടെ ആഭരണങ്ങൾ ഇടയപ്പൻ സാബുവിന് പണയംവച്ച് ആയിരത്തിയഞ്ഞൂറുറുപ പഞ്ചായത്തുകാർക്ക് കൊടുത്തു. നാനായുടെ മരണം ഹൃദയസ്തംഭനംമൂലമാണെന്ന് അധികാരി റിപ്പോർട്ടയച്ചു കേസ്സു മുക്കി.

ഓരോ വീട്ടിലും ആററിൻവക്കിലും കളരിയിലും ഈ കഥയെത്തി. പറഞ്ഞവരും കേട്ടവരും തങ്ങളുടെ ഭാവനാശക്തി ശകലം ചേർത്ത് ഇക്കഥ ചൈതന്യപൂർണ്ണമാക്കി. പക്ഷെ, ആരും അതിന്റെ ഉത്തരവാദിത്വമേററില്ല. ആരോടു ചോദിച്ചാലും പറയും: ''ഞങ്ങൾക്കെന്തറിയാം? ഞങ്ങൾകേട്ട വർത്തമാനം......'' നാനാവലിയച്ഛൻ മരിച്ചതുകാരണം ലക്ഷ്മണൻ ദാദയെ കൃഷിപ്പണിക്കു വിട്ടേക്കുമെന്ന് അവന്റെ ചങ്ങാതികൾ ഭയപ്പെട്ടു. ജത്തിയിലെ മൽസരത്തിൽ വൈജയന്തിപറത്തിയ ദാദ കാളയുടെ പിന്നാലെ നടക്കേണ്ടിവരുമോ? ലക്ഷ്മണന്റെ കന്നുകാലികൾ ഇപ്പോൾ ബന്ധുഗൃഹത്തിലാണ്. അതിനെ നോക്കണമെങ്കിലും ദാദ നാടുവിടേണ്ടിവരുമെന്നതു സുനിശ്ചിതമാണ്.

മറെറാരു ചിന്തകൂടി ഈ കൂട്ടുകാരെ ബാധിച്ചു. ചിമണയുടെ കഥ രാമണ്ണനിയും അറിഞ്ഞിട്ടില്ല. അവന്റെ ചെവിയിൽ ഈ വാർത്ത എത്തണമെന്നു ചിലർ ആഗ്രഹിച്ചു. എത്തിയാൽ അനർത്ഥമായേക്കമെന്നു ചിലർക്കുപേടി. അതുകൊണ്ടു അവനെ അറിയിക്കണോ വേണ്ടയോ എന്നു അവർ ശങ്കിച്ചു.

കളരിയിലെ അഭ്യാസികളുടെ ഈ പ്രശ്നം യശവന്തരായരുടെ ആഗമനത്തോടു കൂടി ഏറ്റവും പരിഹരിക്കാനുള്ള ഒരു അവസരം ലഭിച്ചു. ബാപ്പുസാഹേബിന്റെ കല്യാണം വാസിപ്പിരിപ്പോലം സ്വന്തം മകളും ബാപ്പുസാഹേബിന്റെ ഭാര്യയുമായ രത്നയെ കൂട്ടിക്കൊണ്ടുപോകാൻ അദ്ദേഹം വന്നു. പാദള്ളിയിൽ എത്തിയ ഉടനെ എല്ലാ വാസിസായിട്ടു നാനാ പെട്ടെന്നു മരിച്ച വിവരം അദ്ദേഹം അറിഞ്ഞു. ആ വാർത്ത മുൻകൂട്ടി അറിയിച്ചു വിഷമിപ്പിക്കേണ്ടെന്നു കരുതിയാണു, രത്നയെ കൂട്ടിക്കൊണ്ടുപോകുന്ന കാര്യംമാത്രംപറഞ്ഞു കത്തെഴുതിയതെന്നു ബാപ്പുസാഹേബു വിശദീകരിച്ചു. കൂടാതെ നാനായുടെ മരണകാരണത്തെക്കുറിച്ചു നാട്ടുകാർക്കു ചില തെററിദ്ധാരണകളുണ്ടെന്നും അവരിപ്പോഴും തനിക്കെതിരാണെന്നും ബാപ്പുസാഹേബു പറഞ്ഞു. എന്നാൽ ചിമണയെക്കുറിച്ചുമാത്രം അബദ്ധത്തിൽപോലും ഒന്നും പറഞ്ഞില്ല.

ശിലേദാർ നാനാ മരിച്ചുവെന്നു കേട്ടപ്പോൾ യശവന്തരായർക്കു എന്തോ പന്തികേടു തോന്നിയിരുന്നു. ജാഗീർദാരുടെ വലിയ മാളികയുടെ അഭിമാനസ്തംഭം തകർന്നിരിക്കുന്നു. അദ്ദേഹം വേവലാതിപ്പെട്ടു. ശിലേദാർ ലക്ഷ്മണനേയും രാധേയേയും കണ്ടു സമാശ്വസിപ്പിക്കുകയെന്നതു അദ്ദേഹത്തിന്റെ ആദ്യകർത്തവ്യമായിരുന്നു. അതുകൊണ്ടു പുലർച്ചെ എഴുമണിക്കു അദ്ദേഹം ലക്ഷ്മണന്റെ വീട്ടിലേയ്ക്കു പുറപ്പെട്ടു.

അദ്ദേഹം വന്നപ്പോൾ രാമ പുരുഷന്തിരുന്നു കയർ പിരിക്കുകയാണു. പഠേലരെ കണ്ടയുടനെ അവനു ദുഃഖം പതപ്പൊന്തി. യശവന്തരായർ എന്തു സമാധാനം പറയാൻ? ഇത്തരം അവസരങ്ങളിൽ മൗനംതന്നെ അഭികാമ്യം. അല്പം കഴിഞ്ഞു അദ്ദേഹം എല്ലാക്കാര്യങ്ങളും ചോദിച്ചറിഞ്ഞു. ''വലിയച്ഛന്റെ അടിയന്തിരംകഴിഞ്ഞു പോയാൽമതി.'' രാമ അദ്ദേഹത്തെ നിർബ്ബന്ധിച്ചു.

യശവന്തരായർക്കു ആ അപേക്ഷ നിരസിക്കാൻ സാദ്ധ്യമായിരുന്നില്ല, ''അതിനെന്താ? അതിനുവരാം, അനിയാ.''

അജറാണിയിലെ പഠേൽ യശവന്തരായർ ലക്ഷ്മണന്റെ വീട്ടിൽ വന്നിരിക്കുന്നുവെന്നറിഞ്ഞ പാദള്ളി അധികാരി ശങ്കരപ്പഗൌഡർ അങ്ങോട്ടു ഓടിച്ചെന്നു. പണ്ടു പുതലാബായിയുടെ വലിയ മാളികയുടെ അവകാശിയാകാൻ വന്നകാലത്തു യശവന്തരായർ ശങ്കരപ്പഗൌഡരുടെ സഹായം ആവശ്യപ്പെട്ടിരുന്നു. രണ്ടുപേരും അന്നുമുതൽ വലിയ മൈത്രിയിലാണു. ശങ്കരപ്പഗൌഡർക്കു തന്റെ ഗ്രാമത്തോടുള്ള സ്നേഹം യശവന്തരായർക്കു ഇഷ്ടമായി. അതുപോലെ പഠേലരുടെ ഔദാര്യവും അന്തസ്സും ശങ്കരപ്പഗൌഡരുടെ ആരാധനാപാത്രമായി. ബാപ്പുസാഹേബു അദ്ദേഹത്തിന്റെ മരുമകനാണു. അതുകൊണ്ടു നാടിനു

ഗ്ഗണംകിട്ടുമെന്നും അദ്ദേഹം വിശ്വസിച്ചു. എന്നാൽ ഇപ്പോഴും കഥ മാറിയിരിക്കുന്നു. ബാപ്പുസാഹേബ് പഡമപ്പന്റെ പിൻബലം സമ്പാദിച്ച് നാടിന്റെ കണ്ടകനായിരിക്കയാണ്. അധികാരിക്ക് ഇപ്പോഴും പഡമപ്പസ്വാമിയോടു മുമ്പുണ്ടായിരുന്ന ഭക്തിയില്ല. നാട്ടിലെ ജീവിതം താളംതെററിപ്പോയതിൽ അദ്ദേഹത്തിന്റെ മനസ്സ് പ്രക്ഷുബ്ധമായിരിക്കുന്നു. ഇതൊക്കെയും യശവന്തരായരോടു പറയാൻ അധികാരി ആഗ്രഹിച്ചു.

മാദയെ പുകയില കൊണ്ടുവരാൻ പറഞ്ഞയച്ച് അധികാരി സംസാരം ആരംഭിച്ചു. ''ഗ്രാമം ഇതുവരേയും ഒരു മുഷ്ടിപോലെ ഒററക്കെട്ടായിരുന്നു. നിങ്ങളുടെ മരുമകൻ അഞ്ചുവിരലുകളേയും വേർപെടുത്തി, ഐക്യം തകർക്കാൻ ഒരുമ്പെട്ടിരിക്കയാണ്. പട്ടിണികിടക്കുന്ന ആളുകൾ ഇന്ന് എന്റെ പത്തായം കൊള്ളയടിച്ചാൽ നാളെ വലിയമാളികയിലെ പത്തായം വിടുമോ?'' ശങ്കരപ്പ ഗൌഡർ ആവേശത്തോടെ ചോദിച്ചു.

ആററിൽ വെള്ളത്തിനുപോയിരുന്ന ലക്ഷ്മണൻ കുടവുംചുമന്നു വരുന്നതു് അധികാരി കണ്ടു. അദ്ദേഹം വിഷയംമാററി. ''പറഞ്ഞതുപോലെ നിങ്ങളുടെ നാട്ടിൽ മഴയും കൃഷിയുമൊക്കെയുണ്ടല്ലോ. ഞങ്ങളുടെ കഷ്ടപ്പാടില്ലല്ലോ?''

''അതില്ലെന്നുവച്ചോളൂ. പക്ഷേ, കള്ളന്മാർ പെരുവഴിയിൽ പിടിച്ചുപറി തുടങ്ങിയിരിക്കുന്നു. എള്ളമാവാസി ദിവസം രാത്രി എന്റെ വണ്ടി മാദയുടെ പുണ്യംകൊണ്ട് കൊള്ളക്കാരിൽനിന്നും രക്ഷപ്പെട്ടതാണ്.'' യശവന്തരായർ ഈയിടെയുണ്ടായ തന്റെ അനുഭവം വിവരിച്ചു.

''ശരിയാണ്. അതും നിങ്ങളുടെ ബാപ്പുസാഹേബിന്റെ പുലിവേട്ടപ്പട്ടന്മാരുടെ പരിപാടിയാണ്. അന്ന് അവർ ഗൃഹസ്തിമൽസരം കാണാൻ ജത്തിയിലേയ്ക്കു പോയതായിരുന്നു. അതിനടുത്തു നിരത്തിൽ എവിടെ കൊള്ള നടന്നിട്ടുണ്ടെങ്കിലും അതവരുടെ പണിതന്നെയാണ്.'' അധികാരി പുക വലിച്ചുതീ.

പടേലർ സംഭ്രാന്തനായി. ബാപ്പുസാഹേബിന്റെ തെമ്മാടിത്തങ്ങൾ പടേലർക്ക് ഈ അപമാനം അസഹ്യമായിരുന്നു. യശവന്തരായരുടെ വംശപാരമ്പര്യം ഖണ്ഡോബല്ലാളൻ മുതലുള്ളതാണ്. അദ്ദേഹത്തിനു് സ്വന്തം വംശപാരമ്പര്യത്തെക്കുറിച്ചു വലിയ അഭിമാനമാണ്. വന്നവരോടൊക്കെ അക്കഥ പറയും; ഖണ്ഡോബല്ലാളന്റെ ഖഡ്ഗമാണെന്നും പറഞ്ഞു് ഒരു വാൾ എടുത്തു കാണിക്കും. അതുകൊണ്ടു് ഉന്നതവംശീയനും കനകേരി അധികാരിയുമായ ബാപ്പുസാഹേബിനു് മകളെക്കൊടുത്തു. ആ തറവാടിനു് കളങ്കംവരുത്തുന്ന ഇത്തരം നീചകൃത്യങ്ങൾക്കു് ബാപ്പുസാഹേബ് ഇറങ്ങിത്തിരിച്ചതിൽ അദ്ദേഹം വേദനിച്ചു. ഇതിനു് തെളിവുണ്ടോ എന്നു് അദ്ദേഹത്തിന്റെ മനസ്സു മന്ത്രിച്ചു. ''എന്റെ മരുമകൻ ഇത്തരക്കാരനല്ല.'' അദ്ദേഹം എതിർ പറഞ്ഞു.

''ജാഗീർദാർ ആരുടെകൂട്ടത്തിലാണു നടക്കുന്നതെന്നു വേണമെങ്കിൽ ഈ

ലക്ഷ്മണനോട് ചോദിക്കൂ.'' അധികാരി പറഞ്ഞു. അദ്ദേഹം വീണ്ടും കഴൽ വലിച്ചു.

''അധികാരിയുടെ വാക്കുകേട്ടില്ലേ, ലക്ഷ്മണാ?'' പാറേലർ അയാളോട് തന്നെ ചോദിച്ചു. അയാൾ കരയുന്ന മുഖഭാവത്തിൽ പറഞ്ഞു:

''പാവങ്ങളുടെ മാനവും മര്യാദയും നിങ്ങളുടെ മരുമകന്റെ കൈക്കീഴിൽ ബാക്കിയാവില്ല, പാറേലരേ. വേണമെങ്കിൽ നിങ്ങളുടെ മകൾ രത്നക്കയോട് തന്നെ ചോദിക്കിൻ.''

ലക്ഷ്മണൻ ധൃതിയിൽ അടുപ്പിൽ തീ പൂട്ടുകയാണ്. ''ലക്ഷ്മണാ, ഇപ്പോൾ ഒന്നും ഉണ്ടാക്കണ്ട. നീയും ദാദയും വലിയമാളികയിലേയ്ക്ക് ഊണിനു വരൂ.'' യശവന്തരായർ അവരെ ക്ഷണിച്ച് വലിയ മാളികയിലേയ്ക്കു നടന്നു. ഇനിയൊരിക്കൽ കാണാമെന്നു പറഞ്ഞ് അധികാരിയും പുറപ്പെട്ടു. വഴിക്കു വെച്ച് ദാദ അദ്ദേഹത്തെ കണ്ടു. അവൻ പുകയില കൊടുത്തു. വലിയമാളികയിലേയ്ക്കു വരണമെന്ന് അവനോട് പറഞ്ഞു. യശവന്തരായർ കുലപുരോഹിതനായ ബാളാചാര്യരെ അത്യാവശ്യമായി കാണണമെന്ന് തോന്നുകയാൽ അങ്ങോട്ട് പോയി. ബാളാചാര്യർ പാറേലരെ ബഹുമാനപുരസ്സരം സ്വാഗതം ചെയ്തു. കുശലപ്രശ്നം കഴിഞ്ഞ് സംഭാഷണം പ്രധാന പ്രശ്നത്തെക്കുറിച്ചായി.

''നിങ്ങളുടെ ബാപ്പുസാഹേബ് തീകൊണ്ട് കളിക്കുകയാണ്' പാറേലരെ. പഡ്‌മപ്പന്റെ സംസർഗ്ഗം അയാൾക്ക് ഗുണകരമായിരിക്കില്ല.'' ആചാര്യർ ഗൗരവത്തിൽ ഇത്രയും പറഞ്ഞപ്പോൾ ആദ്യന്തം വിസ്തരിക്കണമെന്ന് പാറേലർ അപേക്ഷിച്ചു.

'പഡ്‌മപ്പന്റെ കൂട്ടുകെട്ട് വലിയമാളികയുടെ അഭിമാനത്തിനു കളങ്കപ്രായമായിരിക്കയാണ്. വലിയമാളിക ഇന്നാട്ടിന്റെ അഭിമാനമാണ്. അതു ഈ രണ്ടുപേരുംകൂടി കളഞ്ഞുകളിക്കുമെന്നാണ് തോന്നുന്നത്. വലിയമാളികയും മഠവും, രണ്ടും നശിച്ചുകഴിഞ്ഞാൽ പാദഭൂമി പിന്നെ വെറും മണൽക്കാട് മാത്രമായിരിക്കു.'' ബാളാചാര്യരുടെ കണ്ണുകളിൽ ദുഃഖത്തിന്റെ കരിനിഴൽ ദൃശ്യമായി. ഗതകാലവൈഭവങ്ങൾ വെറും സ്മരണകളാവുകയാണോ?

''പരിശുദ്ധമായ മഠം! മഹാത്മാക്കളായ സ്വാമികൾ ഇരുന്നിരുന്ന പീഠത്തിലാണ് ഈ കലി വന്നു കയറിയിരിക്കുന്നത്! ഗുരുപാദരു സ്വാമികളുടെ കാലത്ത് ശ്രാവണമാസത്തിൽ അഖണ്ഡശിവഭജനയും പുരാണപാരായണവും മഠത്തിൽ പതിവായിരുന്നു. ഞാൻ ചെറുപ്പത്തിൽ കണ്ട കാര്യങ്ങളാണു പാറേലരേ. ഞങ്ങളുടെ കാരണവന്മാർ പോകാതെ മഠത്തിൽ പുരാണപാരായണം ആരംഭിക്കില്ല. ഞങ്ങളുടെ കാരണവന്മാരാണ് അക്കാലത്ത് ഗോപാലകൃഷ്ണക്ഷേത്രത്തിൽ പുരാണപാരായണം ചെയ്തിരുന്നത്. സ്വാമികൾ മുടങ്ങാതെ അതിനു വരുമായിരുന്നു. അദ്ദേഹം വന്നില്ലെങ്കിൽ, 'ഇന്ന് സ്വാമികൾ എഴുന്നള്ളിയിട്ടില്ല; അതുകൊണ്ട് പാരായണമില്ല'—എന്നുപറഞ്ഞ് ഞങ്ങളുടെ കാരണവന്മാർ അലങ്കാരപൂജ നടത്തിക്കളയും. അത്തരക്കാരായിരുന്നു

സ്ഥാനത്തേയ്ക്കാണ് ഈ ചങ്ങാതി വന്നുകയറിയത്! നിങ്ങളുടെ അനുഗ്രഹകാരണം സംഭവിച്ചതാണെന്ന് നിങ്ങളോടു പറയാൻ വിഷമമുണ്ട്!''

ബാളാചാര്യരുടെ മനസ്സ് സ്മരണയുടെ മുതുകേറി കുറേ സഞ്ചരിച്ചു. യശവന്തറാവു താടിക്ക് കയ്യുംവെച്ച് കേട്ടുകൊണ്ടിരുന്നു.

''ഈ പന്ധരപ്പൻ, ശ്രീപാദസ്വാമികളുടെ ജ്യേഷ്ഠത്തിയുടെ മകനാണ്. കുറേ പഠിച്ചയാളല്ലേ? മഠത്തിന്റെ പാരമ്പര്യം സംരക്ഷിക്കുമെന്നു പറഞ്ഞ് നിങ്ങളുടെ നാട്ടുകാർ വലിയ ഘോഷയാത്രയായാണ് അദ്ദേഹത്തെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടു വന്നത്. സ്വാമികളുടെ നേരെ ജ്യേഷ്ഠന്റെ മകൻ അക്ഷരശത്രുവായിരുന്നു. അതുകൊണ്ട് അയാളെ ഒഴിവാക്കി, നിങ്ങളോടുള്ള ബഹുമാനം കൊണ്ട് ഇയാളെ ചിന്നസ്വാമിയായി സ്വീകരിച്ചതാണ്. ഇയാൾ എന്തെല്ലാം ചെയ്തു? നിങ്ങളുടെ നാട്ടുകാരിപ്പെണ്ണ്—എന്താണവളുടെ പേര്?—അതേ. മാനമ്മയെ കൂട്ടിവന്ന് മഠത്തിൽ പാർപ്പിച്ചു. ഭർത്താവു മരിച്ച പെണ്ണല്ലേ. ആശ്രയം നൽകിയതായിരിക്കുമെന്ന് ആളുകൾ കരുതി. എന്നാൽ അന്നുമുതൽ മഠത്തിന്റെ കഥതന്നെ മാറി. പുരാണപാരായണം ഭജന എല്ലാം നിന്നു. പട്ടാപ്പകൽ കുടിയും ചീട്ടുകളിയും നടക്കുന്നു. ജോലിയില്ലാത്ത തെമ്മാടികൾക്ക് ആശ്രയം കിട്ടി. വിശന്നുവന്നവർക്ക് ഒരു കഷണം റൊട്ടിയും ഒരു മുരട വെള്ളവും കിട്ടില്ലെന്നു വന്നു. മര്യാദക്കാർക്ക് മഠത്തിൽ കാൽ കുത്തുന്നത് കുറച്ചിലായി. ഗ്രാമത്തിലെ അധികപ്രസംഗികൾ പന്ധരപ്പന്റെ ചൊല്പടിയിലാണ്. നിങ്ങളുടെ ബാപ്പുസാഹേബ് അയാളുടെ വലംകൈ ആയിരിക്കുന്നു. അവർ ചെയ്യുന്നതു നിയമം; കെട്ടുന്നതു പട്ടം. എന്നതാണിപ്പോഴത്തെ നില. അതെന്തോ ആകട്ടെ. അവരുടെ പാപത്തിന്റെ ഫലമിപ്പോൾ ഗ്രാമവാസികൾ അനുഭവിക്കണമല്ലോ!'' ബാളാചാര്യർ പറഞ്ഞുനിർത്തി, നെടുവീർപ്പിട്ടു.

''ആചാര്യസ്വാമികളേ, ഉപ്പു തിന്നുന്നവർ വെള്ളം കുടിക്കും. ഈ തീയുണ്ട നാട്ടുകാർ എന്തിനു വിഴുങ്ങണം?''

പഠേലരുടെ സരളസ്വഭാവമുള്ള ആത്മാവിൽ നിന്നുയർന്ന ചോദ്യമായിരുന്നു അത്.

''നാട്ടിനു ഇതിന്റെ ദുഷ്ഫലം അനുഭവിക്കേണ്ടിവരും. ചിമണ പുതലാബായിയുടെ സംരക്ഷണത്തിൽ കഴിയുമ്പോൾ, ഈ ബാപ്പുസാഹേബിന്റെ അനിയത്തിയെപ്പോലെയല്ലേ? എന്നാൽ ഇപ്പോൾ അവളുടെ സ്ഥിതിയെന്താണ്? നാനാ എന്തിന്, എങ്ങനെ മരിച്ചു? അതിന്റെ ഫലമോ? ഇപ്പോൾ ഗ്രാമത്തിൽ പത്തായങ്ങൾ കൊള്ളചെയ്യിക്കുകയെന്നിടംവരെ എത്തിയിരിക്കയാണ്. പന്ധരപ്പനു നൂറുകണക്കിനു തെണ്ടികളുടെ പിൻബലമുണ്ട്. ബാപ്പുസാഹേബ് ഇവരുടെ സഹായത്തോടെ അധികാരിയുടെ പത്തായം കൊള്ളയടിപ്പിക്കുന്നതിനുള്ള ഒരുക്കങ്ങൾ ചെയ്തിരിക്കയാണ്. ഇത്തരം വിദ്വേഷങ്ങൾ വളർന്ന് ഗ്രാമത്തിൽ ഒന്നിനൊന്ന് കൂടിയാൽ സമാധാനത്തോടെ ആർക്ക് ജീവിക്കാനൊക്കും?'' ബാളാചാര്യർ തന്റെ എരിഞ്ഞുകൊണ്ടിരിക്കുന്ന ഹൃദയം മലക്കെ തുറന്നു.

യശവന്തരായക്ക് സംഗതി വ്യക്തമായി. ബാളാചാര്യരുടെ ഓരോ വാക്കും യഥാർത്ഥസംഭവങ്ങളെ തുറന്നുകാട്ടുന്നതായിരുന്നു. നാനാ മരിച്ചപ്പോൾ ഉടനെ ആ വിവരമറിയിക്കാതെ, തന്റെ ഭാര്യയെ കൂട്ടിക്കൊണ്ടുപോകാൻ വരണമെന്ന് ബാപ്പുസാഹേബ് കത്തയച്ചതിന്റെ രഹസ്യം ഇപ്പോൾ അദ്ദേഹത്തിനു മനസ്സിലായി. നാനായുടെ മരണത്തിൽനിന്നും പുറപ്പെട്ട തീപ്പൊരി, വിദ്വേഷത്തിന്റെ ദാവാനലനായി പ്രോജ്ജ്വലിക്കുന്നതിനു മുമ്പ് തന്റെ കുടുംബത്തിന്റെ സംരക്ഷണം ബാപ്പുസാഹേബിന്റെ ഉത്തരവാദിത്വമായിരുന്നു. ആ ദാവാനലന് പ്രേരകശക്തിയായി അതിന്റെ ഒത്ത നടുവിൽ പാഡദപ്പൻ യമനെപ്പോലിരിക്കയാണ്. അവമാനിതരുടെ ഹൃദയം പ്രതികാരം ചെയ്യാൻ അഗ്രഹിച്ചു; അകമേ അസന്തുഷ്ടി പുകഞ്ഞുകൊണ്ടിരുന്നു. പാപം അതിന്റെ ഫലത്തിനായി കാത്തിരുന്നു. ഈ ചിന്തകളാൽ നീറുന്ന കരളുമായി അദ്ദേഹം വലിയമാളികയിലേക്കു നടന്നു

ബാളാചാര്യരുടെ വീട്ടിൽനിന്നും പുറപ്പെട്ട് യശവന്തരായൻ വലിയമാളികയിലെത്തിയപ്പോൾ പന്ത്രണ്ടുമണി കഴിഞ്ഞിരിക്കുന്നു. ബാപ്പുസാഹേബ് കുളിക്കാനായി അകത്തു് പോയിരിക്കയായിരുന്നു. യശവന്തരായർ പുറത്തെ മുറിയിൽ തലയണയിൽ ചാരിയിരുന്ന് മുറുക്കാൻസഞ്ചി അഴിച്ചു. അദ്ദേഹത്തിന്റെ മനസ്സ് സ്വസ്ഥമായിരുന്നില്ല; മകൾ രത്നയുടെ ഭാവി അദ്ദേഹത്തെ ചിന്താധീനനാക്കി. അദ്ദേഹം വലിയമാളികയിൽ എത്തിയ വിവരം വാലിയക്കാരൻ അകത്തെത്തിച്ചിരിക്കണം. അഞ്ചു നിമിഷങ്ങൾക്കകം പുതലാബായിതന്നെ അവിടെ വന്നു. തലയണയിൽ ചാരി കാൽ നീട്ടിക്കിടന്നിരുന്ന യശവന്തരായർ അവരെ കണ്ടപാടെ എഴുന്നേററിരുന്നു.

യശവന്തരായക്ക് നാട്ടിലെ സ്ഥിതിയെപ്പററി തന്റെ കാതിലെത്തിയ വിവരങ്ങൾ പുതലാബായിയെ അറിയിക്കേണ്ടിവന്നു. ''ഗ്രാമത്തിൽ എങ്ങുപോയാലും ബാപ്പുനെപ്പററി ജനങ്ങൾ ഓരോന്നു പറയുകയാണ്. എന്താണിങ്ങനെയാകാൻ?'' അദ്ദേഹം ചോദിച്ചു.

പുതലാബായി അതിന് നേരിട്ട മറുപടി പറഞ്ഞില്ല. ''രത്നയെ വിളിച്ചുകൊണ്ടുപോകാൻ ഉടനെ വരണമെന്ന് ബാപ്പു നിങ്ങൾക്ക് കത്തയച്ച സംഗതി നിങ്ങൾ പറഞ്ഞതിനു ശേഷമേ ഞാനറിഞ്ഞുള്ളു. ഇനിമേൽ ബാപ്പു ഈ ഗ്രാമത്തിൽ താമസിക്കുന്നതു് അല്പം വിഷമമായിരിക്കുമെന്നു തോന്നുന്നു.'' പറഞ്ഞുകൂടാത്തതു പറഞ്ഞ സ്വരം.

''നാട്ടിലായിരുന്നപ്പോൾ ബാപ്പുവിന് എന്തൊരു അന്തസ്സായിരുന്നു. എങ്ങനെ ഇത്രവേഗം മാറി?'' പ്രശ്നത്തിന്റെ നിഗൂഢതയെക്കുറിച്ച് വിഷമിച്ചു യശവന്തരായർ ചോദിച്ചു.

''നാനാമാമൻ മരിച്ചതാണ് ഇതിനൊക്കെ കാരണം. അങ്ങനെ ചിന്തിച്ചാൽ നമ്മുടെ ബാപ്പു, ചിമണയുടെനേരെ കണ്ണുവച്ചതാണ് ഈ കുഴപ്പമൊക്കെ വരുത്തിവച്ചതു്.'' പുതലാബായി ചുററുംനോക്കി പറഞ്ഞു.

''പഡ്മപ്പന്റെ കൂട്ടുകൂടി ബാപ്പു മാനവും മര്യാദയും കളഞ്ഞുകളിച്ചുവെന്ന് ഞാനും കേട്ടു.'' യശവന്തരായർ തനിക്കറിയാവുന്നകാര്യം പറഞ്ഞു.

''എന്തു പറഞ്ഞാലും തീരില്ല. തൽക്കാലം രത്നയും ചിമണയും ഗ്രാമത്തിൽ നിന്നു പോകുന്നതാണു നല്ലത്. ബാപ്പുവും ഇവിടെ താമസിക്കുന്നതു നല്ലതല്ല. ഇല്ലെങ്കിൽ തന്റെ മാനംകെടുത്തിയെന്ന വിരോധംവച്ച് ഗൌഡരുടെ പത്തായം കൊള്ളയടിപ്പിച്ച് ബാപ്പു വേണ്ടാത്ത കഴപ്പത്തിൽ അകപ്പെടും.''

പുതലാബായിയുടെ ഈ അഭിപ്രായം യശവന്തരായർ പ്രതീക്ഷിച്ചതുതന്നെയായിരുന്നു. എന്നാൽ പുതലാബായിയുടെ ഗൌരവംനിറഞ്ഞ സ്വരം പരിതഃസ്ഥിതി താൻ മനസ്സിലാക്കിയതിലേറെ പ്രയാസമുള്ളതാണെന്ന് വ്യക്തമാക്കി. അല്പനേരം മൌനംപാലിച്ച് പുതലാബായി തുടർന്നു: ''ഇവിടുത്തെ വാർത്തകളൊക്കെ നിങ്ങൾ മനസ്സിലാക്കിയിട്ടില്ല. ഇപ്പോൾ ബാപ്പു ചിമണയെ കല്യാണംകഴിച്ചേ പറ്റൂ. രത്നയുടെ തലയ്ക്കുമുകളിൽ മറ്റൊരുത്തിയെ എങ്ങനെ കൊണ്ടുവരുമെന്ന് നിങ്ങൾക്ക് വിഷമംകാണും. ബാപ്പു എന്റെ ആങ്ങളയാണെന്നുവച്ച് ഞാനൊന്നും ഒളിച്ചുവയ്ക്കുന്നില്ല; എന്നാൽ അവൻ കനകേരി അധികാരിയുടെ തറവാട്ടിൽ ജനിച്ച് ചെയ്യരുതാത്തതു ചെയ്തു. ഇപ്പോൾ ചിമണയെ കല്യാണം കഴിക്കുന്നില്ലെന്ന് മക്കടമുഷ്ടി പിടിക്കുകയാണ്. എന്നാൽ ഞാൻ നാനാമാമന് വാക്കുകൊടുത്തതാണ്—ചിമണയെ മകളെപ്പോലെ ഞാൻ നോക്കുമെന്ന്. ഇപ്പോൾ പറ്റില്ലെന്ന് പറയാമോ? ചിമണയുടെ ജീവിതം നശിപ്പിച്ചതിന് ആര് ഉത്തരവാദിത്വം വഹിക്കും? ഇപ്പോൾ സാദ്ധ്യമല്ലെന്നു ബാപ്പു പറയാൻകാരണം ആ പഡ്മപ്പന്റെ കൂട്ടുകെട്ടാണ്. ഇതിങ്ങനെ വളർന്നുവന്നാൽ ജാഗീർദാർതറവാടിനു കളങ്കംവരുമെന്നതിന് സംശയമില്ല.'' പുതലയുടെ സ്വരം ആവേശപൂർണ്ണമായിരുന്നു; അതിന് സത്യത്തിന്റെ നിഷ്ഠുരതയുണ്ടായിരുന്നു.

മരുമകനെക്കുറിച്ച് യശവന്തരായർക്ക് ലജ്ജതോന്നി; മകളെക്കുറിച്ച് സങ്കടവും. പക്ഷേ, പുതലയുടെ അഭിപ്രായം നിഷേധിക്കാവുന്നതായിരുന്നില്ല. രാവിലെമുതൽ പലരേയുംകണ്ടു. എല്ലാവരും ബാപ്പുസാഹേബിനെക്കുറിച്ച് ഓരോ പരാതിയെങ്കിലും പറഞ്ഞിരുന്നു. പലരുടെ അഭിമാനം വ്രണപ്പെട്ടു. അദ്ദേഹത്തിന്റെ രക്തംതിളച്ചു.

ഇത്രയുംപറഞ്ഞ് പുതലാബായി അകത്തേയ്ക്കുപോയി. യശവന്തരായർ തലയണയിൽ ചാരി ആലോചനയിൽ മുഴുകി. പിന്നെ കുറച്ചുസമയത്തിനുശേഷം ബാപ്പുസാഹേബ് കളികഴിഞ്ഞുവന്ന് മാമാവനെ കണ്ടു. ''ഗ്രാമത്തിൽ വന്നിട്ട് ആരെയൊക്കെ കണ്ടുവെന്നന്വേഷിച്ചു. യശവന്തരായർ അപൂർവ്വമായ സംയമത്തോടെ മറുപടിനൽകി.

ഉച്ചയൂണിനു രാമയേയും ലക്ഷ്മണനേയും വിളിപ്പിക്കാൻ യശവന്തരായർ ബാപ്പുസാഹേബിനോടു പറഞ്ഞു. ഇതുകേട്ടപ്പോൾ ബാപ്പുസാഹേബിന്റെ പുരികം ചുളിഞ്ഞു. അതിനിടയ്ക്ക് പുതലാബായി പറഞ്ഞു: ''അവർ വരാനാവില്ലെന്നു പറഞ്ഞയച്ചിരിക്കയാണമ്മാവാ. നിങ്ങൾ രണ്ടാളും ഉണ്ടോളൂ.''

''അതെന്താ വരുന്നില്ലെന്നു പറയുന്നതു്? എന്നോടു വരാമെന്നു പറഞ്ഞവരു് ഇപ്പോൾ ഒഴിഞ്ഞുമാറുകയോ? ആട്ടെ. ഞാൻ തന്നെപോയി ഒന്നുകൂടി വിളിക്കട്ടെ.'' യശവന്തരായർ ശാഠ്യംപിടിച്ചിട്ടെന്നവണ്ണം പുറപ്പെട്ടു. ബാപ്പുസാഹേബു് ഗർവ്വോടെ പറഞ്ഞു.

''അമ്മാവാ, അവരീ വലിയമാളികയിൽ കാലുകുത്തുന്നതു ഭംഗിയല്ല. നിങ്ങൾ പോകേണ്ട.''

പക്ഷെ, മരുമകന്റെ അഹന്തയ്ക്കു വഴങ്ങിക്കൊടുക്കുന്നതായിരുന്നില്ല അമ്മാവന്റെ അഭിമാനം. പാദള്ളിയിൽ തനിക്കേററ അപമാനഭാരംകൊണ്ടു് അദ്ദേഹത്തിന്റെ രോഷാഗ്നി ജ്വലിക്കുകയായിരുന്നു. അതോടൊപ്പമാണു് ഈ സംഭവം. അദ്ദേഹത്തിനു് ക്ഷമകെട്ടു. ഊണുസമയത്തു് ആജന്മശത്രുതന്നെയായാലും വീട്ടിൽവന്നാൽ സ്നേഹത്തോടെ ഊണുകൊടുക്കുന്ന പാരമ്പര്യമാണു് യശവന്തരായരുടേതു്. ഒരിക്കൽ ശാഠ്യംപിടിച്ചുകഴിഞ്ഞാൽ പ്രാണൻ ത്യജിച്ചാലും അതു് നടപ്പാക്കുകയെന്നതാണു് അദ്ദേഹത്തിന്റെ സ്വഭാവം. ''അങ്ങനെയാണെങ്കിൽ ഞാനും ഇന്നീ വലിയമാളികയിൽനിന്നും ഊണു കഴിക്കുന്നില്ല.'' ബാപ്പുസാഹേബിന്റെ അഹങ്കാരത്തിന്റെ പതിന്മടങ്ങു് അഹങ്കാരത്തോടെ അദ്ദേഹം പറഞ്ഞു.

ബാപ്പുസാഹേബു് മൗനംപാലിച്ചു. യശവന്തരായർ പുറപ്പെട്ടു. വിളമ്പിയ ചോറും ഇട്ടേച്ചുപോകരുതെന്നു് പുതലാബായി നിർബ്ബന്ധിച്ചു.

രമ കരഞ്ഞുകൊണ്ടു് അച്ഛന്റെ കാൽപിടിച്ചപേക്ഷിച്ചു: ''ഊണുസമയത്തു് അങ്ങനെ ഉപേക്ഷിച്ചു പോകല്ലെ!''

യശവന്തരായർ കണ്ണീരൊപ്പി: ''വിടുമോളെ. ഇന്നിവിടെനിന്നുണ്ണാൻ വന്നതല്ല.'' അദ്ദേഹത്തിന്റെ വണ്ടി പുറപ്പെട്ടു.

ലക്ഷ്മണറാവും ഗോദയും സംഭവമറിഞ്ഞു. ഹനുമാൻകോവിലിനടുത്തുവച്ചു് ഗോദ ഓടിവന്നു വണ്ടി തടഞ്ഞു. ''മുത്തച്ഛാ, ഇങ്ങനെ ഊണുകഴിക്കാതെ പാദള്ളിവിട്ടുപോകാൻ ഞാൻ സമ്മതിക്കില്ല. വീട്ടിലേയ്ക്കുപോകാം. ഞങ്ങളുടെ വീട്ടിൽനിന്നും ഊണുകഴിഞ്ഞ ശേഷം കാളകളെ പൂട്ടാം.''

കോപവും താപവുംകൊണ്ടു് യശവന്തരായരുടെ കണ്ണിൽ വെള്ളമൂറി. അദ്ദേഹം പറഞ്ഞു: ''ഗോദ, നീ ഒരു വാക്കുതരാമെങ്കിൽ ഞാൻ നിന്റെ വീട്ടിലേയ്ക്കു വരാം.''

''മുത്തച്ഛൻ പറയണം. അതു നടത്താൻ ഞാൻ എപ്പോഴും തയ്യാറാണു്.'' ഗോദ വാക്കുനൽകി.

എന്റെ മകൾ രമയുടെ ജീവിതം തകരാതെ നോക്കിക്കൊള്ളാമെന്നു് നീ ആണയിടണം അനിയാ. നമ്മുടെ ബാപ്പു, ആ പരമപ്പന്റെ കൂട്ടുകെട്ടു് വിടണം. അതിനു് വല്ലതും ചെയ്യാമെന്നു് വാക്കുതരു.'' യശവന്തരായരുടെ ഓരോവാക്കിലും ഉൽക്കണ്ഠ നിറഞ്ഞുനിന്നു.

''ഈ കാര്യം ഈശ്വരേച്ഛപോലെ നടക്കും മുത്തച്ഛാ. എന്നെക്കൊണ്ടു ചെയ്യാവുന്നതെന്തും പറഞ്ഞോളൂ, ചെയ്യാം. തല്ക്കാലം വീട്ടിലേയ്ക്കു പോകാം.'' ദാദ, യശവന്തരായരുടെ വണ്ടി തിരിച്ചുവിട്ടു

യശവന്തരായർ വണ്ടിയിൽനിന്നിറങ്ങി ദാദയുടെകൂടെ നടന്നു. ബാപ്പുസാഹേബ് എന്തുകൊണ്ടാണ് ദാദയോട് ഇത്രയേറെ കോപിച്ചിരിക്കുന്നതെന്ന് അദ്ദേഹത്തിനറിയണം. ''നാനാമാമൻ മരിച്ചതിനെപ്പററി ജനങ്ങൾ പറയുന്നതുകേട്ട് നീ ബാപ്പുവിനോടു വഴക്കിട്ടിരുന്നോ അനിയാ?'' അദ്ദേഹം ചോദിച്ചു.

ദാദയ്ക്ക് ഈ ചോദ്യം അപ്രതീക്ഷിതമായിരുന്നു: ''ഞാൻ നാട്ടിൽവന്നു രണ്ടു ദിവസം പുറത്തിറങ്ങിയതേയില്ല. ചിമണയെ കണ്ടു സംസാരിക്കാൻപോലും വലിയമാളികയിൽ പോയിട്ടില്ല. ആളുകളെന്തു പറയുന്നു മുത്തച്ഛാ?'' ദുഃഖമായ ചോദ്യം.

''എല്ലില്ലാത്ത നാവ്; എന്തെങ്കിലും പറയും. നീ മാത്രം ഒന്നും കാര്യമായെടുക്കേണ്ട. ചിമണയെക്കുറിച്ച് ആളുകൾ ഉണ്ടാക്കിവിട്ട കഥകേട്ട് നീ ചൂടാകരുത്.'' യശവന്തരായർ താക്കീതുനൽകി.

ദാദ മിണ്ടിയില്ല; അവൻ വിചാരമൂകനായിരുന്നു.

യശവന്തരായർക്ക് വിഷയം മാററണമെന്നു തോന്നി. ആ ഉദ്ദേശ്യത്തോടെ അദ്ദേഹം ബാപ്പുസാഹേബും പന്ധരപ്പനും തമ്മിലുള്ള സ്നേഹം, അധികാരിയുടെ ഉഗ്രവിരോധം മുതലായ കാര്യങ്ങളെക്കുറിച്ചു സംസാരിച്ചുതുടങ്ങി. ഇപ്പോൾ പന്ധരപ്പനും ബാപ്പുസാഹേബുംകൂടി അധികാരിയുടെ പത്തായങ്ങൾ കൊള്ളയടിപ്പിക്കുന്ന ശ്രമത്തിലാണ്. അതു നടക്കാതിരിക്കണം. എങ്കിലേ അവരുടെ സ്നേഹബന്ധം തകരുകയുള്ളു എന്നദ്ദേഹം അഭിപ്രായപ്പെട്ടു.

എന്നാൽ ദാദ അതിലൊന്നും ശ്രദ്ധിക്കുന്നില്ലെന്ന് അദ്ദേഹത്തിന് മനസ്സിലായി. നാനാവലിയച്ഛന്റെ മരണത്തെക്കുറിച്ച് ആളുകൾ പറയുന്നതെന്താണെന്ന് അവനോടു പറയേണ്ടിവന്നു. അവസാനം മനമില്ലാമനസ്സോടെ ചിമണയും ബാപ്പുസാഹേബും തമ്മിലുള്ള അവിഹിതബന്ധത്തെക്കുറിച്ചും അല്പം പറയേണ്ടിവന്നു. നാനാ വിഷപ്രയോഗംകൊണ്ടാണ് മരിച്ചതെന്ന് ആളുകൾക്കിടയിൽ സംസാരമുണ്ട്. അതും പറഞ്ഞു. ''ദാദാ, കഴിഞ്ഞുപോയ കാര്യത്തെക്കുറിച്ചു ദേഷ്യപ്പെട്ടിട്ടു ഫലമില്ല. നീ എടുത്തുചാട്ടത്തിനൊരുങ്ങരുത്. ബാപ്പു, ചിമണയെ കല്യാണംകഴിച്ചാൽ സംഗതിയൊക്കെ ശരിയാവും. അതു നടത്തിക്കുന്നകാര്യം ഞാനേററു. ഇതിനുവേണ്ടി ആരുടേയും ജീവിതം നശിപ്പിക്കേണ്ട ആവശ്യമില്ല.'' അദ്ദേഹം ഉപദേശിച്ചു. അദ്ദേഹത്തിന്റെ മനസ്സ് ഈ സംഭവങ്ങളുടെ മറുവശം കാണുകയും അതിന്റെ ഭവിഷ്യത്തുകളെക്കുറിച്ച് ചിന്തിക്കയും ചെയ്തിരിക്കുന്നു. പരിതഃസ്ഥിതി അപകടകരമാകയാൽ സൂക്ഷിച്ചു മുന്നോട്ടുപോകണം.

ഈ സംഗതികളൊക്കെ ദാദയ്ക്കു പുതിയതായിരുന്നു; അപ്രതീക്ഷിതമായിരുന്നു. എന്നാൽ ചുററുപാടുകൊണ്ടു തീരെ അറിയില്ലെന്നും പറഞ്ഞുകൂട. നാനാ

കൈ അറുക്കാൻ; അതിനു് ഇങ്ങനെയല്ലാതെ എങ്ങനെ പോകണമെന്നാ പറയുന്നതു്?'' ദാദ നിന്നില്ല. അതിവേഗം അവൻ മുന്നോട്ടോടി.

## 7

മഠത്തിലേയ്ക്കുള്ള വഴി ജാഗീർദാരുടെ വലിയമാളികയുടെ മുമ്പിൽക്കൂടിയാണു പോകുന്നതു്. വലിയമാളികയുടെ ആനവാതിലിനിരുവശവും ഉയർന്ന വിസ്താരമേറിയ തറകൾ കാണാം. അതുകൊണ്ടു് വഴി കടുസ്സായിരിക്കുന്നു. ദാദ മരക്കട്ട പിടിച്ചു മഠത്തിനുനേരെ ഓടിവരുന്നതു് വലിയമാളികയിലെ ദർബാർ ഹാളിലിരുന്നു പുകവലിക്കുകയായിരുന്ന പുലിവേട്ടപ്പുഴവന്മാർ കണ്ടിരുന്നു. കോൽക്കാരൻ മുന്നോടു ദാദ പറഞ്ഞ മറുപടിയും അവരുടെ ചെവിയിൽ വീണിരിക്കുന്നു. ബാപ്പുസാഹേബു് ആ സമയത്തു് വലിയമാളികയിൽ ഉണ്ടായിരുന്നില്ല.

വലിയമാളികയിലെ നടുമുറിയിൽ കെട്ടിയ ഊഞ്ഞാൽക്കട്ടിലിലിരുന്നു് പുതലാബായി ചിമണയോടു സംസാരിക്കുകയായിരുന്നു. അപ്പോഴാണു് ദളവ പരിഭ്രാന്തനായി കിതച്ചുകൊണ്ടുവന്നതു്: അമ്മേ, സംഗതി അപകടമാണു്. ചിമണയുടെ കാര്യം ദാദ അറിഞ്ഞുകഴിഞ്ഞോ എന്തോ? അവൻ മഠത്തിനുനേരെ ഗദയും പിടിച്ചു് ഓടിയിരിക്കുന്നു. നല്ല വെളിച്ചപ്പാടിനെപ്പോലെയുണ്ടു്!'' അവിടെ മൂലയ്ക്കിരുന്നിരുന്ന ചിമണയെ അയാൾ കണ്ടിരുന്നില്ല. അവളെ കണ്ടതും അയാളുടെ വിഭ്രാന്തി ഇരട്ടിച്ചു.

പുതലാബായി അമ്പരന്നു. എങ്കിലും മനസ്സാന്നിദ്ധ്യം കൈവരിച്ചു് അവർ ദളവയോടു പോയിക്കൊള്ളാൻ സൂചന നൽകി. അവർ രത്നയെ ഉറക്കെ വിളിച്ചു.

അകത്തെ മുറിയിൽ രത്ന മുടി ചീകിക്കെട്ടുകയായിരുന്നു. അവളും പരിഭ്രാന്തയായി ഓടിവന്നു.

''രത്നാ, ഇന്നു് നിന്റെ മംഗല്യത്തിന്റെ ഭാഗ്യത്തിനു് ബാപ്പു, ദാദയുടെ കയ്യിൽനിന്നും രക്ഷപ്പെടണം. നിനക്കെന്തുചെയ്യാൻ സാധിക്കും?'' അവർ കരഞ്ഞുതുടങ്ങി.

ചിമണ ഇതെല്ലാം കാണുകയും കേൾക്കുകയും ചെയ്യുന്നുണ്ടു്. അന്ത്യകാലം അടുത്തുവെന്നു് അവളുറച്ചു. ശരീരം വിറങ്ങലിച്ചു. പേടിച്ചരണ്ട അവൾക്കു് ഒന്നും സംസാരിക്കാനായില്ല. നായാട്ടുകാരനെ കണ്ടു പേടിച്ച പേടമാനിനെപ്പോലെ അവൾ വിശാലനേത്രങ്ങൾ തുറന്നു് ഭീതിയോടെ നോക്കിത്തുടങ്ങി.

രത്നയ്ക്കു് ഒന്നും പിടികിട്ടിയില്ല. ദാദ മഠത്തിലേയ്ക്കു് ഓടിപ്പോയ കാര്യം പുതലാബായി പറഞ്ഞു. പക്ഷേ, രത്ന ഭയപ്പെട്ടില്ല. മുടി മെടഞ്ഞിട്ട

കഴിഞ്ഞില്ല. മുടി അതേപടി വലിച്ചുകെട്ടി; അകത്തുപോയി ധൃതിയിൽ കമ്മപ്പൊട്ട തൊട്ടു; സാരിത്തലപ്പ് അരയിൽ മുറുക്കി പുറത്തിറങ്ങി. അവളുടെ കണ്ണുകൾ അകലെയുള്ള എന്തോ തെരയുന്നതുപോലിരുന്നു; ചുണ്ടുകൾ കടിച്ചുപിടിച്ചിരുന്നു. ഈ പുറപ്പാട കണ്ട പുതലാബായി 'എങ്ങോട്ടു പോകുന്നു' എന്നു ചോദിച്ചതിനും അവൾ മറുപടി പറഞ്ഞില്ല. ജാഗീർദാരുടെ വീട്ടിലെ പതിവനുസരിച്ച് അവൾ ഘോഷാസമ്പ്രദായം പാലിക്കേണ്ടതായിരുന്നു. അതൊന്നുമില്ലാതെ രത്ന പുറത്തിറങ്ങി ഓടി.

"രത്നാ! രത്നാ!" പുതലാബായിയുടെ വിളി അവൾ കേട്ടില്ല. "ബായീസാബ്, ബായീസാബ്!" ദളവയുടെ വിളിയും കേട്ടില്ല.

അന്നു രാത്രി അധികാരിയുടെ പത്തായങ്ങൾ കൊള്ളയിടണം. അതിനു വേണ്ട ഏർപ്പാടുകൾ ചെയ്യാൻ പഢരപ്പന്റെ മഠത്തിൽ യോഗം ചേർന്നിരിക്കയാണ്. പെരുപ്പകത്തികൾ, തളവാറന്മാർ, നായാടികൾ മുതലായവർ സംഘംസംഘമായി വന്നുചേർന്നിരിക്കുന്നു. ബാപ്പുസാഹേബിന്റെ വിശ്വസ്തരായ അഭ്യാസികളും അവിടെയുണ്ടായിരുന്നു.

"നിങ്ങളെല്ലാവരുംചേർന്ന് ഇന്നുതന്നെ അധികാരിയുടെ വീട്ടിലേയ്ക്കു പോകണം. പത്തായം തുറന്ന് ധാന്യം വിതരണംചെയ്യണമെന്ന് ശാഠ്യം പിടിക്കണം. ആറുമാസത്തേയ്ക്കുവേണ്ട ധാന്യം അദ്ദേഹത്തിന്റെ പത്തായങ്ങളിൽ മാത്രമുണ്ട്. ആവശ്യം വന്നാൽ വലിയമാളികയിലെ എല്ലാ പത്തായങ്ങളും നിങ്ങളുടേതാണ്." ബാപ്പുസാഹേബ് ആവേശത്തോടെ പറഞ്ഞു. പഢരപ്പൻ തലയാട്ടി.

"ജാഗീർദാർ എവിടെ?" മഠത്തിന്റെ പടവുകൾ കയറിവരുന്ന ദാദ വിളിച്ചു ചോദിച്ചു.

ബാപ്പുസാഹേബ് മറ്റെങ്ങോ ശ്രദ്ധിക്കയായിരുന്നു. ദാദയുടെ ശബ്ദം കേട്ടപ്പോൾ അയാൾ അങ്ങോട്ടുനോക്കി. ചുണ്ടു കടിച്ചുപിടിച്ച അവന്റെ മുഖം കണ്ടതോടെ അയാൾക്ക് സപ്തംഗം വിയർത്തു. എന്തോ പറയാൻ തുടങ്ങിയതായിരുന്നു. ഇപ്പോൾ ഇരുന്നേടത്തിരുന്നു വിറയ്ക്കുന്നു. ദാദയുടെ നില്പ് അയാളിൽ ഭീതിയുളവാക്കി. "സ്വാമികളേ, രക്ഷിക്കണേ!" അയാൾ സ്വാമിയുടെ കാലിൽ വീണു.

ആളുകൾ ഇളകി. ചിലർ മരക്കട്ട പിടിച്ചെടുക്കാനാഞ്ഞു് മുഖത്തടിയേറ്റ് പിൻവാങ്ങി. ഇതിനിടയ്ക്ക് ബാപ്പുസാഹേബ് സ്വാമിയുടെ രഹസ്യമുറിയിൽക്കയറി സാക്ഷയിട്ടു.

പഢരപ്പന് ദാദയെ നേരിടാനുള്ള ധൈര്യമുണ്ടായിരുന്നില്ല. അയാൾ ഉറക്കെ വിളിച്ചു: "എടോ ബസപ്പാ! ലാഡസാഹേബ്! അവനെ പിടിക്കെടോ! പിടിച്ചിരുത്തു! എന്തുവേണമെന്ന് ചോദിക്കു! എല്ലാം ചോദിച്ച് വേണ്ടതു ചെയ്യാം."

ബസപ്പനും ലാഡനും ദാദയുടെ അടുത്ത സ്നേഹിതന്മാരാണ്. അവന്റെ മുഖം കണ്ടപ്പോൾത്തന്നെ ദേഷ്യത്തിന്റെ കാരണമെന്താണെന്ന് അവർ ഊഹ്യ

മായി ഊഹിച്ചു. അവർ രണ്ടുപേരും അവന്റെ കാലിൽവീണു കരഞ്ഞുപറഞ്ഞു: ''ഒന്നടങ്ങ് ഓമേ! അങ്ങനെ കലികൊണ്ട് എടുത്തുചാടല്ലെ! സ്വാമികളെന്തു പറയുന്നുവെന്നെങ്കിലും കേൾക്കൂ.''

ഓമ അവരെ തള്ളിമാററി പത്മപ്പന്റെ മുമ്പിൽ ചെന്നുനിന്നു: ''സ്വാമികളേ, ആദ്യമായി ഈ മൂർഖനെപ്പിടിച്ച് പുറത്താക്കൂ. അവന്റെ രക്തം ഈ മഠത്തിൽ ഒഴുകേണ്ട.'' അവൻ ഗർജ്ജിച്ചു.

''ജാഗീർദാർ അതിനുമാത്രം എന്തുചെയ്തു? വല്യവരുടെയും വാക്കുകേട്ട് എന്തെങ്കിലും ചെയ്യരുത് പിരാന്താ!'' ഒരു കുഞ്ഞിനോടെന്നപോലെ സ്വാമി പറഞ്ഞു.

''അയാളെ എന്തു ചെയ്യുവെന്നത് അയാളെക്കൊണ്ടുതന്നെ പറയിക്കാം. ആദ്യം അയാളെ വിട്ടുതരൂ.'' ഇത്രയുംപറഞ്ഞ് സ്വാമിയുടെ കല്പനയ്ക്കു കാത്തുനിൽക്കാതെ ഓമ അകത്തേയ്ക്കോടി.

ഓമയ്ക്കു കോപാവേശത്തിൽ ബുദ്ധിസ്ഥിരത തെററിയിരിക്കയാണ്. മുഷ്ടിചുരുട്ടിക്കൊണ്ട് അവൻ വാതിലിലിടിച്ചു. ചവിട്ടി. പഴയ വാതിൽപ്പാളികൾ വിണ്ടു. ഇനിയും രണ്ടിടികൂടി കൊടുത്താൽ തകരും; ബാഹ്യസാധനമ് ഓമയുടെ കൈകളിൽ ചെതരിയും. ആളുകൾ സംഭീതരായി നോക്കിനിൽക്കയാണ്. ''ഗ്രാമത്തിലെ പ്രഭുവിന് ഈ ഗതി വരുന്നതുംനോക്കി ഇങ്ങനെ നിൽക്കയാണോ?'' സ്വാമികിത്തു പറയണം. പക്ഷേ, സ്വരം പുറത്തുവരുന്നില്ല.

പെട്ടെന്നാണ് രത്ന കടന്നുവന്നത്. അവൾ വാതിലിന് പുറംചാരിനിന്നു. ചുണ്ടുകൾ വിറയ്ക്കുന്നു. കണ്ണുകൾ വെള്ളത്തിൽ പൊങ്ങികിടക്കുന്നതുപോലെ കാണപ്പെട്ടു. എന്നാൽ കണ്ണീരൊഴുകുന്നില്ല. ''ഓമാ, ഓമാ–അദ്ദേഹത്തെക്കാൾമുമ്പേ നിന്റെ ചേച്ചിയുടെ തലയിൽ ഇടിവീഴട്ടെ. എന്നിട്ട് അകത്തുപോകൂ. ആദ്യം എന്റെ തലയിൽ അടിക്കൂ!'' അവൾ ആവേശത്തിൽ പറഞ്ഞു.

കുതിച്ചുപായുന്ന ഇടിത്തീയുടെ ഗതിയെ തടുത്തതുപോലെയായി സ്ഥിതി. ആളുകൾ ഇതികർത്തവ്യതാമൂഢരാണ്. ഓമ വീശിയ മുഷ്ടി രത്നയുടെ തലയിൽ പതിച്ചതുതന്നെ! അവർ ഭയന്നുവിറച്ചു. ഓമ ആഞ്ഞെടുത്ത സ്വന്തം കൈകളെ വിഷമിച്ചു തടഞ്ഞു; കൈ ഉളുക്കി. ''ചേട്ടത്തി, ചേട്ടത്തി! നിങ്ങൾ ഇവിടെ വരരുത്. നിങ്ങൾ വലിയമാളികയിലേയ്ക്കു പോകൂ. എന്നാണെ പോകണം!'' അവൻ തൊഴുതു.

''അദ്ദേഹം മരിക്കുമ്പോൾ ഞാൻ വലിയമാളികയിൽപോയി ജീവിക്കാമെന്നോ? ഓമാ, നീ ചേട്ടത്തിയെന്നു വിളിച്ചല്ലോ? ഈ ചേട്ടത്തിയുടെ കഴുത്ത് മായ്ച്ചുകളഞ്ഞ് മുന്നോട്ടുപോകൂ!''

ഓമയുടെ കണ്ണുകളിൽനിന്ന് അശ്രുധാരയൊഴുകി. ''കൂടുതൽ പറയാനില്ല ചേട്ടത്തി! എല്ലാം നിങ്ങൾക്കറിയാം. ചിമണിയുടെ മാനംകാക്കാൻ ഞാനിതു ചെയ്യണം.'' ഓമ തന്റെ ചെയ്തികളെ സമർത്ഥിച്ചു.

''എന്റെ കങ്കണം മായ്ച്ചാൽ നിന്റെ പെങ്ങളുടെ മാനം രക്ഷപ്പെടും, അല്ലേ? യശവന്തമാമന്റെ വീട്ടിലേയ്ക്ക് ഞാൻ കങ്കമക്കുറിയില്ലാതെ പോയാൽ നിനക്കു മനസ്സുഖം കിട്ടുമോ?'' രത്ന അവന്റെ ആത്മാവിൽ ആഞ്ഞുചവിട്ടി.

''രത്നയുടെ ജീവിതം നശിപ്പിക്കില്ലെന്ന് ആണയിടൂ ദാദ!'' യശവന്തറായരുടെ ആത്മാർത്ഥമായ അപേക്ഷ ദാദയുടെ കരളിൽ മുറിവേല്പിച്ചു.

ദാദ നിശ്ശേഷതളർന്നു. ''ചേടത്തി പോകൂ. സുഖമായി ജീവിക്കൂ. ഭർത്താവിനെ രക്ഷിച്ചോളൂ. പക്ഷേ, ചേടത്തീ, കുറ്റംചെയ്യവനെ ശിക്ഷിച്ചേ മതിയാകൂ. എനിക്കു നീതികിട്ടണം. അതു തന്നിട്ടുപോകൂ.'' കോപംമാറിയ ദാദ കൊച്ചുകുട്ടിയായായിരിക്കുന്നു.

''ചിമണ എന്റെയും അനിയത്തിയാണ് ദാദ. എന്നെപ്പോലെ അവളും ജീവിതം നയിക്കണം. ആരാണ് പാപംചെയ്തതെന്ന് അവളോടുതന്നെ ചോദിക്കൂ, ദാദ. അയാളെത്തന്നെ അവളെ കൊടുക്കൂ. വെറുതെ ജീവൻ അപഹരിച്ച് പാപഭാരം ചുമക്കേണ്ട. എന്തായാലും എടുത്തുചാട്ടം നന്നല്ല, അറിയാ.'' രത്ന ദാദയെ സമാശ്വസിപ്പിച്ചു.

ദാദ, രത്നയുടെകൂടെ അവളുടെ അംഗരക്ഷകനെന്നമട്ടിൽ നടന്നു. പുതലാബായി പരവശയായി മഠത്തിലേയ്ക്കു പുറപ്പെടുകയായിരുന്നു. അവർ രണ്ടുപേരെയും വാതില്ക്കൽ കണ്ടുമുട്ടി. ദാദയുടെ ചുമലിൽ തോക്കുണ്ട് കിടപ്പുണ്ട്. അവർ പേടിച്ചു കഴിഞ്ഞിരുന്നു. ''ഞാൻ ഒരു തെറ്റും ചെയ്തിട്ടില്ല ദാദ. ചിമണയെ കല്യാണം കഴിക്കണമെന്ന് ഞാൻ ആദ്യമേ ബാപ്പുവിനോട് പറയുന്നുണ്ട്. അവന് പാധപ്പന്റെ വാക്കാണ് വലുത്.'' അവർ കരഞ്ഞു. കരഞ്ഞുകൊണ്ടുതന്നെ ഭൃത്യന്മാരുടെ പ്രാണരക്ഷയ്ക്ക് അപേക്ഷിച്ചു.

ദാദ അവിടെ നിന്നില്ല. ഓടി അകത്തുചെന്നു. ചിമണ ഇതു പ്രതീക്ഷിക്കുന്നുണ്ട്. വാത്സല്യംകൊണ്ട് കൈയ്യൂവച്ചു കാത്തുപോരുന്ന ജ്യേഷ്ഠൻ ഇന്ന് അന്തകനെപ്പോലെയാണ് അകത്തുകടന്നത്. തന്റെ പ്രാണൻ ജ്യേഷ്ഠന്റെ കയ്യിലാണെന്ന് അവൾക്ക് നേരത്തെ അറിയാമായിരുന്നു.

''ചിമണാ, ഈ പാപകൃത്യം ചെയ്തതാര്?'' ദാദ ഗർജ്ജിച്ചു.

''ഞാൻതന്നെ ചേട്ടാ. എന്നെ ബാക്കി വെയ്ക്കേണ്ട. എന്റെ തല പൊളിക്കൂ.'' അവൾ ദാദയുടെ കാലുകളിൽവീണ് മുറവിളി തുടങ്ങി.

നാനാവലിയപ്പൻ മരിച്ചതിനുശേഷം ദാദ അനിയത്തിയുടെ മുഖം കാണുന്നതിപ്പോഴാണ്. ഒരു നിമിഷം അവളെ നോക്കി: ''നീ തന്നെ ചെയ്തതാണല്ലേ?'' കടിച്ചുപിടിച്ച കീഴ്ച്ചുണ്ടിൽനിന്നും രക്തം കിനിഞ്ഞു.

''കല്യാണം കഴിക്കാമെന്നു പറയുന്നതു് പാപമല്ല ചിമണേ. നിന്നെ തെറ്റായവഴിക്കു വലിച്ചിഴച്ചതാര്? അതു പറ.'' രത്ന ചിമണയെ പിടിച്ചെഴുന്നേല്പിച്ച് നേരെയിരുത്തി.

''ആരുടെയെങ്കിലും പേര് പറഞ്ഞിട്ടെന്തു പ്രയോജനം രത്നക്കാ? അച്ഛന്റെ പ്രാണൻ നഷ്ടപ്പെട്ടു; സ്വന്തം മാനം പോയി; ഈ മുഖം

കാണിച്ച് എങ്ങനെ ജീവിക്കും? ശ്രേഷ്ഠാ, ചെയ്തവരം ഞാനാണ്. എന്നെ ബാക്കിവെയ്ക്കല്ലേ!'' ചിമണ അത്യന്തം ധീരയായി കാണപ്പെട്ടു. മൂതിയെപ്പണന്ന് ജീവിതദുഃഖങ്ങളിൽനിന്ന് വിമോചനം നേടാൻ അവൾ കൊതിച്ചു.

''അങ്ങനെയൊന്നും പറയരുത്! മരിച്ചിട്ടെന്തു ഫലം ചിമണാ? നീ ഒറ്റയ്ക്കു മരിക്കില്ല. ജനിക്കാൻ പോകുന്ന കുഞ്ഞിന്റെ അച്ഛനാരെന്നെങ്കിലും പറയൂ.'' രത്ന നിർബ്ബന്ധിച്ചു.

''പറയാതെ ഞാൻ വിടുമോ? കുഞ്ഞിന്റെ അച്ഛനാരെന്നു ഗ്രാമമാകെ അറിയട്ടെ. അവനെക്കൊണ്ട് കല്യാണം കഴിപ്പിച്ച് നിന്റെ ജീവിതത്തോടു കെട്ടിയില്ലെങ്കിൽ ഞാൻ ജ്യേഷ്ഠനായിരുന്നിട്ടെന്തു പ്രയോജനം?'' ദാദ ആശ്വസിപ്പിക്കുന്ന സ്വരത്തിൽ തുടർന്നു. 'ബാപ്പുസാഹേബ് വ്യഥന്ന് എന്റെ കാതിൽ എത്തിയിട്ടുണ്ട്. ഇതു നേരല്ലേ? പറയൂ.''

''കല്യാണം കഴിക്കാവുന്ന ജാതിക്കാരനല്ല ചേട്ടാ. അയാൾ ഒരു തെണ്ടുന്ന സന്യാസിയാണ്.'' ചിമണ ശ്വാസമടക്കിപ്പിടിച്ച്, ഗത്യന്തരമില്ലാതെ പറഞ്ഞു.

ദാദയ്ക്ക് ഇടിവെട്ടേറ്റതുപോലെയായി. പതലാബായി സകല സംഗതികളും ആദ്യന്തം വിവരിച്ചു.

''ഇതൊക്കെ നേരാണെന്ന് ഞാൻ വിശ്വസിക്കണോ?'' ദാദയുടെ ചോദ്യം.

''എന്നാണെ സത്യം.'' ചിമണ ആർത്തയായി പറഞ്ഞു.

ദാദ അല്പസമയം ചിന്തിച്ചു. പ്രേയാനായി വന്ന പുരുഷൻ പെണ്ണിനെ താലികെട്ടി സംരക്ഷിക്കണം. അവൻ വിശ്വസിച്ചുപോരുന്ന നീതിയാണത്. അവൻ സന്യാസിയായാലും ഗൃഹസ്ഥനായാലും എന്തു വന്നാലും പെങ്ങളുടെ ജീവിതം ഒരു നീണ്ട മാനക്കേടാകരുത്. നാനാവലിയച്ഛന്റെ ആത്മാവിന് ശാന്തി ലഭിക്കില്ല. അതുകൊണ്ട് ചിമണയെ മഠത്തിൽ പഢരപ്പന്റെ ആശ്രയത്തിൽ വിടുകതന്നെ. തല്ക്കാലം അവന്റെ ചിന്തയിൽ തെളിഞ്ഞ ഉപായം അതുമാത്രമായിരുന്നു.

ചിമണയെ വിളിച്ച് ദാദ മഠത്തിലേയ്ക്കു വന്നു.

പഢരപ്പന്ന് ഇത് അപ്രതീക്ഷിതമായിരുന്നു. ചിമണയുടെ കാമുകൻ ബാപ്പുസാഹേബാണെന്ന് സകലരും വിശ്വസിച്ചിരിക്കേ, താൻ രക്ഷപ്പെട്ടിരിക്കുന്നുവെന്ന്, പഢരപ്പൻ സമാധാനിച്ചിരിക്കയായിരുന്നു. ഇപ്പോഴും ഗംഭീരഭാവത്തിലാണ ചോദ്യം: ''നിന്റെ പരാക്രമമൊക്കെ കഴിഞ്ഞുവോ ദാദാ? ബാപ്പുവിനെ കൊല്ലാൻ നേരത്തെ തീബാണംപോലെ വന്നതാണല്ലോ. ഇപ്പോഴെങ്കിലും ബുദ്ധി തെളിഞ്ഞോ? തന്റെയുടെ കുടുംബജീവിതം തകർത്തു; ചിമണയ്ക്ക് നല്ല ഭർത്താവു കിട്ടണം-നല്ല കാര്യം. ആളുകൾ നിന്റെ വാക്കുകേട്ടു ചിരിക്കും. എല്ലാവർക്കുമറിയുന്ന സത്യം കളവാണെന്നു തെളിയിച്ച്

ആ പാപത്തിന്റെ ഭാരം എന്റെ തലയിലേററാൻ വന്നിരിക്കയാണല്ലേ? ചിമണ്ണ പറയുന്നതുവെച്ചു് ഞാൻ സമ്മതിക്കണോ?''

''നിന്നോടു ചെയ്ത പാപം നിഷേധിച്ചു്, അതു മുഴുവൻ ചിമണ്ണയുടെ തലയിലിടാനാണോ ഭാവം? നിന്നെ, നിന്നെ... ...'' ഭാമ കരഞ്ഞു പൊട്ടി.

ഇതിനകം ഗ്രാമത്തിലെ കൊള്ളാവുന്ന വ്യക്തികളെല്ലാം മഠത്തിലെത്തിച്ചേർന്നിരുന്നു. തങ്ങളുടെ പൂജ്യനായ ഗുരു, സ്ത്രീലമ്പടനാണെന്നറിയാമായിരുന്നിട്ടും പരസ്യമായി അതു സമ്മതിക്കേണ്ടുന്ന സന്ദർഭം ഇതുവരേയും ഉണ്ടായിട്ടില്ല. സ്വാമിയോടുള്ള അടുപ്പവും സ്നേഹവും കാരണം എല്ലാവരും ഭാമയെ വളഞ്ഞു് അവളെ ഭർത്സിച്ചു. ''തെമ്മാടിത്തം കാണിച്ചു്, മഠത്തിന്റെ മാനത്തിനു കളങ്കം വരുത്താൻ വന്നിരിക്കയാണോ?''

''എടോ ഭാമേ, ചിമണ്ണയെ സ്വാമികൾ ചീത്തയാക്കി. പിന്നെ അവളുമായി ബാപ്പുസാഹേബിനു് യാതൊരു ബന്ധവുമുണ്ടായിരുന്നില്ലെന്നു് നീ തെളിയിച്ചുകൊടുക്കണം. അത്രയും ചെയ്യാമോ? എന്നാൽ ഈ സ്വാമികളെ ഓടിച്ചു് ഒരു ചിന്നസ്വാമിയെ മഠത്തിൽ വാഴിക്കാം. അല്ലാതെ നീ വെറും ചട്ടമ്പിത്തരം കാണിച്ചാൽ ആരാ ശ്രദ്ധിക്കാൻ?'' കലികയറി ശേഷപ്പൻ ചോദിച്ചു. നിയമാനുസൃതമായ രീതിയിൽ സാക്ഷികളും തെളിവുകളും ഹാജരാക്കി തെളിയിക്കേണ്ട ചുമതല ഭാമയുടേതാണെന്നു് അവരാരും താക്കീതു നൽകി.

''രാത്രി കൂരിരുട്ടിൽ കളവു നടത്തുന്നവൻ സാക്ഷിയും തെളിവും ഉണ്ടാക്കിയിട്ടാണോ അതു ചെയ്യുന്നതു്? പരസ്യമായി നടക്കുന്ന പണിയാണിതെങ്കിൽ ഇക്കാര്യം ഇവിടംവരെയെത്തുമോ? ചിമണ്ണേ, നിങ്ങൾ രണ്ടാളല്ലാതെ ഇതു് മററാരെങ്കിലും അറിയുമോ?'' ഭാമ ചോദിച്ചു.

''ഭാനമ്മ മാമി അപ്പോൾ മഠത്തിലുണ്ടായിരുന്നല്ലോ. അവൾക്കെല്ലാമറിയാം. വേണമെങ്കിൽ എല്ലാം അവരെ വിളിപ്പിച്ചു് ചോദിക്കാം.'' ചിമണ്ണ തലതാഴ്ത്തി. അനേകം ആളുകളുടെ മുമ്പിൽ അവമാനിക്കപ്പെടുകയാണു്. അവളുടെ പ്രാണൻ പിടഞ്ഞു.

''ചാന്തിന്റെ ചെയ്തിക്കു് വലിയ സാക്ഷി! അവളാണെങ്കിൽ നാട്ടുസൂള. അവളെ വിളിച്ചു് ചോദിക്കാനാണിവൾ പറയുന്നതു്.'' പദ്മപ്പൻ അവജ്ഞയോടെ പറഞ്ഞു ചിരിച്ചു.

അധികാരിക്കു് വാർത്തയെത്തി. പദ്മപ്പനോടു പ്രതികാരംചെയ്യാൻ തക്ക സന്ദർഭം കൈവന്നിരിക്കുന്നു. അദ്ദേഹത്തിന്റെ പ്രതികാരചിന്ത നേരത്തെ തന്നെ ഉത്തരമൊരു രംഗം ആസൂത്രണം ചെയ്തതാണു്. സന്ദർഭം കിട്ടിയാൽ ഉപയോഗിക്കണമെന്ന ഉദ്ദേശത്തോടെ, ആരുമാരുമറിയാതെ ഭാനമ്മയെ വീട്ടിൽ പാർപ്പിച്ചിരിക്കയായിരുന്നു. ഈ വാർത്ത കേട്ടപാടെ അദ്ദേഹം അവളേയുംകൂട്ടി മഠത്തിലെത്തുന്നു. അദ്ദേഹത്തിന്റെ പിന്നിൽ ഒരു വലിയ ആൾക്കൂട്ടവും സ്ഥലത്തെത്തി. സന്യാസിയുടെ ഈ പ്രണയകഥ നാട്ടുകാർക്കു് വലി

യൊരു തമാശയായിരുന്നു. ''സ്വാമികൾ പരിശുദ്ധ സന്യാസിയാണെന്ന് ആദ്യം തെളിയിക്കട്ടെ. എന്നാൽപിന്നെ ചിമണ അദ്ദേഹത്തിന്മേൽ ആരോപിച്ച കുറ്റം തെളിയിക്കുന്ന ചുമതല ഞാനേല്ക്കുന്നു.'' അധികാരി വാശി പിടിച്ചു.

''ഗുരുപരമ്പരകൾ പരിപാലിച്ച മഠം. ആ സിംഹാസനത്തിലാണ് അദ്ദേഹം എഴുന്നള്ളിയിരിക്കുന്നത്. സകലരും അറിയുന്ന വസ്തുത! തെളിയിക്കാൻ എന്തിരിക്കുന്നു?'' ശേഷപ്പൻ എതിരു പറഞ്ഞു.

സാരിത്തലപ്പു തലവഴിയിലിട്ട് ഭാനമ്മയാണ് നിൽക്കുന്നത്. ''എമ്മാന്മാരേ! നിരന്നിരിക്കുന്ന ആളുകൾ ദൈവതുല്യരാണ്. ഞാൻ പറയുന്നത് വേണമെങ്കിൽ നിങ്ങൾക്ക് വിശ്വസിക്കാം; വേണ്ടെങ്കിൽ വിടാം. ഞാൻ കണ്ടതു മാത്രം പറയാം. ചിമണയെ ഈ സ്ഥിതിയിലെത്തിച്ചത് സ്വാമികൾ തന്നെ! അവളെ മഠത്തിലേയ്ക്കു വിളിച്ചുകൊണ്ടുവന്നത് ഞാനാണ്. എന്നെ ഈ സ്ഥിതിയിലെത്തിച്ചതും പോരാതെ, തങ്കക്കുടംപോലത്തെ പെൺകിടാവിന്റെ ജീവിതവും തകർത്തതിന് ഞാൻ വഴക്കിട്ട് മഠംവിട്ടുപോയി. ചിമണയുടെ കല്യാണംമുടങ്ങി. അത് നാനാസാഹേബിന്റെ പ്രാണന് കണ്ടകമായി പരിണമിച്ചു. ഇതൊക്കെ സകലരും അറിയുന്ന സംഗതിയാണല്ലോ. ചിമണയെക്കണ്ട് ആശ്വസിപ്പിക്കണമെന്ന് ഞാൻ വിചാരിച്ചിരുന്നതാണ്. അപ്പോഴാണ് ഗൗഡരുടെ പണിക്കാർ ബിലേ[illegible] കാലിക്കച്ചവടത്തിനു വന്നത്. അങ്ങനെ അവരുടെകൂടെ ഞാൻ മിനിഞ്ഞാന്ന് ഇവിടെയെത്തി. ഇപ്പോൾ ഞാൻ ഗൗഡരുടെ വീട്ടിൽ കഴിയുന്നു. ഈ സ്വാമി ഒന്നും ചെയ്തില്ലപോലും! എന്നെപ്പോലെ [illegible] ജീവിതം [illegible], ദീനം ലേശവുമില്ലാതാക്കിയ പെണ്ണുങ്ങളുടെ ശാപത്തിൽനിന്നും ഇയാൾ രക്ഷപ്പെടില്ല!'' രോഷാകുലയായി അവൾ നിലത്ത് കാലടിച്ചു ശപിച്ചു.

ഭാനമ്മ സ്വാമിയുടെ അനധികൃത പത്നിയാണ്. മുള്ളുകൊണ്ട് മുള്ളെടുക്കുക. പാപംകൊണ്ടുതന്നെ പാപകൃത്യത്തെ പരസ്യമാക്കുകയേ നിവൃത്തിയുള്ളൂ. ഭാനമ്മയുടെ വാക്കുകൾ ആളുകൾ വിശ്വസിച്ചു. ചിമണയുടെ കന്യകാത്വം നശിപ്പിച്ചത് സ്വാമിയാണെന്നതു് സത്യമാണെന്നവർ തീരുമാനിച്ചു. പക്ഷേ, മഠത്തിലിരിക്കുന്ന സ്വാമിയുടെ കഴുത്തിൽ ചിമണയെ കെട്ടിയേല്പിച്ച് അവിടെ ഗൃഹസ്ഥാശ്രമം നടത്താമോ? മഠത്തിലെ വിശുദ്ധി നശിപ്പിക്കുകയോ?

''അപ്പോൾ ബാപ്പുസാഹേബിന്റെ പാപഭാരം സ്വാമിയുടെ തലയിൽ വെച്ചുകെട്ടുന്നതു ശരിയാണെന്നാണോ?'' ശേഷപ്പൻ വാദമാരംഭിച്ചു.

സകലതും ഒളിച്ചിരുന്നു ശ്രദ്ധിച്ചുകേട്ടിരുന്ന ബാപ്പുസാഹേബ് മുറിയുടെ സാക്ഷനീക്കി പുറത്തുവന്നു: ''ഞാൻചെയ്തപാപം എനിക്കുതന്നെയിരിക്കട്ടെ. എന്നാൽ ചെയ്യാത്ത പാപത്തിന്റെ ഭാരം ചുമക്കണമെന്ന് പറഞ്ഞാൽ പ്രാണൻപോയാലും സാദ്ധ്യമല്ല. സ്വാമി ഇപ്പണിചെയ്ത നാൾതൊട്ട് ഞാൻ ചിമണയെക്കുറിച്ചുള്ള കൗതുകം വിട്ടതാണ്. എന്റെ ചേട്ടത്തി, ഞാൻ ചിമ

ണയുടെ അട്ടഹാസവും ചെല്ലാത്തവണ്ണം കാവലിരുന്നിട്ടുണ്ട്. സ്വാമികളേ! ആഷാഢപൗർണ്ണമികഴിഞ്ഞ് ഇപ്പോൾ എത്രമാസമായി? നിങ്ങൾതന്നെ കണക്കു പറയൂ. അങ്ങനെപടിയായി മരണവാഞ്ഛിക്കൊരുത്ത നിങ്ങൾക്കല്ലേ അതെല്ലാം അറിയൂ?'' പറഞ്ഞുതീർന്നപ്പോൾ പഡമപ്പൻ ഇരുന്നേടത്തുതന്നെ കുഴഞ്ഞു.

''ഭൂമിതന്നെ ഉടുന്നാടിച്ചാൽ എന്തുചെയ്യും? പ്രാണസ്നേഹിതൻതന്നെ ഇങ്ങനെ എതിർനിന്നാൽ എന്തുചെയ്യാം! എല്ലാം ശിവന്റെ ലീല!'' പഡമപ്പൻ എന്തൊക്കെയോ പുലമ്പി.

''എവിടുന്നാ വന്നത്, അവിടേയ്ക്കുതന്നെ പൊയ്ക്കോ!'' ആൾക്കൂട്ടത്തിലൊരു തെമ്മാടി മുറുമുറുത്തു.

''ചെറുവായ, വലിനാവാക്ക്! അങ്ങനെ പറയാതനിയാ.'' ശേഷപ്പൻ ഉപദേശിക്കുന്നമട്ടിലാണതുപറഞ്ഞത്.

ചിമണയുടെ കണ്ണീർ അഖണ്ഡ വർഷധാരയായൊഴുകുന്നു. ഭാവി ഭീകരമാണ്. അവൾക്ക് കൈകാലുകൾ തളർന്നു. നാനായുടെ മരണംകൊണ്ട് ആശനശിച്ച അവളുടെ ഹൃദയം അപ്പോഴേ വററി വരണ്ടിരിക്കയായിരുന്നു. ഇങ്ങനെയൊക്കെയാണെങ്കിലും അവളുടെ സകല ആശകളും കടികൊള്ളുന്നത് മാധവനിലാണ്. മാധവനെ ഭയമാണെങ്കിലും ആദ്യത്തെ ഒരിറക്ക ജീവിതം അവളെ സംബന്ധിച്ചിടത്തോളം കയ്പേറിയ വിഷമായി മാറിയിരിക്കുന്നു. നാനായുടെ വാൽസല്യപൂർണ്ണമായ സംരക്ഷണയിൽ തുല്യലും അലട്ടമില്ലാതെ കഴിഞ്ഞുകൂടിയ ചിമണ; ഗ്രാമത്തിൽ ഏററവും തെളിഞ്ഞുകത്തുന്ന തന്റെ സൗന്ദര്യത്തെക്കുറിച്ച് അഭിമാനിച്ചിരുന്ന മുഗ്ധകന്യക; ആൾക്കൂട്ടത്തിനു മുമ്പിൽ കുററവിചാരണയ്ക്കു നില്ക്കേണ്ടിവന്നു. അതും മാനസംരക്ഷയ്ക്കല്ല. ഭാവിയിൽ ജനിക്കാൻപോകുന്ന പാപരഹിതനായ കുഞ്ഞിന്റെ അച്ഛൻ ആരാണെന്ന സത്യം പറയുവാൻ! സത്യം വ്യക്തമായി തെളിയിക്കപ്പെട്ടു. എന്നാലെന്താ? പെണ്ണിന്റെ കളങ്കപ്പെട്ട മാനം വീണ്ടും ശുദ്ധമാകാൻ അത് കലങ്ങിയ വെള്ളമാണോ? കിട്ടിയേടത്തോളം വസ്തുതകൾ തീരുമാനമെടുക്കാൻ ചുമതലപ്പെട്ടവർക്ക് സമാധാനപ്രദമായിരുന്നു. പക്ഷേ, പെണ്ണിന്റെ അന്തഃകരണദർപ്പണം ഉടഞ്ഞുപോയിരിക്കുന്നു; ആ കണ്ണാടിക്കഷണങ്ങൾ സത്യത്തിന്റെ വികൃത പ്രതിബിംബങ്ങളുണ്ടാക്കി.

ചിമണ കരഞ്ഞുകൊണ്ടേയിരുന്നു. അവസാനം അധികാരിതന്നെ അവളെ സമാധാനിപ്പിക്കേണ്ടിവന്നു. ''അകത്തുപോകൂ, അനിയത്തീ! നീയിനി ഈ മഠത്തിൽതന്നെ ജീവിക്കേണ്ടവളാണ്. ശിവന്റെ ഇച്ഛ അതാണെങ്കിൽ ആർക്കെന്തു ചെയ്യാനൊക്കും? സ്വാമികളേ, നാനാ മരിച്ചനാൾ തൊട്ട് ചിമണ ഈ ഗ്രാമത്തിന്റെ മകളാണ്. അവൾക്ക് സങ്കടം വന്നാൽ അതീ ഗ്രാമത്തിനു തന്നെ സങ്കടം വന്നപോലാണ്. ഇതറിഞ്ഞ് അവളെ രക്ഷിക്കുക.'' അയാൾ പഡമപ്പനെ താക്കീതു ചെയ്തു. നാട്ടുകാരോട് സ്വഗൃഹങ്ങളിലേയ്ക്കു തിരിച്ചുപോകാൻ കല്പിച്ചു.

'എന്റെ പെങ്ങളെ നീ കേട്ടു! അതോടെ നീ മടിയിൽ തീക്കനലാണെടുത്തു സൂക്ഷിച്ചത്. അവളുടെ ജീവന് എന്തെങ്കിലും......'' മാരപ്പ് അപ്പുറം പറ

യാനായില്ല. കോപവും താപവും അവൻെറ കരൾത്തട്ടിൽ ഏറ്റുമുട്ടി. തന്നെപ്പോലൊരു ജ്യേഷ്ഠനുണ്ടായിരുന്നിട്ടും ചിമണ അനാഥയായി മഠത്തിൽ കഴിയേണ്ടിവന്നല്ലോ എന്ന സങ്കടം. നിറകണ്ണുകളോടെ അവൻ ചിമണയെ നോക്കി. മുഖം ഇരുകരങ്ങൾകൊണ്ടും പൊത്തി മഠത്തിലെ പടവുകളിറങ്ങി അവൻ സാവധാനം നടന്നു.

## 8

രാമയുടെ ജീവിതത്തിൽ ഇന്നുവരെ ചിന്താധീനനാകേണ്ടുന്ന സന്ദർഭം ഉണ്ടായിട്ടില്ല. ഇരുപതുവയസ്സായി; പക്ഷേ, ഇപ്പോഴും മനസ്സ് കൊച്ചുകുഞ്ഞിൻേറതു പോലാണ്. അവൻെറ പ്രപഞ്ചം കളരിയും ഗുസ്തിമത്സരങ്ങളും വിട്ട് ഏറെ വിസ്തൃതമായിരുന്നില്ല. നാനാവലിയച്ഛൻ നാട്ടുകാര്യങ്ങൾ നോക്കി നടത്തിയ പ്രമാണി. പക്ഷേ, രാമയ്ക്ക് അതിൻെറ ഗന്ധംപോലുമില്ല. പാൽ കുടിക്കുക, കളരിപ്പയറ്റ് അഭ്യസിക്കുക–അതല്ലാതെ മറ്റൊരു ശീലവുമില്ല. കൂടാതെ ചിന്തയില്ലാതിരിക്കാൻ മറ്റൊരു മാനസികകാരണം കൂടിയുണ്ടായിരുന്നു. ജനിച്ചിട്ട് കൊല്ലം ഇരുപതായി. പക്ഷേ, എതിർപ്പ് അവൻ കണ്ടിട്ടില്ല. ആകെ കണ്ടിട്ടുള്ളതു് ഗുസ്തിക്കളത്തിലെ മത്സരം മാത്രമാണ്. എന്നാലൊരിക്കലും എതിരാളിയുടെ കണ്ണിൽ വിദ്വേഷം കാണില്ലായിരുന്നു.

എന്നാലിപ്പഴോ? നാനാവലിയച്ഛൻെറ മരണം ഏല്പിച്ച ആഘാതം കാരണം മനസ്സിൻെറ സമനില തെറ്റിയിരുന്നു. തൻെറ നിലനില്പിൻെറ ആണിക്കല്ല് ഇളകിയിരിക്കുന്നു. അവിഹിതബന്ധം മൂലം ചിമണ അമ്മയാകാൻ പോകയാണെന്ന് യശവന്തരായർ ആദ്യം പറഞ്ഞറിഞ്ഞപ്പോൾ അവൻെറ ചോര തിളച്ചു. അവൻെറ സ്വഭാവത്തിൽ സംയമം എന്നൊന്നില്ലായിരുന്നു. അച്ഛനായ ലക്ഷ്മണൻെറ ജഡസ്വഭാവത്തിന് തീവ്രമായ പ്രതിക്രിയ എന്ന മട്ടിലാണ് രാമയുടെ ജനനം. അക്കാരണംകൊണ്ടുതന്നെയാണ് പാപിയായവന് തക്ക ശിക്ഷ നല്കണമെന്ന തത്വം വിശ്വസിച്ച്, ആവേശഭരിതനായി, പ്രതികാരംചെയ്യാൻ അവൻ നടന്നതു്. മറ്റേതോ ഒരു ദുഃഖിതാത്മാവ് പിടിച്ചുവലിച്ചപ്പോൾ അവൻെറ ഗതി തടയപ്പെട്ടു. അപ്പോൾ കോപം ശോകമായി. ആ വെന്തുനീറുന്ന മനസ്സിനെയാണ് ഗ്രാമത്തിലെ ജനങ്ങളുടെ വിരോധം അനുനിമിഷം കുത്തിക്കുത്തി നോവിച്ചതു്. മഠത്തിൽ നിന്നു മടങ്ങുമ്പോൾ അവൻെറ ആവേശമൊക്കെ ചോർന്നുപോയിരുന്നു.

ഞാനെന്താണ് ചെയ്തതു്? അവന് പശ്ചാത്താപം തോന്നി. കുറ്റം ചെയ്തവനെ ശിക്ഷിക്കണം. അതിനുപകരം അന്യായമായി ചിമണയെ പദ്മപ്പൻെറ കഴുത്തിൽ കെട്ടിയേല്പിച്ചതു മാനക്കേടാണ്. അല്ലാതെന്തു്? നാനാ

വലിയച്ഛൻ ജീവിച്ചിരുന്നെങ്കിൽ ഇത്തരം നാണംകെട്ട പണിക്ക് സമ്മതിക്കുന്നതിനുപകരം മാനം കാക്കാൻ വിഷം കഴിച്ച് ആത്മഹത്യ ചെയ്യുമായിരുന്നു. ചിമണയുടെ ഭാവിജീവിതമെങ്കിലും ഇതുകൊണ്ട് പ്രയാസമില്ലാത്തതായിത്തീരുമോ? പഡപ്പൻ കുപ്രസിദ്ധനായ തെമ്മാടിയാണ്. അവൻ മാനമ്മയെ ചെയ്തതുപോലെ ചിമണയേയും പുറത്താക്കിയാൽ? അവൾക്ക് പിന്നെന്തു ഗതി? ഒരു തവണ വഴുതിവീണെങ്കിലും ചിമണയുടെ അഭിമാനം നഷ്ടപ്പെട്ടിട്ടില്ല. അവളും നാനാവലിയച്ഛന്റെ മാർഗ്ഗം സ്വീകരിച്ചാൽ? ഞാൻതന്നെ കൊന്നതിന് സമമായി! ഗ്രാമത്തിൽ എന്റെ സ്ഥാനം എന്തായിരിക്കും?

ചിന്തിച്ചുചിന്തിച്ച് മാദയുടെ തല പുണ്ണായി. ഈ അനുഭവമാകെ അവനാദ്യമാണ്. ജീവിതത്തിലാദ്യമായി വന്ന ദുഃഖം അവനെ ഒരു പുതിയ പാഠം പഠിപ്പിച്ചുവിട്ടു. ജീവിതത്തിന്റെ വഴി താൻ വിചാരിച്ചേടത്തോളം എളുപ്പമല്ല. ഇന്നുവരേയും മാദ ഗ്രാമത്തിന്റെ മാനപ്പുത്രനായിരുന്നു. എന്നാലിന്ന് ഒരു തെററും ചെയ്യാതെ അവൻ ആളുകളുടെ മുമ്പിൽ കുററവാളിയാണ്. തീരെ യാദൃശ്ചികമായി ആളുകളിലുണ്ടായ വിദ്വേഷം അവനെ സംഭ്രമിപ്പിച്ചു. മരണത്തെപ്പോലും കൂസാത്ത മാദ, ആളുകളുടെ പരിഹാസത്തെ ഭയന്നു. ഇരുട്ട് പരന്നിരിക്കുന്നു; എന്നിട്ടും പാളേളിയിലെ ഇടുങ്ങിയ പാതകളിൽ വല്ലവരും തന്നെ നോക്കിച്ചിരിക്കുമോ എന്ന ഭീതിയോടെ മാദ തല കുനിയിട്ട് നടന്നു.

അവന് ഊണു കഴിക്കാൻ തോന്നിയില്ല. ഊണിന്റെ കാര്യം ഓർക്കുന്നതു പോലും അവന് നാണക്കേടായി തോന്നി. മാദ നേരെ കളരിയിലേയ്ക്കാണു പോയത്. കളരിയുടെ ചുമരിൽ നില്ക്കുന്ന ഹനുമാന്റെ വലിയ ചിത്രം അവൻ ശൂന്യമനസ്സനായി നോക്കിനിന്നു; അവൻ അകത്തു കടന്നു. അകത്ത് ഇരുട്ടു വ്യാപിച്ചിരിക്കുന്നു. ഒരു മരക്കട്ട തലയണയാക്കിവെച്ച് അവൻ ഉറങ്ങി.

യശവന്തരായർ രാവിലെ വീട്ടിലേയ്ക്കു വന്നുപോയ ഉടനെ ലക്ഷ്മണൻ ഇറങ്ങിയതായിരുന്നു. ബഡോദയ്ക്കു പോകാൻ വണ്ടിച്ചെലവിന് കാശു വേണം. അതിന് അയൽഗ്രാമത്തിലേയ്ക്കു പോയതാണ്. രാത്രി മടങ്ങി വന്നപ്പോഴും വീടു പൂട്ടിക്കിടക്കുന്നു. താക്കോലെടുക്കാൻ ലക്ഷ്മണൻ കളരിയിലേയ്ക്കു ചെന്നു. വാതിൽ തുറന്നു കിടക്കുന്നു. അകത്ത് വിളക്കില്ല. ആരുടേയും അനക്കമില്ല. വാതില്ക്കൽതന്നെ നിന്ന് അയാൾ വിളിച്ചു ചോദിച്ചു: ''അകത്താരാ?''

മാദ ഞെട്ടിയുണർന്നു. എഴുന്നേററ ഉടനെ അവൻ അച്ഛന്റെ കാൽക്കൽ വീണ്, വിങ്ങിപ്പൊട്ടി കരഞ്ഞുതുടങ്ങി. എന്തിനാണ് കരയുന്നതെന്ന് ലക്ഷ്മണൻ ചോദിച്ചില്ല; അയാളും കരഞ്ഞു. ദുഃഖം ഒട്ടടങ്ങിയപ്പോൾ മാദ പറഞ്ഞു: ''തറവാടിന്റെ മാനം പോകുന്ന പണി ഞാൻ ചെയ്തു. അച്ഛാ, പൊറുക്കണേ!''

ലക്ഷ്മണൻ സംസാരിക്കുന്ന സ്ഥിതിയിലായിരുന്നില്ല. ''വീട്ടിലേയ്ക്കു നടക്കു മോനേ'' എന്നുപറഞ്ഞ് മകനെ കെട്ടിപ്പിടിച്ചു നടന്നു.

അച്ഛനും മകനും വീട്ടിലെത്തി. അയൽക്കാർ ഒരുപക്ഷേ, ഇതിനുതന്നെ കാത്തിരിക്കയായിരുന്നോ എന്തോ? അന്നു് നൂറുകണക്കിനു് ആളുകളുടെ മധ്യത്തിൽ രാമ കാണിച്ച ധൈര്യവും ഒരു ദുഷ്കൃത്യത്തിനു പ്രതിവിധി കാണാൻ സമർത്ഥനെന്ന മട്ടിൽ ചിമണയുടെ ഭാവിയെക്കുറിച്ചു് ഒരു തീരുമാനമെടുത്ത രീതിയും വിസ്തരിച്ചു് അയൽക്കാർ ലക്ഷ്മണനോടു പറഞ്ഞു. ലക്ഷ്മണൻ ഉടൻതന്നെ ബാളാചാര്യരുടെ ഭവനത്തിലേയ്ക്കു നടന്നു.

ബാളാചാര്യർ അധികാരിയുടെ വീട്ടിൽ പോയിരുന്നു. വൈകിയാണു് തിരിച്ചെത്തിയതു്. അദ്ദേഹം തറ്റുടുത്തു് സന്ധ്യാവന്ദനം നടത്തുകയാണു്. ലക്ഷ്മണൻ വന്നതറിഞ്ഞു് അതൊക്കെ എളുപ്പം അവസാനിപ്പിച്ചു. ''ലക്ഷ്മണൻ എപ്പഴെത്തി?'' അദ്ദേഹം കൃഷ്ണാജിനത്തിൽ ഇരുന്നു.

തിണ്ണയുടെ കോണിൽ ഇരുന്ന ലക്ഷ്മണൻ ചോദിച്ചു: ''രാമ ഇന്നു് എന്തൊക്കെയോ കാട്ടി, എന്തെല്ലാം കേട്ടു, ആചാര്യരേ!''

''ശ്രീഹരിയുടെ ഇച്ഛപോലെയൊക്കെ നടന്നു.'' ആചാര്യർ തന്റെ അഭിപ്രായം ഒററവാക്കിലൊതുക്കി.

ലക്ഷ്മണനു് ആചാര്യരുടെ വാക്കിൽ അചഞ്ചലമായ വിശ്വാസം. അദ്ദേഹം കാര്യപ്രാപ്തിയുള്ള സമർത്ഥനായ പരോപകാരിയാണു്. ഏതു പ്രതിസന്ധിയിലും ശരിയായ മാർഗ്ഗദർശനം നല്കാൻ കഴിവുള്ള സമർത്ഥനെന്ന നിലയ്ക്കു് ശങ്കരപ്പഗൗഡർപോലും അദ്ദേഹത്തിന്റെ ഉപദേശമനുസരിച്ചല്ലേ നടക്കുന്നതു്? ബാളാചാര്യരുടെ വ്യക്തിത്വം പാമള്ളിയിലെ സാമാന്യജനതയുടെ ഇടയിൽ വിശ്വാസം ഉണ്ടാക്കിയിരുന്നു. തന്റെ അറുപതു സംവത്സരക്കാലത്തെ ജീവിതത്തിൽ ഇന്നോളം ഒരാളെയും അവഹേളിച്ചിട്ടില്ല. അതുകൊണ്ടു് വിഷമസന്ധികളിൽ ആളുകൾ അദ്ദേഹത്തെ സമീപിക്കുന്നു. ബാപ്പുസാഹേബും പദ്മപ്പനുംകൂടി കള്ള ഹർജികളയിപ്പിച്ചു് മറെറാരു കുഴക്കിൽ പെടുത്തുമോ എന്നാണു് ലക്ഷ്മണന്റെ ഭയം. അങ്ങനെയായാൽ ഇനി ചെയ്യേണ്ടതെന്താണു്? അതുകൊണ്ടാണു് ലക്ഷ്മണൻ ഓടി വന്നിരിക്കുന്നതു്.

ആചാര്യരും അതേ തട്ടിപ്പിനു വിധേയനായിരിക്കുന്നു. സന്ധ്യയ്ക്കു് അധികാരിയുടെ വീട്ടിൽ പോയപ്പോൾ അദ്ദേഹം സംഗതികളെല്ലാം അറിഞ്ഞിരുന്നു. പദ്മപ്പനും അധികാരിയും ബലാഢ്യരാണു്; അവർ വാളൂരിനിന്നാൽ ഗ്രാമീണരുടെ ഗതിയെന്തു്? അങ്ങനെ നോക്കിയാൽ ചിമണാസംഭവം ഒരു വ്യക്തിപരമായ കാര്യമാണു്. രാമ ചിമണയുടെ ആങ്ങള; അതുകൊണ്ടു് ഒരു വിഷമസന്ധിയിൽ താൻ ചെയ്യേണ്ടതു് കഴിവിനൊത്തു ചെയ്തു. മററുള്ളവരാകട്ടെ, രണ്ടുപേരെയും സമാധാനിപ്പിച്ചു് പരിതഃസ്ഥിതി നിയന്ത്രിക്കുന്നതിനുപകരം അതു തങ്ങളുടെ സ്വന്തം പ്രശ്നങ്ങളാക്കിമാററി പരസ്പരം പോരടിച്ചതെന്തിനു്? ബാളാചാര്യരുടെ ദീർഘജീവിതത്തിൽ ഇത്തരം അനുഭവങ്ങൾ പുതുതൊന്നല്ല. ഗ്രാമത്തിലെ എല്ലാ കലഹങ്ങൾക്കും അടിയിൽ ഒരു വ്യക്തിപരമായ പ്രശ്നം കാണും. ഇപ്പോഴും അതാണുണ്ടായതു്.

അതുകൊണ്ടു് നാളെ രാവിലെതന്നെ പത്തായംതുറന്നു് ധാന്യംകൊടുക്കണ

മെന്നു് അധികാരിയെ പറഞ്ഞേല്പിച്ചാണു വന്നതു്. പാവങ്ങളുടെ പൊരിയുന്ന വയർ ചൂഷണം ചെയ്യപ്പെട്ടു. പദ്മപ്പൻ അവരെ പ്രലോഭിപ്പിച്ചു് പത്തായം കൊള്ളയടിക്കും. സമ്മതിക്കാമോ? അദ്ദേഹം ശേഷപ്പനേയുംകണ്ടു് ഉപദേശിച്ചു: "നിന്റെ കള്ളക്കളികാരണം നാടു് നശിക്കരുതു്. അത്രമാത്രം ചെയ്താൽ മതി. കേട്ടോ." എന്തുതന്നെയായാലും ബാപ്പുസാഹേബ് നാട്ടിൽനിന്നു പോകാതെ ഗ്രാമത്തിൽ ശാന്തിയും സമാധാനവും ഉണ്ടാവില്ലെന്നു് അദ്ദേഹത്തിനു് ഉറപ്പുണ്ടായിരുന്നു.

"ബഡോദയ്ക്കു പോകുന്നകാര്യം എവിടംവരെയായി ലക്ഷ്മണാ?" ആചാര്യർക്കു് ആക്കാര്യം ഓർമ്മവന്നു.

"അതു ചോദിക്കാൻതന്നെയാണു് ഞാൻ വന്നതു്. കൂടാതെ ദാദയുടെ ഇന്നത്തെ ചെയ്തികൾകാരണം ബാപ്പുസാഹേബ് അവനെതിരെ പരാതി ബോധിപ്പിച്ചു് വല്ല കുടുക്കും ഒപ്പിച്ചാലോ?"

"ലക്ഷ്മണാ, നീ ഭയപ്പെടാതെ. ദാദയുടെ പ്രവർത്തനങ്ങളിൽ നാടൊട്ടുക്കും സന്തോഷിച്ചിരുന്നു. ചെറുക്കൻ ചെറുതാണെങ്കിലും അവന്റെ ധൈര്യം വലുതാണു്. നീ ഒട്ടും വിഷമിക്കേണ്ട. അവൻ നിനക്കു് കീർത്തികൊണ്ടുവരും." ആചാര്യർ ദാദയെ ആത്മാർത്ഥമായി പ്രശംസിച്ചു.

"അവൻ എത്രമാത്രം വളർന്നുപോയി! കാട്ടിലെ മാൻകുട്ടിയെപ്പോലെയായിരുന്നു. അവൻ യുവാവായിക്കഴിഞ്ഞു; എന്റെ നിയന്ത്രണത്തിൽ അവൻ നിൽക്കില്ല. അവനു് നല്ല ധൈര്യവുമുണ്ടു്. ശരിതന്നെ. പക്ഷേ, സന്ദർഭം നോക്കി എല്ലാം ചെയ്യണം. വേണ്ടേ?" ലക്ഷ്മണനു് അകമേ ഭീതിയുണ്ടായിരുന്നുകൊണ്ടു് മകന്റെ സാഹസികതയെക്കുറിച്ചു് അവജ്ഞതോന്നി.

"ശരി, സമ്മതിച്ചു. ഇന്നവന്റെ ധൈര്യംകണ്ടു് പദ്മപ്പന്റെ ആളുകൾ മാളങ്ങളിലൊളിച്ചില്ലേ? ഇനി അവനുനേരെ വാളോങ്ങില്ല. ബാപ്പുവും അവന്റെ കാര്യത്തിൽ ഇടപെടില്ല. ഇനി അവരെല്ലാം അവന്റെ നിഴലിനെപ്പോലും പേടിച്ചു് നടക്കേണ്ടിവരും. നീ വിഷമിക്കയും മററുംവേണ്ട. ദാദയെ പാളേളിക്കാർ കണ്ണുവച്ചു് സംരക്ഷിക്കും. നീ ബഡോദയ്ക്കുപോയി ലക്ഷ്മീബായിയെ വിളിച്ചുകൊണ്ടുവരണം. അതു് അത്യാവശ്യമായിരിക്കയാണു്. ജനങ്ങളുടെ അനുഭാവം ഉള്ളപ്പോൾതന്നെ ആ ബാപ്പുസാഹേബിനെ വലിയ മാളികയിൽനിന്നു് ഓടിച്ചു് ഗ്രാമത്തിൽ ദ്രോഹംകുറയ്ക്കാൻ ശ്രമിക്കണം. അല്ലേ, നീയെന്തു പറയുന്നു?" ബാളാചാര്യർ സാവകാശത്തിൽ സംസാരിച്ചു.

"ആകട്ടെ. മററന്നാൾ തിങ്കളാഴ്ച പുറപ്പെടാം, ആചാര്യരേ. നിങ്ങളും നമ്മുടെ ദാദയെ വിളിച്ചു് സകലം ഉപദേശിക്കണം. എന്റെ വാക്കു് അവൻ അനുസരിക്കുമെന്നു തോന്നുന്നില്ല. പിരാന്തൻ ചെറുക്കൻ. നാലാളൊന്നു് നല്ലതാണെന്നു പറഞ്ഞാൽമതി, അവനെന്തെങ്കിലുമൊക്കെച്ചെയ്തു് സ്വയം കുഴിയിൽവീഴും." ലക്ഷ്മണൻ ആശങ്ക പ്രകടിപ്പിച്ചു.

അപ്പോഴാണ് കലകയറി ശേഷപ്പൻ അവിടെയെത്തിയത്. പറമ്പിന്റെ പടിവാതിലിൽ പാദരക്ഷയൂരിവയ്ക്കുമ്പോൾ ലക്ഷ്മണന്റെ അവസാനത്തെ വാചകം അയാളുടെ കാതിൽ വീണിരുന്നു.

''കഴിയിൽ വീഴേണ്ട പണിയൊക്കെ ചെയ്തശേഷം അതെന്തിനെ ഒഴിവാക്കാനൊക്കെ ലക്ഷ്മണാ? അല്ലേ, ആചാര്യരേ?'' ശേഷപ്പൻ പൊടിവലിച്ചു.

''എത്രനേരമായോ എന്തോ? ഊണുകഴിച്ചിട്ടില്ലെന്ന് തോന്നുന്നു. ലക്ഷ്മണൻ ഇനി വീട്ടിലേയ്ക്കു പോകൂ.'' ഇനി നടക്കാനിരിക്കുന്ന സ്വകാര്യസംഭാഷണസമയത്ത് ലക്ഷ്മണന്റെ ആവശ്യമില്ലെന്ന് ആചാര്യർ സൂചിപ്പിച്ചു.

ലക്ഷ്മണന് അത് മനസ്സിലായി. അയാൾ പുറപ്പെട്ടു. ശേഷപ്പനും ആചാര്യരും ദീർഘനേരം ചർച്ചനടത്തി. അവസാനം ആചാര്യർ കോപം സഹിക്കാതെ ശേഷപ്പനെ താക്കീതുചെയ്യേണ്ടിവന്നു.

''ശേഷപ്പാ, നീ പധമപ്പന്റെ അനുയായിയായി നടന്ന് നാട്ടിൽ കക്ഷിമാത്സര്യം വളർത്തിയാൽ അതിന്റെ ജ്വാല ഗ്രാമത്തിനേല്ക്കും. ഓർമ്മയിരിക്കട്ടെ!''

''ഞാൻ ചേരിപ്പോരുണ്ടാക്കാൻ പറഞ്ഞതല്ല ആചാര്യരേ! അധികാരി പധമപ്പന്റെ മാനംകെടുത്തി. നാനായുടെ ദുർമ്മരണത്തിൽനിന്നും മുതലെടുത്ത് അധികാരി കൈക്കൂലിവാങ്ങി കേസുമുക്കിയതിനെ അദ്ദേഹം വെളിച്ചത്തു കൊണ്ടുവരുമെന്ന് പ്രതിജ്ഞയെടുത്തിരിക്കയാണ്. നാട്ടിൽ നാലാൾക്ക് വേണ്ടുന്ന ആൾ; അദ്ദേഹത്തിന്റെ മാനവും മര്യാദയും അധികാരി കളങ്കപ്പെടുത്തിയതായിരുന്നു.''

''അതല്ലെടോ, അധികാരി അവിടെവന്ന് ഇടപെട്ടതുകൊണ്ട് പധമപ്പൻ മഠത്തിൽതന്നെ പ്രാണനോടെ കഴിയുന്നു. ഈ സംഗതി എന്തുകൊണ്ട് നിങ്ങൾ അദ്ദേഹത്തോട് പറയുന്നില്ല?''

''പക്ഷേ ആചാര്യരേ, ഈ അധികാരിയുണ്ടല്ലോ, അയാളുടെ ശക്തി വളരെ കൂടിപ്പോയാൽ നമ്മളെ വെറും കാലിലെ പൊടിപോലെ പരിഗണിക്കും. പധമപ്പന്റെ സ്വാധീനശക്തി നാട്ടിൽ നിലനിൽക്കണമെങ്കിൽ അദ്ദേഹത്തെ ഉപയോഗിച്ച് ഗൌഡരെ തോല്പിക്കണം. ഒരു ഊരുകൂട്ടം വച്ചാൽ അദ്ദേഹത്തിന്റെ പത്തി ചുരുങ്ങും. അധികാരിയുടെ ശത്രുത്വം കെട്ടിക്കൊണ്ട് നമ്മുടെ സഹായമില്ലാതെ നടക്കില്ല. ഇരുപക്ഷവും സമതുലിതാവസ്ഥയിൽ നിൽക്കാൻ ഇതേ മാർഗ്ഗമുള്ളൂ, ആചാര്യരേ. എങ്കിൽ മാത്രമേ ഗ്രാമത്തിൽ സമാധാനമുണ്ടായിരിക്കൂ.''

ശേഷപ്പന്റെ ഹീനത വ്യക്തമാക്കുന്ന അഭിപ്രായപ്രകടനം. ഈ നീചസ്വഭാവത്തിനു കാരണം അയാളുടെ സ്വാർത്ഥം മാത്രമാണ്. ഗൌഡരെപ്പോലെ അയാൾക്ക് ആറുപറക്കണ്ടം സ്വന്തമായില്ല. ഗൌഡർ നിന്നനില്പിൽ ആനയെപ്പോലും വലിക്കുന്ന മുതലയാണ്. ശേഷപ്പൻ ചിതൽപ്പുറ്റിൽ ചുരുങ്ങുന്ന

പാമ്പ്. അതുകൊണ്ട് വിദ്വേഷംവളർത്തി ചേരിപ്പോരുകളുണ്ടാക്കാതെ അയാൾക്ക് ഗ്രാമത്തിൽ പ്രമാണിയായി നടക്കാനാവില്ല.

ശേഷപ്പൻ പുറപ്പെട്ടുപോയി. രാത്രി പതിനൊന്നുമണി കഴിഞ്ഞിരിക്കും. ആചാര്യരുടെ പത്നി അടുക്കളയിൽ പലഹാരത്തിന് കാവലിരുന്നു മടുത്ത് അവസാനം കിടന്നിരിക്കയാണ്. ഒററമകനേ അവർക്കുണ്ടായിരുന്നുള്ളൂ. അവൻ മരിച്ചശേഷം ഭാര്യയും ഭർത്താവും അത്താഴം കഴിക്കാറില്ല. ആചാര്യർ ഭാര്യയെ വിളിച്ച്, പലഹാരം വേണ്ടെന്നുപറഞ്ഞു കിടക്കാൻ നടുമുറിയിൽചെന്നു.

ഈയിടെയായി ആചാര്യർക്ക് വേഗം ഉറക്കം വരാറില്ല. അഭൂതകാലത്തെ ചില സംഭവങ്ങൾ അദ്ദേഹത്തിന്റെ ചൈതന്യമാകെ ചോർത്തിക്കളഞ്ഞിരിക്കുന്നു. അദ്ദേഹം ചെറുപ്പത്തിൽ ഗ്രാമത്തിൽ നടത്തിയ കുസൃതികൾക്ക് അററമില്ല. എന്നാൽ മകന്റെ മരണശേഷം ആചാര്യർ ഗൗരവസ്വഭാവക്കാരനായിരിക്കയാണ്. വീട്ടിൽ കുട്ടികളില്ല. അതുകൊണ്ട് അദ്ദേഹം ഗ്രാമീണരുമായി കൂടുതൽ അടുത്തിരിക്കുന്നു. തറവാട്ടിലെ പാരമ്പര്യം അദ്ദേഹത്തിന്റെ ധാർമികസ്വഭാവത്തെ കൂടുതൽ പരിശുദ്ധമാക്കി. കുളിരായാലും മഴയായാലും അദ്ദേഹം പുലരിയിലെഴുന്നേററ് ശ്രീ ഗോപാലകൃഷ്ണക്ഷേത്രത്തിൽ പുരാണപാരായണം നടത്തും. അതോടൊപ്പംതന്നെ ജനക്ഷേമകരങ്ങളായ പ്രവർത്തനങ്ങളിലും ഏർപ്പെട്ടുപോന്നു.

ആചാര്യർ കൃഷ്ണാജിനത്തിൽതന്നെ കിടന്നു. പക്ഷേ, ഉറക്കംവന്നില്ല. ശേഷപ്പന്റെ വാക്കുകൾ അദ്ദേഹത്തിന്റെ മനസ്സ് പ്രക്ഷുബ്ധമാക്കി. കോട്ടുവായിട്ടുകൊണ്ട് അദ്ദേഹം എഴുന്നേററിരുന്നു. നല്ലെണ്ണയൊഴിച്ച കൈത്തിരി പതിയെ എരിയുന്നുണ്ടായിരുന്നു.

ശേഷപ്പൻ കക്ഷിമാത്സര്യം വളർത്താൻ ചില പദ്ധതികളുമായി നടക്കുന്നു. ആചാര്യർക്ക് അനൈക്യത്തിന്റെ ദാരുണ അനുഭവം പണ്ടുതന്നെ ഉണ്ടായിട്ടുണ്ട്. തന്റെ കുടുംബംതന്നെയും അതിന് ബലിയായിത്തീർന്നതാണ്. അന്ന് മൂന്നു ജ്യേഷ്ഠാനുജന്മാർ വീട്ടിലുണ്ടായിരുന്നു. ആ സൗഭാഗ്യം ഇന്നുണ്ടോ? ഏതോ നിസ്സാരകാരണത്തിന്മേൽ തറവാട് പിളർന്നു. വലിയേട്ടന്റെ മകൻ ഗോപാലാചാര്യർ പത്മപ്പന്റെ മഠത്തിൽ സങ്കേതം കണ്ടെത്തി; കുടിയും ചൂതുകളിയുമായി കഴിഞ്ഞുകൂടി. കല്യാണപ്രായമായ മകൾ സംബന്ധം കഴിയാതെ ഇല്ലംനിറഞ്ഞുനില്ക്കുന്നു. ഉള്ളതിൽ നാരായണനായിരുന്നു നല്ലവൻ. അച്ഛന്റെ പേര് ചീത്തയാക്കാതെ അവൻ കഴിഞ്ഞുകൂടുന്നു. എന്തു ജീവിതം? നിലമൊക്കെ വിററു; ഒരുനേരത്തെ ആഹാരത്തിന് ഗതിയില്ലാതെ, ദാനധർമങ്ങളെ ആശ്രയിച്ചുകഴിയുന്നു. എല്ലാം ഒരേ നിന്നിരുന്നെങ്കിൽ ഗോപാലന് കൃഷിനടത്താമായിരുന്നു. നാരായണന് വല്ല ജോലിയും കിട്ടുമായിരുന്നു. കുട്ടികളുടെ വിദ്യാഭ്യാസത്തിന് സൗകര്യപ്പെടുമായിരുന്നു. ഭാഗം നടന്നെങ്കിലും സ്നേഹത്തോടെ പെരുമാറാമായിരുന്നു. ഗോപാലാചാര്യർ [illegible] കുരുക്കിൽപെട്ടു; പത്മപ്പന്റെ പ്രേമത്തിൽ പങ്കാളിയായി. അയാളുടെ കൂട്ടുകെട്ട് തന്നെപ്പോലും അടിച്ചമർത്താൻ ശ്രമിച്ചു. നാട്ടിലെ നീതിയെവിടെ? ആളുകളെ അടക്കിയെന്നുവച്ചാലെന്താ കഥ?

നാരായണനും അങ്ങനെതന്നെ! ഭാഗംവെച്ചപ്പോഴും സ്വത്തും കുറഞ്ഞു പോയെന്നും പറഞ്ഞ് കോടതി കയറി. കയ്യിലുള്ളതെല്ലാം കളഞ്ഞുകുളിച്ചു. ഇല്ലെങ്കിൽ ഇന്നീ ദക്ഷിണ വാങ്ങാൻ നടക്കേണ്ടിവരുമായിരുന്നോ? തന്റെ തറവാടിന്റെ അധഃപതനത്തിന് പരോക്ഷമായി ഈ പത്മപ്പൻ തന്നെയാണ് കാരണം. അയാളുടെ ഉദ്ദേശമെന്തായിരുന്നു? താൻ പറഞ്ഞതുപോലെ തുള്ളാൻ നാലാളു വേണം. അതിന് കൂട്ടാളികളുടെ ഒരു സംഘത്തെ വളർത്തി; കക്ഷികളുണ്ടാക്കി; ചട്ടമ്പിത്തരം നടത്തി. ശേഷപ്പനും ഇപ്പോഴും അയാളുടെ പിന്നാലെ കൂടിയിരിക്കുന്നു. ശേഷപ്പൻ കല്യാണം നടത്തി ബോളി തിന്നുന്നവനല്ല; കറസ്സു തീ വെച്ച് മലർ തിന്നുന്നവനാണ്. ഗ്രാമത്തിൽ എന്നും അടിപിടി നടക്കണം; ആളുകൾ കോടതിയും കച്ചേരിയും കയറിയിറങ്ങണം. അപ്പോൾ മാത്രമേ നാലുകാശ് തന്റെ കയ്യിലെത്തുകയുള്ളൂ. വിശേഷിച്ചും ഈ ശേഷപ്പനും പത്മപ്പനും തമ്മിലുള്ള സ്നേഹമുണ്ടല്ലോ, അത് ഗ്രാമത്തിനുതന്നെ വിനാശകരമായിരിക്കയാണ്. തീ കെടാതിരിക്കാൻ രണ്ടാളും ശ്രമിക്കുന്നുണ്ട്. അധികാരിയോടും ബാപ്പുസാഹേബിനോടും പ്രതികാരം ചെയ്യാൻ പത്മപ്പൻ ഊമക്കത്തയയ്ക്കും. അപ്പോഴും അവർ രണ്ടുപേരും ഒന്നിക്കും. നാനായുടെ കൊലതന്നെ നടന്നിട്ടില്ലെന്ന് വരുത്താനുള്ള സാക്ഷികളും തെളിവുകളും ഉണ്ടാക്കണം. സാക്ഷി പറഞ്ഞവന്റെ വീട് കൊള്ളയടിക്കപ്പെടുമെന്ന് പത്മപ്പൻ ഭീഷണിപ്പെടുത്തും. ബാപ്പുസാഹേബിന് പുലി വേട്ടപ്പഴവന്മാരുണ്ട്. അധികാരിക്ക് കളരിയഭ്യാസികളുണ്ട്. പത്മപ്പനും വലിയ ഒരു അനുചരസംഘമുണ്ട്. ഒരു തീപ്പൊരി, ദാവാഗ്നിയാകാൻ എത്ര വേണം.

അധികാരിയും ബാപ്പുസാഹേബും ഒത്താൽ. ബാപ്പുസാഹേബിനെ ഓടിക്കാനുള്ള തന്റെ പദ്ധതി എങ്ങനെ വിജയിക്കാൻ? അധികാരിയെ പൂർണമായും വിശ്വസിക്കുക വയ്യ; വിശ്വസിക്കാതിരിക്കാനും വയ്യ. പണ്ട് ഗുരുപാദസ്വാമികളുടെ ഇച്ഛക്കെതിരായി, അജറാണിക്കാരനായ ഈ പത്മപ്പനെ ഇവിടെ കൊണ്ടുവന്ന് ചിന്നസ്വാമിയാക്കി കുടിയിരുത്തിയതും ഈ അധികാരിതന്നെ. ലക്ഷ്മീബായിയെ കോവിലകത്തുനിന്ന് ഓടിച്ചതും അയാൾ തന്നെ! എന്നാൽ ഇപ്പോൾ അയാളുടെ മനസ്സ് മാറിയിരിക്കുന്നു. ലക്ഷ്മീബായിയെ വിളിപ്പിക്കണമെന്ന് പറഞ്ഞുതുടങ്ങിയിട്ടുണ്ട്. പത്മപ്പനെ മഠത്തിൽ നിന്നോടിക്കണമെന്നും പറയുന്നുണ്ട്. ശേഷപ്പനും അധികാരിയും ഗവൺമെന്റുദ്യോഗസ്ഥന്മാരാണ്. രണ്ടുപേരും നാട്ടിൽ കക്ഷിമാത്സര്യം വളർത്താൻ കിണഞ്ഞു ശ്രമിക്കുന്നു. അധികാരിയാവട്ടെ; തന്റെ കക്ഷിയുടെ നേതാവായി ഉത്തരവാദിത്വം ഏല്ക്കും. പക്ഷേ, ശേഷപ്പൻ രണ്ടു കക്ഷികളുടെയും വേഷംകെട്ടുന്ന തന്ത്രശാലിയാണ്. കഥകളിയിലുദ്യോഗം അദ്ദേഹത്തിന് ഈ 'കാമരൂപം' സ്വാഭാവികമായി സംഭാവന ചെയ്തതാണ്. നിയമപരിജ്ഞാനമാണ് അയാളുടെ ധനം; അതിന്റെ പിൻബലം പാളയിലെത്തന്നെ [illegible] വെപ്പിക്കാനുള്ള ശക്തി അയാൾക്ക് നൽകി. ഇവരിൽ ആര് മേലെ? ആര് താഴെ?

ബാളാചാര്യരുടെ മനസ്സ് തന്റെ തറവാടിന്റെ ചരിത്രത്തിൽനിന്നും പാടളിയിലെ ജീവിതത്തിനുനേരെ തിരിഞ്ഞു. ഏതു ദേവനാണ് ഈ അനൈക്യം സൃഷ്ടിച്ച് തന്റെ നാടകങ്ങൾ ആടിക്കുന്നതെന്ന് ആർക്കറിയാം? അറുപതു സംവത്സരക്കാലത്തെ ജീവിതാനുഭവം; പരമ്പരയാ കൈവന്ന വിദ്യ; ജന്മസിദ്ധമായ മേധാശക്തി ഒന്നും ഈ പ്രശ്നപരിഹാരത്തിന് മതിയായ ഉപകരണമാവില്ലെന്ന് അദ്ദേഹത്തിനു തോന്നി. ഗ്രാമം മുഴുവൻ അദ്ദേഹത്തിന്റെ വാക്കിനു വിലയുണ്ട്; അദ്ദേഹത്തിന്റെ ദൈവവിശ്വാസത്തെക്കുറിച്ച് ആദരവുണ്ട്; കർമ്മശേഷിയെക്കുറിച്ച് ബഹുമാനമുണ്ട്. പക്ഷേ, അതുകൊണ്ടുണ്ടായ പ്രയോജനം? ആളുകൾ ഉപദേശത്തിനായി തന്റടുത്തേയ്ക്ക് വരുന്നുവെന്നൊരു അഭിമാനംമാത്രം അന്തരാ ഉണ്ടായിരുന്നു. അതും ഇപ്പോൾ അലിഞ്ഞുപോകുന്നു. ആളുകൾ തന്റെ വാക്കു കേൾക്കുന്നു; ഏതു കാര്യത്തിലാണ്? എരുമയെ കാണാതായാൽ പ്രശ്നംവെപ്പിക്കാൻ വരും. വിത്തിടാൻ മുഹൂർത്തം ചോദിക്കും. നല്ല ഇഷ്ടമായാൽ തന്റെ പുരാണപാരായണം കേൾക്കാനും വരും. എന്നാൽ ജീവിതത്തിലെ പ്രതിബന്ധങ്ങളെ തരണംചെയ്യുന്നതിന് ഒരുത്തനും ഇവിടെ വരുന്നില്ല. അവരോട് എന്തു പറയാൻ? സ്വന്തം വീട്ടിൽ പിറന്ന കുട്ടികൾ—ഗോപാലനും നാരായണനും—തന്നെ അനുസരിക്കാതെ അവിവേകികളായിപ്പോയില്ലേ? അധികാരിയും ശേഷപ്പനും ബാപ്പുസാഹേബും വരുന്നു. എന്തിന്? ഗ്രാമത്തിലെ ശാന്തിയും സമാധാനവും തകർത്ത് സ്വാതന്ത്ര്യംനേടാൻ. ബാളാചാര്യർക്ക് സങ്കടംതോന്നി. ഏതെങ്കിലും ഒരാളുടെ ചൊല്പിനനുസരിച്ച് ഗ്രാമജീവിതം നീങ്ങുന്നില്ലെന്ന് അദ്ദേഹത്തിന് വ്യക്തമായിക്കഴിഞ്ഞു.

ബാളാചാര്യരുടെ മനസ്സ് പാടളിയിലെ ജീവിതസമ്പ്രദായങ്ങളെ പുനഃസൃഷ്ടിചെയ്തു. അറുപതു സംവത്സരം അന്നാട്ടിൽ കഴിഞ്ഞതാണ്. ഗ്രാമത്തിലെ ഊടുവഴികളും നടപ്പാതകളും ഇല്ലങ്ങളും മഠങ്ങളും ആളുകളുടെ മുഖങ്ങളും പുരാണഗ്രന്ഥങ്ങളിലെ ഓലകളെപ്പോലെതന്നെ ആചാര്യർക്ക് പരിചിതമാണ്. നാടുപോലെതന്നെ അവിടത്തെ ജീവിതവും നിത്യപരിചിതമാണ്. എന്നാൽ പിന്നെ പണ്ടുണ്ടായിരുന്ന ആ മനസ്സമാധാനം പറന്നുപോയതെങ്ങ്? ബാളാചാര്യരുടെ മനസ്സിൽ ഉയർന്നുവന്ന പ്രശ്നം. ഈ ആളുകൾക്കെന്തുപറ്റി? റാനമരിച്ചിട്ട് മാസം മൂന്നായി. എന്നാൽ തൽഫലമായുണ്ടായ വിദ്വേഷവും അസൂയയും അലമാലകളുയർത്തിക്കൊണ്ടേയിരിക്കുന്നു. ഇതിന് കാരണമെന്ത്? ഒരുപക്ഷേ ഈ ക്ഷോഭങ്ങളുളവാക്കുന്ന അവ്യവസ്ഥയിൽനിന്നായിരിക്കുമോ, വ്യവസ്ഥാപിതമായ പുതുജീവിതം രൂപംകൊള്ളുക? അങ്ങനെയാവാം. ആളുകൾ പഴയപടി തങ്ങളുടെ നിലങ്ങളെ സ്നേഹിക്കുന്നില്ല. ഈ അധികാരി പാടളിയിലെ സകല തെരുവുകളെയും സമാനമായ അഭിമാനത്തോടെ നോക്കിക്കണ്ടിരുന്ന ഗ്രാമാധികാരി—ഇപ്പോൾ കക്ഷിയുണ്ടാക്കാൻ നടക്കുന്നു. വലിയമാളികയിലെ വൈഭവം വെറും ഒരു സ്വപ്നമായിത്തീർന്നിരിക്കുന്നു. ഗ്രാമത്തിന്റെ അഭിമാനസ്തംഭമായ മഠം കള്ളുകുടിയന്മാരുടെ സങ്കേതമായി അധഃപതിച്ചു. ഒരുപക്ഷേ, ആളുകൾക്ക് തങ്ങളുടെ നാടിനെക്കുറിച്ച് അഭിമാനം തീരെ ഇല്ലാതായിരിക്കണം. തന്റെ തറവാടിനു വന്നുപിണഞ്ഞ അതേ ദുർഗ്ഗതി ഗ്രാമ

ത്തിനും വന്നുചേർന്നിരിക്കണം. പുഷ്പശയ്യപോലെ ആശ്രയമേകിയിരുന്ന വയ്ക്കോൽവിററ് തരിശുനിലത്തേയ്ക്കു മാറിപ്പോയ തന്റെ കുട്ടികളുടെ ചിത്രം ആചാര്യർ കണ്ടു.

ഏതു പാപത്തിന്റെ ഫലമാണിതു്? ഈ പാപത്തിന്റെ ഉറവിടം എവിടെ? ഒരുപക്ഷേ ജീവിതത്തെ രൂപപ്പെടുത്തുന്നതിന്റെ ഉത്തരവാദിത്വംതന്നെ നമുക്കില്ലെന്നോ? എങ്കിൽപിന്നെ അതിനെ രൂപീകരിപ്പെടുത്തുന്ന ശക്തിയേതാണു്? ബാലാചാര്യരുടെ ചിന്ത ഊർദ്ധ്വോന്മുഖമായി; അദ്ദേഹം എല്ലാം നോക്കിക്കണ്ടു. പാടശ്ശേരിയിലെ നിലത്തെ ചൈതന്യം വററിപ്പോയിരിക്കണം. കൃഷി ചെയ്യാത്ത വയലിൽ കാടും കളയും വളരാതിരിക്കുമോ? പാടശ്ശേരിയിലെ നിലത്തിനു് തളർച്ച ബാധിച്ചുവോ? അല്ലെങ്കിൽ ഇങ്ങനെയൊരു വിപൽസന്ധിയുണ്ടാവാനിടയില്ല. അല്ല, ജീവിതത്തിൽ പാപം ഒഴിവാക്കാനാവില്ലെന്നുണ്ടോ? ഭഗവാൻ ഇത്തരം വേളകളിലാണു് അവതരിക്കാറെന്നു് പറയാറുണ്ടല്ലോ? എവിടെ? എവിടെ? ഈ ചോദ്യം പ്രേതബാധപോലെ ആചാര്യരെ പീഡിപ്പിച്ചു.

ബാലാചാര്യർക്കു് മറെറാരു ചിന്ത: താൻ വൈദികബ്രാഹ്മണനെന്നു് പ്രസിദ്ധം. പുരാണപാരായണത്തിനു കിട്ടുന്ന പിടിയരിയാണു് തന്റെ സർവ്വസ്വവും. അപ്പോൾപ്പിന്നെ ഇതിലൊക്കെ ഞാനെന്തിനു് ഇടപെടണം? മകനുണ്ടായിരുന്നെങ്കിൽ മോഹം ഉണ്ടാകുമായിരുന്നു. അവൻ മരിച്ചു്, വിരക്തിയുടെ പാത കാട്ടിത്തന്നിരിക്കുന്നു. ഈ പ്രാപഞ്ചിക വ്യവഹാരങ്ങളുമായി താൻ എന്തിനു് ബന്ധപ്പെടണം?

പക്ഷെ ചെയ്യുകർമ്മം പിന്തുടരുന്നു. കാലടിപതിഞ്ഞു് പാതയുണ്ടാകുന്നതുപോലെ, കർമ്മം ചെയ്തുകൊണ്ടു് നാം നമ്മുടെ ജീവിതത്തെ രൂപപ്പെടുത്തുന്നു. പെട്ടെന്നു് അതു തന്റേതല്ലെന്നു് പറയുവാൻ എങ്ങനെ കഴിയും? ഗോപാലകൃഷ്ണക്ഷേത്രത്തിൽ പുരാണം വായിച്ചു് താൻ 'പുരാണിക'നായി. ഇനിയിപ്പോൾ ആ ജോലി ഉപേക്ഷിച്ചാലും തന്നെ 'പുരാണിക'നാണെന്നു പറയുന്നതിനെ എങ്ങനെ നിഷേധിക്കും? അതുപോലെതന്നെ തന്റെ പഴയ പ്രാപഞ്ചികവ്യവഹാരങ്ങളുടെ ബന്ധനവും തനിക്കിപ്പോഴില്ലെന്നു് എങ്ങനെ പറയാൻ കഴിയും? ആസക്തി എന്നുവച്ചാൽ കടപ്പാടാണു്; കടപ്പാടു് കർത്തവ്യമാണു്. ആ കർത്തവ്യം നിറവേററാഞ്ഞാൽ അതു് അനീതിയായിരിക്കും. ആസക്തിയോടെ ചെയ്യുകർമ്മം, താലികെട്ടിയ ഭാര്യയെപ്പോലെയാണു്; തനിക്കു പിറന്ന മക്കളെപ്പോലെയാണു്. വലിച്ചെറിഞ്ഞു് കാട്ടിലേയ്ക്കു് ഓടിയാലും ആ ബന്ധം വിടില്ല. കടപ്പാടു് തീർത്തേ ഒക്കൂ. അതെ; പാടശ്ശേരിയോടുള്ള കടപ്പാടു് തീർക്കണം. തന്റെ ആയുശ്ശിഷ്ടം അതിനു് വിനിയോഗിച്ചുകളയാം. ഭൂതകാലജീവിതത്തിലെ എണ്ണമററ ആസക്തികൾക്കും ശീലങ്ങൾക്കും ഒടുക്കത്തെ പിഴ! അതുവരെയ്ക്കും മോചനമില്ല. അന്ത്യം ചെയ്യാൻ വിളിക്കുമ്പോൾ പോകാം. അതിനൊരുങ്ങിയിരിക്കണം. ഈ ശരീരം പാടശ്ശേരിയുടെ നിലത്തോടു് ചേരണം; ഈ ദേഹം ചാരമായി കൃഷിയുടെ വളമ

ത്തിൽ ഒഴുകിപ്പോകണം. വെള്ളത്തിന്റെ കടപ്പാടുമുണ്ടല്ലോ! പുനർജന്മമുണ്ടെങ്കിൽ പഴയ തീവ്രമായ ആസക്തി അവശേഷിച്ചിട്ടുണ്ടെങ്കിൽ, ഗോപാലകൃഷ്ണക്ഷേത്രത്തിന്റെ മുമ്പിലെ വൃന്ദാവനത്തിൽ തുളസിച്ചെടിയായി ജനിക്കണം.

ആചാര്യരുടെ മനസ്സ് സമതുലനം വീണ്ടെടുത്തു. നേരം പുലർച്ചെ നാലു മണി. ഒരുമണിക്കൂർ കഴിഞ്ഞാൽ ആചാര്യർ എഴുന്നേൽക്കുന്ന പതിവുസമയം. ഇനി ഉറങ്ങണോ? കൈത്തിരി അല്പംകൂടി വലുതാക്കി. വിളക്ക് നന്നായി പ്രകാശിച്ചു. തട്ടിൽനിന്നും പുരാണഗ്രന്ഥമെടുത്തു തുറന്നു. അദ്ദേഹത്തിന് അത്യന്തം പ്രിയമായ ഭാഗവതം. ഇതുവരെയും പുരാണപാരായണത്തിനുമാത്രം ഉപയോഗിച്ച ഗ്രന്ഥം. എന്നാലിന്ന് ബാലാചാര്യർക്ക് അതിൽ ജീവിതത്തിന്റെ അർത്ഥം കണ്ടുതുടങ്ങി.

ഒരുമണിക്കൂറോളം അതേപടി വായിച്ചിരിക്കണം. ആചാര്യർക്ക് സമയം പോയതറിഞ്ഞില്ല. പെട്ടെന്ന് പ്രഭാത പ്രാർത്ഥന, ശാന്തിസന്ദേശവുമായി ഒഴുകിയെത്തി:

'ഉകിലുണരൂ നാരായണ,
ഉകിലുണരൂ ലക്ഷ്മീരമണ,
ഉകിലുണരൂ ശ്രീവെങ്കടേശാ
ഉകിലുണരൂ! പുലരിയെത്തി!'

സഹധർമ്മിണിയുടെ എന്നുമുള്ള പരിപാടിയാണിത്. ഈ ''ഉദയരാഗ''മാണ് അവർക്ക് പ്രപഞ്ചത്തിന്റെ അറിവുണ്ടാക്കിക്കൊടുത്തത്. ആചാര്യർ ഗ്രന്ഥംകെട്ടി പൂർവ്വസ്ഥാനത്തുവച്ചു. രണ്ട് ഉള്ളംകൈകളുംനീട്ടി 'കരാഗ്രേ വസതേ ലക്ഷ്മീ, കരമധ്യേ സരസ്വതീ' എന്ന മന്ത്രം ഉച്ചരിച്ചു. എഴുന്നേറ്റ് പുറവാതിൽ തുറന്ന് പുറത്തുവന്നു നോക്കി. ഇനിയും മുഴുവനായി വെളുത്തിട്ടില്ല. ആറ്റിൽനിന്നും തണുപ്പുള്ള കാറ്റുവീശി. ആചാര്യർ ആകാശത്തിലേക്കു കണ്ണയച്ചു. വെള്ളിനക്ഷത്രം ഉദിച്ചിരിക്കുന്നു. പുറവാതിലിന്റെ നേർക്കുള്ള വഴിയിലൂടെ വടക്കേദിക്കിലേക്കുനോക്കി. സപ്തർഷിമണ്ഡലം ചക്രവാളത്തിനെ സ്പർശിക്കാറായിരിക്കുന്നു. അല്പസമയം അതുതന്നെ നോക്കിനിന്നു. അതിനുശേഷം ആചാര്യർ കന്നുകാലികൾക്ക് പുല്ലിട്ടുകൊടുക്കാൻ അകത്തേക്കുവന്നു.

വീണ്ടും ഒരുമണിക്കൂർ കഴിഞ്ഞു. പുലരിയുടെ മങ്ങിയവെളിച്ചം എല്ലാടവും പരന്നു. ആചാര്യരുടെ സഹധർമ്മിണി ഗജേന്ദ്രമോക്ഷത്തിലെ ശ്ലോകങ്ങൾ ഉരുവിട്ടുകൊണ്ട് മുറ്റത്ത് രംഗവല്ലി വരയ്ക്കുകയാണ്. അപ്പോഴാണ് അധികാരി ഓടിവന്നത്. ''ആചാര്യരേ, ആചാര്യരേ!''

ഇങ്ങനെ പുലർന്നതിനുമുമ്പ് അധികാരി ഇല്ലത്തെത്തുമെന്ന് ആചാര്യർ പ്രതീക്ഷിച്ചിരുന്നില്ല. ഓടിവന്ന് അദ്ദേഹത്തെ അറിയിച്ച ഒരു വാർത്താശകലമാണ് ഈ വരവിനു കാരണമായത്. ആ വാർത്ത അസംഭാവ്യമല്ല. അധികാരിയുടെ ആദ്യഭാര്യ പദ്മപ്പന്റെ ജന്മസ്ഥലമായ അജറാണിക്കാരി

ഷമാണ്. മുപ്പതുവർഷം മുമ്പു നടന്ന വിവാഹം. ഭർത്തൃഗൃഹത്തിൽ കാൽകുത്തുന്നതിനു മുമ്പുതന്നെ അവൾ ഗർഭിണിയാണെന്ന വാർത്തയെത്തി. അധികാരിയുടെ അച്ഛൻ ഈ പിഴച്ച പെണ്ണിനെ മരുമകളായി വീട്ടിൽകയറ്റാൻ സമ്മതിച്ചില്ല. അദ്ദേഹം മകനെക്കൊണ്ട് വിവാഹമോചനം നടത്തിച്ചു. അതിനുശേഷം അവൾ തന്റെ പൂർവ്വകാമുകനെത്തന്നെ രണ്ടാം വിവാഹം കഴിച്ചു. ഈ രണ്ടാം വിവാഹക്കാരനും ഒരു ശങ്കരപ്പൻതന്നെ. ആ വസ്തുതയുടെ അടിസ്ഥാനത്തിൽ അവരുടെ ആദ്യത്തെ മകനെ പാദളി അധികാരിയാക്കാൻ ശ്രീ പദ്മപ്പൻ ഗൂഢാലോചനയിലേർപ്പെട്ടിരിക്കയാണ്. വിവാഹമോചനം നടത്തി ഒന്നരണ്ടുമാസങ്ങളിൽ ജനിച്ച മകൻ, തന്റേതല്ലെന്നിരിക്കിലും കോടതിയിലെത്തിയാൽ എന്തും സംഭവിക്കാം. എങ്ങനെ പ്രവചിക്കും? കോടതിയും കച്ചേരിയും വക്കീലും പദ്മപ്പനു സ്വപരിചിതം. വക്കീൽ അയാൾക്കനുകൂലമായ അഭിപ്രായം പ്രകടിപ്പിച്ചിട്ടുണ്ടെന്നാണ് ദാനമ്മയുടെ റിപ്പോർട്ട്. ആ വേവലാതിയോടെ ബാലാചാര്യരുടെ ഉപദേശം തേടാനാണ് അധികാരി വന്നിരിക്കുന്നത്.

''ഈ പദ്മപ്പനെ മഠത്തിൽനിന്നും ഓടിച്ച് മറ്റൊരു ചിന്നസ്വാമിയെ കൊണ്ടുവന്ന് കുടിയിരുത്തിയാൽ പദ്മപ്പൻ നമ്മുടെ തറവാട് കുളംതോണ്ടുമെന്നാണ് ദാനമ്മ പറയുന്നത്. അതുകേട്ട് ഓടിവന്നതാണ്.'' അധികാരി പറഞ്ഞു.

അധികാരിയുടെ ആദ്യവിവാഹക്കാര്യം ആചാര്യർക്ക് അറിയാത്തതല്ല. എന്നാൽ മുപ്പതുവർഷം മുമ്പ് സംബന്ധം വിടർത്തിയ ഒരു സ്ത്രീ, തന്റെ സീമന്തപുത്രനെ ഈ തറവാടിന്റെ പരമ്പരാവകാശിയാക്കാൻ വരുന്നുവെന്നു പറയുന്നത് വിശ്വസിക്കാൻ സാദ്ധ്യമല്ലെന്നാണ് ആചാര്യരുടെ അഭിപ്രായം.

"അവകാശം ചോദിക്കുന്നത് ആ സ്ത്രീയല്ല; അവളുടെ എണ്ണമററ മക്കളുമല്ല. സീമന്തപുത്രൻ. അവൻ വിവാഹമോചനത്തിനുമുമ്പ് ജനിച്ചവനാണെന്നു പറഞ്ഞു പഠിപ്പിച്ച് പദ്മപ്പൻ അവനെ ഇളക്കിവിട്ടിരിക്കയാണ്.'' അധികാരി വിവരിച്ചു.

"ആരു വേണമെങ്കിലും ഗൂഢാലോചന നടത്തട്ടെ. പക്ഷേ, ആ അഭിപ്രായത്തോട് അവരെങ്ങനെ യോജിക്കും? തന്റെ സ്വന്തം അച്ഛനെ വിട്ട് താൻ മറെറാരാൾക്ക് ജനിച്ചതാണെന്ന് പറയാൻ അയാൾ മാനവും മര്യാദയും കളയണം. പദ്മപ്പന്റെ വാദം നിയമദൃഷ്ട്യാ ശരിയാകുമോ എന്നല്ലേ? അത് വെള്ളത്തിൽ നാട്ടിയ തൂൺപോലെയാണ്. ഈ നീചന്റെ വാക്കുകേട്ട് ആരെങ്കിലും കയ്യിലുള്ള നാലുകാശ് കളഞ്ഞുകുളിക്കാൻ മാത്രം കോടതി കയറുമോ? ഇതൊക്കെ അയാളുടെ തെണ്ടിത്തരമാണ്. യശവന്തരായരാണ് ആ ഗ്രാമത്തിലെ അധികാരി. അയാളുടെ അഭിപ്രായത്തിനെതിരായി ഈ സന്യാസിയുടെ പിന്നാലെ ആരെങ്കിലും നടക്കുമോ? ഈ വാർത്ത സത്യമാണെന്ന് എനിക്കു തോന്നുന്നില്ല. അതുകൊണ്ട് അയാളുടെ വാക്കു കേട്ട് നിങ്ങൾ തല പുണ്ണാക്കേണ്ടതില്ലെന്നാണ് എനിക്കു തോന്നുന്നത്.' ബാലു

ചാര്യർ അധികാരിയെ സമാധാനിപ്പിച്ചു. എങ്കിലും അദ്ദേഹത്തിന്റെ കൺമുന്നിൽ തലപൊന്തിച്ചു ചിന്തയിലെത്തിയ കർമ്മസിദ്ധാന്തം വീണ്ടും തെളിഞ്ഞു.

''അങ്ങനെയല്ല, മഠത്തിന് അധികാരിയുടെ തറവാട്ടിൽനിന്നും വിട്ടുകൊടുത്ത ഭൂമിയിൽ കൃഷിയിറക്കാൻ ഞാനൊരുക്കമല്ല. മഠത്തിൽ തൊട്ടിൽ ഉണ്ടാക്കാനല്ല എന്റെ കാരണവന്മാർ ഭൂമി പതിച്ചുകൊടുത്തത്. ദൈവകാര്യം നടക്കണമെന്നുവെച്ച് നല്കിയതാണ് ആചാര്യരേ! അതിനാൽ ഞാൻ ആ ഭൂമി തിരിച്ചെടുക്കുകയാണ്. വരുന്നതുവരട്ടെ.''

''ഗൌഡരേ! നിങ്ങൾ മഠത്തിന് നൽകി. മഠമെന്നുവെച്ചാൽ മഠാധിപതിയല്ല. അതോർമ്മ വേണം. ഇങ്ങനെയൊരയോഗ്യൻ ആ സ്ഥാനത്ത് കയറിയിരിക്കുന്നുവെന്നുവെച്ച് മഠത്തിന്റെ മാനവും സ്വത്തും കളഞ്ഞാൽ ആ അയോഗ്യനെ അത് ബാധിക്കില്ല. ഗുരുപാദസ്വാമികളെപ്പോലൊരു പുണ്യപുരുഷൻ ആ പീഠത്തിൽ എഴുന്നള്ളിയിരുന്നാൽ മഠത്തിന് വീണ്ടും ഭൂമി ആർ നൽകും? ദാനമായി കൊടുത്തുകഴിഞ്ഞ സ്വത്ത് തിരിച്ചെടുക്കാനാവില്ല; ഗൌഡരേ! തിരിച്ചെടുക്കുന്നതു പാപമാണ്. ഈ ചിന്ത ഉപേക്ഷിക്കൂ. ധൈര്യമുണ്ടെങ്കിൽ, ജനങ്ങളുടെ പിൻബലമുണ്ടെങ്കിൽ ഈ പദ്മപ്പനെ പിടിച്ച് പുറത്താക്കി, മറ്റൊരു യോഗ്യനായ സ്വാമിയെ കൊണ്ടുവന്ന് കുടിയിരുത്തൂ. ഞാനും കൂടെയുണ്ട്.''

യുക്തിസഹജമായ അഭിപ്രായം. അധികാരിയും സമ്മതിച്ചേനേ. പക്ഷേ, പദ്മപ്പനെ സ്ഥാനഭ്രഷ്ടനാക്കിയാൽ അയാൾ ക്രുദ്ധനായി തന്റെ അധികാരിപദവിക്ക് മറ്റൊരവകാശിയെ കൊണ്ടുവന്നാലോ? അതുകൊണ്ടാണ് ആദ്യമുദിച്ച ആ ചിന്ത അധികാരി ഉപേക്ഷിച്ചത്.

''എന്നാൽ മഠത്തിനുകൊടുത്ത ഭൂമി മഠത്തിനുതന്നെ പ്രയോജനപ്പെടുത്തണമെന്ന് പഞ്ചായത്തുകാരോട് അപേക്ഷിച്ചാലോ?''

''പഞ്ചായത്തുകാരോട് ആലോചിക്കേണ്ട പ്രശ്നവും ഇവിടെയില്ല. എത്രയായാലും അദ്ദേഹം നിങ്ങളുടെ ഗുരുവാണ്. അതുകൊണ്ട് ആ സ്ഥാനത്തിന്റെ മാനംകെടുത്തുന്ന ഈ പുതിയ ചിന്ത നിങ്ങൾ കൈവെടിയണം. നിങ്ങൾ തന്നെ ചെന്ന് പദ്മപ്പനോട് തുറന്ന് പറഞ്ഞാൽമതി.''

''അയാളോടോ? ഇനി സംസാരിക്കുന്നതു പരലോകത്തുവച്ച്. ഊമക്കത്തയച്ച് എന്നെ ജയിലിലയയ്ക്കുമെന്ന് കരുതുന്നവത്രേ! ഞാനും ഒരുകൈനോക്കാൻ തയ്യാറാണ്.'' അധികാരി മീശപിരിച്ചു.

''ഈ വാശി നന്നല്ല ഗൌഡരേ! ചെരിപ്പോർമ്മയുണ്ടാകുന്നതുകൊള്ളാം. നാലു ചപ്പുനികൾ ആര്യമൊക്കെ നിങ്ങൾ പറഞ്ഞതനുസരിക്കുമായിരിക്കും. പിന്നീട് അവർ പറഞ്ഞത് നിങ്ങൾ കേട്ടില്ലെങ്കിൽ നിങ്ങളുടെ കഥയും അവർ കഴിക്കും. ചെരിപ്പോരിനൊരുങ്ങിയാൽപിന്നെ വേതാളത്തെപ്പിടിച്ച് സ്വാധീനംവച്ചതുപോലെയാണ്.'' ആചാര്യർ ഉപദേശം തന്നു.

അധികാരിയുടെ മനസ്സ് ക്രോധംകൊണ്ട് ജ്വലിച്ചു. എന്നാൽ ആചാര്യരോട് എതിരുപറയാനാവില്ല. അദ്ദേഹം എഴുന്നേററുപോയി. നേരംപുലർന്നാൽ ജനങ്ങളുടെ പ്രശ്നങ്ങളുടെ കുടുക്കിൽപെട്ടതുതന്നെ എന്നു പറഞ്ഞുകൊണ്ട് ആചാര്യർ നിത്യകർമ്മാനുഷ്ഠാനങ്ങൾക്ക് അകത്തുചെന്നു.

## 9

അധികാരിയുടെ പത്തായം കൊള്ളയടിക്കുന്ന തീരുമാനം പ്രഖ്യാപിക്കാൻ മഠത്തിൽചേർന്ന യോഗം ഓള കുഴപ്പമുണ്ടാക്കിയതുകാരണം പിരിഞ്ഞുപോയി. അടുത്തദിവസം വീണ്ടും യോഗം ചേരാമായിരുന്നു. കാരണം ക്ഷാമവും വരൾച്ചയുംകൊണ്ട് ആളുകൾ അന്നം കാണാതെ ഉഴലുകയായിരുന്നു. എന്നാൽ ശങ്കരപ്പഗൌഡർ പാവങ്ങൾക്ക് വാഗ്ദാനംനല്കി തടിതപ്പുന്നതിനു പകരം ധാരാളം ധാന്യം വിതരണംചെയ്തു. പത്തായം തുറക്കുന്നതിന് തിങ്കളാഴ്ചവരെ അദ്ദേഹം കാത്തുനിന്നില്ല. അദ്ദേഹത്തിൻെറ സ്വഭാവം മനസ്സിലാക്കിയിരുന്ന പലർക്കും ആശ്ചര്യംതോന്നി. അധികാരിയുടെ കീർത്തി ഗ്രാമത്തിൽ പരന്നു. വലിയമാളികയുടെ മാനംകാക്കാൻ ബാപ്പുസാഹേബ് അദ്ദേഹത്തിൻെറ പ്രതിയോഗിയായി രംഗത്തുവന്നു—പഡദപ്പൻെറ പ്രേരണകാരണം. വലിയമാളികയിലെ സൂര്യപ്രകാശം കാണാതെ കിടന്നിരുന്ന ചോളം തിങ്കളാഴ്ച വെളിച്ചംകണ്ടു. ഈ ധാന്യവിതരണത്തിന് നേതൃത്വം നൽകിയ പഡദപ്പനെ പ്രശംസിക്കുന്നവരേ ഗ്രാമത്തിലുള്ളൂ. അതിനും കാരണമില്ലാതില്ല. അധികാരിയിൽനിന്ന് കിട്ടിയ ധാന്യം വായ്പയായിരുന്നു. അതുകൊണ്ട് തിരിച്ചുനല്കണം. കൊയ്ത്തു കഴിഞ്ഞാൽ ഒന്നിന് ഒന്നേകാൽ പൊലി കൊടുക്കാമെന്നേററ്, ജാമ്യംകൊടുത്തിട്ടാണ് ധാന്യം വാങ്ങിയത്. അതിനു സാധിക്കാത്തവർ അധികാരിയുടെ വീട്ടിൽ പണിയെടുത്തോ, വയലിൽ പണിക്കും കൊയ്ത്തിനും കൂടിയോ കടം തീർക്കണം.

അധികാരി ധാന്യം വിതരണംചെയ്യാൻ തുടങ്ങിയ ഉടനെതന്നെ പഡദപ്പൻ പ്രഖ്യാപിച്ചു—യാതൊരുവിധ ഉപാധികളുമില്ലാതെ ബാപ്പുസാഹേബ് അടുത്ത ദിവസം ധാന്യം വിതരണംചെയ്യുമെന്ന്. തിരിച്ചുകൊടുക്കണമെന്ന ഉപാധിയില്ലാതെ കിട്ടുന്ന ധാന്യം വെറുതെ കിട്ടുന്നതാണെന്ന് ആളുകൾ കരുതി. അതുകൊണ്ട് പുലയരും തളവാറന്മാരും ഇടയന്മാരും മററു ദരിദ്രരും മഠത്തിനുമുമ്പിൽ സംഘംസംഘമായി വന്നുചേർന്നു. വയലും വീടും സംരക്ഷിച്ച് കടംവീട്ടണമെന്ന ആഗ്രഹമുണ്ടായിരുന്ന കൃഷിക്കാർമാത്രം അധികാരിയുടെ ചോളത്തിന് വന്നുതുടങ്ങി.

ബാപ്പുസാഹേബിൻെറ ചോളംവാങ്ങി വീട്ടിലെത്തിയപ്പോഴാണ് തങ്ങൾക്ക് തെററുപററിയെന്ന് അവർ മനസ്സിലാക്കുന്നത്. നാലഞ്ചുകൊല്ലം പത്തായ

ത്തിൽക്കിടന്ന ചോളം നാറുന്നതായിരുന്നു. മനുഷ്യർക്കു് തിന്നാൻ പററുന്നതായിരുന്നില്ല അതു്. പശുവിനെ തീററേണ്ട ചോളംകൊടുത്തു് അധികാരിയുടെ വീട്ടുമുററത്തു പോകുന്നതിൽനിന്നും തങ്ങളെ തടഞ്ഞുനിർത്തിയ ആ തന്ത്രത്തിനു് വശംവദരായതിനെക്കുറിച്ചു് അവർ സ്വയം പഴിച്ചു.

ചെരിപ്പുകുത്തി ചന്നൻ കൊണ്ടുപോയ ചോളംകെട്ടു് മഠത്തിലേയ്ക്കു് തിരിച്ചുവന്നു. ചോളം മുററത്തു ചൊരിഞ്ഞു: "ഏമാനേ! പെണ്ണുങ്ങളും പിള്ളേരും ദേശാന്തരം പോകുന്നവെന്നു് പറയുന്നു. അതുകൊണ്ടു് ഇവിടുത്തെ ചോളം ഇവിടെത്തന്നെയിരിക്കട്ടെ—എന്നുവച്ചു് കൊണ്ടുവന്നതാണേ!" അവൻ തോർത്തു കുടഞ്ഞു് പുറത്തിറങ്ങാൻ ഭാവിച്ചു.

പഢമപ്പൻ കോപംകൊണ്ടു് വിറച്ചു: "എന്താടോ ചന്നാ! ദേശാന്തരം പോകുന്നതെന്നുവച്ചിട്ടാണു് ചോളംവാരിത്തന്നതു്. ദേശാന്തരം പോയാൽ എന്താ വലിയ സമ്പത്തുകിട്ടുമോ? നേരുപറ! വലിയമാളികയിലെ ചോളം തിരിച്ചുകൊടുത്താൽ അധികാരിതന്നെ ചോളം തരാമെന്നു് പറഞ്ഞിട്ടില്ലേ?" പഢമപ്പൻ ചന്നനെ വിരട്ടി.

അധികാരി അങ്ങനെ പറഞ്ഞതും നേരാണു്. ചന്നനാണെങ്കിൽ ഗ്രാമത്തിൽ ചില അവകാശങ്ങളൊക്കെയുള്ള ഒരു ചെരുപ്പുകുത്തി. ഗ്രാമത്തിലെ പകുതിയിലേറെ കൃഷിക്കാരുടെ മാടുകൾ അവനുകിട്ടും. അവൻ നാടുവിട്ടു് ദേശാന്തരം പോയാൽ തിരിച്ചുവരുമ്പോഴും നാട്ടിൽ നിലയുറപ്പിക്കാൻ സാധ്യമല്ല. അക്കൊല്ലത്തെ വരവൊക്കെ വെള്ളത്തിലായതുതന്നെ. ചോളം തിരിച്ചുകൊടുക്കാൻ വന്നതു് അധികാരിയുടെ ഉപദേശമനുസരിച്ചാണുതാനും. നല്ല വെണ്ണ വിള്ളുപോലത്തെ ചോളം, അധികാരിതന്നെ കൊടുക്കും. അതായിരുന്നു ചന്നന്റെ ധൈര്യം.

പഢമപ്പൻ തന്റെ മനസ്സിലിരിപ്പു് മനസ്സിലാക്കിക്കളഞ്ഞല്ലോ! ഒരു നിമിഷം അവൻ കുഴങ്ങി. പക്ഷേ, ചന്നനു് അഭിനയമറിയാം. അവന്റെ സുന്ദരമായ വാഗ്വിലാസത്തിൽ മയങ്ങാത്തവരില്ല.

"ഏമാനേ, ഞാൻ നേരുപറഞ്ഞാൽ അങ്ങു കേൾക്കും; കളവുപറഞ്ഞാലും കേൾക്കും. ഞാൻ ഈശ്വരന്റെ മുമ്പിൽ കളവു പറയുമോ, ഏമാനേ? ദേശാന്തരം പോകാൻ ഉറച്ചതുതന്നെ. അതുകൊണ്ടു് ഈ ചോളം തിരിച്ചേല്പിച്ചു് കടംവീട്ടുന്നതല്ലേ നല്ലതു്? അധികാരി നമ്മളെപ്പോലുള്ളവരെ അടുത്തുചെന്നു് നില്ക്കാൻപോലും അനുവദിക്കാറില്ല. എന്നിട്ടുവേണ്ടേ ചോളം തരാൻ? അഥവാ തന്നെങ്കിൽപിന്നെ ഇവിടത്തെ കാലിൽവന്നു വീഴുമായിരുന്നോ ഏമാനേ?" കദനകഥകൾ അവൻ മെനഞ്ഞുണ്ടാക്കി.

"മോനേ, അധികാരി തരാഞ്ഞിട്ടല്ലേ നീ ഇങ്ങോട്ടു വന്നതു്?" പഢമപ്പൻ വീണ്ടും വിരട്ടി.

"ഏമാനേ, അവിടുന്നു് അച്ഛൻ; അടിയൻ മകൻ. അങ്ങു് ചളി; ഞാൻ വെള്ളം. കളങ്കം ഒളിപ്പിച്ചിരിക്കുന്നു. അങ്ങയുടെ ബന്ധം എന്തി

ഷെങ്ങനെ പറിച്ചുകളയാനാവും? ഈ കാലക്കേട്ടപിടിച്ച സമയത്തു് അങ്ങയുടെ പാദത്തെ വെടിഞ്ഞു് അടിയൻ മററു വല്ലേടത്തും പോകുമോ? അങ്ങു് തരണം; അടിയൻ തിന്നണം; അങ്ങു് വിളിക്കണം; അടിയൻ വരണം; അങ്ങു് ശകാരിക്കണം; അടിയൻ ചിരിക്കണം'' ഒരു ഭക്തികാവ്യത്തിലെ വാത്സല്യ ഭാവം ചന്നൻെറ വാക്കുകളിൽ പ്രകടമായിരുന്നു.

''നിനക്കു തന്നതു് തിരിച്ചുകൊണ്ടുവരാൻ ലജ്ജതോന്നുന്നില്ലേ ചന്നാ? അതുമെടുത്തു് മടങ്ങിക്കോളൂ.'' പഢപ്പൻ പറഞ്ഞു.

''ഏമാൻെറ കാലിൽവീഴുന്നതിനും നാണമോ? വിശക്കുമ്പോഴും നാണമോ മറേറാ ഇല്ലാതെ അങ്ങയുടെ കയ്യിലുള്ളതു് ചോദിച്ചുവാങ്ങും. കയ്യിലുണ്ടാവുമ്പോഴും അങ്ങയുടേതു് അങ്ങേയ്ക്കെന്നുപറഞ്ഞു് തിരിച്ചുതരും. കൊണ്ടുപോയതല്ലേ? തിരിച്ചുതന്നാലെന്തുതെററു്?'' ചന്നൻ വിനീതനായി ചോദിച്ചു.

''എടോ, നിൻെറ ഈ ചക്കരവാക്കൊന്നും ഇവിടെ വിളമ്പണ്ട. നോക്കൂ! ഈ ചോളം എടുത്തോണ്ടുപോകൂ! നിനക്കു വേണമെങ്കിൽ നിൻെറ ചേരിയിലെ പാവങ്ങൾക്കു കൊടുത്തേയ്ക്കൂ. കൊടുത്തതു് തിരിച്ചുവാങ്ങി എന്നു് ഈ സ്വാമിക്കു് ദുഷ്പേരു വരുത്തിവയ്ക്കണ്ട. ചന്നാ, നിങ്ങളുടെ ലക്ഷ്മണൻ ആ ഗൌഡരുടെ അടുത്തുനിന്നും ചോളം വായ്പയെടുത്തുവെന്നു് പറയുന്നതു് നേരാണോ?'' പഢപ്പൻ സത്യം പറയിപ്പിക്കാൻ ശ്രമിച്ചു.

''ഛീ! ഒന്നുമില്ല. എവിടെക്കിട്ടാൻ? കൊള്ളാവുന്നവരുടെ മുഖത്തിൽ വെള്ള മൊഴിക്കാൻ നടക്കുന്ന ഗൌഡർ ഈ ലക്ഷ്മണനെപ്പോലത്തെ മിണ്ടാപ്രാണിക്കു് ചോളംകൊടുക്കുമോ? അടിയൻെറ ചേരിയിലെ ആരുകൾ സ്വാമിയുടെ പേരു പാടിപ്പുകഴ്ത്തുകയാണു്! അടിയൻ നേരുപറഞ്ഞാലും കളവുപറഞ്ഞാലും ഏമാൻ കേൾക്കും! ചേരിയിലുടനീളം അങ്ങയുടെ ചോളത്തിൻെറ പുഴുക്കനാററം വ്യാപിച്ചിരിക്കുന്നു.'' ചന്നൻ അഭിനയസമേതം വിവരിച്ചു.

പഢപ്പൻ അപമാനിതനായി. നല്ല ദേഷ്യംവന്നു. ''എടോ പിരാന്താ, മാനംകിട്ടിയ പശുവിൻെറ പല്ലാരെങ്കിലും എണ്ണുമോ? ചാകാൻ തുടങ്ങിയ വർക്കു് ചോളംകൊടുത്തു. ഇപ്പോൾ പുഴുക്കനാററം, അല്ലേ?'' അദ്ദേഹം ക്രോധം പ്രകടിപ്പിച്ചു.

''ഏമാനേ, ഒന്നും വിചാരിക്കാതെ. വേണമെങ്കിൽ അങ്ങുതന്നെ വന്നു നോക്കണം.'' അദ്ദേഹത്തിന്റെ വാക്കുകൾ ഒന്നും മനസ്സിലാകാത്തമട്ടിലാണു് ചന്നൻെറ മറുപടി. ഒരു പിരാന്തൻചിരി ചിരിച്ചു് ചോളം തോർത്തിൽ കെട്ടി അവൻ നടന്നു.

നേരെ അധികാരിയുടെ ഭവനത്തിലേയ്ക്കാണു് പോയതു്. അധികാരിയുടെ ഏതെങ്കിലും പ്രയോജനപ്പെടുമല്ലോ എന്നു കരുതിയാണു് താനതു കൊണ്ടു വന്നതെന്നു് വിശദീകരിച്ചു് അധികാരിയുടെ വക ചോളം വാങ്ങിക്കെട്ടി അവൻ കടിലിലേയ്ക്കു പുറപ്പെട്ടു. മഠത്തിൽ നടന്ന സംഭാഷണം ശകലവും വിടാതെ അധികാരിയോടു് പറയുകയുംചെയ്തു.

അധികാരിക്കു് സന്തോഷമായി—താൻ ലോകപ്രിയനായിരിക്കുന്നു. താൻ നൽകിയിരിക്കുന്ന ചോളത്തിന്റെ പേരിൽ ചെരിപ്പുകുത്തികളുടെ ചേരിയാകെ തന്റെ പക്ഷത്തു് ചേർക്കുവാൻ അദ്ദേഹം അതിയായി ആഗ്രഹിച്ചു. കൂടാതെ പഢപ്പനെതിരായി അപവാദപ്രചരണം നടത്താൻ തക്ക സന്ദർഭമാണിതെന്നും തോന്നി. ''നോക്കിക്കളയാം. ഈ ഏമാനെതിർനില്ക്കാൻ ധൈര്യമുള്ളവരൊക്കെ ഇങ്ങോട്ടുവരട്ടെ.'' അദ്ദേഹം ചന്നനോടു പറഞ്ഞുവിട്ടു

അന്നു സന്ധ്യയോടെ ചില പുലയർ ഗ്രാമക്കച്ചേരിയിൽ ചെന്നു. തങ്ങളും വലിയമാളികയിൽനിന്നു് ചോളംകൊണ്ടുപോയതു് തെററായിപ്പോയെന്നും അധികാരിയോടു പറഞ്ഞു. അവരെല്ലാം പഢപ്പന്റെ ഭക്തന്മാരാണു്. അതുകൊണ്ടു് അധികാരി അവർക്കു് ആശ്വാസവചനംമാത്രം നൽകി: ''ഞാൻ തന്നാലും ബാപ്പുസാഹേബ് തന്നാലും നിങ്ങളുടെ കാര്യം നടക്കണം. നിങ്ങൾക്കു് ചോളം കിട്ടണമെന്നല്ലേയുള്ളൂ?''

ഗ്രാമക്കച്ചേരിയിൽനിന്നു് അധികാരി വീട്ടിലേയ്ക്കു മടങ്ങി. അവിടെ അധികാരിയുടെ വിശ്വാസികളിൽ ഒന്നാമനായ കോൽക്കാരൻ മല്ലപ്പൻ വഴിയുംനോക്കിയിരിക്കുന്നു. അദ്ദേഹത്തെ കണ്ടയുടനെ സവിനയം എഴുന്നേററു നമസ്കരിച്ചു. അധികാരി പുഞ്ചിരിയോടെ നമസ്കാരം സ്വീകരിച്ചു: ''എന്താ മല്ലപ്പാ, പുതിയ വാർത്ത വല്ലതുമുണ്ടോ?''

കോൽക്കാരൻ മല്ലപ്പൻ അധികാരിയുടെ സ്വന്തം റിപ്പോർട്ടറാണു്. പ്രത്യേക വാർത്തയില്ലെങ്കിൽ അയാൾ വീട്ടിലേയ്ക്കു വരില്ലെന്നു് അധികാരിക്കറിയാം. മല്ലപ്പൻ അടുത്തുവന്നു് താൻ തയ്യാറാക്കിക്കൊണ്ടുവന്ന എരുക്കിലപ്പൊതി അധികാരിയുടെ കയ്യിൽവച്ചുകൊടുത്തു; തിന്നുന്നു് താഴെയുള്ള അടപ്പിൽനിന്നു് തീയെടുത്തുകൊടുത്തു. ഇൻസ്പെക്ടർ സാഹേബ് ഗ്രാമത്തിലേയ്ക്കു വരുന്നുണ്ടത്രെ. നിങ്ങൾക്കു് വല്ല വിവരവും തന്നിട്ടുണ്ടോ?' താഴ്ന്നസ്വരത്തിൽ മല്ലപ്പൻ ചോദിച്ചു. മല്ലപ്പൻ ഗ്രാമത്തിലെ സ്വന്തക്കാരിൽനിന്നും ചാരന്മാരിൽനിന്നും വാർത്തകൾ ശേഖരിക്കുന്നവനാണു്. അതുകൊണ്ടു് അവന്റെ വാക്കിൽ സത്യാംശം കാണുമെന്നു് അധികാരിക്കുതോന്നി.

''ആരാ പറഞ്ഞതു്? ആരാ വരുന്നതു്?'' അധികാരി ചുരുട്ടു് ആഞ്ഞുവലിച്ചുകൊണ്ടു് ചോദിച്ചു.

മല്ലപ്പൻ തനിക്കു ലഭിച്ച വാർത്തയുടെ സാഹചര്യങ്ങളും മററും വിവരിച്ചു: ''ഏമാനേ! അസ്തമിക്കാൻ ഒരു മാറുണ്ടായിരുന്നു. ഞാൻ മഠത്തിന്റെ മുമ്പിലൂടെ വന്നു് ഗ്രാമക്കച്ചേരിക്കു് പോവുകയായിരുന്നു. ചെരുപ്പുകുത്തി ചന്നൻ തോർത്തിൽ ചോളവും കെട്ടി ഇങ്ങോട്ടു വരുന്നു. ഇവർക്കൊക്കെ ഇത്ര ചോളം കിട്ടിപ്പോയല്ലോ! അതെങ്ങനെ എന്നു ചിന്തിച്ചുകൊണ്ടു് ഞാൻ അവിടെത്തന്നെ നിന്നു. മഠത്തിൽനിന്നു് ആ കള്ളൻ ശങ്കരൻ അപ്പോൾ പുറത്തിറങ്ങി. അവൻ ചന്നനെ ചീത്തപറഞ്ഞു തുടങ്ങി: ''എടോ ചന്നാ! നീ നിന്റെ ജാതിയുടെ സമ്പ്രദായം വിട്ടിട്ടില്ല, അല്ലേ?'' ഈ കള്ളൻ ശങ്കരന്റെ ബുദ്ധിയായി

എന്താണെന്നറിയാൻ ഞാൻ രണ്ടുചുവടു് മുന്നോട്ടുവെച്ചു. ശങ്കരൻ അവന്റെ ചുമലിൽ ഉണ്ടായിരുന്ന ചോളക്കെട്ടു് പിടിച്ചുപറ്റി; മഠത്തിനകത്തു പോയി. ചന്നൻ അവന്റെ പിറകിൽ നടന്നു. പദ്മപ്പസ്വാമി അവനെ വല്ലാതെ ഭീഷണിപ്പെടുത്തി. എനിക്കുകൂടി കേൾക്കാമായിരുന്നു അദ്ദേഹത്തിന്റെ അലച്ച്. "എടോ ചന്നാ, മരിച്ച നാനായുടെ പ്രേതം നിന്റെ ഗൌഡരെ കൊണ്ടു് ജയിലിലെ റൊട്ടി തീററിക്കും; അതിനുമുൻപു് നീ അയാളുടെ കൂടെയിരുന്നു് റൊട്ടി തിന്നോളൂ." അത്രയും പറഞ്ഞു് ആ പാവത്തിന്റെ ചോളം പിടിച്ചുപറിച്ചു് പുറത്താക്കി. "പദ്മപ്പസ്വാമി ഗൌഡരെ ഇതിനെ പററി ബോധിപ്പിച്ചിട്ടുണ്ടത്രെ. ഇൻസ്പെക്ടരുടെ അടുത്തേയ്ക്കു് ആളയച്ചിട്ടുണ്ടത്രെ. അദ്ദേഹം വരുമെന്നും പറഞ്ഞയച്ചിട്ടുണ്ടത്രെ. മല്ലപ്പൻ നിർത്തി.

സാവകാശമായി പുകവലിച്ചുകൊണ്ടിരുന്ന അധികാരിയുടെ മുഖത്തു് യാതൊരു ഭാവഭേദവും കണ്ടില്ല. ഈ വാർത്ത കേൾക്കാത്തതുപോലെ അദ്ദേഹം മററെന്തോ കാര്യം ചിന്തിച്ചുകൊണ്ടിരുന്നു. താൻ കൊണ്ടുവന്ന വാർത്ത അത്ര പ്രാധാന്യമില്ലാത്തതാണോ? മല്ലപ്പൻ സംശയിച്ചു. അല്പം നിരാശയും തോന്നി. എങ്കിലും പുറത്തു കാട്ടാതെ അധികാരിയുടെ ആജ്ഞയ്ക്കു് കാത്തുകൊണ്ടു് അവൻ പറഞ്ഞു:

"ഗൌഡരേ! ഇൻസ്പെക്ടർസാഹേബ്ബു് വന്നാൽ അദ്ദേഹത്തിനു വേണ്ടുന്നതൊക്കെ എത്തിക്കാൻ ഏർപ്പാടു ചെയ്യണ്ടേ?"

"പദ്മപ്പൻ പറഞ്ഞതുപോലെ നടക്കുമോ? അയാൾ എന്താ ദൈവജ്ഞനാണോ, മല്ലപ്പാ? അതു വെറും ഭീഷണിയാണു്. അതു വിശ്വസിക്കാനൊന്നുമില്ല. എങ്കിലും നാലു കോഴിയും ഒരു ആടും കരുതിക്കോളൂ. ഇൻസ്പെക്ടർ വന്നാൽ പെട്ടെന്നു പിടിച്ചുകൊണ്ടുവരാമല്ലോ......ഏതായാലും ആ ചെരിപ്പുകുത്തി ചന്നനെ വിളിച്ചുകൊണ്ടു വാ." അദ്ദേഹം ആജ്ഞാപിച്ചു.

അധികാരി അത്താഴംകഴിഞ്ഞു് ചന്നനെ കാത്തിരുന്നു മുഷിഞ്ഞു. അവനിൽനിന്നു നേരിട്ടു് മഠത്തിലെ സംഭാഷണവിവരം മുഴുവൻ അറിയണം. കുറെ ചുരുട്ടു് എരിച്ചു് അദ്ദേഹം ചിന്തിച്ചുകൊണ്ടിരുന്നു. അവസാനം ചന്നൻ വന്നു. അദ്ദേഹം അവനെ കൂട്ടി ആലയുടെ അടുത്തുപോയി—രഹസ്യമായി സംസാരിക്കുന്നതിനു്. പക്ഷെ, ആലയിൽ അധികാരിയുടെ എരുമ പ്രസവിക്കാൻ കാത്തുനില്ക്കുന്നു. അവിടെ ആളുകളുടെ ബഹളം. പ്രസവത്തിനു് മേൽനോട്ടം വഹിക്കാൻ വന്ന ഭാവേന അധികാരി എരുമയെ നോക്കി. അതിനു് തീററകൊടുക്കാൻ ഏർപ്പാടുചെയ്തു് അദ്ദേഹം പൂമുഖത്തേയ്ക്കു വന്നു് തലയണയിൽ ചാരിയിരുന്നു.

ചന്നനും അദ്ദേഹത്തിന്റെ പിറകെ ആലയിൽപോയി; തിരിച്ചുവന്നു് മുമ്പിൽ നിന്നു. "പിന്നെ എന്തൊക്കെ ചന്നാ? നീ കണ്ടില്ലേ. നീ കൊടുത്ത ചോളം എരുമപോലും മണപ്പിച്ചുനോക്കിയില്ല." അധികാരി തന്റെ തമാശ സ്വയം ആസ്വദിച്ചു് ചിരിച്ചു.

''ഏമാനേ, ഈ പാവങ്ങളുടെ തലവര ആകെ മോശംതന്നെ. അടിയൻ നേര പറഞ്ഞാലും അങ്ങ കേറക്കും, കളവു പറഞ്ഞാലും കേറക്കും. ഇവി ടന്നതന്ന ചോളം കാററിൽനിന്ന കിട്ടി. ചോററിൽ പോയി!'' ചന്നൻ കണ്ണു നീർ തുടച്ചു.

''നടന്നതെന്തെന്ന് പറയുന്നതോ? പെണ്ണുങ്ങളെപ്പോലെ വാവിട്ട കരഞ്ഞി ട്ടെന്തു പ്രയോജനം? വിഡ്ഢി! നിങ്ങറക്ക് ഞാനില്ലേ? പിന്നെന്തിന് പേടി ക്കണം? വേഗം പറഞ്ഞുകൂടെ?'' അധികാരി ഒരേസമയം നിന്ദയും കോപവും അഭിമാനവും അഭയവും ധൃതിയും പ്രകടിപ്പിച്ചു. ഉടനെതന്നെ പ്രശ്നനപഥ ത്തിലിറങ്ങാൻ ധൃതിയായി.

''അവിടന്നെന്തു പറയുന്ന ഏമാനേ? ഈ പാവത്തിന്റെ വയറു നിറയേണ്ടാട്ടെ എന്നുവച്ച് ചോളം തന്നയച്ചില്ലേ? അതുംകൊണ്ട് മഠത്തിന്റെ മുമ്പിലെത്തി യപ്പോറം അവർ എന്നെ തല്ലി; അതു പിടിച്ചുപറിച്ചു. ഗ്രാമത്തിലിപ്പോറം പിടിച്ചുപറിയും തുടങ്ങിയല്ലോ!'' ചന്നന്റെ വാക്കുകറ വ്യംഗ്യപൂർണ്ണമായി രുന്നു.

''ഇപ്പോറം ഇവിടെ വിളിപ്പിച്ചതുകൊണ്ട് ഇക്കാര്യമൊക്കെ കരയാനും പറ യാനും സന്ദർഭം കിട്ടി, അല്ലേ മോനേ? അപ്പോഴേ വന്ന് ഇതൊക്കെ പറയാൻ എന്താ സങ്കടം? നാവു മുറിഞ്ഞുപോയിരുന്നോ?'' അധികാരി ശകാരിച്ചു.

ചന്നൻ അദ്ദേഹത്തിന്റെ കാല്ക്കൽ വീണു. 'ഏമാനേ, ഈ മകന്റെ തല കെട്ടുപോയിരുന്നു. ഇതൊക്കെ പുറത്തു പറഞ്ഞുകൂടെന്ന തോന്നി. പഡമപ്പൻ പേടിപ്പിച്ചു—ഇൻസ്പെക്ടർ വരും; നിങ്ങളെയൊക്കെ ആമംവെച്ച് കൊണ്ടുപോകു മെന്ന പറഞ്ഞു. അടിയൻ മയന്ന് ചുണ്ടും കടിച്ചുപിടിച്ചു നേരെ നടന്നു. ഇവിടെ ഇങ്ങനത്തെ ആളുകളെയാണല്ലോ ശിവൻ കൊണ്ടുവന്നാക്കിയതു്! ഞാൻ ഈശ്വരനെ വിചാരിച്ച് കമ്പിളി പുതച്ച് മിണ്ടാതെ, ശ്വാസം വിടാതെ കത്തിയിരുന്നു.'' അവൻ തന്റെ ദൈന്യം മുഴുവൻ പ്രകടിപ്പിച്ചു.

''അല്ല ചന്നാ, നീ ഇത്രയൊക്കെ മയപ്പെടാൻ ആ പഡമപ്പൻ പറഞ്ഞതെന്താ ണെന്നെങ്കിലും പറയൂ.'' ജിജ്ഞാസ നിയന്ത്രിക്കാനാവാതെ അധികാരി പറഞ്ഞു.

'ഏമാനേ, നേര പറഞ്ഞാലും അങ്ങ കേറക്കും, കളവു പറഞ്ഞാലും കേറക്കും. നാളെ പുലരുന്നതിനുമുമ്പ് ഇൻസ്പെക്ടർ വരും; ഗ്രാമത്തിൽ കണ്ട വരെയൊക്കെ ആമം വെക്കും എന്നാണ് പറഞ്ഞതു്. ഇക്കാര്യമെങ്ങാനും ഗൌഡ രോട പറഞ്ഞാൽ നിനക്കും കയ്യാമംതന്നെ ഗതി മോനേ! എന്നും പറഞ്ഞി രുന്നു.'' ഇതും പറഞ്ഞ് ചന്നൻ നിലത്തിരുന്നു

''അയാറം പറഞ്ഞതുപോലെ നടക്കാനെന്താ അയാറം ശിവനാണെന്ന് കരു തിയോ? സമയംപോകാൻ ഇങ്ങനെ കരയുന്നു! കയ്യാമം വെച്ചുകൊണ്ടു പോകു മെന്ന പറയുമ്പോറം മയപ്പെടാൻ, വളയിട്ട നടക്കുന്ന പെണ്ണുങ്ങളാണോ ഞങ്ങറം? നിങ്ങളെന്തിന് പേടിക്കണം? അയാറംതന്നെ ഇൻസ്പെക്ടർ എന്ന

കരുതി അല്ലേ? പേടിച്ച് ചോളവും കൊട്ടയും പുരയിലേയ്ക്ക് പോയി. അല്ലേ വിഡ്ഢി?'' അദ്ദേഹം ആശ്വസിപ്പിച്ചു. ''ഇൻസ്പെക്ടർ ഒരുപക്ഷേ വന്നാൽത്തന്നെ നീ പേടിക്കേണ്ട. വായ്പ വാങ്ങിയ ചോളം മഠത്തിലെ ആളുകൾ പിടിച്ചുപറിച്ചു എന്ന് ഇൻസ്പെക്ടറുടെ മുമ്പിൽ സാഷ്ടാംഗം വീണ് കരഞ്ഞു പറഞ്ഞോളണം. ബാക്കി കാര്യം ഞാനേറ്റു. ഇപ്പോൾ പുരയിൽ ചോളമില്ലേ? ഇല്ലെങ്കിൽ വീട്ടിൽപോയി നാലു റേർ വാങ്ങിക്കോളൂ.'' ചന്നനെ ഗൌഡർ സമാധാനിപ്പിച്ചു.

ഇൻസ്പെക്ടറുടെ വരവിനെക്കുറിച്ച് സൂക്ഷ്മമായി മനസ്സിലാക്കാൻ പഡുമപ്പൻ കൊടുത്ത ഹർജിയെക്കുറിച്ച് ആദ്യം അറിയണം. ചന്നനാണെങ്കിൽ അവന്റേതായ വീക്ഷണത്തിൽ കഥയവതരിപ്പിച്ചപ്പോൾ ഈ ഭാഗം വിട്ടുകളഞ്ഞിരുന്നു. മുഴുവൻ പറയിപ്പിക്കാൻ അവനെ സന്തോഷിപ്പിക്കയേ നിവൃത്തിയുള്ളൂ. ''ചന്നാ, നീ ഊണ് കഴിച്ചിട്ടില്ല, അല്ലേ? രണ്ടു റൊട്ടി വിളമ്പാൻ പറയാം. അപ്പുറം പോയിരുന്ന് കഴിച്ചോളൂ.'' ചന്നന് റൊട്ടി കൊടുക്കാൻ അധികാരി പണിക്കാരെ ഏല്പിച്ചു.

ചന്നൻ റൊട്ടി തിന്ന് വെള്ളം വാങ്ങിക്കുടിച്ചു. അധികാരി പ്രധാന സംഗതി പറയിപ്പിക്കാൻ വീണ്ടും ചോദ്യം തുടങ്ങി: ''ഇൻസ്പെക്ടർ നാളെത്തന്നെ വരുമെന്ന് പഡുമപ്പൻ പറഞ്ഞുവോ ചന്നാ?''

''നാളെയോ? എന്തിന്? ഇന്നു രാത്രിതന്നെ വരുംപോലും!'' ചന്നൻ പറഞ്ഞു.

''അതെന്താ, അയാൾക്ക് തപാൽ വന്ന മട്ടിലാണല്ലോ പറയുന്നത്?''

''തപാലിന്റെ കാര്യമല്ല. ആ കള്ളൻ ശങ്കരപ്പനില്ലേ, അയാളെ ഇന്നലെ കതിരപ്പുറത്ത് ഇൻസ്പെക്ടറുടെ അടുത്തേയ്ക്ക് അയച്ചിരുന്നുവത്രെ. ശങ്കരപ്പനാണ് ഈ വാർത്ത കൊണ്ടുവന്നതെന്നാണ് മഠത്തിലൊക്കെ വർത്തമാനം.''

''അല്ല! ഗ്രാമത്തിൽ കാണുന്നവരെയൊക്കെ കയ്യാമം വെയ്ക്കാൻ സാധിക്കുമെന്നോ?'' അധികാരി കൂടുതൽ വിവരങ്ങളറിയാനായി ചോദിച്ചു.

''അതൊക്കെ നമ്മെപ്പോലുള്ളവർക്ക് എങ്ങനെ അറിയാനാണ് ഏമാനേ? ഈ നാടു ഭരിക്കുന്ന രാജാവായ നിങ്ങൾക്കുതന്നെ ആപത്ത് വരുമെന്ന് പറഞ്ഞാൽപിന്നെ അടിയങ്ങളുടെ കഥയെന്ത്? എന്നാൽ ഒരു സംഗതി—മരിച്ചു നാനാസാഹെബിന്റെ പ്രേതം എഴുന്നേറ്റിരിക്കുന്നത്രെ! പഡുമപ്പസ്വാമി പറഞ്ഞതാണ് ഏമാനേ! നേരോ, കള്ളമോ എന്ന് ശിവനേ അറിയൂ.'' അവൻ കൊണ്ടുവന്ന വാർത്തകളുടെ ഉത്തരവാദിത്വം ചന്നൻ ശിവനിലർപ്പിച്ചു.

''അയാളുടെ പ്രേതം മഠത്തിനെയാണ് ബാധിക്കുക. മിനിഞ്ഞാന്ന് നിന്റെ പ്രാണൻ രക്ഷിച്ചതിന് നീയെന്നെ ഇത്ര ആഴത്തിലേയ്ക്ക് താഴ്ത്തുകയല്ലേ പഡുമപ്പാ?'' അധികാരി സ്വയം പിറുപിറുത്തു.

ചന്നന് ഇതു മനസ്സിലായോ എന്ന് ദൈവം കണ്ടു. അവൻ കോട്ടുവായിട്ട് വിരലൊടിച്ചു. ''ഞാൻ വന്ന പണി തീർന്നു. ഇനി പൊയ്ക്കോളാം. ശരണ്

ഏമാനേ!'' അവൻ നമസ്കരിച്ച് യാത്രയായി. അധികാരിയുടെ പണിക്കാരൻ അവന്റെ തോർത്തിൽ നാലു സേർ ചോളം ചൊരിഞ്ഞുകൊടുത്തു.

''ചന്നാ, നാളെ ഇൻസ്പെക്ടർ വന്നാൽ നിന്നെ ഭീഷണിപ്പെടുത്തി ചോളം പിടിച്ചുപറിച്ച കാര്യം പറയാതിരിക്കരുത് കേട്ടോ.'' അധികാരിയുടെ ആജ്ഞ.

''എന്തായാലും വെറുതെ കിട്ടുന്ന ചോളത്തിന്റെ കടപ്പാട് കാരണം ഇനി എന്തൊക്കെ ചെയ്യേണ്ടിവരുമോ ആവോ?'' അവൻ മന്ത്രിച്ച്, തല ചൊറിഞ്ഞ് വീട്ടിലേയ്ക്കുള്ള വഴി പിടിച്ചു.

അന്നു രാത്രി അധികാരിയുടെ എരുമ പോത്തിൻകുട്ടിയെ പ്രസവിച്ചുവെന്ന് വാലിയക്കാരൻ വന്ന് അറിയിച്ചു. അധികാരിക്ക് ആ വാർത്ത തീരെ ഇഷ്ടമായില്ല. ''ആ കുത്തിച്ചി പോത്തിൻകുട്ടിയെ പ്രസവിക്കും. അതൊരു ശീലമായിപ്പോയെന്ന് തോന്നുന്നു.'' അയാൾ പിറുപിറുത്തു. പക്ഷേ, ഈ ചിന്തയെ മറക്കാൻമാത്രം ശക്തമായ നൂറുകണക്കിനു ചിന്ത അധികാരിയുടെ തലയ്ക്കകത്ത് കുഴപ്പങ്ങൾ സൃഷ്ടിച്ചുകൊണ്ടിരുന്നു. അപ്പോൾത്തന്നെ പത്തു നാഴിക രാച്ചെന്നിരിക്കും. എങ്കിലും അധികാരി ഒരു വാലിയക്കാരനേയും കൂട്ടി ബാല്യാചാര്യരുടെ ഇല്ലത്തേയ്ക്ക് നടന്നു—വിശദമായ ചർച്ചയ്ക്ക്.

ഈ നേരംതെറ്റിയ നേരത്ത് അധികാരി വരാൻ എന്തോ പ്രത്യേക കാരണം കാണുമെന്ന് ബാല്യാചാര്യരുടെ അതിബുദ്ധി കണ്ടുപിടിച്ചു. അധികാരിയുടെ തലയിൽ ഉറുമാലില്ല. ധൃതിയിൽ പുറപ്പെട്ടതാണെന്ന് വ്യക്തം. വന്ന ഉടനെ തന്നെ അധികാരി, പഡപ്പൻ വീശിയെറിഞ്ഞിരിക്കുന്ന വലയെക്കുറിച്ച് അറിയാവുന്നേടത്തോളം കാര്യങ്ങൾ വിസ്തരിച്ചു: ''ഇൻസ്പെക്ടർ വരുന്നുവെന്നു പറഞ്ഞ് ഞാൻ ഭയപ്പെടുന്നില്ല. എന്നാൽ ഈ തെമ്മാടിത്തമൊക്കെ കാണിച്ചതിന് ആ പഡപ്പനെ ശിക്ഷിക്കേണ്ടതല്ലേ?'' അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്ന മറ്റൊരു ചിന്തകൂടി പ്രകടിപ്പിച്ചു.

'അല്ല ഗൗഡരേ! അവർ രണ്ടുപേരുംകൂടി എപ്പോൾ വേണമെങ്കിലും കള്ളസ്സാക്ഷികളുണ്ടാക്കാൻ തയ്യാറായിരിക്കെ നാനായുടെ മരണം ഹൃദയസ്തംഭനം കൊണ്ടാണെന്ന് നമ്മളെങ്ങനെ തെളിയിച്ചുകൊടുക്കും?'' ബാല്യാചാര്യർക്കും ആശങ്കയുണ്ട്.

''ചടത്താൻ ചത്തു, ആചാര്യസ്വാമീ! തന്റെ പങ്ക് കാശു കിട്ടണം; അതിനാണ് ഇൻസ്പെക്ടർ ഇക്കാര്യം കയ്യേറ്റിരിക്കുന്നത്. അതിനുവേണ്ട വ്യവസ്ഥകൾ നമ്മൾ ചെയ്തിരിക്കുന്നത് ബുദ്ധിയായെന്ന് തോന്നുന്നില്ലേ ആചാര്യസ്വാമീ? ഈ ഇൻസ്പെക്ടറുടെ ഉള്ളിലിരിപ്പ് എനിക്കറിയില്ലേ?'' അധികാരി നിശ്ശങ്കം തന്റെ പഴയ ചെയ്തിയെ സമർത്ഥിച്ചു.

അധികാരിക്കും ആ സംഭവം വീണ്ടും പൊങ്ങിവരുമെന്നുണ്ടായിരുന്നു. അദ്ദേഹം എഴുതിയ യാദാസ്ത് കൃത്രിമമാണെന്നുവന്നാൽ അതോടൊപ്പം ബാല്യ സാഹേബും കുറ്റവാളിയായി ജയിലിൽ പോകേണ്ടിവരും. കൂടാതെ പഡമ

പ്പൻ അയച്ച ഹർജി നാനാസംഭവത്തെക്കുറിച്ചായിരിക്കില്ല; മറിച്ച് രാമ അയാളെ ആക്രമിക്കാൻ പോയതിനെക്കുറിച്ചായിരിക്കാനേ ഇടയുള്ളൂ.

''ഇപ്പോൾ വന്നിരിക്കുന്നതൊക്കെ രാമയുടെ മേലെയാവാനേ വഴിയുള്ളൂ. രാമ പഡ്മപ്പനെ ആക്രമിക്കാൻ പോയില്ലേ. അതിന് നമ്മളും സഹായിക്കാൻ ചെന്നുവെന്ന് പരാതി ബോധിപ്പിച്ചിരിക്കണം.'' അധികാരി സംഗതിയുടെ കിടപ്പ് ഊഹിച്ചു.

''പഡ്മപ്പൻ രാമയുടെ മേൽ പരാതികൊടുത്തത് നേരാണെങ്കിൽ, നമുക്കവനെ രക്ഷിക്കാൻ ഒരു വഴിയുമില്ലെന്നോ?'' ബംഗ്ലാപാന്റർ ചോദിച്ചു.

''രാമ ഇൻസ്പെക്ടറുടെ കണ്ണിൽ പെടാൻ പാടില്ല. അവൻ നാട്ടിൽനിന്ന് പോകുന്നതാണ് നല്ലത്. ആ ലക്ഷ്മണനെ വിളിപ്പിച്ച്, രാമയെ കന്നുകാലികളെ നോക്കാനാണെന്നും പറഞ്ഞ് നാട്ടിലേക്കയയ്ക്കാൻ ഏർപ്പാട് ചെയ്താൽ മതി.'' അധികാരി അഭിപ്രായപ്പെട്ടു.

അവസാനം രാമയെ ഗ്രാമത്തിൽനിന്ന് പറഞ്ഞയയ്ക്കുന്നതാണ് നല്ലതെന്ന് തീരുമാനത്തിലെത്തിയശേഷം അധികാരി വീട്ടിലേക്കു പോയി. അദ്ദേഹം വീട്ടിലെത്തുമ്പോൾ അവിടെ മല്ലപ്പൻ കാത്തുനില്പുണ്ടായിരുന്നു. ഇൻസ്പെക്ടർ ഗ്രാമത്തിലെത്തിയ വാർത്ത മല്ലപ്പൻ അധികാരിയെ അറിയിച്ചു. അധികാരിയുടെ കർത്തവ്യബോധം ഉണർന്നു. അധികാരി തലപ്പാവു ധരിച്ച് കയ്യിൽ ഉലക്കയെക്കാൾ അല്പം നേരിയ, വെള്ളികെട്ടിയ വടിയെടുത്ത് ധൃതിയിൽ ഗ്രാമക്കച്ചേരിക്ക് നടന്നു. പാളെള്ളിയിലെ രാജാവിനെപ്പോലെ ഗർവ്വോടെ മീശപിരിച്ചുനടക്കുന്ന അധികാരി ഇപ്പോൾ ചെരിപ്പില്ലാതെ അതിയായ വിനയത്തോടെ ഇൻസ്പെക്ടറെ കാണാൻ വന്നതുകണ്ട് മല്ലപ്പന് അല്പം വിഷമം തോന്നാതിരുന്നില്ല.

''ക്യാബാത് പട്ടേൽ?'' ഗ്രാമക്കച്ചേരിക്കകത്തുനിന്ന് ഒരു ഇടിമുഴക്കം. കള്ള് കുടിച്ചിരുന്നതുകൊണ്ട് ഉഗ്രമായി കണ്ണുമിഴിച്ച്, മാറിലോളം വളർന്ന താടി തടവിക്കൊണ്ട് ഇൻസ്പെക്ടർ ഫക്രുദ്ദീൻസാഹേബ് ഗംഭീരസ്വരത്തിൽ ചോദിച്ചു. അധികാരിയുടെ അധികാരഗർവ്വ് ചോർന്നുപോയി.

''ഗാംവ് മേ ഗരീബ് ലോഗ് ജിന്ദാ നഹി രഹ് സക്താ, ഔർ തും ജുലം ചലാതേ ഹോ? കഹാം ഹൈ റിപ്പോർട്ട്?'' മദ്യത്തിന്റെ ലഹരി തലയിൽ കയറിയാൽപിന്നെ ഇൻസ്പെക്ടർക്ക് മാതൃഭാഷാപ്രേമം കൂടുതലാണ്. കൂടാതെ അധികാരം നടത്താൻ ഉറുദുവിനെപ്പോലെ പററിയ ഭാഷ വേറെയില്ല എന്നാണ് അദ്ദേഹത്തിന്റെ ദൃഢമായ അഭിപ്രായം.

''ഇല്ല സാഹേബ്! അങ്ങനെയുള്ള കഴപ്പങ്ങളൊന്നും ഉണ്ടായിട്ടില്ല. അധികാരി ചിരിച്ചുകാണിച്ചുകൊണ്ട് സവിനയം ബോധിപ്പിച്ചു. ''ചുപ് രഹോ ജി. ഹം കോ സബ് കുഛ് മാലൂം ഹൈ.'' വീണ്ടും ഇടിമുഴക്കം.

മനസ്സാന്നിദ്ധ്യം നഷ്ടപ്പെടാത്ത മല്ലപ്പൻ ഇതേ സമയത്ത് ഗ്രാമക്കച്ചേരിയിൽ തമ്പടിച്ച് സാഹേബിന്റെ ശയനോത്സവത്തിനുള്ള ഒരുക്കങ്ങൾ ചെയ്തു.

''റാവുസാഹേബ്, ക്ഷീണമേറെയുണ്ടെന്ന് തോന്നുന്നു. അല്പം കിടന്ന് ക്ഷീണം തീർക്കൂ. രാവിലെ ഞാൻ വരാം.'' അധികാരി വിഷയവുമായി ബന്ധമില്ലാതെ ഇടച്ചയോടെ പറഞ്ഞൊപ്പിച്ചു.

കള്ളു കുടിച്ചിരുന്നെങ്കിലും ഇൻസ്പെക്ടക്ക് നല്ല ബോധമുണ്ടായിരുന്നു. അധികാരി വിനയം അഭിനയിച്ചപ്പോൾ അദ്ദേഹത്തിന് ദേഷ്യം കൂടിയതേ ഉള്ളൂ. ''ഇഡ്ഢ്ലീ! ഓ പട്ടേൽകോ സബ് ബാത് സമജായിസ് കരോ!'' അദ്ദേഹം വീണ്ടും ഗർജ്ജിച്ചു.

ഇൻസ്പെക്ടർ മറച്ചു പിറകിലേയ്ക്ക് പിൻവാങ്ങി തല്ക്കാലം കിടക്കയിൽ അമർന്നു. ദുർനാടകത്തിന്റെ ഒന്നാമങ്കം കഴിഞ്ഞു എന്നു തോന്നി അധികാരിക്ക്. ഒരു വലിയ കുഴപ്പത്തിൽനിന്നും രക്ഷകിട്ടിയ ആശ്വാസം അനുഭവപ്പെട്ടു.

ഇഡ്ഢ്ലി കേശവറാവു അധികാരിയുടെ ഒരു പഴയ സ്നേഹിതനാണ്. കേശവറാവു ഊണിലും ഉടുപ്പിലും വാക്കിലും നടപ്പിലും പഴയ സമ്പ്രദായങ്ങൾ സൂക്ഷ്മമായി അനുസരിക്കുന്ന ആളാണെന്ന് വിഖ്യാതനായിരുന്നു. അയാൾ ഉടുക്കുന്ന 'ബോൺ പിൻ' ധോത്തി എപ്പോഴും ശുഭ്രമായിരിക്കും; കറുത്ത അൽപാക്കയല്ലാതെ വേറെ കോട്ട് അയാൾ ധരിക്കില്ല. അയാളുടെ പൂനച്ചെരുപ്പിന്റെ ചുകപ്പുനിറം ഒരിക്കലും മങ്ങിയിരുന്നില്ല. അതുകൊണ്ടുതന്നെ അയാളുടെ കൂട്ടുകാർ അയാളെ 'വെള്ളക്കിളിക്കുഞ്ഞ്' എന്ന് വിളിച്ചുവന്നു. വേഷംപോലെ തന്നെയാണ് ഊണിന്റെ കാര്യവും. പാമള്ളിയിലെ വെണ്ണയില്ലാതെ അയാൾക്ക് ഊണിറങ്ങുകയില്ല. ഈ വെണ്ണയുടെ വിശുദ്ധത തന്നെയാണ് പാമള്ളി അധികാരിയെ കേശവറാവുവിന്റെ പ്രത്യേക വാത്സല്യത്തിന് പാത്രമാക്കിയതും.

ആ സമയത്ത് കേശവറാവു ഗ്രാമക്കച്ചേരിയുടെ വരാന്തയിലിരുന്ന് മുറുക്കാൻ തുടങ്ങുകയായിരുന്നു. ശകാരംപേറിക്കൊണ്ട് മടങ്ങിവരുന്ന അധികാരിയോട് അയാൾ ചോദിച്ചു: ''എന്താ ഗൌഡരേ, ഒക്കെയും ശരിക്ക് നടക്കുന്നില്ലേ? കഴിഞ്ഞ ദിവസം നിങ്ങളയച്ചുതന്ന വെണ്ണയ്ക്ക് നെയ്യ് ഇല്ലേയില്ല, ട്ടോ.'' ക്ഷേമാന്വേഷണത്തിൽനിന്നു സംഭാഷണം ആരംഭിച്ചു. ഇൻസ്പെക്ടറുടെ ചെവിപ്പാടിൽനിന്നും അകലെ അവർ പോയി.

''അല്ല ഗൌഡരേ! എത്രകാലമായി ഇപ്പണിനോക്കുന്നു? ഇതേ ജോലിയിൽ കിഴവനായി. ഇനിയും ഒന്നും മനസ്സിലാക്കിയിട്ടില്ലേ? റാവുസാഹേബ് വെള്ളംതിരപ്പുറത്തിരിക്കുമ്പോഴാണോ കാണാൻ വരേണ്ടത്? സംഗതി അറിയാമോ? സകലസംഭവങ്ങൾക്കും മൂലകാരണം നിങ്ങളാണത്രെ. ഗ്രാമത്തിൽ ഒരു കൊലനടന്നതും അത് ഹൃദയസ്തംഭനമാണെന്ന് റിപ്പോർട്ടെഴുതി നിങ്ങൾ കുറ്റം മൂടിക്കളഞ്ഞുവെന്നും ഒരു ഊമക്കത്ത് കിട്ടിയിരിക്കുകയാണ്. ഹർജിയിൽ മറ്റെന്തൊക്കെയാണ് എഴുതിയിരിക്കുന്നതെന്നറിയാമോ? ഒരു കൊല ഇങ്ങനെ തെളിവില്ലാതെ പോയതോടെ ഗ്രാമത്തിൽ തെമ്മാടികളുടെ കൂട്ടി-

യാണു്—പട്ടാപ്പകൽ ആളുകളെ അടിക്കുകയും ഇടിക്കുകയും ചെയ്യുവാൻ തുടങ്ങിയിരിക്കുന്നു. പാവങ്ങൾക്കു് സമാധാനജീവിതം അസാദ്ധ്യമാണെന്നു വന്നിരിക്കുന്നുവെന്നും എഴുതിയിരിക്കുന്നു.'' കേശവറാവു സംസാരം നിർത്തി. ഇത്രയും നേരം കയ്യിൽ ചുരുട്ടിപ്പിടിച്ചിരുന്ന പുകയില വായിലിട്ടു.

അധികാരി തളർന്നുപോയി. താൻ സ്വയം കുററവാളിയായിരിക്കുന്നു. അദ്ദേഹം വിഷമിച്ചു. ''അതിന്റെ അന്വേഷണത്തിനാണോ ഈ പാതിരാത്രിയിൽ റാവുസാഹേബു് വന്നിരിക്കുന്നതു്?'' അദ്ദേഹം ഇതികർത്തവ്യതാമൂഢനായി ചോദിച്ചു.

''അതിനു മാത്രമാണെങ്കിൽ ഇത്രയും ധൃതിയിൽ വരുമായിരുന്നില്ല. മറെറാരു സംഭവംകൂടിയുണ്ടായിരിക്കുന്നു. ഗ്രാമത്തിൽ മാദ എന്നൊരു ചെറുമാടിയുണ്ടു്, അല്ലേ? അവൻ പഡപ്പനെ കയ്യേററംനടത്തി, അദ്ദേഹത്തിന്റെ മാനംകെടുത്തിയിരിക്കയാണെന്നൊരു പരാതിയും കിട്ടിയിട്ടുണ്ടു്. അവനു് ഗ്രാമത്തിലെ പ്രമാണിമാരായ ബ്രാഹ്മണരുടെ പിന്തുണയും ഉണ്ടെന്നു് ഹർജിയിൽ എടുത്തു പറഞ്ഞിട്ടുണ്ടു്. ഈ ഒററ സംഭവംതന്നെ മതിയും കുഴപ്പമുണ്ടാകാനിടയുണ്ടു്. പിന്നെ ഇത്രയൊക്കെ നടക്കുമ്പോൾ നിങ്ങളെവിടെയായിരുന്നു? പാമള്ളിയിൽ ഭയങ്കര ബന്തവസ്സു് ആണെന്നല്ലേ നിങ്ങൾ പറഞ്ഞു നടന്നിരുന്നതു്?'' നിലംപതിച്ചുകഴിഞ്ഞിരുന്ന അധികാരിയുടെ പുറത്തു് കേശവറാവു ഒരു കല്ലുകൂടിയെടുത്തിട്ടു.

അധികാരി അല്പനേരം മിണ്ടാതിരുന്നു. ഇനിയിപ്പോൾ കേശവറാവു മാത്രമാണു് രക്ഷ. ''കേശവരായരേ, ഇപ്പോൾ വേലിതന്നെ വിളവുതിന്നുകയാണു്. ഊമക്കത്തെഴുതി അയയ്ക്കുമെന്നു ഭീഷണിപ്പെടുത്തി ഈ പഡപ്പൻ തന്നെയാണു് ബാപ്പുസാഹേബിനോടു് പണം പിടുങ്ങിയിരിക്കുന്നതു്. അതേ ഭീഷണി കാണിച്ചു് വലിയമാളികയിലെ പത്തായം പൊളിപ്പിച്ചു് ചോളം വിതരണംചെയ്തു് വലിയ ആളായി നടക്കുകയാണു് ഈ പഡപ്പൻ. നമ്മുടെ ചെറുപ്പക്കാരൻ ചന്നൻ എന്റെ വീട്ടിൽനിന്നു് ചോളംവാരിക്കൊണ്ടു പോകുമ്പോൾ അതു പിടിച്ചുപറിച്ചു് മഠത്തിൽ വെപ്പിച്ചിരിക്കയാണു് ഈ പഡപ്പൻ. ഇതൊന്നുമല്ല അയാളുടെ കളി. അതൊക്കെയിരിക്കട്ടെ. ഇപ്പോൾ ഞാനെന്തുചെയ്യണമെന്നാണു് നിങ്ങൾ പറയുന്നതു്.'' അധികാരി കേശവറാവുവിനോടു് ഉപദേശമാരാഞ്ഞു.

''ഗൌഡർ പറയുന്നതൊക്കെ നേരായിരിക്കും. പക്ഷേ, സംഭവം വളരെ കുഴഞ്ഞിരിക്കയാണു്. നിങ്ങൾ ഏതായാലും നാളെ വരുന്നുണ്ടല്ലോ. റാവുസാഹേബിനോടു് നിങ്ങൾതന്നെ ഒന്നു പറഞ്ഞാൽമതി. തക്കം മാതിരിയും നോക്കിപ്പറഞ്ഞാൽ എന്തെങ്കിലും പണിനടക്കും—പിന്നെ നിങ്ങളോടു് പറയാനെന്തുണ്ടു്?'' സുനിശ്ചിതമായ അഭിപ്രായമൊന്നും നൽകാതെ കേശവറാവു ഒഴിഞ്ഞുമാറി.

അധികാരി വീട്ടിലെത്തിയപ്പോൾ പതിനഞ്ചുനാഴിക രാച്ചെന്നിരിക്കും. സന്ധ്യമുതൽ ഈയൊരൊററപ്രശ്നം ചിന്തിച്ചു് വിഷമിച്ചുപോയിരിക്കയാണു്.

വീട്ടിൽനിന്നു് ഗ്രാമക്കച്ചേരിക്കും മടങ്ങി വീട്ടിലേയ്ക്കും പലതവണ നടന്നു് ക്ഷീണിച്ചുപോയി. എന്നിട്ടും പ്രശ്നം കുഴഞ്ഞുതന്നെ കിടക്കുന്നു. രാവിലത്തെ ആപത്തു് കാത്തുകിടക്കുന്നു. വീട്ടിലെത്തുമ്പോഴുംതന്നെ ശിലേദാർ ലക്ഷ്മണൻ തന്നെക്കാണാൻ കാത്തിരിക്കുന്നു കാര്യമറിഞ്ഞു. അധികാരി വിഷമത്തോടെ ലക്ഷ്മണനോടു പറഞ്ഞു: ''ലക്ഷ്മണാ, നീയൊന്നു ശ്രദ്ധിക്കുമോ? മാദയുടെമേൽ പരാതിപോയിട്ടുണ്ടത്രെ. സൂക്ഷിച്ചോളൂ. ഇൻസ്പെക്ടർ ക്രോധംകൊണ്ടു് കലിതുള്ളുകയാണു്. ഈ കേസിൽ അയാളുടെ കയ്യിൽനിന്നു് രക്ഷപ്പെടുന്ന കാര്യം തീരെ വിഷമംതന്നെ. ഒരു കാര്യം ചെയ്യാമോ? നീ മാദ അദ്ദേഹത്തിന്റെ കണ്ണിൽപെടാതെ ഇരിക്കാമോ? അവനെ ഇപ്പോഴുംതന്നെ അടുത്ത ഗ്രാമത്തിലേയ്ക്കു് പറഞ്ഞയയ്ക്കണം.''

ലക്ഷ്മണൻ കരച്ചിലിന്റെ വക്കത്താണു്. അയാൾ തോർത്തിന്റെ കോന്തലകൊണ്ടു് മുഖം തുടച്ചു. ''പോകാൻ പറഞ്ഞാലും അവൻ പോകുന്ന മട്ടല്ല എജമാനേ! റാവുസാഹേബു് പോയതിനുശേഷം താൻ നാടുവിട്ടുപോകും എന്നാണവൻ പറയുന്നതു്.''

''അവന്റെ ഒരു മർക്കടമുഷ്ടി! ചുമ്മാതെ പോകാൻ പറ. പുലിയോടു വേണമെങ്കിൽ കളിക്കാം; ഈ സർക്കാരുദ്യോഗസ്ഥന്മാരുടെ പിടിയിൽ പെടാതെ നോക്കണം. നാട്ടിൽനിന്നു് കടന്നുകളയാൻ പറയൂ. പറ്റില്ലെന്നു പറഞ്ഞാൽ കളരിയിലോ ബാളാചാര്യരുടെ വീട്ടിലോ കഴിഞ്ഞുകൂടട്ടെ. അതും പറ്റില്ലെങ്കിൽ വല്ല പൊട്ടക്കിണറ്റിലും പോയി തുലയട്ടെ. നമ്മളേയും കിണറ്റിൽ തള്ളാൻ പറഞ്ഞേക്കു!'' ദേഷ്യംകൊണ്ടു് അധികാരി പല്ലിറുമ്മി.

അധികാരിയുടെ ഭാവംകണ്ടു് നടുങ്ങിയ ലക്ഷ്മണൻ കരയാനും മറന്നു; ഉടനെ സ്ഥലംവിട്ടു. രാത്രിതന്നെ പറയാമെന്നുവെച്ചാൽ മാദ വീട്ടിലില്ലായിരുന്നു.

നേരം പുലർന്നു. മാദ പതിവനുസരിച്ചു കളരിയിൽ കച്ചകെട്ടി അഭ്യാസം തുടങ്ങാനുള്ള വട്ടമാണു്. അപ്പോഴാണു് അവനെയും തെരഞ്ഞുകൊണ്ടു് ലക്ഷ്മണൻ അവിടെ വന്നതു്. അധികാരിയും ബാളാചാര്യരും നല്കിയ ഉപദേശം മകനെ അറിയിച്ചു. ബാളാചാര്യരുടെ ഇല്ലത്തെങ്കിലും ചെന്നിരിക്കാൻ ദീനനായി അപേക്ഷിച്ചു. പക്ഷേ, മാദയുടെ മനസ്സിൽ അതൊന്നും ഏറ്റില്ല.

''ഞാൻ കട്ടിട്ടില്ല; തട്ടിപ്പറിച്ചിട്ടില്ല. ഞാനെന്തിനു് ഒളിച്ചിരിക്കണം? ഇതൊന്നും എനിക്കു് ശരിയാണെന്നു തോന്നുന്നില്ല. ചിമണയുടെ ജീവിതം നശിപ്പിച്ചതും സഹിച്ചു. ഏതു പോലീസു് ഇൻസ്പെക്ടരാണു് എന്നെ തെരയാൻ പറഞ്ഞതു്? വന്നാൽക്കാണാം.'' മാദ വേഗത്തിൽ പറഞ്ഞുതീർത്തു് അഭ്യാസം ആരംഭിച്ചു.

''തോന്നുമ്പോലെയൊക്കെ ചെയ്തോളൂ. പറയാനുള്ളതു് പറഞ്ഞു. നിന്റെ കർമ്മഫലം നീ തന്നെ അനുഭവിക്കും.'' പിറുപിറുത്തുകൊണ്ടു് ലക്ഷ്മണൻ തിരിച്ചുപോയി.

ഫക്രുദ്ദീൻ ഇൻസ്പെക്ടരെന്നുവെച്ചാൽ കുററവാളികൾക്ക് കാലൻ. അക്കാലത്തെ മററെല്ലാ ഇൻസ്പെക്ടർമാരേയുംപോലെതന്നെ. ധാർഷ്ട്യം ഇല്ലാത്തയാൾ സർക്കാരുദ്യോഗസ്ഥനേ അല്ലെന്നതാണ് അക്കാലത്തെ പൊതുജനവിശ്വാസം. യമദൂതരെപ്പോലുള്ള കോൺസ്റ്റബിൾമാരോടൊപ്പം ഫക്രുദ്ദീൻ വന്നെത്തിയതറിഞ്ഞാൽ ഘസനിമുഹമ്മദിന്റെ പടയോട്ടം കണക്കെ ജനങ്ങൾ സംഭീതരാവും. പോലീസുസംഘം ഗ്രാമത്തിൽനിന്നും പോകുന്നതുവരെയും ഗ്രാമത്തിലാർക്കും ഉറക്കം വീഴില്ല. ഫക്രുദ്ദീൻ പകലൊക്കെ സാധാരണ പോലീസുദ്യോഗസ്ഥന്റെ മട്ടുതന്നെ. 'സപ്പൈ' അടുക്കും ചിട്ടയുമുള്ളതാണോ എന്ന കാര്യം ഗൃദ്ധ്റനോട്ടത്തോടെ ശ്രദ്ധിക്കും. സപ്പൈ' നടത്തുന്ന ദൂതൻ കൊണ്ടുവരുന്ന വെണ്ണ അദ്ദേഹത്തിന്റെ കണ്ണും മൂക്കും പരീക്ഷിക്കും. അതിനു ശേഷമേ പാചകക്കാരന്റെ കയ്യിലെത്തൂ. അതു് അലംഘനീയമായ ആജ്ഞയാണ്. കോഴികളുടെ കഴുത്തിൽ കത്തിവെയ്ക്കുന്നതിനുമുമ്പ് അദ്ദേഹം അവയെ പൊക്കിയെടുക്കും: അവ കൊക്, കൊക്, കൊക് എന്നു പിടയുന്നതു കണ്ടാൽ പൊട്ടിച്ചിരിച്ചു് നിലത്തെറിയും. കോഴി തീരെ ജീവസ്സററതാണെന്നു് തോന്നിയാൽ കൊണ്ടുവന്നവന്റെ കഥ കഴിക്കും. എല്ലാ അധികാരികൾക്കും ദൂതന്മാർക്കും ആ പേടിയുണ്ടായിരുന്നു.

പാമ്പള്ളി അധികാരി 'സപ്പൈ'യുടെ കാര്യത്തിൽ ഭയങ്കരനാണെന്നു് താലൂക്കിലാകെ പ്രസിദ്ധമായിരുന്നു. ഫക്രുദ്ദീൻസാഹേബ് ഈ താലൂക്കിൽ മാററമായി വന്ന കൊല്ലംതന്നെ പാമ്പള്ളിയെ തന്റെ പാദധൂളികൊണ്ടു് പാവനമാക്കിയിരുന്നു. അധികാരിയുടെ സല്ക്കാരത്തിൽ സംപ്രീതനുമായിരുന്നു. മടങ്ങിപ്പോകുമ്പോൾ അദ്ദേഹം പറഞ്ഞു: ''ജരൂർ പഢേ തോ ' ഹമരേ പാസ് ആനാജി പാമ്പൽ.'' അധികാരി കുറേക്കാലം മററുള്ളവരോടു് അഭിമാനത്തോടെ പറഞ്ഞുനടന്നതാണ്.

ഒരിക്കൽ ഫക്രുദ്ദീൻസാഹേബിന്റെ എരുമ പ്രസവിക്കുന്നില്ലെന്ന വാർത്ത പോലീസുവകുപ്പിലെ തന്റെ ചാരന്മാർ മുഖേന അധികാരി അറിയാനിടയായി. ഗ്രാമത്തിൽനിന്നു് പ്രസവിച്ച എരുമയെ അധികാരി, ഫക്രുദ്ദീൻ സാഹേബിന്റെ വീട്ടിലെത്തിച്ചു. സാഹേബിന്റെ മച്ചി എരുമയെ പാവം സങ്കപ്പന്റെ വീട്ടിലും കെട്ടി. സങ്കപ്പൻ അതിനെ വളരെ പ്രയാസപ്പെട്ടു് പോററിവളർത്തി. അതു് ഒരിക്കൽ ഗർഭം ധരിച്ചു് പ്രസവിച്ചതറിഞ്ഞാൽ വീണ്ടും സാഹേബിന്റെ വീട്ടിലെത്തുമെന്നു് ഭയന്ന സങ്കപ്പൻ, ആ എരുമ ചത്തുപോയെന്നു് കുറച്ചുമാസങ്ങൾക്കുമുമ്പ് പറഞ്ഞുപരത്തിയിരുന്നു.

കിഴക്ക് വെള്ള കീറിയാൽ സാഹേബ് വെളിക്കിറങ്ങും. അതാണ് പതിവ്. അദ്ദേഹം അന്നും വെളിക്കിറങ്ങിയതാണ്. സങ്കപ്പൻ മേയാൻ വിട്ടിരുന്ന എരുമ അതിന്റെ കന്നിനോടൊപ്പം സാഹേബിന്റെ അടുത്തുവന്നു. അതു് തന്റെ എരുമയാണെന്നു് അദ്ദേഹത്തിന്റെ തീക്ഷ്ണദൃഷ്ടികൾ ഉടനെ

ബോദ്ധ്യമായി. അപ്പോഴത്തന്നെ അദ്ദേഹത്തിനു് ഭയങ്കര ദേഷ്യം വന്നു. ഗ്രാമക്കച്ചേരിയിൽ തിരിച്ചെത്തിയ സാഹേബിൻെറ കോപത്തിനു ഇരയായതു്, രാവിലെ അഭിവാദ്യമർപ്പിക്കാൻ ചെന്ന അധികാരിയാണു്. "എന്തു് പറേൽ, നമ്മുടെ എരുമ എവിടെ?" അയാൾ അലറി. (കള്ളിൻെറ ലഹരി ഇറങ്ങിയിരുന്നതുകൊണ്ടു് സാഹേബ് കന്നാടകം സംസാരിക്കുന്ന പരുവത്തിലായിരിക്കയാണു്.)

അധികാരി തൊഴുതുനിന്നു: "സങ്കപ്പൻെറ വീട്ടിൽ കെട്ടിനിരുന്നു. അതു പ്രസവിച്ച ഉടനെ ചത്തുപോയത്രെ. കന്നു വളർന്നു് പ്രസവിക്കാറായാൽ നിങ്ങൾക്കു് എത്തിച്ചുതരാൻ ഞാൻ പറഞ്ഞിട്ടുണ്ടു്." അദ്ദേഹം ബോധിപ്പിച്ചു.

സാഹേബിൻെറ ഭാവം മാറി. "ഹറാം പിറന്നോനേ, ആരാ പറഞ്ഞതു്? ഞാൻ ഇപ്പോൾ കണ്ടുവന്നതാണു്." ഒച്ച ഗ്രാമക്കച്ചേരിയാകെ മുഴങ്ങി. ഉടനെ സങ്കപ്പനെ ആളയച്ചു വരുത്തി. അവനെ ഒരു കുററവാളിയെപ്പോലെ ഉച്ചവരെ കച്ചേരിയിലിരുത്തി. "പോയി ഊൺ കഴിച്ചുവാ." ആഢ്യളി കേശവറാവു ഉച്ചയ്ക്കു് അനുജ്ഞ നല്കി. അയാൾ ബാളാചാര്യരുടെ ഇല്ലത്തേയ്ക്കു് ഊൺ കഴിക്കാൻപോയി.

സങ്കപ്പൻ പേടിച്ചു് വിറച്ചുപോയിരുന്നു. എരുമ ചത്തുപോയെന്നു് കളവു പറഞ്ഞ വകയിൽ എത്ര പിഴയടയ്ക്കേണ്ടിവരുമെന്നു് അവൻെറ ജ്യേഷ്ഠാനുജന്മാർ പരിഭ്രമിച്ചിരുന്നു. സങ്കപ്പൻ ഉണ്ണാൻ വീട്ടിൽ ചെന്നില്ല. നേരെ ബാളാചാര്യരുടെ ഇല്ലത്തുചെന്നു് ആചാര്യരുടെ പാദങ്ങളിൽ പിടിച്ചു് കരഞ്ഞുതുടങ്ങി.

"സങ്കപ്പാ, എഴുന്നേൽക്കൂ. ഇതൊക്കെ വലിയ ആളുകളുടെ കാര്യമാണു്. അമൃതം നമ്മുടെ വയററിൽ കടന്നാലും വിഷമം നമുക്കുതന്നെ. കാര്യം ചെറുതാണു്. പക്ഷേ, സാഹേബിൻെറ വാശി ഭയങ്കരമാണു്! കേശവറാവു നമ്മുടെ സ്വന്തം ആളല്ലേ? എന്തെങ്കിലുംചെയ്തു് മാപ്പാക്കാൻ അദ്ദേഹം ശ്രമിക്കും. നീ പോയി ഊൺ കഴിച്ചുവരൂ." ബാളാചാര്യർ അവനെ ആശ്വസിപ്പിച്ചയച്ചു. അവൻ വീട്ടിലെത്തിയതും അവൻെറ ഭാര്യയും മക്കളും കരഞ്ഞുകൊണ്ടു് അവിടെ വന്നു.

"എരുമയുടെ വിലയുടെ ഇരട്ടി പിഴ അടയ്ക്കേണ്ടിവരും." പിഴയടച്ചു് തൽക്കാലം രക്ഷപ്പെടാൻ സാധിച്ചേക്കുമെന്നു് കേശവറാവു ഉപദേശിച്ചു.

സങ്കപ്പൻെറ കയ്യിൽ ചില്ലിക്കാശുപോലുമില്ലായിരുന്നു. എരുമയ്ക്കു് അമ്പതു രൂപ വിലവരും. നൂറുരൂപ പിഴയൊടുക്കാൻ ഇതു് കൊയ്ത്തുകാലവുമല്ല. സങ്കപ്പൻെറ ഭാര്യയും മക്കളും നിരാശരായി മടങ്ങി. അവനു് ഗ്രാമക്കച്ചേരിയിൽനിന്നു് മോചനം ലഭിച്ചില്ല. അവൻെറ അനുജൻ രായണ്ണൻ, മാർവാഡി ബാളുമാരനു് സ്വർണ്ണം പണയപ്പെടുത്തി നൂറുരൂപാ വാങ്ങി ഗ്രാമക്കച്ചേരിയിലെത്തി. അപ്പോൾ രാത്രി മണി പത്തായിരുന്നു. നൂറുരൂപാ കേശവറാവു

വിൻെറ കയ്യിൽ വെച്ചുകൊടുത്തു. അയാൾ പുഞ്ചിരിയോടെ അതു് സ്വീകരിച്ചു. അങ്ങനെ സങ്കപ്പൻ ഗ്രാമക്കച്ചേരിയിൽനിന്നും മോചിതനായി.

എത്ര ചുളുവെന്നു് കളവുപറഞ്ഞ തെററിനു് പാവം സങ്കപ്പൻ ആറുരൂപ പിഴയൊടുക്കേണ്ടിവന്നു. വാർത്ത വളരെ പെട്ടെന്നുതന്നെ പാളയത്തിലാകെ പരന്നു. സംഭവം ജനങ്ങളെയാകെ ഭയചകിതരാക്കി. ഗ്രാമക്കച്ചേരിയുടെ മുൻപിലൂടെ നടക്കാൻപോലും ആളുകൾ ധൈര്യപ്പെട്ടില്ല. കൊടുങ്കാററടിക്കുന്നതിനുമുമ്പു് അന്തരീക്ഷം സ്തബ്ധമായിരിക്കുന്നതുപോലെ ഫക്രുദ്ദീൻ വളരെ ശാന്തനായി കാണപ്പെട്ടു. എങ്കിലും അദ്ദേഹത്തിൻെറ കലങ്ങിയ കണ്ണുകൾ വരാനിരിക്കുന്ന ആപത്തിനെ വിളിച്ചറിയിച്ചു. ഇനി രാത്രിയിൽ ഗ്രാമക്കച്ചേരിക്കു് പോകാൻ ബകാസുരൻെറ അറിയിപ്പു് ആർക്കൊക്കെ വരുമോ ആവോ? ആളുകൾ ഭയഗ്രസ്തരായി. ആക്ഷേപം ബോധിപ്പിക്കുകവഴി പദ്മപ്പൻ ശനിയെ ക്ഷണിച്ചുവരുത്തുകയാണു് ചെയ്തതെന്നു് ആളുകൾ പലേടത്തും കൂടി കുശുകുശുത്തു. ഇന്നലെവരെ ജനങ്ങളുടെ സംരക്ഷകനെന്നു് പേരെടുത്ത പദ്മപ്പൻെറ വില ഇന്നേയ്ക്കു് പാതിയും ഇടിഞ്ഞു. കന്നുകാലിപോലും തിന്നാത്ത ചോളം വിതരണം ചെയ്തതും രാമയുടെ മേൽ ഊമക്കത്തയച്ചതും അവസാനം അതിൻെറ അന്വേഷണത്തിനു് ഈ അന്തകസമാനനായ ഇൻസ്പെക്ടറെ വരുത്തിയതും ഇന്നലെവരെ അദ്ദേഹത്തിൻെറ പരാക്രമത്തിനും ധീരതയ്ക്കും തെളിവായിരുന്നു. എന്നാലിന്നു് മറെറാരു വീക്ഷണത്തിൽ അവയെല്ലാം ദ്രോഹപ്രവൃത്തികളായിരിക്കയാണു്.

പക്ഷേ, കലക്കണ്ണി ശേഷപ്പനു് അങ്ങനെ തോന്നിയില്ല. നാട്ടിൽ ഉണ്ടായിരിക്കുന്ന ഇത്തരം കുഴപ്പങ്ങൾ അയാളെ ഉത്സാഹഭരിതനാക്കി. ഉപ്പുമാങ്ങ കണ്ടിട്ടെന്നപോലെ ആ സ്വാർത്ഥിയുടെ നാവിൽ വെള്ളമൂറി. അയാളുടെ കണ്ണിൽ പദ്മപ്പൻ മഹാ പരാക്രമിയായി വളർന്നു. ''ഇവിടെ ഒരാണുണ്ടെങ്കിൽ അദ്ദേഹം മാത്രമാണു്. അങ്ങനെയൊരാൾ ഗ്രാമത്തിലുണ്ടോ, പിന്നെ ഇത്തരം അധികാരികളുടെ ധിക്കാരം അടങ്ങിയതുതന്നെ!'' അയാൾ പറഞ്ഞുനടന്നു.

രാത്രി മണി പതിനൊന്നടിച്ചതോടെ ഫക്രുദ്ദീൻസാഹേബിൻെറ കണ്ണുകൾ കലങ്ങിമറിഞ്ഞു. ഗ്രാമക്കച്ചേരിയാകെ കള്ളിൻെറ വാട പരന്നു. ലഹരി തലയ്ക്കു പിടിച്ചപ്പോൾ അദ്ദേഹം വിളിച്ചുപറഞ്ഞു: ''പദ്മയ്യാ കോ ബുലാവ്! രാമാ കോ ബുലാവ്!''

ഒരു പോലീസുകാരൻ കോൽക്കാരൻ മല്ലപ്പനോടൊപ്പം കളരിയിൽ ചെന്നു. ''റാവുസാഹേബ് വിളിക്കുന്നുണ്ടു്.'' അവൻ രാമയെ കൂട്ടിക്കൊണ്ടുവന്നു.

അന്നു വൈകുന്നേരം സങ്കപ്പൻെറ അനുജൻെറ മകൻ ബസപ്പൻ രാമയെ കണ്ടിരുന്നു. സാളു പണയപ്പെടുത്തി ആറുരൂപ കൊണ്ടുകൊടുത്ത കഥയും അവൻ പറഞ്ഞിരുന്നു.

''പാവങ്ങൾക്കു് ജീവിക്കാൻ നിവൃത്തിയില്ലാത്ത സ്ഥിതിവന്നു ചെട്ടിരിക്കയാണു് രാമാ. അവരുടെ എത്രയോ—നിത്യം മൂന്ന നേരം വെള്ള അന്നം തിന്ന—കൊള്ളു് ഒരു മച്ചിയെയും പകരുന്നു. ഇപ്പോൾ അതിനെയും

പോററാൻ കഴിയാത്ത ഗതിയിലാക്കി. വല്ല വിധേനയും അതിനെ പോററി. അതിന്മേൽ ഇവന്റെ കണ്ണ് പതിയുമെന്നു പേടിച്ച് മുത്തച്ഛൻ എരുമ ചത്തുവെന്നു പറഞ്ഞതാണ്. അതിനു നൂറ്റുരൂപാ പിഴയടക്കേണ്ട കാര്യമുണ്ടോ?'' ബസപ്പൻ പറഞ്ഞിരുന്നു.

രാമനു് കോപം മൂർദ്ധാവിലെത്തി. ഇത്തരം ക്ഷാമകാലത്തു് ഇങ്ങനെ പാവങ്ങളെ ചൂഷണം ചെയ്യുന്നതു് ക്ഷന്തവ്യമല്ലെന്നു് അവനു തോന്നി. പോലീസ് ഇൻസ്പെക്ടറുടെ അഹങ്കാരം അമർച്ച ചെയ്യണമെന്ന ഒരു വിചാരവും അവനുണ്ടായി. ആ ചിന്തയുടെ വേലിയേററത്തോടെ അവൻ പോലീസിനെ അനുഗമിച്ച് ഗ്രാമക്കച്ചേരിയിലെത്തിച്ചേർന്നു.

അവിടെ ആളുകളുടെ ബഹളം. ആഡ്ളി കേശവറാവു അങ്ങുമിങ്ങും ധൃതിയിൽ നടക്കുന്നു. അയാൾ ഒരു ഭൃത്യനെ ഉറക്കെ വിളിച്ച് എന്തോ പറയാൻ തുടങ്ങി. തലയണയിൽ ചാരിയിരിക്കുന്ന ഇൻസ്പെക്ടരുടെ മുമ്പിൽ പദ്മപ്പൻ ഒരു മഠാധിപതിയുടെ ഗാംഭീര്യത്തോടെ കാലിന്മേൽ കാലെടുത്തുവെച്ച് ഇരിക്കയാണ്. രണ്ടു പോലീസുകാർ അടുക്കളക്കോപ്പുകൾ അകത്തെടുത്തു വെക്കുന്നതിൽ നിരതരായിരിക്കുന്നു.

രാമ ചെരിപ്പൂരിവെച്ച് വരാന്തയിൽ കയറി നിന്നു. കുനിഞ്ഞു നമസ്കരിക്കാതെ തന്റെ മുമ്പിൽ നെഞ്ച് ഉയർത്തിനിൽക്കുന്ന ഈ ചെറുപ്പക്കാരൻ അഹങ്കാരിയാണെന്ന് മനസ്സിലായ ഇൻസ്പെക്ടരുടെ ദേഷ്യം ഒന്നുകൂടി വർദ്ധിച്ചു. മുമ്പിൽ പരാതിക്കാരനായ പദ്മപ്പൻ ഇരിക്കുകയാണ്. ഇല്ലെങ്കിൽ റാവുസാഹേബിന്റെ മുമ്പിൽ എങ്ങനെ പെരുമാറണമെന്ന് കാണിച്ചു കൊടുക്കാമായിരുന്നു. പക്ഷേ, കൈകൾ പിന്നിൽ പിടിച്ചുകെട്ടി ജയിലിലേയ്ക്കയയ്ക്കാൻ മാത്രമുള്ള ആരോപണങ്ങൾ ഉന്നയിക്കപ്പെട്ട പരാതിയാണ് കയ്യിൽ. പിന്നെന്തിന് ഇപ്പോൾ അക്ഷമനാകണം? തൽക്കാലം ക്ഷമിക്കുന്നതാണ് നല്ലത്. അല്പസമയം അവനെത്തന്നെ ക്രൂരമായി തുറിച്ചുനോക്കിയിട്ട് ചോദിച്ചു: ''ആഡ്ളി, രാമയെന്നു പറയുന്ന പയ്യൻ ഇവൻതന്നെയാണോ?'' കേശവറാവു ശരിയാണെന്നു മറുപടി നല്കി.

''എന്താടോ, താൻ ആരുടെ മുമ്പിലാണ് നില്ക്കുന്നതെന്നറിയാമോ?'' ഇൻസ്പെക്ടർ ഭീഷണിപ്പെടുത്തുന്ന സ്വരത്തിൽ രാമയെ പ്രകോപിപ്പിച്ചു.

''അതറിയാമല്ലോ.'' രാമ അലക്ഷ്യഭാവത്തിൽ മറുപടി പറഞ്ഞു.

''എന്തിനാണ് ഇങ്ങോട്ടു വിളിപ്പിച്ചതെന്നറിയാമോ?''

''അറിയില്ല.'' അതേ അലക്ഷ്യഭാവം.

''അരെ ഇസ്മായിൽ! ഇസ്കൊ സമഝാവ്.'' ഫക്രുദ്ദീൻ ഒരു പോലീസുകാരനു് ആജ്ഞ നൽകി. പദ്മപ്പൻ ഈ അവസരം ഉപയോഗപ്പെടുത്തി. ''റാവുസാഹേബ്! കണ്ടില്ലേ? എന്തഹങ്കാരം! എന്താ ഇവന്റെ ധാർഷ്ട്യം!'' അദ്ദേഹം തീയിൽ എണ്ണയൊഴിച്ചു.

രാമ പ്രകോപിതമായ പുലിയെപ്പോലെ പദ്മപ്പനെ നോക്കി: ''മിണ്ടാതിരുന്നൂടെ, ചുണ്ടും കടിച്ചുപിടിച്ച്? സാഹേബും ഉണ്ട്, ഞാനും ഉണ്ട്;

നിങ്ങൾക്കെന്താ ഇവിടെ? നിങ്ങളും കല്പിക്കയാണോ?'' അവൻ വിരട്ടിക്കളഞ്ഞു. അപ്പോഴത്തേയ്ക്കും കോൺസ്റ്റബിറം ഇസ്സയിൽ വന്നു. മാമയെ അപ്പുറത്തേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

''സാഹേബരേ, നിങ്ങടംതന്നെ കണ്ടില്ലേ, അവന്റെ ധാർഷ്ട്യം? കണ്ണു് ചെമ്പരത്തിപോലെയാക്കിയതു് കണ്ടില്ലേ? കിട്ടിയവരെയൊക്കെ ഭീഷണിപ്പെടുത്തുകയല്ലേ? എന്നെ അടിച്ചുകൊല്ലുമെന്നു് ഭയപ്പെടുത്തി. എന്നെപ്പോലൊരു സന്യാസിയുടെ മഠത്തെ കളങ്കപ്പെടുത്താനായി സ്വന്തം പെണ്ണളെ മഠത്തിൽ തള്ളിവിട്ടിരിക്കയാണു്. കളരിയിലെ അഭ്യാസികളുടെ സംഘമുണ്ടാക്കി ഗ്രാമത്തിലെ കൃഷിക്കാരെയൊക്കെ വിരട്ടിവിടുകയാണു്; പത്തായങ്ങറം കൊള്ളയിടുമെന്നു് ഭീഷണിമുഴക്കി. അതുകേട്ടു പേടിച്ചു് ബാപ്പുസാഹേബു് രാത്രിക്കരാത്രി പത്തായം തുറന്നു് ചോളം വിതരണം ചെയ്തുകളഞ്ഞു. അങ്ങനെ രക്ഷപ്പെട്ടു. അത്രയും നന്നായിപ്പോയി!'' പഢരപ്പൻ പരാതിയുടെ ചുരുളഴിച്ചു.

മാമയ്ക്കെതിരായ ആരോപണങ്ങറം ഉഗ്രമാക്കുന്നതിനു് പഢരപ്പൻ കഴിയുന്നത്ര നിറംചേർത്തു വിവരിച്ചു. കിട്ടിയ തക്കം ഉപയോഗപ്പെടുത്തി, ഇൻസ്പെക്ടറുടെ അമർഷം വർദ്ധിപ്പിക്കുവാൻ അദ്ദേഹം ശ്രമിച്ചു. മാമയാണെങ്കിൽ അഭിമാനത്തിന്റെ പേരിൽ രോഷാകുലനായിരിക്കുന്നു. ഇൻസ്പെക്ടറുടെ കണ്ണിൽ അവർ യഥാർത്ഥ കുററവാളിയായി മാറി. അധികാരസ്ഥാനങ്ങളിൽ ധൈര്യവും അഭിമാനവും മററും അധികപ്രസംഗമായേ തോന്നൂ. പഢരപ്പൻ പറഞ്ഞതുപോലെ പത്തായം കൊള്ളയടിക്കുമെന്ന ഭീഷണിയെക്കുറിച്ചു് ബാപ്പുസാഹേബിന്റെ ഒരു പരാതിയുംകൂടി ആവശ്യമായി വന്നിരിക്കുന്നു.

''അരേ, ജാഗീർദാർ സാബ്‌കോ ബുലാവ്!'' ഇൻസ്പെക്ടർ ആജ്ഞാപിച്ചു.

ഒരു മൽമൽ കുപ്പായമിട്ടു് ചുവ്വി മാത്രം ധരിച്ച ബാപ്പുസാഹേബ് സുന്ദരമായി ചിരിച്ചുകൊണ്ടു്, അതിവിനയമാവത്തിൽ സാഹേബിനെ നമസ്കരിച്ചു് അകത്തു വന്നു.

'റാവുസാഹേബ്! ജാഗീർദാർ എത്തിപ്പോയി. വരൂ, വരൂ ജാഗീർദാർ സാഹേബ്!'' പഢരപ്പൻ തന്നെ ബാപ്പുസാഹേബിനെ സ്വാഗതം ചെയ്തു.

'ജാഗീർദാർസാഹേബ്! നിങ്ങറം പത്തായം തുറന്നു പാവങ്ങറക്കു് ചോളം കൊടുത്തുവെന്നു കേട്ടു. യേ ബാത്തു് സച്ചാ ഹൈ ക്യാ?'' 'സാഹേബ്' ചോദിച്ചു.

''പാവങ്ങറം പട്ടിണികിടന്നു ചാകുകയാണെന്നറിഞ്ഞപ്പോറം അവർക്കു് ഥോഡാ ഥോഡാ ചോളം കൊടുത്തുവിട്ടു.'' വലിയ തണക്കല്ലു പതിച്ച രണ്ടു മോതിരങ്ങളിട്ട കൈകറം കൂട്ടിത്തിരുമ്മിക്കൊണ്ടു് ബാപ്പുസാഹേബ് പറഞ്ഞു. ആ പാവത്തിനു ചോദ്യത്തിന്റെ പശ്ചാത്തലം മനസ്സിലായിരുന്നില്ല; തന്റെ

ഔദാര്യത്തെ വിളംബരം ചെയ്യുന്നതുകൊണ്ട് അപകടമുണ്ടാവുമെന്നും തോന്നിയിരുന്നില്ല.

''ജാഗീർദാർ സാഹേബ്! നിങ്ങൾ ഒട്ടും ശങ്കിക്കേണ്ടതില്ല. റാവുസാഹേബിനോട് പറയേണ്ടതെല്ലാം ഞാൻ നേരത്തെ പറഞ്ഞുകഴിഞ്ഞു. രാമയുടെ കൊള്ളസംഘം വന്ന് പത്തായം കൊള്ളയിടുന്നതിന് സന്ദർഭമുണ്ടാക്കുന്നതെന്താണെന്നും, ഞാൻ പറഞ്ഞതനുസരിച്ച് പത്തായം തുറന്ന് ചോളം കൊടുത്തതാണെന്ന സത്യം മറച്ചുവെയ്ക്കേണ്ട കാര്യമൊന്നുമില്ല.'' പഢരപ്പൻ പ്രോത്സാഹിപ്പിക്കുന്ന മട്ടിൽ ഉപദേശിച്ചു.

''നേരാണേ! നമ്മുടെ അധികാരിയുടെ പത്തായം കൊള്ളയടിക്കാനായി ആളുകൾ കൂടിയിരുന്നു!'' പ്രശ്നത്തിന്റെ തലയും വാലും പിടികിട്ടാതെ കഴിഞ്ഞിരുന്ന ബാപ്പുസാഹേബ് നേരെ പറഞ്ഞു.

ഈ വിഭാഗം തന്നെ കളത്തിലിറക്കണമെന്ന് മുന്നേ പഢരപ്പൻ ആകെ പരിശ്രമിച്ചു. ബാപ്പുസാഹേബിനെ തുടർന്ന് സംസാരിക്കാൻ സമ്മതിക്കാതെ, ചർച്ചയുടെ നേതൃത്വം അദ്ദേഹം സ്വയം ഏറ്റെടുത്തു.

''അപ്പോൾ അതാണു പറഞ്ഞത്! അധികാരിയെപ്പോലുള്ളവരുടെ പത്തായംതന്നെ കൊള്ളയടിക്കാൻ ഈ രാമയും അവന്റെ തെമ്മാടിക്കൂട്ടവും ഒരുമ്പെട്ടുകഴിഞ്ഞ സ്ഥിതിക്ക് അതേ തെമ്മാടികൾ ഇന്നല്ലെങ്കിൽ നാളെ വലിയ മാളികയിലെ പത്തായത്തിലും കൈവെയ്ക്കുമെന്നത് വിശ്വസിക്കണമല്ലോ. നാടാകെ കൊള്ളയുടെ കാററു വീശിക്കഴിഞ്ഞിരുന്നു. പിന്നെന്തു പറയാൻ? പുലിക്കു കാടും നാടും സമമാണല്ലോ. ജാഗീർദാർസാഹേബ്, രാമ നിങ്ങളുടെ പത്തായവും കൊള്ളയിടുമെന്നു നാടാകെ പറഞ്ഞിരുന്നതല്ലേ? അതു് ഇവിടെ ബോധിപ്പിച്ചേക്കൂ. രാമ ഇപ്പോൾ പോലീസുകാരുടെ പിടിയിലാണ്. ഇനി അവനെ പേടിക്കേണ്ടതില്ല.'' പഢരപ്പൻ സാവധാനത്തിൽ ബാപ്പുസാഹേബ് ബോധിപ്പിക്കേണ്ടതായ പരാതി സ്വയം പൂർത്തിയാക്കി.

രാമയുടെ പേരിലാടുന്ന ഈ നാടകം പൂർത്തിയാവാൻ മറെറാന്നുകൂടി വേണ്ടിയിരുന്നു. രാമ, ജാഗീർദാരുടെ പത്തായം കൊള്ളയിടുമെന്ന ഭീഷണിയെക്കുറിച്ച് ബാപ്പുസാഹേബ് ഇപ്പോൾത്തന്നെ ഒരു പരാതി എഴുതിക്കൊടുക്കണം.

പക്ഷേ, അതിനിടയ്ക്ക് ആഡ്‌ളി കേശവറാവു എന്തോ കയറിപ്പറഞ്ഞ്, വിഷയത്തിന്റെ ഗതി തിരിച്ചുവിട്ടുകളഞ്ഞു. ഊമക്കത്തിൽ വിഷംകൊടുത്ത് നാനായെ കൊലചെയ്തത് ബാപ്പുസാഹേബാണെന്ന് രേഖപ്പെടുത്തിയ വന്യത ഇൻസ്പെക്ടരുടെ ശ്രദ്ധയിൽ പെടുത്തേണ്ടത് ആഡ്‌ളിയുടെ കർത്തവ്യമായിരുന്നു. അതയാൾ ചെയ്തു.

''നെഞ്ചുപൊട്ടിയാണ് നാനാ മരിച്ചതെന്ന് ഞാൻ ആണയിട്ടു പറയാം. റാവുസാഹേബ്! വിഷം കൊടുക്കാൻമാത്രം അയാളൊരു പാപവും ചെയ്തിരുന്നില്ല. അയാളെപ്പോലെ മര്യാദക്കാരായവർ ലക്ഷത്തിലൊന്ന് കാണുമോ?'' ജാഗീർദാരക്ക് അനുയോജ്യമായ അരിശം പ്രകടിപ്പിച്ചുകൊണ്ട് ബാപ്പുസാഹേബ് പറഞ്ഞു.

''അപ്പോൾ ഈ ഹർജിയിൽ പറഞ്ഞ കാര്യങ്ങളൊക്കെ കളവാണെന്നാണോ നിങ്ങൾ പറയുന്നത്?'' കേശവറാവു എതിർചോദ്യം ചോദിച്ചു. ഇത്തരം ആയിരക്കണക്കിനു സംഭവങ്ങൾ കണ്ടുപഠിച്ച കേശവറാവുവിനു ഈ സംഭവത്തിന്റെ യാഥാർത്ഥ്യം പണ്ടേ അറിഞ്ഞുകഴിഞ്ഞതാണ്. ജാഗീർദാരുടെ ഭ്രാന്തു കണ്ട് അയാൾക്ക് തമാശ തോന്നി.

''അതൊന്നും എനിക്കറിയില്ല. ശത്രുക്കൾ എനിക്കെതിരായി ആരോപണങ്ങൾ ഉന്നയിച്ചിരിക്കയാണ്. സംഗതി സത്യമാണെങ്കിൽ പ്പിട്ട ഹർജി തന്നെ കൊടുക്കുമായിരുന്നല്ലൊ.'' അല്പം ബുദ്ധിശൂന്യമായിത്തന്നെ തന്റെ മേൽ ഉന്നയിക്കപ്പെട്ട ആരോപണം അടിസ്ഥാനരഹിതമാണെന്നു മാത്രം വാദിച്ചു; ഊക്കത്തിലെ ആരോപണങ്ങൾ പച്ചക്കള്ളമാണെന്ന് പറയാൻ ധൈര്യപ്പെട്ടില്ല.

പഡേപ്പൻ ഇടപെടേണ്ടിവന്നു. അല്ലെങ്കിൽ അദ്ദേഹത്തെത്തന്നെ തിരിഞ്ഞു കടിക്കാനുള്ള സാദ്ധ്യതയുണ്ട്. പഡേപ്പൻ ഒന്നു മാറിയിരുന്നു; മുഖത്തൊരു പുഞ്ചിരി വരുത്തി; ഒന്നു കുരച്ച് കേൾക്കേണ്ടവരുടെ ശ്രദ്ധയാകർഷിച്ചു. പുതിയ കഥ വരുന്നു—അതിന് പുതിയ രൂപവും പുതിയ ഭാവവും വേണമെന്ന് അദ്ദേഹത്തിന് നന്നായറിയാം.

''റാവുസാഹേബ്, ഇതൊന്നു കേൾക്കണം. ആ മരിച്ച നാനായുണ്ടല്ലൊ, അയാൾ ഈ ഭാമയുടെ വലിയച്ഛനാണ്. ജാഗീർദാരുടെ നിലം പാട്ടത്തിനെടുത്ത് കൃഷി ചെയ്യുകയായിരുന്നു. ഭാര്യ മരിച്ചതിൽപിന്നെ മകളേയുംകൂട്ടി വലിയമാളികയിൽത്തന്നെ താമസം തുടങ്ങി. അയാളുടെ സ്വത്ത്, അയാളുടെ സ്വന്തം പേരിലുണ്ടായിരുന്ന നിലം തന്റെ കൈവിട്ടുപോകുമോ എന്ന് ഈ ഭാമ സംശയിച്ചിരിക്കണം. പരമശിവനറിയാം—ഭാമ അയാൾക്ക് വിഷം കൊടുക്കാൻ ഏർപ്പാടുചെയ്ത് ഗ്രാമംവിട്ട് പോയതായിരിക്കണം. താൻ ചെയ്യു കററം മററാരുടെയെങ്കിലും തലയിലിട്ട് രക്ഷപ്പെടാൻ വേണ്ടി ഈ ഊമക്കത്ത് സർക്കാരിലേയ്ക്കയച്ചിട്ട് ... നടത്തിയതാവാനാണ് വഴി. എന്നാൽ കർമ്മഫലം വിട്ടുപോകുമോ? അങ്ങനെ താൻ കുഴിച്ച കുഴിയിൽ താൻതന്നെ വീണിരിക്കയാണ്.'' ഭാമതന്നെയാണ് നാനായുടെ ഘാതകനെന്ന് സംശയിക്കാൻ പാകത്തിൽ പഡേപ്പൻ കഥ സൃഷ്ടിച്ചു.

ഭാമയുടെ അഹങ്കാരം ഒതുക്കണമെന്ന് ഫക്രുദ്ദീൻസാഹേബും ആഗ്രഹിച്ചു. അതുകൊണ്ട് നാനായുടെ വധത്തിന്റെ പിന്നിൽ ഭാമയുടെ കൈ ഉണ്ടെന്ന് വരുത്തിത്തീർക്കുന്നതിൽ അദ്ദേഹത്തിന് എതിർപ്പൊന്നുമുണ്ടായിരുന്നില്ല. കൂടാതെ തെളിവില്ലാതെപോയ ഒരു കൊലപാതകത്തിന് തുമ്പുണ്ടാക്കിയ വകയിൽ തനിക്കൊരു സർട്ടിഫിക്കററ് കിട്ടാനും സാദ്ധ്യതയുണ്ട്. തെളിയിക്കപ്പെട്ടാൽ സർട്ടിഫിക്കററ്; അല്ലെങ്കിലോ, കററവാളികളുടെ കയ്യിൽനിന്ന് കൈനിറയെ കാശ്. ഈ സുവർണ്ണാവസരം പാഴാക്കിക്കളയരുതെന്ന് ഫക്രുദ്ദീൻ മനസാ ഉറച്ചു. അല്പസമയം അയാൾ താടി തടവിക്കൊണ്ട് ചിന്തിച്ചു; പിന്നീടെന്തോ സൂത്രം തോന്നിയപ്പോൾ കണ്ണിട്ട് വിചിത്ര ഭാവത്തോടെ ചിരിച്ചു.

പിന്നെ ബാപ്പു സാഹേബിന്റെ പുറത്തുതട്ടി അയാൾ പറഞ്ഞു: ''ധൈസാ കരോ ജാഗീർസാബ്! നാനായ്ക്കു് വിഷംകൊടുത്തതു് ഭാദയാണെന്നു് തെളിയിക്കുക. അതിനു് നാലു് സാക്ഷികളെ ഉണ്ടാക്കിയാൽ കഴിഞ്ഞു. ആ ഭാദയുടെ അധികാരം അവസാനിപ്പിച്ചു് അവനെ തൂക്കിലേറ്റിക്കളയാം.

ആഡ്ബി കേശവറാവു, സാഹേബിനു് ഉറങ്ങാൻ സമയമായെന്നറിയിച്ചു. സാഹേബ് എഴുന്നേറ്റ് അകത്തേയ്ക്കു പോയി. ബാപ്പു സാഹേബ് വീണ്ടും കുനിഞ്ഞു് സാഹേബിനെ നമസ്കരിച്ചു് പുറപ്പെട്ടു. പഡപ്പനും എഴുന്നേറ്റ് വളരെ ഗൗരവമാവത്തിൽ സാഹേബിനെ തൊഴുതു. അദ്ദേഹത്തിനോട് അനുവാദം വാങ്ങി രണ്ടുപേരും ഗ്രാമക്കച്ചേരിയിൽനിന്നും ഇറങ്ങിനടന്നു.

അപ്പോൾ അർദ്ധരാത്രി കഴിഞ്ഞിരിക്കും. അവിടവിടെ നായ്ക്കൾ കുരയ്ക്കുന്ന തൊഴിച്ചാൽ ഗ്രാമം ശാന്തമായുറങ്ങുകയായിരുന്നു. ബാപ്പു സാഹേബ് തന്റെ തലയിൽനിന്നും കൊലക്കുററം ഭാദയുടെ തലയിലേയ്ക്കു മാററപ്പെട്ടതുകൊണ്ടു് അതീവ ഹൃഷ്ടചിത്തനായിരുന്നു. ഇപ്പോൾ സാഹേബ് ഏല്പിച്ചിരിക്കുന്ന ജോലി ചെയ്യണം. അതിനു് പഡപ്പന്റെ സഹായവും കൂടിയേ കഴിയൂ.

ബാപ്പു സാഹേബ് അക്കാലത്തെ വലിയ നാട്ടുവാഴികളിലെ ചെറുപ്പക്കാരെ പോലെ ശരീരം മാത്രം വളർന്ന ഒരു ചെറുപ്പക്കാരൻ. അയാൾ സുഖലോലുപനായി വളർന്നവനായിരുന്നു. ജന്മികളുടെ വിലാസമയമായ ജീവിതംമാത്രം കണ്ടു് പരിചയിച്ചു ആൾ. രാഷ്ട്രീയം അയാളെ സംബന്ധിച്ചു് വെറും കുട്ടി കളിയായിരുന്നു. അയാളുടെ ദുഷ്ടപ്രവർത്തനങ്ങളിൽപോലും കുട്ടിക്കളിയുടെ മട്ടു് കാണാമായിരുന്നു. കയ്പിൽ അകപ്പെട്ട മററൊരു ജീവിതത്തെ കഷ്ടപ്പെ ഉത്തി, ആ ജീവിതം പ്രയാസപ്പെടുന്നതു കണ്ടാൽ അയാൾക്കു് തൃപ്തിയാകുമായിരുന്നു. ജനിച്ചന്നുതൊട്ടു് ദുഃഖമെന്തെന്നു് നേരിട്ടനുഭവിച്ചറിയാനിടവന്നിട്ടില്ലാത്തതുകൊണ്ടു് അയാൾക്കു് സുഖം പിടിച്ചുപോയിരുന്നു. മററൊരാളുടെ ദുഃഖത്തിൽനിന്നു് അയാളുടെ സുഖത്തിനു് പുതിയൊരു രുചി കിട്ടിയെന്നും. ജാഗീർദാർമാർ മററുള്ളവരെ ഉപദ്രവിക്കുന്നതിനു് ഇതുതന്നെ കാരണമായിരിക്കണം.

ഇപ്പോൾ സാക്ഷികളെ ഉണ്ടാക്കണം: വലിയമാളികയിലെ അടുക്കളക്കാരിയായ യമുനയെത്തന്നെ സാക്ഷിയാക്കണം. ഭാദ വാങ്ങിക്കൊണ്ടുവന്ന വിഷം നാനായുടെ ആഹാരത്തിൽ കലർത്തിയതായി അവൾ പറയണം. അങ്ങനെ പറയിപ്പിക്കണമെന്നതു് പഡപ്പന്റെ നിർദ്ദേശമായിരുന്നു. ''സ്വാമികളേ, നിങ്ങളുടെ യുക്തി എത്ര ഭയങ്കരമാണെന്നോ!'' പഡപ്പനെ അദ്ദേഹം വായ നിറയെ പ്രശംസിച്ചു. അതിനുശേഷം ബാപ്പു സാഹേബ് വലിയമാളികയിലേയ്ക്കുള്ള വഴിപിടിച്ചു.

# 11

ഗ്രാമക്കച്ചേരിയിൽ നിന്നെഴുന്നേററ് ബാപ്പുസാഹേബ് വലിയമാളികയിലെത്തിയപ്പോൾ പാതിര കഴിഞ്ഞിരുന്നു. അയാൾ ഗ്രാമക്കച്ചേരിക്ക് പോയതുമുതൽ പുതലാബായി ചിന്താക്രാന്തയായി അയാളുടെ വഴിയിൽ കണ്ണും നട്ട് നടുമുറിയിൽ ഇരുകട്ടിലിൽ അസ്വസ്ഥയായിരിക്കയായിരുന്നു. ആ കണ്ണുകളുടെ ദുഃഖം വികസിച്ചിരിക്കുന്നു. ആളു കണ്ട് പുതലാബായിക്ക് ആശ്വാസമായി. അവർ പുറത്തിറങ്ങിവന്നു.

''ബാപ്പൂ, ഇൻസ്പെക്ടർ എന്തിനാണ് വിളിപ്പിച്ചത്?'' അവർ വേവലാതിയോടെ ചോദിച്ചു. കച്ചേരിയിൽ നടന്നതെല്ലാം അവർക്കറിയണം.

''നാനാമാമന് വിഷംകൊടുത്തു കൊന്നത് താത്യാറാവാണെന്ന് നമ്മുടെ ശത്രുക്കളാരോ ഊമക്കത്തയച്ചിരിക്കുന്നത്രെ. അതിന്റെ അന്വേഷണത്തിനാണ് വിളിച്ചത്.'' ബാപ്പൂസാഹേബ് ഉടുവസ്ത്രം മാററിക്കൊണ്ട് പറഞ്ഞു.

പുതലാബായിയുടെ നെഞ്ചിടിപ്പ് കൂടി. ആ സംഭവം പണ്ടെങ്ങോ അവസാനിച്ചുവെന്ന് അവർ കരുതിയതായിരുന്നു. രഹസ്യമായി നടക്കുന്ന ഇത്തരം സംഗതികളൊന്നും അവർക്കറിയുവാൻ സാദ്ധ്യമായിരുന്നില്ല. അവർ ശ്വാസമടക്കിപ്പിടിച്ച് ചോദിച്ചു.

''നീ എന്തൊക്കെയാണ് മൊഴി കൊടുത്തത്?''

''ഞാൻ പറയാനെന്തുണ്ട്? സത്യം വെളിച്ചത്തുവന്നു.''

പുതലാബായിയുടെ കണ്ണിൽ ഇരുട്ടുകയറി. അവർക്ക് നേരെ നില്ക്കാൻ പോലുമായില്ല; അവർ നിലത്ത് വിരിയിൽ ഇരുന്നു. അല്പനിമിഷങ്ങൾക്കു ശേഷം പരിഭ്രാന്തയായി പുതലാബായി ചോദിച്ചു: ''[illegible] വിഷം കൊടുത്തു കൊന്നത് നേരാണെന്ന് പറഞ്ഞോ?''

ബാപ്പൂസാഹേബ് പൊട്ടിച്ചിരിച്ചു. അർദ്ധരാത്രിയുടെ നിശ്ശബ്ദതയിൽ വലിയമാളികയിലെ ദർബാർഹാളിൽ അത് പ്രതിധ്വനിച്ചപ്പോൾ ആ വീടാകെ ചിരിക്കയാണെന്ന് തോന്നി. പുതലാബായി ഞെട്ടിത്തെറിച്ചു.

''ഞാൻ ഒന്നും പറയേണ്ടിവന്നില്ല, പെങ്ങളേ. ശരിയായ കുററവാളി ആരാണെന്ന് ഇൻസ്പെക്ടർക്ക് നേരത്തെതന്നെ മനസ്സിലായിരുന്നു.'' ബാപ്പൂസാഹേബ് പറഞ്ഞു.

''അപ്പോൾ ഇനി?'' പുതലാബായി ഒന്നും തിരിയാത്തവണ്ണം ചോദിച്ചു.

''ഇനിയെന്ത്? വിഷം ആരാണ് കൊടുത്തതെന്ന് നമ്മുടെ യമുന സാക്ഷി പറയും. ശവം നീലിച്ചിരുന്നു; നാവ് ചുരുണ്ടിരുന്നു. ഇതെല്ലാം കണ്ടിരുന്ന നാലാളുടെ തെളിവുകൂടി എടുക്കും. കുററവാളിക്ക് തൂക്കുമരം ഉറപ്പുതന്നെ. അത്രയും ആകുകയില്ലെങ്കിൽ ഇൻസ്പെക്ടർജോലിതന്നെ താൻ രാജിവെയ്ക്കുമെന്നാണ് ഫ്രൂട്ടീൻ പറയുന്നത്.''

''ബാപ്പു, കുററവാളി ആരാണെന്നു് മനസ്സിലായോ?''

''നാണാമാമൻ മരിക്കേണ്ടതു് ആരുടെ ആവശ്യമായിരുന്നോ, അവർ വിഷം കൊടുത്തിരിക്കുമെന്നതാണു് ഇൻസ്പെക്ടരുടെ ഉറച്ച അഭിപ്രായം.''

അയാൾ തുടർന്നു: ''നിനക്കെന്താ, പ്രാന്തുണ്ടോ പെണ്ണേ? അന്നു് ഗൗഡർ കാര്യം പിടുങ്ങാൻവേണ്ടി വിഷം കൊടുത്തുവെന്നു് എന്റെ മേൽ ആരോപണം കൊണ്ടുവന്നു. അതു് നീയും വിശ്വസിക്കുന്നോ? ഞാനും ചിമണിയും തമ്മിൽ ബന്ധമുണ്ടെന്നു കരുതിയ പഞ്ചായത്തുകാർ അവരുടെ വാദം സമർത്ഥിച്ചു. അന്നെനിക്കു് വായ തുറക്കാൻപോലും കഴിഞ്ഞില്ല. പെണ്ണേ, ഞാൻ ആണയിട്ടു പറയാം—ഞാൻ വിഷംകൊടുത്തു് കൊന്നിട്ടില്ല. ഇൻസ്പെക്ടർ എന്നെ സംശയിക്കുന്നുമില്ല. ഞാൻ ഇപ്പോൾ അന്യായക്കാരനാണു്, അറിയാമോ?'' ബാപ്പുസാഹേബ് കുററക്കാരനല്ലെന്നു് സമർത്ഥിക്കാൻവേണ്ടി പറഞ്ഞു

''എന്നുവെച്ചാൽ വിഷം കൊടുപ്പിച്ചവരെ തൂക്കുമരത്തിലേററാൻ നേതൃത്വം കൊടുക്കുന്ന മൂപ്പൻ നീയാണല്ലേ?''

''തന്നെ!''

''ബാപ്പു, നീ അന്യായം ബോധിപ്പിച്ചപ്പോൾ എന്തെല്ലാമാണു് പറഞ്ഞിരിക്കുന്നതു്? സംശയിക്കുന്നതാരെയാണെന്നാ പറഞ്ഞതു്?'' പുതലാബായി വെവലാതിയോടെ ചോദിച്ചു.

''പിന്നാരു്? വലിയപ്പന്റെ പാട്ടക്കണ്ടം സ്വന്തമാക്കാൻവേണ്ടി മാമ തന്നെ ഇതു് ചെയ്തിരിക്കണം. ഇൻസ്പെക്ടർതന്നെ അങ്ങനെയാണു് സംശയിക്കുന്നതു്.''

''അപ്പോൾ മാമ കൊലമരത്തിൽ കയറേണ്ടിവരും, അല്ലേ?''

''അങ്ങനെയാകാതിരിക്കില്ല പെണ്ണേ!''

പുതലാബായിക്കു് സഹിക്കാനാവുന്നതിലും അധികമായിരുന്നു അതു്. അവരുടെ മുഖം വിളറിവെളുത്തു. പുതലാബായി അവിടെ നിന്നില്ല. സാരിത്തലപ്പു് മുഖത്തു് വലിച്ചിട്ടു് അവർ നേരെ തന്റെ മുറിയിലേയ്ക്കു് പോയി. കിടക്കയിൽ തിരിഞ്ഞും മറിഞ്ഞും മനസ്സു് തളരുന്നതുവരെ കരഞ്ഞു. നിറഞ്ഞുവന്ന ഭാവത്തിന്റെ ആവേശം ലഘൂകരിക്കാൻ അവർ ശ്രമിച്ചു.

രാത്രി മണി രണ്ടായി. പുതലാബായിക്കു് ഉറക്കമില്ല. അവർ കിടന്നുരുളുന്നതു് യമുന കണ്ടു. അവൾ മുറിയിൽവന്നു.

''കൊച്ചമ്മേ, ഇനിയും ഉറങ്ങിയില്ലേ? എന്താണു് ആലോചിക്കുന്നതു്?'' അവൾ സഹാനുഭൂതിയോടെ അന്വേഷിച്ചു.

''തലവേദനയാണു് യമുനാ. ഇപ്പോൾ ഉറക്കംവരുന്നുണ്ടു്. പുലച്ചെ എന്നെ വിളിക്കേണ്ട, കേട്ടോ.''

''നിങ്ങളുടെ സൗകര്യത്തിനു് എഴുന്നേററാലു്, കൊച്ചമ്മ. ഞാൻ എന്തിനു് വിളിക്കണം? പക്ഷേ കൊച്ചമ്മേ, നിങ്ങളുടെ മുഖം കണ്ടാൽ എന്തോ ചില ആലോചനകൾ തലയ്ക്കുള്ളിലുണ്ടെന്നു് തോന്നുന്നു.''

''യമുനാ, നീ എന്റെ ജ്യേഷ്ഠത്തിക്ക് സമമാണ്. നാനാമാമന് വിഷം കൊടുത്ത കാര്യം ഇപ്പോൾ നീ നാടാകെ കിണ്ണംമുട്ടി അറിയിക്കയാണല്ലേ?'' പുതലാബായിയുടെ സ്വരം ദുഃഖപൂരിതമായിരുന്നു.

''അയ്യോ കള്ള കൊച്ചമ്മാ. എന്താണ് നിങ്ങൾ പറയുന്നത്? ആ രഹസ്യം നമുക്ക് രണ്ടുപേർക്ക് മാത്രമേ അറിയാവൂ. മൂന്നാമതൊരാൾ അറിഞ്ഞാൽ അന്ന് എന്റെ നാവ് നുള്ളിയെടുത്തു തരും.''

''അത് എനിക്കറിയാം. എന്നാൽ നാളെ ഇൻസ്പെക്ടർ വിളിപ്പിച്ചു ചോദിച്ചാൽ നീ പറയാതിരിക്കുമോ യമുനാ?''

''കൊച്ചമ്മേ, നിങ്ങളെന്നെ തലയിൽവെച്ച് നടന്നതാണ്; നിങ്ങളുടെ മാനവും മര്യാദയും രക്ഷിക്കാൻ ഞാൻ ജീവൻപോലും കളയും. ഇത്തരം രഹസ്യങ്ങൾ ആരോടും പറയാൻ സാധ്യമല്ല.''

''നീ സത്യം പറഞ്ഞില്ലെങ്കിൽ ബാപ്പുസാഹേബ് ജയിലിൽ പോകേണ്ടി വരും.''

''അതെന്തിന് കൊച്ചമ്മാ?''

''നാനാമാമന് വിഷം കൊടുത്തത് നീയാണെന്ന് അവൻ ഇൻസ്പെക്ടരോട് പറഞ്ഞുവന്നിരിക്കയാണ്.''

''കൊച്ചമ്മേ, ഈ കാര്യം ബാപ്പുസാഹേബിനോട് പറഞ്ഞ് നിങ്ങൾ എന്തിനാണ് അപകടം കൊണ്ടിട്ടു പിടിച്ചത്?''

''യമുനാ, നിന്നാണെ ഞാൻ പറഞ്ഞിട്ടില്ല. മാമ വിഷം കൊണ്ടുവന്ന് നിനക്ക തന്നുവെന്നും നീ നാനാമാമന് കൊടുത്തിരിക്കണമെന്നും പരാതി കൊടുക്കാൻ ഇൻസ്പെക്ടർ പറഞ്ഞുവത്രെ; ബാപ്പു അന്യായം കൊടുത്തു വന്നിരിക്കയാണ്. ഇങ്ങനെ അന്യായം കൊടുത്തില്ലെങ്കിൽ ബാപ്പുവിനെത്തന്നെ ജയിലിലേക്ക് കൊണ്ടുപോകുമായിരുന്നത്രെ.''

''ശിവ ശിവ! ഇപ്പുറം നരി, അപ്പുറം പുലി! ഇതെന്തൊരു ധർമ്മസങ്കടമാണ് കൊച്ചമ്മേ? രക്ഷപ്പെടാനുള്ള മാർഗ്ഗം നിങ്ങൾതന്നെ കാണിക്കണം കൊച്ചമ്മാ.'' യമുന ഭയന്ന് ഞെട്ടി.

''നിനക്ക് അറിയാവുന്ന സത്യം മുഴുവൻ പറഞ്ഞേക്കൂ.''

''യമുനാ, അറിഞ്ഞോ അറിയാതെയോ തെറ്റു സംഭവിച്ചു. എന്റെ വാക്ക കേട്ട് ഒരു ജീവൻ നശിപ്പിക്കപ്പെട്ടു. ഇനി മാമയുടെ ജീവൻകൂടി പോകും. അതുംകൂടി വിഴുങ്ങി വെള്ളം കുടിക്കുകയോ? ഈശ്വരന്റെ മുമ്പിൽ എന്തു മറുപടി പറയും? യമുനാ, മാമക്കെതിരായി സാക്ഷി പറഞ്ഞാലുണ്ടല്ലോ, എന്നെ കൊന്നതിന്നതിന് സമാനമാണ്.''

''കൊച്ചമ്മേ, നിങ്ങളുടെ ധൈര്യം വലുതാണ്; മനസ്സും വലുതാണ്. ഞങ്ങൾക്കെന്തറിയാം? നിങ്ങളെങ്ങനെ പറയുന്നോ, അതുപോലെ നടന്നോളാം കൊച്ചമ്മാ. തല പുണ്ണാക്കണ്ട.''

''ഉള്ള വാസ്തവം പറഞ്ഞേക്കു യമുനാ. ഒന്നും മൂടിവെയ്ക്കണ്ട.'

പുതലാബായിക്ക് ഇനിയങ്ങോട്ട് സംസാരിക്കാനാവില്ലെന്ന മട്ടിൽ അവൾ തിരിഞ്ഞുകിടന്ന് വിങ്ങിവിങ്ങി കരഞ്ഞു. യമുന വിഷമിച്ചുപോയി. പുതലാബായിയെ രക്ഷിക്കാൻ ഒരു മാർഗ്ഗവുമില്ലേ? അവൾ ചിന്തിച്ചുതുടങ്ങി. സംഭവം ഇത്രയേറെ സങ്കീർണ്ണമാവുമെന്ന് അവൾ ഊഹിച്ചിരുന്നില്ല. ഇതികർത്തവ്യതാമൂഢയായി അവൾ കിടക്കയിലേയ്ക്ക് നീങ്ങി.

പുതലാബായിയുടെ അന്തരംഗം വെന്തുനീറുകയായിരുന്നു. ചെയ്തുപോയ പാപം അവൾക്ക് സഹിക്കാനാവുന്നതായിരുന്നില്ല. ഇന്നുവരെ ആ പാപത്തെ ഒളിച്ചുവെച്ച് ജീവിക്കാൻ സാധിച്ചു. എന്നാലിപ്പോൾ മറ്റൊരാൾകൂടി അതേ പാപത്തിന് ബലിയാടാവുകയാണ്. അതവൾക്ക് സമ്മതിക്കാവുന്നതല്ല. നാനായുടെ കൊലയുടെ സ്മരണ തന്നെ വിട്ടുമാറിയിട്ടില്ല. അതിന്റെ ദുഃഖം ഇപ്പോഴും നിഴൽപോലെ അവളെ പിന്തുടരുകയാണ്. അതെങ്ങനെ മറക്കാനാവും?

നാനായുടെ കൊല അനിവാര്യമായിരുന്നോ? അനിവാര്യമായിരുന്നുവെന്ന് തീരുമാനിച്ച സമയത്ത് തന്റെ മനോഭാവമെന്തായിരുന്നു? പശ്ചാത്താപത്തിന്റെ കാർമേഘം മൂടിയ ഈ പശ്ചാത്തലത്തിൽ അവൾ ആ മനോഭാവത്തെ അപഗ്രഥിച്ചുതുടങ്ങി.

അതെ, ഒരുതരത്തിൽ അത് അനിവാര്യമായിരുന്നു. കാരണങ്ങൾ ഒന്നിനു പിറകെ ഒന്നായി അത്ഭുതാവഹമായ രീതിയിലാണ് വളർന്നുവന്നത്. ചിമണയുടെ താരുണ്യം, അവളുടെ മനോഹരമായ ആകാരം–അതാണ് നാനായുടെ കൊലയ്ക്കു കാരണമെന്നു പറഞ്ഞാൽ ആരെങ്കിലും വിശ്വസിക്കാതിരിക്കുമോ? ഈ നാടകത്തിൽ ബാപ്പുസാഹേബ് കീചകന്റെ വേഷത്തിൽ പ്രത്യക്ഷപ്പെട്ടു. ചിമണ തന്നെ കല്യാണം കഴിക്കണം; അതിന് പ്രേരിപ്പിക്കാൻ പെങ്ങളെ തലയിട്ടുകൊണ്ടിരുന്നു. അവളതിന് സമ്മതിച്ചില്ല. അപ്പോഴാണ് നിരീക്ഷിക്കാതെ ഈ നാടകത്തിൽ മറ്റൊരു കഥാപാത്രം കയറിവരുന്നത്. ഉപദേശകനായി വന്ന പഡ്ഡപ്പൻ സ്വയം വേഷംകെട്ടിയാടി. ചിമണ അയാൾക്ക് വെലിയർപ്പിക്കപ്പെട്ടു. സംരക്ഷണത്തിന് അവൾ ബാപ്പുസാഹേബിനെ ആശ്രയിച്ചു. പക്ഷെ, അയാൾക്കിപ്പോൾ സമ്മതമില്ലാതായി. ചിമണ ഒരു വഴിയും കാണാതെ വലഞ്ഞു. അവൾ കണ്ണീരൊഴുക്കി; പക്ഷെ, പുതലാബായിക്ക് അവളെ സഹായിക്കാൻ സാധിച്ചുമില്ല.

നാട്ടിലേയ്ക്കു പോയിരുന്ന നാനാ തിരിച്ചുവന്നു. ആദ്യമാദ്യം അയാൾക്കൊന്നും മനസ്സിലായില്ല. പക്ഷെ പ്രകൃതി, സ്വയം ആ രഹസ്യം പുറത്താക്കി. പഡ്ഡപ്പന്റെ പേർ നാനായോട് പറയുകവയ്യ. നാനായുടെ കോപം കത്തിക്കാളി. അയാൾ ബാപ്പുസാഹേബിനെത്തന്നെ സംശയിച്ചു. അയാൾ ചിമണയെ കല്യാണം കഴിച്ചേ ഒക്കുവെന്നതാണ് നാനായുടെ ശാഠ്യം. നിത്യവും ഇക്കാര്യം പുതലാബായിയോട് പറഞ്ഞുതുടങ്ങി അയാൾ കലികൊണ്ടു. പുതലാബായി ഒന്നും പറയാതെ സകലതും സഹിച്ച് അടങ്ങിക്കൂടി.

എന്നാലും അന്നത്തെ സംഭവം അത്യന്തം പ്രകോപനപരമായിരുന്നു. അന്ന് നാനാ രണ്ടും കല്പിച്ച് ഒരുമ്പെട്ടുനിന്നു. 'ഈ വലിയമാളികയിലെ ജോലി കാരണം തന്റെ ജീവിതമാകെ നശിച്ചു; തന്റെ മാനവും മര്യാദയും പോയി. ഇനി താൻ ജീവിച്ചിരുന്നിട്ട് ഫലമില്ല. മരിച്ചാൽത്തന്നെ എന്താ? പക്ഷെ, മരിക്കുന്നതിനുമുമ്പ് വലിയമാളിക നശിക്കണം.'' പ്രതികാരം ചെയ്യാൻ അയാൾ ഉറച്ചുകഴിഞ്ഞിരുന്നു. ബാപ്പുസാഹേബിനെ സമ്മതിപ്പിക്കുന്നോ ഇല്ലയോ? പുതലാബായി രണ്ടിലൊന്ന് നിശ്ചയിക്കണം.'' ''സാദ്ധ്യമല്ല.'' വീർപ്പടക്കിപ്പിടിച്ച് അവർ പറഞ്ഞു. തല കറങ്ങി; കണ്ണിൽ ഇരുട്ട് കയറി; രോഷം മൂർദ്ധാവിലെത്തി-അങ്ങനെ ആ വൃദ്ധൻ വിറച്ചുകൊണ്ട് നിലത്തിരുന്നു. പുതലാബായി അയാളെ പിടിക്കാൻ ചെന്നു. തൊട്ടുപോകരുതെന്ന് വയസ്സൻ അലറി. എല്ലാം കണ്ടുകൊണ്ട് ചിമണ ഒരു കോണിൽ ഇരിക്കയായിരുന്നു. അവൾ നിലവിളിച്ചുതുടങ്ങി. നാനാ ശാപവചനങ്ങൾ ചൊരിഞ്ഞു; അടക്കിവെച്ച രോഷമാകെ തീപ്പൊരി ചിതറുന്ന വാക്കുകളായി തെറിച്ചുവീണു.

''പുതലാ, ഞാൻ പറയുന്നത് കേൾക്കൂ. ചിമണയുടെ ജീവിതം നശിച്ചു. എനിക്കിനി ആരെക്കുറിച്ചും ചിന്തിക്കേണ്ടതില്ല. ഞാനും നീയും തമ്മിലുണ്ടായിരുന്ന ബന്ധമുണ്ടല്ലോ, അത് ഈ നാട്ടുമുഴുവൻ ഞാൻ പറഞ്ഞുനടക്കും.'' പുതലയുടെ മർമ്മത്തിൽ അത് കൊണ്ടു. വലിയമാളിക നിറയെ നാനായുടെ വാക്കുകൾ പ്രതിദ്ധ്വനിച്ചു. കഴിച്ചുമൂടപ്പെട്ട പാപം ഇപ്പോൾ വീണ്ടും ജീവൻ വെച്ച് പേടിപ്പിക്കുകയാണ്. നാനായ്ക്ക് ദേഷ്യം വന്നാലങ്ങനെയാണ്. മറാഠാ സർദാർജിയുടെ രക്തമാണ് അയാളുടെ ധമനികളിൽ ഒഴുകുന്നത്.

''മുറിഞ്ഞുവീഴാം; പൊട്ടിപ്പോകാം; പക്ഷേ, വളയുകയില്ല.'' അതായിരുന്നു അയാളുടെ ജീവിതാദർശം.

പുതലാബായി തളർന്നു; അവൾ എഴുന്നേറ്റു കട്ടിലിൽ ഇരുന്നു. ശരീരം വിറയ്ക്കുകയായിരുന്നു. ഉടുത്ത സാരി വിയർപ്പിൽ കുതിർന്നുപോയിരുന്നു. തലയണ കണ്ണീരിൽ കുതിർന്നിരുന്നു. സ്വപ്നം മറന്നുകളയാം. പക്ഷെ എങ്ങനെ? ആ ഇരുട്ടിലും അവൾ തന്റെ പഴയ ജീവിതത്തിലെ അനേകം ചിത്രങ്ങൾ വ്യക്തമായി കണ്ടു. ചെയ്ത പാപം ചെയ്തില്ലെന്ന് എങ്ങനെ പറയും? നാനായുടെ കൊലപാതകത്തിലെത്തിച്ച കാരണങ്ങളുടെ കഥയിവിടെ അവസാനിക്കുന്നില്ല. പിന്നേയും കുറേ ദൂരം പോയിരുന്നു. ഓരോന്നും ഭയാനകവും നാശമില്ലാത്തതുമായ യാഥാർത്ഥ്യം. ആ പാതകത്തിന്റെ ആഘാതം [illegible] കിടക്കുമ്പോൾ അതിന്റെ ഉത്തരവാദിത്വത്തിൽ നിന്നെങ്ങനെ ഒഴിഞ്ഞുമാറും? അങ്ങനെ മായ്ച്ചുകളയാൻ കൊലപാതകം സ്ലേറ്റിലെഴുതിയ അക്ഷരമാണോ? കരിങ്കല്ലിൽ കൊത്തിയതുപോലെ താൻ ചെയ്ത പാപം കരളിൽ വ്യക്തമായി കാണാം.

സ്മരണകൾ കൈപിടിച്ചു വലിക്കുന്നു. തളർന്നുവന്ന യാത്രക്കാരനെപ്പോലെ മനമില്ലാമനസ്സോടെ പുതലാബായി പിന്തുടർന്നു. അവിടെ എന്തു കാണുമെന്ന് അവൾക്കറിയാം.

പാദള്ളിയിലെ ജാഗീർദാർ റാണോജിറാവുവിനെ വിവാഹം ചെയ്ത കാലത്തു് തനിക്കു് പതിനാറുവയസ്സ്. പുത്രസന്താനമുണ്ടായില്ലെന്ന കാരണം പറഞ്ഞാണു് തന്നെ റാണോജിറാവു കല്യാണം കഴിച്ചതു്. പ്രഥമപത്നി ലക്ഷ്മീബായി നിലവിളിച്ചു് കുഴപ്പമുണ്ടാക്കിയെങ്കിലും വിവാഹം നടക്കുക തന്നെ ചെയ്തു.

പുതുമണവാട്ടിയായി താൻ പാദള്ളിക്കു വന്നതു് വലിയ ഘോഷയാത്രയായിട്ടാണു്. രാത്രി മണി പത്തായിരുന്നു. ഗ്രാമത്തിലെത്തിയപ്പോൾ വരവേല്പു് നൽകുന്നതിനു് ജാഗീർദാരുടെ ആളുകളും ഹനുമാൻകോവിലിനടുത്തു വന്നു നിന്നിരുന്നു. സ്വാഭാവികമായ ജിജ്ഞാസയാണോ, ബാലിശമായ കൗതുകമാണോ, അല്ല, വിധിയുടെ പ്രേരണയാണോ എന്നറിയില്ല, താൻ മുഖത്തെ മറ മെല്ലെ നീക്കി. എല്ലാം നോക്കിക്കണ്ടു. തീപ്പന്തങ്ങളുടെ വെളിച്ചത്തിൽ കണ്ടതെന്താണു്? ഒരു കുന്നോളം വരുന്ന വലിയ പടക്കുതിരയുടെ പുറത്തു് ജാഗീർദാരുടെ ശിലേദാർ നാനാ വാളും ഉയർത്തിപ്പിടിച്ചിരിക്കുന്നു. ആകാശനീലിമയുള്ള കസവുതലപ്പാവു്, ശുഭ്രമായ അലങ്കരിച്ച കുപ്പായം, ചെവിയോളമെത്തുന്ന പിരിച്ചുവെച്ച മീശ- പ്രാചീനകാലത്തെ ഒരു സർദാർ, ചരിത്രത്തിൽനിന്നു് ഉയിർത്തെഴുന്നേറ്റു് ഈ ഘോഷയാത്ര നോക്കിനിൽക്കയാണെന്നു് തോന്നും.

ആ ഒരൊററ ദൃശ്യം തന്റെ ജീവിതഗതിയെ ആകെ മാററിക്കളഞ്ഞു. നാനായ്ക്കു് അന്നു് മുപ്പതുവയസ്സായിക്കാണും. സ്വാഭാവികമായും തന്റെ സൗന്ദര്യം അയാളെ ആകർഷിച്ചിരിക്കണം. ഘോഷയാത്രയിൽ കണ്ട നാനായുടെ ചിത്രം ഇപ്പോഴും കരളിൽ കോളിളക്കമുണ്ടാക്കുന്നു. വലിയമാളികയിൽ നാനായെ പലപ്പോഴും കണ്ടുമുട്ടാറുണ്ടായിരുന്നു. കണ്ണിൽപെട്ടാൽ കുളിരു് കോരും.

അന്നത്തെ ആ സംഭവം മറക്കാനൊക്കുമോ? ഒരിക്കൽ കനകേരിയിൽനിന്നു്, അച്ഛനു് സുഖക്കേടാണെന്ന വാർത്ത വന്നു. നാട്ടിൽ പോകണമെന്നു് താൻ ശാഠ്യം പിടിച്ചു. അപ്പോഴും റാണോജിറാവു നാനായുടെ കൂടെ തന്നെ പറഞ്ഞുവിട്ടു. വണ്ടിയിൽ താനും യമുനയും നാനായും ഇരുന്നു് യാത്രയായി. വെയിൽ കൊള്ളാതിരിക്കാൻ മേല്പുരയിൽ തുണിയിട്ടു് മറച്ചിരുന്നു. വണ്ടി പകുതി വഴി സഞ്ചരിച്ചുകാണും; ഉച്ചവെയിൽ ലഹരി പിടിപ്പിക്കുന്നതായിരുന്നു. ചുററുപാടുമുള്ള വയലിലാകെ വെയിൽ മൂർച്ഛിച്ചു വീണിരിക്കുന്നു. യമുന വണ്ടിയിലിരുന്നു് ഉറക്കംതൂങ്ങുന്നു. വണ്ടിയുടെ കുലുക്കത്തിൽ താൻ നാനായുടെ അരികിലെത്തിയിരിക്കുന്നു. എന്തോ ഒരു ഭ്രാന്തു് തലയിൽ കയറി! യമുനയോടു് കിടന്നുറങ്ങാൻ പറഞ്ഞു. അവൾക്കു് കിടക്കാൻ സൗകര്യത്തിനു് താൻ നാനായുടെ അടുത്തേയ്ക്കു് നീങ്ങി. കാൽ നീട്ടുമ്പോഴും, സാരിത്തലപ്പു് ശരിയാക്കുമ്പോഴും, വണ്ടിയുടെ കുലുക്കത്തിനു് വശം മാറിയിരിക്കുമ്പോഴും സ്വാഭാവികമായിത്തന്നെ നാനായുടെ ശരീരത്തിൽ മുട്ടിയുരുമ്മി. ആഗ്രഹത്തിന്റെ അഗ്നി സ്വയം ജ്വലിച്ചു. ഒരിക്കൽ നാനായെ കൊതിയോടെ നോക്കി. കണ്ണുനിറയെ കാണാൻ ആഗ്രഹം.

നാനാ ആ നോട്ടത്തിന്റെ അർത്ഥം ഗ്രഹിച്ചിരിക്കണം. ഇല്ലെങ്കിൽ ഒരിക്കലും ദർശിച്ചിട്ടില്ലാത്ത ആ വ്യാകുലഭാവം അയാളുടെ മുഖത്തെങ്ങനെ വന്നു? രണ്ടുപേരുടേയും മനസ്സ് ഒരേ കാര്യംതന്നെ ചിന്തിച്ചുകൊണ്ടിരുന്നു. പക്ഷേ, ആ സംസാരത്തിന് അർത്ഥമുണ്ടായിരുന്നില്ല. ഉള്ളിൽ തോന്നിയതു് പറയാവുന്നതായിരുന്നില്ല. അതു് മററു മാർഗ്ഗങ്ങൾ അവലംബിച്ചു. ചുമലുകൾ പരസ്പരം ഉരസി. ആ ഉരസലിൽ പലതും ഉണ്ടായി.

പെരുവഴിയിൽ ചിലേടങ്ങളെ ഒഴുകുന്ന തോട്ടിൽ വെള്ളം കയറിയിരിക്കുന്നു. പാതിരാത്രിവരേയും അവിടെ തങ്ങേണ്ടിവന്നു. വെള്ളം കയറിക്കൊണ്ടേയിരുന്നു. ശീതക്കാററു് വീശിക്കൊണ്ടിരുന്ന രാത്രി. പക്ഷേ, ചൂടുപിടിച്ച മനസ്സിന് ആശ്വാസം കിട്ടിയില്ല. നാനാ വേവലാതിപൂണ്ടു് വെറുതെ അങ്ങുമിങ്ങും നടന്നു. മനസ്സിൽ ആഗ്രഹത്തിന്റെ തിരി കൊളുത്തിവെച്ചു് വഴി കാത്തിരുന്നു; വെള്ളം ഇറങ്ങിയോ എന്നു് നോക്കിവരുവാൻ താൻതന്നെയാണു് യമുനയോടു് ആവശ്യപ്പെട്ടതു്. വണ്ടിക്കാരൻ പാതാറിന്മേൽ ഇരുന്നിരുന്നു. യമുന ഇറങ്ങിപ്പോയി.

അവൾ പോകാൻ പാടില്ലായിരുന്നു. നടക്കാനിരിക്കുന്ന സംഭവം കാത്തിരിക്കുന്നു. അതൊന്നു് തൊട്ടാൽ മതി. ആ ഒരു നിമിഷത്തിനു നാനായു പകരം ഈ പ്രപഞ്ചമാകെ തരാമെന്നു പറഞ്ഞാൽപോലും തനിക്കു് സ്വീകാര്യമല്ലായിരുന്നു. ആ സുഖകരമായ സ്പർശനം, ആ നോട്ടം, ആ ആലിംഗനം—ഇപ്പോഴും അവജ്ഞ തോന്നുന്നുവെങ്കിലും അപ്പോൾ അതു് ജീവിതസർവ്വസ്വമായിരുന്നു. നാനാ അന്നു് തന്റേതായിരുന്നു. അപ്രാപ്യമായ ഒരു വസ്തു ഉള്ളം കയ്യിൽ എത്തിച്ചേർന്നു.

പക്ഷേ, ആ ലഹരി ഇറങ്ങിക്കഴിഞ്ഞപ്പോൾ എന്തൊരു സങ്കടമായിരുന്നു! പാപമോ പുണ്യമോ എന്താണെങ്കിലും ദുഃഖം തന്നെ ആവരണം ചെയ്തു. വണ്ടി വീണ്ടും പുറപ്പെട്ടപ്പോൾ നാനായെ കാണുന്നതുപോലും വിഷമമായിരുന്നു. നാനായും വണ്ടിയിൽനിന്നു് പുറത്തേയ്ക്കുനോക്കിക്കൊണ്ടു് എന്തൊക്കെയോ ചിന്തിക്കയായിരുന്നു.

കനേകരിയിലെത്തുന്നതിനു മുമ്പായിട്ടുതന്നെ അച്ഛൻ മരിച്ച വാർത്തയറിഞ്ഞു. അതെന്തൊരാഘാതമായിരുന്നു! പിന്നീടു് കുറച്ചു മാസങ്ങൾക്കകം റാണോജി റാവുവും തന്നെ വിട്ടുപോയി—നായാട്ടിനുപോയപ്പോൾ കുതിരപ്പുറത്തുനിന്നു് വീണതായിരുന്നു കാരണം. ആപത്തുകൾ കൂട്ടത്തോടെ വന്നുവെന്നു തോന്നുന്നു. ഇതെല്ലാം സ്വന്തം പാപത്തിന്റെ ഫലമാണെന്നു് തോന്നിയിരുന്നില്ലേ? ചെയ്തുപോയ തെററു് വിസ്മൃതിയിൽ കഴിച്ചുകൂട്ടി വിശുദ്ധമായ ജീവിതം നയിക്കാൻ പ്രതിജ്ഞ എടുത്തിരുന്നില്ലേ?

അതെ, തന്റെ പില്ക്കാലജീവിതം വ്രതനിഷ്ഠമായിരുന്നു. നാനായുടെ ദാമ്പത്യജീവിതം നേരിട്ടു് നിത്യം കണ്ടു. എന്നിട്ടും അടങ്ങിയിരുന്നു. രണ്ടു പേരും പഴയകാര്യം മറന്നുവെന്നു് തോന്നിയതാണു്.

നാനാ വലിയമാളികയിലേയ്ക്കു് താമസംമാററി. അയാളുടെകൂടെ ചിമണിയും വന്നു. തന്റെ ജീവിതം പൂർണ്ണമായെന്നു തോന്നി. പക്ഷേ, മറെറാരാപത്തു് കാത്തിരിക്കയായിരുന്നു. തന്റെ സംരക്ഷണത്തിൽ അവളെ വിട്ടുപോയ ആ കാലത്തുതന്നെ ആ ദുരന്തം നടക്കേണ്ടിയിരുന്നോ? തന്റെ ദുർവ്വിധിയുടെ നിഴൽ അവളുടെ മേലും വീണോ? നാനാ മടങ്ങി; മകളുടെ സ്ഥിതി കണ്ടു് കോപാഗ്നിയിൽ ജ്വലിച്ചു. ഉത്തരവാദിത്വത്തിൽനിന്നൊഴിയാൻ സാദ്ധ്യമായിരുന്നില്ല. പക്ഷേ, സത്യം പറഞ്ഞുകൂടാ. അങ്ങനെ ബാപ്പു ബലിയാടായി. നാനായ്ക്കും അയാളെത്തന്നെ സംശയം. ചിമണിയുടെ കന്യകാത്വം അപഹരിച്ച തെററിനു് അയാൾതന്നെ വിവാഹം കഴിക്കണമെന്നു് നാനാ ശാഠ്യം പിടിച്ചു. സംഗതി കുഴപ്പമായി; നാനായെ സന്തോഷിപ്പിക്കേണ്ടിവന്നു.

സ്മരണ അസഹ്യമാണു്; ഓർക്കേണ്ടെന്നു് തോന്നി. നാനാ ഒരിക്കൽകൂടി തന്റെ സ്വന്തമായാൽ ഈ സംഭവത്തിന്റെ കയ്പു് പകുതിയെങ്കിലും കുറഞ്ഞുകിട്ടുമെന്നു് അകമേ ആശ്വസിച്ചു. നാനായെ സന്തോഷിപ്പിച്ചുകളയാം എന്നൊരു ആഗ്രഹം. തനിക്കു് സുഖക്കേടാണെന്നു പറഞ്ഞയച്ചു; നാനാ മുറിയിലേയ്ക്കുതന്നെ വന്നു. രാത്രിയായിരുന്നു. സത്യമായും തനിക്കു് അസുഖമായിരുന്നോ? നേരാണു്, താൻ വളരെയധികം വിളറിയിരുന്നു! ആ അസുഖം മാറാൻ നാനായുടെ സ്പർശം ആവശ്യമായിരുന്നു. ആ രാത്രിയിൽ നാനാ വീണ്ടും തന്റേതായി!

പക്ഷേ, ഫലം പ്രതീക്ഷയ്ക്കെതിരായിരുന്നു. നാനാ തന്റെ സ്വന്തമായെന്നതു് ശരി. അതേ കാരണംകൊണ്ടു് അയാൾക്കു് തന്റെമേൽ സർവ്വാധികാരവും ലഭിച്ചിരിക്കയാണു്! ഏതൊരു സംഭവം സ്വയം ഉപയോഗപ്പെട്ടതാണെന്നു് കരുതിയോ, അതിന്റെ പ്രയോജനം ഇപ്പോൾ ലഭിച്ചിരിക്കുന്നതു് നാനായ്ക്കാണു്. അന്നുമുതൽ അയാൾ നിത്യവും തന്നെ ഉപദ്രവിച്ചുതുടങ്ങി. ചിമണി ഗർഭിണിയായ വാർത്ത നാടാകെ പരന്നു; ബാപ്പുസാഹേബ് അവളെ വിവാഹംചെയ്യണമെന്നു് നാനാ ശാഠ്യംപിടിച്ചു. താൻ എന്തോ ചില സമാധാനങ്ങളൊക്കെപ്പറഞ്ഞു: നാനായുടെ ക്ഷമയററു.

മകളുടെ ജീവിതം നശിച്ചതിൽ രോഷാകുലനായ നാനാ തങ്ങളുടെ രഹസ്യബന്ധം മുഴുവൻ പുറത്താക്കുമെന്നാണു് പറയുന്നതു്. അയാൾക്കെന്തു് ഒരാളെക്കുറിച്ചും പരാതിയൊന്നുമില്ല; നാണവും ഇല്ല. താനും തന്റെ മകളും മാത്രം നശിക്കണമെന്നോ? ഒരുവിധത്തിൽ പുതലയും ഈ പാതകത്തിനു് കാരണക്കാരിയായിരുന്നു. അവളുടെ ആങ്ങള സമ്മതിക്കണം; അല്ലെങ്കിൽ അവരെ സമ്മതിപ്പിക്കണം. ഇല്ലെങ്കിൽ നാടായനാടൊക്കെ തന്നെക്കുറിച്ചുള്ള അപവാദങ്ങൾ പ്രചരിക്കും; അപമാനഭാരംപേറി ജീവിക്കണം.

അതു് പുതലാബായിക്കു് അസഹ്യമായിരുന്നു. താൻ പാപംചെയ്തുവെന്നതു് സത്യം. പക്ഷേ, ഇന്നോളം അതു് മറച്ചുപിടിച്ച മുഷ്ടികളിലായിരുന്നു.

അതു് തുറന്നാൽ അറ്റംകാണാത്ത അപമാനം വന്നുചേരും. ഇന്നുവരെയും താനൊരു പതിവ്രതയായിട്ടാണു് അറിയപ്പെട്ടതു്. ജാഗീർദാരുടെ പ്രജകളും തന്നെ ഭക്ത്യാദരങ്ങളോടെ നോക്കിക്കാണുന്നു. ഈ രഹസ്യം വെളിച്ചത്തു വന്നാൽ പാദള്ളിയിൽ ജീവിക്കാനാവില്ല. പാദള്ളിയിൽ മാത്രമോ, എങ്ങും നില്ക്കക്കള്ളി കിട്ടില്ല. പുതല വെപ്രാളംകൊണ്ടു. രക്ഷപ്പെടാനെന്തുമാർഗ്ഗം?

നാനായുടെ ജീവൻ അപഹരിക്കയേ മാർഗ്ഗമുള്ളൂ. അതും ഒരു പാതകമാണു്! മരിച്ചുകഴിഞ്ഞാൽ ഘോരമായ നരകശിക്ഷയ്ക്കു് പാത്രമാവും. പക്ഷേ, പുതലാബായിക്കു് ഈ അപമാനത്തിന്റെയും ജനങ്ങളുടെ അവജ്ഞയാകുന്ന യഥാർത്ഥ നരകത്തിന്റെയും മുമ്പിൽ അതു് നിസ്സാരമാണെന്നുതോന്നി. അന്യരുടെ പാപത്തെക്കുറിച്ചു് ആളുകളെന്തിനു് ഇത്രയേറെ ശ്രദ്ധിക്കണം? അവരവർചെയ്ത പാതകങ്ങളുടെ ഫലം സ്വയം അനുഭവിച്ചു്, സ്വയം ശിക്ഷിക്കപ്പെടുമ്പോൾ അന്യരെന്തിനു് ശ്രദ്ധിക്കണം? പക്ഷേ, ആളുകൾക്കതു് കാര്യമല്ല.

അങ്ങനെ പുതലാബായി മറ്റൊരു ഘോരകൃത്യത്തിനു് ഒരുങ്ങിക്കഴിഞ്ഞു. അന്നുരാത്രി നാനായ്ക്കു് താൻതന്നെ ഊണു കൊടുത്തയച്ചു. നേരം പുലരുന്നതിനുമുമ്പു് നാനാ മരിച്ചു. ആ സംഭവം അവിടെ അവസാനിച്ചു. ജീവിതം നശിച്ചെങ്കിലും ചിമണ പഡ്ഡപ്പന്റെ ആശ്രയത്തിൽ കഴിഞ്ഞുകൂടി. പുതലാബായിയുടെ കൺമുന്നിൽ അവൻ പെട്ടില്ല. ഈ കഥയുടെ കല ഇഴകളും നാനായുടെ ശരീരത്തോടൊപ്പം കത്തിച്ചാമ്പലായി. ഇനി താൻ മരിച്ചശേഷം ഇതിനു് മറുപടി പറയേണ്ടിവരും. തൽക്കാലം ആശ്വാസമായല്ലോ?

പക്ഷേ, പാപം രക്തബീജാസുരനെപ്പോലെയാണു്; കൊന്നാലും ചാകാത്ത ഒരേയൊരു സാധനം! നൂറു നാനാമാർ മരിച്ചാലും പാപം ചാവില്ല. താൻ മരിക്കുംവരെ ചാവില്ല. ഇപ്പോൾ അതിനു് വീണ്ടും ജീവൻവച്ചിരിക്കുന്നു—ഭാമയുടെ മേലുള്ള ആരോപണത്തിന്റെ മറവിൽ. പുതലയുടെ ആത്മാവിനോടു് മറ്റൊരു വെല്ലുവിളി. ഇതിനെ നേരിടാതെ ഗത്യന്തരമേതുമില്ല. നേരിട്ടാൽ പഴയ പാതകത്തോടൊപ്പം മറ്റൊന്നുകൂടിവരും. ഒന്നിനൊന്നു് ഘോരവുമാണു്. അന്നു് ചോദിച്ച അതേ ചോദ്യം വീണ്ടും: ഇനിയെന്തു് മാർഗ്ഗം? അന്നു് നാനായുടെ മരണമായിരുന്നു രക്ഷാമാർഗ്ഗം. ഇന്നോ?

അതെ, ഇപ്പോഴും അതൊരൊറ്റ മാർഗ്ഗമേയുള്ളൂ. നാനാ പോയവഴിതന്നെ തന്റെയും വഴിയായിരിക്കണം. ഒന്നോർത്താൽ രണ്ടുപേരുടെയും ജീവിതഗതി ഒന്നിനൊന്നു് കുടുങ്ങിയാണിരുന്നു. അവയെ വേർപെടുത്തുക സാദ്ധ്യമായിരുന്നില്ല. ശരീരവും ബുദ്ധിയും കാതമകലെ കിടക്കുകയായിരുന്നെങ്കിലും ആത്മാവുകൾ പരസ്പരം പിണഞ്ഞുകിടന്നു. ഇനിയും പാപത്തിന്റേതായ മാർഗ്ഗം വേണ്ടെന്നു് പ്രതിജ്ഞ ചെയ്തിരുന്നതാണു്. പ്രതിജ്ഞയിൽ ഉറച്ചുനിന്നു. എവിടംവരെ? പുതലയുടെ ആത്മാവിലുറന്ന കാമം നാനായുടെ സുഖദുഃഖങ്ങളെ സശ്രദ്ധം വീക്ഷിച്ചുതുടങ്ങി. ആ നോട്ടം തക്ഷകനായിട്ടാണു് ഏറ്റതു്; ആ സാധ്വി പെട്ടെന്നു് മരിച്ചു. ഭാഗ്യവതി! സുമംഗലിയായിരിക്കെത്തന്നെ മരിച്ചു. നാനാ അനാഥനായി. അയാളെ വലിയമാളികയിൽ

ഷണ്ടു് താമസിക്കാൻ താൻ എന്തിനു് നിർബ്ബന്ധിച്ചു? നാനാ സമ്മതിച്ചില്ല. പിന്നീടു് മകൾക്കൊരു വരനെത്തേടിപ്പോകുന്ന സന്ദർഭത്തിൽ ചിമണയെ തന്നെ ഏല്പിച്ചു.

ചിമണയെ തന്റെ സ്വന്തം മകളെപ്പോലെ സ്വീകരിച്ചു. മറ്റുള്ളവർ തന്റെ ഔദാര്യത്തെയും വാത്സല്യത്തെയും പ്രശംസിച്ചു. പാഗീർമാരുടെ അന്തസ്സിനൊത്തു് താൻ പ്രവർത്തിച്ചുവെന്നു് ഖ്യാതി പരന്നു. ഉള്ളുകള്ളി എന്തെന്നു് തനിക്കു മാത്രമേ അറിയുമായിരുന്നുള്ളു.—നാനായോടുള്ള മോഹമായിരുന്നു അതിനു കാരണം. തന്റെ ഔദാര്യത്തിനു് നാനാ കടപ്പെടണം; തനിക്കും വാത്സല്യമുണ്ടെന്നു് കാണിക്കണം; രുക്മത്തമ്മായി മരിച്ചാലും താൻ ജീവിച്ചിരിപ്പുണ്ടല്ലോ എന്നു് ഭംഗ്യന്തരേണ സൂചിപ്പിക്കേണ്ടതായിരുന്നു. വീടും കുടിയുമില്ലാത്ത പരദേശിയെപ്പോലെ നാനാ തെണ്ടാതിരിക്കാൻ തന്റെ ദയ ആവശ്യമായിരുന്നു. കുടുംബം വീണ്ടും ഒത്തുചേർന്നിരിക്കുന്നുവെന്നു് അറിയിക്കേണ്ടതായിരുന്നു.

വലിയമാളികയിൽ വന്നുചേർന്നെങ്കിലും നാനാ പുറത്തെ മുറിയിൽതന്നെ കിടന്നുറങ്ങി. ഒരുതരത്തിലുള്ള ലാളനയ്ക്കും സന്ദർഭമുണ്ടായിരുന്നില്ല. നാനാ അനാസക്തനായിരുന്നു. രുക്മത്തമ്മായിയുടെ മരണംകാരണം സുഖഭോഗങ്ങളോടു് വൈമുഖ്യമായിരുന്നു. പണ്ടത്തെ ആസക്തിയോ ഉത്സാഹമോ ഇപ്പോഴില്ല. പക്ഷേ, അതുകണ്ടിട്ടു് തനിക്കു തോന്നിയതെന്താണു്? ഈ അനാസക്തി താല്ക്കാലികം മാത്രം. റാണോജിറാവു മരിച്ച കാലത്തു് ഇത്തരം ഒരു അനാസക്തി തനിക്കും ഉണ്ടായിരുന്നില്ലേ? ആ അനാസക്തി എങ്ങു് പറന്നുപോയി? നാനായെ കണ്ടപ്പോഴൊക്കെ കരളിൽ കഠാരിയിറക്കിയ അനുഭവമുണ്ടാകാൻ കാരണമെന്തു്?

അതിന്റെയെല്ലാം ഫലമാണു് രണ്ടാമത്തെ സംഭവം. അതു് അതിലേറെ വിപൽക്കരമായിത്തീർന്നു. നാനായുടെ ഹത്യയിൽ അവസാനിച്ചു. ഇപ്പോൾ എന്തുചെയ്യണം?

പുതലിയുടെ സ്മരണകളുടെ ഒഴുക്കു് ഇവിടെ നിന്നു. തന്റെ ആത്മാവു് നാനായുടെ ആത്മാവിനെ ആലിംഗനം ചെയ്തിരുന്നതു് സത്യമായിരുന്നെങ്കിൽ, തന്റെ പ്രേമം ആത്മാർത്ഥമായിരുന്നെങ്കിൽ, നാനായുടെ മാർഗ്ഗംതന്നെയായിരിക്കണം തന്റെയും മാർഗ്ഗം. നാനായെ വധിക്കാനൊരുങ്ങിയപ്പോഴും തന്റെ നിഷ്ഠുരമായ ക്രിയയ്ക്കു് പ്രേരകം ഈ അവ്യാജമായ പ്രേമം തന്നെയായിരുന്നു. അല്ലേ? ഉൽക്കടമായ പ്രേമത്തിന്റെ ദാരുണമായ അന്ത്യം! അതു് അനശ്വരമാകാൻ ജീവൻ ബലികൊടുക്കണം. പക്ഷേ, ഈ തത്വം നാനായുടെ വധത്തിനുമാത്രം ബാധകമാണെന്നോ? ദുർമ്മരണത്തിനു് ശപിക്കപ്പെട്ടു് ജനിച്ച രണ്ടു് ആത്മാക്കൾ. ഇനി മറ്റു ചിന്തകൾക്കു് സ്ഥാനമില്ല. ആ നിമിഷത്തിൽ അവളുടെ കണ്ണുകളിൽ രണ്ടുപേരുടെയും ജീവിതരഹസ്യങ്ങൾ തെളിഞ്ഞു. മരണത്തിന്റെ ഭീകരത കുറഞ്ഞതായിത്തോന്നി. ഒരു ബാഹ്യശക്തിയുടെ നിർബ്ബന്ധവുമില്ല. ജീവിതം മരണത്തിലൂടെ ലക്ഷ്യംനേടി കൃതാർത്ഥമാകുന്നു.

പുതല എഴുന്നേററു. പുലർച്ചെ അഞ്ചുമണിയായിക്കാണും. പ്രപഞ്ചമാകെ സുഖസുഷുപ്തിയിലാണ്. മുറിയുടെ ജനൽ തുറന്നു; നേരിയ പ്രകാശം അകത്തു കടന്നു. ചുമരിൽ തൂക്കിയിട്ടിരുന്ന റാണാജിറാവുവിന്റെ പടത്തിനു തൊഴുതു. വേട്ടയാടിയ ഒരു വലിയ പുള്ളിപ്പുലിയെ വിലങ്ങനെ കിടത്തി, കയ്യിൽ തോക്കുപിടിച്ച് റാണാജിറാവു എടുപ്പിച്ച ഫോട്ടോ. മിഴിപൂട്ടാതെ അവൾ അതുതന്നെ നോക്കിനിന്നു.

ഒച്ചയുണ്ടാക്കാതെ പുതല പുറത്തുവന്നു. ആലയിൽ ചെന്നു. ബാപ്പുസാഹേബിന്റെ കുതിരയുടെ പിൻകാലിലെ കയർ അഴിച്ചു അതും എടുത്തു മുറിയിൽവന്നു് കതകടച്ചു.

കോഴി കൂവി. ഗോപാലകൃഷ്ണക്ഷേത്രത്തിലെ മണി മുഴങ്ങി. ആട്ടുകട്ടിനട്ടത്തിനുന്നു പാടുന്ന സുമംഗലികളുടെ മധുരസ്വരം കേൾക്കുന്നു. ജീവിതം ആരംഭിക്കുന്നു. പുലർന്നാൽപിന്നെ ജീവിതം ചലിക്കയല്ലേ? യമുന എഴുന്നേററു. അവൾ ശീലം കാരണം പുതലാബായിയുടെ നിർദ്ദേശം മറന്നുപോയിരുന്നു. അവൾ പുതലയുടെ കതകിൽ മുട്ടി. ''പുലർച്ചെവന്നു് വിളിക്കേണം, കേട്ടോ.'' അവൾ ആ വാക്കുകൾ ഓർത്തു. വാതിൽ തുറക്കാൻ കാത്തില്ല; അവൾ കുളിമുറിയിലേയ്ക്കു് പോയി.

## 12

ദാദയുടെ പേരിൽ പോലീസ് ഇൻസ്പെക്ടർക്ക് തോന്നിയ വിദ്വേഷം പഡമപ്പനെ സന്തോഷിപ്പിച്ചു. നാനായുടെ കൊലപാതകക്കുററം ആരോപിച്ച് ദാദയെ കഴുമരത്തിലേററാൻ ആവശ്യമായ നിറങ്ങൾ പ്രസ്തുത സംഭവത്തിനു നൽകാൻ ഇൻസ്പെക്ടർതന്നെ ശ്രദ്ധിക്കയുണ്ടായി. ദാദ കൊണ്ടുവന്ന വിഷം താൻ നൽകിയെന്നു് മാപ്പുസാക്ഷിയായ യമുന തെളിവുകൊടുക്കും. നാനായെ വിഷം കൊടുത്തു് വധിച്ചതാണെങ്കിലും ദാദയെ രക്ഷപ്പെടുത്താൻവേണ്ടി അധികാരി മരണരജിസ്റ്ററിൽ കാണിച്ച കാരണം ഹൃദയസ്തംഭനമെന്നത്രെ. ഒരു വലിയ കുററം പൂഴ്ത്തിവയ്ക്കാൻ വ്യാജരേഖകളുണ്ടാക്കിയതിനു് അദ്ദേഹത്തിനു ജയിൽവാസം ഉറപ്പായതുതന്നെ. ഈ ആഹ്ലാദാവേശത്തിൽ പഡമപ്പൻ വലിയ മാളികയിൽപോയി. ബാപ്പുസാഹേബിനോട് പ്രത്യേകം പറഞ്ഞു—യമുന സാക്ഷിപറയണം; അതിനു് പുതലാബായി പ്രേരിപ്പിക്കണം. അതുംകഴിഞ്ഞു് അയാൾ മഠത്തിലേയ്ക്കു് മടങ്ങി. അപ്പോൾ മണി പന്ത്രണ്ടുകഴിഞ്ഞു. അദ്ദേഹത്തിന്റെ ശിഷ്യസമൂഹം മഠത്തിൽ വഴിയുംനോക്കിയിരിക്കയായിരുന്നു.

പഡമപ്പൻ ഉത്സാഹത്തിമർപ്പിൽ നാവു് അയച്ചുവിട്ടു: ''ദാദയുടെ നാഴികവട്ട നിറഞ്ഞുകഴിഞ്ഞു, കേട്ടോ. ഫക്രുദ്ദീൻ ഇൻസ്പെക്ടറുടെ മുമ്പിൽ നെഞ്ചു

യന്ത്രി നടക്കുന്നവനാരുണ്ട്? കാണട്ടെ. ഇനി നോക്കിക്കോളൂ,—ആ അധി കാരി, ആ പഞ്ചായത്തുകാർ, ആ മാമ; സകലരും മണ്ണുതിന്നും. എന്റെ ദിവ്യ ശക്തി കണ്ടോളൂ,, കുട്ടികളേ!''

മഠത്തിലെ ഒരു മൂലയ്ക്ക് തളവാർ കെഞ്ചൻ കഞ്ചാവ് ശരിപ്പെടുത്തുകയായി രുന്നു. അവൻ ഒരു വികൃതവിരാഗിയാണ്; വേദാന്തിയാണെന്നുതന്നെ പറയാം. ഇരുപത്തിനാലുമണിക്കൂറും മഠത്തിന്റെ ആ മൂലയിൽ അവനെ കാണാം. അവന്റെ അനുഭവസമ്പത്ത് ഗ്രാമത്തിൽ ബാർളാചാര്യർക്കുപോലു മില്ല. രാവും പകലും കഞ്ചാവരിഞ്ഞും വലിച്ചും അവൻ സംസാരിക്കാൻ തുട ങ്ങിയാൽ അവനെ നിയന്ത്രിക്കാനാവില്ല. ഇപ്പോഴാം മാമയ്ക്ക് ത്രാപത്തു വന്ന ണയാൻ പോകുന്നുവെന്ന് കേട്ടതോടെ അവന് സങ്കടമായി.

' മാമയുടെ പേരിൽ കേസുകൊടുക്കുമെന്നു പറയുന്നതു് നേരാണോ സ്വാമീ?'' അവൻ ചോദിച്ചു.

'കളവു് പറയാൻ ഞാൻ ചുട്ടകാട്ട് സിദ്ധനാണോ? എന്താ'വിചാരം?'' പദ്മപ്പൻ കളിയാക്കിക്കൊണ്ട് മറുചോദ്യം ചോദിച്ചു.

''എന്താ പറയുന്നതു സ്വാമീ? ചെയ്യില്ലാതെ വരുന്നതു് മഴയല്ല; ഗർഭമാകാ ത്തതു് പശുവല്ല; അന്യരോടു് രഹസ്യം പറയുന്നവൻ തഹസീൽദാരുമല്ല എന്നാണ് ചൊല്ലു് അതോർമ്മവന്നുപോയി സ്വാമീ. കൈമടക്കിയാൽ വായകെട്ടിയതുപോലെയാണ് ഈ ഏമാന്മാരുടെ കഥ. രാവിലെ കണ്ടില്ലേ, ആ സങ്കല്പന്നെപ്പിടിച്ചു് കത്തിയിരുത്തി; കാശു് കീശയിലാക്കിയപ്പോഴും ചോദിക്കാതെയും പറയാതെയും വിടുകയുംചെയ്തു. നാലുകാശു് കയ്യിൽവരാൻ ഇങ്ങനെ ബുദ്ധായി പറഞ്ഞതാവില്ലേ സ്വാമീ!'' കെഞ്ചന്റെ വാദം.

കെഞ്ചൻ പറയുന്നതിലും കാര്യമില്ലെന്നു് പറയാമോ? തലനരച്ച കെഞ്ചനു് ഈ ഉദ്യോഗസ്ഥന്മാരെപ്പറ്റി അറിയാവുന്നത്ര പദ്മപ്പനു് അറിയില്ല. കള്ള വാററു ചാരായം പിടിച്ച അബ്കാരി ഇൻസ്പെക്ടർ ചെരുപ്പുകുത്തി ഗംഗിയെ കുട്ടിക്കൊടുത്തു. അതിനുശേഷം മാന്യമായ രീതിയിൽ, ഒരു തടസ്സ വുമില്ലാതെ വാററു് തുടർന്നവനാണു് അവൻ. അക്കഥകേട്ട് ചിരിക്കാത്തവ രില്ല. ഇയ്യാംകൊമ്പു് പോലീസ് ഇൻസ്പെക്ടറായിരുന്ന മാരുതിരാവു വിനു് വാററുചാരായം കൊടുത്തും പിടിച്ചെടുത്ത കളവുമുതലുകൾ തിരിച്ചു വാങ്ങാൻ സാധിച്ചതും മാത്രമോ? കളവുമുതൽ വാങ്ങിയിരുന്ന പുലയിഗണിക യായ കാശിപ്പെണ്ണിനു് സാരിവാങ്ങാൻ ഇൻസ്പെക്ടർ സ്വന്തം കീശയിൽ നിന്നു് കാശു കൊടുത്തതുകേട്ട് സകലരും അത്ഭുതപ്പെട്ടിട്ടുണ്ട്. കെഞ്ചൻ സർക്കാരുദ്യോഗസ്ഥന്മാരുടെ പാപകൃത്യങ്ങൾക്കു് ചിത്രഗുപ്തനാണ്. കററ കൃത്യങ്ങളുമായുള്ള നികടബന്ധം അവനെ വേദാന്തിയാക്കി മാററിയിരിക്കു യാണ്.

ഫക്രുദ്ദീൻ കാശ... കൊതിയില്ലാത്ത, നിയമംമാത്രം നടത്തുന്ന ഉദ്യോഗ സ്ഥന്മാരൊന്നുമായിരുന്നില്ല. നിയമത്തിന്റെ കത്തിരിപ്പൂട്ടിൽ കുടുങ്ങിയാൽ

സാഹേബിനു് കനകാഭിഷേകംചെയ്യാനും അധികാരി മടിക്കില്ല. അങ്ങനെയാണെങ്കിൽ ഇൻസ്പെക്ടർക്കു് കോഴ കൊടുപ്പിക്കാനുള്ള സൂചന കെഞ്ചനു് ലഭിച്ചിരിക്കുമോ? ഇല്ലെങ്കിൽ കെഞ്ചൻ എന്തിനിങ്ങനെ സംസാരിക്കണം?' പഡമപ്പനു് സംശയമായി. ഏതായാലും കള്ളിവെളിച്ചത്താക്കാതെ പററില്ല.

''പെണ്ണു്, മണ്ണു്, പൊന്നു്—ഇവ മൂന്നും ശിവന്റെ മായാജാലമാണു്. അതിനുവേണ്ടി സിദ്ധന്മാരും ശരണന്മാരും പട്ടിയായ കഥകളുണ്ടു്. അപ്പോൾ പിന്നെ ഇൻസ്പെക്ടർ പണത്തിനു് വായുംപൊളിച്ചു നടക്കുന്നതിൽ തെററുണ്ടോ കെഞ്ചാ? കാശു് കയ്യിലാക്കിയാലും, താൻ നോട്ടംവെച്ച ഇരയെ വലയിലകപ്പെടുത്താതെ വിടുന്ന ആളല്ല, ഈ ഇൻസ്പെക്ടർ. അതു കൊണ്ടാണു് ഞാൻ പറഞ്ഞതു്, ഭാമയുടെ കഥ കഴിക്കുമെന്നു്.'' പഡമപ്പൻ ഉപദേശിക്കുന്ന സ്വരത്തിൽ പറഞ്ഞു.

അരിഞ്ഞരച്ച കഞ്ചാവു് കുഴലിൽ ഇട്ടു് അതിന്മേൽ ഉണങ്ങിയ പുകയിലപ്പൊടി വിതറി ഒരുക്കുന്നതിൽ മത്തശ്രദ്ധനായിരുന്ന കെഞ്ചനു് പഡമപ്പൻ പറയുന്നതിൽ ശ്രദ്ധയില്ലായിരുന്നു. അവസാനവാചകം മാത്രം അവന്റെ കാതിൽ പതിച്ചു. അതു് ശരിയല്ലെന്നു് അവൻ തലയാട്ടി. ''ഉദ്ദേശിയ കാര്യം നടത്തണോ, അതിനും വേണം ധൈര്യം! ഇവററ പാപ്പാസിട്ടു്, ടിസു് പിസു് എന്നു പറഞ്ഞുകൊണ്ടു് ആളുകളെ വിരട്ടും. അവരുടെ കയ്യിൽ അധികാരമുണ്ടെന്നുവെച്ചു് നാം മുട്ടുമടക്കും. പക്ഷേ, ഇവററയുടെ ധൈര്യമുണ്ടല്ലോ, അതുമാത്രം ചോദിക്കണ്ട. ഞാൻ പറയട്ടെ. നമ്മുടെ ആ എല്ലുമ്പൻ ചെരിപ്പുകുത്തി ചന്നൻ ഇല്ലേ, അവൻ ഇന്നു് ഈ ഇൻസ്പെക്ടരെ നിലംപരിശാക്കിക്കളഞ്ഞു. അവൻ പെട്ടെന്നു് സംസാരം നിർത്തി. അടുപ്പിൽനിന്നു് കനലെടുത്തു് കുഴലിൽ വെയ്ക്കുന്നതിൽ അവൻ ശ്രദ്ധിച്ചു.

ഏതെങ്കിലുമൊരു വിഷയത്തെക്കുറിച്ചു സംസാരിച്ചുതുടങ്ങിയാൽ അതു് പകുതിയിൽ നിർത്തുക കെഞ്ചന്റെ സ്ഥിരം ശീലമാണു്. കേൾവിക്കാർ ജിജ്ഞാസകൊണ്ടു് കുഴങ്ങണം. അതിലാണു് അവന്റെ സുഖം. ഇപ്പോഴും പതിപാടി അതുതന്നെ. നനഞ്ഞ വസ്ത്രത്തിൽ പൊതിഞ്ഞ കുഴൽ പഡമപ്പന്റെ കയ്യിലെത്തി. അദ്ദേഹത്തിനും ചെരിപ്പുകുത്തി ചന്നന്റെ കഥ കേൾക്കാൻ അതിയായ കൊതി. അദ്ദേഹം കുഴലിൽ ചുംബിച്ചുകഴിഞ്ഞാലല്ലാതെ അതു് ശിഷ്യഗണങ്ങൾക്കു് കിട്ടില്ല. ശിഷ്യന്മാർ കുഴലിനു് വിവശരായി കാത്തുകഴിയുന്നു. ''ഓം ശിവ_പഡമപ്പൻ കുഴലിനെ വന്ദിച്ചു് അതിന്റെ ചൈതന്യം വായിൽ വലിച്ചുകയററി. കുഴലിൽ പെട്ടെന്നു് തീ ആളിക്കത്തി. അദ്ദേഹം വലിച്ചതു് ആ തീനാളത്തെയാണോ, അതോ പുകയാണോ എന്നറിയുക സാദ്ധ്യമായിരുന്നില്ല. കാരണം, അദ്ദേഹം കുഴൽ കെഞ്ചന്റെ കയ്യിലേല്പിച്ചു കണ്ണടച്ചു് ധ്യാനലീനനായിരിക്കയാണു് വായിൽനിന്നു് പുക പോയിട്ടു്, ശ്വാസംപോലും പുറത്തുവന്നില്ല. ഈ ധൂമസ്തംഭനമെന്ന അത്ഭുതം, ഈ ശ്വാസനിരോധം അദ്ദേഹത്തിന്റെ സാധാരണ ലീലകളിലൊന്നായിരുന്നു.

നാലഞ്ചുനിമിഷങ്ങൾ കഴിഞ്ഞു. പഡമപ്പൻ തന്റെ സുഷുപ്തിയിൽനിന്നുണർന്നു് ജാഗ്രതാവസ്ഥയെ പ്രാപിച്ചു. ശ്വാസം പുറത്തുവിട്ടതും അകത്താക്കി

യിരുന്ന പുക അന്തരീക്ഷമാകെ വ്യാപിച്ചു. ആ ധൂമവലയത്തിൽ അദ്ദേഹത്തിന്റെ ചെങ്കണ്ണുകൾ തീക്കണ്ണുകളായി മാറി. മന്മഥദഹനത്തിന് മൂന്നാം തൃക്കണ്ണുതുറന്ന ശിവനെപ്പോലെ പദ്മപ്പൻ ശോഭിച്ചു.

''കെഞ്ചാ, ചെരുപ്പുകുത്തി ചന്നൻ ഇൻസ്പെക്ടറെ ഇന്ന് കണ്ടിരുന്നോ?' പുകവലയത്തിനകത്തുനിന്ന് അശരീരി കേൾക്കായി.

കെഞ്ചനും തപോമഗ്നനാണ് ഈ ചോദ്യം തപോഭംഗം വരുത്തി. 'അതെ സ്വാമി, കണ്ടിരുന്നു. അദ്ദേഹത്തിനെ ഒരു പാഠം പഠിപ്പിച്ചുവിട്ടു.'' അവൻ മറുപടി നല്കി.

എന്താണ് കാര്യമെന്ന് പറയരുതോ? കഞ്ചാവടിച്ചെന്നും പറഞ്ഞ് കണ്ണടച്ചു

കണ്ണടച്ചാൽ ഈ കഴലമ്മയുടെ ബന്ധം തുടങ്ങിയത് ഇന്നു പുത്തനല്ലല്ലോ. പതിരുപത്തുകൊല്ലത്തിലേറെയായി ഈ അമ്മയുടെ സേവ തുടങ്ങിയിട്ട്.'' പ്രേമാവേശത്തിൽ കെഞ്ചൻ കഴലിന്റെ ജീവൻതന്നെ വലിച്ചിറക്കുന്ന മട്ടിൽ ഒന്നു ചുംബിച്ചു. വീണ്ടും തീനാളം, പുക. ''സ്വാമീ, കണ്ടില്ലേ ഇവറ്റ ഇരിക്കുന്നതു്? വെങ്കൻ, നിങ്കൻ, എല്ലൻ—ഇവനൊക്കെ കഴലൊന്ന് തൊട്ടാൻ മതി, കണ്ണുചിമ്മും. ഇല്ലെങ്കിൽ ഓരോ വേവലാതിയും പറഞ്ഞ് കണ്ണ് മേലോട്ടാക്കിയിരിക്കും. ഒററത്തവണ വലിച്ചാൽ പ്രപഞ്ചമാകെ മായയാവും; ദൈവത്തെ നേരിൽ കാണും. ഞാനീ ജീവിതമാകെ ഇതിനെ സേവിച്ചു കഴിഞ്ഞു. എന്നാലും ഈ അമ്മ എന്റെ തലയിൽ കയറില്ല. ഇവറ്റകളെ പോലെ കഞ്ചാവുകൊതിച്ച് മഠത്തിലേക്കു വന്നവനല്ല ഞാൻ. മഠത്തിൽ തന്നെ ജീവിക്കും; മഠത്തിൽതന്നെ മരിക്കും.'' കെഞ്ചന്റെ സ്വരം ചൂടുപിടിച്ചിരുന്നു.

''വീടുവിട്ട് മഠത്തിലെത്തിയ നീ ആർക്കുവേണ്ടിയാണിവിടെ കഴിയുന്നതു്?'' റെസ്സി വെങ്കൻ അക്ഷമനായി ചോദിച്ചു.

''ഒരു കപ്പിയുടച്ച് ഓരോ ചിരട്ട തീർത്ഥം കൊടുത്താൽ ഇവറ്റ ചുരുണ്ടുകൂടി കിടക്കും സ്വാമീ. വെങ്കനെന്താ പറഞ്ഞതു്, വീടുവിട്ട് മഠത്തിലെത്തിയെന്നല്ലേ? വന്നുകൂടെ? ധൈര്യം കാണണോ? തീർത്ഥം കുടിക്കരുതെന്നു പറഞ്ഞ ഭാര്യയുടെ തലയ്ക്കിടിച്ചു; അവൾ നിലവിളിച്ച് ആളുകളെ കൂട്ടിയപ്പോൾ പല്ലു കൊഴിക്കുമെന്ന് പറഞ്ഞു; പല്ലു കൊഴിച്ചവനാണ് ഞാൻ. എനിക്കു സമനാരുണ്ട്, കാണട്ടെ. ഓള് കണ്ടത്തിൽ പോകാൻ പറഞ്ഞു; ഉടൻ കണ്ടംതന്നെ വിററുകളഞ്ഞു. കയ്യിലുള്ള കഴൽപോലും കൈവിടാനാവാത്ത നിങ്ങളൊക്കെ എന്തിനു പറയണം? പശുവും കിടാവും നെല്ലും ചോളവും നിറഞ്ഞ വീടുവിട്ട് മഠത്തിൽ വരാൻ ധൈര്യം ആർക്കാണുള്ളതു്? കാണട്ടെ. ആവലാതിക്കാരെന്ന് പേരുകേട്ട കൂട്ടം—നിങ്ങൾക്കെന്തു് ധൈര്യം?'' കെഞ്ചൻ ആളുകളെയൊക്കെ നിന്ദിച്ചു.

കെഞ്ചന്റെ ആവേശം അടക്കുന്ന രഹസ്യം പദ്മപ്പനു മാത്രമേ അറിയൂ. നേരത്തെയാണെങ്കിൽ ഈ ചപ്പു പ്രോത്സാഹിപ്പിച്ച് മണിക്കൂറുകളോളം കേട്ടി

രിക്കാമായിരുന്നു. പക്ഷെ, ചന്നന്റെ കഥ കേൾക്കാനുള്ള വ്യഗ്രതയാണിപ്പോൾ. അകത്തുചെന്നു് തീർത്ഥം ശരിയായിട്ടുണ്ടെങ്കിൽ കൊണ്ടുവരാൻ അവനോടുതന്നെ നിർദ്ദേശിച്ചു.

കെഞ്ചന്റെ ആവേശം പെട്ടെന്നു് കുറഞ്ഞു. അവൻ എഴുന്നേററു് അകത്തുചെന്നു് രണ്ടുകുപ്പി കൊണ്ടുവന്നു. ഒന്നു് പദ്മപ്പന്റെ മുന്നിൽവെച്ചു. മറേറതൊന്നെടുത്തു് ചിരട്ടയിൽ ഒഴിച്ചുകൊണ്ടു് അവൻ സംസാരിച്ചുതുടങ്ങി: ''ആ ചെരുപ്പുകുത്തി ചന്നൻ ഭയങ്കര കെണിയനാണു് സ്വാമി. പശുവിനു് തിന്നാനിട്ടു് ആലയിൽ ഒഴിഞ്ഞുകിടന്ന ചോളം കെട്ടിക്കൊണ്ടുവന്നു് ഇൻസ്പെക്ടറുടെ മുമ്പിലിട്ടു് അവൻ ഒരു കളി കളിച്ചു.

ചാരായംനിറച്ച ചിരട്ട കയ്യിലെടുത്തു് ബാളാചാര്യരുടെ ജ്യേഷ്ഠന്റെ മകൻ ഗോപാലാചാരി പരിഹാസസ്വരത്തിൽ ചോദിച്ചു: ''ഇത്തരം ക്ഷാമകാലത്തു് അതാരാണപ്പാ ചാണകത്തിൽ വീഴാൻമാത്രം ചോളം പശുവിനു് കൊടുക്കുന്നതു്?''

കെഞ്ചൻ പറയുന്നതു് അസത്യമാണെന്നു് ആരെങ്കിലും വാദിച്ചാൽ അവൻ കോപംകൊണ്ടുറഞ്ഞു തുള്ളും. അവന്റെ തീപ്പൊരിക്കണ്ണുകൾ ഗോപാലാചാര്യരുടെ നേരെ തിരിഞ്ഞു.

''ആചാര്യസ്വാമീ, നാട്ടിലാകെ സ്വന്തം വയലുണ്ടെങ്കിലും, മററുള്ളവരുടെ ചോളം വാശിവാങ്ങി അടുപ്പിൽ തീപൂട്ടുന്ന പട്ടന്മാർ മാത്രമല്ലല്ലൊ ഗ്രാമത്തിലുള്ളതു്? ചത്തു പണിയെടുത്തു് കൃഷിക്കാരൻ മൂന്നുവർഷത്തേയ്ക്കാവശ്യമായ ചോളം നിങ്ങൾക്കു് തരും. നിലമുണ്ടെങ്കിലും പണിയെടുക്കാനാവാത്ത ഈ പുരോഹിതന്മാരില്ലേ, അവർക്കു് വരൾച്ച ബാധിച്ചാലും വിഷമമില്ല. കറക്കുന്ന എരുമയ്ക്കും ഉഴുന്ന കാളയ്ക്കും ചോളം കൊടുത്തില്ലെങ്കിൽ അടുത്തകൊല്ലം നരകത്തിനു് മനുഷ്യനെപ്പിടിച്ചു് കെട്ടേണ്ടിവരും.'' കെഞ്ചൻ ഗോപാലാചാര്യരുടെ നാവടക്കിക്കളഞ്ഞു.

''പിന്നെന്തായെന്നു് പറയരുതോ? വെറുതെ മററുള്ളവരുടെ വാക്കുകേട്ടു് വിറളിയെടുത്ത പശുവിനെപ്പോലെ വിലങ്ങനെ ഓടുകയാണല്ലൊ നീ?'' പദ്മപ്പൻ ആജ്ഞാപിച്ചു.

''പറയാം സ്വാമീ, പറയാം. ഇൻസ്പെക്ടർ വെളിക്കിറങ്ങി ഗ്രാമക്കച്ചേരിക്കു് മടങ്ങുകയായിരുന്നു. ഈശ്വരന്റെ പല്ലക്കു് എഴുന്നള്ളിക്കുമ്പോൾ മക്കൾ വീഴുന്നില്ലേ, അതുപോലെ ചന്നൻ കമിഴ്ന്നുവീണു. അവന്റെ പെണ്ണും—ഈശ്വരനു് അർപ്പിക്കപ്പെട്ട മല്ലിയെന്ന സാധനം—സാരിത്തലപ്പു് വായിലിട്ടു്, കൊഞ്ചിക്കുഴഞ്ഞു് കച്ചേരിയുടെ ഓരത്തു് നിന്നിരുന്നു. ഇൻസ്പെക്ടരുടെ കണ്ണു് ഭയങ്കരം. കമ്പിട്ടുകിടന്ന ചന്നൻ അദ്ദേഹത്തിന്റെ കണ്ണിൽ പെട്ടുവോ എന്നു് സംശയം; അദ്ദേഹം മല്ലിയെ നോക്കിക്കൊണ്ടു് അങ്ങോട്ടു് നടന്നു. ചന്നൻ എഴുന്നേററു. 'എമാനേ! ഇവിടത്തെ മകൻ കമ്പിട്ടതു കണ്ടിട്ടും ഒന്നും മിണ്ടാതെ പൊയ്ക്കളഞ്ഞല്ലോ! ഇവിടത്തെ അടിമ അന്നം

കാണാതെ ചാവുന്നേ, ഏമാനേ. അവൻ ആവലാതി ബോധിപ്പിച്ചു. 'പട്ടിണിയാണെങ്കിൽ അധികാരിയോടു ചെന്നുപറ; ചോളം വാങ്ങിത്തരാൻ പറ!' ഇൻസ്പെക്ടർ ഉപദേശിച്ചു. പെരുപ്പകത്തി ചന്നൻ വിടുമോ? 'സ്വാമീ' ഇവിടുന്നു തരുന്നതെന്തും വാങ്ങിക്കൊള്ളാം. ചവിട്ടെങ്കിൽ ചവിട്ടു്; ഇടിയെങ്കിൽ ഇടി!' ഇൻസ്പെക്ടർ അതു കേൾക്കാതെ നേരെ മല്ലിയുടെ അടുത്തു ചെന്നു് ചോദിച്ചു: 'ചവിട്ടുവേണോ, ഇടിവേണോ? നീയെന്തിനാ വന്നതു്!' മല്ലി എന്തു പറഞ്ഞെന്നോ? 'സർക്കാർ, ഇവിടുത്തെ ദയ. ഇടിതന്നെ തരൂ. അതു് വലിയ കാര്യമല്ല. ഇവൻ എന്റെ ചേട്ടനാണു്. കണ്ടുകുട്ടികളുള്ളവൻ. കുടിലിൽ ഒരുമണി ചോളമില്ല. സർക്കാർ വന്നിരിക്കുന്നു; സഹായം ചോദിക്കാം എന്നുകരുതി വന്നതാണു്' അവളും ബോധിപ്പിച്ചു.

കെഞ്ചന്റെ കഥയ്ക്കു് നിറം കൂടി. യാദൃച്ഛികമായി രംഗപ്രവേശം ചെയ്ത സ്ത്രീവേഷം കഥയുടെ ഗതി മാററി ശ്രോതാക്കൾ മൂകവിസ്മിതരായി. കെഞ്ചൻ മനഃപൂർവ്വം കഥ നിറുത്തി ഒരിറക്കു് തീർത്ഥം ഇറക്കി.

"അവളുടെ കൊഞ്ചലും കുഴയലും കൈതിരുമ്മലും—എന്തു പറയാൻ? ഛീ ഛീ! എനിക്കതു് വർണ്ണിക്കാനാവില്ല. 'നിന്റെ പേരെന്താണു്?' ഇൻസ്പെക്ടർ ചോദിച്ചു. അപ്പോഴവൾ യക്ഷഗാനത്തിലെ പെൺവേഷക്കാർ ചെയ്യുംപോലെ നിലത്തു് കാൽനഖംകൊണ്ടു വരച്ചു് 'മല്ലി' എന്നൊന്നു മൊഴിയാൻ ഒരു മണിക്കൂർ നേരമെടുത്തു. ഇൻസ്പെക്ടർ ആ വലയിൽ വീണു സ്വാമീ. ചന്നനു് ചോളംകൊടുക്കാൻ അധികാരിയോടു് ആ നിമിഷം പറഞ്ഞു സ്വാമീ. അധികാരി ഞെട്ടിപ്പോയി. ഇന്നലെത്തന്നെ ഇവൻ ഞങ്ങളുടെ വീട്ടിൽ നിന്നു് ചോളം കൊണ്ടുപോയതാണേ.' എന്നദ്ദേഹം പറഞ്ഞു. ഇൻസ്പെക്ടർ ചന്നന്റെ മുഖം നോക്കി. ചന്നനുണ്ടോ നാണം? മീനിനെ നീന്താൻ പഠിപ്പിക്കണോ? അതുപോലെയാണു് ചന്നനെ സംസാരിക്കാൻ പഠിപ്പിക്കുന്നതും. അവൻ വീണ്ടും ഇൻസ്പെക്ടറുടെ കാലിൽ കുമ്പിട്ടു. 'സ്വാമീ, ഇല്ലെന്നുപറഞ്ഞാൽ എന്റെ നാവിൽ പുഴു വീഴും. യജമാനൻ ചോളം തന്നതു് നേരാണു് സ്വാമീ. ചോളവും കെട്ടിക്കൊണ്ടുപോകുമ്പോൾ പഢമപ്പന്റെ ശിഷ്യന്മാർകൂടി പിടിച്ചുപറിച്ചു. പഢമപ്പൻ അതെടുത്തു് മഠത്തിലെ ചോളം തന്നു. അതിന്റെ അപ്പമുണ്ടാക്കിത്തിന്നിട്ടു് പിള്ളേരെല്ലാം കാറുകയും തൂറുകയും ചെയ്തു് വീണുകിടക്കുകയാണു്.' ചന്നൻ അതു പറഞ്ഞപ്പോൾ ഇൻസ്പെക്ടർ ആ ചോളം മണത്തുനോക്കി. അദ്ദേഹം മുഖംതിരിച്ചുകളഞ്ഞു്, കൈ കഴുകി."

ഇക്കഥ കേട്ട പഢമപ്പന്റെ മുഖവും അത്രതന്നെ വികൃതമായിരുന്നു. കഥയുടെ അന്ത്യം തന്നെ കുറിച്ചുനോക്കുമെന്നു് അദ്ദേഹം ഓർത്തതല്ല. പക്ഷേ, കെഞ്ചനെ തടയുക സാദ്ധ്യമായിരുന്നില്ല. പിന്നെന്തായെന്നു് അറിയാൻ പഢമപ്പനു് വെമ്പലായി.

''മല്ലി അവിടെത്തന്നെ നിൽക്കയായിരുന്നല്ലോ. 'സർക്കാർ' ഇത്തരം ചോളം തിന്നു് പാവങ്ങൾ ചാകാറായി.' അവളും ബോധിപ്പിച്ചു.

'ഗൌഡരേ, ഇവരാക്കു് കുറച്ചു നല്ല ചോളം കൊടുത്തേയ്ക്കൂ. പാവം, ചത്തു പോകും?' ഇൻസ്പെക്ടർ നാണമില്ലാതെ കല്പിച്ചു. മല്ലി ധൈര്യത്തോടെ പറഞ്ഞു: 'സർദാർ, ഈശ്വരനു് സമർപ്പിക്കപ്പെട്ടവളാണു് ഞാൻ. ഞാൻ ചത്തു് ശിവങ്കൽ എത്തിയാലും ഒന്നും വരാനില്ല. എന്റെ ചേട്ടൻ പാവമാണേ്; കുഞ്ഞുകുട്ടികളുള്ളവനാണു്, അവനു് ചോളം കൊടുപ്പിക്കണേ!' അവരാ നിര്ത്തിയപ്പോരാ ചന്നൻ കരഞ്ഞുപറഞ്ഞു: 'ഇവിടെ ചോളം പിടിച്ചുപറിക്കുന്നല്ലോ സ്വാമീ!' 'നീ പോയി പരാതി എഴുതിപ്പിച്ചു് കൊണ്ടുവാ'-ഇൻസ്പെക്ടർ ചന്നനെ ഉപദേശിച്ചു് മല്ലിയുടെ നേരെ തിരിഞ്ഞു. 'നിന്റെ ആവലാതിയെന്താണു്?' അതിനവരാ പറഞ്ഞ മറുപടി കേരാക്കണോ? സർദാർ, എന്റെ ആവലാതിയെക്കുറിച്ചു് അന്വേഷിക്കാൻ നിങ്ങരാക്കാവില്ല; ശിവനിതന്നെ വരണം. ചേട്ടാ, നീ പൊയ്ക്കോളൂ. എന്റെ തൊലിയിൽ കണ്ണുവെച്ചു്, ഇറച്ചി പറിച്ചുതിന്നുന്ന ഇവരൊക്കെ എന്തു് അന്വേഷിക്കാൻ?' കൂടിയിരുന്ന ആളുകരാ അന്തംവിട്ടുപോയി. ഇത്രയും പറഞ്ഞു് അവരാ ഇറങ്ങി നടന്നുകളഞ്ഞു.''

''ഇൻസ്പെക്ടർ അവളെ വിടുമോ? ശിപായിയെ അയച്ചു് അവളെ പിടിച്ചുനിർത്തി. ചന്നൻ കരഞ്ഞുതുടങ്ങി. അവൻ കണ്ണിന്റെ വെള്ള മറിച്ചു് ബോധമററതുപോലെ വീണു. രണ്ടു് ചവിട്ടു കിട്ടിയാലല്ലാതെ എഴുന്നേല്ക്കില്ലെന്നു് പറഞ്ഞു. ഇൻസ്പെക്ടർ ബൂട്ട്സിട്ട കാലോടെ ചവിട്ടുകയും ചെയ്തു. ശ്വാസം അടക്കിക്കിടന്ന ചന്നൻ അനങ്ങിയോ? സ്വാമീ, അപ്പോരാ കാണേണ്ടതായിരുന്നു, ആ ഇൻസ്പെക്ടറുടെ മുഖം. വിയർത്തു കുളിച്ചുകൊണ്ടു് അദ്ദേഹം പറഞ്ഞു. 'ഗൌഡരേ, ഇവനെ വീട്ടിലേയ്ക്കു് എത്തിച്ചേക്കൂ.' അവനെ ചികിത്സിപ്പിക്കാൻ കുപ്പായക്കീശയിൽനിന്നു് അഞ്ചു രൂപയും എടുത്തുകൊടുത്തു. ചന്നനെ ഗൌഡരുടെ പണിക്കാർ കുറച്ചുദൂരം കൊണ്ടുപോയി. അപ്പോരാ അവൻ കുതറിച്ചാടി പറയുകയാണു്: 'എന്നെ വിടൂ. ഞാൻ വീട്ടിലേയ്ക്കു് പൊയ്ക്കോളാം.' ഇൻസ്പെക്ടറുടെ മടിശ്ശീലയഴിപ്പിക്കാൻ ചന്നൻ കാട്ടിയ വേലയെങ്ങനെയിരിക്കുന്നു സ്വാമീ? അതു കൊണ്ടാണു് പറഞ്ഞതു്, ഈ ഇൻസ്പെക്ടറുടെ ഉഗ്രതയൊക്കെ തൊലിപ്പുറമേയുള്ളവെന്നു്.'' കഥയവസാനിപ്പിച്ചു് കെഞ്ചൻ കഞ്ചാവിന്റെ ലഹരിയിൽ വിചിത്രമായി ചിരിച്ചു.

കെഞ്ചൻ തിരിഞ്ഞുനോക്കി. അവനു് സംസാരം നിർത്താൻ ഇഷ്ടമില്ലായിരുന്നു. എന്നാൽ കഥ അവസാനിക്കാറായപ്പോരാ ശ്രോതാക്കളിൽ വലിയ മാററങ്ങരാ വന്നുകഴിഞ്ഞിരുന്നു. രാത്രി രണ്ടുമണിയായതുകൊണ്ടു് ചിലർ ഒച്ചയുണ്ടാക്കാതെ വീടുകളിലേയ്ക്കു് മടങ്ങിയിരുന്നു. ചിലർ ലഹരിയിൽ ഇരുന്നേടത്തുതന്നെ വീണുറങ്ങിയിരുന്നു. അവരെ കണ്ടപ്പോരാ കെഞ്ചനു് സങ്കടം തോന്നി. പുലരുവോളം കുടിച്ചാലും അവനു് ബോധംകെടില്ല. ഉരുക്കു് മനസ്സുറപ്പുള്ളവനാണു് അവൻ. കള്ളിന്റെ ഐന്ദ്രജാലികശക്തിയെക്കുറിച്ചു് അവൻ അത്ഭുതപ്പെട്ടു. മററയിറക്കിനു് ബോധംകെടുത്തുന്ന ആ ശക്തിയാണോ വലുതു്? അല്ല. തിരകപോലും ചെറുത്തുനിൽക്കാനാവാത്ത ഈ ജന്തുക്കളെ

ദൌർബല്യമാണോ വലുതു്? അവനെ ഈ പ്രശ്നം ചിന്തിപ്പിച്ചു. ശിവന്റെ മായ ശിവശരണനായ സന്യാസിക്കുമാത്രമേ അറിയാവൂ; അതുപോലെ ഈ മായയെക്കുറിച്ചു് തനിക്കുമാത്രമേ മനസ്സിലായിട്ടുള്ളു എന്നവനു് തോന്നി. ഇല്ലെങ്കിൽ, എല്ലാവരേക്കാളും അധികം കഴിച്ചതു് താനാണു്; എന്നിട്ടും കഥ മുഴുവൻ, ഒരു കാര്യവും വിട്ടുപോകാതെ പറയാൻ മററാക്കു് കഴിയും? യഥാർത്ഥ അദ്ധ്യാത്മജ്ഞാനി താൻതന്നെ. എന്നാൽ ഒന്നോർത്തപ്പോൾ നാണം തോന്നാതിരുന്നില്ല. ഇവരൊക്കെ ലഹരിയിൽ മയങ്ങിക്കിടക്കുമ്പോൾ താൻ മാത്രം കഥ പറഞ്ഞു് വെറുതെ ക്ഷീണിച്ചല്ലോ! അവനു് സങ്കടം തോന്നി.

തിരിഞ്ഞുനോക്കി. പദ്മപ്പസ്വാമിയും ഉറങ്ങിക്കഴിഞ്ഞു. കഥ പറയാൻ പ്രചോദനം നല്കിയ ഏമാനും ആളതാ പിൻവലിച്ചിരിക്കുന്നു. ഇനിയെന്തു് ഗതി? താനുണ്ടായിരിക്കെ എന്തുകൊണ്ടു് ഉറങ്ങി എന്നവൻ ചിന്തിച്ചു. പദ്മപ്പന്റെ അടുത്തുണ്ടായിരുന്ന കുപ്പിയിൽ അല്പംകൂടി ചാരായം ബാക്കിയുണ്ടു്. ഏമാന്റെ കാരുണ്യംതന്നെ! 'ഏമാന്റെ പ്രസാദം' എന്നു പറഞ്ഞുകൊണ്ടു് അതും അകത്താക്കി. ഉറക്കത്തിലും സ്വാമി തന്നെ മറന്നില്ലല്ലോ; കഥ പറഞ്ഞുപറഞ്ഞു് ശിഷ്യന്റെ തൊണ്ട വരണ്ടുപോകുമെന്നോർത്തു് ഇത്ര തീർത്ഥം ബാക്കി വെച്ചുകൊണ്ടാണല്ലൊ ഉറങ്ങിയതെന്നു് ഓർത്തപ്പോൾ കെഞ്ചന്റെ ഹൃദയം വികാരതരളിതമായി. താൻ അകാരണമായി ദേഷ്യപ്പെട്ടല്ലൊ എന്ന പശ്ചാത്താപം തീവ്രമായിത്തുടങ്ങി; ആദ്യം വിങ്ങിക്കരഞ്ഞു; പിന്നെ കണ്ണീരൊലിപ്പിച്ചു; അവസാനം ഉച്ചത്തിലുള്ള നിലവിളിയായി. അർദ്ധരാത്രിയിൽ പടിഞ്ഞാറൻകാററു് വീശി കാർമേഘത്തിൽനിന്നു് ഇടിമുഴക്കം കേൾക്കുമ്പോൾ മോങ്ങുന്ന പട്ടിയെപ്പോലെ അവന്റെ നിലവിളിയുടെ ശബ്ദം അന്തരീക്ഷമാകെ വ്യാപിച്ചു. കരഞ്ഞു മതിയായപ്പോൾ തളർന്ന കെഞ്ചൻ ഇരുന്നേടത്തുതന്നെ 'ഓം നമശ്ശിവായ' എന്നുപറഞ്ഞു് കാലുംനീട്ടി കിടന്നു.

പക്ഷേ, കെഞ്ചൻ പറഞ്ഞ കഥ മുഴുവനും കേട്ട ഒരാളുണ്ടായിരുന്നു. പദ്മപ്പന്റെ രഹസ്യമുറിയിൽ കാരാഗൃഹവാസമനുഭവിക്കുന്ന ചിമണ. ഉറക്കമില്ലായ്മയും കണ്ണീരും അവൾക്കു് പ്രകൃതിയിൽനിന്നു ലഭിച്ച സമ്പത്തായിരുന്നു. ഇനി ജീവിതം മുഴുവൻ അവൾ ഉണർന്നുതന്നെയിരിക്കണം. ഈ ഉണർവ്വു് നേരത്തെ ഉണ്ടായിരുന്നെങ്കിൽ—ക്ഷണനേരം അവളോർത്തുപോയി. ഈ ദുഃഖം പൂർണ്ണമായി മറക്കാൻ കെഞ്ചന്റെ കഥ അവൾ ശ്രദ്ധാപൂർവ്വം കേട്ടു. ചന്നൻ ബോധംകെട്ടപ്പോൾ അവനെ പരിചരിക്കാതെ വിട്ട ഇൻസ്പെക്ടറുടെ ചിത്രം അവളുടെ കൺമുമ്പിൽ തെളിഞ്ഞു. ആണുങ്ങൾക്കുമാത്രം സാധിക്കുന്ന ഒരു കാര്യമാണിതെന്നു് അവൾക്കു് തോന്നി. ചുമന്നുകൊണ്ടു പോകുന്നവരുടെ ചുമലിൽനിന്നു് ചാടിയിറങ്ങിയ ചന്നനെക്കുറിച്ചോർത്തു് ചിരി വന്നു. മറുനിമിഷത്തിൽ സങ്കടം തോന്നി. പണക്കൊതികൊണ്ടും, വയററുപിഴപ്പിനു വേണ്ടിയും മനുഷ്യൻ എന്തെല്ലാം വേഷങ്ങൾ കെട്ടേണ്ടിവരുന്നു!

അടുത്ത നിമിഷത്തിൽ, സാരിത്തലപ്പു കടിച്ചു്, വലവീശാൻ ശ്രമിച്ച മല്ലിയുടെ ചിത്രം മനസ്സിൽ പൊന്തിവന്നു. കെഞ്ചന്റെ വർണ്ണന എത്ര സുന്ദരമായിരുന്നു! മററുള്ളവർ എത്ര ലയിച്ചു് ശ്രദ്ധിച്ചെന്നോ! പെണ്ണിന്റെ ദുഃഖം

പോലും ആണിൻെറ കാമത്തെ ഉദ്ദീപിപ്പിക്കുന്നു! അപ്പോൾ ഒരു സ്ത്രീ കാമോ ദ്ദീപനം തന്നെ തൊഴിലാക്കിയാലത്തെ കഥ പറയണമോ? മല്ലി പ്രശസ്തയായ ഒരു ദേവദാസിയാണ്. ഓന്നോർത്താൽ താനും അവളും തമ്മിലെന്ത് അന്തരം? മല്ലി ഈശ്വരന് സമർപ്പിക്കപ്പെട്ട കന്യക. ഈശ്വരന് സമർപ്പിക്കപ്പെട്ട്, മനുഷ്യൻെറ കാമതൃപ്തി വരുത്തുന്നവൾ. അങ്ങനെ ഈശ്വരൻ സന്തോഷിക്കണം. താനാണെങ്കിൽ പതിതയാണ്; പതിയില്ലാതെ മാതൃത്വം കൈവരാൻ പോകുന്നു. മല്ലിയുടെ ജീവിതത്തിനും തൊഴിലിനും സമുദായത്തിന്റെ അംഗീകാരമുണ്ട്, മതത്തിൻെറ പരിവേഷമുണ്ട്. തനിക്കില്ല.

കെഞ്ചൻ പറഞ്ഞ മറെറാരു കാര്യവും അവളെ ദീർഘമായി ചിന്തിപ്പിച്ചു. തൻെറ പിതാവിനെക്കൊന്ന കററം ദാദയുടെ തലയിൽ വീഴാൻപോകുന്നു. എത്രയെത്ര ആപത്തുകൾക്ക് താൻ കേന്ദ്രബിന്ദുവായിരിക്കുന്നു! തന്റെ സൗന്ദര്യം ബാപ്പുസാർഹെബിനെ ആകർഷിച്ചു; പഡദപ്പനും അതേ കാരണത്താൽ രംഗപ്രവേശംചെയ്തു. തനിക്ക് കന്യകാത്വം നഷ്ടപ്പെട്ടു. അതിനെക്കുറിച്ച് ഉരുകിയുരുകി അച്ഛൻ പ്രാണൻ കളഞ്ഞു. കൊലക്കുററം ബാപ്പുസാഹേബിന്റെ തലയിലേററപ്പെട്ടു. ഇപ്പോൾ തൻെറ സൗന്ദര്യം ദാദയുടെ ബലിയാണാവശ്യപ്പെടുന്നത്. തകർന്നുപോയ പെണ്ണുങ്ങളുടെ ജീവിതം വല്ലവിധേനയും ശരിപ്പെടുത്താനുള്ള ആത്മാർത്ഥമായ ശ്രമത്തിനിടയിൽ ദാദ ശിക്ഷിക്കപ്പെടാൻപോകുന്നു. താൻ ജീവിതം മുഴുവൻ ഈ കടിയനായ സന്യാസിയുടെകൂടെ കഴിയണം. തന്നെക്കൊണ്ട് ആർക്കെങ്കിലും സുഖംകിട്ടിയോ? അശുഭമുഹൂർത്തത്തിൽതന്നെയാണ് താൻ ജനിച്ചതെന്ന് തോന്നുന്നു. പിമണ തൻെറ ജന്മത്തെ ശപിച്ചു. അമ്മയുടെ മരണം, അച്ഛൻെറ കൊല, ജ്യേഷ്ഠൻെറ ശിക്ഷ, പുതലാബായിയുടെ ദുഃഖം ഇതിനൊക്കെ കാരണം താനാണെന്നോർത്ത് അവൾ സങ്കടപ്പെട്ടു.

ഇതിലുംഭേദം താൻതന്നെ മരിക്കുന്നതായിരുന്നുവെന്ന ചിന്തയും ഉണ്ടായി. ഇത്രയുംനാൾ ജീവിച്ചിരുന്നതിനും കാരണമില്ല. ഈ ലോകത്ത് തന്നെപ്പോലുള്ളവർക്കും മരിക്കാനിഷ്ടമില്ലെന്നോ? ചന്നൻ പട്ടിണികിടന്നാലും മരിക്കാനിഷ്ടപ്പെടില്ല. അപമാനിതയായാലും മല്ലി ചാകാനാഗ്രഹിക്കുന്നില്ല. താനാണെങ്കിൽ പല്ലു മരണങ്ങൾക്ക് കാരണക്കാരിയാണ്; പക്ഷേ, മരിക്കാൻ ഇഷ്ടമില്ല. ഗർഭപാത്രത്തിൽ രൂപംകൊള്ളുന്ന ഭ്രൂണം 'അമ്മേ, എന്നെ ഉപേക്ഷിക്കല്ലേ' എന്ന് രാവും പകലും കരയുകയാണ്. ആ നൊരാറവിളി എന്തൊക്കെ വിചിത്രങ്ങളായ ആഗ്രഹങ്ങളാണ് ഇളക്കിവിടുന്നത് കുഞ്ഞു ജനിച്ചുകഴിഞ്ഞാൽ അതിൻെറ ഭാഗ്യംകൊണ്ടെങ്കിലും നല്ലനാളുകൾ കാണാൻ കഴിഞ്ഞേക്കാം. നാളെ പഡദപ്പൻെറ മനസ്സുമാറിയാൽ ഈ പതിതജീവിതത്തിനും ഒരു ശാശ്വതപരിഹാരം കണ്ടേക്കാം. ഈ ആഗ്രഹത്തിൽ സത്യമില്ലെങ്കിൽ ഇത്രയേറെ ദുഃഖം സഹിക്കാനുള്ള ശക്തി തനിക്കുണ്ടാകുമായിരുന്നോ? മറെറാരു ചിന്തയും അവളുടെ ആഗ്രഹത്തിന് പുതിയൊരു ചൈതന്യംനൽകി. ഇപ്പോൾ നിയമത്തിൻെറ കുരുക്കിൽ കുടുങ്ങിയ ദാദയെ രക്ഷപ്പെടുത്താനായിട്ടെങ്കിലും താൻ ജീവിച്ചിരിക്കണ്ടേ? ഇപ്പോൾ ആത്മഹത്യയെന്ന ചിന്ത ചിമണിക്ക് ഭയങ്കരമായിത്തോന്നി. ജീവിക്കാൻ പേടിക്കുന്നത് ഭീരുത്വമാണ്.

മറ്റൊരാളെ രക്ഷിക്കുവാനായി ജീവിക്കുന്നതാണ് ധീരത. നാനാമാമന്റെ മകളായിപ്പിറന്ന് ധീരവിനെപ്പോലെ ആത്മഹത്യചെയ്യാതെങ്ങിയാൽ അച്ഛന്റെ ആത്മാവിന് തൃപ്തിയാവില്ല. ഇങ്ങനെ ചിന്തിച്ച് ക്ഷീണിച്ച മനസ്സിന് ഉറക്കം ആവശ്യമായിരുന്നു. ജീവിക്കാനുള്ള കൊതിക്ക് ഉറക്കംവേണം, ചിമണ സാവധാനം ഉറങ്ങി.

ആ രാത്രിയിൽ ഉറക്കമൊഴിച്ച് ചിന്തിച്ചിരുന്ന മറ്റൊരു വ്യക്തി ദാദയായിരുന്നു. ഗ്രാമക്കച്ചേരിയിലെ മുറിയിൽ റെറസ്സ്, പോലീസ്കാവലിൽ ബന്ധിതനായ ദാദ പലതും ചിന്തിച്ചുപോയി. അന്ന് ചിമണയെ മാത്തിലേയ്ക്ക് വിളിച്ചുകൊണ്ടുപോയപ്പോഴം ആ അപരിചിതരുടെ ഇടയിൽ, അപമാനകരമായ ചുററുപാടുകളിൽ ചിമണ എങ്ങനെ കഴിഞ്ഞുകൂടുമെന്ന ചിന്ത ഉദിച്ചതേയില്ല. എന്നാലിപ്പോഴത്തെ ഏകാന്തത ആ വിചാരം ഉണർത്തിവിട്ടിരിക്കയാണ്. ഏകാന്തത, ചിന്തയുടെ കൊടുങ്കാററിളക്കിവിടുമെന്നത് അവന് പുതിയ അനുഭവമാണ്. അവനൊരിക്കലും ഏകാകിയായിരുന്നിട്ടില്ല. കളരിയിലായാലും വീട്ടിലായാലും അവന്റെകൂടെ ചങ്ങാതിമാർകാണും. ക്ഷീണിച്ച് തടിപോലെ വീണുകിടന്നാൽ മാത്രമേ അവർ പിരിഞ്ഞുപോകയുള്ളു.

ഇപ്പോഴം ഈ ഏകാന്തത, തന്നെ കത്തിക്കീറുന്നു. ഒരു പുരുഷനെ ഏകാന്തരാത്രി ഇങ്ങനെ പേടിപ്പെടുത്തുമെങ്കിൽ ജീവിതംമുഴുക്കെ ഇത്തരം ചുററുപാടിൽ കഴിയേണ്ടിവരുന്ന തന്റെ പെങ്ങളുടെ കഥയെന്ത്?

അന്യരുടെ കാവലിൽ സ്വാതന്ത്ര്യമായി എങ്ങനെ ജീവിക്കും? അതൊന്നും ഓർക്കാതെ കോപാവേശത്തിൽ അവളെ ജീവനോടെ തീയിലിട്ട ചുട്ടന്നത് അവിവേകമല്ലാതെ മറെറന്താണ്? തന്റെ കററത്തിന്റെ ശിക്ഷ ജീവപര്യന്തം ചിമണ അനുഭവിക്കാറായി. അതേ, കോപത്തിന്റെ ഫലമാണ് താൻ ഇപ്പോഴം അനുഭവിക്കുന്നതും. സങ്കല്പനോട് കാട്ടിയ അനീതിക്കെതിരെ ധാർമ്മികരോഷംപൂണ്ട താൻ ഇൻസ്പെക്ടരോട് ധാർഷ്ട്യം കാണിച്ചു. ഫലമോ? ഈ ഇരുട്ടറയിൽ ബന്ധനം.

അന്യായമായി മുറിയിലിട്ടടച്ചതിൽ പ്രതിഷേധിച്ച് ദാദ അന്ന് അത്താഴം കഴിക്കാൻ കൂട്ടാക്കിയില്ല. എന്നാൽ രാത്രി നല്ലവണ്ണം വിശന്നു. പോലീസുകാരെ വിളിച്ച് അപ്പം ചോദിച്ചാലോ? പക്ഷെ, അടുത്തനിമിഷം നാണം തോന്നി. വൈകന്നേരം അച്ഛൻ ലക്ഷ്മണൻ അപ്പംകൊണ്ടുവന്ന് തിന്നാൻ എത്രതന്നെ നിർബ്ബന്ധിച്ചിട്ടും താൻ അനുസരിച്ചില്ല. എന്നിട്ടിപ്പോഴം ഈ പോലീസുകാരെ ശരണംപ്രാപിക്കയോ? ഇങ്ങനെ ചിന്തിച്ചുകൊണ്ട്, വിശപ്പു സഹിച്ച് ദാദ കിടക്കയിൽവീണ് ഉറങ്ങാൻ ശ്രമിച്ചു.

പുറത്ത് ചിലരൊക്കെ സംസാരിക്കുന്നതുകേട്ടു. പൂട്ടുതുറക്കുന്ന ശബ്ദവുംകേട്ടു. വാതിൽതുറന്ന് ആരോ അകത്തുവന്നു. 'ദാദാ' എന്ന് വിളിച്ചപ്പോഴാണ് ആളെ മനസ്സിലായത്. വന്നത് അധികാരിയായിരുന്നു. ഒരു പടല വലിയ വാഴപ്പഴവും ഒരു മുരട പാലും അവന്റെ മുമ്പിൽവച്ചു: ''ദാദാ, ഇതു് കഴിച്ചോളൂ.''

അധികാരിയുടെ ആത്മാർത്ഥസ്നേഹത്തിനുമുമ്പിൽ ദാമയുടെ കണ്ണുകൾ നനഞ്ഞു. ഒന്നും പറയാനായില്ല. അവൻ പഴം തിന്നു, പാൽ കുടിച്ചു. അധികാരി സമാശ്വസിപ്പിക്കാൻ വന്നതാണ്. നാളെ ഇൻസ്പെക്ടർ വിളിച്ചാൽ ദേഷ്യപ്പെടരുതെന്നും ഭീഷണിപ്പെടുത്തിയാൽ പേടിക്കരുതെന്നും അദ്ദേഹം ഉപദേശിച്ചു. നാണായുടെ കൊലപാതകക്കുററം നാരായണന്റെമേൽ ചാരാൻ മററുള്ളവർ നടത്തിയ ഗൂഢാലോചനയെക്കുറിച്ച് അവനോട് പറഞ്ഞു: ''നിയമാനുസൃതമായി ചെയ്യാവുന്നതൊക്കെ ഞാൻ ചെയ്യും. നീ പേടിക്കാതിരിക്കൂ.'' അദ്ദേഹം ധൈര്യപ്പെടുത്തി.

അധികാരി ഇറങ്ങിനടന്നു. പേടിക്കേണ്ടെന്ന് ദാമയോട് പറഞ്ഞെങ്കിലും അദ്ദേഹത്തിനുതന്നെയും ധൈര്യമുണ്ടായിരുന്നില്ല. ഈ ഗൂഢാലോചന അദ്ദേഹത്തിന്റെ കഴിവിനും അതീതമാണ്. ഇൻസ്പെക്ടർ പുള്ളുമാതും ബംഗ്ലി സാഹേബിന്റെ സംരക്ഷകനായി മാറിയിരിക്കുന്നു. ദാമയുടെ കളരിയിലെ ചില പഞ്ചാതിമാരുടെ തെളിവെടുക്കാൻ ഇൻസ്പെക്ടർ, ആഡ്ളി കോറാവ റാവുവിനോട് ചട്ടംകെട്ടിയതറിഞ്ഞപ്പോഴുംതന്നെ അധികാരി വശംകെട്ടിരുന്നു. സംഭവം ഇതുപോലെ മുന്നോട്ടുനീങ്ങിയാൽ ദാമ ബാക്കിയാവില്ല; ദാമ പോട്ടെ; കള്ളക്കാരണം കാണിച്ച തനിക്കും രക്ഷകിട്ടില്ല. അതിനൊക്കെ സമ്മതംമൂളിയ പഞ്ചായത്തുകാർക്കും രക്ഷയില്ല. എന്നുവച്ചാൽ നാട്ടുമൂപ്പന്മാരെല്ലാം ജയിലിൽ പോകണമെന്നാണോ? പലരോടും കാര്യമന്വേഷിച്ചിരിക്കും. പക്ഷേ, കാര്യം തന്നവന്റെ തലയിലെ പൂവു വാടാതെ കാക്കാനുള്ള കഴിവ് തനിക്കുണ്ടായിരുന്നു. ഇപ്പോൾ ആ ഭാഗ്യവും അവസാനിച്ചിരിക്കുന്നുവെന്ന് തോന്നുന്നു. ആട്ടെ. ഇൻസ്പെക്ടരുടെ കരളലിയിപ്പിക്കുംവിധം വിഷയം അവതരിപ്പിക്കുകയാണ് മാർഗ്ഗമെന്നു നിശ്ചയിച്ച് അധികാരി വീട്ടിലേയ്ക്കു നടന്നു.

വലിയമാളികയിൽ പുതല, ഗ്രാമക്കച്ചേരിയിൽ ദാമ, മഠത്തിൽ ചിമണ, വീട്ടിൽ അധികാരി—എല്ലാവരും ഉറക്കമിളച്ച് കഴിയുകയാണ്. പാടശ്ശേരിയിൽ അതൊരു നിർണ്ണായകരാത്രിയായിരുന്നു. ആ നാലു വ്യക്തികൾ, ജീവിതസൂത്രം സ്വന്തം കയ്യിലെടുത്ത് വിധിയോട് ഏററുമുട്ടാനിറങ്ങിയിരിക്കയാണ്. അത്യന്തം ജാഗ്രതയോടെ കളിനടക്കണം. ഒന്നും ഗൗനിക്കാതെ, പാടശ്ശേരിയിലെ ജീവിതത്തിനാകെ സാക്ഷ്യംവഹിച്ചുകൊണ്ട് രാത്രി വീണുകിടക്കുന്നു. പുലരുമ്പോഴത്തേയ്ക്കും ജീവിതഗതി തീരുമാനിക്കപ്പെടണം.

## 13

അടുത്തദിവസം രാവിലെ ഇൻസ്പെക്ടർ അധികാരിയെ വിളിപ്പിച്ചു. പോലീസ് ഉദ്യോഗസ്ഥൻ ഗ്രാമത്തിലുള്ള നാളുകളിൽ അധികാരിക്ക് ഉറ

ക്കാൻ സമയംകിട്ടില്ല. അദ്ദേഹം ധൃതിയിൽ ഗ്രാമകച്ചേരിക്കുപോയി. ഇൻസ്പെക്ടർക്ക് തലേന്നാളത്തെ ധാർഷ്ട്യം കണ്ടില്ല. അദ്ദേഹം അധികാരിയെ ക്ഷണിച്ചിരുത്തി. അധികാരിക്ക് ഈ സ്വഭാവമാററത്തിൽ സംശയം തോന്നി. മറെറാരു വല തനിക്കെതിരെ വീശപ്പെടുകയാണോ? അദ്ദേഹത്തിന് പിടികിട്ടിയില്ല.

ഇൻസ്പെക്ടർ അധികാരിയെ ഉപദേശിച്ചു. എന്തുചെയ്തിട്ടും പദ്മപ്പനുമായുള്ള തർക്കം അവസാനിപ്പിക്കണം. ഇൻസ്പെക്ടരുടെ ഭാര്യവീട്ട് അ[illegible]റാണിയിലത്രെ. അതുകൊണ്ട് പദ്മപ്പന്റെ കഴിവിനെക്കുറിച്ച് അദ്ദേഹത്തിന് ചെറുപ്പത്തിലേ അറിയാമായിരുന്നു. ഒരിഴ കിട്ടിയാൽ, വിരിയാകെ വിഴുങ്ങുന്ന ഉഗ്രനാണ് പദ്മപ്പൻ. കൂടാതെ പോലീസ്വകുപ്പിലെ മേലുദ്യോഗസ്ഥന്മാർ അയാളുടെ ശിഷ്യവർഗ്ഗത്തിൽപ്പെട്ടവരുമാണ്. അയാളും വിചാരിച്ചാൽ പാടള്ളിയിലെ പ്രമാണിമാരെ ജയിലിലാക്കാൻ കഴിയും. അതുകൊണ്ട് അധികാരിയും പദ്മപ്പനും ഒത്തൊരുമിച്ച് നാനായുടെ കൊലക്കുററം തെളിയിക്കാൻ ശ്രമിക്കണം. കുററവാളിയെ ശിക്ഷിപ്പിക്കാനാവശ്യമായ ചെലവുചെയ്യാൻ ബാപ്പു സാഹേബ് തയ്യാറായിരിക്കയാണ്. രാമയാണെങ്കിൽ ധിക്കാരിയും തെമ്മാടിയുമാണ്. ഏതെങ്കിലുമൊരു ആരോപണത്തിന്മേൽ അവൻ ജയിലിൽ പോകേണ്ടവൻതന്നെ. അതുകൊണ്ട് ഇപ്പോൾതന്നെ അവനെ ജയിലിലയച്ച് നാടിന് വന്നുപെട്ടിരിക്കുന്ന വിപത്തൊഴിവാക്കണം. അതുമല്ല, താൻ വെറും ഇൻസ്പെക്ടർ. ചാർജ്ജ്ഷീററ് തയ്യാറാക്കുന്നതു മാത്രമാണ് തന്റെ ജോലി. വിധി പ്രസ്താവിക്കേണ്ടതു് മജിസ്ട്രേട്ടാണ്. രാമ നിരപരാധിയാണെങ്കിൽ കോടതിയിൽനിന്ന് രക്ഷപ്പെട്ടോട്ടെ. ഏതായാലും അധികാരി ഇപ്പോൾ പിന്നോക്കംപോകരുത്.

ഒരു കാര്യം ഉറപ്പായി. നാനാ വധിക്കപ്പെട്ടതാണെന്ന് ഇൻസ്പെക്ടർക്ക് ബോദ്ധ്യമായിരിക്കുന്നു. കൊലപാതകം തെളിയിക്കപ്പെട്ടാലോ, അതു് മൂടിവച്ച കുററം തന്റെ തലയിലും വീഴുമെന്ന് അധികാരി ഭയന്നു. നാനാ കൊല്ലപ്പെട്ടതല്ലെന്ന് പറഞ്ഞാലോ, രാമയെപ്പോലൊരു നിരപരാധിയായ ചെറുപ്പക്കാരന്റെ പേരിൽ കുററംചുമത്തുന്നതെങ്ങനെ? രാമ ധിക്കാരിയാകാം; വിനയമില്ലാതെ പെരുമാറിയിരിക്കാം; പദ്മപ്പനെ ആക്രമിക്കാൻ ചെന്നിരിക്കാം. പക്ഷേ, ഇപ്പോഴും ചെറുപ്പമാണ്; ചോരയും തണുത്തിട്ടില്ല; പെങ്ങൾക്ക് വന്നുപെട്ട അപമാനം അവന് ബുദ്ധിഭ്രമമുണ്ടാക്കി. രാമയുടെ കുററം ലഘുവാണ്. കാലിൽത്തട്ടിയ കല്ലുകളൊക്കെ പെറുക്കി മടിക്കുത്തിലാക്കുന്നതു് ഇൻസ്പെക്ടറെപ്പോലുള്ള വലിയവർക്ക് ഭംഗിയല്ല. ഇനി പദ്മപ്പനുമായുള്ള സ്നേഹബന്ധം. ഈ ഗ്രാമത്തിലുണ്ടായിട്ടുള്ള സകല അനർത്ഥങ്ങൾക്കും കാരണക്കാരൻ അയാളാണ്. എങ്കിലും സാഹേബ് നിർദ്ദേശിക്കയാണെങ്കിൽ അതും ആലോചിക്കുന്നതിന് വിരോധമില്ല. എല്ലാററിനും സാവകാശം വേണം. നിന്നനില്പിൽ മറുപടി പറയാവുന്ന പ്രശ്നമല്ല ഇതൊന്നും. അധികാരി തന്റെ മനോഗതമാകെ അറിയിച്ചു.

അധികാരി ചില സംഗതികളെങ്കിലും സമ്മതിച്ചതന്നല്ലോ. ഇൻസ്പെക്ടർക്ക് സന്തോഷമായി. അദ്ദേഹം പ്രാതകൃത്യങ്ങൾക്കായി എഴുന്നേററു.

അധികാരിയും എഴുന്നേററു. ശിശിരത്തിലെ വെയിൽ തിളയ്ക്കുന്നു. ഇനിയും കളിച്ചിട്ടില്ല; ശിവപൂജ കഴിഞ്ഞിട്ടില്ല; വീട്ടിൽ കന്നുകാലികളുടേയും ജോലിക്കാരുടേയും കാര്യം ശ്രദ്ധിക്കാൻ ഒഴിവു കിട്ടിയിട്ടില്ല. രാപകൽ ഇൻസ്പെക്ടറുടെ സൗകര്യങ്ങൾ അന്വേഷിക്കുന്നതിൽ മുഴുകിക്കഴിഞ്ഞു.

''ശിവ ശിവ, ഇതെന്തൊരു സമയമാണപ്പാ!'' നെടുവീർപ്പിട്ടുകൊണ്ട് അധികാരി ചെരിപ്പിട്ട് കച്ചേരിയിൽനിന്നിറങ്ങി.

അപ്പോഴാണ് കോൽക്കാരൻ മല്ലൻ ഓടിയെത്തിയത്. അവൻ കിതയ്ക്കുന്നതു കണ്ടിട്ട് അധികാരി പരിഭ്രമിച്ചു. ''ഗൌഡരേ, പുലയച്ചേരിയിലെ ആ ബാല്യൻ ഇല്ലേ, അവൻ കണ്ടുകണ്ടിരിക്കെ കണ്ണടച്ചല്ലോ, ഏമാനേ!'' അവൻ റിപ്പോർട്ടുചെയ്തു.

''ആകപ്പാടെ ഇന്നെഴുന്നേററസമയം ചീത്തയായിരുന്നു! എററിടെച്ചെന്നാലും ചരമവിവരം കേട്ടുതുടങ്ങിയിരിക്കുന്നു! എന്താണത്രെ സംഭവിച്ചത്? എല്ലാ സംഗതികളും ഒന്നു വേഗം പറയാമോ?'' അക്ഷമനായി അധികാരി പറഞ്ഞു. രണ്ടുദിവസമായി അദ്ദേഹത്തിനു സമനില തെററിയ മട്ടാണ്

''എന്തു പറയാൻ? എല്ലാം വിചിത്രംതന്നെ! ഒററരാത്രികൊണ്ട് ബാല്യൻ, അവന്റെ ഭാര്യ, നാലുമക്കൾ-എല്ലാററിനേയും ചുടുകാട്ടിലെടുത്തു.'' മല്ലൻ പരിഭ്രമത്തോടെ, കരളലിയിക്കുംമട്ടിൽ വിവരിച്ചു.

അധികാരിക്കവിടെ നിൽക്കാനായില്ല. കളിയും ശിവപൂജയും ഓർക്കാനായില്ല ആ നിമിഷംതന്നെ മല്ലനോടൊപ്പം ഓടി പുലയച്ചേരിയിലെത്തി. ബാല്യൻ താമസിച്ചിരുന്ന ഓലച്ചാളയ്ക്കടുത്ത് അവന്റെ ബന്ധുക്കളും അയലത്തുകാരും തടിച്ചുകൂടിയിരുന്നു അവർ നെഞ്ചത്തടിക്കുന്നതും വാവിട്ടു നിലവിളിക്കുന്നതും ദൂരെനിന്നുതന്നെ കേൾക്കാമായിരുന്നു അധികാരി വരുന്നതു കണ്ടപ്പോൾ അവരുടെ ദുഃഖത്തിനു വേലിയേററമുണ്ടായി

ബാല്യന്റെ ജ്യേഷ്ഠൻ കാശപ്പൻ ഓടിവന്നു് വിങ്ങിപ്പൊട്ടി, അധികാരിയുടെ കാൽക്കൽ വീണു. ''കരഞ്ഞാൽ മരിച്ചവർ എണീററു വരുമോ, അനിയാ? കരയാതിരിക്കൂ.'' അധികാരി ഔപചാരികമായി ആശ്വസിപ്പിച്ചു. എങ്കിലും തന്റെ സാന്ത്വനവചനങ്ങൾ ഒരുതരം ചടങ്ങു മാത്രമാണെന്നു് അദ്ദേഹത്തിനു തോന്നി. അതുകൊണ്ട് ഈ പാവങ്ങൾക്ക് എന്തു പ്രയോജനം? അദ്ദേഹത്തിനു സ്വരം ഇടറി.

''പാവങ്ങളെ കാക്കുന്ന ഏമാനേ! നിങ്ങളുടെ കൺമുമ്പിൽ നിങ്ങളുടെ അടിമ ചത്തുകിടക്കുന്നതു് നോക്കപ്പോ!'' ''ബാല്യന്റെ ജ്യേഷ്ഠത്തി ചീരി കരഞ്ഞു്, രാഗത്തിൽ നിലവിളിച്ചുതുടങ്ങി: ''ബാല്യാ, എന്റെ പൊന്നേ, എണീക്കൂ! ഗൗഡർ വന്നേ, എണീക്കൂ.'' അവൾ ശവത്തിന്മേൽ വീണു പിടഞ്ഞുതുടങ്ങി.

പുലയച്ചേരിയിലെ ആളുകൾ ബാപ്പുസാഹേബിന്റെ പക്ഷപാതികളായിരുന്നു. അവർ പണ്ടുമുതൽക്കേ ജാഗീർദാരുടെ കുടിയാന്മാരാണ്. വലിയമാളികയിൽനിന്ന് അവർക്ക് ചോളം കിട്ടുമെന്നുറപ്പുള്ളതുകൊണ്ട്, അധികാരി തനിക്ക് ഏററവും വേണ്ടപ്പെട്ടവർക്കു മാത്രമേ ചോളം നല്കിയിരുന്നുള്ളൂ. ഈ ബാല്യൻ കഴിഞ്ഞകൊല്ലം അധികാരിയുടെ വയലിൽനിന്ന് ചോളത്തണ്ട് കട്ടതിന് എല്ലൊടിയുമാറ് അടി വാങ്ങിച്ചവനാണ്. ആ കുററത്തിന് എരുമയെ വിററ് പിഴ കൊടുക്കേണ്ടി വന്നു. അതിൽപിന്നെ അവന്റെ ആരോഗ്യം നേരെയായിട്ടില്ല. കുടുംബത്തിൽ ജോലിചെയ്യുന്നവൻ അവൻ മാത്രമായിരുന്നു. ഭാര്യ പൂർണ്ണഗർഭിണി; മക്കളാണെങ്കിൽ തീരെ കൊച്ചുങ്ങളും. ഇങ്ങനെ ചില ദിവസങ്ങളിൽ അരപ്പട്ടിണിയായും ചില ദിവസങ്ങളിൽ മുഴുപ്പട്ടിണി കിടന്നും അവൻ തളർന്നിരുന്നു. പുലയച്ചേരിയിൽ അവന് ചോളംകൊടുത്തു പോററാൻ കഴിയുന്നവർ ആരുമുണ്ടായിരുന്നില്ല. വലിയമാളികയിൽനിന്ന് ഇന്നലെയാണ് പുലയർക്ക് ചോളം കൊടുത്തത്. എന്നാൽ ബാല്യന് കിടപ്പിലായിരുന്നതുകൊണ്ട് അങ്ങോട്ടും പോകാനായില്ല.

ബാല്യന് ആവശ്യമായത്ര ചോളം മാറിത്താമസിക്കുന്ന അവന്റെ ജ്യേഷ്ഠൻ സ്വയം ചുമന്നുകൊണ്ടുവന്ന് ബാല്യന്റെ ചാളയിൽ ചൊരിഞ്ഞിരുന്നു. ബാല്യന്റെ കുടുംബാംഗങ്ങൾ, പുഴുത്തുനാറുന്ന ആ ചോളം പൊടിച്ച് അപ്പമാക്കി തിന്നു. വിശന്ന വയററിൽ പുഴുത്ത ചോളം വിഷമായി മാറി. ആ കാരണംകൊണ്ടുതന്നെ കോളറാപോലെ ഛർദ്ദിയും വയററിളക്കവും വന്ന് യാതൊരു ചികിത്സയും കാത്തുനില്ക്കാതെ കുടുംബമാകെ മരണവക്ത്രത്തിൽപെട്ടു.

കൂടിനിന്നവരിൽനിന്നും ഈ കാര്യങ്ങൾ അറിഞ്ഞപ്പോൾ അധികാരിക്ക് സങ്കടമായി. കീറപ്പായിൽ വീണിരുന്ന ആ കുട്ടികളുടേയും ആ ഗർഭിണിയുടേയും, അസ്ഥിമാത്രാവശേഷനായ ബാല്യന്റേയും ശവങ്ങൾ കണ്ടപ്പോൾ അധികാരിക്ക് കണ്ണീർ നിയന്ത്രിക്കാനായില്ല. പാവങ്ങൾക്ക് ആരുടെ ശാപമാണേററിരിക്കുന്നത്? രണ്ടാംമുണ്ടിന്റെ തല പൊക്കി അദ്ദേഹം കണ്ണു തുടച്ചു. ''വലിയമാളികയിൽനിന്ന് കൊണ്ടുവന്ന ചോളം ആരും തിന്നണ്ട. നമ്മുടെ വീട്ടിൽവന്ന് ഒരു മാസത്തേയ്ക്കു വേണ്ടുന്ന ചോളം കൊണ്ടുപൊയ്ക്കോളൂ. എല്ലാവരോടുമായി അദ്ദേഹം പറഞ്ഞു.

അധികാരിയെ കർത്തവ്യം മാടിവിളിച്ചു. ഗ്രാമക്കച്ചേരിക്കു പോയി ഇൻസ്പെക്ടറോട് ഈ ദുർമ്മരണത്തെക്കുറിച്ച് റിപ്പോർട്ടുചെയ്യണം. അതിനായി അങ്ങോട്ടു പുറപ്പെട്ടപ്പോൾ വഴിയിൽ കുറവച്ചേരിയിൽനിന്നും നിലവിളിക്കുന്ന ഒച്ച കേട്ടു. അവിടെ ഒരു കിഴവിയും ഒരു കുഞ്ഞും ഇതേ രോഗംകൊണ്ട് മരിച്ചിരിക്കുന്നു. കൂടാതെ വലിയമാളികയിലെ ചോളംതിന്ന പലർക്കും കോളറ ബാധിച്ചിരിക്കുന്നതായി അറിഞ്ഞു. അധികാരി ഞെട്ടിത്തെറിച്ചു. ഇനിയും എന്തൊക്കെ കേൾക്കണം? കാണണം?

കിണ്ണംമുട്ടുകാരനെ വിളിക്കാൻ മല്ലനെ പറഞ്ഞയച്ച് അധികാരി ഗ്രാമക്കച്ചേരിക്ക് വന്നു. ഇൻസ്പെക്ടർ പഢരപ്പനേയും ബാപ്പുസാഹേബിനേയും

വിളിക്കാനയച്ച് അവരെ കാത്തിരിക്കയാണ്. അധികാരി റിപ്പോർട്ട് സമർപ്പിച്ചു. രോഗം വലിയമാളികയിലെ ചോളം കാരണമാണെന്നും ബോധിപ്പിച്ചു. ഈ സാമൂഹ്യവിഷപ്രയോഗം ഇനിയെങ്കിലും അവസാനിപ്പിക്കണമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ചെറുപ്പക്കാരി ചന്നൻ കൊണ്ടുവന്ന ചോളം കണ്ടിരുന്ന ഇൻസ്പെക്ടർക്കും ഈ അഭിപ്രായം സമ്മതമായിരുന്നു

'ഏതു ചോളം? രണ്ടുതവണ കൈ കഴുകിയിട്ടും നാററം പോകുന്നില്ല! ആ ചോളം തിന്നാൽ കോളറ വരാൻ ഇടയുണ്ട്. ചോളം കൊണ്ടുപോയവർ അതു് ഗ്രാമക്കച്ചേരിയിലെത്തിക്കണം. ചോളമില്ലാത്തവർ അധികാരിയുടെ വീട്ടിൽ നിന്നു് ചോളം കൊണ്ടുപോകണം. കിണ്ണംമുട്ടുകാരനു് അധികാരി നിർദ്ദേശം നല്കി

വെയിലിൽ ചൂടായ തകിടിന്റെ ഒച്ചയും അതിനെ തോല്പിക്കുന്ന അറിയിപ്പുകാരന്റെ ശബ്ദവും കേട്ടു് ആളുകൾ ഭയഗ്രസ്തരായി—രോഗംതന്നെ അലറുകയാണോ? നാനായുടെ മരണത്തിനുശേഷം പാദങ്ങളിയെ വിപത്തുകൾ കൂട്ടംകൂട്ടമായി ആക്രമിക്കുകയായിരുന്നു. ആ ദുരന്തങ്ങളൊന്നിച്ചു് അവതരിച്ചമട്ടിൽ ഇൻസ്പെക്ടർ ഗ്രാമത്തിൽ ക്യാമ്പു ചെയ്യുകയാണു്. എല്ലാററിനും താഴികവെയ്ക്കാൻ ഇപ്പോഴും കോളറയും എത്തിയിരിക്കുന്നു—ഗ്രാമത്തെയാകെ വിഴുങ്ങാൻ വായും പിളർന്നുകൊണ്ടു്

കിണ്ണംമുട്ടിയറിയിച്ച വാർത്ത കേട്ടു് പഡമപ്പൻ അടിമുടി വിറച്ചു. വലിയമാളികയിൽനിന്നു് വിതരണംചെയ്ത ചോളം തിന്നതുകൊണ്ടെന്നു പറയുന്നതു് വെറും അപവാദപ്രചരണമല്ലാതെ മറെറന്താണു്? പാവങ്ങളുടെ മേൽ തന്റെ സ്വാധീനം ഉറപ്പിക്കാൻ അധികാരി ഇറക്കിയ പുതിയ വേലയാണിതു് എന്നു് അദ്ദേഹം കരുതി. വലിയമാളികയിലെ ചോളം പത്തായത്തിലാക്കിയിട്ടു് അഞ്ചാറുകൊല്ലം കഴിഞ്ഞതുകൊണ്ടു് പുഴുക്കുത്തിയിരിക്കും. എന്നാൽ അത്രയ്ക്കു് നിസ്സാരമായ കാരണംകൊണ്ടു് കോളറ വരുമോ? വലിയമാളികയിലെ ചോളം ഗ്രാമക്കച്ചേരിക്കു് കൊണ്ടുവരുവിപ്പിച്ചു് അതുതന്നെ തിരിച്ചു് വായ്പയായി നൽകുക. ഇതായിരിക്കണം അധികാരിയുടെ മനസ്സിലിരിപ്പു്. ഉടനെ ബാപ്പുസാഹേബിനെ അറിയിച്ചു്, ഇൻസ്പെക്ടറെക്കൊണ്ടു് പറയിക്കണം—ഈ വിളംബരം കള്ളമാണെന്നു്. പഡമപ്പൻ ബാപ്പുസാഹേബിനെ വിളിച്ചുകൊണ്ടുവരുവാൻ കെഞ്ചനെ പറഞ്ഞയച്ചു

കെഞ്ചൻ വലിയമാളികയിൽനിന്നു് വേഗം മടങ്ങിയില്ല. അവനെക്കാറും മുമ്പിലായി ബാപ്പുസാഹേബു് മരത്തിലേയ്ക്കു് ധൃതിയിൽവന്നു. അയാളുടെ മുഖം കണ്ടപ്പോഴേ പഡമപ്പനു് സംശയം തോന്നി—എന്തോ അപകടം സംഭവിച്ചിട്ടുണ്ടെന്നു്. ഒരുപക്ഷേ, സാക്ഷിപറയാൻ ആരും സമ്മതിച്ചില്ലായിരിക്കും.

ബാപ്പുസാഹേബു് നഗ്നപാദനായി, തലപ്പാവില്ലാതെ ഓടിവന്നിരിക്കുന്നു. മുഖത്തു പരിഭ്രാന്തി മുററി നില്പുന്നു. ഓടിയതുകൊണ്ടു് കിതയ്ക്കുന്നുമുണ്ടു്

വിഷമത്തോടെ അകത്തളത്തിൽ കയറി പദ്മപ്പനെ രഹസ്യമുറിയിലേയ്ക്ക് ആംഗ്യംകാണിച്ച് വിളിച്ചു.

പദ്മപ്പൻ മുറിയിൽനിന്ന് പുറത്തുവരുന്നതിനിടയ്ക്ക് കെഞ്ചൻ പുറവാതിലിലൂടെ ഓടിവരികയായിരുന്നു. ''എന്താടോ, ബാപ്പുസാഹേബിനെ വിളിച്ചുകൊണ്ടുവരാൻ ഇത്ര സമയമോ? ഗൌഡരുടെ അറിയിപ്പുകേട്ട് നിന്നതാണോ മകനേ? കിഴവനായി; എന്നിട്ടും കുട്ടിക്കളി മാറിയില്ലേ?'' ഒന്നുമറിയാത്ത പദ്മപ്പൻ ശുണ്ഠിയെടുത്തു.

പക്ഷെ, കെഞ്ചൻ ഇടിവെട്ടേററമട്ടിൽ സ്തംഭിച്ചുനിന്നു. അവൻ പരിഭ്രാന്തനായിരുന്നു. പദ്മപ്പന്റെ ചോദ്യം അവന്റെ കാതിൽ പതിച്ചില്ല. അവനല്പം താമസിച്ചു പറഞ്ഞു: ''അപായം വന്നേ, അപായം-സ്വാമീ! അപായമായിപ്പോയി ..പുതലാബായി . . ... ''

''എന്താണെന്ന്. പറയൂ നീയെന്താ ഇങ്ങനെ നാവുനനയ്ക്കുന്നത്?' പദ്മപ്പൻ ദേഷ്യംനടിച്ചു ചോദിച്ചു.

''ആകേണ്ടതൊക്കെ ആയിക്കഴിഞ്ഞുസ്വാമീ! പുതലാബായി രാമനാമം ചൊല്ലിക്കഴിഞ്ഞു!'' കെഞ്ചൻ മനസ്സുറപ്പിച്ചു പറഞ്ഞു. അറുപതുവയസ്സായ ആ വികൃതവേദാന്തിക്കും കണ്ണീർ ധാരയായൊഴുകി.

''താൻ ബോധത്തോടെയാണോ സംസാരിക്കുന്നത്? അല്ല, ലഹരിയിലോ?'' പദ്മപ്പൻ വീണ്ടും ഭീഷണിപ്പെടുത്തി

''ഊരാക്കുടുക്കിൽ ഞാന്നുകിടക്കുന്നതുകണ്ട് വന്നതാണ് സ്വാമീ അതു കണ്ടാൽ ലഹരിയൊക്കെ പറപറക്കും-അത്രയ്ക്ക് ഭയങ്കരം!'' കെഞ്ചൻ ഞെട്ടലോടെ പറഞ്ഞു

''ബാപ്പുസാഹേബ് ഇതാ, ഇപ്പോൾ വലിയമാളികയിൽനിന്നു വന്നതാണ്. അയാൾക്കൊന്നും അറിയില്ല. നിന്നോടാരാ പറഞ്ഞത്?'' പദ്മപ്പൻ പരിഭ്രമത്തോടെ ചോദിച്ചു.

''ആര്, ആരോടു പറയാനാണ് സ്വാമീ? ഞാൻ പോയപ്പോൾ യമുന വാതിലിനടുത്ത് നിൽക്കുന്നുണ്ടായിരുന്നു. ബാപ്പുസാഹേബ് അവിടെയൊന്നും ഉണ്ടായിരുന്നില്ല. അകത്തുകാണും; വരട്ടെയെന്നുവച്ച് അവിടെ കാത്തിരിക്കുമ്പോൾ പെട്ടെന്ന് എന്തായെന്നറിയില്ല, യമുന വിങ്ങിക്കരഞ്ഞുകൊണ്ടു പോയി. 'എന്താ യമുനേ, എന്തിനാണ് കരയുന്നത്?' എന്നു ചോദിച്ചതിന് 'ചേട്ടാ, ഇതുനോക്കൂ. വാതിൽ അകത്തുനിന്നടച്ചിരിക്കുന്നു. പുതലാബായി ചേച്ചി എഴുന്നേററിട്ടില്ല' എന്നവൾ പറഞ്ഞു. ഞാൻ പോയി വാതിൽ പൊളിയിലൂടെ നോക്കി അമ്മ കയറിൽ കെട്ടിഞാന്നിരിക്കുന്നു.''' ഇത്രയും പറഞ്ഞ് കെഞ്ചൻ വിങ്ങിക്കരയാൻ തുടങ്ങി

കെഞ്ചൻ പറഞ്ഞുതീരുന്നതിനുമുമ്പുതന്നെ ബാപ്പുസാഹേബും പദ്മപ്പനും വലിയമാളികയ്ക്കുനേരെ ഓടിക്കഴിഞ്ഞിരുന്നു. കെഞ്ചന്റെ ദുഃഖാവേശം ഇര

ങ്ങിയിരുന്നില്ല. മുണ്ടിന്റെ കോന്തലകൊണ്ട് കണ്ണുതുടച്ച് ചിന്തയിൽ മുഴുകി നിന്നു. അവന് എന്തെല്ലാമോ പറയാനുണ്ട്. വിവാഹം കഴിഞ്ഞതിന്റെ നാലാം തൊട്ട് പുതലാബായിയെ അവൻ കാണുന്നുണ്ട്. താൻ കണ്ടതൊക്കെ പറയണമെന്നുണ്ട്. പക്ഷേ, കേൾക്കാനാളില്ല.

പണിക്കാർവന്ന് വാതിൽപൊളിച്ചു കടക്കേണ്ടിവന്നു. കയറഴിച്ച് ശവം താഴെയിറക്കി, കിടക്കയിൽക്കിടത്തി പുതപ്പിച്ചു. ബാപ്പൂസാഹേബ് ഒരു വശത്തിരുന്ന് വിങ്ങിക്കരഞ്ഞുതുടങ്ങി. എന്നാൽ അയാളുടെ കരച്ചിലിൻ എന്തോ ഒരു കൃത്രിമത്വം ഉണ്ടായിരുന്നു—മനഃപൂർവ്വം പഠിച്ച കരയുന്നതുപോലെ.

പഢരപ്പൻ ഗ്രാമക്കച്ചേരിക്കുവന്നു. ഇൻസ്പെക്ടരുടെ മുമ്പിലെത്തി, ദുഃഖം ആവാഹിച്ചുകൊണ്ടയാൾ പറഞ്ഞു: ''റാവുസാഹേബ്, ഈനാട്ടിലെ പാവങ്ങളുടെ അമ്മ ഇന്ന് സ്വർഗ്ഗസ്ഥയായി''

പുഴുക്കുത്തിയ ചോളംതിന്ന് മറെറാരു വ്യക്തികൂടി ചത്തുപോയിരിക്കുമെന്ന് കരുതിയ ഇൻസ്പെക്ടർ പുരികംചുളിച്ചു. അദ്ദേഹം പാദങ്ങളിക്ക് വന്നിരിക്കുന്നതു് ഈ മരണവാർത്തകൾ കേൾക്കാനല്ല. ഈ അശുഭകരം എന്തിനാണ് ചത്തവർത്തമാനവുംകൊണ്ട് തൻറടുത്തേയ്ക്കു വരുന്നതു്? ''എന്തായിതു്? ഞാൻ ഇന്ന് എഴുന്നേററപ്പോൾ മുതൽ ഈ വാർത്തതന്നെ കേട്ടുകൊണ്ടിരിക്കുന്നു!''

''മറെറല്ലാ മരണവുംപോലെയല്ല റാവുസാഹേബ് ഇതു്. പട്ടിണികിടന്ന് പാവങ്ങൾ പുഴുക്കുത്തിയ ചോളം തിന്നുന്നതു് സഹിക്കാനാവാതെ, അവരും അതേ ചോളംതിന്നു മരിച്ചു. ബാപ്പൂസാഹേബ് അനാഥനായി. ഈ നാട്ടാകെ അനാഥമായി'' പഢരപ്പൻ ദുഃഖത്തിന്റെ ആവേശത്തോടെതന്നെ, ദുരന്തത്തിന്മേൽ കെട്ടുകഥയുടെ മറയിട്ടു.

എപ്പോഴും ശ്രേഷ്ടന്മാരുടെ കൂടെത്തന്നെ കഴിയുന്ന ഇൻസ്പെക്ടർക്ക് ഈ വിശദീകരണം വിശ്വസിക്കാനായില്ല. വലിയമാളികയിലെ വലിയ കൊച്ചമ്മ ചീത്ത ചോളംതിന്ന് ചാവുകയില്ലെന്നു് അദ്ദേഹത്തിന് ബോദ്ധ്യമുണ്ടായിരുന്നു.

''പഢരപ്പൻ! കരുതിക്ക് പനിവന്നു എന്ന മട്ടിലുള്ള കഥയൊന്നും എന്റടുക്കൽ വേണ്ട, കേട്ടോ! പുതലാബായിയുടെ മരണകാരണം അന്വേഷിച്ച് കണ്ടുപിടിക്കാതെ പററില്ല. ബാപ്പൂസാഹേബ് എന്തുപറയുന്നു?''

''എന്തു പറയാൻ? കണ്ണീരും കുടിച്ചിറക്കി വീണുകിടന്നിരിക്കയാണവൻ. സർക്കാരിന്റെ ആളായി നിങ്ങളിവിടെയുണ്ട്. എന്തുവേണമെങ്കിലും നിങ്ങൾക്ക് ചെയ്യാം.'' പഢരപ്പൻ അടങ്ങി.

ഉടനെ അധികാരിയെ ഗ്രാമക്കച്ചേരിക്ക് വിളിപ്പിച്ചു. വീട്ടിൽപ്പോയി കന്നുകാലികളുടെ കാര്യങ്ങൾ അന്വേഷിച്ച് കുളിയും ശിവപൂജയും കഴിച്ചേയുള്ളുവെന്ന് കരുതിയതാണ്. അപ്പോഴാണ് വീണ്ടും വിളിക്കുന്നതു്. അദ്ദേഹം വിമ്മിഷ്ടത്തോടെ വന്നു. പണി എന്താണെന്നുവെച്ചാൽ വേഗം തീർത്തു മടങ്ങണം—അദ്ദേഹം കരുതി. എന്നാൽ വന്നപാടെ കേട്ടതു് പുതലാബായി

യുടെ മരണവാർത്തയായിരുന്നു. അധികാരിക്ക് ഇടിവെട്ടേറ്റ മട്ടായി. ഇൻസ്പെക്ടറോടൊപ്പം അദ്ദേഹവും വലിയമാളികയിലേയ്ക്ക് പോയി.

രണ്ടുപേരും എത്തിയപ്പോൾ വലിയമാളികയിൽ വലിയൊരാൾക്കൂട്ടം കൂടിയിരുന്നു. കേട്ടവർകേട്ടവർ കൂട്ടംകൂട്ടമായി വന്നുകൊണ്ടിരുന്നു. നേരം ഉച്ചയായിട്ടും ആർക്കും മടങ്ങിപ്പോകേണ്ട വിചാരമില്ല. ഓരോരുത്തനും മരണകാരണം അന്വേഷിക്കുന്നു! ഓരോരുത്തനും തോന്നിയപോലെ പറയുന്നു. വലിയമാളികയുടെ ഭാവിയെക്കുറിച്ചാണ് ചിലർക്ക് ചിന്ത. അകത്ത് കരച്ചിലും കൂട്ടനിലവിളിയും നിരന്തരമായി തുടരുകയാണ്

അധികാരിയും ഇൻസ്പെക്ടരും ബഹളത്തിനിടയ്ക്കൂടി കടന്ന് അകത്തെത്തിയപ്പോൾ ബാപ്പു സാഹേബ് വിഷാദഭാവത്തിൽ അവരെ സ്വീകരിച്ചു. ഇൻസ്പെക്ടർ ഔപചാരികമായി പലതും പറഞ്ഞ് അകത്തു കടന്നു. പുതലാബായി എവിടെയാണ് കിടന്നിരുന്നത്? രാത്രി അവരുടെ കൂടെയുണ്ടായിരുന്നതാരാണ്? ഇപ്പോഴുള്ള സ്ഥലത്ത് ശവം എപ്പോൾ കൊണ്ടുവന്നു? ഈ ചോദ്യങ്ങൾക്ക് ഓരോരുത്തരിൽനിന്നും ലഭിച്ച ഉത്തരങ്ങൾ പൊരുത്തപ്പെട്ടില്ല. ആത്മഹത്യയോ വിഷപ്രയോഗമോ ആയിരിക്കണമെന്നാണ് അധികാരിയുടെ ഉറച്ച അഭിപ്രായം. ശവത്തിനുചുറ്റും വലിയമാളികയിലെ സേവകരുടെ കൂട്ടനിലവിളി നടക്കുമ്പോൾ ശവം സൂക്ഷ്മമായി പരിശോധിക്കുക സാദ്ധ്യമായിരുന്നില്ല. റിപ്പോർട്ട് എഴുതണമെന്ന് അധികാരി അറിയിച്ചപ്പോൾ, മതിയായ കാരണങ്ങളുണ്ടെങ്കിൽ അങ്ങനെ ചെയ്യാമെന്നു പറഞ്ഞ് ഇൻസ്പെക്ടർ ഗ്രാമക്കച്ചേരിക്കു നടന്നുകളഞ്ഞു

പാളേളിയിലെ ഓരോ സംഭവത്തിനും പുറകിൽ ഒരു ഗൂഢാലോചന കാണുമെന്ന് ഉറപ്പുണ്ടായിരുന്ന അധികാരി ദുർമ്മരണം റിപ്പോർട്ടാക്കിക്കളഞ്ഞു. ശവത്തിന്റെ കഴുത്തിൽ കയർ മുറുകിയ അടയാളവും പുറത്ത് നീട്ടിയിരിക്കുന്ന നാവും കെട്ടിത്തൂങ്ങി മരിച്ചതിന്റെ ലക്ഷണങ്ങളാണ്. അധികാരി അങ്ങനെ റിപ്പോർട്ട് എഴുതിപ്പിച്ചു. ശവം പോസ്റ്റുമോർട്ടത്തിന് ആസ്പത്രിക്കയപ്പിക്കണമെന്നുകൂടി അധികാരി ആഗ്രഹിച്ചു. പക്ഷേ, ഇൻസ്പെക്ടർ സമ്മതിച്ചില്ല. അന്ത്യസംസ്കാരത്തിന് ശവം ബാപ്പു സാഹേബിന് വിട്ടുകൊടുക്കണമെന്ന് അദ്ദേഹം നിർദ്ദേശിച്ചു.

അന്ന് പാളേളിയിലാർക്കും ചോറിറങ്ങിയില്ല. ഒരൊറ്റ ചിന്തയാണെല്ലാവർക്കും—വലിയമാളികയുടെ ഭാവിയെന്ത്? ഇന്നോളം ഗ്രാമത്തിന്റെ ഒരേയൊരു രക്ഷാകേന്ദ്രമായിരുന്ന വലിയമാളിക ഇന്ന് ഒഴിഞ്ഞുകിടക്കുന്നു. ലക്ഷ്മീബായി തിരിച്ചുവരുന്നതുവരെ അതങ്ങനെ ഒഴിഞ്ഞുകിടക്കും. ബാപ്പു സാഹേബ് എന്തായാലും അന്യൻ. പാളേളിയിലെ സ്വത്ത് അവൻ മോഹിച്ചുവെന്നല്ലാതെ ആ നാടിനെ അവൻ സ്നേഹിച്ചിരുന്നില്ല. ജാഗീർദാരുടെ വലിയമാളികയുടെ ഭാഗ്യം ഇന്നസ്തമിച്ചു. മരണംനല്കിയ ശൂന്യത അതിനെ ആവരണംചെയ്തു. പുതലാബായിയുടെ മരണത്തെക്കാളേറെ ആളുകളെ ദുഃഖിപ്പിച്ചതു് ശൂന്യതയായിരുന്നു.

വിജനമായ വനാന്തരത്തിൽ നടക്കുന്ന ഏകാന്തപഥികനെപ്പോലെ സമയം ഇഴഞ്ഞുനീങ്ങി ശൂന്യമനസ്സരായ ആളുകൾ വലിയമാളികയുടെ പരിസരത്തിൽ അലഞ്ഞുനടന്നു. അന്ത്യസംസ്കാരം ഇനിയും നടന്നിട്ടില്ല ബാപ്പുസാഹേബ് ഒരു കുതിരസവാരിക്കാരനെ അജറാണിക്കയച്ചിരിക്കയാണ്—യശവന്തറാവുവിനെ ഉടനെ കൂട്ടിക്കൊണ്ടുവരാൻ. അദ്ദേഹത്തിന് അന്ത്യദർശന സൗകര്യം നൽകുവാനായി ശവസംസ്കാരം താമസിപ്പിച്ചു. വലിയമാളികയിൽ അന്ന് തീപൂട്ടിയില്ല ഇതറിഞ്ഞിരുന്ന ബാളാചാര്യർ ബാപ്പുസാഹേബിനെ തന്റെ ഇല്ലത്തേയ്ക്ക് കൂട്ടിക്കൊണ്ടുപോയി ഊണ് കഴിപ്പിച്ചുവിട്ടു. ജോലിക്കാർക്ക് അന്ന് ഒരു ജോലിയിലും മനസ്സുറച്ചില്ല ആലയിലുണ്ടായിരുന്ന കന്നുകാലികളെ ആരോ മേയാൻ വിട്ടിരിക്കുന്നു പണിക്കാർ പലേടത്തും കൂടിയിരുന്ന് ഓരോന്നു പറയുന്നുണ്ട് ആരൊക്കെയോ വരുന്നു; പോകുന്നു. ആരും ഒന്നും ശ്രദ്ധിക്കുന്നില്ല.

സൂര്യൻ അസ്തമിച്ചു. ഇത്രയ്ക്ക് ഉത്സാഹരഹിതമായ സന്ധ്യ പാടല്ലിയിൽ ഉണ്ടായിരുന്നില്ല. വലിയമാളികയിലെ കന്നുകാലികൾ മടങ്ങി. അതുകണ്ട ഏതോ ഒരു നല്ല മനുഷ്യൻ അവയെ ആലയിൽ പിടിച്ചുകെട്ടി. ദുഃഖവും നിരാശയും നിറഞ്ഞ അന്തരീക്ഷത്തിൽ മാനക്കേടുകൂടി അലിഞ്ഞുചേർന്നിരിക്കുന്നതായി തോന്നി. സകലരും ഒന്നിരുട്ടിയാൽ മതിയെന്ന് കാത്തിരിക്കയാണ്. പകൽവെളിച്ചം ആർക്കുംവേണ്ട. അകത്ത് ബാപ്പുസാഹേബ് കുറവാളിയെപ്പോലെ തലകുനിച്ചിരുന്നിരിക്കുന്നു. അയാളുടെ ചുററും കൂടിയിരുന്ന സേവകവൃന്ദം പലതും പറയുന്നു.

ഗ്രാമക്കച്ചേരിയിൽ സമ്മേളിച്ചവരുടെ ബഹളത്തിന് അന്ന് യാതൊരു ആകർഷണവുമില്ലായിരുന്നു. പതിവായി കാണാറുള്ള ഉത്സവഛായയില്ല. പരിചാരകർ അന്യമനസ്സരായിരിക്കുന്നു. അന്നുരാത്രി ഇൻസ്പെക്ടർ പന്ധരപ്പന്റെ മഠത്തിൽച്ചെന്ന് വളരെനേരം സംഭാഷണം നടത്തി, പാതിരാത്രിയോടെ കച്ചേരിയിലെത്തി. കിടുകിടെ വിറപ്പിക്കുന്ന തണുപ്പ്. ആ തണുപ്പിൽ കച്ചേരിയിൽ ഉറങ്ങുന്നതു നന്നല്ലെന്ന് ഇൻസ്പെക്ടർക്ക് തോന്നി. തണുപ്പുശമാത്തിടത്ത് കിടക്കയൊരുക്കുവാൻ കോൽക്കാരൻ മല്ലന് നിർദ്ദേശം നൽകി അദ്ദേഹം കച്ചേരിയിൽ ചിന്താമഗ്നനായിരുന്നു.

മല്ലൻ ആലോചിച്ചു. ഇന്നലെ മുതൽ ധർമ്മശാലയിലെ മുറിയിൽ രാമജയിൽവാസമനുഭവിക്കുന്നു നല്ല ചൂടുള്ള മുറിയിൽ കിടക്കയൊരുക്കാൻ പറഞ്ഞാൽ അതു് ആ മുറിയിലാണ് പതിവ് എന്നാൽ ഇൻസ്പെക്ടർ പറയാതെ പോലീസുകാർ മുറിയുടെ വാതിൽ തുറക്കാൻ ഒരുക്കമല്ല. കുറേനേരം ആലോചിച്ചു അവസാനം അദ്ദേഹത്തെ സമീപിച്ച് വളരെ മെല്ലെ അറിയിച്ചു: ''റാവുസാഹേബ്! ധർമ്മശാലയിലെ മുറി ഒഴിപ്പിച്ചുതരണോ! രാമയെ ഏതു മുറിയിലിടണം?'' അവൻ സധൈര്യം ചോദിച്ചു

ഇൻസ്പെക്ടർ ഒരുനിമിഷം ആലോചിച്ചു: ''അവനെ അധികാരിയുടെ കയ്യിൽ ഏല്പിച്ചേക്കട്ടെ അദ്ദേഹത്തിന്റെ വീട്ടിലേയ്ക്കയയ്ക്കാൻ ഹവിൽദാരോട് പറയൂ ''

തൽക്കാലം രാജ മോചിതനായി. ഹവിൽദാർ അവനെ അധികാരിയുടെ വീട്ടിലെത്തിച്ചു. ''നിങ്ങളുടെ വീട്ടിൽ ഇവനെ കൊണ്ടാക്കാനാണ് കല്പന. ഒരു നോട്ടപ്പുള്ളിയാണെന്നോർമ്മവേണം. ഞാൻ നിങ്ങളെ ഏല്പിച്ചുകഴിഞ്ഞു. രാവിലെ ഇവനെ കച്ചേരിയിലെത്തിക്കുന്ന ചുമതല നിങ്ങളുടേതാണ്.'' അയാൾ പോയി.

കച്ചേരിയിൽ ചില പോലീസുകാരും ഇൻസ്പെക്ടരുമല്ലാതെ മററാരുമുണ്ടായിരുന്നില്ല. ആഡ്ലി കേശവറാവു ഊണും ഉറക്കവും ബൊളാപാർത്തുടെ ഇല്ലത്തു തന്നെ ആക്കിയിരിക്കയാണ്. എന്തോ ചിന്തിച്ചുകൊണ്ടിരുന്ന ഇൻസ്പെക്ടരുടെ ചെവിയിൽ നമ്മുടെ കഞ്ചാവുകടിയൻ കെഞ്ചൻ എന്തോ മന്ത്രിച്ചു. അദ്ദേഹത്തിന്റെ മുഖം പ്രസന്നമായി. താടിനീട്ടിയ മുഖത്ത് രോമാഞ്ചം! ഹർഷാതിരേകം സ്ഥാനവ്യത്യാസത്തിന്റെ മതിൽക്കെട്ട് തകർത്തു. അദ്ദേഹം കെഞ്ചന്റെ പുറത്തുതട്ടി. ഭാഗ്യത്തിന് കെഞ്ചൻതന്നെ പിന്നോക്കം പോയി. അദ്ദേഹം ധൃതിയിലെഴുന്നേററ് ധർമ്മശാലയിലെ മുറിയിൽച്ചെന്നു.
ഇൻസ്പെക്ടർ മുറിയിൽ വേവലാതിയോടെ കിടന്നു. പതിനഞ്ചു നിമിഷം പതിനഞ്ചു വർഷങ്ങളായിരുന്നു. അദ്ദേഹം അത്യന്തം അസ്വസ്ഥചിത്തനായിരുന്നു. പാദള്ളിയോടാകെ കോപം തോന്നി. അനേകം പ്രാവശ്യം പുറത്തിറങ്ങി എത്തിനോക്കി. വെള്ളം കുടിച്ചു. വീണ്ടുമുണ്ടു. തലയിൽ കൈവെച്ച് ഏകാന്തത സഹിക്കാൻ ശ്രമിച്ചു.

അദ്ദേഹത്തിന്റെ തപസ്സും ഫലിക്കാൻ പോവുകയാണ്. കെഞ്ചൻ സാവധാനം മുറിയുടെ വാതിലിൽ മുട്ടി. പ്രതീക്ഷിച്ചുകൊണ്ടിരുന്ന ഇൻസ്പെക്ടർ എഴുന്നേററു പുറത്തുവന്നു. ''സാധനം എത്തിയോ?''
''റാവുസാഹേബരേ, പുറത്തു പോലീസ് കാവലുണ്ട്. അയാളെ ഒന്ന് പറഞ്ഞയയ്ക്കണം.'' കെഞ്ചൻ ഓർമ്മിപ്പിച്ചു.

''അരേ ഇസ്മായിൽ! ചാവഡി മേ കാഗസ് ലക്കോട്ടാ ഹൈ. ഇസ്കോ മാർഫത് ലേജ്.'' ഇസ്മയിലിന് ആജ്ഞ നല്കി. അയാൾക്കീവക ഉത്തരവുകൾ പുത്തനല്ല. സൂചന പിടികിട്ടി. ഒന്നു പുഞ്ചിരിച്ച് അയാൾ കെഞ്ചനോടൊപ്പം കച്ചേരിക്കു പുറപ്പെട്ടു.

മല്ലി മുറിയിൽ പ്രവേശിച്ചു. എന്നാൽ ഇന്നലത്തെ കൊഞ്ചലും കുഴയലുമില്ല. അവൾ വിങ്ങിവിങ്ങി കരയുന്നു. ''സാഹേബരേ, എന്നെ ഇന്നൊഴിവാക്കണം. എന്റെ ചേട്ടത്തിയമ്മയും മറ്റും വന്നിരിക്കുന്നു. 'ഭൂഷ്ണ'യുടെ വിളയാട്ടമാണ് രണ്ടുപുറത്തുകൂടെയും പോകുന്നുണ്ട്. ബാല്യന്റെ കുടുംബം മുഴുവൻ ഞങ്ങനെ ചള്ളു. ഇവളും ബാക്കിയാവില്ല. എന്നെ കാക്കണേ'' അവൾ അപേക്ഷിച്ചു. പുലർന്നതുമുതൽ മരിച്ച വാർത്ത കേട്ടുകേട്ട് ഇൻസ്പെക്ടർ മടുത്തു. അദ്ദേഹം വാതിലടച്ചു. ആ ഒച്ച അദ്ദേഹത്തിന് കോപംവന്നവെന്നറിയിച്ചു. മല്ലി ഇറങ്ങിവന്നപ്പോൾ രാവിലെ ആറുമണി.

ധർമ്മശാലയിലെ മുറിയിൽ ബന്ധനസ്ഥനായ ദാദ, രാത്രി താല്ക്കാലികമായി മോചിപ്പിക്കപ്പെട്ട വാർത്ത ആരോ ലക്ഷ്മണനെ അറിയിച്ചിരുന്നു. അത്യന്തം സരളമായി ജീവിതം നയിച്ചിരുന്ന ലക്ഷ്മണനു്, ആരെയും ഗൗനിക്കാതെ വളർന്നുവന്ന മകൻ ഒരു ഭാരമായിത്തീർന്നു. കുററം ചെയ്തോ, ഇല്ലയോ എന്നതു് പ്രശ്നമല്ല; മകൻ ജയിലിലായതു് തനിക്കപമാനമായെന്നു് ആ മുഗ്ദ്ധചിത്തൻ കരുതി. കൂടാതെ മകനു് മർദ്ദനമേൽക്കേണ്ടിവരുമോ എന്ന ഭയവും ഉണ്ടായി. മകൻെറ മുഖം ഒന്നുനോക്കു് കാണാനുള്ള വെമ്പലോടെ അയാൾ ഓടിയെത്തി. ദാദ അധികാരിയുടെ വീട്ടിലെത്തിയതേയുള്ളു. ഇസ്മെയിൽ അകത്തു് അധികാരിക്കു് റിപ്പോർട്ടുചെയ്യാൻ ചെന്നിരിക്കുന്നു. അയാൾ കച്ചേരിക്കു് മടങ്ങിയശേഷം ലക്ഷ്മണൻ ദാദയെ കെട്ടിപ്പിടിച്ചു കരഞ്ഞു. മകൻെറ വേർപാടിൽ ഒരൊററ ദിവസംകൊണ്ടു് അയാൾ ക്ഷീണിതനായിരുന്നു. ജയിലിൽ കഴിഞ്ഞ മകൻെറ ശരീരത്തിൽ എന്തു മാററം സംഭവിച്ചിരിക്കുന്നുവെന്നറിയാൻ അയാൾ അവനെ സർവ്വാംഗം വാത്സല്യത്തോടെ തടവി. അച്ഛൻെറ മുഗ്ദ്ധത കണ്ടു് ദാദയ്ക്കു് ചിരിയും കരച്ചിലും ഒപ്പം വന്നു. അച്ഛൻെറ ആലിംഗനത്തിൽനിന്നു് സാവധാനം വിടർത്തി ദാദ അച്ഛനെയുംകൂട്ടി വരാന്തയിൽ കയറി.

അധികാരി വരാന്തയിലില്ലായിരുന്നു. അകത്തെ മുറിയിൽ അദ്ദേഹം അടുത്ത ഉപദേശകന്മാരുമായി രഹസ്യചർച്ചയിലേർപ്പെട്ടിരിക്കയാണു്. ഇക്കഴിഞ്ഞ മൂന്നുദിവസത്തെ സംഭവങ്ങൾ കാരണം അധികാരിയുടെ മനസ്സു് പുണ്ണായിരിക്കുന്നു. ഈ ചുററുപാടിൽ ചില നിർണ്ണായക തീരുമാനങ്ങൾ എടുക്കേണ്ടതായുണ്ടു്.

''പഡദപ്പസ്വാമികൾ ഇങ്ങനെ നുണ പറയേണ്ടിയിരുന്നോ, ശിവനേ? പുതലാബായി കൊച്ചുമ്മ പുഴുത്ത ചോളംതിന്നു് ചത്തതാണെന്നു് കള്ള റിപ്പോർട്ടു് എഴുതാനോ? ഈ സൂത്രമൊന്നും ആർക്കും മനസ്സിലാവില്ലെന്നോ? ബാപ്പുസാഹേബിനെ രക്ഷിച്ചതു് താനാണെന്നു് അഹങ്കരിക്കണം—അതാണയാളുടെ ആവശ്യം. ഇപ്പോൾ നമ്മളൊക്കെ അനങ്ങാതിരുന്നാൽപിന്നെ അദ്ദേഹത്തിൻെറ കൊടി നാടാകെ പറക്കും. ആ മനുഷ്യനോടു് രാജിയായി നല്ല ബന്ധം സ്ഥാപിക്കണമെന്നു് ഇൻസ്പെക്ടർ എന്നോടാവശ്യപ്പെട്ടു. വേണ്ടപ്പെട്ടവരോടു ചോദിച്ചു് മറുപടിപറയാമെന്നു പറഞ്ഞു് രക്ഷപ്പെട്ടതാണു്. നിങ്ങളെന്തു പറയുന്നു?'' അധികാരി സഹവാസികളോടു് ആവേശപൂർവ്വം ചോദിച്ചു. ഈർഷ്യാകലുഷമായ സ്വരം. കക്ഷിയുണ്ടാക്കി ശത്രുവിനെ നിലംപരിശാക്കാനുള്ള പിടിവാശിയും വ്യക്തമായിരുന്നു

''നാട്ടിനു് നന്മ വരുകയാണെങ്കിൽ പഡദപ്പൻെറ പതാക പറക്കുന്നതിൽ നമുക്കും എതിർപ്പില്ല. എന്നാൽ പഡദപ്പൻെറ സ്വഭാവം നന്നല്ല. ആ ബാപ്പുസാഹേബാണെങ്കിൽ ഒരു കിറുക്കൻ. അയാളെ പഡദപ്പൻ തൻെറ താളത്തിനൊത്തു തുള്ളിക്കയാണു്. അവൻെറ മുടിനാരിഴപോലും അപകടം

പ്രധാനതാരെ ഊമക്കത്തയപ്പിച്ചു് [illegible] ...പുതലാബായി സംഭവത്തിൽനിന്നും രക്ഷപ്പെടാൻ രണ്ടായിരം രൂപ ഇൻസ്പെക്ടർക്കു കൊടുക്കണമെന്നും ഉപദേശിച്ചിരിക്കയാണു്. നാനായുടെ മരണവുമായി ബന്ധപ്പെട്ടു് നമ്മളൊക്കെ കാശു പിടുങ്ങിയെന്നും അയാൾ പറയുന്നുണ്ടു്. ഇപ്പോൾ പുതലാബായി മരിച്ചു; ഗൗഡർ കള്ളറിപ്പോർട്ടു് എഴുതണമെന്നാണു് പറയുന്നതു്! ആകെക്കൂടി പറയുന്നതിനും ചെയ്യുന്നതിനും ഒരു പൊരുത്തവുമില്ല. ഈ മനുഷ്യൻ ഇവിടെ പാവ കളിപ്പിക്കുന്നു; നമ്മൾ ഇതു് എത്രനാൾ സഹിക്കണം? എന്തിനു് സഹിക്കണം? തനി മൂർഖൻ!'' ബാളാചാര്യർ ഗൗരവത്തിൽ തന്റെ അഭിപ്രായം രേഖപ്പെടുത്തി.

''ആചാര്യസ്വാമികൾ പറയുന്നതു് നൂറുശതമാനം ശരിയാണു്. പക്ഷേ, ഇൻസ്പെക്ടർതന്നെ കള്ളറിപ്പോർട്ടെഴുതാൻ പറയുമ്പോൾ പറ്റില്ലെന്നു് ഗൗഡക്കു് പറയാനാവുമോ? ദാദയെ രക്ഷിക്കണോ, ഇൻസ്പെക്ടറുടെ ഹിതത്തിനു് നിൽക്കണം. നാനാ പോയി; പുതലാബായിയും പോയി. ഒരുത്തൻ വയറുവേദനകൊണ്ടു് മരിച്ചെന്നും മറ്റൊരാൾ വയറിളകി മരിച്ചെന്നും പറഞ്ഞു് ഈ ദുർമ്മരണങ്ങളെ പുതപ്പിച്ചുകിടത്താൻ പറ്റുമെങ്കിൽ അതാണു് നല്ലതു്.'' ഉറുമാലിന്റെ കോന്തലയിൽനിന്നു് മുറുക്കാനെടുത്തുകൊണ്ടു് ഷിഗാവി ലിങ്കപ്പൻ പറഞ്ഞു.

സംഭാഷണം രസകരമായി വളരുകയായിരുന്നു. അധികാരി മറുപടി പറയാൻ തലയുയർത്തിയതും വാതിൽക്കൽ കോൽക്കാരൻ മല്ലപ്പനെ കണ്ടു. ''എന്താ മല്ലപ്പാ, പുതിയപണി വല്ലതുമുണ്ടോ?'' അധികാരി ചോദിച്ചു.

''അങ്ങനെയൊന്നുമില്ല. ആ ദാദയുടെ അച്ഛൻ ലക്ഷ്മണൻ പുറത്തു കാത്തിരിക്കുന്നു. ആ ബായിഅമ്മ മരിച്ച കഥയെല്ലാം അയാൾ ദാദയോടു് വിവരിച്ചുകൊടുക്കുകയാണു്.''

''അതെയോ? ആ ലക്ഷ്മണനോടു് ഇങ്ങോട്ടു് വരാൻപറ. അയാൾകൂടി അറിയാതെ നമുക്കു് ഒന്നും ചെയ്യാനില്ല. ഉടനെ വിളിക്കു'' അധികാരി ആജ്ഞാപിച്ചു.

അമ്പരന്ന കണ്ണുകളോടെ, ശങ്കിച്ചുകൊണ്ടു് ലക്ഷ്മണൻ അകത്തുവന്നു. നാട്ടുപ്രമാണികളെക്കണ്ടു് അയാൾ പരിഭ്രമിച്ചു; എന്തുചെയ്യണമെന്നറിയാതെ അയാൾ സാഷ്ടാംഗപ്രണാമംചെയ്തു. പിന്നെ എഴുന്നേറ്റു് കണ്ണുമടച്ചു് ഒരു മൂലയിൽ ചെന്നിരുന്നു. അനീതിക്കിരയായതിലുള്ള ദുഃഖവും അപമാനിതനായ വ്യഥയും സ്പഷ്ടമായിരുന്ന അയാളുടെ മുഖത്തുനോക്കി എന്തെങ്കിലും ചോദിക്കാൻ അധികാരിക്കുപോലും സാധിച്ചില്ല.

''ലക്ഷ്മണാ, ദാദ എന്തു പറയുന്നു?'' മൗനംഭേദിച്ചു് സംഭാഷണത്തിനു് വിടവുണ്ടാക്കാൻ ബാളാചാര്യർ പരിശ്രമിച്ചു. ലക്ഷ്മണൻ ഒരുനിമിഷം കണ്ണിമയ്ക്കാതെ എല്ലാവരെയും നോക്കി. ചോദിച്ചതു് ബാളാചാര്യരാണെന്നു് മനസ്സിലായപ്പോൾ അദ്ദേഹത്തിനു നേരെതിരിഞ്ഞു്, നിലത്തുവരച്ചുകൊണ്ടു് സംസാരിക്കാൻ തുടങ്ങി.

''ദാദയോ സ്വാമീ? എന്തുപറയാൻ? കുട്ടിക്കളി. നാനാമാമനെക്കൊന്ന ബാപ്പു സാഹേബ്, പുതലയേയും കൊന്ന്, ഇൻസ്പെക്ടറെ വശത്താക്കി രക്ഷപ്പെടാൻ ശ്രമിച്ചാൽ അയാളുടെ ഭാര്യയുടെ മാംഗല്യം ബാക്കിയാവില്ലെന്നാണ് ഇപ്പോഴും പറയുന്നത് കള്ളക്കേസുണ്ടാക്കി തന്നെ പാശികൊട്ടുക്കമെങ്കിൽ പിന്നെ അയാളെ കൊന്നിട്ടുതന്നെ കഴുമരമേറാമല്ലോ! ആ കിറുക്കൻ അങ്ങനെയാണ് പറയുന്നത്'' ലക്ഷ്മണൻ നെടുവീർപ്പിട്ടു.

സദസ്യർ ഞെട്ടി. അവന്റെ തല ഇത്രയേറെ ചൂടുപിടിച്ചിരിക്കുമെന്ന് അവർ കരുതിയിരുന്നില്ല. ഇനി പദ്മനാഭൻ പറയുന്നതനുസരിച്ച് നടന്നില്ലെങ്കിൽ, ആപത്തുകൾ പലതും പെട്ടെന്ന് സംഭവിച്ചേക്കാമെന്ന് അവർ ഭയപ്പെട്ടു.

''ഈ കൊലക്കേസ്സിൽനിന്ന് ദാദ രക്ഷപ്പെടണം. ഗ്രാമത്തിന്റെ ക്ഷേമവും നോക്കണം. അതിന് നാം ശ്രമിക്കുമ്പോൾ ദാദ ഇങ്ങനെ ചിന്തിക്കുന്നത് ശരിയല്ല. അങ്ങനെ സംസാരിക്കുന്നത് നല്ലതല്ലെന്ന് ലക്ഷ്മണൻ അവനെ ഉപദേശിക്കണം എന്താ?'' ബാളാചാര്യർ പറഞ്ഞു.

''അങ്കെയുള്ള ഒരേയൊരു മകൻ ഇങ്ങനെയൊക്കെ ചെയ്ത് കഴുമരമേറണമെന്ന് എനിക്ക് സ്വപ്നത്തിൽപോലും ചിന്തിക്കാൻ കഴിയുമോ? ഇൻസ്പെക്ടർ ഇഷ്ടംപോലെ ചെയ്യട്ടെ അവസാനം നെല്ലും പതിരും വേർതിരിയാതിരിക്കുമോ? കള്ളക്കേസ്സുണ്ടാക്കിയവനല്ല നിങ്ങളുടെ തലയിലെഴുതിയിരിക്കുന്നത് എന്നാണവൻ പറയുന്നത്. നിങ്ങൾ വിളിപ്പിച്ചാൽ ഇങ്ങോട്ടുവരും.'' വിഷാദഭാരംകൊണ്ട് ലക്ഷ്മണന്റെ മുഖംകുനിഞ്ഞു.

മൗനംപാലിച്ച് ശ്രദ്ധിച്ചിരുന്ന അധികാരി ഏതോ ഒരു തീരുമാനത്തിലെത്തിയമട്ടിൽ പെട്ടെന്ന് എഴുന്നേററു. ആ ധൃതികണ്ട് ആരും കാരണംചോദിക്കാൻ പോയില്ല. അധികാരി പുറത്തിറങ്ങി ആലയിൽചെന്നു. ദാദയെ അവിടെ വിളിച്ച് സംസാരിച്ചശേഷം അകത്തുചെന്നു.

''ഗൌഡരേ, പ്രശ്നം ഗുരുതരമായിരിക്കുന്നു. എന്താണിതിനൊരു പരിഹാരം?'' ബാളാചാര്യർ ചോദിച്ചു.

അധികാരി ആവേശഭരിതനായിരിക്കയാണ്. അറുപതിനോടടുത്തിരിക്കുന്ന കാര്യം മറന്നമട്ടിൽ, നരച്ചുവെളുത്ത മീശ തടവിക്കൊണ്ട് അദ്ദേഹം പറഞ്ഞു:

''ആചാര്യസ്വാമീ, നമ്മൾ പെണ്ണുങ്ങളൊന്നുമല്ല. അത് ഇൻസ്പെക്ടറെ ബോദ്ധ്യപ്പെടുത്തണം. അതാണ് പോംവഴി. നാളെ അദ്ദേഹം ഏത് അടവു പ്രയോഗിച്ചാലും അതിനെ നേരിടുന്ന കാര്യം എനിക്ക് വിട്ടേക്കുക ഇവിടെ കൂടിയിരുന്നവർ ഭേദമാനരാണ് നിങ്ങൾ ഒരു ഉറപ്പുതരണം-കയ്യിൽ കൈവച്ച് വാഗ്ദാനംചെയ്യണം. ഞാൻ ജീവിച്ചിരിക്കകയോ ശിവനെ പ്രാപിക്കകയോ ചെയ്യട്ടെ! എന്റെ തറവാടിന്റെ അഭിമാനം ഇന്നുള്ളതുപോലെ കാത്തു സംരക്ഷിക്കേണ്ട ചുമതല നിങ്ങളുടേതാണ്. ആ ഉറപ്പുതരണം. ഇവിടെ എല്ലാവരുമുണ്ട്. പാളേളി അധികാരിയുടെ തറവാട് ഞാനില്ലെങ്കിലും നിലനിൽക്കണം. ഇത്രയും നിറവേററിത്തരണം.'' അധികാരിയുടെ സ്വരത്തിൽ

ആവേശവും ഈർഷ്യയും നിറഞ്ഞുനിന്നിരുന്നു; ഗ്രാമത്തിന്റെ അഭിമാനം തുളുമ്പിയിരുന്നു; ആത്മാർത്ഥതയുടെ ആകർഷണശക്തിയുണ്ടായിരുന്നു; കർത്തവ്യബോധമുണ്ടായിരുന്നു. തൊഴുതുപിടിച്ച കൈകൾ വിറച്ചില്ല; ദൃഷ്ടികൾ നിശ്ചലമായിരുന്നു. എന്നാൽ അദ്ദേഹത്തിന്റെ ചുളിഞ്ഞ കവിളുകളിൽ കണ്ണീർ തളംകെട്ടിനിന്നു.

അധികാരിയുടെ നിൽപ്പും ആ വാക്കുകളും സദസ്യരിൽ ഭയഭക്തികളുണർത്തിവിട്ടു. ഇന്നോളം അദ്ദേഹം ചെയ്തിരിക്കാവുന്ന കുറ്റങ്ങൾ അവർക്കറിയാത്തതല്ല. എന്നാൽ പാദള്ളിയെ സ്നേഹാഭിമാനങ്ങൾകൊണ്ട് തഴുകിയ അദ്ദേഹത്തെപ്പോലെ മറ്റാരുമില്ല. ഒരു കോട്ടപോലെ ഗ്രാമത്തെ എന്നും കാത്തുപോരുന്നതിൽ ജാഗരൂകനായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ പ്രഭാവം സകലരും അംഗീകരിച്ചിരിക്കേ, അദ്ദേഹം എന്തിനിങ്ങനെ പറഞ്ഞു?

''ഏമാനേ! നിങ്ങളെന്താണീപ്പറയുന്നത്? നിങ്ങൾ വരച്ചവരവിട്ട് ഞങ്ങളെപ്പോഴെങ്കിലും നടന്നിട്ടുണ്ടോ? നാട്ടിൽ പ്രഭു! നാട്ടിന്റെ അഭിമാനം മുഴുവൻ നിങ്ങളുടെ മടിത്തട്ടിലാണ്! നിങ്ങളുടെ തറവാടിന്റെ അഭിമാനത്തിന് കാരണവന്മാരുടെ പുണ്യംകൊണ്ട് ഒരു ക്ഷയവും വരില്ല. പാദള്ളിയുടെ അഭിമാനം ഒക്കത്തുവച്ച് കാത്തുപോരുന്നതുപോലും നിങ്ങളുടെ തറവാടാണ്. വാഗ്ദാനം തരാൻ പോരുന്നവരാണോ ഞങ്ങൾ?'' ലിഗാഡി ലിങ്കപ്പൻ പറഞ്ഞുകൊണ്ടിരിക്കെ ഗദ്ഗദകണ്ഠനായി അധികാരിയുടെ പാദത്തിൽ നമസ്കരിച്ചു.

അധികാരി സംസാരിച്ചുകഴിഞ്ഞിരിക്കുന്നു. എയ്തുവിട്ട ശരംപോലെ അതിനി തിരിച്ചെടുക്കുക സാദ്ധ്യമല്ല. ബോളാചാര്യർ ആ വാക്കുകളുടെ ആന്തരാർത്ഥം പെട്ടെന്ന് ഗ്രഹിച്ചു . ആ മിന്നലൊളിയിൽ പാദള്ളിയുടെ ഭാവിചരിത്രമാകെ അദ്ദേഹം ദർശിച്ചിരിക്കണം

''ഗൌഡരേ, എന്താണീപ്പറയുന്നത്? അധികാരിയുടെ തറവാട് മുന്നോട്ടു പോകേണ്ടത് പാദള്ളിയുടെ ആവശ്യമല്ലേ? ഞങ്ങളും നിങ്ങളും ഇന്നുവന്ന് നാളെ പോകേണ്ടവരാണ്. പക്ഷേ, ഗ്രാമത്തിന് അധികാരി കൂടിയേ കഴിയൂ. നിങ്ങളുടെ കാരണവന്മാർ മരിച്ചപ്പോൾ നിങ്ങളെ അധികാരിയായി ഞങ്ങൾ അംഗീകരിച്ചില്ലേ? അന്ന് നിങ്ങളുടെ കാരണവന്മാർ നാട്ടുകാരോട് ഇങ്ങനെ പ്രതിജ്ഞ ചെയ്യിച്ചിരുന്നോ? ഇനി നിങ്ങളുടെ മക്കൾക്ക് ഈ തറവാട് നിലനിർത്തിക്കൊണ്ടുപോകാൻ സാധിക്കില്ലേ? പാദള്ളിയിലെ ജനങ്ങൾ എതിരായേക്കുമെന്ന ആശങ്ക നിങ്ങൾക്കെന്തുകൊണ്ടുണ്ടായി?'' ബോളാചാര്യരുടെ സ്വരം സമാശ്വസിപ്പിക്കുന്ന രീതിയിലായിരുന്നു.

''ഒരുപക്ഷേ, അങ്ങനെ സംഭവിച്ചാലോ? തറവാടിന്റെ അഭിമാനം നശിച്ചുപോകാവുന്ന ഒരു സന്ദർഭം വന്നുപെട്ടാൽ നിങ്ങൾ ഓർക്കണം. അതിനു പറഞ്ഞതാണ് ആചാര്യസ്വാമീ. മറ്റൊന്നുമല്ല. ബോപ്പുസാഹേബ് അയാളുടെ കർമ്മഫലം അനുഭവിച്ചേ ഒക്കൂ. അതൊഴിവാക്കാൻ നാം ശ്രമിച്ചാൽ നാട്ടുകാർ നമ്മുടെ മുഖത്തു തുപ്പും. ഇൻസ്പെക്ടർ ഇന്നിവിടെ കാണും; നാളെ പോകും. ജനതയുടെകൂടെ എന്നും ഉണ്ടായിരിക്കേണ്ടവർ നമ്മളാണ്. അല്ലേ?

അവരുടെ വിശ്വാസം നഷ്ടപ്പെട്ടുകഴിഞ്ഞാൽ നാം മരിച്ചതിനു സമമാണു്. അതുകൊണ്ടു് ദീർഘമായി ചർച്ചചെയ്തു് നാം ഒരു ഉറച്ച തീരുമാനത്തിലെത്തിയിരിക്കുന്നു. തലതന്നെ പോയാലും കള്ളറിപ്പോർട്ടു് എഴുതാൻ സാദ്ധ്യമല്ല. അഥവാ നാം എഴുതിയാൽ ദാദ നമ്മുടെ മാനംകെടുത്തും. മേലിൽ ഒരന്യായവും ഞാൻ ചെയ്യില്ല.'' അധികാരി ഉറച്ചസ്വരത്തിൽ പറഞ്ഞു.

ഗൌഡർ ഇന്നോളം അങ്ങനെയൊരു കുററം ചെയ്തിട്ടില്ല. പഞ്ചായത്തുകാരുടെ നിർദ്ദേശമനുസരിച്ചു് നടന്നിട്ടേയുള്ളു. അതു് അനീതിയാണെന്നാരു പറയുന്നു?'' സമാശ്വസിപ്പിക്കാൻ ബാളാചാര്യർ പറഞ്ഞു.

''ഇതൊക്കെ നമ്മുടെ മനസ്സിനിണങ്ങുന്ന വാക്കുകളാണു് ആചാര്യസ്വാമി. ഈശ്വരനിണങ്ങുന്നതല്ല. നാനായുടെ ഉർമ്മരണം നടന്നപ്പോഴും അതിനെ മുക്കിക്കളഞ്ഞതു് വലിയ തെററായിരുന്നു. നാട്ടുകാർവന്നു് കള്ളറിപ്പോർട്ടു് എഴുതണമെന്നു് ശാഠ്യം പിടിച്ചിരുന്നില്ല. നമ്മളും നാലുപേർ ചേർന്നു്, നമ്മുടെ അഭിപ്രായംതന്നെ ഗ്രാമത്തിന്റെയും അഭിപ്രായമെന്നു് വരുത്തിത്തീർത്തതല്ലേ? ഇതാ, ഇവിടെ ലക്ഷ്മണനിരിക്കുന്നു. നാം എഴുതിയ റിപ്പോർട്ടു് അയാൾക്കു് ഇഷ്ടമായിരുന്നില്ല. ദാദയോടു് ചോദിക്കൂ! നാം ചെയ്തതു് അനീതിയാണെന്നാണവനും പറയുന്നതു്. നാട്ടിലെ പുലയരോടും ചെരുപ്പുകുത്തികളോടും ചോദിച്ചുനോക്കൂ. അവർ ഉള്ളതുറന്നു സത്യം പറയില്ല. നമ്മളും വലിയവർ; കാശു പിടുങ്ങി വലിയവർ ചെയ്ത കുററം പൂഴ്ത്തിവെച്ചു എന്നു് രഹസ്യമായി അവർതമ്മിൽ പറയുന്നുണ്ടു്. എത്രതന്നെ ഒതുക്കിവെച്ചാലും അക്രമം വെളിച്ചത്തു് വരാതിരിക്കില്ല അപ്പോഴും നമ്മെ ദൈവംതന്നെ കാക്കണം; അല്ലെങ്കിൽ കാരണവന്മാരുടെ പുണ്യം രക്ഷിക്കണം. അവരുടെ പുണ്യം തറവാടിന്റെ അഭിമാനത്തിലാണിരിക്കുന്നതു്. അതുകൊണ്ടു് അതു് കാത്തുരക്ഷിക്കണമെന്നു് നിങ്ങളോടു് അപേക്ഷിക്കുകയാണു്.''

സൂര്യകിരണംപോലെ വിശുദ്ധമായ വാക്കുകൾ ആർക്കും നിഷേധിക്കാനരുതാത്ത വാക്കുകൾ. പാദള്ളിയുടെ അന്തരാത്മാവുതന്നെ അധികാരിയെക്കൊണ്ടു് പറയിപ്പിച്ചതാണു്. അദ്ദേഹത്തിന്റെ ശാഠ്യം പ്രസിദ്ധമാണു്. ഒരിക്കൽ ഉറച്ചുകഴിഞ്ഞാൽ തീർന്നു. പാദള്ളിയിലെ മല ചലിച്ചേയ്ക്കാം; അധികാരി ചലിക്കില്ല. ആകസ്മികമായി അധികാരിയിലുണ്ടായ ഈ മനഃപരിവർത്തനത്തിന്റെ കാരണം ആർക്കും മനസ്സിലായില്ല. അവരാകെ ഒരു പുതിയ ചിന്താക്കുഴപ്പത്തിലകപ്പെട്ടു. പാദള്ളിയിൽ വിപത്തുകൾ ഒന്നിനൊന്നു് തുടർന്നുവരികയാണോ? ഇന്നോളം കോട്ടപോലെ സുഭദ്രമായിരുന്ന പാദള്ളിയിലെ സാമൂഹ്യജീവിതത്തിൽ ഓരോ വിള്ളലുകൾ വീഴുകയാണു്. പുതലാബായിയുടെ വിയോഗം ജാഗീർദാരുടെ തറവാടിനെ അപകടപ്പെടുത്തി; പദ്മപ്പന്റെ അവിവേകം കാരണമായി വലിയമ്മാം വിനാശത്തിന്റെ വക്കിലാണു്. ഇപ്പോഴും അധികാരിയും ഇങ്ങനെ സംസാരിക്കുകയാണു്! എന്തെല്ലാം ആപത്തുകളാണാവോ കാത്തിരിക്കുന്നതു്! ബാളാചാര്യരുടെ പുരികങ്ങൾ ചുളിഞ്ഞു.

രാത്രി ഏറെ വൈകിയിരിക്കുന്നു. അധികാരി എല്ലാവരേയും യാത്രയാക്കി. എല്ലാവരും സാവധാനം തൊഴുതിറങ്ങി. പുറംവാതിലോളം അവരെ അനുഗമിച്ചു് അധികാരി ശയനഗൃഹത്തിൽ പ്രവേശിച്ചു.

അദ്ദേഹത്തിന്റെ മനസ്സ് ചിന്തയിൽനിന്നും മുക്തമായിരുന്നില്ല. നാല്പതു സംവത്സരമായി ഈ അധികാരിസ്ഥാനം അന്യൂനം തുടരുന്നു. ഇത്തരം സംഭവങ്ങൾ അനേകം കണ്ടതാണ്. തികഞ്ഞ നെഞ്ചൂക്ക കാട്ടി അവയെ നേരിട്ടതാണ്. അധികാരിത്തറവാടിന്റെ പാരമ്പര്യസിദ്ധമായ ധാർഷ്ട്യം അദ്ദേഹത്തിന്റെ ചൈതന്യസ്രോതസ്സായിരുന്നു. ഈ അധികാരദർപ്പം അനേകമനേകം അനീതികൾക്ക് കാരണമായിത്തീർന്നിട്ടുണ്ട്. എങ്കിലും ഒരിക്കലും ധൈര്യം ചോർന്നുപോയിട്ടില്ല. അനീതിചെയ്യേണ്ടതു് താൻ വഹിക്കുന്ന സ്ഥാനത്തിന്റെ അപരിഹാര്യമായ അംശമാണെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസപ്രമാണം.

പക്ഷേ, ഇക്കഴിഞ്ഞദിവസം പുലയച്ചേരിയിൽ ബാള്യന്റെ കുടിൽ ശവപ്പറമ്പായി മാറിയ രംഗം കണ്ടപ്പോൾ അധികാരി പേടിച്ചുവിറച്ചുപോയി. അധികാരി നാടുവാഴിയായിരുന്ന കാലം. നാട്ടുകാരെ സ്വന്തം പ്രജകളെപ്പോലെ സ്നേഹിക്കുകയും ശിക്ഷിക്കുകയും ചെയ്യുന്ന അധികാരി. കൺമുന്നിൽ ശവങ്ങൾ നിരന്നുകണ്ടതോടെ, താൻ ചോളം നൽകാതിരുന്നതു് മഹാപരാധമാണെന്നു് അദ്ദേഹത്തിനു് തോന്നി. ജാഗീർദാരോടുള്ള മത്സരംകാരണം പാവങ്ങളെ കൊന്നതിനു തുല്യമാണിതെന്നു് തോന്നി. ഒന്നോർത്താൽ ഈ പാമള്ളി തന്റെ സ്വന്തമാണ്. ജാഗീർ പിടിച്ചെടുത്തു കഴിഞ്ഞാൽപിന്നെ ജാഗീർദാർക്ക് എന്തു് അധികാരമാണുള്ളതു്?

എന്നാൽ തന്റെ അധികാരപരിധിയിൽപെട്ട ഈ പ്രശ്നത്തിൽ താൻ ചെയ്തതെന്താണ്? കലഹമുണ്ടായിരുന്നിടത്തൊക്കെ നേതൃത്വം തനിക്കായിരുന്നു. അധികാരിയുടെ പശ്ചാത്താപം തീവ്രമായിരുന്നു. മേലിലെങ്കിലും ആക്രമണങ്ങൾ സംഭവിക്കാതിരിക്കാൻ ശ്രദ്ധിക്കണം. അതിനുവേണ്ടി പ്രാണൻപോലും ത്യജിക്കാം. പുലയച്ചേരിയിൽ ബാള്യന്റെ ശവം വീണു; അവന്റെ പ്രാണനേക്കാൾ കൂടുതൽ വിലയുള്ളതാണോ തന്റെ ജീവൻ? തന്റെ കാരണവന്മാർ പാവങ്ങൾക്ക് ചോളം വിതരണംചെയ്തതിനുശേഷമേ ആഹാരം കഴിച്ചിരുന്നുള്ളൂ, എന്നു് കേട്ടിട്ടുണ്ട്. താനും ധാന്യം കൊടുത്തു. പക്ഷേ, സ്വാർത്ഥലാഭത്തിനു വേണ്ടിയാണ്. ജാഗീർദാരെക്കാൾ താൻ മട്ടം കുറവല്ല എന്നു് കാണിക്കേണ്ടതാവശ്യമായിരുന്നു. അതുകൊണ്ടുതന്നെ ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന സംഭവം പ്രാധാന്യമർഹിക്കുന്നു. തന്റെ അഗ്നിപരീക്ഷ നടക്കുകയാണ് ഇപ്പോൾ. നീതിപൂർവ്വം പെരുമാറണം. ഈ ഒരു നീതി പണ്ടുചെയ്ത അനേകം അന്യായങ്ങളെ വെളിച്ചത്തുകൊണ്ടുവന്നാലും സാരമില്ല. അന്യായംകൊണ്ട് അന്യായത്തെ മൂടിവെച്ച് സുഖമായി ജീവിക്കാം. എന്നാൽ രണ്ട് അന്യായങ്ങൾക്കുമദ്ധ്യേ ഒരു മനുഷ്യന്റെ പ്രാണൻ പിടയുന്നു. മനുഷ്യത്വത്തിന് കൈനീട്ടുന്ന ഒരു കരം നൊമ്പരപ്പെടുന്നു. എന്തു് അപകടം വന്നാലും സാരമില്ല. നീതിപൂർവ്വം നേരിട്ടുകളയാം.

അധികാരിയുടെ മനസ്സ് ശാന്തമായി. അർദ്ധരാത്രി കഴിഞ്ഞിരുന്നു. അദ്ദേഹം സുഖമായുറങ്ങി.

പുതലാബായിയുടെ ശവം പോസ്റ്റുമോർട്ടം ചെയ്യാൻ നഗരാശുപത്രിക്കയയ്ക്കണമെന്ന് അധികാരി തീരുമാനിച്ചുകഴിഞ്ഞു. അതിനുവേണ്ട ഏർപ്പാടുകളും ചെയ്തു. ഇതറിഞ്ഞ ഇൻസ്പെക്ടർക്ക് ദേഷ്യം തടുക്കാനായില്ല. അദ്ദേഹം അപമാനിതനായെന്ന് തോന്നി. വെറുമൊരു അധികാരി തന്റെ ആജ്ഞ അനുസരിച്ചില്ലെന്നതു മാത്രമല്ല, ബാപ്പുസാഹേബ് കൊടുക്കാമെന്നേററ പണക്കിഴി പഡരപ്പൻ ഇപ്പോഴും എത്തിച്ചുകഴിഞ്ഞിരിക്കയാണ്. അതിനി മടക്കിക്കൊടുക്കേണ്ടിവരും. പ്രാണത്യാഗംപോലെ അസഹ്യമായ കാര്യം. ഈ തീരുമാനമെടുക്കുകവഴി അധികാരി തന്റെ അന്തസ്സും അധികാരശക്തിയും അഭിമാനവുമൊക്കെ കാററിൽ പറത്തിക്കളഞ്ഞു! അധികാരിയെ ഒരു പാഠം പഠിപ്പിക്കണം. ഇൻസ്പെക്ടർ അധികാരിയെ കച്ചേരിക്ക് വിളിപ്പിച്ചു പുതലാബായിയുടെ ശവം കാളവണ്ടിയിൽക്കയററി ഗ്രാമത്തിന് പുറത്തയച്ചു ശേഷമേ കച്ചേരിയിൽ വരുന്നുള്ളുവെന്ന് അധികാരി പറഞ്ഞയച്ചതോടെ ഇൻസ്പെക്ടരുടെ ക്രോധം ഉന്മാദാവസ്ഥയിലെത്തി.

ഗ്രാമമാകെ ചുട്ടുചാമ്പലാക്കാനുള്ള രോഷം. അധികാരിയേയും മാമയേയും ഒരേ ചങ്ങലയിൽ ബന്ധിച്ച് ഗ്രാമത്തിൽ ഘോഷയാത്ര നടത്തിയേ താൻ പോകയുള്ളുവെന്ന് അദ്ദേഹം തീരുമാനിച്ചു. മാമ പോലീസ് അകമ്പടിയോടെ അധികാരിയുടെ വീട്ടിൽനിന്ന് കച്ചേരിയിൽവന്ന് ഒരുകിൽ ഇരുന്നതേയുള്ളൂ. അവനെ കണ്ടപാടെ ഇൻസ്പെക്ടരുടെ മനസ്സിന്റെ സമനില തെററി. "അരേ, ഹ്യ ഖുനി ആരോപികോ ബേഡി ഡാലോ!" അദ്ദേഹം ഇരുന്നേടത്തിരുന്ന് പോലീസ്കാരനോട് കല്പിച്ചു.

പോലീസുകാരൻ ആജ്ഞപാലിക്കാൻ തുടങ്ങുകയായിരുന്നു. അപ്പോഴും അധികാരി കച്ചേരിയിലെത്തി. ഇൻസ്പെക്ടർ ഇരയെക്കണ്ട, വിശന്ന പുലിയെപ്പോലെയായി. കണ്ണുകളിൽനിന്ന് തീപ്പൊരിപാറി. "നമ്മുടെ ഉത്തരവ് എന്നുവച്ചാൽ എന്താ നിങ്ങളുടെ വിചാരം? മരണരജിസ്ററിൽ മുഴുകെ കള്ളം! ചോദിക്കാനും പറയാനും ആളില്ലെന്ന് കരുതി, അല്ലേ? കാണിച്ചു തരാം! അരേ ഇസ്മയിൽ! പാടേൽ കോ അററസ്റ്റ് കരോ!" ആജ്ഞകൊടുത്ത് മുഖംതിരിച്ച് തമ്പിലേയ്ക്കു കടന്നു

ഇസ്മയിൽ ഇതികർത്തവ്യതാമൂഢനായി അധികാരിയുടെ മുമ്പിൽ വന്നു നിന്നു.

"ഞാൻ ഈ ഗ്രാമത്തിലെ മജിസ്ട്രേട്ടുകൂടിയാണ്. ഒരു സർക്കാരുദ്യോഗസ്ഥൻ. എന്നെ ഉദ്യോഗത്തിൽനിന്ന് സസ്പെൻറ് ചെയ്യുന്നതുവരെ നിങ്ങളുടെ അച്ഛൻ വന്നാലും എന്നെ ആമംവയ്ക്കാൻ സമ്മതിക്കില്ല." അപമാനം സഹിക്കാതെ അധികാരി ഗർജ്ജിച്ചു.

ഇൻസ്പെക്ടർ അതു് കേൾക്കേണ്ട താമസം, ഇരുന്നേടത്തുനിന്നുതന്നെ ആക്രോശിച്ചു: ''ഇസ്കോ സസ്പെൻറ് ഹവാലാതെ കിയാജൈ; ബേഡി ഡാലോ ഇസ്കോ!''

അധികാരി രോഷാഗ്നിയിൽ ജ്വലിച്ചു. ഇസ്മയിൽ അദ്ദേഹത്തെ തൊടാൻ ധൈര്യപ്പെടാതെ മിഴിച്ചുനിൽക്കുകയാണു്. അയാളെ സഹായിക്കാൻ രണ്ടു് പോലീസുകാർകൂടി ഉടനെ സ്ഥലത്തെത്തി. അധികാരിയും അവരും തമ്മിൽ പിടിവലിയായി. ബഹളത്തിൽ അധികാരി വീണു. മാമ ഇതെല്ലാം കണ്ടുകൊണ്ടിരിക്കുന്നു. അവൻ അദ്ദേഹത്തിന്റെ സഹായത്തിനു് വരുമ്പോൾ പിന്നിൽനിന്നൊരു പോലീസുകാരൻ അവനെ പിടിച്ചുവലിച്ചു.

മാമ തിരിഞ്ഞുനിന്നു് കരണക്കുററിക്കു് ഒന്നുകൊടുത്തു. പോലീസുകാരൻ ആ നിമിഷം കണ്ണിരുട്ടടച്ചു് ഇരുന്നുപോയി. മാമ അവനെ അവിടെവിട്ടു് മുന്നോട്ടുപോയി, അധികാരിയെ വരിഞ്ഞുപിടിച്ചുനില്ക്കുന്ന പോലീസുകാരന്റെ അരക്കെട്ടിൽപിടിച്ചു് മേല്പോട്ടു് പൊക്കിയെറിഞ്ഞു. മററെ പോലീസുകാരൻ പരിഭ്രമിച്ചു് ടെന്റിനകത്തു് കടന്നുകളഞ്ഞു. ഇൻസ്പെക്ടർക്കു് സംഗതി മനസ്സിലായി. അയാൾ മൂലയിൽക്കിടന്നിരുന്ന തോക്കിൽ കൈവച്ചു. പുറത്തു് കയ്യാങ്കളിയിലേർപ്പെട്ടിരുന്ന മാമ ഉടനെ ടെന്റിനുള്ളിലെത്തി, തോക്കെടുത്ത കയ്യിൽ ആഞ്ഞടിച്ചു. തോക്കു് നിലംപതിച്ചു. അതെടുക്കാൻ കുനിഞ്ഞ ഇൻസ്പെക്ടറെ അവൻ കെട്ടിപ്പിടിച്ചു. ഇൻസ്പെക്ടറും നല്ലൊരഭ്യാസിയാണു്. മാമ എടുത്തെറിഞ്ഞപ്പോൾ നിലത്തുവീഴാതെ മുട്ടുകുത്തിക്കിടന്നു് വീണ്ടും തോക്കെടുക്കാൻ കൈനീട്ടി. ''അയാൾക്കു് അധികാരത്തിന്റെ മത്തു പിടിച്ചിരിക്കയാണു്. അയാളെ വിട്ടേക്കു മാമ. എന്നെ ആമംവയ്ക്കുന്നെങ്കിൽ വയ്ക്കട്ടെ!'' അധികാരി വിളിച്ചുകൂവിക്കൊണ്ടിരുന്നു.

ഇൻസ്പെക്ടർ വീണസ്ഥലത്തുനിന്നും അല്പംമാറി, മൂലയ്ക്കു് മറെറാരു തോക്കിരിക്കുന്നതു് മാമയുടെ ദൃഷ്ടിയിൽപെട്ടു. അവൻ അതെടുത്തു് എതിരാളിയുടെ പുറത്തിടിച്ചു. ''യാ അള്ളാ!'' അയാൾ കമഴ്ന്നടിച്ചുവീണു.

ടെൻറിനു് വെളിയിലായിരുന്ന അധികാരി അകത്തുവന്നു ഇതികർത്തവ്യതാമൂഢനായി ടെൻറിനകത്തു് നിന്നിരുന്ന പോലീസുകാരൻ അധികാരിക്കു നേരെ ചീറിയടുത്തു. മാമയുടെ തോക്കു് അവന്റെ തലയിലും തട്ടി. തലയിൽനിന്നു് രക്തം ചീററി. പട്ടിയെപ്പോലെ മോങ്ങിക്കൊണ്ടു് അവൻ ഇറങ്ങിയോടി. മാമയുടെ ആദ്യത്തെ അടിയേററ പോലീസുകാരൻ നേരത്തെ സ്ഥലംവിട്ടിരുന്നു. അവൻ പഡപ്പനേയും ബാപ്പുസാഹേബിനേയുംകൂട്ടി ഓടിവരികയാണു്. രക്തം ഒലിപ്പിച്ചുനില്ക്കുന്ന പോലീസുകാരനെ കണ്ടതോടെ അവർ സംഭ്രാന്തരായി.

ടെൻറിനകത്തു് ഇൻസ്പെക്ടർ ഒററയ്ക്കാണു്. അദ്ദേഹത്തിന്റെ സ്ഥിതി അത്യന്തം ശോചനീയവും. അയാൾ പോലീസുകാരെ വിളിക്കുകയാണു്. പുറത്തേററ അടിയുടെ ആഘാതത്തിൽനിന്നുണർന്നു്, തോക്കിനു് കൈനീട്ടുമ്പോൾ ആ കൈക്കും ഒരടികൊടുത്തു് തോക്കു് തട്ടിപ്പറിച്ചു് മാമ ഗ്രാമക്കച്ചേരിയുടെ വരാന്തയിലേക്കു് ചാടിപ്പോയി. അവിടെ രണ്ടു തോക്കുംപിടിച്ചു് യമ

കിങ്കരനെപ്പോലെ അവൻ നില്ക്കുന്നതുകണ്ട പഡപ്പൻ പിന്തിരിഞ്ഞോടി കളഞ്ഞു. ബാപ്പുസാഹേബ് അവനെ കണ്ടിരുന്നില്ല. പോലീസുകാരൻ ഓടിയെത്തിയ ഉടനെ മനംതിരിയാതെ നിന്നേടത്തു നിന്നു. ബാളാചാർളു ടെ ഇല്ലത്തുപോയിരുന്ന ആഡ്ഗ്ളി കേശവറാവു ഇതൊന്നുമറിയാതെ കച്ചേരി യുടെ മറുവശത്തുനിന്നും വരുന്നതുകണ്ട് ആളുകൾ വിളിച്ചുപറഞ്ഞു: ''സ്വാമീ, പോകല്ലേ! കൊല്ലുമേ!'' അയാൾ അവരുടെ അടുത്തേയ്ക്ക് നീങ്ങി. കച്ചേരി യുടെ പുറത്ത് തിങ്ങിക്കൂടിയ ആൾക്കൂട്ടത്തിൽ ബഹളമായി.

വീണുകിടക്കുന്ന ഇൻസ്പെക്ടറെ പരിചരിക്കാൻപോലും കച്ചേരിയിൽ ആരും ഉണ്ടായില്ല. ആ അവസ്ഥകണ്ട് അധികാരിക്ക് ചിരിവന്നു. ചിരി ച്ചില്ല. ''റാവുസാഹേബ്! അടി വല്ലാതെ നൊന്തോ?'' എന്നുമാത്രം ചോദിച്ചു. ഇൻസ്പെക്ടർ മറുപടി നല്കാനാവാതെ ഞരങ്ങി.

മാദയുടെ കളരിക്കൂട്ടുകാർ വിവരമറിഞ്ഞ് ഓടിയെത്തുകയാണ്. മാദയെ രക്ഷിക്കാനായി അവരിലൊരുത്തൻ അവന്റെ ചെവിയിൽ മന്ത്രിച്ചു: ''ഞങ്ങ ളുടെകൂടെ നടന്നോളൂ. എന്നാലാ തോക്കുമാത്രം കൈവിടണം.''. പക്ഷേ, അവൻ നേരെ അകത്തേയ്ക്ക് നടന്നു.

''എന്താ, ഇൻസ്പെക്ടരേ, കള്ളക്കേസുണ്ടാക്കി കാഞ്ചി തട്ടിയാൽ എന്താ കുറ്റമെന്ന് മനസ്സിലായോ?'' അവൻ വിരട്ടി. ഇൻസ്പെക്ടർക്ക് സംസാരി ക്കണമെന്നുണ്ട്; പക്ഷേ, ഭയങ്കര വേദനയാണ്. ദീനനായി മാദയെ നോക്കുകമാത്രം ചെയ്തു.

''അധികാരിയെ ആമംവെയ്ക്കുമെന്നല്ലേ പറഞ്ഞത്? ഇനി ആമം വെയ്ക്കുമോ?'' മാദയുടെ അടുത്ത ചോദ്യം. അദ്ദേഹം മാപ്പിരക്കുന്നമട്ടിൽ അധി കാരിയെ നോക്കി.

ഈ തഞ്ചത്തിൽ സങ്കപ്പന്റെ കയ്യിൽനിന്നും അന്യായമായി തട്ടിത്തിന്ന ആറുരൂപ മടർത്തിപ്പിക്കണമെന്ന് മാദ ഉറച്ചു. ''സങ്കപ്പൻ തന്ന രൂപയെവിടെ? തരുന്നോ, ഇല്ല്യോ?'' ഇൻസ്പെക്ടർ ഞരങ്ങിക്കൊണ്ട് താക്കോൽ അവനു നേരെയെറിഞ്ഞു, പെട്ടിക്കുനേരെ കൈചൂണ്ടി.

മാദ പെട്ടിയിൽ കയ്യിട്ടു. ആയിരംരൂപവീതം നിറച്ച രണ്ടു സഞ്ചികൾ. അതിനുതാഴെ ആറു രൂപയുടെ കടലാസുപൊതി. മാദ ആ സഞ്ചികളെടുത്തു. ''മാദാ, അതെന്റെ സ്വന്തം കാശാണ്.'' പ്രാണവേദനയോടെ ഇൻസ്പെ ക്ടർ പറഞ്ഞു. മാദ ആ സഞ്ചിയെടുത്ത് അദ്ദേഹത്തിനുനേരെ എറിഞ്ഞു.

മാദ സങ്കപ്പന്റെ രൂപാ മാത്രമെടുത്ത് ഇറങ്ങി. അതിനുമുമ്പ് തോക്ക് പൊക്കി അവൻ പറഞ്ഞു: ''ഇൻസ്പെക്ടരേ, ഇങ്ങുനോക്കൂ! ഈ തോക്ക പോയാൽ നിങ്ങളുടെ ജോലിപോകും. നിങ്ങൾക്കു കഞ്ഞുകുട്ടികളുള്ളതാണ്. അതുകൊണ്ട് ഈ തോക്ക് നിങ്ങൾക്ക് തിരിച്ചുതരണമെന്ന് വിചാരിക്കുന്നു പക്ഷേ, തോക്ക് കയ്യിൽക്കിട്ടിയെന്നുവെച്ച്, ഈററപ്പുലിയെപ്പോലെ അധി കാരിക്ക് നേരെ ചാടിപ്പുറപ്പെട്ടാലുണ്ടല്ലൊ, ജീവനോടെ ഈ നാട്ടിൽനിന്നും മടങ്ങില്ല. കേട്ടോ!'' ഇൻസ്പെക്ടർക്ക് യാതൊരു പ്രതികരണവും കാണി ക്കാനുള്ള ശക്തിയുണ്ടായിരുന്നില്ല.

ഫാര രണ്ടു തോക്കും അധികാരിയുടെ കയ്യിൽ കൊടുത്തു. ഗ്രാമത്തിന്റെ അതിർത്തി കടന്നശേഷം മാത്രമേ ഇൻസ്പെക്ടർക്ക് കൊടുക്കാവൂ എന്നു പറഞ്ഞു. അവൻ വരാന്തയിൽ നിന്നിറങ്ങാൻ ഭാവിച്ചപ്പോഴാണ് കച്ചേരിക്കു മുമ്പ് കാളവണ്ടി നിർത്തി യശവന്തറാവു ഇറങ്ങിവന്നതു്. ഭാമയെ കൂട്ടിക്കൊണ്ടുതന്നെ അദ്ദേഹം കച്ചേരിപ്പടി കയറി അകത്തുവന്നു.

എന്നാൽ കച്ചേരിയിൽ കണ്ട രംഗം അദ്ദേഹത്തെ സ്തബ്ധനാക്കി. ഇൻസ്പെക്ടരുടെ മുഖം വിഭ്രാന്തമായിരുന്നു; കൂടാതെ വേദനകൊണ്ട് ഇടയ്ക്കിടെ പുളയുന്നുമുണ്ട്. അധികാരി ശാന്തനായിരുന്നു; എന്നാൽ പതിവുഗൌരവം മുഖത്തില്ല. ഒരിക്കലും അഴിഞ്ഞുപോകാത്ത അദ്ദേഹത്തിന്റെ തലപ്പാവ് അറുമാറായിരിക്കുന്നു. നടത്തത്തിൽ അമ്പരപ്പുണ്ട്. എന്തോ അപകടം സംഭവിച്ചിട്ടുണ്ടെന്ന് അദ്ദേഹം ഊഹിച്ചു.

''വരൂ, വരൂ. ഇപ്പോൾ വന്നതാണോ?'' അധികാരി അദ്ദേഹത്തെ സ്വാഗതം ചെയ്തു. ''എപ്പഴ് വന്നു പട്ടേലരേ?'' ഇൻസ്പെക്ടർ ഔപചാരികമായൊന്നു ചോദിച്ചു്, അദ്ദേഹം കാണാതിരിക്കാൻ മുഖം തിരിച്ചുകളഞ്ഞു. യശവന്തറാവു ടെന്റിൽ വന്നിരുന്ന ഉടനെ ഭാമ ലഘുഭക്ഷണം ഒരുക്കാൻ വീട്ടിലേയ്ക്ക് പുറപ്പെട്ടു. പക്ഷേ, അതിനിടയ്ക്ക് അധികാരി അദ്ദേഹത്തോടു പറഞ്ഞു: ''പട്ടേലരേ, നിങ്ങൾ വലിയമാളികയ്ക്ക് പോകുന്നതല്ലേ നല്ലതു്? പുതലാബായിഅക്കന്റെ ശവം ആസ്പത്രിക്ക് അയച്ചുകഴിഞ്ഞു. വലിയമാളികയിൽ ബാപ്പുസാഹേബ് വിഷാദിച്ചിരിക്കുന്നു. അങ്ങോട്ടു തന്നെ പോയാൽ എല്ലാ വിവരവും അറിയാം.''

''ശവമെന്തിനാ ആസ്പത്രിയിലയച്ചതു്? ദുർമ്മരണമായിരുന്നോ?'' യശവന്തറാവുവിന്റെ സ്വരം പേടികൊണ്ട് വിറക്കുന്നുണ്ടായിരുന്നു.

''എന്താ, ബാപ്പുസാഹേബ് സംഗതി വിശദമായി അറിയിച്ചിരുന്നില്ലേ? അയാൾ എന്താണ് കത്തിലെഴുതിയിരിക്കുന്നതു്? അധികാരി ചോദിച്ചു.

''ഗ്രാമത്തിൽ കോളറ പരന്നു തുടങ്ങിയിരിക്കയാണ്. പുതലാബായി കോളറ കാരണം മരിച്ചു. ശേഷക്രിയകൾ ഭംഗിയായി നടത്തിക്കാൻ ഉടനെ വരണം. അത്രമാത്രമേ എഴുതിയിരുന്നുള്ളു. എന്നാൽ നിങ്ങളുടെ വാക്കു കേട്ടാൽ സംഭവം കുഴപ്പമുള്ളതാണെന്ന് തോന്നുന്നല്ലോ.'' ഒന്നും തിരിയാത്ത മട്ടിൽ യശവന്തറാവു പറഞ്ഞു.

''അത്ര സരളമൊന്നുമല്ല. ഈ കുറ്റകൃത്യത്തിന്റെ കാര്യത്തിൽ നമുക്ക് കുഴപ്പമൊന്നും വരാതിരിക്കാനായി ശവം ആസ്പത്രിക്കയപ്പിച്ചു. ഒന്നുകിൽ പുതലാബായി കെട്ടിത്തൂങ്ങി ആത്മഹത്യ ചെയ്തിരിക്കണം; അല്ലെങ്കിൽ കയറിട്ട് കഴുത്തുഞെരിച്ചു മറ്റുവല്ലവരും കൊന്നിരിക്കണം. ആ സംശയം കാരണമാണ് അങ്ങനെ ചെയ്തതു്. ആത്മഹത്യ ചെയ്തതാണെങ്കിൽ ആർക്കും ഒരു കുഴപ്പവും വരില്ല.'' അധികാരി സംഗതി ചുരുക്കി വിവരിച്ചു.

യശവന്തറാവുവിന് ഇതുകേട്ട് ആദ്യം പരിഭ്രമമായെങ്കിലും പിന്നെ തന്റെ കർത്തവ്യത്തെക്കുറിച്ച് ചിന്തിച്ചുതുടങ്ങി. ബാപ്പു സാഹേബ് എഴുതിയ വിവ

രവും യാഥാർത്ഥ്യവും തമ്മിൽ ഏറെ അന്തരമുണ്ട്. എന്നാൽ എല്ലാം അന്വേഷിച്ച് പരിതഃസ്ഥിതി സാധാരണനിലയിലാക്കേണ്ടതു് കാരണവരായ തന്റെ കടമയാണ്. ''എന്തോ ആവട്ടെ. ഞാൻ വലിയമാളികയ്ക്കു് പോയി വരാം. ലഘുഭക്ഷണമൊന്നും വേണ്ട; നീ അതൊന്നും ഏർപ്പാടു ചെയ്യേണ്ട, കേട്ടോ.'' അദ്ദേഹം ഭാമയോടുപറഞ്ഞു പുറപ്പെട്ടു.

യശവന്തറാവു ഗ്രാമത്തിലെത്തിയ വിവരം അറിഞ്ഞ ബാപ്പുസാഹേബ് തന്നെ കച്ചേരിയുടെ അടുത്തേയ്ക്കു വന്നു. അമ്മാവനും മരുമകനും ഔപചാരികക്ഷേമാന്വേഷണങ്ങൾക്കുശേഷം താഴ്ന്ന സ്വരത്തിൽ സംഭാഷണമാരംഭിച്ചു. തല താഴ്ത്തിയിരുന്ന് ബാപ്പുസാഹേബ് പറഞ്ഞതു് യശവന്തറാവു കേട്ടിരുന്നുവോ എന്തോ? കുറച്ചുകഴിഞ്ഞു് രണ്ടുപേരും വലിയമാളികയിലേയ്ക്കു് നടന്നു. ഭാമ അധികാരിയുടെ കൂടെ അദ്ദേഹത്തിന്റെ വീട്ടിലേയ്ക്കും നടന്നു. ഇതെല്ലാം കണ്ടശേഷം കച്ചേരിയുടെ മുക്കിൽ ഒളിച്ചിരുന്ന ആഡ്ഗളി കേശവറാവുവും മറ്റു മൂന്നു പോലീസുകാരും ധൈര്യം വീണ്ടെടുത്തു് കച്ചേരിയിൽ കയറി.

താൻ പാദള്ളിയിൽനിന്നു മടങ്ങിയിട്ട് മൂന്നേമൂന്നുദിവസത്തിൽ നടന്ന അത്ഭുതസംഭവങ്ങളെക്കുറിച്ച് യശവന്തറാവു ഓരോന്നായി മനസ്സിലാക്കി—ബാപ്പുസാഹേബും യമുനയും വലിയമാളികയിലെ സേവകരും പറഞ്ഞ കാര്യങ്ങളിൽനിന്നു് അദ്ദേഹം എല്ലാം മനസ്സിലാക്കി. ഭാമയുടെ തലയിൽ അന്യായമായ കൊലക്കുറ്റം ആരോപിക്കപ്പെട്ടതാണ് പുതലാബായിയുടെ ആത്മഹത്യക്കു് കാരണമായതെന്നു് യമുന അറിയിച്ചു. ചിമണയെ മഠത്തിൽ പറഞ്ഞയച്ചതിൽ വേദനിച്ചാണു് പുതലാബായി ആത്മഹത്യചെയ്തതെന്നായിരുന്നു ബാപ്പുസാഹേബിന്റെ അഭിപ്രായം. യശവന്തറാവുവിനെ ഈ വിവരങ്ങൾ നടുക്കിക്കളഞ്ഞു. ജാഗീർദാരുടെ രാജകീയഭവനത്തിൽ ആത്മഹത്യപോലുള്ള അപമാനകരമായ സംഭവം നടന്നുവെന്നതു് അദ്ദേഹത്തെ ദുഃഖിപ്പിച്ചു. പരോക്ഷമായെങ്കിലും തന്റെ മരുമകൻ ഇതിനൊക്കെ കാരണക്കാരനായതിൽ ലജ്ജയും തോന്നി. അതുകൊണ്ട് ബാപ്പുസാഹേബ് എത്രതന്നെ നിർബ്ബന്ധിച്ചിട്ടും അദ്ദേഹം ആഹാരം കഴിച്ചില്ല. അദ്ദേഹത്തിന്റെ മനസ്സ് ഈ ദുരന്തങ്ങളുടെ കാരണങ്ങൾ തേടിയലഞ്ഞു. ചിമണയെ മഠത്തിൽനിന്നു് വിളിപ്പിക്കാൻ അദ്ദേഹം ആഗ്രഹിച്ചു. ബാപ്പുസാഹേബ് നിഷ്ഠുരതയോടെ പറഞ്ഞു: ''അതു വേണ്ട; അവൾ വരില്ല. ഇവിടെ വരാൻ സമ്മതിക്കില്ല. സമ്മതിച്ചാലും ഇപ്പോൾ അവൾക്കിവിടെ എന്താ കാര്യം?''

''അങ്ങനെയാണോ? എന്നാൽ ഞാൻതന്നെ മഠത്തിൽ പോയി അവളെ സമാധാനിപ്പിക്കണം. അനാഥയായ പെൺകുട്ടി; മരിച്ചവരുടെ കുട്ടികൾ ജീവിക്കുന്നവരുടെ കയ്യിലാണ്. നീ തന്നെയാണ് പറഞ്ഞതു്, പുതലാ അവളുടെ ദുസ്ഥിതിയിൽ മനമുരുകി ആത്മഹത്യചെയ്തതാണെന്നു്. എന്തായാലും ഞാൻ പോകുന്നതിനു് പഢപ്പേന്റെ തടസ്സമുണ്ടാവില്ലല്ലോ?'' യശവന്തറാവു തന്റെ തീരുമാനം ഉറപ്പിച്ചുപറഞ്ഞു.

''അതിനു് പഢപ്പേനെ ഇങ്ങോട്ടു് വിളിപ്പിക്കുന്നതല്ലേ നല്ലതു്?'' ബാപ്പുസാഹേബ് പഢപ്പേനെ വിളിക്കാൻ ഒരു സേവകനെ പറഞ്ഞയച്ചു.

"ആ പദ്മപ്പൻ കാരണം വലിയമാളികയിലെ രണ്ടു് പ്രാണൻ നഷ്ടപ്പെട്ടു. എന്നിട്ടും നീ അയാളുടെ ചങ്ങാത്തം ഉപേക്ഷിച്ചില്ല. എന്തിനാ അയാളുടെ കൂട്ടുകെട്ടു്?" യശവന്തറാവു നിയന്ത്രിക്കാനാവാതെ ചോദിച്ചു.

ബാപ്പുസാഹേബിനെയും പീഡിപ്പിക്കുന്ന ഒരു സമസ്യയാണിതു്. അയാളുടെ മനസ്സിൽ ആയിരംതവണ പൊങ്ങിവന്ന ചോദ്യമാണിതു്. അതിനെക്കുറിച്ചു് അഗാധമായി ചിന്തിച്ചു്, അവസാനം പദ്മപ്പന്റെ സ്നേഹബന്ധം കൂടാതെ നിലനില്പില്ലെന്ന തീരുമാനത്തിലെത്തി. ഏതു് പാപകൃത്യവും ഒറ്റയ്ക്കു് ചെയ്യുന്നതു്. കൂടാതെ പദ്മപ്പന്റെ സ്നേഹബന്ധം അനേകം ലാഭങ്ങളുണ്ടാക്കുമെന്ന പ്രതീക്ഷയും ഉണ്ടു്. പക്ഷേ, അക്കാര്യം അമ്മാവനോടു പറയുന്നതു് ഭീരുത്വമായേക്കുമെന്നു് അയാൾ ശങ്കിച്ചു. എങ്കിലും ചോദ്യത്തിനു് ഒരു ഉത്തരം നൽകണമല്ലോ: "അയാളുടെ സ്നേഹത്തിനു് മണ്ണിട്ടുപോട്ടെ! അയാളുടെ കീഴിൽ നാലു ചട്ടമ്പികളുണ്ടു്. റവന്യൂ ഉദ്യോഗസ്ഥന്മാരെ സ്വാധീനമുണ്ടു്. അയാളുടെ വിരോധം സമ്പാദിച്ചാൽ നാളെ ഈ നാട്ടിൽനിന്നു് വെള്ളം കുടിക്കാനൊക്കില്ല. അതുകൊണ്ടു് അവനെതിരായി ഒന്നും ചെയ്യാറില്ല." അയാൾ സമർത്ഥമായി വിശദീകരിച്ചു.

"അയാൾക്കെതിരായി ഒന്നും ചെയ്തിട്ടില്ലെന്നതു് നേരാണു്. പക്ഷേ, പേരു് കളഞ്ഞുകുളിച്ചു. ആദ്യമാദ്യം ഗ്രാമത്തിൽ നാലാൾക്കു് വേണ്ടവനായിരുന്നു. ഇപ്പോൾ പുതലയും ഉപേക്ഷിച്ചുപോയി. ഇനിയും ഇവിടെത്തന്നെ താമസിച്ചു് വെള്ളം കുടിക്കാനാവുമോ? നാട്ടുകാർ ലക്ഷ്മീബായിയെ ക്ഷണിച്ചു കൊണ്ടുവരാൻ അന്നേ ആലോചിച്ചിരുന്നതാണു്. ഇനിയിപ്പോൾ അവൾ താനേവരും." യശവന്തറാവു താക്കീതു നൽകുന്നമട്ടിൽ പറഞ്ഞു.

"ലക്ഷ്മീബായി ഇപ്പോൾ വന്നാൽത്തന്നെ ആരു് ഗൗനിക്കാൻ? പദ്മപ്പനുള്ളകാലംവരെ ഈ നാട്ടിൽ ആരുടെ കളിയും നടക്കില്ല." ബാപ്പുസാഹേബ് അലക്ഷ്യമായി പറഞ്ഞു.

യശവന്തറാവുവിനു് ഇതൊട്ടും പിടിച്ചില്ല. ബാപ്പുസാഹേബ് പരിപൂർണ്ണമായും പാളംതെറ്റി കഴിഞ്ഞിരിക്കുന്നുവെന്നു് അദ്ദേഹത്തിനു് ബോദ്ധ്യമായി. പദ്മപ്പനോടു് ബാപ്പുസാഹേബിനു് തോന്നുന്ന കൃത്രിമമായ ആദരവിനെക്കുറിച്ചറിഞ്ഞപ്പോൾ അദ്ദേഹത്തിനു് ജുഗുപ്സതോന്നി. പുതലാബായി മരിച്ചതിനുശേഷവും ജാഗീർദാരുടെ മട്ടിൽ ബാപ്പുസാഹേബ് സംസാരിക്കുന്നു! സംഭാഷണം ചൂടുപിടിച്ചു. അമ്മാവനും മരുമകനും പണ്ടേ വലിയ സൗഹാർദ്ദത്തിലല്ല. അതിലും വിശേഷിച്ചു് ഈ അടുത്തകാലത്തെ മരുമകന്റെ ചെയ്തികളെക്കുറിച്ചുകേട്ടു് അദ്ദേഹത്തിന്റെ മനസ്സു് ക്ഷോഭിച്ചിരുന്നു. തറവാടിന്റെ അഭിമാനം അദ്ദേഹത്തിനു് പ്രാണനെക്കാളും വിലപ്പെട്ടതായിരുന്നു. ബാപ്പുസാഹേബിനു് അതൊന്നും പ്രശ്നമല്ല. കൂടാതെ അയാളുടെ കാര്യങ്ങളിൽ ഇടപെടുന്നതു് ഇഷ്ടവുമല്ല. ഈ കാരണങ്ങൾകൊണ്ടു് രണ്ടുപേരുടെയും മനസ്സിൽ ഊറിക്കൂടിയിരുന്ന കയ്പ്പ് ഇപ്പോൾ വാക്കിൽ പ്രകടമായിത്തുടങ്ങി. യശവന്തറാവു നിഷ്ഠുരനാണു്. ചിമണിയുടെ അപമാനം, നാനായുടെ കൊല, ഇൻസ്പെക്ടരുടെ സന്ദർശനം, രാമയുടെമേൽ ചുമത്തിയ കള്ളക്കേസ്, അധി

കാരിയും ബാപ്പുസാഹേബും തമ്മിലുള്ള ശത്രുത്വം, പുതലാബായിയുടെ ആത്മഹത്യ ഇതെല്ലാററിനെക്കുറിച്ചും നിർദ്ദാക്ഷിണ്യമായി ചോദ്യംചെയ്തുതുടങ്ങി; ബാപ്പുസാഹേബിൻെറ ജീവിതമാകെ മാററുരച്ച് നോക്കപ്പെടുകയാണ്. ബാപ്പുസാഹേബ് സ്വയം തെററുചെയ്തിട്ടില്ലെങ്കിലും, കുററവാളികളുടെ കൂട്ടുകൂടുന്നതും തെററാണെന്നാണ് അദ്ദേഹത്തിൻെറ വാദം. അവിടെയും ഇവിടെയും മുട്ടിത്തിരിഞ്ഞ് വീണ്ടും പദ്മപ്പൻെറ സ്നേഹബന്ധത്തിലേയ്ക്കു തിരിച്ചുവന്നു.

''നിങ്ങളെന്തും പറഞ്ഞോളൂ. പദ്മപ്പന്റെ സ്നേഹബന്ധമുണ്ടെങ്കിൽ നാളെ ഒരു വിപത്തു് വന്നുപെട്ടാൽ എനിക്ക് സഹായം ലഭിക്കുമെന്ന വിശ്വാസമുണ്ട്.'' ബാപ്പുസാഹേബ് തീരുമാനിച്ചുറച്ച സ്വരത്തിൽ പറഞ്ഞു.

യശവന്തറാവു ഈ അഭിപ്രായത്തോട് യോജിച്ചില്ല. അദ്ദേഹത്തിൻെറ വിശ്വാസം ദൃഢമായിരുന്നു. പദ്മപ്പൻ ബലശാലിയായിരിക്കാം; പക്ഷേ, അയാൾ അന്യായത്തിൻെറ പക്ഷത്താണ്. അയാളോട് സൗഹൃദബന്ധം സ്ഥാപിക്കുകയെന്നുവച്ചാൽ വേതാളത്തിനെ സ്വാധീനപ്പെടുത്തിയതുപോലെയാണ്. മന്ത്രശക്തി നിലനില്ക്കുന്നിടംവരെ മാത്രം ആവശ്യപ്പെട്ടതൊക്കെ ചെയ്തുകൊടുക്കുന്ന വേതാളം, മന്ത്രശക്തി ക്ഷയിച്ചാൽ ഉടനെ അതിനെ സ്വാധീനപ്പെടുത്തിയവനെത്തന്നെ നശിപ്പിക്കും. പാതകികളുടെ സംസർഗ്ഗത്തിൻെറ അന്തിമഫലവും അതുതന്നെ.

''ആവശ്യംവരുമ്പോൾ പദ്മപ്പൻെറ സഹായം നിനക്ക് കിട്ടുമെന്ന വ്യാമോഹംമാത്രം നീ ഉപേക്ഷിച്ചേക്കൂ. അതു് നിന്നെ നശിപ്പിക്കാൻ മാത്രമേ ഉതകൂ. എൻെറ ഉപദേശം കേൾക്കാൻ മനസ്സില്ലെങ്കിൽ പറയേണ്ട ആവശ്യം എനിക്കുമില്ല!'' അദ്ദേഹം ദേഷ്യംകാരണം എന്തുചെയ്യണമെന്നറിയാതെ താഴെ വീണിരുന്ന ഉറുമാലെടുത്തു് തലയിൽ കെട്ടിത്തുടങ്ങി. സ്വരം കോപാവേശത്താൽ ചൂടുപിടിച്ചിരുന്നു. സംഭാഷണം ഈയൊരു പതനത്തിലെത്തുമെന്ന് ബാപ്പുസാഹേബും വിചാരിച്ചിരുന്നില്ല. പദ്മപ്പനുമായുള്ള കൂട്ടുകെട്ടവസാനിപ്പിക്കുമെന്ന് പ്രതിജ്ഞചെയ്യുംവരെ അമ്മാവൻെറ ദേഷ്യം ഇറങ്ങുന്ന മട്ട് കണ്ടില്ല. എന്തു് മറുപടി പറഞ്ഞാലും കുടുക്കാണ്. അതുകൊണ്ട് വിഷയം മാററാൻ അയാൾ തൻെറ ഭാവിപ്രശ്നം അവതരിപ്പിച്ചു: ''നാളെത്തന്നെ ലക്ഷ്മീബായിച്ചേടത്തി ഇവിടെവന്ന് വസ്തുവിൽ ഓഹരിചോദിച്ചാൽ നമുക്കും നാലാളുടെ സഹായംവേണം. അതിന് നാം നാട്ടുകാരുമായി ഇണങ്ങിപ്പോകണ്ടേ?''

''ഈ വലിയമാളിക ലക്ഷ്മീബായിക്ക് കിട്ടേണ്ടതാണ്. അവരുടെ തറവാട്ടുസ്വത്ത്. അതു് ചോദിക്കുന്നതിനുമുമ്പുതന്നെ കൊടുത്ത്, മര്യാദയ്ക്ക് നാട്ടിലേയ്ക്ക് നീ പോകണം. ആത്മാർത്ഥമായി ഞാൻ പറയുന്നതാണ്. പുതലാബായി ജീവിച്ചിരിക്കുമ്പോഴത്തെ കഥ വേറെ. അവൾക്കിനി തറവാട്ടിലെ പകുതിസ്വത്തിനവകാശമുണ്ട്. അപ്പോൾ നിനക്കിനി സ്വത്തുനോക്കി നടത്തി അനുഭവിക്കാനുള്ള അവകാശമുണ്ടായിരുന്നു. ഇപ്പോൾ അവകാശം ചോദിക്കട്ടെ. നീ ലക്ഷ്മീബായിയെ എഴുതി അറിയിക്കൂ. ഇല്ലെങ്കിൽ ഞാനെഴുതണോ, എഴുതാം.'' യശവന്തറാവു പതറാതെ നിർബന്ധത്തോടെ പറഞ്ഞു.

ഇതു് ബാപ്പുസാഹേബിനു് അപ്രതീക്ഷിതമായൊരു അടിയായിരുന്നു. ഒരു പ്രയാസവുംകൂടാതെ കൈവശമെത്തിച്ചേർന്നിരിക്കുന്ന ഇത്ര വലിയ സ്വത്തു് ഉപേക്ഷിക്കണമെന്നുപദേശിച്ചാൽ ആ ലോഭിക്കതു് സഹിക്കാവുന്നതായിരുന്നില്ല. ഇങ്ങനെ പറയുന്ന അമ്മാവനു് എന്തു് മറുപടി നൽകാൻ? അയാം ചിന്തിച്ചിരിക്കെ പഡരപ്പൻ തന്നെ സ്ഥലത്തെത്തി.

''അമ്മാവനും മരുമകനും തറവാട്ടുകാര്യം സംസാരിക്കയാണെന്നു് തോന്നുന്നു. അപ്പോൾ നമുക്കിവിടെ കാര്യമൊന്നുമില്ല. ഞാൻ പിന്നെ വരാം.'' പഡരപ്പൻ ഔപചാരികമായി പറഞ്ഞു.

''ഈ ചർച്ചയ്ക്കായിത്തന്നെയാണു് നിങ്ങളേയും വരാൻ പറഞ്ഞതു്. വരണം.'' ബാപ്പുസാഹേബ് അദ്ദേഹത്തെ സ്വാഗതംചെയ്തു് ഇരുത്തിയിട്ടു് അകത്തേയ്ക്കുപോയി. അമ്മാവന്റെ നീതിനിഷ്ഠമായ പീരങ്കിയുണ്ടകൾക്കു് ബലിയാകാൻ അയാൾ ഇഷ്ടപ്പെട്ടില്ല.

പഡരപ്പൻ തലയണയിൽചാരി അന്തസ്സിൽ ആസനസ്ഥനായി. പട്ടുപുതപ്പു വീശിക്കൊണ്ടു് അദ്ദേഹം പറഞ്ഞു: ''എന്തായാലും നിങ്ങൾ സ്ഥലത്തെത്തിയതോടെ നമ്മുടെ ആശങ്കയെല്ലാം തീർന്നു.''

''സ്വാമിക്കെന്തു് ആശങ്ക? അതെല്ലാം ഞങ്ങളെപ്പോലെ സംസാരസാഗരത്തിൽ ഉഴലുന്ന സാധാരണ മനുഷ്യർക്കല്ലേ?'' യശവന്തറാവു അറിയാതെതന്നെ സ്വരത്തിൽ പരിഹാസം നിഴലിച്ചു.

''സ്വാമിയായാലും സന്യാസിയായാലും പരമേശ്വരാ, ശിവന്റെ മായയിൽ നിന്നു് മോചനം ലഭിക്കുന്നതുവരെയും ആശങ്ക വിട്ടുപോവില്ല.'' വൈരാഗ്യത്തിന്റേതായ ഉപേക്ഷാഭാവത്തിൽ പഡരപ്പൻ ഗൗരവംവിടാതെ പറഞ്ഞു.

''അതിരിക്കട്ടെ. ഞാൻ അന്നു് നാട്ടിലേയ്ക്കു പോയശേഷം ഓഭ ഭയങ്കര ബഹളംകൂട്ടിയത്രെ?'' അറിയാനുള്ള കൗതുകംകൊണ്ടു് യശവന്തറാവു പറഞ്ഞു.

പഡരപ്പൻ ഇരിപ്പുമാററി. പുതിയ വാക്കുകൾക്കു് പുതിയ സ്ഥാനം; പുതിയ ശൈലി. ഈ തത്വം അദ്ദേഹം പാലിച്ചുപോന്നു.

''അവന്റെ തെമ്മാടിത്തത്തിനെക്കുറിച്ചെന്തുപറയാൻ? ചിമണ കൊച്ചു പെൺകുട്ടി. അറിവില്ലാതെ, എങ്ങനെയോ എവിടെയോ ഒന്നു് കാൽവഴുതിപ്പോയി. ഒരു പാപഭാരം ഞാൻ ഏറെറടുക്കണമെന്നോ? ശിവന്റെ ലീല! ഈശ്വരൻ എന്നെ പരീക്ഷിക്കുകയായിരിക്കുമെന്നു വിശ്വസിച്ചു് ഞാൻ സമ്മതിച്ചു. ആ ബ്രാഹ്മണൻ പിടിച്ചു് അലറുന്നവനു് തെററും ശരിയും മനസ്സിലാക്കാനുള്ള വിവേകം കാണുമോ? ദോഷമുണ്ടല്ലോ, അതു് മനുഷ്യനെ ചുട്ടു ചാമ്പലാക്കുന്ന തീയാണു്. മരത്തിൻതന്നെ ചിമണയെവിട്ടു് പൊയ്ക്കോളൂ എന്നു് ഞാൻ പറഞ്ഞു.'' സ്വാമി അതിനയസ്തമതം വിവരിച്ചു.

''അവരിപ്പോൾ സുഖമാണോ?''

''എന്തു പറയാനാ യശവന്തറാവേ? അതൊരു പ്രാന്തത്തിയാണു്. അനിയത്തി, നീ സ്വന്തം വീടാണെന്നു കരുതി സുഖമായി കഴിഞ്ഞോളൂ എന്നു പറഞ്ഞു; നാലാളെക്കൊണ്ടു് പറയിപ്പിച്ചു. കണ്ണീരും ഒലിപ്പിച്ചു് ആഹാരം

കഴിക്കാതെ ഒരേ കിടപ്പ്. പുതലാബായി മരിച്ചവിവരം അറിഞ്ഞതിനു ശേഷം അവളുടെ സ്ഥിതി കാണാനേ വയ്യ! അവളോട് സംസാരിക്കാൻ ചെന്നാലോ, വായിൽ തോന്നിയതൊക്കെ പറയും. ഒക്കെയും ശിവലീല തന്നെ, അല്ലേ?'' സ്വാമി നെടുവീർപ്പിട്ടു.

''ഗർഭിണിയായ പെൺകുട്ടി. ഇങ്ങനെ പട്ടിണികിടന്നാലത്തെ സ്ഥിതി യെന്ത്? ഞാൻതന്നെ മഠത്തിൽവന്ന് അവളെ പറഞ്ഞ് സമാധാനിപ്പിച്ചാൽ നേരെയാകുമോ?'' അനുഭാവപൂർണ്ണമായ ആ ഇച്ഛയ്ക്കെതിർപറയാൻ പഡേപ്പന് സാധിക്കുമായിരുന്നില്ല.

''നിങ്ങളുടെ ഇഷ്ടം. നിങ്ങളുടെ പെൺകുട്ടി. വേണമെങ്കിൽ വിളിച്ച് അതിന്റെ തലയിൽനിന്ന് ഈ വ്യഥയിറങ്ങാൻ എന്തുപായം വേണമെങ്കിലും ചെയ്തോളൂ. ഇക്കാര്യത്തിൽ ഞാനെന്തു പറയുന്നതും വിഡ്ഢിത്തമായിരിക്കും. ഒന്നുകിൽ കുളരിക്കു പുറത്ത്; അല്ലെങ്കിൽ ആശാന്റെ നെഞ്ചത്ത്! വയോധികരായ നിങ്ങൾ എന്തുപറഞ്ഞാലും നടക്കും. ഒന്നാമതായി അനാഥയായ പെൺകുട്ടി. എവിടെയായാലും സുഖമായിക്കഴിയട്ടെ എന്നേ എനിക്കും വിചാരമുള്ളൂ.-എന്നാലെന്താ ചെയ്യുക?'' സ്വാമി തല്ക്കാലത്തേയ്ക്കെങ്കിലും നിരുദ്ധകണ്ഠനായി.

''നിങ്ങളൊന്നും ചെയ്യേണ്ട. അവളെ എന്റെ മകളെപ്പോലെതന്നെ കരുതുന്നു. അവളെ എന്റെകൂടെ നാട്ടിലേയ്ക്ക് കൂട്ടിക്കൊണ്ടു പോകാമെന്ന് വിചാരിക്കുന്നു.''

പഡേപ്പന് സ്വർഗ്ഗീയാനുഭൂതിയുണ്ടായ നിമിഷം. ''നിങ്ങളുടെ മനസ്സ് വലുതാണ്. നിങ്ങൾ പാവങ്ങളുടെ പിതാവുതന്നെ. സംശയമില്ല.'' അദ്ദേഹത്തെ പ്രശംസിക്കുന്നതിന് പഡേപ്പന് ഒരു ശങ്കയുമുണ്ടായില്ല.

ഒരു പ്രശ്നം വളരെയെളുപ്പം പരിഹരിക്കപ്പെട്ടിരിക്കുന്നു. രണ്ടുപേർക്കും ആശ്വാസമായി. ക്ഷണനേരം ആരും മിണ്ടിയില്ല. യശവന്തറാവു ജന്മനാ സംസാരപ്രിയനാണ്. കുറേനേരം മൗനം പാലിക്കാനാവില്ല. അദ്ദേഹം വീണ്ടും നാട്ടുകാര്യങ്ങൾ സംസാരിച്ചുതുടങ്ങി. സംസാരം ഗ്രാമത്തിലെ സംഭവങ്ങളിലേയ്ക്കു തിരിഞ്ഞു. ഇൻസ്പെക്ടരുടെ സന്ദർശനം കാരണം പാഠള്ളിയിൽ നടന്ന കോലാഹലങ്ങളേയും അധികാരിയുടെ അക്രമങ്ങളേയും പഡേപ്പൻ രസകരമായി വർണ്ണിച്ചുതുടങ്ങി. പ്രധാനമായ ഉദ്ദേശ്യം അധികാരിയുടെ ദുഷ്ചെയ്തികൾ പരക്കെ പ്രചരിപ്പിക്കുകയായിരുന്നു. ഭാഭയെപ്പോലുള്ള തെമ്മാടികളെ കൂട്ടിപ്പിടിച്ച് അധികാരി ദുർഭരണം നടത്തുകയാണെന്നായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. പുതലാബായിയുടെ മരണത്തോടെ ബാപ്പുസാഹേബിനെ ഗ്രാമത്തിൽനിന്നോടിക്കാനുള്ള ഗൂഢാലോചനയിലേർപ്പെട്ടിരിക്കയാണെന്നും സൂചിപ്പിക്കാൻ മറന്നില്ല.

''പടേലരേ, നിങ്ങളറിയുമോ? ഞാൻ ജീവിച്ചിരിക്കുമ്പോൾ ഇവരൊക്കെ എന്തു കുട്ടിക്കരണം മറിഞ്ഞാലും ബാപ്പുസാഹേബിനെ ഈ നാട്ടിൽനിന്നോടി

കാർ സമ്മതിക്കില്ല.'' ഒരു പ്രതിജ്ഞയുടെ ഗാംഭീര്യമുണ്ടായിരുന്നു ആ വാക്കുകൾക്ക്.

''സ്വാമികളേ, നേരാണ്. നിങ്ങളുടെ സ്നേഹബന്ധംവച്ച് നിങ്ങൾ ഇങ്ങനെ പറയണം. എന്നാൽ തലയും താടിയും നരച്ച ഞങ്ങൾക്ക് തോന്നുന്നത്, ഇവൻ മര്യാദക്കാരനായി സ്വന്തം നാട്ടിൽത്തന്നെപോയി ജീവിക്കണമെന്നാണ്. പാവങ്ങളുടെ പിതാവാകണമെന്നുണ്ടെങ്കിൽ അത് സ്വന്തം ഗ്രാമത്തിൽത്തന്നെയാണ് നല്ലത്. ഇവിടെയാണെങ്കിൽ പാവങ്ങളുടെ കാര്യം നോക്കാൻ നിങ്ങളുണ്ടുതാനും.'' യശവന്ത്റാവു തന്റെ തീരുമാനം രേഖപ്പെടുത്തി.

പഡമപ്പന്റെ ഉള്ളൊന്നു കാളി. ഈ കിഴവന്റെ ധൈര്യം അദ്ദേഹത്തെ ചൂടുപിടിപ്പിച്ചു. പക്ഷേ, കാണിച്ചില്ല. വളരെ മൃദുവായി അദ്ദേഹത്തെ പ്രീണിപ്പിക്കാൻ ശ്രമിച്ചുകൊണ്ടു പറഞ്ഞു.

''നിങ്ങൾ നട്ട തൈ. നിങ്ങൾതന്നെ പറിച്ചുകളയുന്നത് ശരിയാണോ? ഈ ജാഗീരിലെ ഭൂമി സ്വാധീനപ്പെടുത്തിക്കൊടുത്തത് നിങ്ങളാണ്; ബാപ്പുസാഹെബിനെ ഇവിടെ നിറുത്തിയതും നിങ്ങൾതന്നെ. ഈ ഘട്ടത്തിൽ ഞങ്ങളെയെല്ലാം കൈവിട്ടുപോകണമെന്നും നിങ്ങൾ പറയുന്നു. പുതലാബായി പോയി; പക്ഷേ, വലിയമാളിക മരിച്ചിട്ടില്ല. ഞാനും നിങ്ങളും കൃഷിക്കാരും മരിച്ചിട്ടില്ല. ലക്ഷ്മീബായി വന്നാൽ ഏതു കൃഷിക്കാരനാണ് അവരെ ഗൗനിക്കുക? ബാപ്പുസാഹെബ് മനസ്സുവച്ചാൽ ഇന്നീനാട്ടിലെ രാജാവാകാം. പാവങ്ങളായ നാട്ടുകാർ ഒന്നടങ്കം അയാളുടെ പിന്നിലുണ്ട്. കണ്ടുകൂടാത്ത മൂന്നുനാലെണ്ണം കുശുമ്പുംപറഞ്ഞ് കത്തിയിരിപ്പുണ്ടാകും. അവരെ കൂട്ടാക്കേണ്ട കാര്യം?

സംഭാഷണം നീട്ടിക്കൊണ്ടുപോകാൻ യശവന്ത്റാവുവിന് ഇഷ്ടമില്ലായിരുന്നു. പഡമപ്പനെക്കുറിച്ച് അദ്ദേഹം ആദ്യംപറഞ്ഞ അഭിപ്രായം, ഈ കൂടിക്കാഴ്ച ദൃഢപ്പെടുത്തിയതേയുള്ളു. അദ്ദേഹം വിഷയം മാറ്റിക്കളഞ്ഞു. ''ഇതെല്ലാം ബാപ്പുസാഹെബിനെ സംബന്ധിക്കുന്ന കാര്യങ്ങൾ. ഞാനെന്തിന് അതിൽ തലയിടണം? ചിമണയെ നിങ്ങൾതന്നെ വലിയമാളികയിൽ പറഞ്ഞയയ്ക്കുന്നോ, അല്ല, ഞാൻ മഠത്തിൽവന്ന് കൂട്ടിക്കൊണ്ടുവരണോ?''

വിഷയം മാറ്റിയതിന്റെ കാരണവും പഡമപ്പൻ മനസ്സിലാക്കി; കിഴവന്റെ അക്കൊമ്പിന്റെ ദാർഢ്യവും കണ്ടറിഞ്ഞു. ''നിങ്ങൾ പറഞ്ഞ കാര്യം ഞാൻ അവളെ അറിയിക്കാം. അവളിങ്ങോട്ടുവന്നാൽ നന്നായി. ഇല്ലെങ്കിൽ നിങ്ങൾതന്നെ അങ്ങോട്ട് വരേണ്ടിവരും.'' ബാപ്പുസാഹെബ് കുളിച്ചിറങ്ങി. പഡമപ്പൻ ഇറങ്ങുകയാണ്. ബാപ്പുസാഹെബിനെ കാണാതെ പോകാനൊക്കില്ല. യശവന്ത്റാവു കുളിക്കാൻ അകത്ത് പോകുന്നതുവരെയും അവർ കാത്തിരുന്നു. പിന്നെ അവരുടെ രഹസ്യ ചർച്ച നടന്നു.

യശവന്ത്റാവു ചിമണയെ കാണുന്നത് പഡമപ്പന് ഇഷ്ടമുള്ള കാര്യമായിരുന്നില്ല. അവളുടെ ദുഃസ്ഥിതി കണ്ടുകഴിഞ്ഞാൽ അവളോടുള്ള അനുഭാവംകൊണ്ട്

ഈ കിഴവൻ തന്റെ സകല തന്ത്രങ്ങളുടേയും അടിക്കല്ല് വലിച്ചേക്കാം. അതു കൊണ്ടു് അദ്ദേഹത്തിന്റെ കണ്ണിൽപ്പെടാതിരിക്കത്തക്കവണ്ണം ചിമണയെ മററെങ്ങാനും അയച്ചുകളയണമെന്നു് രണ്ടുപേരുംകൂടി തീരുമാനിച്ചു. കെഞ്ചനോടു പറഞ്ഞു് ഉടനെ സംഗതി അവസാനിപ്പിക്കണം; പധപ്പൻ ധൃതിയിൽ മഠത്തിനുനേരെ നടന്നു.

# 16

പോലീസ് ഇൻസ്പെക്ടർ സന്ദർശനം അവസാനിപ്പിച്ചു പോയെങ്കിലും പാമ്പള്ളിയിൽ സമാധാനം പുലരുന്നതിന്റെ ലക്ഷണങ്ങളൊന്നും കണ്ടില്ല. രണ്ടു ദിവസങ്ങൾക്കുമുമ്പു് തുടങ്ങിയ കോളറ ഉഗ്രരൂപം പ്രാപിച്ചിരിക്കുന്നു. ആദ്യമാദ്യം വലിയമാളികയിലെ ചോളം തിന്നതിന്റെ പേരിൽ ചിലർ കാലപുരി പ്രാപിച്ചു. എന്നാൽ പിന്നീടു് പാവങ്ങളുടെ വീടുകളിലും കോളറ വ്യാപിച്ചു. നേരംപുലർന്നാൽ ആളുകൾ ഏതോ ഭയാനകവാർത്തയും പ്രതീക്ഷിച്ചിരിപ്പായി. രാത്രി കോളറയ്ക്കു് ആരൊക്കെയാണു് കുരുതിയായതെന്നു് ആർക്കറിയാം? ഇന്നു് ചിലർ; നാളെ മററുചിലർ. നമ്മുടെ ഊഴം എപ്പോഴാണോ ആവോ! ആളുകൾ ഭയവിഹ്വലരായി. കോളറാമരണങ്ങളുടെ റിപ്പോർട്ടു് അയച്ചും മരിച്ച വീടുകളിൽച്ചെന്നു് പറഞ്ഞതുതന്നെ പറഞ്ഞാശ്വസിപ്പിച്ചും അധികാരി ക്ഷീണിച്ചുപോയി. മരിച്ചവരുടെ അവകാശികളെ വിളിച്ചു്, പിന്തുടർച്ചാവകാശത്തെക്കുറിച്ചു് യഥാസമയം റിപ്പോർട്ടു് ചെയ്യില്ലെങ്കിൽ പിഴയടയ്ക്കേണ്ടിവരുമെന്നു് ആളുകളെ കർത്തവ്യബോധമുള്ളവരാക്കുന്നതു് കവലക്കുട്ടി ശേഷപ്പന്റെ ഒഴിച്ചുകൂടാത്ത ചുമതലയായിരുന്നു. ശവക്കുഴി തോണ്ടുന്നതു് കളരിയപ്പോസികളുടെ നിത്യജോലിയായിത്തീർന്നു. പരിസരത്തുള്ള ദേവസ്ഥാനങ്ങളിൽ പുണ്യാഹം കഴിപ്പിച്ചു്, ദേവിയുടെ ക്രോധം ശമിപ്പിക്കാൻ ആടിനെ ബലികൊടുക്കേണ്ടതുണ്ടു്. പായസനിവേദ്യവും വേണം. അതിനു് ചോളം സംഭരിച്ചു് പൊടിപ്പിക്കുന്നതിൽ ബാപ്പു സാഹേബിന്റെ പുലിവേട്ടപ്പഴവന്മാരുടെ മൂപ്പൻ തിപ്പനും മുട്ടകാരനും മുഴുകി.

ഏതായാലും നാട്ടിൽ പടർന്നുപിടിച്ച കോളറ എല്ലാവരേയും ഒരുതരത്തിലല്ലെങ്കിൽ മറെറാരുതരത്തിൽ അദ്ധ്വാനനിരതരാക്കി. ഉത്സവം, യുദ്ധം, പകർച്ചവ്യാധി ഇങ്ങനെ വല്ല സാമൂഹ്യപ്രശ്നവും വന്നാൽപിന്നെ ആളുകളുടെ പ്രവർത്തനശേഷി അത്ഭുതകരമായി വർദ്ധിക്കുന്നു. ഇപ്പോഴും അതുതന്നെ സ്ഥിതി. പധപ്പൻ നാട്ടിലുണ്ടായിരുന്നെങ്കിൽ തന്റെ അനുയായികളെ മരണവക്ത്രത്തിൽനിന്നു് രക്ഷിക്കാൻ അദ്ദേഹം അത്ഭുതാവഹമായ രീതിയിൽ അദ്ധ്വാനിക്കുമായിരുന്നു. സർക്കാർ ഡാക്കറെ വിളിച്ചുകൊണ്ടുവരാൻപോയ പധപ്പൻ ഗ്രാമ

ത്തിലേയ്ക്ക് തിരിച്ചുവന്നതേയില്ല. കൂടാതെ പോകുമ്പോൾ ചിമണയെക്കൂടെ കൂട്ടിയിരുന്നു. അവളെ തന്റെ ശിഷ്യനെ ഏല്പിച്ച് ഡാക്കറെ വിളിക്കാൻ പോയതാണ്. എന്തുകൊണ്ട് അദ്ദേഹം തിരിച്ചുവന്നില്ലെന്നതു് കെഞ്ചുനു പോലും ഒരു കടംകഥയായിരിക്കയാണ്. ''സ്വാമിജി ഇന്നുവരും; ഡാക്കറെ കൂട്ടിക്കൊണ്ടുവരും.'' മഠത്തിലേയ്ക്ക് കയറിവരുന്ന ആളുകളോട് ആവർത്തിച്ച് ഈ വാക്കുകൾ അവനു് മനഃപാഠമായിപ്പോയിരുന്നു. കോളറ പടർന്നുപിടിച്ചതോടെ മഠത്തിൽ തീർത്ഥത്തിനായി നിത്യവും എത്തിച്ചേരാറുള്ള ഭക്തന്മാരുടെ എണ്ണം കുറഞ്ഞുവന്നു. എല്ലാവരും വീടുപിടിച്ചതുകാരണം മഠത്തിൽ കെഞ്ചുനു് ഏകാന്തത അസഹ്യമായിത്തീർന്നു. കഞ്ചാവു് ഭക്തന്മാർ മഠത്തിനടുത്തെങ്ങും വരാതിരുന്നതുകൊണ്ട് അവനാകെ മടുത്തു. തീർത്ഥത്തിനുവേണ്ടി വീടും കുടിയും ത്യജിച്ച് മഠത്തിലെത്തിയ ഈ ധീരനായ വൈരാഗി ഏറെ മുഷിഞ്ഞു. നിത്യവും പദ്മപ്പന്റെ വഴിയുംനോക്കി, കോളറാകൊണ്ട് മരിച്ചവരുടെ കണക്കെടുത്ത് കെഞ്ചുൻ സമയംകൊന്നു.

രണ്ടാഴ്ചകഴിഞ്ഞു. പദ്മപ്പന്റെ ഒരു വിവരവുമില്ല. അദ്ദേഹം വിളിച്ചുകൊണ്ടുവരാൻപോയ ഡാക്ടറുടെ പൊടിപോലുമില്ല. ഈ ഇടവേളയിൽ ആയിരത്തോളംവരുന്ന ജനസംഖ്യയിൽ നൂറോളംപേർ ശിവപാദത്തിലെത്തി വിമോചിതരായിരിക്കയാണ്. വലിയമാളികക്കാരുടെ വകയായി ആടറുത്ത് ഗ്രാമദേവതകൾക്ക് പായസനിവേദ്യമർപ്പിച്ചെങ്കിലും ദുർഗ്ഗാദേവിയുടെ രോഷം അടങ്ങിയതിന്റെ ലക്ഷണങ്ങളൊന്നും കണ്ടില്ല. പഴങ്കടം ഒററയടിക്ക് പിരിച്ചെടുക്കാനെത്തിയ ദുശ്ശാഠ്യത്തോടെ മരണം ഓരോരുത്തരുടേയും വീട്ടുമുററത്തിരുന്ന് ബലിയാവശ്യപ്പെട്ടു. ബാളാചാര്യരുടെ അനുജന്റെ മകൻ ഗോപാലാചാരി, മഠത്തിൽനിന്ന് ഇല്ലത്തേയ്ക്ക് തിരിച്ചുപോയവൻ മഠത്തിലെ വരാന്ത പിന്നെ കയറിയില്ല. ഒററദിവസംകൊണ്ട് വൈകുണ്ഠം പ്രാപിച്ചു. അന്ന് സന്ധ്യയ്ക്കുതന്നെ അദ്ദേഹത്തിന്റെ വൃദ്ധനായ മുത്തച്ഛൻ ഹനുമന്താചാരി കോളറയ്ക്കിരയായി.

ഈ പകർച്ചവ്യാധിയുടെ മേളയിൽ ബാളാചാര്യർക്കും തിരക്കുതന്നെ. ശരീരത്തിനും മനസ്സിനും വേണ്ടുവോളം ജോലി. വെള്ളം ചൂടാക്കി കുടിക്കാനും 'ചക്രാണി' വേരു് മോരിൽ അരച്ചുകുടിക്കാനും നിർദ്ദേശിച്ചുകൊണ്ട് അദ്ദേഹം വൈദ്യനായി നടന്നു മരിച്ച വീടുകളിൽ കയറിയിറങ്ങി ആശ്വാസവചനങ്ങൾ പറയുന്നതും അദ്ദേഹത്തിന്റെ ജോലിയായിരുന്നു. സ്വന്തം ഇല്ലത്തു് കോളറ ബാധിച്ച മകന്റെ കാര്യത്തിൽ നിഷ്പ്രയോജനമായ 'ചക്രാണി'വേർ നാട്ടാർക്ക് അരച്ചുകൊടുക്കുന്ന തൊഴിൽ അദ്ദേഹം ഉപേക്ഷിച്ചില്ല. ആ വേരിന്റെ ശക്തിയിൽ അദ്ദേഹത്തിന്റെ വിശ്വാസം നഷ്ടപ്പെട്ടില്ല തന്റെ പ്രയത്നം വിഫലമാകുമെന്ന് അദ്ദേഹത്തിനറിയാമായിരുന്നു. ബ്രഹ്മലിഖിതത്തിനു മുമ്പിൽ ആരുടെ കളിയും നടക്കില്ലെന്നു അദ്ദേഹത്തിനു് ഉറപ്പായിരുന്നു. കർമ്മഫലത്തിനനുസരിച്ച് വിധി നടത്തുന്ന ഈ അഗ്നിപരീക്ഷണത്തിൽനിന്ന് ആർക്കും ഒഴിഞ്ഞുമാറാനാവില്ല. അതു് ശാശ്വതസത്യമാണ്. എന്നാലിപ്പോഴും ചില ആത്മാക്കൾ രക്ഷപ്പെടില്ലേ? തന്റെ ശ്രമത്തിലൊന്നെങ്കിലും സഫലമാ

ക്കാതിരിക്കുമോ? അപ്പോഴും ഈ ശ്രമം വേണ്ടെന്നുവയ്ക്കാമോ? മരണം സർവ്വസ്വവും വിഴുങ്ങാൻ വായപൊളിച്ചിരിക്കുമ്പോഴും രക്ഷപ്പെടാനുള്ള മനുഷ്യാത്മാവിന്റെ അദമ്യമായ ഇച്ഛയുടെ പ്രതീകമായിരുന്നു അദ്ദേഹത്തിന് ആ ഒറ്റമൂലിക. ഇല്ലത്തെ ചാണക്കല്ല് തേഞ്ഞുപോകുന്നതുവരെ അദ്ദേഹം ആ വേര് ഉരച്ചുകൊണ്ടിരിക്കാനുറച്ചിരുന്നു.

മരണം അദ്ദേഹത്തിന്റെ ഇല്ലത്തും ബലി ആവശ്യപ്പെടുകയാണ്. ഒറ്റമൂലികയുടെ അപേക്ഷ അത് നിരസിച്ചിരിക്കുന്നു. ആചാര്യരുടെ അനുജന്റെ മകൻ മരണത്തിനിരയായിക്കഴിഞ്ഞു. ആചാര്യർക്ക് ഇതൊരാത്മപരീക്ഷയായി തോന്നി. മരണം തന്നെ ആക്രമിച്ചില്ല; പ്രത്യുത മറ്റുള്ളവരുടെ വേദനയിൽ ഹൃദയം എങ്ങിനെ സ്പന്ദിക്കണമെന്ന് പഠിപ്പിക്കുകയാണ്. മകന്റെ ശവത്തിൽ നോക്കിയിരുന്ന് ആചാര്യരുടെ ഭാര്യ മൗനമായി കണ്ണീരൊഴുക്കി. ഭർത്താവിന്റെ നിർമ്മമായ മൗനം കാൺകെ ഉച്ചവച്ച് നിലവിളിക്കാൻ അവൾക്ക് ധൈര്യമുണ്ടായില്ല. ആചാര്യർ അക്കാര്യം മനസ്സിലാക്കുകയും ചെയ്തു. നാട്ടുകാരോട് പറയാറുള്ള അതേ ആശ്വാസവചനങ്ങൾ അദ്ദേഹം ഭാര്യയ്ക്കും നൽകി. അദ്ദേഹം ശവസംസ്കാരത്തിന് ഒരുക്കം കൂട്ടാൻ പോയില്ല. ഒറ്റമൂലിക അരച്ചുകൊണ്ട് ഒരിടത്തിരുന്നുകളഞ്ഞു. മരുന്ന് അങ്ങളായരഞ്ഞ് വെള്ളത്തിൽ കലങ്ങി അനുനിമിഷം മറിച്ചുകൊണ്ടിരുന്നു. ഇതുതന്നെയാണോ ജീവിതം? ആചാര്യർ ചിന്തിച്ചു.

''പട്ടരുടെ മനസ്സ് കല്ലാണ് '' ചിലർ ആചാര്യരുടെ പെരുമാറ്റം കണ്ട് അവജ്ഞയോടെ പറഞ്ഞു. അദ്ദേഹത്തിന്റെ കാതിൽ അത് പതിച്ചില്ല. ഗോപാലകൃഷ്ണദേവസ്ഥാനത്തിരുന്ന് വേര് നിരന്തരമായി അരച്ചുകൊണ്ടിരിക്കുക ആചാര്യരുടെ തൊഴിലായിത്തീർന്നു. ആചാര്യരുടെ ഹൃദയം വേദനകൊണ്ട് തുടിക്കുന്നോ? അല്ല, കല്ലുപോലെ കഠിനമാണോ? അതൊന്നും ശ്രദ്ധിക്കാതെ ആളുകൾ അദ്ദേഹം നൽകുന്ന മരുന്ന് വാങ്ങിക്കൊണ്ടിരുന്നു. ആചാര്യരുടെ അനുകമ്പ മരുന്നിന്റെ രൂപത്തിൽ പ്രവഹിച്ചു. മകൻ മരിച്ചന്ന് സന്ധ്യയ്ക്കും ആചാര്യർ ക്ഷേത്രത്തിലെ വരാന്തയിലുണ്ടായിരുന്നു. നാടാകെ കത്തിച്ചാമ്പലാവുമ്പോൾ ജീവിച്ചിരിക്കുന്നവർക്കുവേണ്ടി അദ്ധ്വാനിക്കുന്ന ആ മഹാപുരുഷനിൽനിന്നും ഒറ്റമൂലിക അരച്ചുകലക്കിയ മോര് ആളുകൾ കൃതജ്ഞതയോടെ സ്വീകരിച്ചു. ആചാര്യരുടെ വേര് തേഞ്ഞുകൊണ്ടിരുന്നു. സന്ധ്യയായി. മരുന്നിനുവേണ്ടി കാത്തിരുന്ന ആളുകൾ പിരിഞ്ഞുപോയി. ആചാര്യർ ക്ഷേത്രത്തിന്റെ പടിയിറങ്ങി. ചാണയെടുത്ത് ചുമലിൽവച്ച് രണ്ടാംമുണ്ടുപുതച്ച് ആചാര്യർ ഇല്ലത്തേയ്ക്ക് പുറപ്പെട്ടു. ക്ഷേത്രത്തിന് അല്പം അകലെ ചെരിപ്പുകുത്തി മല്ലി ദുഃഖത്തോടെ നില്ക്കുകയായിരുന്നു. കാരണം ചോദിക്കേണ്ടതില്ല. ആചാര്യർ കണ്ണുകൊണ്ടുതന്നെ അവളെ സംസാരിപ്പിച്ചു.

''ഏമാനേ, ചന്നന് രണ്ടുപുറത്തും പോകാൻ തുടങ്ങിയിരിക്കുന്നു. വേര് ബാക്കിയുണ്ടെങ്കിൽ കുറച്ചുതരാമോ?'' അവൾ അതിവിനയത്തോടെ അപേക്ഷിച്ചു.

''വേരോ? ഇനി രണ്ടോരാംകഴ് മതിയാവും; അത്രയുംകാണും. എടുത്തോളൂ.'' ആചാര്യർ ബാക്കിയുണ്ടായിരുന്ന മരുന്ന് അവളുടെ കയ്യിലിട്ട് സ്ഥലംവിട്ടു. തന്റെ കയ്യിലുള്ള 'ചക്രാണി' വേരും തീർന്നു. ഇനിയെന്തുചെയ്യും? അതായി ചിന്ത. ഒരു ഉപായവും തോന്നിയില്ല. അദ്ദേഹം വളരെ വേദനിച്ചു. വാല്യക്കാരൻ നിങ്കൻ അപ്പോൾ അദ്ദേഹത്തിനടുത്തേക്ക് ഓടിയെത്തി. അവൻ ഭയവിഹ്വലനായിരുന്നു. ''സ്വാമീ, ആചാര്യസ്വാമീ! അപകടം! ഗൌഡർ........ നിങ്കൻ നിലവിളിച്ചുതുടങ്ങി.

''ഇപ്പോൾ അപകടമേ സംഭവിക്കുന്നുള്ളൂ. നിങ്കാ, ഗൌഡർക്ക് എന്തായെന്ന് പറയൂ.'' ഭീകരമായ വാർത്ത ഊഹിച്ചുകൊണ്ട് ആചാര്യർ ചോദിച്ചു.

''എന്താകാൻ? രണ്ടുപുറത്തും ........'' തുടരാനാകാതെ നിങ്കൻ വിങ്ങിക്കരഞ്ഞു. പുതപ്പിന്റെ തലകൊണ്ട് കണ്ണ് തുടച്ചുതുടങ്ങി.

'ആചാര്യർ അവനോടൊന്നും പറഞ്ഞില്ല ചുരുക്കത്തിൽ മരണം അധികാരിയുടെ വാതില്ക്കലെത്തിനില്ക്കുന്നു! ഗ്രാമത്തിന്റെ അഗ്നിപരീക്ഷ ഇനിയും കഴിഞ്ഞില്ലെന്നോ? അന്നുരാത്രി അധികാരി തന്റെ തറവാടിന്റെ അഭിമാനം കാത്തുകൊള്ളേണമെന്ന് അപേക്ഷിച്ച സംഭവം ആചാര്യരുടെ ഓർമ്മയിലെത്തി അതൊരു പ്രവചനമായിരുന്നോ? കോളറകൊണ്ട് ആദ്യം മരിച്ച ബാല്യനെ ആദ്യമേ അധികാരി കണ്ടിരുന്നു. അന്നുമുതൽ അദ്ദേഹത്തിന്റെ സ്വഭാവമാകെ മാറി. മരണത്തിന്റെ നിഴൽ അന്നുതന്നെ അദ്ദേഹത്തിന്റെമേൽ പതിഞ്ഞിരിക്കണം. ഇല്ലെങ്കിൽ മൂന്നുദിവസത്തിൽ ഇത്രയും വലിയ മാററമോ? വജ്രംപോലെ കഠിനമായി, ധാർഷ്ട്യത്തോടെ മീശപിരിച്ച് ഗ്രാമത്തിൽ വിലസിയിരുന്ന അധികാരി അന്നുരാത്രി വെണ്ണയേക്കാൾ മൃദുവായിരുന്നു; പാദള്ളിയിലെ ജീവിതസമ്പ്രദായമാകെ മാറണമെന്നതായിരിക്കുമോ വിധി!

ബാലാചാര്യരും അധികാരിയും സമാർ ഒരേപ്രായക്കാരാണ്. ബാല്യംമുതൽ ഒന്നിച്ചുവളർന്നവർ; പരസ്പരം നന്നായറിയാം. ഗ്രാമത്തിലെ പ്രശ്നങ്ങളുടെ പേരിൽ പലപ്പോഴും ബദ്ധശത്രുക്കളായിരുന്നിട്ടുമുണ്ട്. ഏതോ ഒരു ബഹളത്തിൽ അധികാരി, തന്നെ അപമാനിച്ചുവെന്നുപറഞ്ഞ് ആചാര്യർ, അധികാരിയുടെ വീടിരിക്കുന്ന തെരുവിലേയ്ക്കോ, ഗ്രാമക്കച്ചേരിയുടെ മുമ്പിലെ പാതയിലേയ്ക്കോ ഒരുകൊല്ലം മുഴുവൻ ചവിട്ടിയിരുന്നില്ല. ഈ തീവ്രവിരോധംപോലും പരസ്പരം മനസ്സിലാക്കുന്നതിന് അവരെ കൂടുതൽ സഹായിച്ചതേയുള്ളൂ.

ആ അധികാരി ഇപ്പോൾ ആസന്നമരണനായിക്കിടക്കുന്നു. അറുപതു് സംവത്സരക്കാലത്തെ ജീവിതാനുഭവത്തിൽ അസുഖത്തിൽപോലും അദ്ദേഹം കിടന്നതിനെക്കുറിച്ച് പറയുന്നത് ആചാര്യർ കേട്ടിട്ടില്ല. വജ്രശരീരനാണധികാരി. അദ്ദേഹം നടക്കുമ്പോൾ, പാദള്ളിയുടെ കോട്ടയാണ് നടക്കുന്നതെന്ന് തോന്നും. ഇദ്ദേഹം മരിക്കുകയോ? അങ്ങനെയൊന്ന് ചിന്തിക്കുവാൻപോലും ആർക്കും കഴിയുമായിരുന്നില്ല. നദി, ദേവാലയം, മഹാദ്വാരം, ഗ്രാമക്കച്ചേരി എന്നിവയെപ്പോലെ അധികാരിയും എന്നും കണ്ടുകൊണ്ടിരിക്കുന്ന ഒരു വ്യക്തി.

കച്ചേരിയുടെ വരാന്തയിലോ, ഗ്രാമത്തിനു മുമ്പിലുള്ള തോട്ടങ്ങളിലോ, ദേവാലയത്തിലോ അദ്ദേഹത്തിന്റെ മേഘഗർജ്ജനം മുഴങ്ങുന്നതു് ഗ്രാമീണർക്കു് നിത്യവും കേൾക്കാമായിരുന്നു.

ആ അധികാരിയുടെ അന്ത്യം അടുത്തിരിക്കുന്നു. എന്നാൽ തനിക്കൊന്നും ചെയ്യാനാവില്ല. വിധി പരീക്ഷിക്കയാണോ? കയ്യിലുണ്ടായിരുന്ന മരുന്നും തീർന്നിരിക്കുന്നു! അവസാനം ഒരു ഗുണ്ടു് ഉണ്ടായിരുന്നു—അധികാരിയുടെ പ്രാണനെ പിടിച്ചുനിർത്താൻ അതിനു് കഴിയുമായിരുന്നോ? വേദന നിറഞ്ഞ ചിന്തകളോടെ ആചാര്യർ അധികാരിയുടെ വീട്ടിനുനേരെ നടന്നു.

അധികാരിയുടെ ഭവനത്തിൽ ഗ്രാമമാകെ എത്തിച്ചേർന്നിരിക്കുന്നു. എന്നാൽ ശ്മശാനമൂകത വ്യാപിച്ചിരിക്കുന്നു ഒരാളുടെയും മുഖത്തു് ചൈതന്യമില്ല. ആചാര്യർ വന്നതും ദുഃഖത്തിന്റെ അണപൊട്ടിപ്പോയി—തേങ്ങലിന്റെ ശബ്ദം അവിടവിടെ പൊന്തിക്കേട്ടു മൗനമായിത്തന്നെ ആളുകൾ അദ്ദേഹത്തിനു് വഴിയൊരുക്കി. ശിവനാമസ്മരണചെയ്തുകൊണ്ടു് അദ്ദേഹം അകത്തുകടന്നു.

അധികാരി അപ്പോളൊന്നു് ഛർദ്ദിച്ചതേയുള്ളൂ ക്ഷീണംകാരണം മുഖം കോടിയിരുന്നു. നെററിയിൽ വിയർപ്പുതുള്ളികൾ ധാരാളം കാണാമായിരുന്നു. കണ്ണുകൾ പരുത്തിക്കുരുപോലെ നിസ്തേജങ്ങളാണു്. ആചാര്യരെ കണ്ടപ്പോൾ കണ്ണീർ തുളുമ്പിനിന്നു. കിടന്നേടത്തുനിന്നുതന്നെ രണ്ടുകയ്യും ഉയർത്തി തൊഴുതു: ''ആചാര്യസ്വാമികളേ, നമസ്കാരം, ഞാൻ പുറപ്പെടുകയാണു്.'' പരിക്ഷീണസ്വരത്തിൽ വളരെ വിഷമിച്ചു് ഇത്രയും പറഞ്ഞു. അദ്ദേഹത്തിന്റെ മനസ്സിൽ പറയാൻ പലതുമുണ്ടെന്നുതോന്നി. എന്നാൽ എഴുന്നേററിരുന്നു് സംസാരിക്കാനുള്ള ശക്തിയില്ലായിരുന്നു.

ആചാര്യർ തൂണുംചാരിയിരുന്നു. ചുററുംനോക്കി. കിടക്കയ്ക്കരികിൽ അധികാരിയുടെ പത്നി പാർവ്വതിയമ്മ രണ്ടുമക്കളേയും കെട്ടിപ്പിടിച്ചിരിക്കുന്നു. മൂത്തവനു് പതിനാലുവയസ്സ്, ഇളയവനു് എട്ടും. പന്ത്രണ്ടു് പെററതാണു്; ബാക്കിയായ രണ്ടുപേർ. വീടു് അധികാരിയുടെ മരണവാർത്ത കേട്ടുകഴിഞ്ഞിരിക്കണം. ആലയിൽ പശുക്കൾപോലും തികട്ടിയരയ്ക്കുന്നില്ല; വെറുതെ കടിച്ചിറക്കുന്നമട്ടിൽ അവ നെടുവീർപ്പിട്ടുകൊണ്ടിരുന്നു; ചെവിയുയർത്തി, ഇമപൂട്ടാതെ ആളുകളെ നോക്കിക്കൊണ്ടിരുന്നു.

മൗനം അവിടെ കട്ടകെട്ടിനിന്നു. അധികാരി മക്കളുടെ നേരെയൊന്നു് നോക്കി. ''ആചാര്യസ്വാമികളേ, ഈ കുട്ടികൾ അനാഥരായിപ്പോകുമെന്ന വ്യഥ എനിക്കില്ല. 'മരിച്ചവരുടെ കുട്ടികൾ ജീവിച്ചിരിക്കുന്നവരുടെ കയ്യിലാണല്ലോ.'' എന്തോ സംസാരിക്കാൻവേണ്ടി അദ്ദേഹം ഇത്രയുംപറഞ്ഞു. പാർവ്വതിയമ്മ ഭീതയായി അധികാരിയുടെ വായപൊത്തിക്കളഞ്ഞു. ''ഇപ്പോൾ ഇങ്ങനെ പറയാനും തുടങ്ങി. ശ്ലേഷ്മയുടെ വിളയാട്ടം വന്നാൽപിന്നെ ബാക്കിയാവില്ലെന്ന ഭയമാണു്, ആചാര്യസ്വാമീ! മരുന്നരച്ചുകൊടുത്തു് അനേകം ആളുകളെ സ്വാമിതന്നെ രക്ഷിച്ചിട്ടില്ലേ? എന്നെയും രക്ഷിക്കുമെന്നു് പറയുന്നതിനുപകരം ഇങ്ങനെ പറയുന്നല്ലോ. ഉള്ളതിലധികം വിചാരിച്ചു് ഇങ്ങനെ

എന്റെ നെഞ്ചു് പൊളിക്കുന്നല്ലോ, സ്വാമീ!'' അധികാരി പറയാതിരുന്നതു് പാർവ്വതിയമ്മ പറഞ്ഞു. അവർ ദുഃഖം തടുക്കാനാവാതെ നിലവിളിച്ചുപോയി.

ആചാര്യർക്കു് എല്ലാം മനസ്സിലായി. ഈ പ്രശ്നം അദ്ദേഹം നേരത്തേ പ്രതീക്ഷിച്ചതാണു്. ഇത്ര കഠിനമായ സങ്കടത്തിൽ അദ്ദേഹം ഒരിക്കലും കുടുങ്ങിയിട്ടില്ല. പാർവ്വതിയമ്മയോടു് എന്തെങ്കിലുമൊന്നു പറയാൻ അദ്ദേഹത്തിനു് സാധിച്ചില്ല. തന്റെ കയ്യിലുണ്ടായിരുന്ന ഒററമൂലിക മുഴുവൻ തീർന്നിരിക്കുന്നു; തേഞ്ഞൊഴിഞ്ഞ ഒരു തുണ്ടുണ്ടായിരുന്നതു് ചെറുപ്പക്കത്തി ചന്നനാണെന്നും പറഞ്ഞു് മല്ലിയെ ഏല്പിച്ചിട്ടാണു് വന്നതു്. മൃതസഞ്ജീവനിയുടെ ശക്തിമുഴുവൻ ആ അവസാനത്തെ തുണ്ടിൽ ഉണ്ടായിരിക്കും. അല്പംമുമ്പു് അറിഞ്ഞിരുന്നെങ്കിൽ ഒരുപക്ഷേ അതു് അധികാരിയുടെ പ്രാണൻ രക്ഷിക്കുമായിരുന്നു! ഇപ്പോഴും ഇദ്ദേഹത്തിന്റെ പ്രാണൻ രക്ഷിക്കണമെങ്കിൽ കൊടുത്ത മരുന്നു് തിരിച്ചുവാങ്ങണം. വാങ്ങിയാൽ ചന്നൻ മരുന്നുകിട്ടാതെ മരിക്കാം. ആ പാപം തന്നെ പിടികൂടാതിരിക്കില്ല. ഗൌഡത്തി നിലവിളിച്ചുകൊണ്ടു് ജീവരക്ഷണത്തിനായി അപേക്ഷിക്കുന്നു. അധികാരി തന്റെ ആപ്തമിത്രം. അവസാനകാലത്തു് അദ്ദേഹത്തിനു് ഉപകരിക്കേണ്ടതല്ലേ? ആചാര്യർ ധർമ്മസങ്കടത്തിന്റെ ചുഴിയിൽ ഉഴന്നു. ഒന്നും മിണ്ടാനാകാതെ ശൂന്യമനസ്സനായി ചുററും നോക്കി വെറുതെയിരുന്നു.

അധികാരിയെ ഒരുനോക്കുകാണാൻ ചിലർ അകത്തുവന്നു. ആചാര്യർ അവരോടായി പറഞ്ഞു: ''നിങ്ങളും ഗൌഡരുടെ അവസ്ഥ കണ്ടില്ലേ? ഇനി വീട്ടിലേയ്ക്കുപോകൂ ഇതു് വല്ലാത്ത പകർച്ചവ്യാധിയാണു്. അധികനേരം ഇങ്ങനെ നിൽക്കേണ്ട'' പാർവ്വതിയമ്മയ്ക്കു് ഇതു് സഹിക്കാവുന്നതായിരുന്നില്ല.

''ആചാര്യസ്വാമികളേ, നിങ്ങളുംതന്നെ ഇങ്ങനെ ആളുകളുടെ നേരെ പാഞ്ഞെറിഞ്ഞാൽ അവരെങ്ങനെ സമാധാനമായിരിക്കും? ഗൌഡരെ സുഖപ്പെടുത്താൻ എന്തെങ്കിലും ഒരു വഴി പറയരുതോ?'' അവർ ആക്രോശിച്ചു.

''പെണ്ണേ, കാക്കുന്നതും കൊല്ലുന്നതും രണ്ടും ഈശ്വരന്റെ ജോലിയാണു്. അവന്റെ കാരുണ്യമുണ്ടോ, തീയിൽത്തന്നെ നിന്നാലും ഒന്നും പേടിക്കാനില്ല. ഈശ്വരകല്പിതത്തിനെതിരായി ഏതു് ധന്വന്തരിക്കും ഒന്നും ചെയ്യാനാവുകയുമില്ല. നീ വിവരമുള്ളവളാണു്. മരുന്നു് എന്റെ കൈവശമുണ്ടായിരുന്നെങ്കിൽ ഞാൻ അതരച്ചുകൊടുക്കാതെ ഇങ്ങനെ മുക്കുംപിടിച്ചു് കുത്തിയിരിക്കുമോ? ആചാര്യർ നെടുവീർപ്പിട്ടു.

''ഉള്ള മരുന്നെല്ലാം മായമായിപ്പോയോ ആചാര്യസ്വാമീ?'' ഗൌഡത്തി സംശയത്തോടെ ചോദിച്ചു. പകൽ മുഴുവൻ ഗോപാലകൃഷ്ണഭട്ടരുടെ വീട്ടിലിരുന്നു് മരുന്നരച്ചു കൊടുത്തകഥ അവൾക്കറിയാമായിരുന്നു.

''ഒരാൾക്കു വേണ്ട മരുന്നു് ബാക്കിയുണ്ടായിരുന്നു. ഇതാ, ഇപ്പോഴും ഞാൻ വരുന്നവഴിക്കു് ചന്നനും കിട്ടുപ്പിലായെന്നറിഞ്ഞു. അതു് അവനു് കൊടുത്ത

യച്ചു. കൈ കാലിയായി. അപ്പോഴാണീ വർത്തമാനം അറിയുന്നത്.''  ആചാര്യർ സംഗതി വിശദീകരിച്ചു.

''മല്ലാ, നീ ചെരിപ്പുകുത്തികളുടെ ചേരിയിൽച്ചെന്ന് ചന്നൻെറ കുടിലിൽനിന്ന് മരുന്നു വാങ്ങിക്കൊണ്ടുവരൂ ... ഗൌഡക്ക് വേണമെന്നു പറ.'' പാർവ്വതിയമ്മ ധൃതിയിൽ ആജ്ഞാപിച്ചു. അതുകേട്ട അധികാരി ക്ഷീണസ്വരത്തിൽ പറഞ്ഞു: ''മല്ലാ, നീ പോകേണ്ട. എനിക്ക് ജീവിക്കാൻ യാതൊരാഗ്രഹവുമില്ല. കൂടാതെ ആ പാവത്തിനെ വേദനിപ്പിച്ചു കൊണ്ടുവരുന്ന മരുന്ന് എനിക്കു വേണ്ട. ആ ഒരു പാപംകൂടിചെയ്ത് ഏത് നരകത്തിലാണ് പോകേണ്ടത്?'' അദ്ദേഹം വാവിട്ടുകരഞ്ഞു. സംസാരിച്ച ക്ഷീണംകൊണ്ടെന്നപോലെ കൈകാലുകൾ മരവിച്ചു. അദ്ദേഹം ഒന്നുകൂടി ഛർദ്ദിച്ചു.

പുറപ്പെട്ട മല്ലൻ അല്പം ശങ്കിച്ചു. അവനോട് ഒന്നുകൂടി പറയണമെന്നുണ്ടായിരുന്നു പാർവ്വതിയമ്മയ്ക്കു. അധികാരി ഛർദ്ദിച്ചതുകാരണം അവരുടെ ശ്രദ്ധ അങ്ങോട്ടുതിരിഞ്ഞു. ആചാര്യർ മൂകദുഃഖത്തിൽ മരവിച്ചിരുന്നു. അതേ സന്ദർഭത്തിൽ വലിയമാളികയിൽനിന്ന് യശവന്തറാവുപടേൽ അധികാരിയെ കാണാൻ ഓടിയെത്തി. അദ്ദേഹം ഇരിക്കുന്നതിനു മുമ്പുതന്നെ കീശയിൽനിന്നും ഒരു കഷണം കർപ്പൂരമെടുത്ത് പാർവ്വതിയമ്മയുടെ കയ്യിലിട്ടുകൊടുത്തു: ''ഇത് ചൂടുവെള്ളത്തിലിട്ട് കൊടുക്കൂ.''

പാർവ്വതിയമ്മയ്ക്ക് അത് മൃതസഞ്ജീവിനിയായിരുന്നു. ജോലിക്കാരോടു പറഞ്ഞ് ചൂടുവെള്ളമുണ്ടാക്കിക്കാനുള്ള മനസ്സമാധാനം അവർക്കില്ലായിരുന്നു. സ്വയം അടുക്കളയിൽച്ചെന്ന് വെള്ളംകൊണ്ടുവരാൻ അവർ എഴുന്നേററു.

''യശവന്തരായരേ, നിങ്ങളുംവന്നു. നന്നായി. മരിക്കുന്നതിനുമുമ്പ് എല്ലാവരോടും ക്ഷമായാചനം ചെയ്യണമെന്നുദ്ദേശിച്ച് ഞാൻ പറഞ്ഞയച്ചിരുന്നു. ബാഹ്യസാഹേബ് എവിടെ? ശേഷപ്പൻ വന്നില്ലേ?'' അധികാരി ദീനസ്വരത്തിൽ അന്വേഷിച്ചു.

''വെറുതെ വിഷമിക്കാതെ. അവരിപ്പോൾ വരും.'' പടേൽ പറഞ്ഞു.

''വരും. ഞാൻ മരിച്ചതിൽപിന്നെ. വായ അടയുന്നതിനുമുമ്പു വന്നാൽ ഒന്നു സംസാരിക്കാമായിരുന്നു. എല്ലാവരോടും മാപ്പുചോദിക്കാമായിരുന്നു''

''അങ്ങനെയുള്ള കുററമൊന്നും നിങ്ങൾ ചെയ്തിട്ടില്ല. അങ്ങനെ ചിന്തിച്ചാൽ, അവർ നിങ്ങളോടാണ് മാപ്പു ചോദിക്കേണ്ടത്.'' യശവന്തറാവു ആശ്വസിപ്പിക്കാൻ ശ്രമിച്ചു.

''യശവന്തരായരേ, അധികം സംസാരിക്കേണ്ട. അദ്ദേഹത്തിന് വിശ്രമമാണ് വേണ്ടത്.'' ബാളാചാര്യർ സൂചിപ്പിച്ചു.

അധികാരിയും അതുകേട്ടു. അദ്ദേഹം വിചിത്രമായൊന്നു ചിരിച്ചു. ആചാര്യരെനോക്കി സാവകാശത്തിൽത്തന്നെ പറഞ്ഞു. ''ആചാര്യസ്വാമികളേ, ഇന്നിങ്ങനെ പോലെയാണെ പറക്ക്. ശാശ്വതമായ വിശ്രമം കിട്ടാൻപോകുന്നു. ഇനി

അധികനേരം സംസാരിക്കാൻ ഞാൻ ബാക്കിയാവില്ല. ഇതാ, എന്റെ കുട്ടികളെ നിങ്ങളുടെ മടിത്തട്ടിൽ ഇട്ടുതരുന്നു. അന്നേ ഞാൻ പറഞ്ഞതാണ്— അധികാരിയുടെ തറവാട്ടിന്റെ മാനവും മര്യാദയും നിങ്ങളുടെ കൈകളിലാണെന്ന്. നിങ്ങൾ അത് കാക്കണം. എന്റെ തെററൊക്കെ ക്ഷമിക്കണം." അധികാരി വീണ്ടും കൈകൂപ്പി കൂട്ടിപ്പിടിച്ച കൈകൾ മരവിച്ചു; ശരീരം ചുരുട്ടിപ്പിഴിഞ്ഞതുപോലെയൊന്ന് ഞെരങ്ങി. കിടപ്പിൽത്തന്നെ വീണ്ടും ഛർദ്ദിച്ചു.

പാർവ്വതിയമ്മ ഓടിയെത്തി. കർപ്പൂരവെള്ളം ഒഴിച്ചുകൊടുക്കാൻ വായ തുറക്കാൻ പറഞ്ഞു. അധികാരി പല്ലുകൾ കടിച്ചുകഴിഞ്ഞിരുന്നു. അദ്ദേഹം വായ തുറന്നില്ല. പാർവ്വതിയമ്മയ്ക്ക് സംഗതി മനസ്സിലായി. അവർ നെഞ്ചത്തടിച്ച് ചീറി: ''അയ്യോ! എന്റെ രാജാവേ! മാംഗല്യംപൊട്ടിച്ച്, കുങ്കുമം മായിച്ച് എന്നെവിട്ടു പോയല്ലോ!''

ഈ ചീററലും കരച്ചിലുംകണ്ട് ഭയന്ന ഇളയമകൻ വാവിട്ടുകരഞ്ഞുകൊണ്ട് അകത്തേയ്ക്കോടി.

ബാലാചാര്യർ എഴുന്നേററു. അധികാരിയുടെ നാഡിയിടിപ്പ് പരിശോധിച്ചു. എന്തൊക്കെയോ പറയണമെന്ന് കരുതിയിരിക്കെയാണ് അധികാരിയുടെ പ്രാണൻ പറന്നുപോയത്. അദ്ദേഹം പാർവ്വതിഅമ്മയെ സമാധാനിപ്പിക്കാൻ ശ്രമിച്ചു: "കരഞ്ഞാൽ മരിച്ചവർ തിരിച്ചുവരുമോ പെങ്ങളേ? നിന്റെ പത്തുമക്കൾ നിന്നെവിട്ടു പോയില്ലേ? എന്നിട്ട് നീ ഇങ്ങനെ കരഞ്ഞു. അവർ തിരിച്ചുവന്നുവോ? ഇന്ന് ഗൌഡർ; നാളെ നമ്മളും. നിന്നെപ്പോലെ വിവരമുള്ളവർ ഇങ്ങനെ കരഞ്ഞാലോ? ഗ്രാമത്തിലെ അധികാരിയുടെ പത്നി; ഗ്രാമത്തിനെയാകെ ആശ്വസിപ്പിക്കേണ്ടവൾ; നീ കരയരുത്.'' ഇങ്ങനെ സാന്ത്വനിപ്പിച്ച് യശവന്തരായരോടൊപ്പം അദ്ദേഹം ഇറങ്ങി.

ആചാര്യർ പുറത്തിറങ്ങി. അന്ത്യദർശനത്തിന് സംഘംചേർന്ന് വന്നിരുന്ന ജനസഞ്ചയത്തെ അദ്ദേഹം കണ്ടു. പാളള്ളിഗ്രാമം അപ്പടി അവിടെ എത്തിയിരുന്നു. അവരെ കണ്ടപാടെ അദ്ദേഹത്തിന്റെ അന്തരംഗം പിടഞ്ഞു; പക്ഷേ, അവരോടൊന്നും പറയാനായില്ല. മന:പാഠമാക്കിയ ആശ്വാസവചനങ്ങൾ അവരുടെ മുമ്പിൽ ഉരുവിടാൻ അദ്ദേഹത്തിന് മനസ്സായില്ല. പകർച്ചവ്യാധിമരണത്തിന്റെ ഘോഷയാത്ര നയിക്കുമ്പോൾ അദ്ദേഹം എന്തുപറയാൻ? സകലരുടെയും മുഖത്ത് മരണലക്ഷണമാണ്. അവിടെ നിൽക്കാൻപോലും അദ്ദേഹത്തിനായില്ല; തലയുംതാഴ്ത്തി നടന്നകന്നു. അദ്ദേഹത്തെ കാത്തുനിന്ന ആൾക്കൂട്ടം ഒഴുകിവന്ന പ്രളയജലംപോലെ വാവിട്ടുകരഞ്ഞ് വീട്ടിനകത്ത് പ്രവേശിച്ചു.

ആ ദിവസം ഇരുപത്തിരണ്ട് ആളുകൾകൂടി കോളറകൊണ്ട് മരിച്ചു. കുതിരവ്യാസികൾക്ക് അത്രയും പുതിയ ശവക്കുഴികൾ പെട്ടെന്ന് തോണ്ടുക അസാദ്ധ്യമായിരുന്നു. അതുകൊണ്ട് അവർ പഴയ ശവക്കുഴികൾ കുഴിച്ച്

അസ്ഥിപഞ്ജരങ്ങളെടുത്തുകളഞ്ഞ് അതിൽ ശവമിട്ടുമൂടുന്ന ഏർപ്പാടാണ് അവലംബിച്ചു. രാത്രി എട്ടുമണിസമയത്ത് ആരുമാരും കാണാതെ മഠത്തിൽ ചത്തുവീണ കെഞ്ചന്റെ ശവം ചുമന്നുകൊണ്ടു വന്നപ്പോഴാണ് അധികാരി മരിച്ച വാർത്ത വന്നത്. ഈ പാറപോലെ ഉറച്ച നിലത്ത് ഇനി ഒരു പുതിയ ശവക്കുഴികൂടി തോണ്ടണമല്ലോ എന്നോർത്ത് അത്യാസികരം അസഹ്യമായി.

''നല്ലൊരധികാരി; ഉള്ളപ്പോഴും ഉപദ്രവിച്ചു; ചത്തിട്ടും ഉപദ്രവിച്ചു.'' ഇടയച്ചെപ്പൻ നിങ്കൻ പറഞ്ഞ ഈ തമാശ, കെഞ്ചന്റെ ശവം ഇറക്കിവയ്ക്കുകയായിരുന്ന മാദയുടെ കാതിൽ തറച്ചു. ''ചത്താലും ഉപദ്രവിക്കുന്ന ഏത് അധികാരിയാണ് ചത്തത്?'' അവൻ ചോദിച്ചു. ശവത്തിന് മണ്ണിട്ട് മൂടുകയായിരുന്ന നിങ്കൻ ആ വാർത്ത അറിയിച്ചു.

ശങ്കരപ്പഗൌഡർ മരിച്ചതറിഞ്ഞ മാദ ജോലി നിർത്തി തിണ്ണമേലിരുന്നു. അവന്റെ കരളിൽ ആരോ കത്തിയിറക്കിയ അനുഭവം. നാനാ വലിയപ്പൻ മരിച്ച ദുഃഖത്തിലും പതിന്മടങ്ങായിരുന്നു അവന് ഈ ദുഃഖാനുഭവം. അവൻ ഇരുന്നേടത്തുതന്നെ ഇരുന്ന് നെടുവീർപ്പിട്ട് വിങ്ങിക്കരഞ്ഞു

''മീശ മുളച്ചിട്ടും കൊച്ചുകുട്ടിയെപ്പോലെ കരയുന്ന മണ്ടൻ. ആ അധികാരി നിന്റെ മുത്തച്ഛനോ, അമ്മാവനോ? അല്ല, വല്യച്ഛന്റെ മകന്റെ മകനോ? കരയാനെന്തുണ്ടായി?'' നിങ്കൻ പ്രകോപനപരമായി പറഞ്ഞതൊന്നും മാദ കേട്ടതേയില്ല. അവൻ ശൂന്യമനസ്കനായി കരഞ്ഞുകൊണ്ടിരുന്നു.

മാദയുടെ പ്രത്യേക ദുഃഖത്തിന്റെ കാരണം ആരായാനോ അവനെ ആശ്വസിപ്പിക്കാനോ കൂട്ടുകാർക്ക് സൗകര്യമുണ്ടായിരുന്നില്ല. രണ്ടു ശവംകൂടി മൂടാനിരിക്കുന്നു. നാലുപേർ മറ്റൊരു ശവം കൊണ്ടുവരാൻ ഉടനെ സ്ഥലംവിട്ടു. ബാക്കിയുള്ളവർ ഒരു പഴയ ശവക്കുഴി കിളയ്ക്കുവാനും തുടങ്ങി

കെഞ്ചന്റെ ശവം മലത്തിലും മൂത്രത്തിലും വീണുകിടന്നതുകാരണം ചുമന്നുകൊണ്ടു വരുന്നവർക്ക് അത്യന്തം വിഷമകരമായിരുന്നു. അതുകൊണ്ട് നേരത്തെ ശവം ചുമന്നവർ ഇപ്പോൾ മറ്റുള്ളവരെ പറഞ്ഞയച്ച് കുഴികുത്താൻ നിന്നിരിക്കയാണ്. കൈക്കോട്ടിന്റെ വെട്ട് അവിരാമം തുടർന്നു. കല്ലും ഇരുമ്പും എല്ലും കൈക്കോട്ടിൽ കൊള്ളുമ്പോൾ പ്രത്യേക ശബ്ദം പുറപ്പെട്ടുകൊണ്ടിരുന്നു. അല്ലാത്തപ്പോൾ താളാത്മകമായി വീഴുന്ന കൈക്കോട്ടിന്റെ സാവധാനത്തിലുള്ള ശബ്ദംമാത്രം കേട്ടു. കിളച്ചുകൊണ്ടിരിക്കെ അവർ സങ്കല്പിച്ചു-കെഞ്ചനുപകരം പധമപ്പനാണ് മരിച്ചിരുന്നതെങ്കിലോ? നാടടക്കം അന്ത്യദർശനത്തിനെത്തുമായിരുന്നു. എന്നാൽ കെഞ്ചൻ ഗതിയില്ലാത്ത പാവം; വീടും കുടിയുമില്ലാത്ത തെണ്ടി. അതുകൊണ്ടാണല്ലോ, ശവമെടുക്കാനാളില്ലാതെ വൈകുന്നേരംവരെ ശവംകിടന്നു നാറിയത്! ''പാവങ്ങളായാലും സമ്പന്നരായാലും മരിച്ചാൽ സകലരും മണ്ണിലേയ്ക്കു വരണം.'' നിങ്കൻ അഭിപ്രായപ്പെട്ടു.

''ആരോടാണ് നീ ഈ പറയുന്നത്? ഇപ്പോൾ പഴയ ശവക്കുഴിതോണ്ടി ഒന്നോ രണ്ടോ ശവമിട്ട് മൂടുകയാണ്. അധികാരിയുടെ ശവത്തിന് നാം

പുതിയ കുഴികുത്തുകയല്ലേ? വലിയവർ മരിച്ചാലും, വലിയവർ തന്നെ.'' രാമൻ, നിങ്കന്റെ വായടപ്പുകളഞ്ഞു. ദാമയും ഇതുകേട്ടു. അവനും അതു് ശരിയാണെന്നുതോന്നി. ശങ്കരപ്പഗൌഡരുടെ മഹത്വം അവന്റെ മനസ്സിൽ തെളിഞ്ഞു.

പന്തത്തിന്റെ വെളിച്ചത്തിൽ കുഴിതോണ്ടുന്ന ജോലി അവിരാമം തുടർന്നു കൊണ്ടിരുന്നു. അസ്ഥിപഞ്ജരങ്ങളുടെ കഷണങ്ങൾ എടുത്തെറിയുകയായിരുന്ന രാമന് ഒരു തലയോടുകിട്ടി

''എടോ നിങ്കാ, നോക്കുകണ്ടോ? ഒരു വലിയ ആളുടെ തലയോടാണെന്നു തോന്നുന്നു.'' അവൻ വിളിച്ചുപറഞ്ഞു.

''എടോ പിരാന്താ, വലിയ ആളാണെന്ന് അതിന്മേൽ എഴുതിയിട്ടുണ്ടോടോ? മരിച്ചവന്റെ തലയോട്ടിൽനിന്നും ആളുടെ പെരുമ അളക്കുകയാണോ?'' നിങ്കൻ മറുപടി പറഞ്ഞു.

''തലയോട്ട് കണ്ടാലറിയാമല്ലോ. ഇവൻ ജീവിച്ചിരുന്നപ്പോൾ പതിനാറുമുഴം നീളമുള്ള തലപ്പാവുപയോഗിച്ചിരിക്കണം. ഇത്രയും വലിയ തലയുള്ളവർ ഇപ്പോഴാരെങ്കിലും കാണുമോ?'' രാമൻ ആശ്ചര്യം പ്രകടിപ്പിച്ചു.

''ശവമെടുക്കാൻ നാലാൾ മതിയായിരിക്കില്ല. ഇന്നത്തെപ്പോലെ അന്നും വല്ല രോഗവുംവന്ന് മരിച്ചതാണെങ്കിൽ ചുമന്നവരുടെ കുറുക്കെല്ല് മുറിഞ്ഞിരിക്കും!'' നിങ്കൻ തമാശപറഞ്ഞ് കയ്യിലുണ്ടായിരുന്ന എല്ലുകൾ എറിഞ്ഞു.

ദാമയുടെ ചിന്താസരണി കൈക്കോട്ടുവീഴുന്ന ശബ്ദത്തിന്റെ താളത്തിനൊത്തു നീങ്ങി. അധികാരിയുടെ മരണവാർത്ത കേട്ടപ്പോഴേ അവന്റെ ഉത്സാഹം ചോർന്നുപോയിരുന്നു.

അർദ്ധരാത്രിയോടെ അധികാരിയുടേതൊഴിച്ചുള്ള എല്ലാ ശവവും മൂടപ്പെട്ടു. നേരം പുലർന്നതുമുതൽ ശവക്കുഴി മാന്തുകയായിരുന്ന അഭ്യാസികൾ തളർന്ന് മരിക്കാറായിരിക്കുന്നു. അവരൊന്ന് നിവർന്നുനിന്ന് നെടുവീർപ്പിട്ടു. വീട്ടിലേയ്ക്കുപോയി കിടന്നുറങ്ങാനുള്ള സമയംപോലും അവർക്കില്ലായിരുന്നു. കൈക്കോട്ടുതന്നെ തലയിണയാക്കി അവർ ശ്മശാനത്തിൽ നീണ്ടുനിവർന്ന് കിടന്നു. പാതിരാത്രിയിലെ കാറ്റ് അത്യന്തം തണുപ്പുള്ളതായിരുന്നുവെങ്കിലും അതവരുടെ നിദ്രയ്ക്ക് ഭംഗംവരുത്തിയില്ല. മരണത്തിന്റെ ദുഃഖം അവരെ ബാധിച്ചില്ല. എല്ലാവരും കിടന്നെങ്കിലും ദാമയ്ക്ക് ഉറക്കംവീണില്ല. വീണ്ടും വീണ്ടും ശങ്കരപ്പഗൌഡരുടെ ആകാരവും സ്വരവും അവന്റെ ഓർമ്മയിൽ ഒഴുകിയെത്തി. പറയാനരുതാത്ത ഒരു വ്യഥ അവന്റെ മനസ്സിനേയും ശരീരത്തേയും നിരന്തരം മഥിച്ചുകൊണ്ടിരുന്നു. കൂട്ടുകാരൊക്കെ ഉറങ്ങിക്കഴിഞ്ഞപ്പോൾ അവൻ എഴുന്നേറ്റുനടന്നു-അധികാരിയുടെ വീട്ടിലേയ്ക്ക്. അവിടെ കൂട്ടനിലവിളിയും തേങ്ങലുകളും പ്രളയജലംപോലെ നിറഞ്ഞുകവിയുകയാണ്. അകലെ നിന്നുതന്നെ ആ രംഗംകണ്ട അവന് അകത്തേയ്ക്കുചെല്ലാൻ ധൈര്യം തോന്നിയില്ല. അവൻ അതേപടി ശ്മശാനത്തിലേയ്ക്ക് തിരിച്ചുവന്നു. ദുഃഖം മറക്കുന്നതിന്

അവൻ അധികാരിക്കായി ഒരു പുതിയ കുഴി കുത്തിത്തുടങ്ങി. അവൻ ആവേശഭരിതനായിരുന്നു. ഇനി ശങ്കരപ്പനധികാരിക്ക് താൻ ചെയ്യാവുന്ന പ്രത്യുപകാരം ഇതൊന്നുമാത്രമാണ്. അവൻ ക്ഷീണമെന്തെന്നറിഞ്ഞില്ല. ഉറച്ചനിലം ഇളകിത്തുടങ്ങി. പാറപോലെ ഉറച്ച ഭൂമി അത്ര പെട്ടെന്ന് വഴങ്ങുന്ന മട്ടായിരുന്നില്ല. എന്നാൽ ദാദയുടെ ശാഠ്യം ഭൂമിയുടേതിനേക്കാൾ ദൃഢമായിരുന്നു. അവൻ കിളനിർത്തിയപ്പോൾ കിഴക്ക് വെളുത്തിരുന്നു.

അടുത്തദിവസം ഉച്ചതിരിഞ്ഞതോടെ അധികാരിയുടെ മൃതശരീരം പാദള്ളിയിലെ സകല ജനങ്ങളുടേയും സഹാനുഭൂതി നേടിക്കൊണ്ട് സംസ്കരിക്കപ്പെട്ടു.

പാദള്ളിയിൽ കോളറകൊണ്ട് മരിച്ചവരിൽ അവസാനത്തെ ആളായിരുന്നു അധികാരി. അടുത്തദിവസം ആർക്കുംതന്നെ പുതുതായി കോളറ പിടിപെട്ടില്ല. നേരത്തെ രോഗം ബാധിച്ചവരാരും പിന്നെ മരിച്ചതുമില്ല. ബാളാചാര്യരുടെ മരുന്നിന്റെ കഴിവാണിതെന്ന് ചിലർ പറഞ്ഞു. ഏതായാലും കോളറ അതിന്റെ വിശ്വരൂപദർശനം കാഴ്ചവച്ച് പിറകോട്ടടിച്ചു. എന്നാൽ പാദള്ളിയിലെ ജീവിതം എന്തൊക്കെ ആയിരുന്നെന്ന സ്മരണപോലും ആർക്കും ഉണ്ടായില്ല. പകർച്ചവ്യാധി ശമിച്ച് ഗ്രാമം പ്രശാന്തമായെങ്കിലും അവിടെ ബാക്കിയുണ്ടായിരുന്നതെന്ത്? ഒരു പടയോട്ടം കഴിഞ്ഞമട്ടിൽ ഗ്രാമജീവിതം താറുമാറായിരിക്കുകയായിരുന്നു. ഗ്രാമത്തിന്റെ കോട്ടയായിരുന്ന അധികാരി അന്ത്യയാത്ര പറഞ്ഞുകഴിഞ്ഞു. ചില ആളുകളോടൊപ്പം ചില പ്രശ്നങ്ങളും മരിച്ചുവെന്നത് നേരാണ്. എന്നാൽ ഈ പ്രളയജലത്തിൽനിന്ന് ചില പുതിയ സമസ്യകൾ ഉടലെടുക്കുകയും ചെയ്തിരിക്കുന്നു. ഈ പ്രശ്നങ്ങൾ ജീവിതസമരം അനിരുദ്ധമായി തുടരുന്നതിന് കാരണമായിത്തീർന്നു.

## 17

കോളറയുടെ താണ്ഡവം പാദള്ളിയിലെ പൊതുജീവിതത്തെ അമ്പേ തകർത്തുകളഞ്ഞിരുന്നു. പുതലാബായിയുടെ മരണത്തോടെ ജാഗീർദാരുടെ വലിയ മാളിക അനാഥമായി. അധികാരിയുടെ മരണം ആ തറവാടിനെ നടുക്കടലിൽ ആക്കി. ഈ രണ്ടു മരണങ്ങളുടേയും ഫലമായി സുപ്രധാനമായ ചില പുതിയ പ്രശ്നങ്ങൾ ഉദയംചെയ്തു. അവ പരിഹരിക്കപ്പെടാതെ പാദള്ളിയിലെ ജീവിതം സുഗമമായി നീങ്ങുകയില്ല. ബാളാചാര്യർക്ക് വലിയൊരുത്തരവാദിത്വം തന്റെ ചുമലിൽവന്നു വീണിരിക്കുന്നുവെന്നുതോന്നി. ആദ്യമായി ജാഗീർദാരുടെ തറവാട്ടുകാര്യം വ്യവസ്ഥപ്പെടുത്തണം. ലക്ഷ്മീബായിയെ ക്ഷണിച്ചുകൊണ്ടുവന്ന് വലിയമാളിക അവരെ ഏല്പിക്കണം; ബാപ്പുസാഹേബിനെ ഗ്രാമത്തിൽനിന്ന് കെട്ടുകെട്ടിക്കണം. പക്ഷേ, അതേ സന്ദർഭത്തിൽ

അധികാരപദവിയെ സംബന്ധിക്കുന്ന അവകാശത്തർക്കവും തലപൊക്കിയേക്കുമോ എന്നദ്ദേഹം ആശങ്കിച്ചു. മരിക്കുമ്പോൾ അധികാരിക്ക് നൽകിയ വാഗ്ദാനം പാലിച്ചേ പറ്റൂ. അതിനായി അദ്ദേഹം ഗൌഡരുടെ കുടിയാന്മാരെ യജമാനന്റെ അന്ത്യസന്ദേശം അറിയിച്ചു. അധികാരിത്തറവാടിന്റെ അഭിമാനം പാളെള്ളിയുടെതന്നെ അഭിമാനപ്രശ്നമായിക്കരുതി കാത്തുരക്ഷിക്കുമെന്ന് അവരെല്ലാവരും പ്രതിജ്ഞചെയ്തു കഴിഞ്ഞിരിക്കുന്നു. എന്നാൽ ദുഷ്ടശക്തികൾ പിന്നിലിരുന്ന് ഉപജാപങ്ങൾ നടത്തിയാൽ?

ബാളാചാര്യരുടെ ആശങ്ക അതിവേഗം യാഥാർത്ഥ്യമായി മാറി. അധികാരി മരിച്ച് ഒരാഴ്ച കഴിഞ്ഞിരിക്കും. പദ്മപ്പൻ ലിംഗപ്പനെയുംകൂട്ടി പാളെള്ളിയിലെത്തി. പുതലാബായി മരിച്ച് അന്നേയ്ക്ക് ഒരുമാസം കഴിഞ്ഞിരിക്കുന്നു. ബാപ്പുസാഹേബ് അവർക്ക് ആർഭാടപൂർവ്വമായ വരവേൽപ്പുനൽകി. നാട്ടുകാരൊക്കെ വാർത്ത അറിയണമെന്ന് കരുതിത്തന്നെയാണ് ഈ ആർഭാടം ഒരുക്കിയത്. ആ വരവേൽപ്പിന്റെ ഒരു സവിശേഷത, അതിൽ കലകണ്ടി ശേഷപ്പനും പങ്കെടുത്തിരുന്നുവെന്നതായിരുന്നു. ബാപ്പുസാഹേബ്, ലിംഗപ്പനെ വലിയ മാളികയിൽ താമസിക്കാൻ നിർബ്ബന്ധപൂർവ്വം ക്ഷണിച്ചെങ്കിലും പദ്മപ്പൻ സമ്മതിച്ചില്ല. അയാൾ മഠത്തിൽത്തന്നെ താമസിക്കുന്നതാണ് സർവ്വഥാ അഭികാമ്യമെന്ന് അദ്ദേഹം തറപ്പിച്ചു പറഞ്ഞു.

ബാളാചാര്യരും ഈ കാഴ്ച കണ്ടിരുന്നു; അദ്ദേഹം അതിന്റെയൊക്കെ അർത്ഥവും മനസ്സിലാക്കിയിരുന്നു. ബാപ്പുസാഹേബ് ലിംഗപ്പനെ സ്വീകരിച്ചുവെന്നത് അർത്ഥപൂർണ്ണവും അനർത്ഥപൂർണ്ണവുമായ ഒരു സംഭവമാണെന്ന് അദ്ദേഹത്തിനു തോന്നി. ശവത്തിനുമേലെ വട്ടമിട്ടു പറക്കുന്ന കഴുകനും കാക്കയുമാണീ പദ്മപ്പനും ബാപ്പുസാഹേബും—ആചാര്യർ വിചാരിച്ചു. ഇനിയും താമസിച്ചാൽ അപകടം സുനിശ്ചിതമാണെന്ന് മനസ്സിലാക്കിയ ആചാര്യർ അന്നു രാത്രി തന്നെ ഒരെഴുത്തുകൊടുത്ത് ലക്ഷ്മണനെ ഇന്ദുപുരത്തയച്ചു—ലക്ഷ്മീബായിയെ കൂട്ടിക്കൊണ്ടുവരാൻ.

ലക്ഷ്മീബായി ആദ്യം കുറെ ശങ്കിച്ചു—പാളെള്ളിക്കു വരണോ? പൂർവ്വാനുഭവം അവർക്കത്രവേഗം മറക്കാവുന്നതായിരുന്നില്ല. താൻ വീണ്ടും അപമാനിതയാകുമോ? അവർ ഭയന്നു. എന്നാലിപ്പോൾ ക്ഷണിച്ചിരിക്കുന്നത് രാജപുരോഹിതനാണ്—അതുകൊണ്ട് സംശയിക്കാൻ കാരണമില്ല. അടുത്തദിവസം വൈകുന്നേരംതന്നെ ലക്ഷ്മീബായി പാളെള്ളിയിലെത്തി. അവർ നദിയുടെ മറുകരയിൽ സപരിവാരം എത്തിയെന്ന വാർത്ത കിട്ടിയയുടനെ ബാളാചാര്യരും, ഭാമയും കളരിയഭ്യാസികളോടൊപ്പംചെന്ന് അവരെ എതിരേറ്റു.

വാർത്ത താമസിയാതെ പാളെള്ളിയാകെ പരന്നു. ജാഗീർദാരുടെ തറവാട് വീണ്ടും ജനശ്രദ്ധയുടെ കേന്ദ്രമായി. ലക്ഷ്മീബായി വലിയമാളികയിലേയ്ക്കു പുറപ്പെട്ടപ്പോൾ വീണ്ടും പഴയ അനുഭവം. വലിയമാളികയിൽ കാൽകുത്താൻ ബാപ്പുസാഹേബ് സമ്മതിച്ചില്ല; പടിപ്പുരവാതിൽപോലും തുറന്നില്ല. അപമാനംകൊണ്ട് കുണ്ഠിതയായിരുന്നു ലക്ഷ്മീബായി. അവർക്ക് മടങ്ങേണ്ടിവന്നു. സമയം രാത്രി; ഇന്ദുപുരത്തേയ്ക്ക് തിരിച്ചുപോകാൻ സാദ്ധ്യവുമല്ല. അതു

കൊണ്ട് ബാളാചാര്യർ സ്വന്തം ഇല്ലത്തുതന്നെ പാർപ്പിക്കാനുള്ള ഏർപ്പാടു ചെയ്തു.

ജാഗീർദാരുടെ സ്വത്തെല്ലാം ലക്ഷ്മീബായിക്ക് അവകാശപ്പെട്ടതാണെന്നു് സർക്കാർരേഖകളിൽ കാണാമായിരുന്നു. എന്നാൽ ബാപ്പുസാഹേബ്, ജാഗീർദാരുടെ സകല ഭൂസ്വത്തും ഇരുപതുകൊല്ലത്തേയ്ക്കു് കൈവശംവയ്ക്കാനുള്ള കരാറുണ്ടാക്കിയതായി കലകർണ്ണി ശേഷപ്പന്റെ ഒത്താശയോടുകൂടി സർക്കാർരേഖകളിൽ എഴുതിപ്പിടിപ്പിച്ചിരിക്കുന്ന സംഗതി താമസിയാതെ വെളിച്ചത്തുവന്നു. ലക്ഷ്മീബായിക്ക് ഹതാശയായി വന്നവഴിക്ക് മടങ്ങിപ്പോകേണ്ടിവന്നു.

മറ്റൊരു രഹസ്യംകൂടി പുറത്തായി. ശങ്കരപ്പഗൌഡരുടെ പിതൃർച്ചാവകാശം അദ്ദേഹത്തിന്റെ മൂത്തമകൻ ലിങ്കപ്പ ശങ്കരപ്പപാട്ടീലിന്റെ പേരിൽ രേഖപ്പെടുത്തിയിരിക്കുന്നതും കണ്ടു. അധികാരിയുടെ തറവാട്ടിലെ അഞ്ഞൂറേക്കർ ഭൂമിയിൽ ഇരുനൂറേക്കർ സ്വന്തമായി കൃഷിചെയ്തിരുന്നതുകഴിച്ച് ബാക്കി നിലം കുടിയാന്മാരുടെ കൈവശമായിരുന്നു. ഇരുപത്തഞ്ചു വർഷങ്ങളോളമായി ശങ്കരപ്പഗൌഡരുടെ കുടിയാന്മാരായി കഴിയുന്നവരായിരുന്നു ഈ കൃഷിക്കാർ. പാഡദപ്പൻ, ശേഷപ്പൻ, ബാപ്പുസാഹേബ് എന്നിവർചേർന്ന് ലിങ്കപ്പന്റെ പേരിൽ പാട്ടച്ചീട്ടെഴുതിക്കൊടുക്കുവാൻ ഈ കുടിയാന്മാരെ പ്രേരിപ്പിച്ചു. ഇല്ലെങ്കിൽ നിലമൊഴിപ്പിച്ചുകളയുമെന്ന് അവർ ഭീഷണിപ്പെടുത്തി. പക്ഷേ, കൃഷിക്കാർ വഴങ്ങിയില്ല. അവർക്ക് അധികാരിയുടെ തറവാടിനോടുള്ള ഭക്തിവിശ്വാസങ്ങൾ അചഞ്ചലമായിരുന്നു. പകർച്ചവ്യാധിയിൽ കാലഗതി പ്രാപിച്ച ഗൌഡരുടെ കുടുംബത്തോട് അവർക്ക് അപാരമായ സഹാനുഭൂതിയുണ്ടായിരുന്നു. പോരാതെ മരണസമയത്തു് ഗൌഡർ പറഞ്ഞ വാക്കുകൾ അവരുടെ ഹൃദയാന്തരാളങ്ങളിൽ ഇപ്പോഴും മുഴങ്ങുകയായിരുന്നു. ഈ പണിക്ക് തങ്ങളെ കിട്ടുകയില്ലെന്നു അവർ തീർത്തുപറഞ്ഞു.

ഗൌഡർ നേരിട്ടു കൃഷിചെയ്തിരുന്ന നിലങ്ങളിൽ, വെള്ളം കയറിയ കണ്ടങ്ങളിൽ, നല്ല വിളവായിരുന്നു. ആ നിലങ്ങളിലെ വിളവ് കൈവശപ്പെടുത്താൻ പഡദപ്പന്റെയും ബാപ്പുസാഹേബിന്റെയും കൂട്ടുകക്ഷി ശ്രമങ്ങൾ ചെയ്തു. രാഷ്ട്രീയതലത്തിൽ നടത്തിയ ഉപജാപങ്ങൾ ഫലിച്ചില്ല; ഭൂഗീയ ശക്തിതന്നെ പരീക്ഷിക്കാൻ തീരുമാനിച്ചു. ആഴ്ചകൾക്കു മുമ്പുമാത്രം കോളറയുടെ ആക്രമണത്താൽ അച്ഛൻ, അമ്മ, ജ്യേഷ്ഠൻ, അനുജൻ, ഭാര്യ ഇങ്ങനെ ആരെങ്കിലും മരിക്കാത്ത ഒററ കുടുംബവും പാളള്ളിയിലില്ല. ഗ്രാമജീവിതം ശോകമൂകമായിരുന്നു. ജീവിതത്തിൽ യാതൊരാവേശവും ആർക്കും ബാക്കിയുണ്ടായിരുന്നില്ല; മൃത്യു സകലരേയും ഉത്സാഹഹീനരാക്കിയിരിക്കുന്നു. ഈ മുഷിച്ചിലൊന്നു മാറിക്കിട്ടാൻ കൊള്ളയടിക്കുന്ന പണികൊള്ളാം; കൂടാതെ വിളവ് കിട്ടുകയുംചെയ്യും. ആവേശംകൊണ്ടു നായാടികളും പുലയരും മററും കത്തി മൂർച്ചകൂട്ടിത്തുടങ്ങി. പകർച്ചവ്യാധി ഗ്രാമജീവിതത്തിൽനിന്നു് ഉലവികാരങ്ങളെ പിഴുതുമാററിയിരിക്കുന്നു. ഇപ്പോഴും നീക്കിയിരിപ്പുള്ളതു് പച്ച

യായ മൂഗീയതമാത്രമാണ്. എല്ലാം നഷ്ടപ്പെട്ട ശൂന്യമായ ഹൃദയം കത്തിയെരിഞ്ഞു. പഡപ്പനെപ്പോലുള്ളവർ അതിൽ നെയ്യൊഴിക്കുവാൻ തയ്യാറായി നിന്നു.

അന്തരീക്ഷത്തിൽ വ്യാപിച്ചുകൊണ്ടിരുന്ന ഈ കാട്ടുതീയെക്കുറിച്ച് ബാലാചാര്യർ മനസ്സിലാക്കിയിരുന്നു. അതിസൂക്ഷ്മമായെങ്കിലും പൊങ്ങിയ പുക അദ്ദേഹത്തിന് മണത്തറിയാൻ വിഷമമുണ്ടായില്ല. ഈ അവസരത്തിൽ ഒന്നും ചെയ്യാതെ അടങ്ങിയിരിക്കുക അദ്ദേഹത്തിന് അസാദ്ധ്യമായിരുന്നു. സകല അനർത്ഥങ്ങൾക്കും കാരണപുരുഷൻ ശേഷപ്പനാണെന്ന് അദ്ദേഹത്തിനറിയാം. അതുകൊണ്ട് ഉടനെ അയാളെച്ചെന്ന് കാണണം-അദ്ദേഹം നിശ്ചയിച്ചു. ശേഷപ്പൻ വീട്ടിൽത്തന്നെയുണ്ടായിരുന്നു. ബാലാചാര്യരെ കണ്ടയുടനെ അയാൾ സ്വാഗതംചെയ്ത് കുശലപ്രശ്നമാരംഭിച്ചു. ''ഓഹോ! ആചാര്യരാണല്ലോ. ഇങ്ങോട്ട് എന്താണാവോ?''

''ഇങ്ങനെ വന്നു. നാട്ടുകാര്യങ്ങൾ കൈകാര്യം ചെയ്യുമ്പോൾപിന്നെ അംശം മേനോനായ നിങ്ങളെ കാണാതൊക്കുമോ? നിങ്ങൾ വീണ്ടും എന്തോ ചില വേലകളൊക്കെ നടത്തി, അല്ലേ?'' ആചാര്യർ വന്നകാര്യം നേരെയങ്ങു വ്യക്തമാക്കി.

ശേഷപ്പനും ഇതു് ഊഹിച്ചിരുന്നതാണ്. അതുകൊണ്ടുതന്നെ, അല്പംപോലും കുലുക്കമില്ലാതെ, ഒരുനുള്ള് പൊടിവലിച്ച് അയാൾ വ്യംഗ്യമായി പറഞ്ഞു. ''എന്തുവേല, ആചാര്യസ്വാമീ! ഗ്രാമത്തിലെ പഞ്ചായത്തുകാരായ നിങ്ങളിരിക്കെ നമുക്കൊക്കെ എന്ത് സാധിക്കാൻ? പിന്നെ ഇതിലെന്തു വിശേഷം? അച്ഛന്റെ അവകാശം മകന് കിട്ടണമെന്നതാണ് നിയമം. അച്ഛന്റെ സ്വത്ത് മകന്. അതയാൾ സ്വാധീനപ്പെടുത്തണമെന്ന് പറയുമ്പോൾ നിയമപ്രകാരം കിട്ടേണ്ടത് കൊടുപ്പിക്കുകയാണ് നമ്മുടെ കർത്തവ്യം. കീഴ്ക്കട നടപ്പനുസരിച്ച് പാർവ്വതിയമ്മ തന്റെ സ്വത്തിൽ മൂന്നിലൊന്ന് ലിങ്കപ്പന് കൊടുക്കണം. സത്യംപറഞ്ഞാൽ നിങ്ങൾതന്നെ ഇക്കാര്യം അവരോട് പറയണം. അവർ അനുസരിക്കുമെങ്കിൽ ഞാൻതന്നെ അറിയിക്കുമായിരുന്നു. ഇതിൽ നിങ്ങളെന്ത് അനീതിയാണ് കാണിക്കുന്നത്?''

''സംസാരിക്കാൻ നിന്നോട് പഠിക്കണം! ആ ലിങ്കപ്പൻ, ശങ്കരന്റെ മകനാണെന്നാണല്ലേ നീ പറയുന്നത്? ഗൌഡർ വിവാഹമോചനം നടത്തി എത്രയോനാൾ കഴിഞ്ഞശേഷമാണ് ഈ ലിങ്കപ്പൻ ജനിച്ചത്. ഇതറിഞ്ഞിട്ടും ഒന്നും അറിയാത്തമാതിരിയാണല്ലോ നീ സംസാരിക്കുന്നത്?''

''ശരിയും നേരാണ് ആചാര്യരേ! പക്ഷേ, അതിൽ ഒരു നിയമവശമുണ്ട്. ജനനരജിസ്റ്ററിന്റെ പകർപ്പ് ഹാജരാക്കി, പിന്തുടർച്ചാവകാശം സ്ഥാപിച്ചു കിട്ടാൻ ഹർജികൊടുക്കുമ്പോൾ നമുക്കെന്തെങ്കിലും പറയാനാവുമോ?'' ശേഷപ്പൻ വാദിച്ചു.

''നിന്റെ വായ മൂടിക്കെട്ടിയിരിക്കുന്നത് ജനനരജിസ്റ്ററിന്റെ പകർപ്പല്ല; ലിങ്കപ്പനുവേണ്ടി ബാപ്പുസാഹേബ് നൽകിയ രൂപയാണ് വായടപ്പിച്ചുകള

ഞ്ഞതു്. നീ നമ്മുടെ ആളായതുകൊണ്ടു് നിന്നോടു് മതുവാക്കു് പറയാൻ വന്നതാണു്. ഇപ്പോഠം ഉണ്ടായിക്കഴിഞ്ഞ തക്കങ്ങൾതന്നെ ധാരാളംമതി! ഇനി മറെറാരു കുഴപ്പംകൂടി നീ ഉണ്ടാക്കരുതു്. ഗൌഡരുടെ തറവാട്ടിൽ ആണും തുണയുമില്ലെന്നുവച്ചു്, കത്തുന്ന പുരയുടെ കഴുക്കോലൂരുന്ന ഈ പണി നന്നല്ല, കേട്ടോ.'' ബാളാചാര്യർ ആത്മാർത്ഥമായ മനഃപ്രയാസം പ്രകടിപ്പിച്ചു.

ബാളാചാര്യരുടെ വാക്ശരങ്ങഠം കുലകർണ്ണി ശേഷപ്പനെ ഉത്തരംമുട്ടിച്ചു. പാദള്ളിയിൽ അരാജകത്വം നടമാടുമെന്നതിൽ അയാഠംക്കു് ഖേദമുണ്ടായിരുന്നില്ല. എന്നാൽ താൻ ബാപ്പുസാഹേബിൽനിന്നു് കൃപ പററിയതുകേട്ടു് അയാളുടെ വായ അടഞ്ഞുപോയി. ഈ രഹസ്യം ഇങ്ങനെ പൊട്ടിത്തെറിക്കുമെന്നു പ്രതീക്ഷിച്ചതല്ല. അതുകൊണ്ടു് അയാഠംക്കൊന്നും പറയാനായില്ല. പക്ഷേ, ആചാര്യർ തന്റെ മൌനത്തിനു് അപകടകരമായ വ്യാഖ്യാനം നൽകിയേക്കും; ആരോപണം സത്യമാണെന്നു തെളിഞ്ഞതായി വിശ്വസിക്കും. അതുകൊണ്ടു് അയാളൊന്നു ചിരിച്ചു: ''ആചാര്യരേ, ഇപ്പോഴത്തെ ഈ ബാപ്പു സാഹേബുണ്ടല്ലോ, ഇയാഠം നാനായുടെ ദുർമ്മരണകാലത്തെ ആ പഴയ ആളല്ല. ഇപ്പോളയാഠം പോലീസു് ഇൻസ്പെക്ടറേയും, തഹസീൽദാരേയും കീശയിലിട്ടു നടക്കുന്ന പഢരപ്പന്റെ ശിഷ്യനാണു്. അങ്ങനെയുള്ള ആഠം ഈ കീഴ്ജീവനക്കാരനായ കുലകർണ്ണിക്കു് കൈക്കൂലി തരുമെന്നു് തോന്നുന്നുണ്ടോ?'' അയാഠം ചോദ്യരൂപത്തിൽ ആചാര്യരെ നോക്കി.

''ശേഷപ്പാ, ഈ സൂത്രവിദ്യയൊക്കെ അവിടെവച്ചേക്കു. പട്ടത്തിനു പിടിപ്പിച്ച വാലുപോലെ നീ ആ പഢരപ്പന്റെ വാലായിരിക്കുന്നു. അതുകൊണ്ടാണയാഠം ഇത്ര ഉയരത്തിൽ പാറുന്നതു്. ബാപ്പു സാഹേബു് അയാളുടെകൂടെ കൂടിയിരിക്കുന്നതുപോലും നിന്റെ സഹായം പഢരപ്പനുണ്ടെന്നു് കണ്ടിട്ടാണു്. അധികാരിപ്പട്ടം ലിങ്കപ്പനു കൊടുപ്പിച്ചു്, നിനക്കു് കുറേക്കൂടി സ്വാതന്ത്ര്യം നേടണം–അതിനാണു് നീ ഇക്കളി കളിക്കുന്നതു്. അല്ലേ, ആലോചിച്ചുനോക്കു. ബാപ്പു സാഹേബിന്റെ കൃപയും ഈ പഢരപ്പന്റെ കണക്കുകൂട്ടലുമൊക്കെ വ്യർത്ഥമാവുന്നൊരു കാലംവരും കേട്ടോ!''

ബാളാചാര്യർ താക്കീതു് നൽകിക്കഴിഞ്ഞു. ശേഷപ്പനാകട്ടെ ധൈര്യം പിടിച്ചു് ചുണ്ടുംപൂട്ടി ഇരുന്നതേയുള്ളു. ഇനിയും സംസാരിച്ചാൽ ആചാര്യരോടു് വാദത്തിൽ തോല്ക്കുകയേയുള്ളുവെന്നു് അയാഠം കരുതി. തന്റെ രാഷ്ട്രീയ കതന്ത്രങ്ങളൊക്കെ നടപ്പാക്കാൻ പററിയ ഒരു സന്ദർഭം കരഗതമായിരിക്കുന്നു. ആചാര്യരുടെ ഉപദേശംകേട്ടു് കൈവന്നിരിക്കുന്ന ഈ അവസരം നഷ്ടപ്പെടുത്തി അടങ്ങിയിരിക്കാൻ അയാഠംക്കു് മനസ്സുണ്ടായില്ല.

ആചാര്യർ ഈ മൌനത്തിന്റെ അർത്ഥം മനസ്സിലാക്കി. 'എന്റെ വഴിമുടക്കാൻ നിങ്ങളിറങ്ങേണ്ട' എന്നാണു് ശേഷപ്പൻ ഉദ്ദേശിക്കുന്നതെന്നു് ആചാര്യർക്കറിയാമായിരുന്നു. അതുകൊണ്ടുതന്നെ അദ്ദേഹം അധികം സംസാരിക്കാൻ ആഗ്രഹിച്ചില്ല.

''ശേഷപ്പാ, ഞാൻ വരട്ടെ!'' അദ്ദേഹം ഇറങ്ങി.

ശാരതപൗർണ്ണമി പൂനിലാവ് വിരിച്ച രാത്രി. കററകെട്ടിയ ചോളം, കടല, ഗോതമ്പ് ഇവ കൂട്ടിയിട്ടിരിക്കുന്നതിനടുത്തായി രാമ മാനംനോക്കിയിരിക്കുന്നു. തടിച്ച ഒരു കമ്പിളി പുതച്ചിരിക്കുന്നു. എന്നിട്ടും തണുപ്പുകാററ് കിടുകിടെ വിറപ്പിക്കുന്നു. ഉറക്കമൊഴിഞ്ഞ് കണ്ണും കാക്കുകയാണ്; അവൻെറ മനസ്സ് അനേകം ചിന്തകളുടെ കലവറയായി മാറി. അവൻ നിറഞ്ഞുനിൽക്കുന്ന ചന്ദ്രനെ നോക്കി; അടുത്തനിമിഷം വയലിനെ ആലിംഗനംചെയ്യാൻ തുള്ളിത്തുളുമ്പിവരുന്ന പൂനിലാവിനെ വീക്ഷിച്ചു. ഭൂമിയാകെ നിലാവിൻെറ മായാവലയത്തിൽ അലിഞ്ഞുറങ്ങുകയാണ്. അവൻ പെട്ടെന്ന് ഓർത്തു–നാനാവലിയച്ഛൻ മരിച്ച രാത്രി. താൻ അജറാണിയിലെ ഹനുമാൻകോവിലിനു മുൻവശത്ത് ഏകാന്തമായിരുന്ന് പുലരിയിലെ മേഘമാലകളുടെ മനോഹാരിത കണ്ടതാണ്. ആകാശത്ത് അസംഖ്യം നക്ഷത്രങ്ങളും തെളിഞ്ഞിരുന്നു അവ ഇന്നിപ്പോൾ നിലാവിൻെറ പാൽക്കടലിൽ മുങ്ങിപ്പോയിരിക്കുന്നു. ഇരുന്നിരുന്ന് മുഷിഞ്ഞു. യക്ഷഗാനബയലാട്ടത്തിലെ ഒരു ഈരടിമൂളിക്കൊണ്ട് അവൻ ചോളക്കൂനയരികിൽച്ചെന്നു. നല്ല പാൽപോലെ വെള്ളംനിറഞ്ഞിരിക്കുന്ന ഒരു ജലാശയത്തിൽ കറുത്ത എരുമ കിടക്കുന്നമട്ടിൽ ആ കൂനയുടെ നിഴൽ നീണ്ടുവീണിരിക്കുന്നു. ഒരു ഉപമ അവനുതോന്നി; അവിടെ വെറുതെ നിന്നു.

അവന് ഇതൊക്കെ പുതിയ അനുഭവമാണ്. കളരിയിൽനിന്ന് വന്നാൽ ഇങ്ങനെ രാത്രിയിൽ ഏകാകിയായി വയലിൽ കഴിച്ചുകൂട്ടേണ്ട ഗതികേട് അവന് മുമ്പുണ്ടായിട്ടില്ല: കൊയ്ത്തുകാലത്ത് നാനാവലിയച്ഛനോ, ഇല്ലെങ്കിൽ ലക്ഷ്മണനോ കാവലിന് പോകുമായിരുന്നു. ലക്ഷ്മീബായിയെ കൂട്ടി ലക്ഷ്മണൻ ഇന്ദുപുരത്ത് പോയിരിക്കുകയാണ്. അതുകൊണ്ട് കാവൽ, രാമയുടെ ജോലിയായിത്തീർന്നിരിക്കുന്നു. ഈ വയൽ നാനാവലിയച്ഛൻ ബാപ്പുസാഹേബിനോട് പാട്ടത്തിനെടുത്തതായിരുന്നു. അയാൾ മരിച്ചപ്പോൾ പഞ്ചായത്തുകാർ ലക്ഷ്മണന് ഈ വയൽ ഏല്പിച്ചുകൊടുത്തു. കൊയ്ത്തടുത്താൽ ചിലരെയെ മുന്നിൽനിർത്തുക; എന്നിട്ട് വിളവൊക്കെ വാരിക്കൊണ്ടുപോവുക–അങ്ങനെയൊരു പദ്ധതി ബാപ്പുസാഹേബ് രഹസ്യമായി ആസൂത്രണംചെയ്തിട്ടുണ്ടെന്ന് ലക്ഷ്മണൻ കേട്ടിരുന്നു. താനില്ലാത്ത അവസരത്തിൽ നദീതടത്തിൽ വിളഞ്ഞുനില്ക്കുന്ന തൻെറ 'കഞ്ഞി' ബാപ്പുസാഹേബിൻെറ കൈവശം എത്താതിരിക്കാൻ ലക്ഷ്മണൻ കരുതലോടെ പ്രവർത്തിച്ചു. അയാൾ ചോളംപറിച്ച് കൂനകൂട്ടി. മററു വയലുകളിലെ ഗോതമ്പും കടലയുമെല്ലാം ഇവിടെ കൊണ്ടു കൂട്ടിയിരിക്കുകയാണ്. ഒരേ സ്ഥലത്തായിരുന്നാൽ കാവലിന് സൗകര്യമായിരിക്കുമല്ലോ. മെതിച്ചുകൂട്ടുന്നതിന് ഇവിടെ തന്നെ ഒരു കളവും ഉണ്ടാക്കി. ''രാമാ, വയലിൽ എപ്പോഴും കണ്ണുണ്ടായിരിക്കണം. ഞാൻ തിരിച്ചുവരുന്നതുവരേയും കളരിയിൽ പോകണ്ട. അസ്തമിച്ചാൽ ഉദിക്കുന്നതുവരെയും വയലിൽനിന്നൊന്നും പോകരുത്, കേട്ടോ.'' പുറ

പ്പെടുന്നതിനുമുമ്പ് ലക്ഷ്മണൻ താക്കീതുനൽകി. എന്നാൽ ഇങ്ങനെ കാവൽ നിൽക്കേണ്ടതിന്റെ ആവശ്യമെന്താണെന്നുമാത്രം, കരുതിക്കൂട്ടിത്തന്നെ ദാദയെ അറിയിച്ചില്ല. കാരണം ചോദിക്കണമെന്ന് ദാദയ്ക്കും തോന്നിയില്ല. അപ്പൻ പറഞ്ഞതനുസരിച്ച് കാവൽനില്ക്കുകമാത്രം ചെയ്തു.

ചോളക്കുന്നിന് പ്രദക്ഷിണംവച്ച് ദാദ മെതിക്കളത്തിലൂടെ കടല കൂട്ടിയിരിക്കുന്നിടത്തുവന്നു. തീയിൽ വരടിയിട്ട് ഊതി, തീ ആളിക്കത്തി. വെറുതെയിരുന്ന് മുഷിഞ്ഞു. ഒരുപിടി പച്ച നിലക്കടല തീയിലിട്ടു. ചുട്ട കടല ഓരോ മണിയായി എടുത്തുപൊട്ടിച്ച് വായിലിട്ടു ചവച്ചുതുടങ്ങി. ചന്ദ്രൻ തലയ്ക്കുമേലെ എത്തിയിരിക്കുന്നു. ചുട്ട നിലക്കടല തിന്നുതുടങ്ങിയ ദാദയുടെ ആലസ്യവും പകുതികണ്ട് കുറഞ്ഞു. പെട്ടെന്നവൻ പിന്തിരിഞ്ഞുനോക്കി. അകലെ ആരോ കശുകശുക്കുന്നുണ്ടോ? പൊടുന്നനെ കാറ്റ് മറിച്ചുവീശിയതു കൊണ്ടോ എന്തോ ആ ശബ്ദം പിന്നെ കേട്ടില്ല. ആരേയും കാണാനില്ല. ഈ അർദ്ധരാത്രിയിൽ ഗ്രാമത്തിൽനിന്ന് രണ്ടുനാഴിക അകലെ ആരുവരാൻ? അവൻ ചിരിച്ചുകൊണ്ട് കടലമണി പൊട്ടിച്ച് വീണ്ടും തിന്നുതുടങ്ങി.

നിമിഷങ്ങൾ പിന്നേയും കഴിഞ്ഞു. വീണ്ടും അതേ ശബ്ദം. ഇപ്പോഴാ കാലൊച്ചയും കേൾക്കാം. തെക്കുഭാഗത്തെ ജലാശയത്തിനടുത്തുനിന്നാണ്. ദാദ അങ്ങോട്ട് കണ്ണുതുറന്നുനോക്കി. ഒരു കാവൽക്കാരന്റെ ആശങ്ക അവൻ അനുഭവിച്ചറിഞ്ഞു. മൂന്നുപേർ ആ ജലാശയത്തിനടുത്തുകൂടെ തനിക്കുനേരെ നടന്നുവരുന്നു. അവരുടെ കമ്പിളിപ്പുതപ്പ് നിലാവിൽ തെളിഞ്ഞുകണ്ടു. നിലക്കടല കക്കാൻ വല്ലവരും വരികയാണോ? അവൻ സംശയിച്ചു. തന്റെ കൈമഴുവിന്റെ രുചി അവർ അറിയട്ടെ–ദാദ കൈമഴുവെടുത്ത് പിടിച്ച് അവരേയും നോക്കിയിരിപ്പായി. അവരുടെ കണ്ണിൽപ്പെടാതിരിക്കാൻ അവൻ ഗോതമ്പ് കൂനയുടെ മറവിലൊളിച്ചു. മൂന്നുപേരും നേരെ അതേദിക്കിലേയ്ക്കുവന്നു. അവർ ചുറ്റുംനോക്കി. ''ദാദ ഇവിടെ ഇല്ലെന്നുതോന്നുന്നു.'' ഒരുത്തൻ പറഞ്ഞു. ''എന്നാൽ നന്നായിപ്പോയി!'' മറ്റൊരുത്തൻ ഉച്ചത്തിൽ പറഞ്ഞു.

'ഇല്ലാതെ എവിടെ പോകാനാ? ചോളക്കുന്നിനടുത്ത് ഉറങ്ങുകയായിരിക്കും.'' അന്യൻ മുന്നറിയിപ്പുനൽകി.

ശ്വാസംകഴിച്ചാൽ അവർ അറിഞ്ഞേക്കുമെന്നുഭയന്ന് വീർപ്പടക്കി ഇരയുടെമേൽ ചാടിവീഴാൻ തയ്യാറായ പുലിയെപ്പോലെ ദാദ ഇമവെട്ടാതെ അവരെ തന്നെ നോക്കിയിരുന്നു.

അവരിലൊരുത്തൻ ഗോതമ്പ് കറ്റകൾക്കുചുറ്റും നടന്ന് ദാദയുടെ പിറകിൽ വന്നുനിന്നു. അവൻ തിരിഞ്ഞുനിന്നു ഗർജ്ജിച്ചു: ''ആരാത്!''

ആഗതൻ കൈകൊട്ടി. വയലാകെ പ്രതിധ്വനിക്കുംവണ്ണം പൊട്ടിച്ചിരിച്ചു: ''ഈ കാട്ടുപന്നി ഇവിടെയുണ്ട് വരിനേ!'' അവൻ വിളിച്ചുപറഞ്ഞു. അവന്റെ കൂട്ടുകാരും സമീപത്തെത്തി. അവന്റെ കൈയിൽനിന്നുതന്നെ ദാദ്ദ്

ആളെ മനസ്സിലായി അവനും ചിരിച്ചു. ''ഈ കമ്പിളി മൂടിപ്പുതച്ച് കക്കാൻ പുറപ്പെട്ടതുപോലുണ്ടല്ലോ മക്കളെ?'' അവൻ ചോദിച്ചു.

''കക്കാൻ ഇറങ്ങിയവരുടെ കൂടെയാണുവന്നതു് അവരെപ്പോലെതന്നെ കമ്പിളി മൂടിപ്പുതച്ചു. മനസ്സിലായോ?'' ഇടയമൂപ്പനായ നിങ്കൻ മാദയുടെ പുറത്തുതട്ടി.

മാദയ്ക്കു് ഒന്നും മനസ്സിലായില്ല. എന്നാൽ ഇവരുടെ തമാശയും ഈ പാതിര നേരത്തെ സഞ്ചാരവും കമ്പിളിപ്പുതപ്പും കളവിനെക്കുറിച്ച് അവർ പറഞ്ഞ വാർത്തയും അവന്റെ ജിജ്ഞാസയെ ഇളക്കിവിട്ടു. ''സംഗതി വേഗമൊന്നു് പറയുന്നതോ?'' അവൻ ധൃതിവച്ചു.

''മാദാ, ഇന്നു് ഗ്രാമക്കാർ ഒന്നിച്ച് ഗൌഡരുടെ കണ്ടം ആക്രമിച്ചു കൊയ്യാൻ പുറപ്പെട്ടതാണു്. പഡദപ്പസ്വാമി സകലരേയും വിളിച്ചുകൂട്ടി വലിയവിളവ് കട്ടുകൊണ്ടുവരാൻ പറഞ്ഞയച്ചിരിക്കുന്നു.'' നിങ്കൻ സംഗതി വിവരിച്ചു.

അന്നു സന്ധ്യയ്ക്കു് പഡദപ്പൻ പുലിവേട്ടപ്പഴവന്മാരെ വീടുവീടാന്തരം അയച്ച് ആളുകളെ വലിയമാളികയിലേയ്ക്കു് വരുത്തിയിരുന്നു. നാട്ടുകാരോടു് അദ്ദേഹം പറഞ്ഞു: ''ലിങ്കപ്പഗൌഡരാണു് ഇനിമുതൽ നമ്മുടെ ഗ്രാമത്തിനധികാരിയാവേണ്ടതു്. അദ്ദേഹത്തിന്റെ നിലത്തുവിളഞ്ഞ വിളവു് അദ്ദേഹത്തിനുതന്നെ കിട്ടണം. പക്ഷേ, പാർവ്വതിയമ്മ അത്ര എളുപ്പത്തിൽ വിട്ടുകൊടുക്കില്ല. അതുകൊണ്ടു്, നിങ്ങളൊന്നിച്ചുപോയി അതുകൊണ്ടുവന്നു് അദ്ദേഹത്തിനു കൊടുക്കണം.''

''വലിയമാളികയിലേയ്ക്കു് ഞങ്ങളേയും വിളിച്ചിരുന്നു.'' നിങ്കപ്പൻ തുടർന്നു: ''ഈജാതിപ്പണി നമ്മളെക്കൊണ്ടു് പററില്ലെന്നുപറഞ്ഞു. അപ്പോൾ ബാപ്പു സാഹേബ് പറഞ്ഞതെന്താണെന്നറിയാമോ? ''മക്കളെ, നിങ്ങൾക്കു് കളരി കെട്ടിതന്നതിനു് ഇതാണു് പ്രത്യുപകാരം, അല്ലേ? മാദയുടെ താളത്തിനു് തുള്ളിനടന്നാൽപോര. ഈ ഗ്രാമത്തിലെ സകല ആളുകളും ഞങ്ങളുടെ പിന്നിലുള്ളപ്പോൾ നിങ്ങൾ വിലങ്ങനെ നില്ക്കണ്ട.'' വെറുതെ തർക്കിച്ചിട്ടെന്തുഫലം എന്നുകരുതി ഞങ്ങൾ സമ്മതിച്ചു: ''എന്നാലങ്ങനെയാവട്ടെ എജമാനേ.'' ഞങ്ങളും കമ്പിളിയിട്ടുമൂടി നാട്ടുകാരുടെകൂടെ പുറപ്പെട്ടു. വഴിക്കു് നമ്മുടെ തോട്ടത്തിനടുത്തെത്തിയപ്പോൾ ഓരോ ആളായി ഊരിപ്പോന്നു. ഞങ്ങൾ തോട്ടരികിലൂടെ നടന്നു് ഇവിടെയെത്തി. ഈ വിവരം നിന്നോടു് പറയണമല്ലോ. നീയാണെങ്കിൽ കള്ളകാട്ടുപന്നിയെപ്പോലെ ഒളിച്ചിരുന്നു ഞങ്ങളെ കൊല്ലാൻ വരുന്നു!'' അവൻ ചിരിച്ചു.

മാദയ്ക്കു് ഈ വാർത്തകേട്ടു് ഇടിവെട്ടേററമട്ടായി. വികാരാധിക്യത്തിൽ എന്തുചെയ്യണമെന്നറിയാതെ അവൻ കുഴങ്ങി. ഈ വാർത്ത എങ്ങനെ വിശ്വസിക്കും? ''നിങ്കാ, നീ സത്യംപറ. നാട്ടുകാരൊക്കെ ഗൌഡരുടെ കണ്ടത്തിൽ ആക്രമിച്ചുകടന്നോ?'' അത്ഭുതവും സങ്കടവും കലർന്ന സ്വരത്തിൽ മാദ യാഥാർത്ഥ്യമറിയാൻ വെമ്പി.

''ഇപ്പോൾ അദ്ദേഹത്തിന്റെ കണ്ടത്തിൽപോയാൽ സംഗതി നേരിട്ടു കാണാമല്ലോ.'' നിങ്കൻ പറഞ്ഞു

കോപംകൊണ്ടു ചുവന്ന മാടയുടെ മുഖം ആ നിലാവെളിച്ചത്തിലും തെളിഞ്ഞു കണ്ടു. മൂക്കിന്റെ പോളകൾ വെറ്റുപോകുംവണ്ണം ശ്വാസം ചൂടായിരുന്നു. ചുണ്ടുകൾ വിറച്ചു.

''ഞാനിതാ പുറപ്പെട്ടു. കൊള്ളയടിക്കുന്നതൊന്നുകാണണം! നിങ്കാ; ഞാൻ വരുന്നതുവരെ ഈ വയൽ നിന്റെ കാവലിലാണ്'' കൈമഴുവുംപിടിച്ച് മാട ധൃതിയിൽ നടന്നു.

''എടോ മാട, അവിടെ മൂന്നൂറോ നാനൂറോ ആളുകൾ കൂടിയിരിക്കുകയാണ്. നായാടികളും പുലയന്മാരും ഇടയന്മാരും-ഓരോ ജാതിക്കാരും വീട്ടിലൊരാളെന്ന കണക്കിന് സംഘടിച്ചുവന്നതാണ്. നീ പോയതറിഞ്ഞ് അവരിങ്ങോട്ടു വന്നാൽ നിന്റെ ചോളവും ഗോതമ്പും കടലയും ഒറ്റക്ക് ഓരോപിടി വാരാനെ കാണൂ. നിന്റെ വയലിലെങ്കിലും ബാക്കിയായിക്കോട്ടെ എന്നു വച്ച് ഞങ്ങളിങ്ങോട്ടു വന്നതാണ്; നീയാണെങ്കിൽ വയലും വിട്ടോടുന്നു. പിരാന്താ, അടങ്ങിയിരുന്നോളൂ!'' നിങ്കൻ ഗൗരവഭാവത്തിൽ മാടയെ ഉപദേശിച്ചു. അവന്റെ കൈപിടിച്ചു വലിച്ചു.

പക്ഷേ, മാട അനുസരിക്കാനുള്ള ഭാവമല്ല. അവന്റെ ചോര തിളയ്ക്കുകയായിരുന്നു; കാലുകൾക്ക് ചിറക മുളച്ചുകഴിഞ്ഞിരുന്നു.

''നിങ്കാ, കൈവിടൂ. വെറുതെ എന്നെ തടയണ്ട. എന്റെ വയൽ നശിപ്പിക്കാനോ? ഞാനെന്തുചെയ്യുമെന്ന് നിങ്ങൾക്കുകാണാം. മോയ്മാരുടെ മാംഗല്യവും പൊട്ടിച്ചുവരുന്ന ധീരന്മാരെയൊന്നു കാണണം; അവരെ എന്റെ വയലിൽ കാലെടുത്തുവയ്ക്കാവൂ എന്ന് പറയാനാണ് ഞാൻ പോകുന്നത്. എന്നെ തടയരുത്!'' മാട ഗർജ്ജിച്ചു; അവൻ നേരെ അധികാരിയുടെ വയലിലേക്കോടി.

ഒരൊററവീർപ്പിന് അവനവിടെയെത്തി. വെള്ളം കയറാറുള്ള ഈ നിലം ഗൗഡരുടെ ജീവനായിരുന്നു. അദ്ദേഹം ഈ കണ്ടത്തിൽ ഏററവുംകൂടുതൽ പണിയെടുപ്പിക്കുമായിരുന്നു. ധാരാളം വളമിട്ട് നിലമുഴുത് കൃഷിചെയ്തിരുന്നതുകൊണ്ട് നാളികേരത്തോളം വലിപ്പമുള്ള ചോളക്കതിരുകൾ ഉയർന്നു നില്ക്കുന്നു. സുദീർഘമായ പരിശ്രമം ഫലിച്ചതുകണ്ട് സംതൃപ്തമായ മനസ്സ് ആത്മസന്തോഷത്തിൽ കുനിയാറുള്ളതുപോലെ കതിരിന്റെ ഭാരംകൊണ്ട് ചെടികൾ കാററിൽ കുനിഞ്ഞാടിക്കൊണ്ടിരുന്നു. ഈ നിലാവിന്റെ മായാപ്രപഞ്ചത്തിൽ, കാററിന്റെ ഊഞ്ഞാലിൽ, വയലിലെ വിളകൾ സജീവങ്ങളായി. വിത്തായിരിക്കുമ്പോൾ മുതൽ കതിരിടുവോളം മനുഷ്യന്റെ വാത്സല്യപൂർണ്ണമായ കരസ്പർശമേററതുകൊണ്ടാകണം, ആ വിളവ് മനുഷ്യന്റെ സഹാനുഭൂതിക്ക് കൊതിച്ചിരിക്കുന്നതായി തോന്നി. അവകാശത്തർക്കംകാരണം ചോളം സമയത്തിന് കൊയ്തിരുന്നില്ല. അതുകാരണം വിളഞ്ഞുനിന്നിരുന്ന ചോളം കൂടുതൽ പഴുത്തിരിക്കുകയാണ്. സമയം വൈകിയതുകാരണം ചില ചെടിക

ളുടെ തണുപ്പറിഞ്ഞു് കതിർ നിലത്തു കത്തിയിരിക്കുന്നു. ഈ രംഗംകണ്ടു ദാമ്മ്യു് കണ്ണുനീർ പൊടിഞ്ഞു.

കമ്പിളി മൂടിപ്പുതച്ച ആളുകൾ വയലിന്റെ മറുവശത്തുനിന്നു് കടന്നുവന്നു് കയ്യിൽക്കിട്ടിയ കതിരുകൾ പൊട്ടിച്ചെടുത്തു് കമ്പിളിയുടെ മടക്കുകളിൽ നിറയ്ക്കുന്ന തിരക്കിലാണ്. കൊയ്യേണ്ടതായിരിക്കുന്ന ഈ കതിരുകൾ പൊട്ടിക്കുന്നതു്, മനുഷ്യന്റെ തലയറുക്കുന്നതിനേക്കാൾ ദേഷ്യത്തോടെ ദാദ നോക്കിനിന്നു. അങ്ങനെ ഏറെനേരം നോക്കിനിൽക്കാനുള്ള ക്ഷമയും ദാദാക്കുണ്ടായിരുന്നില്ല. ചോളത്തിന്റെ ഒത്തനടുവിലൂടെ നുഴഞ്ഞുപോയി കൃത്യമായി പൈശാചിക നൃത്തംചവിട്ടുന്ന ഒരുത്തന്റെ പിന്നിലൂടെചെന്നു് കൈമഴുകൊണ്ടു് ഒന്നാഞ്ഞു വെട്ടി. വെട്ടേറ്റു വിദ്വാൻ ഉച്ചത്തിൽ ചീറി. അടുത്തുണ്ടായിരുന്നവർ അവന്റെ മുറിവുകണ്ടു; രക്തം ചീറ്റുന്ന പിന്നെ താമസിച്ചില്ല. അവർ കിട്ടിയവഴിക്കോടി. ''അപകടമാണേ അപകടം!'' കിതച്ചുകൊണ്ടു് ഓട്ടമോടുമ്പോൾ അവർ വിളിച്ചുപറഞ്ഞു. മറ്റുള്ളവരും സംഭീതരായി അവരുടെ പിന്നാലെ ഓടി. ദാദ അവിടെ നിന്നില്ല; വയലിന്റെ മറ്റൊരു ഭാഗത്തേക്കു് ഓടി. അവിടെ അഞ്ചാറാളുകളെ ഒന്നിച്ചുപിടിച്ചു് 'ഹോ' എന്നു് ഗർജ്ജിച്ചു. അപ്രതീക്ഷിതമായ വിപത്തിൽ ഞെട്ടിത്തെറിച്ചു നില്ക്കവേ, ഒരുത്തന്റെ തലയിൽ ദാദയുടെ കൈമഴുവീണു പരിഭ്രാന്തരായി സകലരും നിലത്തുവീണു; പിടഞ്ഞുരുണ്ടു് വയലിനു് പുറത്തുകടന്നതിനുശേഷമേ അവർ എഴുന്നേറ്റുള്ളൂ. എന്നിട്ടും തിരിഞ്ഞുനോക്കാതെ അവർ ഓടി.

വഴിക്കൊരിടത്തു് ഒരു പാതാറിന്മേൽ, വേപ്പുമരത്തിനടിയിൽ ലിങ്കപ്പൻ, പഡപ്പെൻ, ബാപ്പുസാഹേബ് ഇവർ ഒരു കമ്പിളിവിരിച്ചു് പടിഞ്ഞിരിക്കയാണു്. ഈ ത്രിമൂർത്തികളുടെ മാഹാത്മ്യം പാടിപ്പുകഴ്ത്തുകയും അവർക്കു് എരിവുകയറ്റിവിട്ടുകയും ചെയ്യുകയായിരുന്ന ഒരുകൂട്ടം നാലുപാടും ഓടിപ്പോകുന്ന ജനസഞ്ചയത്തെ കണ്ടു. അവരും ഞെട്ടിവിറച്ചു.

ത്രിമൂർത്തികൾക്കു് പടയിൽതോററ പ്രതീതിയുണ്ടായി. ആളുകളെ തടുത്തുനിർത്തി, ആവേശംനിറച്ചു്, വീണ്ടും വിളവു് കൊള്ളചെയ്യിക്കാനുള്ള സാമർത്ഥ്യം ലിങ്കപ്പനില്ലായിരുന്നു. പഡപ്പൻതന്നെ ആ സാഹസത്തിനു് ഒരുമ്പെട്ടിറങ്ങി. അപ്പോഴേക്കും പാതാറിനടുത്തേക്കു് കുറേക്കൂടി ആളുകൾ ഓടിയെത്തി. പഡപ്പെൻ ഒരുവനെ തടഞ്ഞുപിടിച്ചു: ''ആട്ടിൻപററം ഓടുന്നതുപോലെ എന്തിനാ ഇങ്ങനെ ഓടുന്നതു്?'' അവജ്ഞയോടെ അദ്ദേഹം ചോദിച്ചു.

ആ മനുഷ്യൻ പേടിച്ചുവിറയ്ക്കുകയാണു് പെട്ടെന്നവനു് വാക്കുകൾ പുറത്തു വന്നില്ല. പക്ഷേ, പഡപ്പൻ കൈ മുറുകെ പിടിച്ചിരിക്കുന്നു; ഓടിപ്പോകാൻ സാദ്ധ്യമല്ല. അവന്റെ വായതുറപ്പിക്കാൻ പഡപ്പൻ കുറെ ഭീഷണിപ്പെടുത്തേണ്ടിവന്നു. തന്നെ പിടിച്ചിരിക്കുന്നതു് പഡപ്പനാണെന്ന മനസ്സിലായതും അപ്പോൾ മാത്രമാണു്-ആ ശബ്ദത്തിൽനിന്നു്.

''അയ്യയ്യോ! അതൊന്നും പറയാൻപററുന്ന കാര്യമല്ല സ്വാമീ. കണ്ടവരൊക്കെ നെഞ്ചുപൊട്ടി അവിടത്തന്നെ വീണിരിക്കുകയാണു്. ശങ്കരപ്പഗൌഡരുടെ

പ്രേതം വാളെടുത്തുവന്ന്, കതിരിൽ കൈവച്ചവരുടെ കൈതന്നെ മുറിച്ചുകളയാൻ വന്നേ!'' കിതച്ചുകൊണ്ട് ഇത്രയുംപറഞ്ഞ് അവൻ ഓടിക്കളഞ്ഞു.

പഡ്ഡപ്പന് ഭൂതപ്രേതാദികളിൽ വലിയ വിശ്വാസമാണ്. പണ്ടൊരിക്കൽ ബാളാചാര്യരെ സ്വാധീനിക്കുന്നതിനുവേണ്ടി ഒരു മന്ത്രവാദിയെക്കൊണ്ട് വേതാളത്തെ വശപ്പെടുത്തിക്കൊടുക്കാൻ അപേക്ഷിച്ചതാണ്. ആ മന്ത്രവാദി നിർദ്ദേശിച്ച വിധികൾ അത്യന്തം ഭീകരങ്ങളായിരുന്നു. ഒരു ഗർഭിണിയുടെ വലംകയ്യിന്റെ അസ്ഥികൊണ്ടുവന്ന് ശ്മശാനത്തിൽവച്ച് പച്ചമാംസം ഹോമിക്കണം. ഇത് നടപ്പാക്കുന്നതിനു മുമ്പുതന്നെ വേതാളംവന്ന് ഹോമം മുടക്കാൻ നാനാവിധ തടസ്സങ്ങളുണ്ടാക്കി പേടിപ്പെടുത്തും. ഒരിക്കലും പേടിക്കരുത്. ഇങ്ങനെ നിരന്തരമായി ശ്രമംതുടർന്നാൽ വേതാളം നമ്മുടെ ആജ്ഞാനുസാരിയായിത്തീരുമെന്ന് അവൻ പറഞ്ഞിരുന്നു. അവൻ അന്നു പറഞ്ഞ കഥ കുറെ പഡ്ഡപ്പനെ ഭയപ്പെടുത്തിക്കളഞ്ഞുവെന്നതു സത്യമാണ്. ബാളാചാര്യർ മന്ത്രതന്ത്രങ്ങളൊക്കെ അറിയാമെന്നും പഡ്ഡപ്പനറിയാം. അല്ലെങ്കിൽ അനന്തരഫലം ഭീകരമായിരിക്കുമെന്ന് ഈ ആചാര്യർ ശേഷപ്പനെ താക്കീതു ചെയ്തതിന്റെ രഹസ്യമെന്താണ്?

ഇക്കാരണംകൊണ്ട് ഭീതി പഡ്ഡപ്പന്റെ മനസ്സിൽ ഘടസർപ്പംപോലെ ചുരുണ്ടുകൂടി. പാതിരാവിന്റെ നിഗൂഢനിസ്തബ്ധതയും വിജനതയുടെ മായികശക്തിയും കുറ്റബോധവും ഒത്തുചേർന്ന് ഐതിഹ്യങ്ങളിലെന്നപോലെ ആ മനുഷ്യൻ ഓടിവന്ന് പ്രേതകഥ പറഞ്ഞപ്പോൾ വിശ്വസിക്കാതിരിക്കാൻ കഴിഞ്ഞില്ല. പ്രേതമല്ലെങ്കിൽപിന്നെ ഒറ്റയ്ക്കൊരുത്തൻ മുന്നൂറ്, നാനൂറാളുകളെ പേടിപ്പിച്ച് ഓടിക്കുമോ? ബാളാചാര്യർ മന്ത്രശക്തികൊണ്ട് പിശാചുക്കളെ സൃഷ്ടിച്ച് ഗൌഡരുടെ വയൽകാക്കാൻ അയച്ചിരിക്കണം. പേടിച്ച കണ്ണിന് മരക്കുറ്റിയും പ്രേതമായിത്തോന്നും. പ്രേതം തന്നെയെന്ന് പഡ്ഡപ്പൻ വിശ്വസിച്ചു. ഉഗ്രമായ ദംഷ്ട്രംധരിച്ച്, മീശ വിറപ്പിച്ച്, നിലാവെളിച്ചത്ത് ഊരിയ വാൾ ഇളക്കിക്കൊണ്ട് റോന്തുചുറ്റുന്ന ഗൌഡരുടെ പ്രേതം അദ്ദേഹത്തിന്റെ കൺമുന്നിൽ തെളിഞ്ഞു.

പ്രേതത്തെക്കുറിച്ച് പഡ്ഡപ്പനോട് താൻ പറഞ്ഞുകൊടുത്ത കെട്ടുകഥ അദ്ദേഹം വിശ്വസിക്കുമെന്ന് പേടിച്ചോടിയ ആ മനുഷ്യൻ സ്വപ്നത്തിൽപോലും കരുതിയതല്ല. ആരോവന്ന് തടഞ്ഞപ്പോൾ ഓടിയതാണെന്ന് പറഞ്ഞാൽ ഭീരുവാണെന്ന് പരിഹസിക്കപ്പെടും. അതുകൊണ്ട് പ്രേതത്തിന്റെ കഥ മെനഞ്ഞെടുത്തതാണ്. എന്നാൽ ആരണ്യത്തിന്റെ വിജനതയിൽ ഭൂതപ്രേതാദികളെക്കുറിച്ച് ഉറച്ച വിശ്വാസമുള്ള പഡ്ഡപ്പൻ അതുടനെ വിശ്വസിച്ചു. അദ്ദേഹത്തിന്റെ കൈകാലുകൾ വിറച്ചു. ആ വിറങ്ങലിപ്പിക്കുന്ന കുളിർകാറ്റിലും നെറ്റിയിൽ വിയർപ്പുതുള്ളികൾ പൊടിഞ്ഞു. അദ്ദേഹം വിയർപ്പുതുടച്ചു: ''ലിങ്കപ്പാ, ബാപ്പുസാഹെബ്, എഴുന്നേൽക്കൂ. പൊയ്ക്കളയാം. പ്രേതം ഇങ്ങോട്ട് ഓടിവന്നുകൂടായ്കയില്ല.'' വിഭ്രാന്തനായി ഇത്രയുംപറഞ്ഞ് ധൃതിയിലോടുന്ന ആളുകളുടെ പിന്നിലായി അവരും ഓടി.

ശങ്കരപ്പഗൌഡരുടെ പ്രേതം വാളുംപിടിച്ച് വയൽകാക്കുന്ന കഥ ഭാവനയുടെ കൈകാലുകൾവച്ച് പാമള്ളിയിൽ വീടുവീടാന്തരം എത്തി. ഈ പ്രേതം വയലിൽ കാവലിരിക്കുന്നതും അവിടെ ആരേയും കടക്കാൻ സമ്മതിക്കാതിരിക്കുന്നതുമായ വാർത്ത പഡമപ്പൻതന്നെയാണ് പറഞ്ഞതെന്ന് ഒരുത്തൻ തട്ടിവിട്ടു. മററൊരുത്തൻ സ്വന്തം അനുഭവത്തിനു നിറംകൊടുത്തു. താൻ കതിരുകൾ പറിച്ചുകൊള്ളുമ്പോൾ പ്രേതംവന്ന് കമ്പിളി പിടിച്ചുവലിച്ചതും താൻ ധൈര്യമവലംബിച്ചു കതറിയതും അപ്പോൾ പ്രേതം ചവിട്ടി നിലത്തിട്ടതും ഇപ്പോഴും നടുവേദന മാറാത്തതുമായ സ്വാനുഭവം അവന്റെ നാവിൽ സജീവ സത്യമായി. കൈമഴുവിന്റെ വെട്ടേററ കാലിൽ മുറിപററിക്കിടക്കുന്ന കെഞ്ചന്റെ മകൻ രാമൻ കണ്ണീരൊലിപ്പിച്ച് വിവരിച്ചു: ''എനിക്ക് ബോധംവന്നപ്പോൾ ആ നല്ലവനായ ദാദവന്ന് ചുമലിലേററി എന്നെ വീട്ടിലെത്തിച്ചു. കാച്ചിയ എണ്ണ പരുത്തിയിൽമുക്കി കാലിൽവെച്ചുകെട്ടി. ആ പഞ്ചാഗിയുടെ നന്മകാരണം പ്രേതത്തിന്റെ കൈകളിൽനിന്നു രക്ഷപെട്ടു.''

ദാദ കൈമഴുവെട്ടുവന്ന് കൊള്ളക്കാരെ വിരട്ടിയോടിച്ച വാർത്ത പരത്താൻ ശ്രമിച്ചവർ പരാജയപ്പെട്ടതേയുള്ളു. ദാദതന്നെ പറഞ്ഞിരുന്നെങ്കിൽ പോലും ആരാരും വിശ്വസിക്കുമായിരുന്നില്ല. അഥവാ അങ്ങനെ വല്ലവരും പറഞ്ഞാൽ അവർ വിശദീകരിക്കും—അധികാരിയുടെ പ്രേതത്തെ ദാദയാണെന്നു തോന്നിയിരിക്കും. അതിനും മതിയായ കാരണമുണ്ടായിരുന്നു. മുറിവേററ രാമനെ കട്ടിലിൽ കൊണ്ടുചെന്നാക്കിയതു് ദാദയാണ്. ആളുകളുടെ കമ്പിളികൾ അവരവർക്കെത്തിച്ചുകൊടുത്തതും ദാദതന്നെ. കൂടാതെ അവൻ അന്ന് സ്വന്തം വയലിൽ കാവൽകിടക്കുകയായിരുന്നു. അപ്പോൾപിന്നെ അവൻ ഒററയ്ക്ക് പോവുകയോ? ചെയ്യും ബഹളവും കേട്ടശേഷം അപകടത്തിൽപെട്ടവരെ അവൻ പരിചരിച്ചിരിക്കണം. ഗൌഡരുടെ പ്രേതം വയൽ കാക്കുകയാണെന്നതു് സത്യമാണ്. സകലരും അതു വിശ്വസിച്ചു. സത്യസംഗതി അറിഞ്ഞിരുന്നതു് ചിലർമാത്രം—പാർവ്വതിയമ്മ, ബാളാചാര്യർ, ദാദയുടെ മൂന്നു കൂട്ടുകാർ.

പ്രേതത്തെപ്പററി പ്രചരിച്ച കഥ നേരായാലും കളവായാലും ഫലം നന്നായിരുന്നു. അന്നുരാത്രി അധികാരിയുടെ വയൽ കൊള്ളയിടാനുള്ള പരിപാടി പരാജയപ്പെട്ടതോടെ ബലപ്രയോഗത്തിലൂടെ അധികാരം സ്ഥാപിക്കാനുള്ള ശ്രമം ഉപേക്ഷിക്കപ്പെട്ടു. ഗൌഡരുടെ പ്രേതം പീഡിപ്പിക്കുമെന്നുകരുതി അദ്ദേഹത്തിന്റെ സ്വത്തിൽ കൈവെയ്ക്കാൻ ആരും ധൈര്യപ്പെട്ടില്ല. ക്ഷാമംകൊണ്ടു് ദുരിതമനുഭവിക്കുന്ന ആളുകൾക്ക് പഡമപ്പന്റെ പദ്ധതി അതീവ സ്വാഗതാർഹമായിരുന്നു. കയ്യിൽകിട്ടാവുന്നത്ര ധാന്യം; മുഷിച്ചിൽമാററാൻ രസകരമായൊരു ജോലി—ഇതു് ആർക്കെങ്കിലും വേണ്ടാതാകുമോ? എന്നിട്ടും പഡമപ്പന്റെ പദ്ധതി പരാജയപ്പെട്ടു. ഒരുപക്ഷെ വിധികല്പിതമായിരിക്കും പഡമപ്പൻ നീട്ടിയ പ്രലോഭനത്തിനു് വശംവദരായി അവർ കൊള്ളയ്ക്കൊരുങ്ങിയതാണ്. എന്നാൽ അപ്പോഴും തങ്ങൾ ചെയ്യുന്നതു് പാപമാണെന്നു് അവരുടെ മനസ്സു് മന്ത്രിച്ചു. പോയില്ലെങ്കിൽ നാട്ടിൽ കക്ഷിമാത്സര്യം വർദ്ധിക്കുമെന്ന് അവർ ഭയന്നു. അതുകൊണ്ട് എല്ലാവർക്കും വരുന്നതു് നമുക്കും വരട്ടെ എന്നുവെച്ചു്. ധൈര്യ

മവലംബിച്ചു് അവരും കൊള്ളയടിക്കാൻ പോയതാണു്. അതുകൊണ്ടു് അവിടെ ദാദവന്നു് തങ്ങളെ ഓടിച്ചതു് അവർക്കു് പ്രതിഫലമായി തോന്നി; തങ്ങളുടെ പാപത്തിനുതക്ക ശിക്ഷയായെന്നു് ഭാവിച്ചു. ദാദ കയ്യേററംചെയ്തപ്പോഠം ആ ആഠംക്കൂട്ടത്തിൽ ചിലർക്കെങ്കിലും അവനെ നേരിടാമായിരുന്നു. പക്ഷേ, ആക്രമംവേണ്ടാത്ത ആ കൃത്യത്തിന്റെ പാപബോധം അവരെ തടഞ്ഞു.

ദാദ ഒററയ്ക്കു് തങ്ങളുടെ വയൽ സംരക്ഷിച്ചിരിക്കുന്നു; പാർവ്വതിയമ്മ രോമാഞ്ചംകൊണ്ടു. അവർക്കു് അവനോടു് ആദരവും വാത്സല്യവുംതോന്നി. പിറ്റേന്നു് രാവിലെ ആ അടുത്തദിവസം അവർ ദാദയെ ക്ഷണിച്ചുവരുത്തി-തന്റെ കൃതജ്ഞത അറിയിക്കാൻ. ഒന്നുമറിയാത്ത കൊച്ചുകുഞ്ഞിനെപ്പോലെ ദാദ പുഞ്ചിരിച്ചുകൊണ്ടു് ആ അമ്മയുടെ കാൽക്കൽവീണു. ഗദ്ഗദകണ്ഠയായി അവർ പറഞ്ഞു: ''എന്റെ കുട്ടികളെപ്പോലെ നീയും എന്റെ മകനാണു്. ഇന്നുമുതൽ നീ അമ്മയില്ലാത്ത കുട്ടിയല്ലെന്നു് കരുതിക്കൊള്ളു. നിനക്കെന്തെങ്കിലും ആവശ്യം വന്നാൽ എന്നോടു് ചോദിച്ചുവാങ്ങണം. കേട്ടോ.''

അവരുടെ ആത്മാർത്ഥമായ വാക്കുകൾകേട്ടു് ദാദയുടെ ഹൃദയം ആർദ്രമായി. കണ്ണീർതുളുമ്പി. അവൻ ഭക്തിപൂർവ്വം കാലിൽവീണു: ''അമ്മേ, നിങ്ങളുടെ അനുഗ്രഹം എനിക്കു് ശക്തിനൽകുന്നു. നിങ്ങളുടെ ഈ മകൻ, ആവശ്യം വന്നാൽ നിങ്ങളുടെ കയ്യിലെ കല്ലാണെന്നു് കരുതിക്കൊള്ളണം.'' അവൻ കണ്ണീർതുടച്ചു് അധികാരിയുടെ വീട്ടിൽനിന്നിറങ്ങി.

പഢമപ്പന്റെ തെമ്മാടിത്തം ഇത്രദൂരം പോകുമെന്നു് ബോളാചാര്യർ കരുതിയിരുന്നില്ല. ലിംഗപ്പൻ ഭൂസ്വത്തിൽ അവകാശംനേടാൻ പുറപ്പെട്ടാൽ അങ്ങേയററം, ഇരുപക്ഷത്തുമുള്ളവർ തമ്മിൽ ഒരേററുമുട്ടൽ നടന്നേയ്ക്കുമെന്നു് അദ്ദേഹത്തിനു് തോന്നിയിരുന്നു. എന്നാൽ നട്ടപ്പാതിരായ്ക്കു് വിളഞ്ഞുനിൽക്കുന്ന വയൽ കൊള്ളയടിക്കാനൊരുമ്പെടുമെന്നു് കരുതിയതല്ല. ഇതു് നീചതയുടെ പരമകാഷ്ഠയാണെന്നും പാദള്ളിയുടെ ഭാവി തീർത്തും നശിച്ചുവെന്നും അദ്ദേഹത്തിനു തോന്നി. ഇന്നോളം വിളഞ്ഞുനിൽക്കുന്ന കണ്ടം ആരും കയ്യേറിയിട്ടില്ല. ഇപ്പോഠം അതും നടന്നു.

ആ കൊള്ള നടക്കുമ്പോഠം ദാദ ഒററയ്ക്കു് സകലരേയും നേരിട്ടു് ഒരപകടം ഒഴിവാക്കിയതറിഞ്ഞു് അദ്ദേഹത്തിനു് സന്തോഷമായി. ദുഷ്ടശക്തികളുടെ ഈ യുഗസന്ധിയിൽ, ദാദ മാത്രമാണു് ഒരാശാകിരണമായിരിക്കുന്നതു്. ഇന്നു് മുങ്ങിത്തുടങ്ങുന്ന ഭാഗ്യത്തെ ഒരുപക്ഷേ അവന്റെ ധൈര്യവും സാഹസവും സംരക്ഷിച്ചേക്കാം. അതുകൊണ്ടു് ദാദയെ അദ്ദേഹം ഇപ്പോഠത്തന്നെ വിളിപ്പിച്ചു; അവന്റെ പുറംതടവി അദ്ദേഹം സന്തോഷമറിയിച്ചു് ആശീർവ്വദിച്ചു. അധികാരിയുടെ കക്ഷിയിൽപെട്ട എല്ലാവരും ദാദയുടെ ധൈര്യവും സാഹസവുംകണ്ടു് സന്തോഷിച്ചു.

നാളുകഠം പലതുകഴിഞ്ഞു. പഢമപ്പന്റെ ചെവിയിലും ദാദയുടെ സാഹസത്തിന്റെ കഥയെത്തി. ശങ്കരപ്പന്റെ പ്രേതത്തിനുപകരം ദാദ അദ്ദേഹത്തിന്റെ മനസ്സിനെ പീഡിപ്പിച്ചുതുടങ്ങി. തന്റെ സകല പദ്ധതികഠംക്കും അവൻ

വിലങ്ങുതടിയാണെന്നു് അയാൾക്കുതോന്നി. തന്റെ വഴിയിൽനിന്നു് ഈ മുള്ളു് വലിച്ചുനീക്കണം; അല്ലെങ്കിൽ തന്റെ പ്രഭാവം ഗ്രാമത്തിൽ വേരൂന്നാൻ സാദ്ധ്യതയില്ല. ധാർഷ്ട്യത്തോടെ ഏറ്റുമുട്ടുന്ന സ്വഭാവമുള്ള ഈ ദാമയെ എങ്ങനെങ്കിലും കെണിയിൽ അകപ്പെടുത്തി, നാഥനെപ്പെടുത്തിയെടുക്കണം. ഈ വിചാരം അദ്ദേഹത്തിന്റെ മനസ്സിനെ രാപ്പകൽ പീഡിപ്പിച്ചു.

ധാപ്പീബായി വീണ്ടും പാദള്ളിക്കു് തിരിച്ചുവരാൻ സമ്മതിച്ചില്ല. അങ്ങനെ ബാപ്പുസാഹേബിനു് സകല പ്രതിബന്ധങ്ങളും മാറിക്കിട്ടി–അയാൾ ജാഗീർദാർ ചമഞ്ഞുനടന്നു; പരഗൌഡപ്പന്റെ പ്രഭാവവും നിരാതങ്കമായി വളർന്നു; ലിങ്കപ്പഗൌഡനും വേതപിടിപ്പിച്ചിരിക്കുന്നു; ഗ്രാമാധികാരിയായി ഭരണം നടത്തുകയാണു്. ഈ 'അനിഷ്ടത്രയം' പാദള്ളി ജീവിതത്തെ നശിപ്പിക്കും; സംശയമില്ല. ഇതിനൊക്കെ ധാർമ്മികമായി താൻ ഉത്തരവാദപ്പെട്ടിരിക്കുന്നുവെന്നു് ബാളാചാര്യർക്കു് തോന്നി. അതുകൊണ്ടുതന്നെ ഈ പ്രശ്നം പരിഹരിക്കുന്നതിനു് എന്തെങ്കിലുമൊരു ഉപായം കണ്ടെത്തിയേപറ്റൂ എന്നദ്ദേഹം ഉറച്ചു. പെട്ടെന്നു് അദ്ദേഹം യശവന്തരായരെ ഓർമ്മിച്ചു.

ലക്ഷ്മണനെ അജറാണിക്കു പറഞ്ഞയച്ചു് യശവന്തരായരെ വിളിപ്പിക്കാൻ ബാളാചാര്യർ ആലോചിച്ചുറച്ചു. ആ എല്ലുമ്പൻ ലക്ഷ്മണനെ പറഞ്ഞയച്ചാൽ കാര്യം നടക്കില്ലെന്നു് ജൈനൻ ചിന്നപ്പൻ സൂചിപ്പിച്ചു. എന്നാൽ അയയ്ക്കാൻ ലക്ഷ്മണനല്ലാതെ മററാരുമില്ല. ഇപ്പോൾ ഏതായാലും ലക്ഷ്മണൻതന്നെ പോകട്ടെ; കാര്യം നടന്നില്ലെങ്കിൽ, ഹോളിപൗർണ്ണമി കഴിഞ്ഞശേഷം മറെറയാളെ പറഞ്ഞയയ്ക്കാമെന്നു് തീരുമാനിച്ചു. അജറാണിക്കുപോയ ലക്ഷ്മണൻ അടുത്ത ദിവസംതന്നെ മടങ്ങി. അജറാണിയിൽ കോളറ പടർന്നുപിടിച്ചിരിക്കയാണെന്നും അതിന്റെ ശക്തി അല്പമൊന്നു കുറഞ്ഞാൽ യശവന്തരായർ വരുമെന്നും അറിയിച്ചു. ജൈനൻ ചിന്നപ്പൻ പറഞ്ഞു: ''ഞാൻ നേരത്തെ പറഞ്ഞതല്ലേ, ആ എല്ലുമ്പൻ ലക്ഷ്മണനെ അയയ്ക്കേണ്ടെന്നു്.'' ബാളാചാര്യർ അടുത്ത പരിപാടിയെക്കുറിച്ചു ചിന്തിച്ചു.

പാർവ്വതിയമ്മയുടെ പക്ഷക്കാർക്കു് ആഘാതമേല്പിച്ച മറെറാരു വാർത്തയും ഉണ്ടായിരുന്നു. ലിങ്കപ്പന്റെ അവകാശവാദത്തിനെതിരായി അവർ ഒരു ഹർജി കൊടുത്തിരുന്നു. എന്നാൽ തഹസീൽദാർ അതു് തള്ളിക്കളഞ്ഞു. ലിങ്കപ്പൻ, ശങ്കരപ്പഗൌഡരുടെ മകനായതുകൊണ്ടു് അനന്തരാവകാശിയായി അവന്റെ പേർ രേഖപ്പെടുത്താൻ ഉത്തരവു് പുറപ്പെടുവിച്ചിരിക്കയാണു്. ആ വകയിൽ പഞ്ചസാര വിതരണംനടത്തി. നാട്ടിലാകെ പുതിയൊരു ബഹളമുണ്ടായി. അന്യനാട്ടുകാരനായ ഒരാൾ പാദള്ളിയിലെ അധികാരിയായി വരുന്നതു് അവർക്കു് ഹിതമായിരുന്നില്ല.

അന്നു വൈകുന്നേരം ബാളാചാര്യർ പതിവുപോലെ ഈശ്വരദർശനത്തിനു പോയിരുന്നു. ദർശനംകഴിഞ്ഞാൽ അവിടെ തിണ്ണയിൽ അല്പനേരം ഇരിക്കുക പതിവായിരുന്നു. ബാപ്പുസാഹേബും ലിങ്കപ്പനും അപ്പോൾ അതേസ്ഥലത്തെത്തി; അവർ വിനയപൂർവ്വം ആചാര്യരെ നമസ്കരിച്ചു് അദ്ദേഹം

ഇരുന്ന സ്ഥലത്തുവന്നു. ബാലാചാര്യർ അവർക്കു് നമസ്കാരം തിരിച്ചുകൊടുത്തു്. അവരോടു് ഇരിക്കാൻ പറഞ്ഞു തീരുമാനിച്ചുറച്ചതുപോലെ ആ സമയത്തു തന്നെ ശേഷപ്പനും സ്ഥലത്തെത്തി; തിണ്ണയിലിരുന്നു് ആചാര്യർക്കു് പൊടി നീട്ടി.

ലിങ്കപ്പൻ പഞ്ചസാരയുടെ കെട്ടു് ആചാര്യരുടെ മുമ്പിൽവച്ചു: ''അവകാശത്തർക്കം തീരുമാനമായിരിക്കുന്നു. എന്റെ പേരിൽ പിന്തുടർച്ചാവകാശം റിക്കാർഡാക്കാൻ ഉത്തരവായിരിക്കുന്നു. ആ വകയിൽ പഞ്ചസാര കൊണ്ടുവന്നിരിക്കയാണു്. എടുക്കണം.'' വിനയം നടിച്ചുകൊണ്ടു് അയാൾ പറഞ്ഞു.

ഈ അതിവിനയം ആചാര്യർക്കു് നേരത്തേതന്നെ സംശയമുളവാക്കിയതായിരുന്നു. വിനയത്തിന്റെ മറവിൽനടക്കുന്ന നാടകം അദ്ദേഹം അറിയേണ്ടതായിരുന്നു. അതിപ്പോൾ മനസ്സിലായി. പഞ്ചസാരയുടെ കെട്ടു് അദ്ദേഹം നോക്കിയതേയില്ല. ''തഹസീൽദാരുടെ ഉത്തരവല്ലേ? അപ്പീൽ ചെയ്താൽ ഇതു നിൽക്കുമോ ശേഷപ്പാ?'' ആചാര്യർ ചോദിച്ചു.

ശേഷപ്പനു് പെട്ടെന്നു് ഒരു മറുപടിയും തോന്നിയില്ല. ആചാര്യരുടെ കെണിയിൽവീഴാതെ, ശരീരത്തിൽ എണ്ണപുരട്ടിയതുപോലെ വഴുതിമാറണം. ''സത്യത്തിനു് മരണമില്ല, ആചാര്യരേ. ന്യായം എതുപക്ഷത്താണോ, അതു ജയിക്കണം.'' ശേഷപ്പൻ ഒരു പൊതുതത്വം പറഞ്ഞു് വിരലൊടിച്ചു് പൊടി വലിച്ചു.

''ശരിയാണല്ലോ. ലിങ്കപ്പന്റെ അവകാശം ന്യായമാണെന്നു് നിനക്കു് തോന്നുന്നു! ഞാൻ പാർവ്വതിയമ്മയുടെ പക്ഷക്കാരനാണു്. എനിക്കതു് അന്യായമാണെന്നു തോന്നുന്നു. നിങ്ങളുടെപക്ഷം ജയിക്കാനിടയില്ല. അതുകൊണ്ടു് ഞാൻ പഞ്ചസാരയെടുക്കുന്നില്ല.'' ആചാര്യർ തന്റെ അഭിപ്രായം നിഷ്ഠുരമായിത്തന്നെ പ്രകടിപ്പിച്ചു.

ആചാര്യർ ക്ഷേത്രത്തിൽനിന്നു പുറപ്പെട്ടപ്പോൾ നേരം ഇരുട്ടിയിരുന്നു. ചിന്താമഗ്നനായി അദ്ദേഹം ഇല്ലത്തേയ്ക്കു നടന്നു. അധികാരിയുടെ മരണരംഗം അദ്ദേഹത്തിന്റെ കൺമുമ്പിൽ തെളിഞ്ഞു. ''ഞങ്ങളുടെ തറവാടിന്റെ അഭിമാനം, ആചാര്യസ്വാമീ, നിങ്ങളുടെ കയ്യിലാണു്.'' ആ വാക്കുകൾ കാതുകളിൽ മുഴങ്ങി. പാള്ളിയുടെ ഭാവി, മനസ്സു് നിറഞ്ഞുനിൽക്കുന്നു. ഇല്ലത്തു വന്നു് ദേവന്നു് ദീപാരാധന നടത്തി. ദേവീവിഗ്രഹത്തിന്റെ പീഠത്തിന്റെ പിന്നിൽനിന്നു് ഒരെലി നുഴഞ്ഞുവന്നു് നിലവിളക്കിലുള്ള എണ്ണയിൽ തലയിട്ടു. അതുകണ്ടു ആചാര്യരുടെ കൈ വിറച്ചുപോയി.

# 19

ഹോളി പൗർണ്ണമി വീണ്ടും വന്നു പക്ഷെ, വരൾച്ചയുടെ കെടുതിയും കോളറാ മരണങ്ങളും പാദള്ളിയിൽ ഉത്സവത്തിന്റെ ഉത്സാഹമൊക്കെ കെടുത്തിക്കളഞ്ഞിരുന്നു. കാമപൂജയും പ്രദക്ഷിണങ്ങളുമില്ലാതെ, ഒരു പാവപ്പെട്ട അതിഥിയെപ്പോലെയാണ് പാദള്ളിക്ക് വന്നതു്. മഹാഭാരതത്തിനു മുൻവശത്തു് സാധാരണയായി കെട്ടുകൊണ്ടുവന്നുകൂട്ടിയ വരടി ഒരു കുന്നോളം കാണും. ഇന്നില്ല. ചില കന്നാലിപ്പിള്ളേർ താഴ്വരവാസികളായ സ്ത്രീകൾ പുരയിലൊട്ടിച്ചിരുന്ന വരടികൾ കട്ടുകൊണ്ടുവന്നുകൂട്ടി. ഒരു കുട്ടയിൽ കോരാൻ മാത്രമേ അതുണ്ടായിരുന്നുള്ളു. ഗ്രാമത്തിലെ മഹാഭാരതത്തിൽ വരുന്നവർക്ക് ഈ ഉത്സാഹമില്ലായ്മ പെട്ടെന്നു് മനസ്സിലാകും.

കാമപൂജയുടെ തലേന്നരാത്രി, ബുധപ്പന്റെ മഠത്തിൽ 'കഞ്ചാവു ഭക്തന്മാ'രുടെ സംഘം പതിവുപോലെ 'തീർത്ഥപ്രാശന'ത്തിന് എത്തിയിരിക്കുന്നു. ബുധപ്പനോ പിതപ്പനോ മഠത്തിലില്ല. [illegible]ഉണ്ടായിരുന്നെങ്കിൽ മഠത്തിലെ ഈ സമ്മേളനങ്ങൾക്ക് ഒരു പ്രത്യേകമായ ആകർഷണം കാണുമായിരുന്നു. ആത്മാരിഷ്ടവും തങ്ങൾക്കൊന്നുമില്ലെന്നു വിചാരിക്കുന്ന അനാസക്തർ പോലും കെഞ്ചന്റെ വിയോഗം മഠത്തെ മൂകമാക്കിക്കളഞ്ഞെന്നു് കരുതി. ഇപ്പോൾ അവിടെ കൂടിയിരിക്കുന്നതു് നായാടികളും പുലയരും; യജമാനനില്ല. നേരംപോകാൻ അവർ പലതും പറഞ്ഞു. പുലയൻ തദ്രൻ പണ്ട് ഇടയൻ കുള്ളപ്പന്റെ വരടിക്കുന്നപൊളിച്ച് ഒറ്റ കുട്ട വരടി കട്ടുകൊണ്ടുപോയതിന്റെ പരാക്രമമൊക്കെ ഓർമ്മിച്ചോർത്തു പറഞ്ഞു: ''ഇക്കൊല്ലം കാമന് തീകൊടുക്കുന്ന പരിപാടിയേ നടക്കില്ലെന്നു തോന്നുന്നു.'' നെടുവീർപ്പിനുപകരം പുകയിലക്കുഴൽ വലിച്ച് പുകവിട്ടു. പുക അവന്റെ ദുഃഖത്താൽ ആർദ്രമായിരുന്നു.

മഹാഭാരതത്തിനുമുന്നിൽ ഗ്രാമത്തിലെ ഏറ്റവും വലിയ കാമന് പാതിരാത്രിക്ക് തീകൊളുത്തുകയെന്നതു് ഇന്നോളം നടന്നുവന്ന സമ്പ്രദായമാണ്. അതിനുമുമ്പ് പുലയച്ചേരിയിലെ കാമന് തീകൊടുത്തിരിക്കണം; ആ തീ കൊണ്ടുവന്നിട്ടുവേണം മഹാഭാരതത്തിനുമുമ്പിൽ കാമദഹനം നടത്താൻ. ജാഗീർദാർ, ദേശ്പാണ്ഡെ, അധികാരി, മേനോൻ മുതലായ വലിയ തറവാട്ടുകാരെ വാദ്യക്കാർചെന്ന് ക്ഷണിച്ചുകൊണ്ടുവരണം; അവർ ഗ്രാമക്കച്ചേരിയിൽവന്ന് ഉപവിഷ്ടരായാൽ പുലിവേട്ടപ്പഴവന്മാർ പുലയച്ചേരിക്ക് 'ദിഗ്വിജയ'ത്തിന് ചെല്ലണം. അവിടെ ഒരു കലഹം നടക്കുന്നു.

പുലിവേട്ടപ്പഴവന്മാർ തീയെടുക്കാൻ ചെല്ലുമ്പോൾ പുലയർ അവരുടെ കൈകളിൽ ചത്തപശുവിന്റെ എല്ലുകളെറിയും. എല്ലുകൾ വർഷിക്കപ്പെടുമ്പോഴും തീയിൽ കയ്യിട്ട് അതെടുത്തുകൊണ്ടുപോകുന്ന സാഹസത്തിൽ നചികേതനെപ്പോലെ പ്രശസ്തനായ തപ്പുവാർ മല്ലന് തന്റെ വാക്കുകൾ അസഹ്യമായിരുന്നു.

'എന്താടോ ഭദ്രാ, കാമനെ ചുടാതിരിക്കാൻമാത്രം നാം ഒന്നിനും കൊള്ളാത്തവരായിപ്പോയോ? നാളെ പുലർന്നാൽ പൗർണ്ണമിയാണ്; തീ കൊണ്ടുവരുന്ന തമാശ കണ്ടോളൂ. കാമദഹനം നടക്കില്ലെന്നുപറയാൻ കാരണമെന്താ?'' പ്രകോപിപ്പിക്കപ്പെട്ട മല്ലൻ മീശപിരിച്ച് ചുറ്റുംനോക്കി.

അങ്ങനെയല്ല മല്ലപ്പഗൗഡരേ, എല്ലാക്കൊല്ലവും അധികാരി എമ്മാനാണല്ലോ കാമന് തീകൊളുത്താറ് പതിവ്. അദ്ദേഹം നിങ്ങളോട് യുദ്ധംചെയ്ത് തീകൊണ്ടുവരുന്നുവെന്ന് പറയുന്നതിന് അർത്ഥശൂന്യമായിരുന്നു. ഇക്കൊല്ലമാണെങ്കിൽ വരടിയും കൂട്ടിയിട്ടില്ല. കൂടാതെ പാതിരാത്രിവരെയും ഉപവാസമിരുന്ന് കാമന് തീകൊളുത്താൻ ഗൗഡരുമില്ല. അതുകൊണ്ടങ്ങനെ പറഞ്ഞതാണേമാനേ.'' പുലയൻ ഭദ്രൻ ബോധിപ്പിച്ചു.

''എടോ, പ്രാന്താ! നീ ഏതു ലോകത്തിലാണ്? ലിങ്കപ്പഗൗഡരുടെ പേരിൽ അധികാരിസ്ഥാനം ഉറപ്പിച്ചുകൊണ്ട് തഹസിൽദാരുടെ ഉത്തരവായതറിഞ്ഞില്ലേ? താലൂക്കാഫീസിൽനിന്ന് കടലാസ്സുവന്നു. അതിന് അദ്ദേഹം പദ്മപ്പസ്വാമിയുടെകൂടെ പഞ്ചസാര വിതരണംചെയ്യാൻ പോയതാണ്. ലിങ്കപ്പഗൗഡരാണ് അധികാരിയെന്ന് നാളെ കിണ്ണംമുട്ടി അറിയിക്കും. കാമന് അദ്ദേഹത്തെക്കൊണ്ടുതന്നെ തീ കൊളുത്തിപ്പിക്കണം. ഇരുവശങ്ങളിൽ കീശവച്ച കുപ്പായവും കസവുതലപ്പാവും ധരിച്ച ശിവപുത്രപ്പൻ വെള്ളത്താടി തടവിക്കൊണ്ട് ഭദ്രന്റെ അജ്ഞതയെ അപഹസിച്ചു.

''ലിങ്കപ്പനെപ്പോലുള്ളവർ കാമന് തീകൊളുത്തിയാൽ നമുക്കെന്താ കിട്ടുക?'' ദളവ തിപ്പൻ തലകുലുക്കിക്കൊണ്ട് ചോദിച്ചു.

''എടോ, ബോളിയും നെയ്യും കിട്ടുമെന്ന് കരുതിയോ? അതിന് അയാളുടെ കല്യാണമാണോ? തീ കൊളുത്തിക്കഴിഞ്ഞാൽ എല്ലാവരും ഒത്തുകൂടി ആർപ്പുവിളിക്കാം—അത്രതന്നെ.' തളവാർ മല്ലൻ വ്യംഗമായി പറഞ്ഞു. ശങ്കരപ്പഗൗഡർ ഉണ്ടായിരുന്നപ്പോൾ അദ്ദേഹം പൗർണ്ണമിരാത്രിയിൽ പുലിവേട്ടപ്പുലവന്മാർക്ക് ബോളിയടക്കം നല്ലൊരു സദ്യ നൽകാറുള്ളതാണ്. ലിങ്കപ്പന്റെ ഭരണത്തിൽ അതൊന്നുമില്ലെന്നായിരുന്നു അവന്റെ സൂചന.

''അപ്പോൾ കാമനെ ചുടുന്നകാര്യം ഉറപ്പായി, അല്ലേ? എന്നാൽപിന്നെ കാമദഹനം ഗംഭീരമാക്കിയേ പറ്റൂ. നൂറുകണക്കിനു കെട്ട് വരടികൊണ്ടുവന്നു കൂട്ടണം. അല്ലെങ്കിൽ കാണാൻവന്നവർ കാർക്കിച്ചുതുപ്പും.'' മാദിഗൻ മാളപ്പൻ [illegible].

''നമ്മുടെ പുലയച്ചേരിയിലെ പിള്ളേരോട് പറഞ്ഞാൽമതി. വരടിയുടെ പുരതന്നെ അവർ കൊണ്ടുവന്ന് മഹാദ്വാരത്തിനുമുമ്പിൽ നിറച്ചുകളയും. ഭദ്രന്റെ അഭിപ്രായപ്രകടനം വാതിൽക്കലെത്തിയിരുന്ന പദ്മപ്പനും കേട്ടു.

''എല്ലില്ലാത്ത നാവ്! എന്തും പറയാം അല്ലേ? നിങ്ങളുടെ പുലയച്ചേരിയിലെ ആളുകളും തെമ്മാടികളാണെന്ന് ചുറ്റുപാടുമുള്ള ഗ്രാമങ്ങളിലൊക്കെ

ചെണ്ടമുട്ടി അറിയിച്ചേക്കരുതോ?'' പദ്മപ്പൻ, രുദ്രന്റെ വായടച്ചുകളഞ്ഞ്, പ്രമുഖത്ത് തന്റെ സിംഹാസനത്തിൽ ഉപവിഷ്ടനായി.

''ഏമാനെ, ഞങ്ങൾ അവിടത്തെ കയ്യിലെ കപ്പുകളാണ്. കല്പിച്ചാൽ മതി. കാണികളുടെ കണ്ണു മഞ്ഞളിപ്പിക്കുംവണ്ണം വരടി കൊണ്ടുവന്നിട്ടില്ലെങ്കിൽ പറഞ്ഞോളിൻ.'' രുദ്രൻ നിലംതൊട്ടു നമസ്കരിച്ചു.

''ഏടോ, നിങ്ങളെക്കൊണ്ട് നടക്കാത്ത കാര്യം! പോയി കതിര് കൊയ്യോളാൻ പറഞ്ഞു–ഭാര്യയും മക്കളും ഒരുനേരം കഞ്ഞികുടിക്കാൻ. എന്നിട്ടോ? വയലിൽപോയി; ഉടനെ തിരിച്ചോടി–കിതച്ചുകൊണ്ട്, കണ്ണും ചെവിടുമില്ലാത്ത ഓട്ടം. ഈ ഭീരുക്കളാണോ വരടിപ്പുര പൊളിച്ചുകൊണ്ടുവരുന്നത്?'' പദ്മപ്പൻ നിന്ദാരൂപത്തിൽ മൊഴിഞ്ഞു.

''എന്തുചെയ്യാനാ ഏമാനേ? നാട്ടിലെ മഴവനാളുകളെയുംകൂട്ടി. എന്നാൽ വയലിൽ താണ്ഡവനൃത്തംവയ്ക്കണമെങ്കിൽ ദേഹമാസകലം കണ്ണുവേണമെന്ന് അവററയ്ക്കറിയാമോ? മഴവെട്ടേറേറ എന്നൊരുത്തൻ നിലവിളിച്ചു. ആ നിമിഷം സകലവനും ആട്ടിൻപററംപോലെ നെട്ടോട്ടം ഓട്ടകയുംചെയ്തു.'' ഗ്രാമത്തിലെ സകലരും ഭീരുക്കളാണെന്നാണ് രുദ്രൻ സൂചിപ്പിക്കുന്നത്.

''ഏടോ രുദ്രാ, ബാക്കിയുള്ളവർ ഓടിയാലും നിങ്ങൾക്ക് കൊള്ളയടിച്ച് മടങ്ങാമായിരുന്നില്ലേ?'' തളവാർ മല്ലൻ സഹിക്കാനാവാതെ പ്രകോപിപ്പിച്ചു.

''പുറപ്പെടുന്നതിനുമുമ്പ് സ്വാമി ഏമാൻ പറഞ്ഞതെന്താണെന്ന് ഗൌഡർ കേട്ടിരുന്നില്ലേ? 'കുട്ടികളെ, നാലാളുടെകൂടെ നിന്നോളണം'–എന്നാണ്. എല്ലാവരും ഓടുമ്പോൾ ഞങ്ങൾമാത്രം അവിടെനിന്നാൽ സ്വാമി ഞങ്ങളുടെ നട്ടെല്ലൊടിക്കില്ലേ? അതുപേടിച്ച് ഞങ്ങളും ഓടി.'' രുദ്രൻ എല്ലാവരുടേയും വായ മൂടിക്കളഞ്ഞു.

പദ്മപ്പൻ, ഒരു ശിഷ്യൻ മുറുക്കിക്കൊടുത്ത മുറുക്കാൻ വായിലിട്ടു. ''ഏടോ രുദ്രാ, എന്നാലിന്നൊരു കാര്യംചെയ്യൂ. ഗൌഡരുടെ മണിക്കണ്ടത്തിൽ വരടിപ്പുരയുണ്ട്. ഇന്നതെല്ലാം കട്ടുകൊണ്ടുവന്ന് മഹാദ്വാരത്തിന്റെ മുമ്പിലെ വയലിൽ കൊണ്ടുവന്നുകൂട്ടണം.''

''വരടി കക്കാൻപോയിട്ട് വീട് കൊള്ളയിട്ടുവെന്ന് പരാതി കൊടുപ്പിക്കണോ ഏമാനേ? അതുകൊണ്ട് നിങ്ങളും ലിങ്കപ്പഗൌഡരും ഈ ഇരിക്കുന്ന മല്ലപ്പഗൌഡരുംതന്നെ മുന്നിൽനിൽക്കണം. അപ്പൊഴക്കണ്ടോളൂ, ഞങ്ങളുടെ പണി!'' രുദ്രൻ ഉപാധി ഉന്നയിച്ചു.

പദ്മപ്പന് ഈ ഉപാധി സ്വീകാര്യമായിരുന്നു. രുദ്രൻ പറഞ്ഞ 'വീടുകൊള്ള' യെന്നശബ്ദം അദ്ദേഹത്തിന്റെ രഹസ്യമായ ആഗ്രഹത്തിന് തെളിച്ചംനൽകി. വരടികക്കാൻ പ്രമാണിമാർതന്നെ പുറപ്പെട്ടാൽ ആറുകണക്കിന് യുവാക്കൾ ഉത്സാഹത്തോടെ മുന്നോട്ടുവരും. ഇതിന്റെ മറവിൽ വയൽക്കൊള്ളയിൽ പററിയ പരാജയത്തിന് പകരംവീട്ടുകയുമാവാം. ഗൌഡരുടെ പ്രേതം കാവ

ലിരിക്കുന്നുണ്ടോ? ആ ഒരു പ്രചരണം പരീക്ഷിക്കപ്പെടുകയുമാവാം. ഹോളി പൗർണ്ണമിയുടെ ധർമ്മചൗര്യത്തിന്റെ മറവിൽ ഒരു കൊള്ളക്കൂടി സംഘടിപ്പിക്കാം. പഡമപ്പൻ ഈ ചിന്തകളിൽ മഗ്നനായിരിക്കെ ലിങ്കപ്പൻ, ശേഷപ്പൻ, ബാപ്പു സാഹേബ് എന്നിവർ പ്രവേശിച്ചു. അതോടെ 'തീർത്ഥം' നിറച്ച കുപ്പികളും എത്തി. ശേഷപ്പൻ അകലെ മാറിയിരുന്നു. മറ്റുള്ളവർ തീർത്ഥപ്രാശനം കൊണ്ട് ഉത്സാഹം സംഭരിച്ചു; മത്തുകയറി. "വരടിപ്പുര പൊളിക്കണം; കാമനെ ദഹിപ്പിക്കണം. ലിങ്കപ്പഗൗഡനെ സിംഹാസനത്തിലിരുത്തണം." ഒരാളുടെ ഈ അഭിപ്രായം പലരും ഏറ്റുപറഞ്ഞു.

അതൊരു ശബ്ദഘോഷമായിമാറി. പഡമപ്പന്റെ പരിവാരം മഠത്തിൽ നിന്നിറങ്ങി. കുടിച്ചവരും കുടിക്കാത്തവരും ബോധംകെട്ടിരുന്നു. വഴിയിൽ പൂനിലാവ് സമൃദ്ധമായി പരന്നിരുന്നു. പാതിരാത്രിയിലെ തണുപ്പുകാറ്റ് ആ വേനലിൽ ഹിതകരമായിരുന്നു. ജനക്കൂട്ടം വലിയമാളികയുടെ മുമ്പിലൂടെ മഹാദ്വാരത്തിനടുത്തുവന്നുനിന്നു. വലിയമാളികയിലെ ആളുകളും മഹാദ്വാരത്തിനടുത്തവീടുകളിലെ ആളുകളും ആൾക്കൂട്ടത്തിൽ ലയിച്ചു. അവർ നേരെ അധികാരിയുടെ വീട്ടിൽ പോയില്ല. ആളുകളെ കൂടുതൽ സംഘടിപ്പിക്കുന്നതിന് നായാടികൾ, പുലയർ, ഇടയർ-ഇവരുടെ ചേരികളിലൂടെ സഞ്ചരിച്ചു. വരടി ചുമക്കാൻ കമ്പിളിയെടുപ്പിച്ചു. അവസാനം അധികാരിയുടെ വീടിനു നേരെ തിരിഞ്ഞു. പട്ടികൾ കുരച്ചുതുടങ്ങിയതുകാരണം നാടാകെ ഉണർന്നു കഴിഞ്ഞിരുന്നു.

സാധാരണയായി ഒരു പ്രമാണിയുടെ നേതൃത്വത്തിൽ പത്തിരുപതാളുകൾ മാത്രം ഈ കളവിനിറങ്ങും. ഇത്തവണ വലിയൊരു ജനസമൂഹംതന്നെ പുറപ്പെട്ടിരിക്കുന്നു. തൊണ്ട കീറുംവിധം പട്ടികൾ കുരച്ച് ആളുകളെ മുഴുവൻ ഉണർത്തിയിരിക്കയാണ്. അവർ 'ആരാത്?' എന്നന്വേഷിച്ചുതുടങ്ങി. ഇത്തവണ വയലുകളിൽ കുനക്കൂട്ടേണ്ടിവന്നിട്ടില്ല കാരണം മേൽക്കണ്ടങ്ങൾ കലപ്പ കാണാതെ തരിശായികിടക്കുകയാണ്. മുൻകൊല്ലങ്ങളിൽ കറ്റയ്ക്ക് കാവൽ കിടക്കമായിരുന്ന പട്ടികൾ ഇത്തവണ വെറുതെ തെണ്ടിത്തിരിയുകയാണ്. കർഷകത്തൊഴിലാളികളും കുടിലുകളിൽ അടങ്ങിക്കഴിയുന്നു. അതുകൊണ്ടു തന്നെ ഇത്തവണത്തെ ധർമ്മചൗര്യഘോഷയാത്ര നേരംവണ്ണമായിരുന്നില്ല. എന്നാൽ പഡമപ്പൻ മുന്നോട്ടുവച്ചകാൽ പിന്നോക്കംവയ്ക്കാത്ത പ്രകൃതക്കാരനാണ്. തന്റെ അനുയായികളുടെ സംഖ്യാബലത്തിൽ അദ്ദേഹത്തിന് പൂർണ്ണവിശ്വാസമുണ്ടായിരുന്നു. കൂടാതെ ഹോളി പൗർണ്ണമിനാൾ നടത്തുന്ന നിയമാനുസൃതമായ കളവിനെ തടയാനിറങ്ങുന്ന വിഡ്ഢികളുണ്ടാവില്ല. അങ്ങനെ തടഞ്ഞ് ചാണകവരടി രക്ഷിക്കേണ്ട കാര്യവുമില്ല. ഈ ചിന്തകളോടെ പഡമപ്പൻ, ശേഷപ്പൻ, ബാപ്പുസാഹേബ് എന്നിവർ ഗൗഡരുടെ വീട്ടുപറമ്പിന്റെ പടിവാതില്ക്കൽ വന്നുനിന്നു.

വരടിപ്പുര വളയാൻ പഡമപ്പൻ ആംഗ്യംകാണിച്ചു. ഉടനെതന്നെ ആളുകൾ വേലിപൊളിച്ചകത്തുകയറി. വരടിവാരാൻ തുടങ്ങുന്നതിനുമുമ്പ് മത്തേറിയുള്ള

കൊണ്ടും വീട്ടുകാരെ അറിയിക്കാനുദ്ദേശിച്ചും വികൃതശബ്ദങ്ങളും പുറപ്പെടുവിച്ചു. ഒച്ചകേട്ട് വീടിന്റെ വാതിൽ തുറക്കും; അപ്പോൾ വീടിനകത്തുകയറാം. ഇതായിരുന്നു പഢപ്പന്റെ പദ്ധതി. ആ പ്രത്യേകജോലിക്ക് നിയോഗിക്കപ്പെട്ട ഒരു സന്നദ്ധസംഘം പഢപ്പന്റെ അടുത്തുതന്നെ നിലയുറപ്പിച്ചിരുന്നു.

ഒച്ചയും ബഹളവുംകേട്ടു; പക്ഷേ, വരടിപ്പുര പൊളിക്കുന്ന ശബ്ദംമാത്രം കേട്ടില്ല. മണ്ണുപിടിച്ച അദ്ദേഹം എന്തു കരുതിയോ ആവോ! ആളുകളുടെ ഒച്ച മാത്രം തുടർന്നു. പഢപ്പന്റെ കാതുകളുണർന്നു പ്രവർത്തിച്ചു. അദ്ദേഹത്തിന്റെ സകല ഇന്ദ്രിയങ്ങളും ചെവിയിൽമാത്രം കേന്ദ്രീകരിക്കപ്പെട്ടു. ബഹളംകേട്ട് ഉണർന്നാൽ വീട്ടുകാർ വാതിൽതുറക്കുമെന്നദ്ദേഹം പ്രതീക്ഷിച്ചു. പക്ഷേ, വാതിൽ തുറന്നില്ല. അവിടെ വരടിപ്പുരകളും തകർന്നില്ല. ആളുകളുടെ ആർപ്പുവിളി മാത്രം അഖണ്ഡമായിത്തുടർന്നു. പഢപ്പൻ സസൂക്ഷ്മം ശ്രദ്ധിച്ചു ആദ്യമാദ്യം ആ ഒച്ചയിൽ ഉത്സാഹമുണ്ടായിരുന്നു; മത്സരമുണ്ടായിരുന്നു. അതിപ്പോഴില്ല. പകരം കർക്കശമായ കരുണരസം ആ സ്വരത്തിൽ കേൾക്കായി. വരടിച്ചുമടുമായി വിജയോന്മാദത്തോടെ വരേണ്ടവർ, തലയുടഞ്ഞ് രക്തംചീറ്റുന്ന രുദ്രരൂപത്തോടെ വരുന്നതാണ് കണ്ടത് പഢപ്പന് ഇടിവെട്ടേറ്റമട്ടായി. അധികാരിയുടെ പ്രേതം വരടിപ്പുരയിൽനിന്നെഴുന്നേറ്റുവന്ന് ഈ പാതകം ചെയ്തതായിരിക്കുമോ? അദ്ദേഹം അത്ഭുതപ്പെട്ടു.

''എന്താടോ? എന്തുപറ്റി? രുദ്രന് ഇതാണോ വിധിച്ചത്?'' പഢപ്പൻ സംഭീതനായിരുന്നു.

''എജമാനേ, കല്ലിന്റെ പെരുമഴ! വരടിപ്പുരയ്ക്ക് ചുറ്റിലും നിന്ന് ശരവർഷം!'' ''കല്ലെറിയുന്നവരെ കാണാനില്ല എജമാനേ!'' ''നല്ലനോട്ടം വെച്ച് എറിയുകയാണേമാനേ!'' ''കവണക്കല്ല് പോലുണ്ട് ഓരോന്നും!'' കല്ലിന്റെ ശരവർഷംപോലെതന്നെ ഉത്തരങ്ങളുടെ പെരുമഴയിൽ പഢപ്പൻ ഇതികർത്തവ്യതാമൂഢനായി.

''വേണ്ട. നമുക്ക് മടങ്ങാം. അത് അധികാരിയുടെ തറവാട്ടിലെ കാമനാണ്. അപ്പോൾ പിന്നെ ഈ വീട്ടിലെ വരടി നമുക്ക് കിട്ടാൻ മാർഗ്ഗമില്ല.'' ഉത്സാഹം നശിച്ച ബാപ്പുസാഹേബ് അഭിപ്രായപ്പെട്ടപ്പോൾ ആരും നിഷേധിച്ചില്ല. ചിലർ ഇപ്പോൾതന്നെ വേലിചാടി നെട്ടോട്ടം ഓടിക്കഴിഞ്ഞിരിക്കയാണ്. മുറിവേറ്റ രുദ്രനെ ചുമന്നവർ അവനെ അതേപടി കുടിലിലോളം ചുമന്നുപോയി. ലിങ്കപ്പന് കല്ലെറിഞ്ഞവരെ കണ്ടുപിടിക്കണം. അയാൾ ഒറ്റയ്ക്ക് വരടിപ്പുരയ്ക്കടുത്തുചെന്നു. ഗവേഷണം തുടങ്ങിയതും ചെറുനാരങ്ങയോളം വലിപ്പമുള്ള ഒരു വെള്ളാരങ്കല്ല് അയാളുടെ കാലിന്റെ ആണിക്കുതന്നെ വന്നുവീണു. ''അയ്യോ! ചത്തേ!'' അയാൾ നിലംപതിച്ചു. പഢപ്പന്റെ പൗരുഷംപോലും ആ ആർത്തനാദത്തിൽ പിടഞ്ഞു. ഗൗഡരുടെ വേനം കൊള്ളയിടാൻ ഒരുങ്ങിയിരുന്ന തളവാർ മല്ലൻ, ലിങ്കപ്പനെ താങ്ങിയെടുത്തുനടന്നു.

പൗർണ്ണമിക്ക് തലേന്നാൾ നടന്ന ഈ ദുരന്തം അടുത്തദിവസം രസകരമായ കഥയായി പരന്നു. ഹോളി പൗർണ്ണമിയുടെ ആഘോഷത്തിന് ഇത് വർണ്ണ

പ്പകിട്ടേകി. വരടി കക്കാൻപോയവരെ ശങ്കരപ്പഗൗഡരുടെ പ്രേതം കാവൽനിന്ന്, കള്ളന്മാരെ കല്ലെറിഞ്ഞോടിച്ചവാർത്ത നാടാകെപ്പരന്നു. ദാമയും അവന്റെ കളരിക്കൂട്ടുകാരും മാളികയിൽ ഒളിച്ചിരുന്ന് കല്ലെറിഞ്ഞതാണെന്ന് അവർതന്നെ പറഞ്ഞാലും കെട്ടുകഥയാണെന്ന് പരിഹസിക്കുകയേയുള്ളു. ശങ്കരപ്പഗൗഡരുടെ പ്രേതത്തെ കുറിച്ച് ജനങ്ങൾക്കത്രയ്ക്ക് വിശ്വാസം വന്നിരിക്കുന്നു.

പൗർണ്ണമിനാൾ പാർവ്വതിയമ്മ മകൻ ശിവപ്പഗൗഡനോട് പാതിരാത്രിയോളം ഉപവാസമിരിക്കാൻ നിർദ്ദേശിച്ചു. പതിവുപോലെ വരടിയുടെ വലിയ കൂമ്പാരം ഉണ്ടായിരുന്നില്ല. എങ്കിലും ദാമയും അവന്റെ ചങ്ങാതിമാരുംകൂടി അഞ്ചുപത്തുകെട്ട് വരടികൊണ്ടുവന്ന് മഹാഭാരതത്തിനു മുമ്പിൽ കൂമ്പാരംകൂട്ടി. രാത്രി ബാളാചാര്യർ ശാസ്ത്രവിധിപ്രകാരം അനംഗപൂജനടത്തിയശേഷം ആളുകൾ വാദ്യമേളത്തോടെ തീകൊണ്ടുവരാൻ പുലയച്ചേരിക്ക് പോയി.

പുലയൻ രുദ്രന്റെതല, തലേന്ന് രാത്രി പൊട്ടിയതിന്റെ പേരിൽ പുലയരാകെ രോഷംപൂണ്ടിരിക്കയാണ്. തീകൊണ്ടുപോകാൻ വരുന്നവന്റെ തലയുടയ്ക്കാൻ അവരും കാത്തിരിക്കയാണ്. നേരത്തെതന്നെ ഇക്കാര്യം മനസ്സിലാക്കിയിരുന്നതുകൊണ്ട് തീയെടുക്കാൻ ആരും മുന്നോട്ട് ചെന്നില്ല. ദാമയുടെ കയ്യിൽ കത്തുന്ന പന്തമാണ്. പലതുംപറഞ്ഞുനിന്ന ദാമ പെട്ടെന്ന് ''അയ്യോ പാമ്പ്!'' എന്ന് ചീറി, പന്തം സമീപമുള്ള മുള്ളുവേലിയിലേയ്ക്കെറിഞ്ഞുകളഞ്ഞു. തീക്ക് കാവലിരുന്നവർ പരിഭ്രാന്തരായി. വേലിക്ക് തീപിടിക്കുമെന്നുകരുതി ചിലർ ഓടി; പാമ്പിനെപേടിച്ച് മറ്റുചിലരും പന്തം വീണസ്ഥലത്തേയ്ക്കോടി. ''അവിടെ, അവിടെത്തന്നെ ശൂർർ... എന്ന് കേട്ടതാണ്.'' ദാമ വിവരിച്ചുകൊണ്ടുതന്നെ അവരുടെ കണ്ണ് വെട്ടിച്ച് തീ കൈക്കലാക്കി ആർപ്പുവിളിച്ചു. ''എന്തായാലും ദാമ തീയെടുത്ത് സ്ഥലംവിട്ടു'' പുലയർ മേളക്കാരോടൊപ്പം മഹാഭാരതത്തിനടുത്തേയ്ക്ക് നടന്നു.

ഇത്തവണ ലിങ്കപ്പൻതന്നെ തീകൊളുത്തുമെന്ന് വീമ്പിളക്കിയവരൊന്നും അവിടെയുണ്ടായിരുന്നില്ല. അയാളുടെ നെറിയാണി ആ സമയത്താണല്ലോ പൊട്ടിയത്! ശിവപ്പഗൗഡൻതന്നെ തീകൊളുത്തി ചടങ്ങ് നിർവ്വഹിച്ചു. കാമദഹനം കഴിഞ്ഞശേഷം ശിവപ്പൻ പാരണയ്ക്കിരിക്കുമ്പോൾ പുലിവേട്ടപ്പുഴവന്മാർക്കും സദ്യനല്കാൻ പാർവ്വതിയമ്മ വേണ്ടതൊക്കെ ഒരുക്കിയിരുന്നു. എന്നാൽ അവർക്ക് ബാപ്പുസാഹേബ് വലിയ മാളികയിൽതന്നെ ഊണൊരുക്കിയിരിക്കയായിരുന്നു; അധികാരിയുടെ വീട്ടിൽ ചെല്ലരുതെന്ന് വിലക്കുകയും ചെയ്തിരുന്നു. പുലിവേട്ടപ്പുഴവന്മാർ പോകാതിരുന്നതുകൊണ്ട് ചോറും കറിയും പുലയർക്ക് നൽകാമെന്നുവെച്ചു. പുലയച്ചേരിക്കാരെ ക്ഷണിക്കുമ്പോൾ സമയം അർദ്ധരാത്രി കഴിഞ്ഞിരുന്നു. എങ്കിലും ആബാലവൃദ്ധം പുലയരും കിണ്ണവുമെടുത്തുചെന്നു. അധികാരിയുടെ ഭവനത്തിൽനിന്ന് ബോളിയും മറ്റും വാങ്ങി സംതൃപ്തരായി മടങ്ങി.

അടുത്തദിവസം പുലർന്നാൽ 'വർണ്ണജലകേളി'യാണ്. ചെറുപ്പക്കാരുടെ സർവ്വചൈതന്യം വേലിയേറ്റം കൊള്ളുന്നസമയം. ആൺകുട്ടികൾ കഴുതസ്സവാരി നടത്തി, മുന്നിൽ കണ്ടവരെ ശംഖുവിളിയോടെ സ്വീകരിച്ച് ചാണകവെള്ളം തെറിപ്പിച്ചുകൊണ്ടാണ് കാര്യപരിപാടി ആരംഭിച്ചത്. പാതെള്ളിയിൽ ഈയൊരുദിവസം വലിയവരും ചെറിയവരും തമ്മിലുള്ള അന്തരവും ജാത്യാഭേദങ്ങളും ചാണകവെള്ളത്തിൽ കലങ്ങിപ്പോകുന്നു. സമയം കഴിയുന്തോറും മുതിർന്നവരെത്തന്നെ പിടിച്ച് കഴുതപ്പുറത്തിരുത്തുന്നു; പഴയ ചെരിപ്പുകളുടെ ഹാരമണിയിക്കുന്നു; കുപ്പയിൽ കിടക്കുന്ന കീറിയ വട്ടിയും മുറവും കൊണ്ട് ഛത്രചാമരങ്ങളും പിടിക്കുന്നു. അങ്ങനെ അസാധാരണ വർണ്ണശബളിമയുള്ള ഘോഷയാത്ര ആരംഭിക്കുന്നു. ശംഖുവിളി വാനോളമെത്തുന്നു. അപ്പോഴാണ് നമ്മുടെ ചെറുപ്പക്കാർ നദീസ്നാനത്തിനിറങ്ങിയ ബാലാചാര്യരെ കാണുന്നത്. കൂട്ടത്തിലൊരുത്തൻ-മുന്നൂറ്റുപത്തിയഞ്ചുദിവസവും ഹോളി പൗർണ്ണമിയുടെ വേഷത്തിലും മട്ടിലും നടക്കുന്ന ഒരുവൻ വിനയം നടിച്ചുകൊണ്ട് ആചാര്യരുടെ അടുത്തുവന്നു. ''ആചാര്യസ്വാമി, അങ്ങയേയും ഇത്തിരിയൊന്ന് ആദരിക്കണമെന്ന് ഞങ്ങൾക്കൊക്കെ ആഗ്രഹമുണ്ട്!'' അവൻ ചിരിച്ചു. ബാലാചാര്യർക്ക് ഈ സംഘത്തെ കണ്ടപ്പോഴേ തന്റെ ബാല്യകാലം സ്മരണയിലെത്തിയിരിക്കണം. ''ഗ്രാമത്തിൽ വലിയ പ്രമാണിമാർ-കുലകർണ്ണി ശേഷപ്പനും ജാഗീർദാരും മറ്റുമുള്ളപ്പോൾ ഈ പാവംബ്രാഹ്മണനെ ആദരിക്കണോ? അവരെ കൂടി കൂട്ടാം. അവരുടെ സ്തുതിപാഠകനായി പിന്നിൽ ഞാനും നടക്കാം. പോരേ?'' ആചാര്യരും ചിരിച്ചു. യുവാക്കൾ ആർത്തുചിരിച്ചു. അവർ നേരേ ശേഷപ്പന്റെ വീട്ടിനുമുമ്പിൽ വന്നുനിന്നു.

അവിടെ വാതിൽ അടച്ചിരിക്കുന്നു. ശേഷപ്പൻ ദീർഘദൃഷ്ടിയുള്ളവനാണ്. അയാൾ വാതിലിന് സാക്ഷയിട്ട് അകത്ത് ഒളിച്ചിരുന്നു. ചെറുപ്പക്കാർ ബഹളംവെച്ചെങ്കിലും വാതിൽ തുറന്നതേയില്ല. കോട്ട അഭേദ്യമായിരുന്നു; സൈന്യം പിന്മാറുന്നുമില്ല. ശംഖുവിളി കൂടുതൽ ഉച്ചത്തിലായപ്പോൾ വീട്ടുകാരി അകത്തുനിന്ന് ചീറി: ''വീട്ടിൽ അദ്ദേഹമില്ല! കള്ളസൂളെ മക്കളേ! വെറുതെ നിന്ന് കൂകിവിളിക്കണ്ട!''

ചെറുപ്പക്കാർ പരസ്പരം നോക്കി. കുറച്ചുനേരം മിണ്ടാതിരിക്കാൻ ബാലാചാര്യർ ആംഗ്യം കാണിച്ചു. അദ്ദേഹം തന്നെ മുമ്പോട്ടുവന്നു. ''തുളസിച്ചേച്ചീ! വാതിലൊന്നു തുറക്കാമോ?''

''അദ്ദേഹം വീട്ടിലില്ലല്ലോ ആചാര്യരേ!'' വീണ്ടും വിമ്മിഷ്ടപ്പെട്ട മറുപടി.

ഞാനൊറ്റയ്ക്കു വന്ന് നോക്കാം. ശേഷപ്പനില്ലെങ്കിൽ ഇവർ വന്ന വഴിയേ പൊയ്ക്കോളും. ബാലാചാര്യരുടെ വാക്കു കേട്ട് തുളസി ഗത്യന്തരമില്ലാതെ വാതിൽ തുറന്നു. ബാലാചാര്യർ അകത്തു കടന്നു. ഊഹിച്ചറിഞ്ഞിട്ടെന്നപോലെ അദ്ദേഹം പത്തായത്തിലും എത്തിനോക്കി. അദ്ദേഹത്തിന്റെ ഊഹം തെറ്റിയില്ല; ശേഷപ്പൻ അതിനകത്ത് കുത്തിയിരിക്കുന്നു. ആചാര്യർ അയാളുടെ കുടുമയിൽ പിടിച്ചുപൊക്കി. പല്ലിളിച്ച്, തലയിൽ കൈവെച്ച്

അയാൾ എഴുന്നേററുനിന്നു ''കഴുതപ്പുറത്തിരുന്നു് ഘോഷയാത്ര നടത്തുന്നതു് ഇന്നു് ആദരണീയമായ കാര്യമല്ലേ? മററുവല്ല ദിവസങ്ങളിലുമായാൽ എന്തു ചെയ്യും?'' ആചാര്യർ ഉപദേശിച്ചു. ''ജാഗീർദാർ ബാപ്പുസാഹേബു് ഇരിക്കെ എനിക്കെന്തിനാണു് ആദരവു്?'' ''ശേഷപ്പൻ തടസ്സം ഉന്നയിച്ചു.

''അങ്ങനെയാവട്ടെ. ജാഗീർദാരും പഡപ്പനും ഗ്രാമാധികാരിയാവാൻ വന്ന ലിങ്കപ്പനും എല്ലാവർക്കും സ്ഥാനമാനത്തിനൊത്ത ആദരവു് നൽകിക്കളയാം. വേണ്ടെന്നാരു പറഞ്ഞു? എന്നാൽ കലക്ടർ വരണം. എങ്കിലേ അവരെല്ലാവരും വരൂ.'' ആചാര്യർ നിർബന്ധിച്ചു; അതിയായ വാത്സല്യത്തോടെ ശേഷപ്പനെ രാസഭാരൂഢനാക്കി. റൊട്ടിക്കലത്തിനടിയിലെ കരി ശേഷപ്പന്റെ കറുത്ത മുഖത്തു് സുന്ദരമായി മിനുങ്ങി. ശേഷപ്പനെ എഴുന്നെള്ളിച്ചുകൊണ്ടുവന്നു് ബാപ്പുസാഹേബിനെ വിളിക്കാൻ സമ്മതിപ്പിച്ചു് വലിയ മാളികയുടെ മുമ്പിൽ എത്തി. ഗത്യന്തരമില്ലാതെ ബാപ്പുസാഹേബും പഡപ്പനും സമ്മതിക്കേണ്ടിവന്നു. അവരുടെ കൂടിയെഴുന്നള്ളിപ്പു് മഹാദ്വാരത്തിനടുത്തെത്തിയപ്പോൾ എല്ലാവരും ലിങ്കപ്പനെ തിരക്കി.

''അയാൾക്കു് സുഖമില്ല. കാലിൽ നോവാണു്.'' ശേഷപ്പൻ വക്കാലത്തെടുത്തു. പക്ഷേ, ആളുകൾ സമ്മതിച്ചുകൊടുത്തില്ല. ''നമ്മുടെ ഗ്രാമാധികാരിയാവാനുള്ള ആളാണു്. അയാൾക്കു് ചെയ്യേണ്ട ആദരാതിഥ്യങ്ങൾ നിങ്ങൾ തന്നെ സ്വന്തമാക്കാനുള്ള പരിപാടിയാണോ?'' ബാളാചാര്യർ ചോദിച്ചതും ദാദ പോയി ലിങ്കപ്പനെ ഉടനെ താങ്ങിയെടുത്തു കൊണ്ടുവന്നു. മേലെ [illegible] വെയിൽ; എങ്ങോട്ടു് തിരിഞ്ഞാലും ചവിട്ടുന്ന കഴുതകൾ. എഴുന്നെള്ളിപ്പു് അയാൾക്കു് മതിയായിപ്പോയി.

വീഥിയിലൂടെ നീങ്ങിയ ഈ ഘോഷയാത്രയിൽ ഗ്രാമത്തിലെ പ്രമാണിമാരായ നാലുപേരോടൊപ്പം ദളവായും ഒരു കഴുതപ്പുറത്തു് ഇരുന്നു് മുന്നിൽ നീങ്ങി. പിന്നിൽ സകല തെണ്ടികളും അണിയണിയായി, വായനോവുന്നതു് വകവെക്കാതെ ശംഖുവിളിയിൽ നിരതരായിരുന്നു. ചില കുട്ടികളുടെ ചുണ്ടുകൾ വീർത്തിരുന്നു. വേനൽക്കാലത്തെ വെയിൽ കത്തുകയായിരുന്നു. മുക്കിലും മൂലയിലും സ്ത്രീകൾ ഘോഷയാത്ര നോക്കിനിന്നു് ചിരിക്കുന്നു. ബാപ്പുസാഹേബ് തല താഴ്ത്തിക്കളഞ്ഞു. പഡപ്പനു് നാടുവിട്ടോടാൻ തോന്നിപ്പോയി. ലിങ്കപ്പൻ ഇതു മുമ്പു് കണ്ടതല്ല. അതുകൊണ്ടു് അയാൾക്കു് ഇതിലും ഭേദം മരണമാണെന്നു് തോന്നി. ബാളാചാര്യർ മാത്രം സ്തുതിപാഠകനായി ചിരിച്ചുകൊണ്ടു് ഘോഷയാത്രയോടൊപ്പം നടന്നു. വയസ്സന്റെ മുഖത്തു് എങ്ങുമില്ലാത്ത കുസൃതിച്ചിരി ദൃശ്യമായിരുന്നു. അൽപം നാളുകൾക്കു മുമ്പു് മാത്രം നാട്ടിൽ താണ്ഡവമാടിയ ക്ഷാമകാലത്തിന്റെ വിഷമവും, കോളറ കാരണം ബന്ധുക്കൾ മരിച്ച ദുഃഖവും ഈ ഒരു പരിപാടിയോടെ കുറേയൊക്കെ കുറഞ്ഞുപോയി. കൂടാതെ ഇത്തവണ പ്രമാണിമാരുടെ പിന്നിൽ അവരുടെ സ്തുതി പാടിനടന്ന ബാളാചാര്യർ പ്രത്യേക ആകർഷണമായിരുന്നു.

പൗർണ്ണമിയുടെ അടുത്തദിവസം നായാട്ടു്. പുലിവേട്ടപ്രവരന്മാരും 'കറപ്പൂരിക്കേറ' ചെറുപ്പക്കാരും മധ്യവയസ്കരും അടുത്തദിവസത്തെ നായാട്ടിന്നു് ഒരുക്ക

ങ്ങരം ചെയ്തുകൊണ്ടിരുന്നു. ദാദയ്ക്ക് ഗുസ്തിപോലെതന്നെ പ്രിയങ്കരമായ ഒന്നാണ് നായാട്ട്. ഹോളി പൗർണ്ണമിയ്ക്കും യുഗാദിക്കും നായാട്ടുണ്ട്. ഈ രണ്ടു ദിവസങ്ങളിലെ നായാട്ടിനും വേട്ടനായ്ക്കളേക്കാൾ വേഗതയിൽ ഓടിയാൽപോലും ദാദയ്ക്ക് തളർച്ചയറിയില്ല. കഴിഞ്ഞകൊല്ലം സന്ധ്യവരേയും കാട്ടിൽ അലഞ്ഞെങ്കിലും ഒരു ഉരുവും കിട്ടിയില്ല. അതുകൊണ്ട് അന്നവിടെ തന്നെ കഴിച്ചുകൂട്ടി അടുത്തദിവസം സന്ധ്യയോടെ ഒരു മുയലിനെ പിടിച്ച് മടങ്ങിയ സംഭവം ദാദ മറന്നിട്ടില്ല. മുൻകൊല്ലം വയസ്സന്മാരാണ് അധികവും പോയിരുന്നത്. അതുകൊണ്ടാണങ്ങനെ സംഭവിച്ചത് ഇത്തവണ തന്റെ ചങ്ങാതിമാരെല്ലാം പുറപ്പെടണമെന്ന് ദാദ നിർബ്ബന്ധിച്ചിരിക്കയാണ്. ആർക്കും ഒഴിഞ്ഞുമാറാനാവില്ല. ദാദയുടെ തീരുമാനം അങ്ങനെയാണ്. അതുകൊണ്ട് ജൈനൻ ചിന്നന്റെ മകൻപോലും ഗോപിക്കുറി നെററിയിൽ ചാർത്തി നായാട്ടുകാരോടൊപ്പം പോയിരിക്കുകയാണ്.

തലേദിവസം പുലർച്ചയ്ക്കു നായാട്ടുകാർ ഗ്രാമംവിട്ടുപോയിരുന്നു. വരൾച്ച കാരണം വയലുകളിലൊന്നും വിളവില്ലായിരുന്നു. അക്കാരണംകൊണ്ട് മൃഗങ്ങളും കുറവായിരിക്കയാണ്. എങ്ങുനോക്കിയാലും വിശാലമായ വയൽ; വേനലിലെ വെയിൽപോലെ പരന്നുകിടക്കുന്നു. മൂന്നുനാഴികയോളം നടന്നാലും ഇത്തിരിയെങ്കിലും നിഴൽ കിട്ടാനുള്ള വഴിയില്ലായിരുന്നു. നായാട്ടുകാരുടെകൂടെ നടന്നുനടന്ന് വേട്ടനായ്ക്കളും തളർന്നുപോയിരുന്നു. വൈകുന്നേരം വരെ അലഞ്ഞിട്ടും ഒരൊററ മാൻപോലും കണ്ണിൽപെട്ടില്ല. മരീചികയുടെ ഓട്ടം നോക്കിനോക്കി തലതിരിഞ്ഞുപോയി. കണ്ടും കുഴിയും തോടും ചാലും പാതാറും കുററിക്കാടും ഇളക്കി. ഒരു മുയൽപോലും കുററിക്കാട്ടിൽനിന്നിളകിയില്ല

നടന്നുനടന്ന് നായാട്ടുകാർ തളർന്നുപോയിരുന്നു. മൃഗം കിട്ടുമെന്ന പ്രതീക്ഷ വൈകുന്നേരത്തെ നിഴൽ നീണ്ടുതുടങ്ങിയതോടെ വെളിച്ചംപോലെതന്നെ മങ്ങിത്തുടങ്ങി. തോട്ടിൻവരമ്പിലിരുന്നു റൊട്ടിതിന്ന് ഊററുവെള്ളം കുടിച്ചിരിക്കുമ്പോൾ ഹാവനൂരിലെ നായാട്ടുകാരും അവിടെയെത്തി. പാളേളിക്കാരെപ്പോലെ അവരും നിരാശരായിരുന്നു. രണ്ടു നാട്ടുകളിലേയും വേട്ടക്കാർ തങ്ങളുടെ അതിർത്തികളെക്കുറിച്ച് ചിന്തിക്കാതെ എങ്ങുവേണമെങ്കിലും നടന്ന് നായാട്ടുന്നതിനെക്കുറിച്ച് ചർച്ചചെയ്തു.

അവസാനം ഒരു തീരുമാനത്തിലെത്തി. മൃഗം 'പുറപ്പെടുന്നത്' ആരുടെ അതിർത്തിയിൽനിന്നാണോ, അതെവിടെപ്പോയാലും അതവർക്കുള്ളതായിരിക്കും. ഈ തീരുമാനമെടുത്തശേഷം രണ്ടു സംഘവും വീണ്ടും തെരച്ചിലാരംഭിച്ചു. സൂര്യനസ്തമിച്ചിരുന്നുവെങ്കിലും ഇരുട്ടു പരന്നിട്ടില്ല. പാളേളിയുടെ അതിർത്തിക്കുള്ളിലുള്ള ഒരു കുററിക്കാട്ടിൽനിന്ന് രണ്ടു മുയലുകൾ ഇളകിയോടുന്നതു ദാദയുടെ കണ്ണിൽപെട്ടു. വേട്ടനായ്ക്കൾ അവയെ പിന്തുടർന്നു. മുയലുകൾ ഹാവനൂർക്കാരുടെ ഭൂമിയിലേയ്ക്കോടി. വേട്ടനായ്ക്കളോടൊപ്പം ദാദ ഓടി. നായ്ക്കൾ അവയെ പിടിച്ചപ്പോൾ ദാദ പിന്നിൽനിന്നുവന്ന് മുയലിനെ അടിച്ച് കാലുകെട്ടി കോലിൽ കെട്ടിത്തൂക്കിയതേയുള്ളൂ. അപ്പോഴത്തേയ്ക്കും ഹാവ

ന്തക്കാരും അവിടെയെത്തി. ''ഞങ്ങളുടെ അതിരത്തിയിൽപെട്ട മൃഗത്തെ നീ പിടിക്കാനെന്താ?'' അവർ മുയലിനെ കൈക്കലാക്കാൻ മുന്നോട്ടാഞ്ഞു.

പറഞ്ഞുപറഞ്ഞ് രംഗം ചൂടായി. ഹാവന്തക്കാരാണെങ്കിൽ കുറേയാളുണ്ട്; ദാദ ഒററയ്ക്കും. മററുള്ളവർ അകലെയാണ്. ഒററയ്ക്കുതന്നെ അവരെ നേരിടാമെന്ന ധൈര്യമുണ്ടെങ്കിലും മുയലിനെ താഴെവയ്ക്കാനാവില്ല. ഈ കുടുക്കിൽനിന്ന് രക്ഷപ്പെടാൻ ദാദ ഒരു സൂത്രം പ്രയോഗിച്ചു. കൈമഴുകൊണ്ട് തിണ്ടിന്മേൽ വളർന്നുനില്ക്കുന്ന ഒരു മുരിക്കിന്റെകൊമ്പ് വെട്ടിയിട്ടു. സംസാരിച്ചുകൊണ്ടിരിക്കെത്തന്നെ അതവൻ കയ്യിലെടുത്തു. മുയലിനെ കൈമഴുവിന്റെ പിടിയിൽകെട്ടി ഇടതുകയ്യിൽ പിടിച്ചു; വലംകയ്യിൽ മുരിക്കിൻകൊമ്പും.

മുയലിനെ കൈക്കലാക്കാനുള്ള തിടുക്കത്തിൽ ഹാവന്തക്കാർ ദാദയെ കയ്യേററം ചെയ്തു. അവരടുത്തതും ദാദ സർവ്വശക്തിയുമുപയോഗിച്ച് മുരിക്കിൻകമ്പുകൊണ്ട് സകലരേയുമൊന്നു തടവി. അടിയുടെ ശക്തിയും മുള്ളേററുണ്ടായ മുറിവും ഹാവന്തക്കാരെ തുരത്തിക്കളഞ്ഞു. ദാദ മുരിക്കിൻകമ്പുംപിടിച്ച് പിന്നോക്കംനടന്ന് തന്റെ കൂട്ടുകാരോടൊപ്പമെത്തി.

ദാദയുടെ മനസ്സാന്നിദ്ധ്യവും ധൈര്യവും നാടിന്റെ മാനംകാത്തതിൽ പാദള്ളിയിലെ നായാട്ടുകാർ അവനെ കെട്ടിപ്പിടിച്ചു. നായാടിക്കിട്ടിയ മൃഗത്തെയും എടുത്ത് ഗ്രാമത്തിലെത്തിയപ്പോൾ പാതിര കഴിഞ്ഞിരുന്നു. ദാദയുടെ പരാക്രമം നാട്ടിൽ പാട്ടായി. മഠത്തിൽ അന്നുരാത്രിയും പതിവുപോലെ ആളുകൾ കൂടിയിരുന്നപ്പോൾ ദാദയുടെ പരാക്രമംതന്നെയായിരുന്നു സംസാരവിഷയം. തളവാർ മല്ലൻ സരസമായി അക്കഥ വിവരിച്ചുകൊണ്ട് അവനെ മുക്തകണ്ഠം പ്രശംസിച്ചു: ''ദാദ സാധാരണ പയ്യനൊന്നുമല്ല, കേട്ടോ. ഹാവന്തരിലെ എട്ടു തടിമാടന്മാർ എതിരിടാൻ വന്നപ്പോഴും അവൻ പതറിയില്ല, കേട്ടോ! എന്താ അടി! ഇതിനകം അവരിൽ ഒരുത്തനെങ്കിലും കാഞ്ഞുപോയിരിക്കും.'' അവൻ പ്രവചിച്ചു.

പഢരപ്പന് ഇതൊന്നും പിടിച്ചില്ല; എങ്കിലും ഈ സംഭവം തന്റെ ഒരു സ്വപ്നം സാക്ഷാത്കരിക്കാനുള്ള മാർഗ്ഗം തെളിയിക്കുന്നു. തന്റെ വികാരം പ്രദർശിപ്പിക്കാതെ മല്ലനോട് സകല വിവരങ്ങളും ചോദിച്ചു മനസ്സിലാക്കി. അഭിപ്രായമൊന്നും പറഞ്ഞതുമില്ല. അടുത്തദിവസം വെളുപ്പാൻകാലത്തുതന്നെ കുതിരപ്പുറത്ത് അദ്ദേഹം ഹാവന്തരിലേയ്ക്കു പുറപ്പെട്ടു. അവിടുത്തെ പ്രമാണിയെ പോയിക്കണ്ടു; ദാദയ്ക്കെതിരായി പോലീസ് ഇൻസ്പെക്ടർക്ക് പരാതികൊടുക്കാൻ പ്രേരിപ്പിച്ചു.

പാദള്ളിക്ക് തിരിച്ചുവന്നപ്പോൾ അദ്ദേഹം ഉല്ലാസവാനായിരുന്നു. ഇൻസ്പെക്ടർ ഫക്രുദ്ദീൻ സാഹേബിന് ദാദയിൽനിന്നേററ അവമാനത്തിന് പ്രതികാരംചെയ്യാനുള്ള ഒരു അവസരം ഉണ്ടാക്കിക്കൊടുത്താൽ ദാദയ്ക്ക് സ്വപ്നത്തിൽപോലും പാദള്ളി വീണ്ടും കാണാനൊക്കില്ല. ഒരിക്കൽ ദാദ ജയിലിലടയ്ക്കപ്പെട്ടാൽപിന്നെ തനിക്ക് പാദള്ളിയിൽ പേടികൂടാതെ എന്തുംചെയ്യാം.

പധപ്പന്റെ നിഗൂഢമായ ആഗ്രഹമതായിരുന്നു. ഇങ്ങനെ കണക്കുകൂട്ടിക്കൊണ്ട് നാട്ടിലെത്തിയപ്പോൾ ഉച്ചയായി.

അജറാണിയിൽ കോളറ അവസാനിച്ചതായി യശവന്തരായരിൽനിന്ന് വിവരം കിട്ടുന്നതുവരെയും ദാദ അങ്ങോട്ട് പോകരുതെന്ന് ബാളാചാര്യർ അറിയിച്ചിരുന്നു. ഹോളി പൗർണ്ണമികഴിഞ്ഞ് എട്ടുനാൾക്കുശേഷം അജറാണിയിൽ ദുർഗ്ഗയുടെ കോപം കുറഞ്ഞുവന്നതായി വിവരംകിട്ടി. അടുത്തദിവസം ദാദ അജറാണിക്കുപോകണം. എന്നാൽ രാത്രിതന്നെ ഹവിൽദാർ ജമാൽസാഹേബ് സ്ഥലത്തെത്തി. ദാദയെ പിടിക്കുന്നതിന് അദ്ദേഹം വാറണ്ട് കൊണ്ടുവന്നിരുന്നു. ''ദാദ ഗ്രാമത്തിൽതന്നെയുണ്ടോ?'' അദ്ദേഹം ഗ്രാമക്കച്ചേരിയിലെത്തിയുടനെ അന്വേഷിച്ചു. സ്വരത്തിൽനിന്നുതന്നെ കോൽക്കാരന് മല്ലന് സംശയം തോന്നിയിരുന്നു. ''എന്താ ഏമാനേ, ദാദയെ അന്വേഷിക്കുന്നത്?'' അവൻ ചോദിച്ചു. ''അവൻ എവിടെയാണെന്നു പറയ്. ഇല്ലെങ്കിൽ അവന്റെ വീട് കാണിച്ചുതരൂ. വേണ്ടാത്ത തകരാറൊന്നും കാട്ടണ്ട.'' ഹവിൽദാർ വിരട്ടിക്കളഞ്ഞു.

കോൽക്കാരൻ മല്ലപ്പൻ, ശങ്കരപ്പഗൗഡന്റെ അടുത്ത സേവകനായിരുന്നു. ദാദയ്ക്കെതിരെ ഹാവന്നൂർക്കാർ പരാതിബോധിപ്പിച്ച വാർത്ത അവന്റെ കാതിലും എത്തിയിരുന്നു. ഹവിൽദാരോട് കച്ചേരിയിൽത്തന്നെ ഇരിക്കാൻ അപേക്ഷിച്ച്, ദാദയെ അന്വേഷിക്കാനെന്ന ഭാവത്തിൽ മല്ലൻ യാത്രയായി. എന്നാൽ അവൻ നേരെപോയത് ബാളാചാര്യരുടെ ഇല്ലത്തേക്കായിരുന്നു. അവൻ സംഗതികളൊക്കെ വിശദീകരിച്ചു. ''എന്തുചെയ്താലും തരക്കേടില്ല. ദാദ പോലീസിന്റെ കയ്യിൽപെടാതെ നോക്കിയാൽമതി.'' ആചാര്യർ നിർദ്ദേശിച്ചു.

മല്ലൻ അവിടെനിന്നു പുറപ്പെട്ട് പാർവ്വതിയമ്മയുടെ വീട്ടിലെത്തി. അവരോടും കാര്യമൊക്കെ പറഞ്ഞു. പാർവ്വതിയമ്മ പരിഭ്രാന്തയായി. അവർക്ക് പേടിയായി. അധികാരി മരിച്ചശേഷം ഈ വീട് രാപകൽ കാക്കുന്നത് അവനാണ്. അവന് അപകടംവരുമോ? ''നാടുകാക്കുന്ന പയ്യനെ എങ്ങനെയെങ്കിലും ഇല്ലാതാക്കണം. അതിന് ആ കഴുവേറികൾ നടത്തിയ ഗൂഢാലോചനയാണ്'' അവർ ചുണ്ടുകടിച്ചു. തന്റെ സകല എതിരാളികളേയും അവർ ശപിച്ചു. ''ദാദ മാളികയിൽ കിടന്നിട്ടുണ്ട്. മല്ലപ്പൻപോയി അവനെ വിളിച്ചുകൊണ്ടുവരൂ. വീട്ടിൽതന്നെ അടങ്ങിയിരിക്കാൻ പറ. കുറച്ചുദിവസം പുറത്തിറങ്ങണ്ട.'' അവർ ദാദയെ ഒളിപ്പിക്കാനുള്ള ഉപായങ്ങൾ നിർദ്ദേശിച്ചു. എന്തുതന്നെയായാലും ദാദ ജയിലിൽപോകാൻ ഇടവരാതിരിക്കട്ടെയെന്ന് അവർ ശിവനോട് പ്രാർത്ഥിക്കയുംചെയ്തു.

## 20

പാർവ്വതിയമ്മയുടെ പ്രാർത്ഥന ഫലിച്ചു. ദാദയുടെ വീട്, കളരി, അധികാരിയുടെ ഭവനം; എല്ലായിടത്തും പരിശോധിച്ചു. ഹവിൽദാർക്ക് ദാദയെ കണ്ടുകിട്ടിയില്ല. പാർവ്വതിയമ്മ ദാദയെ അടുക്കളയിൽ ഒളിപ്പിച്ചിരിക്കുമെന്ന സംശയം പദ്മപ്പനുപോലുമുണ്ടായിരുന്നില്ല. ഹവിൽദാർ നാട്ടിലെത്തിയ വിവരമറിഞ്ഞ് അവനെങ്ങാനും ഒളിച്ചോടിയിരിക്കുമെന്ന് അവർ തീരുമാനിച്ചു. ഹോളി പൗർണ്ണമി കഴിഞ്ഞയുടനെ ദാദ അജറാണിക്കു പോകുമെന്ന വിവരം യശവന്തരായരുടെ സേവകരിൽനിന്ന് ബാപ്പുസാഹേബ് മനസ്സിലാക്കിയിരുന്നു. അതുംകൂടി കേട്ടതോടെ ഊഹം സ്ഥിരീകരിക്കപ്പെട്ടു. ദാദ കയ്യിൽപെട്ടാൽ കൈ ചൂടാകുമെന്ന വിചാരത്തോടെ ഹവിൽദാർ ഉടനെതന്നെ അജറാണിക്ക് പുറപ്പെട്ടു.

അദ്ദേഹം അജറാണിയിലെത്തിയപ്പോൾ നേരം പുലർന്നതേയുള്ളൂ. അദ്ദേഹം നേരെ പോലീസ് പട്ടേലരായ യശവന്തരായരുടെ ഭവനത്തിലേയ്ക്കു പോയി. യശവന്തറാവു പ്രഭാതകൃത്യങ്ങൾക്കായി വെളിയിലിറങ്ങിയതാണ്. തിരിച്ചുവന്നിട്ടില്ല. ഹവിൽദാരെ കണ്ടപ്പോൾ വീട്ടുകാർ സംഭ്രമിച്ചു; പക്ഷേ, അടങ്ങിക്കൂടി. മിണ്ടാൻപാടില്ല. കൂടെയുണ്ടായിരുന്ന പോലീസുകാരെ തെരച്ചിലിനു നിയോഗിച്ച്, അദ്ദേഹം അധികാരിയുടെ വഴിയും നോക്കിയിരുന്നു.

യശവന്തറാവു വന്നയുടനെ ദാദയ്ക്കെതിരെ വാറണ്ടുള്ളകാര്യം അദ്ദേഹത്തെ അറിയിച്ചു.

''പക്ഷേ, അവൻ ഇങ്ങോട്ട് വന്നിട്ടേയില്ല.'' യശവന്തറാവു സംസാരിക്കാൻ തുടങ്ങിയെങ്കിലും ഹവിൽദാർ സകലതും മനസ്സിലായതുപോലെ അടിച്ചുവീക്കി. ''അവൻ ഇങ്ങോട്ടാണ് വന്നിരിക്കുന്നതെന്ന് വിവരമുണ്ട്! അവനെ രക്ഷിക്കാൻവേണ്ടി കളവുപറഞ്ഞാൽ നടക്കുകയില്ല.''

''നിങ്ങളോട് ആരോ കള്ളംപറഞ്ഞു കഴിഞ്ഞിരിക്കുന്നു. അവനിങ്ങോട്ട് വന്നിട്ടേയില്ല. അവൻ ഇവിടെ വന്നത് നേരാണെങ്കിൽ അധികാരിയെന്നനിലയ്ക്ക് അവനെ പിടിച്ചുതരേണ്ടത് എന്റെ ഉത്തരവാദിത്വംകൂടിയാണല്ലോ!'' യശവന്തറാവു സരളമായി വിശദീകരിക്കാൻ ശ്രമിച്ചെങ്കിലും ഹവിൽദാർക്ക് ബോദ്ധ്യപ്പെടുന്ന മട്ടുകണ്ടില്ല! അദ്ദേഹത്തിന് ദേഷ്യംവന്നു: ''ഇതാ, ഞാൻ അവനെ എന്റെ ഭവനത്തിൽ ഒളിപ്പിച്ചുവച്ച് കള്ളംപറയുകയാണെന്ന് സംശയമുണ്ടോ? എന്റെ വീട് പരിശോധിച്ചോളൂ. സംശയമുള്ള ഏതു വീടുവേണമെങ്കിലും പരിശോധിക്കാം.''

''അധികാരീ, ഒന്നു ക്ഷമിക്കൂ. സംശയമുള്ള വീടുകളുടെ ഒരു പട്ടിക കിട്ടട്ടെ. പരിശോധിച്ചുകളയാം. ഞങ്ങൾ ബ്രിട്ടീഷ് പോലീസുകാരാണ്. നിങ്ങളുടെ നാടൻപോലീസുകാരുടെ മട്ടിൽ വിവരംകെട്ട പരിപാടി ഞങ്ങൾക്കില്ല.

എല്ലാം നിയമബന്ധമായിത്തന്നെ നടക്കണം.'' ഹവിൽദാർ തന്റെ പ്രാധാന്യത്തെക്കുറിച്ച് പഠിപ്പിക്കാൻ മറന്നില്ല.

അതിനിടയ്ക്ക് ലിങ്കപ്പന്റെ അച്ഛൻ ശങ്കരപ്പന്റെ വീട്ടിൽ പോയിരുന്ന പോലീസുകാരൻ തിരിച്ചുവന്ന് ഹവിൽദാരെ സല്യൂട്ട്ചെയ്തു. അദ്ദേഹം അവന്റെ അടുത്തുചെന്നു. അവൻ കുറെനേരം കുശുകുശുത്തു. അദ്ദേഹത്തിന്റെ മുഖത്ത് ഒരു മന്ദഹാസം വിരിഞ്ഞു. അദ്ദേഹം യശവന്തറാവുവിനു നേരെ തിരിഞ്ഞു: ''അധികാരീ, വാറണ്ടുള്ള ആളുകൾ സാധാരണയായി ഒളിച്ചിരിക്കാറുള്ളത് എവിടെയാണെന്നറിയാമോ? വേശ്യാലയത്തിലാണ്. അതാണ് പതിവ് അതുകൊണ്ട് നിങ്ങളുടെ ഗ്രാമത്തിലെ വേശ്യയുടെ വീട് ഞങ്ങൾക്ക് പരിശോധിക്കണം ''

''ഈ ഗ്രാമത്തിൽ പുലയച്ചേരിയിൽ ചന്ദ്രിയെന്ന് പേരായൊരു ദേവദാസിയുണ്ട് ചെരുപ്പുകുത്തിച്ചേരിയിലും ഒരുത്തിയുണ്ട്. നിങ്ങൾക്ക് ഏതു വീടാണ് പരിശോധിക്കേണ്ടതെന്നുവെച്ചാൽ അങ്ങോട്ടുപോകാം '' യശവന്തറാവു മറുപടി നൽകി. അകമേ വേദനയുണ്ടായിരുന്നുവെങ്കിലും ഒട്ടും പുറത്ത് കാണിച്ചില്ല.

ഹവിൽദാർ കൃത്യമായി മറുപടി പറഞ്ഞില്ല. രണ്ടുപേരും നേരെ ഗ്രാമക്കച്ചേരിക്കുപോയി ശങ്കരപ്പന്റെ വാലിയക്കാരനെ മുമ്പിൽ നടത്തിച്ച്, ഹവിൽദാർ പുലയച്ചേരിയിലേക്ക് നടന്നു. അധികാരി കൂടെവരേണ്ടതില്ലെന്ന് പറഞ്ഞതു കാരണം അദ്ദേഹം ഗ്രാമക്കച്ചേരിയിൽത്തന്നെയിരുന്നു.

നേരം നല്ലവണ്ണം പുലർന്നുകഴിഞ്ഞിരുന്നു. പുലയച്ചേരിയിൽ ആളുകൾ എഴുന്നേററ് ഇടവഴികൾ അടിച്ചുവാരുകയായിരുന്നു. പൊങ്ങിയുയർന്ന പൊടിപടലം കാരണം അടുത്തവഴിയിലൂടെ നടക്കുന്നവരെ കാണാൻ സാധിച്ചിരുന്നില്ല ഹവിൽദാരുടെ അധികാരദർപ്പം നിറഞ്ഞ മനസ്സിന് ഈ പൊടികാരണം കോപം വന്നിരിക്കണം. തൂത്തുവാരുകയായിരുന്ന ഒരു പുലയനെ അയാൾ ശാസിച്ചു. എടാ കഴുതേ, നിർത്ത്. ഞങ്ങളുടെ മേലാണോ പൊടി അടിച്ചു പാററുന്നത്?

കുനിഞ്ഞുനിന്ന് തൂത്തുവാരുകയായിരുന്ന പുലയൻ കണ്ട്യൻ ഇതുകേട്ട് തല ഉയർത്തിനോക്കി–ഹവിൽദാർ! പോലീസുകാർ! അങ്ങോട്ട് വല്ലതും പറയാനുള്ള ധൈര്യം അവനുണ്ടായില്ല; അവൻ അകത്തേയ്ക്കോടി. വഴികാട്ടിയായ ശങ്കരപ്പന്റെ ഭൃത്യൻ പറഞ്ഞു: ''സ്വാമീ, ആ ഓടിയവനില്ലേ, അവൻ തന്നെയാണ് ചന്ദ്രിയുടെ ആങ്ങള കണ്ട്യൻ.'' അവൻ ഓടിക്കയറിയ വീടുതന്നെയാണ് ചന്ദ്രിയുടേത്. പാടഇളിയിലെ ആ സ്വാമി ആ വീട്ടിൽത്തന്നെയാണ ഉള്ളത്.'' ഭൃത്യൻ പരിശോധനയ്ക്ക് ആവശ്യമായ വിവരം നൽകി സ്വകർത്തവ്യം നിർവ്വഹിച്ചു.

കണ്ട്യൻ പേടിച്ച് വീട്ടിനകത്തേയ്ക്ക് ഓടിയതുകണ്ട് ഹവിൽദാർക്ക് ശങ്കരപ്പൻ നൽകിയ റിപ്പോർട്ട് സത്യമാണെന്ന് തോന്നി. ഇര കൈയ്യിൽപെട്ട സന്തോഷമുണ്ടായി. എന്നാൽ അകത്തുചെന്ന കണ്ട്യൻ വല്ല കതൃവും ഒപ്പി

ച്ചാലോ? കൂടെയുള്ള രണ്ടു പോലീസുകാരോട് ഉടനെ പിൻവാതിൽക്കൽ കാവൽ നിൽക്കാൻ ഏല്പിച്ചു. അദ്ദേഹം ചന്ദ്രിയുടെ വീട്ടുവാതിൽക്കൽനിന്നു.

പുലയച്ചേരിയിൽ പോലീസുദ്യോഗസ്ഥന്മാർ വന്നെത്തിയതു് ചിലർ കണ്ടിരുന്നു; അവർ വാർത്തപരത്തി. കേട്ടവർ കേട്ടവർ ചന്ദ്രിയുടെ കടിലിനു് മുമ്പിൽ വന്നു നിരന്നു. ഹവിൽദാർക്കു് ആ ജനക്കൂട്ടത്തെകണ്ടു് കോപമായി. ''ഇനി ഒരടി മുന്നോട്ടു് വെച്ചാലുണ്ടല്ലൊ! കററവാളികളെ പിടിച്ചുകൊണ്ടു പോകാൻ വന്ന സർക്കാരുദ്യോഗസ്ഥന്മാരാണു് ഞങ്ങൾ തടസ്സമുണ്ടാക്കിയ കററത്തിനു് സകലത്തിനേയും പിടിച്ചു തളളും'' ''അദ്ദേഹം ഭീഷണിപ്പെടുത്തി. ''കണ്ട്യാ, പുറത്തിറങ്ങെടാ!'' അദ്ദേഹം വിളിച്ചു.

കണ്ട്യൻ വിറച്ചുകൊണ്ടു് പുറത്തിറങ്ങി ഹവിൽദാരെ നമസ്കരിച്ചു അവന്റെ കാലുറച്ചില്ല. അല്ലെങ്കിൽത്തന്നെ ഉണങ്ങിച്ചുരുണ്ട അവന്റെ മുഖം കൂടുതൽ വലിഞ്ഞുമുറുകി അവന്റെ പിന്നിലായി ചന്ദ്രിയും വന്നുനിന്നു; അവൾ ഓഫീസറെ വണങ്ങി. അദ്ദേഹം നോക്കി-സാരിത്തലപ്പു് തലവഴിയിട്ടിട്ടില്ല; കളിച്ചു് മുടി പുറത്താകെ ഉലർത്തിയിട്ടിരിക്കുന്നു; നെരിയാണി മുട്ടിച്ചു് ഉടുത്തിരിക്കുന്ന സാരി; എണ്ണക്കറപ്പുള്ള മെയ്യഴകു്; മുറുക്കിച്ചുവപ്പിച്ച ചുണ്ടു്! ഹവിൽദാർ തുറിച്ചുനോക്കി. ''ഇവളാരാടോ?'' അധികാരവാണി.

ചന്ദ്രിക്കു് മനസ്സിലായി. അദ്ദേഹത്തിന്റെ നോട്ടത്തിൽ നിന്നുതന്നെ ആഴം മുഴുവൻ അവൾ അളന്നുകഴിഞ്ഞിരുന്നു. അതുകൊണ്ടു് ഹവിൽദാരുടെ ചോദ്യം തന്നോടുതന്നെ എന്ന മട്ടിൽ മറുപടി പറഞ്ഞു. ''ഒടയനേ, ഇവൻ അടിയന്റെ അനിയൻ കണ്ട്യനാണു്. അറിയാതെ വല്ലതും ചെയ്തുപോയിട്ടുണ്ടെങ്കിൽ പൊറുക്കണേ!'' അവൾ തൊഴുതുകൊണ്ടിറങ്ങി. യക്ഷഗാനനാടകത്തിലെ ഒരു ലാസ്യത്തിന്റെ ആകർഷകത്വമുണ്ടായിരുന്നു ആ വരവിനു്

''അറിയാതെ തെററു ചെയ്യുന്നവൻ തന്നെയാണീ കണ്ട്യൻ! പാമ്മള്ളിയിലെ കററവാളിയെ അകത്താക്കിയിട്ടു് ഞങ്ങളെ കണ്ടപ്പോൾ നെട്ടോട്ടം ഓടുകയാണു്!'' ''ഹവിൽദാരും കളിയുടെ അന്തരീക്ഷത്തിലാണു്; അയാൾ തമാശയായി തന്നെ പറഞ്ഞു.

ചന്ദ്രി മടിക്കുത്തിൽനിന്നു് മുറുക്കാൻ സഞ്ചിയെടുത്തു് സാവകാശം തുറന്നുകൊണ്ടു് പറഞ്ഞു: ''ശിവശിവ! പാമ്മള്ളിയിലെ കററവാളിയെ വേണമെന്നോ! സർക്കാർജീ! ആരെങ്കിലും വേണ്ടാന്നു് പറഞ്ഞോ? വളരെ സൗകര്യത്തിൽ വിളിച്ചുകൊണ്ടുപോയ്ക്കൊള്ളണേ! ആ കററവാളിയെ കൊണ്ടുവന്നതു് ഞാനാണു്; ഈ പുരയിൽ താമസിപ്പിച്ചതും ഞാൻ. ഈ പാവത്തിനു് അതൊന്നും അറിയില്ല. അതിന്റെ മുഖം കണ്ടാലറിഞ്ഞൂടെ?'' അവൾ ആംഗ്യത്തോടെ പറഞ്ഞു. സംസാരിക്കുമ്പോഴത്തെ അവളുടെ ലാസ്യം ആരെയും ഒന്നിളക്കും. അവൾ നിന്നേടത്തു നിന്നില്ല. കൈ, കണ്ണു്, വായ; സകല അവയവങ്ങളും വാക്കിന്റെ താളത്തിനൊത്തു് നൃത്തംവെച്ചു. ഇത്രയും പറഞ്ഞു് അവളൊന്നു് പുഞ്ചിരിച്ചു. ഒരുകഷണം അടയ്ക്ക വായിലിട്ടു്, വെററിലയിൽ ചുണ്ണാമ്പു തേച്ചുകൊണ്ടു് അവൾ ഹവിൽദാരുടെ അടുത്തുവന്നുനിന്നു.

ആ നിമിഷം ഹവിൽദാർ സകലതും മറന്നുവെന്നുതോന്നി. ഇങ്ങനെ വെറും കളിയായി കാര്യം നേടുകയോ! മാടയെപ്പോലൊരു ചെറുപ്പക്കാരൻ ഇവളുടെ വലയിൽ വീണിട്ടുണ്ടെങ്കിൽ അതു് തെറ്റൊന്നുമല്ല. ഹവിൽദാരുടെ ആർദ്രമായ മനസ്സു് അവരുടെ രണ്ടുപേരുടേയും റൊമാൻസിനെക്കുറിച്ചു് ചിന്തിക്കുകയായിരുന്നു. കുററവാളിയെ സംരക്ഷിച്ചവളെന്ന ആരോപണത്തിന്മേൽ ഒന്നു തള്ളിക്കേറിയാൽ ഈ സ്ത്രീ കൂടുതൽ അടുത്തുവരും. കുററവാളിയെ പിടിച്ചതിനു് കിട്ടാവുന്ന കീർത്തി. ബാപ്പുസാഹേബു് തരുന്ന കാശു്; കൈവലയത്തിൽ നൃത്തം തുള്ളുന്നപെണ്ണു്-എല്ലാം ഒററയടിക്കു് കൈവശം വന്നുചേരുകയാണു്! പക്ഷെ, എല്ലാം ശരിപ്പെടണമെങ്കിൽ അല്പം അധികാരഗർവ്വു് കാട്ടാതെ പററില്ല. മനസ്സില്ലാതെ ചെയ്യുന്നതാണല്ലൊ കർത്തവ്യം?

''കുററവാളിയെ ഒളിപ്പിച്ചുവെച്ചിരിക്കുന്നുവെന്നു് പറയാൻ എന്തുധൈര്യം! കൈക്കു് ആമം വെച്ചു് നാളെ ഇൻസ്പെക്ടരുടെ മുമ്പിൽ കൊണ്ടുചെല്ലും. അവിടെ വെച്ചു് പറഞ്ഞാൽ മതി.'' ഹവിൽദാർ അധികാരസ്വരത്തിൽ പറഞ്ഞു് ഒരു കുസൃതിച്ചിരി ചിരിച്ചു.

അവിടെ കൂടിയിരുന്നവരിൽ വയോവൃദ്ധനായ മല്ലപ്പനെ നോക്കി ചന്ദ്രി പറഞ്ഞു: ''മല്ലപ്പമാമാ, വഴിക്കുകിടന്നു് ചാകാൻ പോകുന്നവരെ വീട്ടിൽ കയററി ശുശ്രൂഷിച്ചാൽ പുണ്യം കിട്ടുമെന്നു് നിങ്ങളൊക്കെ പറയാറുള്ളതാണു്. ഇപ്പോഴും ഹവിൽദാർ പറയുന്നതു്, ആമം വെക്കുമെന്നാണു്!''

''മോളേ, സാരമില്ല. അധികാരമുള്ളവരല്ലേ? വേണമെങ്കിൽ ആമംവെയ്ക്കാം; മനസ്സായാൽ ഒരു പറക്കണ്ടവും തരാം. ഈശ്വരനെ വിശ്വസിച്ചു്, മനസ്സുറപ്പിച്ചു് നടന്നാൽ മതി.'' മല്ലപ്പൻ സ്വാന്തഭാവം ആദ്ധ്യാത്മിക ശൈലിയിൽ അവതരിപ്പിച്ചു.

''എടോ കണ്ട്യാ, നീയാ പാടള്ളിയിലെ കുററവാളിയെ പിടിച്ചു പുറത്താക്ക്.'' ഹവിൽദാർ ആജ്ഞാപിച്ചു.

''ഏമാനേ, അതുമാത്രം അടിയനോടു് പറയല്ലേ. തൊട്ടുതീണ്ടാൻ പാടില്ല.'' കണ്ട്യൻ അത്യന്തം വിനയപൂർവ്വം ബോധിപ്പിച്ചു.

''സർദാർ, വളരെ അകലെ നിന്നും ഈ കുററവാളിയെ തേടിപ്പിടിക്കാനായി അവിടുന്നു് വന്നിരിക്കയാണു്. ഇനിയും രണ്ടുചുവടുകൂടെ വെച്ചുകൂടെ? അകത്തു് വരാമല്ലൊ. അവിടെനിന്നു് നിങ്ങളുടെ കുററവാളിയെ പിടിച്ചു കൊണ്ടുപോയ്ക്കോളൂ. ഞാൻ തടസ്സമൊന്നും പറയുന്നില്ല.'' ചന്ദ്രി മുറുക്കാൻ തുപ്പിക്കളഞ്ഞു.

സുമധുരമായ ക്ഷണനം-ഹവിൽദാർക്കു് തോന്നി. എങ്കിലും പുറത്തുകാട്ടിയില്ല. ''എന്താ, കുററവാളിയെപ്പിടിക്കാൻ എനിക്കു് പേടിയാണെന്നു് കരുതിയോ? നിങ്ങളെ എല്ലാവരേയും കൈയ്യാമം വെച്ചുകൊണ്ടുപോകും. അപ്പോഴറിയാം.'' അദ്ദേഹം ഭീഷണിപ്പെടുത്തി; പോലീസുകാരോടൊപ്പം ചന്ദ്രിയുടെ പുരയ്ക്കകത്തു് കയറി. പുറത്തുനിന്നിരുന്നവർ ജിജ്ഞാസാഭരിതരായി കാത്തിരുന്നു.

ചന്ദ്രിയുടെ കുടിൽ തീരെ ചെറുതാണ്. ഉള്ള രണ്ടുമുറികളിൽ ജനലയില്ലായിരുന്നു. പിൻവാതിലില്ല. അതുകൊണ്ട് ഒളിച്ചോടുക സാദ്ധ്യമല്ലായിരുന്നു. എല്ലാ ദിക്കിലും കാവലും ഉണ്ടായിരുന്നു. ഹവിൽദാർ നിരാശനായി. അകത്തെക്കോണിൽ ഒരു ചെറുപ്പക്കാരി പായയിൽ കിടന്നു ഞരങ്ങുന്നു. ദേഷ്യപ്പെടാൻ ഒരു കാരണത്തിനു് കാക്കുകയായിരുന്നു, ഹവിൽദാർ. ''എടീ ഭ്രാന്തി. പാമള്ളിയിലെ മാദ എവിടെ?'' അവളോടാണ് ചോദ്യം

അവളുടെ ഞരക്കം ഏറ്റും കുറഞ്ഞില്ല. പുരുഷസ്വരം കേട്ടതോടെ അതു് അധികരിച്ചതേയുള്ളൂ. ''പുറത്തു് പോകണേ, വേഗം പോകണേ...'' നോവ് സഹിക്കാതെ അവൾ ചീറി.

ഹവിൽദാരുടെ തൊട്ടുപിന്നിൽനിന്നു് അകത്തുകടന്ന ചന്ദ്രി ആ പെണ്ണിനെ സമീപിച്ചു: ''എന്താ കുട്ടീ, നിനക്കു് വേദന തുടങ്ങാനും ഇതേ മുഹൂർത്തമാണല്ലോ കണ്ടതു്!'' അവൾ ഹവിൽദാരുടെ നേർക്കു് തിരിഞ്ഞു: ''ഏമാനേ, പാമള്ളിയിലെ കുറവാളിയെന്നു് പറഞ്ഞില്ലേ. ഇതാ ഇവൾതന്നെ. ഇപ്പോൾ വേദന തുടങ്ങിയിരിക്കുന്നു. പേറുകഴിഞ്ഞശേഷം കൂട്ടിക്കൊണ്ടു പോകുന്നോ, അല്ല ഇപ്പോൾതന്നെ കെട്ടിയെടുപ്പിക്കുന്നോ എന്നറിയിക്കണം.''

ഹവിൽദാരുടെ മുഖം കറുത്തു. തന്റെ സ്വപ്നമാകെ തകർന്നിരിക്കുന്നു. ക്ഷണനേരംകൊണ്ടു് മാദയെ കിട്ടണം; ഈ പെണ്ണിനെ ആർക്കു് വേണം? ആ മുഹൂർത്തത്തിൽ ചന്ദ്രി മാത്രമോ, ഈ പ്രപഞ്ചമാകെ അദ്ദേഹത്തിനു് നീരസമുണ്ടാക്കി. ഇനി ജീവിച്ചിരുന്നിട്ടു് ഫലമില്ല. ഒന്നും പറയാതെ നിരാശയോടെ പുറത്തിറങ്ങി.

പുലയച്ചേരിയിലെ സകല മാന്യപ്പന്മാരും ഇതിനകം അവിടെയെത്തി. അവർ ഹവിൽദാരെ നമസ്കരിച്ചു: ''ഒടേതേ, ഈ പാവങ്ങളുടെ അച്ഛനും അമ്മയും അവിടുന്നാണു്. ഒരു ഗതിയുമില്ലാതെ ഒരു പെണ്ണു് കാട്ടിൽ കിടന്നു ചത്തുപോകുമെന്നു് കരുതി ദയ വിചാരിച്ചു് നമ്മുടെ ചന്ദ്രമ്മ കൂട്ടിക്കൊണ്ടുവന്നു് കുടിലിൽ താമസിപ്പിച്ചതാണു്. ഇപ്പോൾ ആ പെൺകുട്ടി പ്രസവിച്ചാൽ പേറു് നോക്കുന്നതിനാവശ്യമായ ചെലവുമുഴുവൻ പാവം ചന്ദ്രിതന്നെ സഹിക്കണം. ഞങ്ങളുടെ ജാതിക്കാരിയാണെങ്കിൽ ആ സംഗതി വേറെ. അവളാണെങ്കിൽ നിങ്ങളെപ്പോലെ വലിയ ജാതിയിൽപെട്ടവളാണു്. അവളുടെ കുലം കെടുത്തിയെന്നും പറഞ്ഞു് അവളുടെ ഭർത്താവോ, ആങ്ങളമാരോ വന്നു് ഞങ്ങളെ ഉപദ്രവിക്കാൻ പാടില്ല. അതിനൊരുപായം പറഞ്ഞു തരണേ.'' അവർ കാലിൽ വീണു.

ഹവിൽദാർക്കു് ഒന്നും ആവശ്യമില്ലായിരുന്നു. അവിടെ നിൽക്കാൻപോലും അദ്ദേഹം ഇഷ്ടപ്പെട്ടില്ല. എങ്കിലും കാൽക്കൽ വീണവരോടു് വല്ലതുമൊക്കെ പറയണമല്ലോ. ''ഗ്രാമക്കച്ചേരിയിൽ ചെന്നു് യശവന്തരായരോടു് സംഗതി പറഞ്ഞോളൂ. ഈ പെൺകുട്ടി ആരാണെന്നൊക്കെ അന്വേഷിച്ചു് അദ്ദേഹം പറയുന്നതുപോലെ ചെയ്യോളൂ.'' ഹവിൽദാർ സ്ഥലംവിട്ടു.

അദ്ദേഹത്തിനു് തന്റെ തന്ത്രം വിഫലമായിപ്പോയതിൽ ഏറെനിരാശയായി. എങ്കിലും കണ്ടേടത്തോളം കാര്യങ്ങൾ പല ആഗ്രഹങ്ങളും ഉണർത്തിവിട്ടിരിക്കയാണു്. രാമയെ കിട്ടിയിരുന്നുവെങ്കിൽ, അവനെ ഒളിപ്പിച്ച ആരോപണത്തിന്മേൽ ചന്ദ്രിയെ തന്റെ വലയിൽ കുടുക്കാമായിരുന്നു. പോട്ടെ. ഇവളുടെ കുടിലിൽ കഴിയുന്ന ഈ പെൺകിടാവു് ആരായിരിക്കും? പാദള്ളിയുമായി ഇവർക്കു് ബന്ധമുള്ളതു് ഉറപ്പാണു് ഇതിന്റെ രഹസ്യം മനസ്സിലാക്കണം. ഹവിൽദാർ നേരെ ശങ്കരപ്പന്റെ ഭവനത്തിലേയ്ക്കുപോയി.

ചന്ദ്രമ്മയുടെ കുടിലിൽ പ്രസവവേദനയനുഭവിക്കുന്ന പെൺകിടാവേതാണു്? ഹവിൽദാരുടെ പ്രധാനപ്പെട്ട സംശയമാണതു്. ശങ്കരപ്പൻ തനിക്കറിയാവുന്നതൊക്കെ പറഞ്ഞു. നടന്ന സംഗതി ഇത്രയുമാണു്: കഴിഞ്ഞദിവസം ചന്ദ്രമ്മ ചന്തയ്ക്കുപോയി തിരിച്ചുവരുമ്പോൾ സന്ധ്യയായിരുന്നു. അപ്പോഴാണു് ഈ പെൺകുട്ടിയെ കണ്ടതു്. പത്തുംതികഞ്ഞ ഗർഭിണി. ചന്ദ്രമ്മ വിവരങ്ങളൊക്കെ ചോദിച്ചു മനസ്സിലാക്കി. പാദള്ളിക്കാരി പെണ്ണു്. അവളുടെ ഭർത്താവു് അവളെ ആരുടേയോ വീട്ടിൽവിട്ടു പോയത്രെ. ഒരു ഗതിയുമില്ലാതായിരിക്കുന്നു. ചന്ദ്രമ്മയുടെ കരളുരുകി, അവളെ തന്റെ കുടിലിലേയ്ക്കു കൂട്ടിക്കൊണ്ടുവന്നു ശങ്കരപ്പൻ പിന്നീടാണു് ഇത്രയും വിവരം ശേഖരിച്ചതു്.

ഇക്കഥ ഹവിൽദാരുടെ ഭാവനയെ ഉണർത്തിവിട്ടു. പറമ്പപ്പനെ അടിച്ചു്, ഭീഷണിപ്പെടുത്തി ഗർഭിണിയായ തന്റെ അനുജത്തിയെ രാമ മഠത്തിലാക്കിയ വിവരം ഇൻറ്റെപ്പുകരുടെ അടുത്തുനിന്നു് ഹവിൽദാർ മനസ്സിലാക്കിയിരുന്നു. ഈ പെൺകുട്ടി രാമയുടെ പെങ്ങളായിരിക്കുമോ? അതറിയണം. പറമ്പപ്പന്റെ മഠത്തിൽ രാമയുടെ പെങ്ങൾ ഇപ്പോഴുമുണ്ടോ? അദ്ദേഹം ശങ്കരപ്പനോടു് ചോദിച്ചു. ഇല്ലെന്നറിഞ്ഞപ്പോൾ അദ്ദേഹത്തിന്റെ സംശയം സ്ഥിരീകരിക്കപ്പെട്ടു.

ഹവിൽദാർ നേരെ ഗ്രാമക്കച്ചേരിക്കുവന്നു. അവിടെ പുലയൻ മല്ലപ്പനും മറ്റു കാരണവന്മാരും കാത്തിരിക്കയായിരുന്നു. അവർ ഹവിൽദാരെ നമസ്കരിച്ചു: ''ഒടയതേ, അവിടുന്നു കല്പിച്ചതുപ്രകാരം ആ പെൺകുട്ടിയുടെ വിവരമൊക്കെ അധികാരിയെ ബോധിപ്പിച്ചിരിക്കുന്നു. അദ്ദേഹം ഉടനേതന്നെ അവളെ സ്വന്തം വീട്ടിലേയ്ക്കു് കൂട്ടിക്കൊണ്ടുപോയി; അവൾ അധികാരിയുടെ രക്തബന്ധമുള്ള കുട്ടിയാണത്രെ. ചന്ദ്രമ്മയ്ക്കു് നല്ല സമ്മാനങ്ങൾ കൊടുക്കുമെന്നും അധികാരി പറഞ്ഞു.'' മല്ലപ്പൻ ഹവിൽദാരെ ഉണർത്തിച്ചു.

അദ്ദേഹത്തിന്റെ സംശയങ്ങളുംനീങ്ങി. ഇനി യശവന്തരായരെക്കണ്ടു് എല്ലാം സ്ഥിരീകരിച്ചുകളയാമെന്ന ചിന്തയോടെ ഹവിൽദാർ അങ്ങോട്ടുചെന്നു. യശവന്തറാവു അതിയായ സന്തോഷത്തോടെ വിവരമറിയിച്ചു: ''നല്ലസമയത്താണു് നിങ്ങൾ വന്നതു്. രാമ ഈ ഗ്രാമത്തിൽ വന്നില്ലെങ്കിലും അവന്റെ പെങ്ങളെ നിങ്ങൾ കണ്ടുപിടിച്ചുതന്നു. അവൾ സുഖമായി ഒരാൺകുഞ്ഞിനെ പ്രസവിച്ചു.''

ഹവിൽദാർ പഞ്ചസാരവിതരണം നടത്തേണ്ട വാർത്ത ഇതല്ല. എന്നാൽ അദ്ദേഹത്തിൻെറ ജിജ്ഞാസ ഉണർന്നുകഴിഞ്ഞിരിക്കുന്നു. ദാദയുടെ പെണ്ണും അവിവാഹിതയാണെന്നതു് അദ്ദേഹത്തിനറിയാം. അപ്പോഴും ജനനരജിസ്റ്ററിൽ കുഞ്ഞിന്റെ അച്ഛൻ ആരാണെന്നാണു് എഴുതുക? പലതുംപറഞ്ഞു് അദ്ദേഹം ഈ സംശയം എടുത്തിട്ടു യശവന്തറാവു മുമ്പിലൊന്നും പിമ്പിൽ മറ്റൊന്നും പറയുന്ന ആളല്ല. ചിമണയുടെ കാമുകൻ തൻെറ മരുമകൻ തന്നെയാണെന്ന കാര്യത്തിൽ അദ്ദേഹത്തിനു് സംശയമുണ്ടായിരുന്നില്ല. ''കുഞ്ഞിൻെറ അച്ഛന്റെ പേരു് ആ പെൺകുട്ടി പറയുന്നതെഴുതും. ബാ സാഹേബിൻെറ പേരുപറഞ്ഞാൽ അതുതന്നെ എഴുതും.'' യശവന്തറാവു സംശയാതീതനായ ഭാഷയിൽ ഉറപ്പിച്ചുപറഞ്ഞു.

ഹവിൽദാർക്കു് ഇനിയും അവിടെനിൽക്കാൻ നേരമില്ല. ദാദയെ ഉടനെ തെരഞ്ഞുപിടിക്കണം. താൻ അറിഞ്ഞിടത്തോളം കാര്യങ്ങളിൽനിന്നു് മുതലെടുക്കണം. അതുകൊണ്ടു് അദ്ദേഹം അജറാണിയിൽനിന്നു് പാദള്ളിയിലേയ്ക്കു തിരിച്ചു. അർദ്ധരാത്രിയോടെ അദ്ദേഹം സ്ഥലത്തെത്തി ഗ്രാമക്കച്ചേരിയിൽ ചെല്ലുന്നതിനുപകരം അദ്ദേഹം പഢരപ്പൻെറ മഠത്തിലേയ്ക്കുപോയി. നടന്ന സംഭവങ്ങളൊക്കെ പഢരപ്പനെ അറിയിച്ചു. ''നിങ്ങളുടെ ഒരു വലിയ ഉപദ്രവം എന്തായാലും ഒഴിഞ്ഞുകിട്ടിയല്ലോ. ദാദയുടെ പെണ്ണിനെത്തെരഞ്ഞു പിടിക്കാൻ നിങ്ങളും കുറേ പ്രയത്നിച്ചതാണല്ലോ. സമ്മാനം എനിക്കു് തന്നേച്ചാൽമതി '' അദ്ദേഹം കളിയും കാര്യവും കലർത്തി അവതരിപ്പിച്ചു

ആ വാർത്ത പഢരപ്പനെ സന്തോഷിപ്പിച്ചതായി കണ്ടില്ല. അദ്ദേഹത്തിന്റെ മനസ്സു് മറ്റൊരു ചിന്തയിൽ കുരുങ്ങിക്കിടക്കുകയായിരുന്നു. ''സമ്മാനത്തിന്റെ കാര്യത്തിൽ ഞാനുള്ളേടത്തോളം നിങ്ങൾ വേവലാതിപ്പെടണ്ട. എന്നാൽ ദാദയെ പിടിക്കാത്തിടത്തോളം നമുക്കു രക്ഷയില്ല. ഇപ്പോൾ അവൻെറ പെണ്ണും മറ്റൊന്നിനെപ്പെററുവെന്നു പറഞ്ഞല്ലോ. ദാദയുടെ തെമ്മാടിത്തത്തിനു് ഊക്കുകൂടിയെന്നേ പറയേണ്ടൂ. ഉടനെതന്നെ അവനെപ്പിടിച്ചു് ജയിലിൽ അടയ്ക്കുകയാണു് വേണ്ടതു് '' അല്പം വേവലാതിയോടെ പഢരപ്പൻ പറഞ്ഞു

ദാദയെ തെരഞ്ഞു പിടിക്കുന്നതിനെക്കുറിച്ചു് അവർ ഏറെനേരം ചർച്ചചെയ്തു. എവിടെപ്പോയൊളിച്ചാലും അവനെ കണ്ടുപിടിക്കുമെന്നു് ഹവിൽദാർ ഉറച്ചിരിക്കയാണു് പഢരപ്പനു അതു് വിശ്വസിച്ചതായി പറഞ്ഞെങ്കിലും അദ്ദേഹത്തിനു് സംശയമുണ്ടായിരുന്നു. അദ്ദേഹത്തിൻെറ സൂത്രംതന്നെ വേറെയായിരുന്നു വിഷുകഴിഞ്ഞു് പത്താംദിവസം ഗ്രാമത്തിൽ ഹനുമദ്ദേവൻെറ 'വസ്ത്രജലകേളി'യാണു് കോളറയും ക്ഷാമവും ഗ്രാമത്തെ കശക്കിയെറിഞ്ഞിരിക്കെ 'വസ്ത്രജലകേളി'പോലുള്ള ആഘോഷങ്ങളൊന്നും വേണ്ടെന്നു് ചിലർ അഭിപ്രായപ്പെട്ടു. എങ്കിലും ഈശ്വരകാര്യം നടക്കണമല്ലോ. 'വസ്ത്രജലകേളി' ബാപ്പുസാഹേബിൻെറ വലിയമാളികക്കാരുടെ വകയായി നടക്കേണ്ട ഉത്സവമായിരുന്നു. അതിൻെറ സർവ്വചെലവും മേൽനോട്ടവും ജാഗീർദാർതന്നെ വഹിക്കണം; ഇതു് കാലാകാലമായി നടന്നുവരുന്ന സമ്പ്രദായം. ബാപ്പുസാഹേബു് ഈ പ്രത്യേകാവകാശം എളുപ്പത്തിൽ കൈവിടുന്ന ആളായിരുന്നില്ല. അപ്പോൾ

പിന്നെ ഉത്സവം നടന്നേ ഉള്ളൂ. അതിന് യശ്വന്തരായരുംവരും. അദ്ദേഹത്തെ കാണാൻ ഓദ എവിടെയായിരുന്നാലും നാട്ടിലെത്താതിരിക്കില്ല. ആ സമയത്ത് സമാധാനപാലനത്തിന്റെ പേരുംപറഞ്ഞ് ഹവിൽദാർ ഗ്രാമത്തിലുണ്ടായിരുന്നാൽമതി!

പഡമപ്പൻ വീശിയ വലയിൽ ഓദ നിശ്ചയമായും വീഴുമെന്ന് ഹവിൽദാർ വിശ്വസിച്ചു. ചെയ്തേടത്തോളം ശ്രമത്തിനും ജലോത്സവകാലത്ത് ചെയ്യാനിരിക്കുന്ന സഹായത്തിനുംകൂടി ഹവിൽദാരുടെ കൈമടക്കുന്നതിന് പഡമപ്പൻ ബാപ്പുസാഹേബിനെ പ്രേരിപ്പിച്ചു.

ഹവിൽദാർ തിരിച്ചുപോകുന്നതിനുമുമ്പുപറഞ്ഞ ഒരു കാര്യംമാത്രം ബാപ്പുസാഹേബിന്റെ തല ചൂടുപിടിപ്പിച്ചു. 'നിങ്ങളുടെ അഭിമാനം ചിമണയുടെ കയ്യിലാണ് സ്ഥിതിചെയ്യുന്നത്. കുഞ്ഞിന്റെ അച്ഛൻ നിങ്ങളാണെന്ന് രജിസ്റ്ററിൽ അവരെ എഴുതിപ്പിച്ചേക്കരുത്. അതു ശ്രദ്ധിക്കണം. ബാപ്പുസാഹേബിന്റെ ഉറക്കം നഷ്ടപ്പെടുത്തിയ നിർദ്ദേശമായിരുന്നു അത്. ചിമണ തന്നെ സ്നേഹിച്ചിരുന്നതു നേരാണ്. തനിക്ക് അവളോട് പ്രേമം തോന്നിയിരുന്നു. പക്ഷേ, പഡമപ്പൻ എടുത്തുചാടിയതുകാരണം തനിക്കതിൽനിന്ന് പിന്മാറേണ്ടിവന്നു. പഡമപ്പൻ സന്യാസിയാണെന്നുപറഞ്ഞ് അകന്നുനിന്നു. താൻ സ്ത്രീലമ്പടനായ ഗൃഹസ്ഥൻ; അതുകൊണ്ട് ഈ കുഴപ്പമൊക്കെ തന്റെ കഴുത്തിൽ കുരുങ്ങി. തന്റെ അന്തസ്സും സമ്പത്തും സൗന്ദര്യവും തനിക്കുതന്നെ അപകടകാരിയായിരിക്കയാണ്. അകന്നുനില്ക്കാൻ ശ്രമിച്ചാലും അതു് സാദ്ധ്യമാകാതെ വന്നിരിക്കുന്നു. ഇതേകാരണത്തിന് നാനാ മരിക്കേണ്ടിവന്നു പുതലാബായിയുടെ മരണത്തിനും ഇതുതന്നെയല്ലേ കാരണം? ചിമണ ഈ തറവാടിന്റെ സജീവ ശാപമായി പിന്തുടരുകയാണോ? ചിമണയേയും തന്നെയും കൂട്ടിക്കെട്ടാൻ, വിധി ഇച്ഛിക്കുന്നുവെന്നോ? അല്ലെങ്കിലും ഇതു് വിധിയുടെ ക്രൗര്യംതന്നെയാണ്. എന്തുകൊണ്ടെന്നാൽ, ബാപ്പുസാഹേബിന് ഇത്തരം അനേകം അനുഭവങ്ങൾ മുമ്പുണ്ടായിട്ടുണ്ട്; പാമള്ളിയിലെ ധാരാളം സ്ത്രീകൾ അയാളുടെ വലയിൽ വീണിട്ടുണ്ട്; പക്ഷേ, ഒരൊററ സംഭവവും ഇങ്ങനെ പിന്തുടർന്നു വന്നിട്ടില്ല. ചിമണാസംഭവത്തിലാകട്ടെ, ബാപ്പുസാഹേബ് ഒരു നിമിത്തം മാത്രമായിരുന്നു; നേരിട്ട് ഒരു ബന്ധവും അയാൾക്കില്ലായിരുന്നു. ഓദ ചിമണയെ മഠത്തിലാക്കിയതോടെ ഒരുതരത്തിൽ ബാപ്പുസാഹേബിന്റെ ബന്ധം അററുപോയതാണ്. അവൾ പാമള്ളിയിൽനിന്നു പോയ ശേഷം അയാൾ അക്കാര്യം ചിന്തിച്ചിട്ടുപോലുമില്ല. താൻ രക്ഷപ്പെട്ടിരിക്കുന്നുവെന്ന് കരുതിയതാണ്. എന്നാൽ ഈ രക്ഷാബോധം അല്പകാലത്തേയ്ക്കു മാത്രമേ നിലനിന്നുള്ളൂ. വിധി, താനറിയാതെ മറെറാരു ഗൂഢാലോചന നടത്തുകയായിരുന്നു. ഇപ്പോൾ പ്രശ്നം വീണ്ടും പൊന്തിവന്നിരിക്കുന്നു. ഇന്നുവരെ വെറും സങ്കല്പമായിരുന്നതു് ഇന്ന് നേരിട്ടുവന്ന് ഭീഷണിപ്പെടുത്തുകയാണ്. ചിമണ തന്റെ പേരുതന്നെ പറഞ്ഞാൽ? നിയമദൃഷ്ട്യാ അതുതന്നെ സത്യം. ചിമണ തന്റെപേരു പറഞ്ഞുകൂടായ്കയില്ല. ചിമണയുടെ ഭർത്താവാകുവാൻ എല്ലാംകൊണ്ടും യോഗ്യനാണ് താൻ. കൂടാതെ അവൾ ഒരിക്കലും

പഡമപ്പനെ സ്നേഹിച്ചിരുന്നില്ല. എങ്കിലും, പഡമപ്പൻെറ പേരാണ് പറ ഞ്ഞതെങ്കിലോ, ഭാവിയിൽ ആ കുട്ടി, സന്യാസിയുടെ പുത്രനെന്ന അപമാന ത്തിനിരയാകും. ആളുകളുടെ കണ്ണിലും ചിമണയുടെ കാമുകൻ താൻതന്നെ യാണ് നാട്ടുകാർ മാത്രമല്ല; സ്വന്തം ശ്വശുരൻ യശവന്തറാവുപോലും അങ്ങ നെയാണ് കരുതുന്നത്

എത്ര ചിന്തിച്ചിട്ടും ബാപ്പുസാഹേബിന് ഒരു പോംവഴിയും കാണാനാ യില്ല. ആലോചിക്കുന്തോറും തൻെറ പേരുതന്നെ പറയുമെന്നും അതാണ് സത്യമെന്നും അദ്ദേഹത്തിൻെറ അന്തരംഗം മന്ത്രിച്ചു. ബാപ്പുസാഹേബിന് സഹിക്കാനായില്ല. പുലരുന്നതിനുമുമ്പുതന്നെ തൻെറ വിശ്വസ്തഭൃത്യനായ ചന്നനെ അജറാണിക്ക് പറഞ്ഞയച്ചു; യശവന്തരായരെ വിളിച്ചുകൊണ്ടുവരാൻ. തനിക്ക് സുഖക്കേടാണെന്നും അതുകൊണ്ട് ഉടനെ വരണമെന്നും പറഞ്ഞുവിട്ടു

സുഖമില്ലെന്ന വാർത്ത കേട്ടയുടൻ യശവന്തറാവു യാത്രയ്ക്കൊരുങ്ങി യാത്രയാകു ന്നതിനുമുമ്പ് ചിമണയെ കാണണമെന്ന് അദ്ദേഹത്തിനു തോന്നി

ചിമണ പ്രസവമുറിയിൽത്തന്നെയായിരുന്നു. യശവന്തരായരുടെ ഭാര്യയുടെ സ്നേഹപൂർണ്ണമായ ശുശ്രൂഷകാരണം ചിമണയ്ക്ക് സുഖമായിരുന്നു; എന്നാൽ അവ ളുടെ മനസ്സ് കദനക്കടലിൽനിന്ന് കരകയറിയിരുന്നില്ല

''ചിമണാ, ഞാൻ പാടള്ളിക്ക് പോയിവരട്ടെ എന്തെങ്കിലും അവിടെ അറിയിക്കേണ്ടതുണ്ടോ?'' യശവന്തറാവു വാത്സല്യത്തോടെ ചോദിച്ചു.

''ആരോട് പറയാൻ!'' ചിമണ വിങ്ങിപ്പൊട്ടി ആരെങ്കിലും സഹാനുഭൂതി പ്രകടിപ്പിക്കുന്നതു കണ്ടാൽ പിന്നെ അവൾക്ക് ദുഃഖം സഹിക്കില്ല

''കരയല്ലെ പെങ്ങളെ. നീയിപ്പോഴും പഴയതുപോലെ അനാഥയല്ല എത്ര തവണ ഞാൻ പറഞ്ഞു–ഇത് നിൻെറ സ്വന്തം വീടാണെന്ന്? ദാദയോട് വല്ലതും പറയാനുണ്ടോ എന്നാണ് ചോദിച്ചത് '' യശവന്തറാവു ആശ്വസിപ്പി ക്കാൻ ശ്രമിച്ചു

''ദാദയെ സംബന്ധിച്ചേടത്തോളം ഞാനെന്നേ മരിച്ചിരിക്കുന്നു. അമ്മാവാ. അവന് ഇപ്പോഴും എന്നോടുള്ള ദേഷ്യം മാറിയിട്ടില്ല. അവൻെറ മുഖമു നോക്കാൻ സാധിക്കാത്ത ഈ ജീവിതം ഞാനെങ്ങനെ കഴിച്ചുകൂട്ടും അമ്മാവാ? ഇനിയും ഞാൻ ജീവിച്ചിരിക്കേണ്ട ഒരു കാര്യവുമില്ല. ഞാനിനി മരിച്ചാലും ഈ കുഞ്ഞ് അവൻെറ മരുമകനായിരിക്കുമല്ലൊ. അമ്മ മരിച്ചാലും അമ്മാവൻ ഉണ്ടായിരിക്കണമെന്നാണ് ചൊല്ല്. ഈ കുഞ്ഞിനെ നോക്കി നടത്തണ മെന്ന് പറയണം.''

''നിൻെറ കുഞ്ഞിനെ നോക്കാൻ ദാദതന്നെ വേണോ? കുഞ്ഞിൻെറ അച്ഛൻ തന്നെ പരിപാലിക്കും. നീ ആരുടെ പേരാണോ പറയുന്നത്, രജിസ്റ്ററിൽ ആ പേര് ചേർക്കുന്നതിന് എനിക്ക് സമ്മതമാണ്.''

''നേരാണോ? കുഞ്ഞിൻെറ അച്ഛൻെറ പേരുതന്നെ ചേർക്കുമോ അമ്മാവാ?'' ചിമണയുടെ സ്വരത്തിൽ ആയിരമായിരം ആഗ്രഹങ്ങളുടെ നൃത്തം തുടങ്ങി.

''നേരാണ് പെണ്ണേ. നീ ബാപ്പുസാഹേബിന്റെ പേര് പറഞ്ഞാലും ഞാനത് ചെയ്യും!''

യശവന്തരായരുടെ ഈ സാന്ത്വനവചനങ്ങൾ ചിമണയെ ദുഃഖിതയാക്കി. അദ്ദേഹത്തോടെന്ത് പറയണം? മാമയോട് സത്യം പറഞ്ഞതാണ്. അവൻ അത് വിശ്വസിക്കയും ചെയ്തിരിക്കുന്നു. ഇപ്പോൾ ബാപ്പുസാഹേബിന്റെ പേര് പറയാമോ? കുഞ്ഞിന്റെ ഭാവിക്ക് അതാണ് അഭികാമ്യം. ബാപ്പു സാഹേബിന്റെ സ്വത്തിന്റെ അവകാശിയായി തന്റെ കുഞ്ഞു വരുന്നത് നല്ലതുതന്നെയല്ലേ? എന്നാൽ...ചിമണയ്ക്ക് ഈ പ്രശ്നം അപഗ്രഥിച്ച് തീരുമാനിക്കാനുള്ള മന:ശക്തി ഇല്ലായിരുന്നു. ചെയ്തുപോയകുററം വലിയ ഒരു ഭാരമായി അവളെ ഞെരുക്കി. ററവജലംപോലെ അവളുടെ ദുഃഖം അഖണ്ഡമായൊഴുകി

ചിമണ ഒന്നും പറഞ്ഞില്ല. അവൾ മുഖം പൊത്തി, കണ്ണുനീർ ചൊരിഞ്ഞു. അവൾ നിലത്ത് വീണുകളഞ്ഞു. ആ വീഴ്ചയുടെ ഒച്ചയിൽ ഇതുവരെയും സുഖമായുറങ്ങുകയായിരുന്ന കുഞ്ഞ് ഞെട്ടിയുണർന്ന് നിലവിളിച്ചുതുടങ്ങി. യശവന്തറാവു കൂടുതൽ നിൽക്കാനാവാതെ പുറപ്പെട്ടുപോയി

## 21

യശവന്തറാവു പാമള്ളിക്ക് വരുമ്പോൾ അദ്ദേഹത്തെ സ്വാഗതം ചെയ്യാൻ ത്രിമൂർത്തികളെപ്പോലെ ബാപ്പുസാഹേബും പഡമപ്പനും ലിങ്കപ്പനും ഒന്നിച്ചു തന്നെ വന്നു. യശവന്തറാവുവിനെക്കണ്ടപ്പോൾ അവർ ഒന്ന് പരുങ്ങി. അദ്ദേഹത്തിനും നെററി ചുളിഞ്ഞു. ''സുഖമില്ലെന്ന് പറഞ്ഞയച്ചതാണല്ലോ. പിന്നെന്താ ഇങ്ങനെ അലഞ്ഞു നടക്കുന്നത്?'' മരുമകനെ നോക്കി അദ്ദേഹം ചോദിച്ചു.

ബാപ്പുസാഹേബ് മുഖം താഴ്ത്തി വിഷമിച്ചു നിന്നു. ഒന്നും പറഞ്ഞില്ല. അപ്പോൾ പഡമപ്പൻ തന്നെ ബാപ്പുസാഹേബിന്റെ സഹായത്തിനെത്തി. ''വള്ളുജലകേളിക്ക് നിങ്ങൾ നിർബന്ധമായും ഉണ്ടായിരിക്കണമെന്ന് ജാഗീർമാർ ആഗ്രഹിച്ചിരുന്നു. അതുമാത്രം അറിയിച്ചിരുന്നാൽ നിങ്ങൾ വരുമോ എന്ന് സംശയിച്ചു. അതുകൊണ്ട് ഇങ്ങനെ പറഞ്ഞയച്ചു.'' പഡമപ്പൻ ചിരിയിലൂടെ സംഗതിയുടെ ഗൗരവം ലഘൂകരിക്കാൻ ശ്രമിച്ചു.

''ആഞ്ജനേയസ്വാമിയുടെ വള്ളുജലകേളി ജാഗീർമാരുടെ തറവാട്ടുകാർ തലമുറകളായി നടത്തിവരുന്നതാണ്. എല്ലാക്കൊല്ലവും ഞാൻ വരാറുമുണ്ട്. ഇരശ്വരന്റെ കാര്യമാണെന്ന് പറഞ്ഞയച്ചാൽ ഞാൻ വരാതിരിക്കുമോ? എന്താ

ആവട്ടെ, നിങ്ങൾക്ക് തോന്നുമ്പോലെയൊക്കെ ചെയ്തോളൂ.'' വെട്ടൊന്ന്, കഷണം രണ്ട് എന്നമട്ടിൽ പറഞ്ഞ് അദ്ദേഹം കുതിരപ്പുറത്തുനിന്നിറങ്ങി.

യശവന്തറാവു പാദള്ളിക്ക് വന്ന് മൂന്നുദിവസങ്ങളായെങ്കിലും രാധയുടെ പൊടിപോലും കണ്ടില്ല. ലക്ഷ്മണനും രാധ എവിടെയാണെന്നറിയില്ലായിരുന്നു. കഴിഞ്ഞ തവണ താൻ പാദള്ളിക്ക് വന്നുപോയതുമുതൽ നടന്ന എല്ലാ സംഭവങ്ങളും അദ്ദേഹത്തിന് മററു പലരിൽ നിന്നും അറിയാനിടയായി. എന്നാൽ പ്രധാനമായും അദ്ദേഹത്തെ അലട്ടിയ വാർത്ത അധികാരിസ്ഥാനത്തെക്കുറിച്ചുള്ള അവകാശത്തർക്കമായിരുന്നു. യശവന്തറാവു ബാളാചാര്യരുടെ ഇല്ലത്ത് വന്ന സമയത്തും അദ്ദേഹത്തിന്റെ മനസ്സിൽ ഇതേ ചിന്തതന്നെയായിരുന്നു.

ശങ്കരപ്പഗൌഡരുടെ നിര്യാണസമയത്ത് യശവന്തരായരും അവിടെയുണ്ടായിരുന്നു. ഗൌഡരുടെ തറവാട് ചിരകാലം നിലനിൽക്കണമെന്ന് ആഗ്രഹിക്കുന്നവരിൽ ഒരാളാണദ്ദേഹം. ആ തറവാടിന്റെ അഭിമാനം കാക്കുന്നതിന് ധാർമ്മികമായ ഉത്തരവാദിത്വം അദ്ദേഹത്തിനും ഉണ്ട്. അപ്പോൾ പിന്നെ തന്റെ ഗ്രാമക്കാരനായ ശങ്കരപ്പന്റെ മകൻ ലിംഗപ്പൻ, അധികാരിയുടെ മകനാണെന്നുപറഞ്ഞ് അവകാശം പിടിച്ചുപററാൻ ശ്രമിക്കുന്നത് തീരെ നിന്ദ്യമാണെന്ന് അദ്ദേഹം വിചാരിച്ചു. പോരാത്തതിന് സ്വന്തം മരുമകനായ ബാപ്പുസാഹേബും ഈ യത്നത്തിന് പിന്തുണ നൽകുന്നുണ്ടത്രേ. ബാപ്പുസാഹേബ് പാദള്ളിയിലേയ്ക്ക് വരുന്നതുപോലും അദ്ദേഹത്തിനിഷ്ടമുള്ള കാര്യമായിരുന്നില്ല. എന്നിട്ടും അയാൾ ഇവിടെ വാസമുറപ്പിച്ചു. കൂടാതെ ഗ്രാമത്തിലെ സമാധാന ജീവിതം നശിപ്പിക്കാനാണല്ലോ ശ്രമിച്ചുകൊണ്ടിരിക്കുന്നത്. പുതലാബായിയുടെ നിര്യാണത്തോടുകൂടിയെങ്കിലും അയാൾ സ്വന്തം നാട്ടിലേയ്ക്ക് പോകേണ്ടതായിരുന്നു. അതിന് താൻതന്നെ ഇന്ദുപുരത്ത് പോയി ലക്ഷ്മീബായിയെ ക്ഷണിക്കുന്നതിനും തയ്യാറാണ്. അതിനും ഒരുക്കമാണെന്ന് ബാളാചാര്യരോട് ഉള്ളുതുറന്ന് സമ്മതിച്ചു കഴിഞ്ഞിരിക്കുന്നു. കൂടാതെ ചിമണയെക്കുറിച്ചും ചിലതൊക്കെ ചിന്തിച്ചുറപ്പിക്കാനുണ്ടായിരുന്നു.

''ചിമണ സമ്മതിക്കയാണെങ്കിൽ കുഞ്ഞിന്റെ അച്ഛൻ ബാപ്പുവാണെന്ന് രേഖപ്പെടുത്തി ആ കുഞ്ഞിനെ ഞാൻതന്നെ വളർത്താൻ ഒരുക്കമാണ്. ആ കുട്ടി അങ്ങനെ ബാപ്പുവിന്റെ അവകാശിയായിത്തീരട്ടെ. പക്ഷേ, എന്തു ചെയ്യാൻ? ആ ഭ്രാന്തത്തിപ്പെണ്ണ് അതിനും സമ്മതിക്കുന്നമട്ടില്ല. എന്തു ചോദിച്ചാലും കണ്ണീരൊലിപ്പിക്കും.'' അദ്ദേഹം പ്രശ്നം ബാളാചാര്യരുടെ മുമ്പിൽ സമർപ്പിച്ചു.

ബാളാചാര്യർക്ക് പ്രശ്നത്തിന്റെ ആഴം മനസ്സിലായി. കുഞ്ഞിന്റെ പിതാവ് ബാപ്പുസാഹേബ് അല്ലെന്ന് രാധയിൽനിന്നും അദ്ദേഹം മനസ്സിലാക്കിയിരുന്നു. ''ആരുടേയോ പാപം മററു വല്ലവരുടേയും തലയിലേററുന്നത് ശരിയല്ല പഠേലരെ.'' അത് ഈശ്വരന് ഹിതമാകയില്ല. പദ്മപ്പനാണ് കുട്ടിയുടെ പിതാവ്. അപ്പോൾ പിന്നെ ആ പെണ്ണ് ബാപ്പുസാഹേബിന്റെ

പെരു് എങ്ങനെ പറയും!'' ബാളാചാര്യർ സത്യം അദ്ദേഹത്തിന്റെ മുമ്പിൽ തുറന്നുകാട്ടി.

യശവന്തറാവു നിരാശനായി. അദ്ദേഹം ഒന്നുംപറഞ്ഞില്ല. കുറേനേരം തലകുനിച്ചു് വെറുതെയിരുന്നു. "ചിമണയെ കല്യാണം കഴിപ്പിച്ചു് നമ്മുടെ വീട്ടിൽ കെടാവിളക്കായിരിക്കണമെന്നാണു് എന്റെ മകൾ എപ്പോഴും എന്നോടു് പറഞ്ഞിരുന്നതു്. നാനാ മരിച്ചതോടെ അക്കാര്യം ചിന്തിക്കാനുള്ള സന്ദർഭവും കിട്ടിയില്ല. മാമ ബഹളംവെച്ചു് ചിമണയെ മഠത്തിൽ പാർപ്പിച്ചിരുന്നില്ലെങ്കിൽ, ബാപ്പുവോടു പറഞ്ഞു് താലികെട്ടിക്കാമായിരുന്നു. ചിമണയുടെ അവസ്ഥ നിങ്ങൾ കണ്ടതാണല്ലോ ആചാര്യരേ! മരിക്കാൻ മടിച്ചു് ജീവിക്കുകയാണവൾ. അവളെ ഞാൻ സ്വന്തം മകളെപ്പോലെത്തന്നെയാണു് കാണുന്നതു്. അവളുടെ മകൻ ബാപ്പുവിന്റെ അവകാശിയാകണമെന്നാണു് എന്റെ ആഗ്രഹം. ഒന്നും പററിയില്ലെങ്കിൽ ആ കുട്ടിയെ ദത്തെടുത്തെങ്കിലും അവന്റെ ജീവിതം സുഖകരമാക്കണം.'' യശവന്തറാവു തികഞ്ഞ ആത്മാർത്ഥതയോടെ തന്റെ അഭിപ്രായം പ്രകടിപ്പിച്ചു.

പരേലരുടെ ഔദാര്യം കണ്ടു് ബാളാചാര്യരുടെ മനസ്സു് വളരെ ആർദ്രമായി. മനുഷ്യസ്നേഹപരമായ ഈ സഹാനുഭൂതിക്കു് കാരണമെന്താണു്? പാടളളിയിൽ നടന്ന ഒരൊററ സംഭവം എത്രയെത്ര ആളുകളെ കുടുക്കിക്കളഞ്ഞു?

''ചിമണ പറയുന്നതുപോലെ ചെയ്യാം. അവൾ പറയുന്നപോലെ രേഖപ്പെടുത്തുന്നതാണു് ശരി. ആ കുഞ്ഞിന്റെ ഭാവിയെക്കുറിച്ചു് നിങ്ങൾ വേവലാതിപ്പെടുന്നതു് ന്യായം മാത്രമാണു്. എങ്കിലും എന്തു ചെയ്യാൻ കഴിയും? ആ ഭാരമൊക്കെ ഈശ്വരങ്കൽ അർപ്പിക്കുക. അവൻ ആ കുഞ്ഞിന്റെ ക്ഷേമം നോക്കിക്കൊള്ളും. നിങ്ങൾ അത്രയും വിശ്വസിച്ചിരുന്നാൽ മതി'' ബാളാചാര്യർ ചർച്ചയവസാനിപ്പിക്കാനെന്നവണ്ണം ഒരു തീരുമാനം പറഞ്ഞു

ഇത്തവണത്തെ വസ്സൂലകേളിക്കു് ഗ്രാമത്തിലെ അന്തരീക്ഷം ഏറെയോജിച്ചതായിരുന്നില്ല. വരൾച്ചയും ക്ഷാമവും കാരണം അന്നംകാണാതെ വിഷമിക്കുമ്പോൾ ഉത്സവത്തിനു് ബന്ധുമിത്രാദികൾ വന്നാലെന്തു് കൊടുക്കും? കോളറയിൽ കുഞ്ഞുകുട്ടികൾ നഷ്ടപ്പെട്ട ആളുകൾക്കു് ഉത്സവത്തിന്റെ ഉത്സാഹമില്ലായിരുന്നു. നാട്ടിന്റെ നെടുംതൂണായിരുന്ന ഗൌഡർ മരിച്ചതുകൊണ്ടു് പൊതുജനാധിഷ്ഠാനത്തിലുള്ള ഉത്സവങ്ങൾക്കു് ആശ്രയമില്ലാതായിരുന്നു. ജാഗീർദാരുടെ വലിയ മാളികയും ഒഴിഞ്ഞുകിടക്കുകയായിരുന്നു. എന്തു കളിച്ചാലും ബാപ്പുസാഹെബു് ജാഗീർദാരാവുകയില്ല. അതുകൊണ്ടു് നാട്ടിലെ കൃഷിക്കാരും തൊഴിലാളികളും പോയി പരമപ്പനോടു് ഇത്തവണ കേളിയുത്സവം വേണ്ടെന്നു് ബോധിപ്പിച്ചിരുന്നു. ബാളാചാര്യരോടും ആ കാര്യം പറഞ്ഞിരുന്നു. ''അതു് ഈശ്വരകാര്യം. അതു് നടത്തേണ്ടെന്നു് പറയാൻ എനിക്കു നാവു് പൊങ്ങില്ല. ഈശ്വരനിച്ഛയുണ്ടെങ്കിൽ സ്വയം നടന്നുകൊള്ളും.'' അദ്ദേഹത്തിന്റെ മറുപടി അരമതിലിൽ വെച്ച വിളക്കുപോലെയായിരുന്നു.

ബാളാചാര്യരുടെ പ്രവചനം സത്യമാവുകയായിരുന്നുവെന്നു് തോന്നുന്നു. ഈശ്വരന്റെ ഉത്സവം ഒരിക്കലും മുടങ്ങിയിട്ടില്ല; മുടങ്ങുകയുമില്ല എന്ന അദ്ദേഹ

ത്തിന്റെ സങ്കൽപം ഈശ്വരപ്രേരിതമായിരിക്കണം. ആക്കറിയാം? ക്ഷാമനിവാരണത്തിന് ധനസഹായമാവശ്യപ്പെട്ടുകൊണ്ട് പാള്ളിക്കാർ ഗവൺമെന്റിൽ ഹർജി അയച്ചിരുന്നു. സർക്കാരിൽ നിന്നും പാള്ളിക്ക് ആയിരം രൂപ തക്കാവിക്കടമനുവദിക്കുകയും ചെയ്തു. ആ ഉത്തരവ് ഇതേ അവസരത്തിൽ വന്നുചേർന്നു. ഈശ്വരകൃപതന്നെ; ബാളാചാര്യരുടെ പ്രവചനഫലമാണെന്നും ആളുകൾ വിശ്വസിച്ചു. കാശു കൈയ്യിൽ കിട്ടിയ സ്ഥിതിക്ക് ഉത്സവത്തിന് എക്കാലത്തേയുംപോലെ ബയലാട്ടവും ഗുസ്തിയും ഒക്കെവേണമെന്ന് ആളുകൾ തീരുമാനിച്ചു. ജലകേളിയുൽസവം കഴിയാതെ നാട്ടിലേയ്ക്ക് മടങ്ങരുതെന്ന് പലരും യശവന്തരായരെ നിർബ്ബന്ധിച്ചു.

എന്തായാലും ആഞ്ജനേയസ്വാമിയുടെ ജലകേളിയുൽസവം പതിവനുസരിച്ച് ആർഭാടപൂർവ്വം നടന്നു. ഈശ്വരൻ തന്നെ നടത്തിച്ച ഉൽസവം! അപ്പോൾ പിന്നെ പറയാനുണ്ടോ? സമ്പ്രദായമനുസരിച്ച് ബാപ്പുസാഹേബ് ബ്രാഹ്മണഭോജനത്തിന് ഏർപ്പാടുചെയ്തിരുന്നു. ഹനുമാൻകോവിലിന്റെ മുമ്പിലുള്ള രണ്ടാൾ ആഴമുള്ള കുഴിയിൽ പുലിവേട്ടപ്പുഴവന്മാർ വെള്ളം നിറച്ചു. ഇനി ജലയുദ്ധം ആരംഭിക്കണം. ഗുസ്തിക്കാർ അരക്കച്ച മുറുക്കി വെള്ളത്തിൽച്ചാടാൻ തയ്യാറായി നിൽക്കുന്നു. അപ്പോഴത്തേയ്ക്കും പുലയച്ചേരിയിൽ നിന്ന് വാദ്യഘോഷങ്ങളോടെ പുലയഗണികമാരെ കൂട്ടിക്കൊണ്ടുവന്നു. ഗുസ്തിക്കാർ കുഴിയിലെ വെള്ളം മുണ്ടിൽ നിറച്ച് വേശ്യകളുടെ ശരീരത്തിലേയ്ക്കെറിഞ്ഞുതുടങ്ങി. ആ വെള്ളത്തിന്റെ അടിയിൽനിന്ന് രക്ഷപ്പെടാൻ വേശ്യകൾ മുള്ളുള്ള കമ്പുകൾ ഉപയോഗിച്ചിരുന്നു. മുള്ളിന്റെ കമ്പുകൾ അവർ വീശിയടിച്ചപ്പോൾ ഗുസ്തിക്കാരുടെ ശരീരത്തിൽ അതുതട്ടി, രക്തം തെറിച്ചപ്പോൾ കുഴിയിലെ വെള്ളം അവിടവിടെ ചുകന്നുകൊണ്ടിരുന്നു. എന്നാലതു് അവർ ശ്രദ്ധിച്ചിരുന്നില്ല. അവരുടെ ആവേശം കൂടിയതേയുള്ളു; അവർ കൂടുതൽ ശക്തിയോടുകൂടി കുഴിയിലെ വെള്ളം നിറച്ച് നീർക്കുന്തങ്ങൾ എറിഞ്ഞുതുടങ്ങി. മഹാദ്വാരത്തിനുമുന്നിൽ നടന്ന ഈ ഉൽസവം കാണാൻ, കുഴിക്കു ചുറ്റും ആളുകൾ നിന്നിരുന്നു; സകലരും ആവേശഭരിതരായി ഒച്ചവെക്കുകയാണ്; ഒരു യുദ്ധരംഗത്തിലെ ആരവം കേൾക്കാം. സാരി മുഴുവൻ നനഞ്ഞൊട്ടിയിരുന്നെങ്കിലും വേശ്യകൾ വെള്ളത്തിന്റെ അടിയേൽക്കുന്നതിൽ നിന്നും ഒഴിഞ്ഞുമാറിയില്ല; ഗുസ്തിക്കാർ ഓരോ അടി അടിക്കുമ്പോഴും ആർത്തട്ടഹസിച്ചു.

മഹാദ്വാരത്തിനടുത്ത വയലും ചുററുപാടുമുള്ള വീടുകളിലെ വരാന്തകളും മാളികകളും ആളുകളെക്കൊണ്ടു നിറഞ്ഞിരുന്നു. സകലരും കുഴിയുടെ നേർക്കുതന്നെ നോക്കുകയാണ്. പുതിയ സാരിയുടുത്ത സ്ത്രീകളും പുതുമ തോന്നിക്കുന്ന തലപ്പാവണിഞ്ഞ പുരുഷന്മാരും വരിവരിയായിനിന്ന് ജലകേളി കാണുകയാണ്. വെള്ളംകൊണ്ട് അടിക്കുമ്പോഴും രക്തം തെറിക്കുമ്പോഴും സ്ത്രീകൾ ഞെട്ടും. എങ്കിലും അവർക്കതു് കാണണം. ആളുകൾ സർവ്വവും മറന്ന് ഈ കളി കണ്ടുകൊണ്ടിരിക്കുമ്പോൾ ഹവിൽദാരും മററു പോലീസുകാരും ഭരമയെ തെരഞ്ഞുപിടിക്കാൻ പലവഴിക്കും ഓടിപ്പായുകയായിരുന്നു. എന്നാൽ ഭരമയെ കണ്ടതേയില്ല. ജലകേളിയുടെ വേളയിൽ പാള്ളിയിലെ സകല വീടുകളും അടച്ച്

രിക്കും; ഉത്സവംകാണാൻ മാമയും വരുമെന്ന് ഉറപ്പിച്ചിരുന്ന പദ്മപ്പന്റെ വാക്ക് അസത്യമായി. ജലകേളിയുത്സവം വേണമെന്ന് നാടാകെ പറഞ്ഞപ്പോഴും അത് നിർബ്ബന്ധമായും നടത്തണമെന്നു പറഞ്ഞതുപോലും മാമയെ കണ്ടുപിടിക്കാൻവേണ്ടിയാണ്. അദ്ദേഹത്തിനിപ്പോൾ നിരാശയായി.

അടുത്തദിവസം കമ്പീരകേളി. ഗ്രാമക്കച്ചേരിയുടെ മുമ്പിലുള്ള മൈതാനത്ത് ഏകദേശം നാല്പത്, നാല്പത്തഞ്ചടി ഉയരമുള്ള ഒരു തൂണ് കുഴിച്ചിട്ടിരിക്കുന്നു. തൂണിന്റെ കൊമ്പത്ത് വസ്ത്രപ്പോസ്റ്റുകൊണ്ട് അലങ്കരിച്ച ഒരു തൊട്ടിൽ. അതിൽ ആശാരി രാമണ്ണൻ ഇരുന്ന്, പുളിങ്കുരുകൊണ്ടുണ്ടാക്കിയ പശ താഴോട്ടൊഴുക്കുന്നു. തളവാർ മല്ലൻ എണ്ണിവച്ച് ആ പശ മുഴുവൻ സ്തംഭത്തിനു താഴെ ചുററിലും പുരട്ടി അതിനെ വഴുതുന്നതാക്കുന്നു. കൂടാതെ സ്തംഭത്തിനുതാഴെ ചുററിലും ചെളി. പുലിവേട്ടപ്പുഴവന്മാരിലെ ഉഗ്രന്മാരായ ചെറുപ്പക്കാർ ജട്ടിയിട്ട് ചെളിയിൽ ചവിട്ടിവന്ന് തൂണിൽക്കയറാൻ ശ്രമിക്കും. കാണികൾ നാടൻസിറിഞ്ചുകളുപയോഗിച്ച് തൂണിലേയ്ക്ക് വെള്ളമടിക്കുമ്പോൾ അത് കൂടുതൽ വഴുതുന്നതായി മാറുന്നു. തൂണിന്റെ അടിയിൽനില്ക്കുന്ന ചെറുപ്പക്കാരന്റെ ചുമലിൽ മറെറാരാൾ. അങ്ങനെ എട്ടുപത്തുപേർ നിന്നിരിക്കുന്നു. ഇനി രണ്ടുപേർകൂടി കയറിനിന്നാൽ അററത്തിരിക്കുന്ന തൊട്ടിലിൽ തൊടാം. തൂണ് വല്ലാതെ വഴുക്കുന്നു. പീച്ചാംകുഴലിൽനിന്ന് വെള്ളം തുടർച്ചയായി തൂണിൽ വീഴുന്നുണ്ട്. ഏററവും അടിയിൽ നില്ക്കുന്നവൻ, മുകളിൽ നിൽക്കുന്നവരുടെ ഭാരംകാരണം വിറയ്ക്കുന്നു. മുകളിലുള്ളവരുടെ ബാലൻസ് തെററി. താഴെയുള്ളവർക്ക് വിഷമമാകരുതെന്നുവച്ച് അവർ തൂണിൽപിടിച്ചു വഴുതി. ബാലൻസ് പൂർണ്ണമായും തെററി. സകലരും താഴെയുള്ള ചെളിയിൽവീണു. അകലെ നിന്നിരുന്ന കാണികൾ തൂണുതന്നെ വീഴുകയാണോ എന്നുകരുതി. ചെളിയിൽ വീണവർ എഴുന്നേററ് വീണ്ടും കയറി; വീണ്ടും വീണു. ഇങ്ങനെ നാലഞ്ചുതവണ നടന്നപ്പോൾ അവസാനം തൊട്ടിൽ കയ്യിൽകിട്ടി. കൊമ്പു മുഴങ്ങി. ആളുകൾ ആവേശഭരിതരായി ആർപ്പുവിളിച്ചു.

ജലകേളിപോലെതന്നെ കമ്പീരകേളി കാണാനും ഗ്രാമം മുഴുവൻ നിരന്നുനിന്നിരുന്നു. എന്നിട്ടും മാമയെ കാണാൻ ഹവിൽദാർക്ക് യോഗമുണ്ടായില്ല. ഇതിനൊന്നും വന്നില്ലെങ്കിലും ഗ്രസ്സിയുടെ സമയത്ത് അവൻ വരാതിരിക്കില്ലെന്ന് പദ്മപ്പൻ സമർത്ഥിച്ചിരുന്നതാണ്. അതു ശരിയാവുകയുംചെയ്തു.

മാമ ഗൌഡരുടെ ഭവനത്തിൽ തടവുകാരനായിരുന്നു. ഗ്രസ്സിയാൽ എതിരാളികളെ തോല്പിക്കാൻ തന്റെ കൂട്ടുകാർക്ക് ആവേശംപകരാൻ പോകണമെന്ന് അവൻ തീരുമാനിച്ചു. പാർവ്വതിയമ്മ അവനെ തടഞ്ഞു: ''കുഞ്ഞേ, നീ പോകണ്ട. നിന്നെപ്പിടിക്കാൻ പോലീസുകാർ വലവീശിയിരിക്കയാണ്.''

''അമ്മേ, ഇത്രയുംദിവസം ഈ ഇരുട്ടത്തിരുന്ന് എനിക്ക് മതിയായി. ഇതിലുംഭേദം ജയിൽതന്നെയാണ് നിങ്ങളുടെ വാക്കുകേട്ട് ഞാൻ ജലകേളിക്ക് പോയില്ല. ഗ്രസ്സി കാണാതിരിക്കാൻ വയ്യ.'' അവൻ വാശിപിടിച്ചു.

പാർവ്വതിയമ്മ കിണഞ്ഞു ശ്രമിച്ചു. അവന്റെ മനസ്സുമാററാൻ സാദ്ധ്യമായില്ല. ഒടുവിൽ പറഞ്ഞുവിട്ടു.

ദാമ വലിയൊരു കമ്പിളിപുതച്ച്, ആളെ തിരിച്ചറിയാതിരിക്കാൻ ആൾക്കൂട്ടത്തിൽ വന്നിരുന്നു. തലപ്പുചുററിയ കീറിയ ഉറുമാൽ; പള്ളക്കീശയുള്ള കൈമുറിയൻ ഷർട്ട്; കവിളിനെ മറയ്ക്കുന്ന കൃത്രിമമായ കൊമ്പൻമീശ; ഇതാണു വേഷം. അവന്റെ അടുത്ത സുഹൃത്തുക്കൾക്ക് അടുത്തു കണ്ടിട്ടുപോലും അവനെ മനസ്സിലായില്ല.

ഗുസ്തി ആരംഭിച്ചുകഴിഞ്ഞു. ആദ്യറൗണ്ടിൽ പാദള്ളിയിലെ മൂന്നു ഗുസ്തിക്കാരെ നേരിടാൻ മൂന്നു ഫയൽമാന്മാർ അരങ്ങിലിറങ്ങി. ഒരു ഡോണിസാലിക്കാരൻ; ഒരു കൊല്ലാപുരത്തുകാരൻ; ഒരു അയൽ ഗ്രാമക്കാരൻ. ഗുസ്തി നടന്നു. രണ്ടു് പാദള്ളിക്കാർ തോററു. അസ്തമനത്തോടെ എട്ടുപത്തു മത്സരം നടന്നുകഴിഞ്ഞു. അവസാന മൽസരത്തിനു് ഒരുത്തൻ എഴുന്നേററുവന്നു. അവൻ പാദള്ളിയിലെ കളിത്തട്ടിൽവച്ചു് മൂന്നു് ഗുസ്തിക്കാരെ മലർത്തിയടിച്ചവനാണു്. അവന്റെകൂടെ ഒരുത്തൻ കളത്തിൽ വന്നുനിന്നു് ആർത്തുവിളിച്ചു. ''ഈ ഫയൽമാനോടു് ഗുസ്തിപിടിക്കാൻ ചങ്കുററമുള്ളവർ മുന്നോട്ടുവരണം. ഇല്ലെങ്കിൽ പാദള്ളിയെ അമ്പേ പരാജയപ്പെടുത്തിയ ഫയൽമാൻ എന്നു് കൊമ്പു് വിളിക്കും!'' അവൻ വെല്ലുവിളിച്ചു.

കളിക്കളത്തിൽ കശുകശുപ്പു തുടങ്ങി. പാദള്ളിയിലെ ഫയൽമാന്മാർ പരസ്പരം മുഖംനോക്കി. സകലരുടേയും മനസ്സിൽ ഒരൊററ ചിന്ത! ദാമ ഉണ്ടായിരുന്നെങ്കിൽ! എങ്കിൽ ഈ വെല്ലുവിളിക്കു് അവസരം കിട്ടുമായിരുന്നോ? ഇപ്പോൾ വെല്ലുവിളിച്ചിരിക്കുന്ന ഫയൽമാനെ തോല്പിക്കുകയെന്നതു് തങ്ങളുടെ കഴിവിനതീതമാണു്. വെറുതെ മൽസരിച്ചു് പരാജയപ്പെടുന്നതിനു് അർത്ഥമൊന്നുമില്ല.

സൂര്യൻ പശ്ചിമാബ്ധിയിൽ മുങ്ങാനൊരുങ്ങുകയായിരുന്നു. കാണികളും ഫയൽമാന്മാരും പ്രക്ഷുബ്ധരായിരിക്കയാണു്. നീണ്ടുപോയ നിഴലുകളിൽ ആളുകൾ ചിന്താമഗ്നരായി നിന്നു. അവർ മുഖത്തോടുമുഖം നോക്കി. കളിത്തട്ടിൽ ഫയൽമാൻ എതിരാളിയെ കാത്തുനിന്നു. ആരും വന്നില്ല. ''പാദള്ളിയെ വെല്ലുന്ന വീരൻ.'' അവൻ വിളിച്ചുപറഞ്ഞു് കൊമ്പുവിളിക്കാൻ നിർദ്ദേശംകൊടുത്തു. കൊമ്പുവിളിക്കാരൻ കൊമ്പു് മേല്പോട്ടാക്കി ഊതാനൊരുങ്ങുകയായിരുന്നു ആരോ ഒരാൾ പെട്ടെന്നു് പിറകിൽനിന്നുവന്നു് അവന്റെ കൈക്കു് അടിക്കുകയും കൊമ്പു് പിടിച്ചുപററി എറിയുകയും ചെയ്തു. അയാൾ ചാടിവന്നു് തുടയിലും കൈത്തണ്ടയിലും അടിച്ചു് കളിത്തട്ടിൽനിന്നു. വെല്ലുവിളി നടത്തിയ ഫയൽമാനും തുടയ്ക്കടിച്ചു് ഒരുമ്പെട്ടു മുന്നോട്ടുവന്നു.

കാണികളുടെ ശ്രദ്ധ പുതിയ ഫയൽമാന്റെ നേരെയായി. അവൻ തലപ്പാവും കുപ്പായവും മീശയും വലിച്ചെറിഞ്ഞു് പ്രത്യക്ഷപ്പെട്ടു. ആളുകൾ ''ദാമ ദാമ'' എന്നു് ആർത്തുവിളിച്ചു. പിന്നിൽനിന്നവർ മുന്നിലേയ്ക്കു് തള്ളിക്കയറി.

ഈ ബഹളത്തിൽ തള്ളിക്കയറുന്നവരെ അടിച്ചുകൊണ്ട് ഹവിൽദാർ കളിത്തട്ടിനടുത്തെത്തി. അദ്ദേഹം നോക്കിനില്ക്കെ, നിമിഷനേരംകൊണ്ട് ദാദ തൻെറ എതിരാളിയെ എടുത്തടിച്ചുകളഞ്ഞ ഫയൽമാൻ വീണിടത്തുനിന്ന് എഴുന്നേററു നില്ക്കുന്നതിനിടയിൽ ദാദ കളിത്തട്ടിൽനിന്നു പുറത്തുചാടി അപ്രത്യക്ഷനായിക്കളഞ്ഞു. ''അവനെ പിടിക്കൂ!'' ഹവിൽദാർ അട്ടഹസിച്ചു. ദാദയുടെ കൂട്ടുകാർ അവനെ പിടിച്ചുനിർത്തി സംസാരിക്കണമെന്നുണ്ടായിരുന്നു. എന്നാൽ മുവന്തിനേരത്തെ ഇരുട്ടും ആളുകളുടെ തിക്കുംതിരക്കും ആർപ്പുവിളിയും കാരണം കണ്ടുകണ്ടിരിക്കെ ദാദ ഒളിച്ചുകഴിഞ്ഞിരുന്നു. ''ദാദ എവിടെ?'' ഈ ചോദ്യംമാത്രം പലരും ആവർത്തിച്ചുകൊണ്ടിരുന്നു. പലേടത്തുംകണ്ട മീൻ പെട്ടെന്ന് പുഴയിൽ മുങ്ങിക്കളയുന്നതുപോലെ ദാദ ആരുടെയും കയ്യിൽപ്പെടാതെ അപ്രത്യക്ഷനായി.

ദാദ പുതച്ചിരുന്ന കമ്പിളിയും ധരിച്ചിരുന്ന കൈമുറിയൻ കുപ്പായവും അന്തരിച്ച ശങ്കരപ്പഗൌഡരുടേതാണെന്നു് തിരിച്ചറിയപ്പെട്ടു. ദാദ അധികാരിയുടെ ഭവനത്തിൽനിന്നാണു് കളിത്തട്ടിലേയ്ക്കു വന്നതെന്നു് മനസ്സിലായ ഹവിൽദാർ നേരെ അങ്ങോട്ടു വച്ചുപിടിച്ചു.

അധികാരിയുടെ ഭവനത്തിൽ തെരച്ചിൽ നടന്നു. മുക്കും മൂലയും അറയും ആലയും എല്ലാം പന്തംകത്തിച്ചു് തെരഞ്ഞു ദാദയെ കണ്ടുകിട്ടിയില്ല. ഹവിൽദാർക്കു് പരിഭ്രമമായി. അയാൾക്കു് ഭ്രാന്തുപിടിച്ചു. ആലയിലുണ്ടായിരുന്ന പയ്യൻെറ ചെകിട്ടത്തൊന്നുകൊടുത്തു: ''ദാദ എവിടെ?'' പയ്യനു് കണ്ണിൽ ഇരുട്ടുകയറി. ''ദാദ ഇവിടെയില്ല, എമ്മാനേ!'' അവൻ നിലവിളിച്ചു: ''ഞാൻ ചത്തേ'' ഹവിൽദാർ അവനോടു് ഉച്ചവരെയ്ക്കാതിരിക്കാൻ ആജ്ഞാപിച്ചു. അവൻ വിങ്ങിവിങ്ങി കരഞ്ഞുതുടങ്ങി. ''പിന്നെ അവൻ എവിടെപ്പോയെടാ?'' ഹവിൽദാർ ഒരടികൂടികൊടുത്തു. ''അടിക്കല്ലേ, എമ്മാനേ! നേരുപറയാമേ! ഗുസ്തികണ്ടു് മടങ്ങി ഞാൻ പശുവിനു് വെള്ളംകൊടുക്കുമ്പോൾ ദാദ വാതില്ക്കൽവന്നു. ഉമ്മറവാതിൽപൂട്ടി ഗുസ്തി കാണാൻപോയ വീട്ടുകാർ തിരിച്ചുവന്നിരുന്നില്ല. പറമ്പിൻെറ ഗെയിററിൽ അയാൾ വന്നതും ഞാൻ പശുവിനെവിട്ടു് ഗെയിററടയ്ക്കാൻ വന്നതും ഒരുമിച്ചായിരുന്നു. ഗെയിററു് തുറക്കാൻ പറഞ്ഞു. വീട്ടിൽ ആരുമില്ലാത്തപ്പോൾ നിങ്ങളെ അകത്തുകടത്താൻ പാടില്ലെന്നുപറഞ്ഞു് ഞാൻ നടന്നു. അയാൾ ഉടനെ ആചാര്യസ്വാമിയുടെ ഇല്ലത്തേയ്ക്കുള്ള വഴിയിലൂടെ നടന്നു പോവുകയുംചെയ്തു.'' തെരുതെരെ തേങ്ങുകയും കരയുകയും ചെയ്യുന്നതിനിടയിൽ അവൻ പറഞ്ഞൊപ്പിച്ചു. അവൻ കിടുകിടെ വിറയ്ക്കുന്നുണ്ടായിരുന്നു.

ഹവിൽദാരുടെ പന്തങ്ങൾ ആചാര്യരുടെ ഇല്ലത്തേയ്ക്കു നീങ്ങി. ആ ഭാഗത്തു് ബാളാചാര്യരുടെ ഇല്ലമല്ലാതെ മറെറാരു വീടുപോലുമില്ല.

ദാദ, ഒളിച്ചിരിക്കുന്നതു് ബാളാചാര്യരുടെ ഇല്ലത്തായിരിക്കുമെന്നു് ഹവിൽദാർ ബലമായി സംശയിച്ചു. ആചാര്യരെക്കുറിച്ചു് പഡേലപ്പൻ വേണ്ടത്ര വിഷം കലർത്തി ഹവിൽദാരെ ബോധിപ്പിച്ചിരുന്നു. ബാളാചാര്യർ ദാദയുടെ സംരക്ഷകനാണെന്നും മതത്തിൻെറ പേരിൽ പാപങ്ങൾ ഒളിച്ചുവയ്ക്കുന്ന പുണ്യവാനാ

ംണനം ഹവിൽദാ രിക്കം മനസ്സിലാക്കിയതാണ്. അവൻ മററെങ്ങും പോകില്ലെന്ന വിശ്വാ ത്തിൽ അദ്ദേഹം വാതിലിൽമുട്ടി.

ആചാര്യർ സന്ധ്യാവ ദനത്തിനു് ഇരുന്നിരുന്നു. ആചാര്യപത്നി വാതിൽ തുറന്നു. അകത്തു് സർവ്വത്ര ശാന്തം. ആ സാധ്വി പിന്നോട്ടുപോകാൻ തുടങ്ങുന്നതിനു മുമ്പായിത്തന്നെ ഹവിൽദാർ പറഞ്ഞു: ''മാമ ഇൗ ഇല്ലത്തു് ഒളിച്ചിരിക്കുന്നുവെന്നു് ഞങ്ങൾക്കു് സംശയമുണ്ടു്. അതുകൊണ്ടു് ഞങ്ങൾക്കു് ഈ വീടു് പരിശോധിക്കണം.'' ആചാര്യരുടെ ഭാര്യ മറുപടിയൊന്നും പറഞ്ഞില്ല. അവർ മിണ്ടാതെ അകത്തുചെന്നു ഹവിൽദാരുടെ വാക്കുകൾ ധ്യാനത്തിലാ യിരുന്ന ആചാര്യരുടെ ചെവിയിലെത്തി. ''നിശ്ചയമായും പരിശോധിക്കണം.'' ഇത്രയുംപറഞ്ഞു് അദ്ദേഹം വീണ്ടും സന്ധ്യാവന്ദനം തുടർന്നു.

പന്തത്തിന്റെ വെളിച്ചത്തിൽ മുക്കും മൂലയും പരിശോധിച്ചെങ്കിലും മാമയുടെ പൊടിപോലും കണ്ടില്ല. അവന്റെ ചെരിപ്പു് വാതില്ക്കലുണ്ടായിരുന്നില്ല. അതു് ഹവിൽദാർ ശ്രദ്ധിച്ചിരുന്നു ഈ കർമ്മബ്രാഹ്മണൻ മറ്റൊരു ജാതിക്കാരനായ മാമയ്ക്കു് ഒരുപക്ഷേ സംരക്ഷണം നല്കിയേക്കാം; എന്നാൽ ചെരിപ്പോടെ അകത്തു കടത്തുകയില്ല. ബ്രാഹ്മണർക്കു് ശുദ്ധമാണു് വലുതു്; അതു കഴിഞ്ഞേയുള്ളൂ ഔദാര്യം. ഇതു പ്രസിദ്ധമാണു്. ഹവിൽദാർക്കു് ഇതു് ഒരത്യന്തിക സത്യമായിരുന്നു ബാളാചാര്യരെക്കണ്ട ഹവിൽദാർ അത്ഭുതപ്പെട്ടു. ഒരു പോലീസ് ഓഫീസർ വീടു് പരിശോധിക്കാൻ വന്നിരിക്കുമ്പോഴും സന്ധ്യാവന്ദനം നടത്തുന്ന ബ്രാഹ്മണൻ സ്വസ്ഥാനംവിട്ടു് അനങ്ങില്ലെന്നോ? പ്രാണായാമം ഉപേക്ഷിച്ചുകൂടെ? ഭംഗിയായി മന്ത്രംചൊല്ലുകയാണു്. പേടിയെന്ന ഒരു സാധനം ഇല്ലെന്നോ! മാമ ഇവിടെ വന്നിരിക്കയില്ല. വന്നാൽ ഓടിപ്പോകാൻ പറമ്പിനു് ഗെയിററുപോലുമില്ല. മുൻവാതിലിലൂടെ ഓടിപ്പോവുക സാദ്ധ്യമല്ല. അവിടെ പാണ്ഡപ്പന്റെ ആളുകൾ കാവൽനിന്നിരിക്കുന്നു. ആട്ടെ. ഇനി ഒരു മുറിയുടെ വാതിൽകൂടി തുറന്നുനോക്കാൻ ബാക്കിയുണ്ടു്. ''ആചാര്യസ്വാമീ, ഈ മുറിയുടെ വാതിൽ ഒന്നു തുറന്നുതരാമോ?'' വിനയാന്വിതനായി അദ്ദേഹം ചോദിച്ചു.

അതിനു് മറുപടിയെന്നോണം 'അസ്പൃശ്യഭാട്'' എന്നുപറഞ്ഞു് ആചാര്യർ വിരലുകളൊടിച്ചു. ''ഈ വീടാകെ നിങ്ങളുടേതാണെന്നു പറഞ്ഞതു നേരാണു്. എന്നാൽ ഇതു് പൂജാമുറിയാണു്. ആരും അതിനകത്തങ്ങനെ കടന്നുചെല്ലാറില്ല. ഞാൻതന്നെയും കുളിച്ചേ അകത്തുകടക്കാറുള്ളൂ. ഇനി നിങ്ങൾക്കു് കണ്ടേപററൂ എന്നാണെങ്കിൽ ഒരു കാര്യമുണ്ടു്. അതിനകത്തു് മാമ ഇല്ലെങ്കിൽ, അകാരണമായി പ്രവേശിച്ചു് എന്റെ പൂജാമുറി അശുദ്ധമാക്കിയതിനു് നിങ്ങളാണുത്തരവാദിയെന്നു് എഴുതിത്തരണം'' ആചാര്യർ വീണ്ടും സന്ധ്യാവന്ദനത്തിൽ മുഴകി.

''വാതില്ക്കൽ നെയ്യ്ത്തിരി കത്തിച്ചുവച്ചതുകണ്ടു് സംശയം തോന്നുകയാണു്. അതുകൊണ്ടാണു് വാതിൽതുറന്നു കാണിക്കണമെന്നു പറഞ്ഞതു്. നിങ്ങൾ പറയുന്നതും ശരി ഒരു കാരണവുമില്ലാതെ നിങ്ങളുടെ പൂജാമുറി തീണ്ടാൻ

ഞങ്ങളും ഇഷ്ടപ്പെടുന്നില്ല'' ഹവിൽദാർ പറഞ്ഞു. അല്പനേരം ചിന്താമഗ്നനായിനിന്നു. രാമയെ കണ്ടുപിടിക്കണം. എങ്ങനെ? ഈ പാമള്ളിയിൽത്തന്നെയുണ്ട്. എന്നിട്ടും ഇവൻ കണ്ണു തെറ്റിച്ചുകളഞ്ഞല്ലോ. അദ്ദേഹത്തിന് ദേഷ്യം വന്നു. പക്ഷെ, എന്തുചെയ്യും? ഒരുവഴിയും കാണുന്നില്ല. കുറച്ചുസമയംകൂടി മൗനമായി നിന്നശേഷം യാത്രചോദിച്ചു: ''എന്നാൽ ഞങ്ങളിറങ്ങട്ടെ. നമസ്കാരം.''

ഹവിൽദാരും കൂട്ടുകാരും ഇറങ്ങിപ്പോയി. ആചാര്യരുടെ സന്ധ്യാവന്ദനവും അതോടെ തീർന്നു. കുറേസമയം കഴിഞ്ഞപ്പോൾ പൂജാമുറിയുടെ വാതിൽതുറന്ന് രാമ പുറത്തുവന്നു അവന്റെ മുഖം കൃതജ്ഞതാഭാരംകൊണ്ട് കുനിഞ്ഞു. അവൻ ആചാര്യരുടെ പാദങ്ങളിൽ കെട്ടിപ്പിടിച്ചു: ''പൂജാമുറിയിൽ എന്നെയിരുത്തി, ആ പാപഭാരം എന്തിന് എന്റെ തലയിലേററി?'' അവൻ തേങ്ങിക്കരഞ്ഞു. ''രാമാ, നീയൊരു പൊട്ടൻതന്നെ. ഹവിൽദാരോട് അങ്ങനെ പറഞ്ഞെന്നുവച്ച് അതു് സത്യമാണെന്ന് വിശ്വസിച്ചിരിക്കയാണോ? നീയൊന്ന് കരയാതിരിക്കാമോ?'' ആചാര്യർ പുഞ്ചിരിയോടെ അവനെ ആശ്വസിപ്പിക്കാൻ ശ്രമിച്ചു.

രാമ ഊണുകഴിച്ച് വീട്ടിലേയ്ക്കു പോകുന്നെന്നു പറഞ്ഞു. ''എങ്ങും പോകേണ്ട. നാളെ ഹവിൽദാർ സ്ഥലംവിട്ടാൽ ഈ നാടുമുഴുവൻ നിന്റേതാണ്. രാവിലെ യശവന്തരായർ ഇങ്ങോട്ടു വരാമെന്ന് അറിയിച്ചിരിക്കുന്നു. നിന്നോട് എന്തോ സംസാരിക്കണമത്രെ. ഇവിടെവച്ച് സൗകര്യത്തിൽ കാണാം. ഇവിടെ തന്നെ കിടന്നോളൂ.'' ആചാര്യർ നിർബ്ബന്ധിച്ചു.

## 22

കിഴക്ക് വെളുത്തപ്പോൾത്തന്നെ യശവന്തരായർ. ബാളാചാര്യരുടെ ഇല്ലത്തെത്തി. രാമ അദ്ദേഹത്തിന്റെ കാൽക്കൽ വീണു. അദ്ദേഹം വിസ്മയാധീനനായി. ഹവിൽദാർ നാടായ നാടൊക്കെ തെരഞ്ഞു നടക്കുമ്പോഴും ഇവൻ പാമള്ളിയിൽ തന്നെ ഒളിച്ചുനടക്കുകയോ? അദ്ദേഹത്തിന് ചിരിവന്നു പണ്ടു മുതലേ രാമയ്ക്ക് ഇത്തരം പ്രവർത്തനങ്ങളിൽ വലിയ താല്പര്യവും സാമർത്ഥ്യവുമാണ്. അതദ്ദേഹത്തിന്നറിയാം. ആചാര്യർ പ്രാതർവിധികൾക്കായി വെളിയിലിറങ്ങിയതായിരുന്നു. അദ്ദേഹം വരുന്നതുവരെയും അവർക്ക് സംസാരിക്കാൻ പലതും ഉണ്ടായിരുന്നു.

''നീ അജ്ജറാണിക്ക് വരാതിരുന്നതു് നന്നായിപ്പോയി രാമാ. വന്നിരുന്നുവെങ്കിൽ ഹവിൽദാർ നിന്നെ അവിടെ വച്ചുതന്നെ പിടിച്ച് ജയിലിലയയ്ക്കുമായിരുന്നു.'' യശവന്തരായർ പറഞ്ഞു.

''മുത്തച്ഛാ! ഈശ്വരൻ വലിയവനാണ്‌ എവിടെയായാലും അവൻ കൂടെ തന്നെയുണ്ട്‌; ഇങ്ങനെ നൂറ്‌ ഹവിൽദാർമാർ വന്നാലും എനിക്ക്‌ പേടിക്കാനൊന്നുമില്ല.''

''അതും നേരാണേ ഞങ്ങളൊക്കെ കാത്തുരക്ഷിക്കുന്നു എന്ന്‌ പറയുന്നതേ തെറ്റ്‌. ഇത്രയുംകാലം നമ്മളെയൊക്കെ കാത്തതും അവൻ തന്നെ. ചിമണ ഇതിനകം കാട്ടിൽ കിടന്ന്‌ ചത്തുപോകുമായിരുന്നു, ഈശ്വരൻ കാത്തില്ലെങ്കിൽ.'' യശവന്തറാവു നെടുവീർപ്പിട്ടു. എഴുപതുവയസ്സായ ആ വൃദ്ധന്റെ മനസ്സ്‌ ഇളം പൈതലിന്റേതുപോലെയാണ്‌. ചിമണയുടെ ദയനീയ ജീവിതകഥ അദ്ദേഹത്തിന്റെ ഹൃദയം തകർത്തുകളഞ്ഞു. എന്തുചെയ്തും അവളുടെ തകർന്ന ജീവിതത്തെ ഒന്നു രൂപപ്പെടുത്തിയെടുക്കണം. അതിനെന്തുപായം എന്ന്‌ അദ്ദേഹം രാപ്പകൽ ചിന്തിച്ചു.

ദാദയുടെ ജിജ്ഞാസയുണർന്നു. ചിമണ കാട്ടിൽ കിടന്ന്‌, ചാകുമായിരുന്നോ? നാനാമുത്തച്ഛൻ മരിച്ചനാൾ തൊട്ട്‌ ദുർബുദ്ധി ആ തറവാടിനെ വേട്ടയാടുകയാണ്‌ തന്നെപ്പോലൊരു ജ്യേഷ്ഠനുണ്ടായിട്ടും പ്രയോജനമുണ്ടായില്ല. ചിമണയുടെ ഇന്നത്തെ സ്ഥിതിയെന്ത്‌? ദാദയ്ക്ക്‌ ഒരു വിവരവും ഇല്ല. അവളുടെ കഥ കേൾക്കാൻ അവൻ വെമ്പി.

യശവന്തറാവു കഥയുടെ തുടക്കം മുതൽതന്നെ പറഞ്ഞുതുടങ്ങി. ചിമണ, പഢരപ്പനിൽനിന്നകന്നതും ആത്മഹത്യചെയ്യാൻ ശ്രമിച്ചതും ദേവിയെപ്പോലെ ചന്ദ്രമ്മ രക്ഷിച്ചതും ചിമണയുടെ ഈററനോവുനേരത്ത്‌ ഹവിൽദാർ വന്നതു കാരണം അവൾ തീരെ യാദൃശ്ചികമായി തന്റെ കൈയ്യിൽ പെട്ടതും ഇപ്പോൾ ഒരാൺകുഞ്ഞിന്റെ അമ്മയായിരിക്കുന്നതും അതീവ സഹാനുഭൂതിയോടെ അദ്ദേഹം വിവരിച്ചു. അദ്ദേഹം ഗദ്‌ഗദകണ്ഠനായി. ഏകാഗ്രതയോടെ ഇതെല്ലാം കേട്ടുകൊണ്ടിരുന്ന ദാദ മൂകനായി കണ്ണീരൊഴുക്കി. ചിമണയുടെ ഉന്നതജീവിതത്തിന്റെ ഊടും പാവും ദുഃഖം തന്നെയാണ്‌ രാജ്യഭ്രഷ്‌ടയായി അലയേണ്ട ഗതികേടും അവൾക്ക വരേണ്ടതാണോ? യാതൊരാശ്രയവുമില്ലാതെ അലയാൻ മാത്രം എന്തു ദുർബുദ്ധിയാണ്‌ കാരണം? ദാദയ്ക്ക്‌ സഹിക്കാവുന്നതിലും കൂടുതലായിരുന്നു ഇത്‌. കുറേസമയം വെറുതെയിരുന്ന്‌ കരഞ്ഞു.

പരിഹരിക്കപ്പെടേണ്ടുന്ന പ്രശ്നമാണ്‌ മുമ്പിൽ. യശവന്തരായയ്ക്ക്‌ ദാദയോടും അതുതന്നെയാണ്‌ സംസാരിക്കേണ്ടതും കുഞ്ഞിന്റെ അച്‌ഛനെതിരെ ആരുടെ പേരെഴുതണം? ചിമണയുടെ അഭിപ്രായം എന്താണെന്ന്‌ ദാദ പറഞ്ഞു. യശവന്തരായർ ചോദിച്ചപ്പോൾ അക്കാര്യം ദാദയോട്‌ പറഞ്ഞിരിക്കുന്നുവെന്നാണ്‌ അവൾ പറഞ്ഞത്‌. അദ്ദേഹം ഓർമ്മിപ്പിച്ചു. ദാദയും അതു സമ്മതമായിരുന്നു.

''നീ പറയുന്നതൊക്കെ ശരിയാണ്‌ ദാദ. പഢരപ്പന്റെ പേരുതന്നെ എഴുതിയെന്നു കരുതുക. ആ കുഞ്ഞിന്റെ ഭാവിയെന്ത്‌? കുടുംബമില്ലാത്ത ഒരു സന്യാസിയാണ്‌ പഢരപ്പൻ. അയാൾ ഈ കുട്ടിയെ പോററിവളർത്തുമെന്ന വിശ്വാ

സഖ്യം എനിക്കില്ല. അതുകൊണ്ട് ചിമണയോട് പ്രത്യേകം പറഞ്ഞ് അവരും സമ്മതിക്കയാണെങ്കിൽ ബാപ്പുസാഹേബിൻെറ പേരുതന്നെ എഴുതണമെന്നാണെൻെറ ആഗ്രഹം.'' യശവന്തരായർ തൻെറ ഇംഗിതം അറിയിച്ചു.

ദാദ പൊട്ടിത്തെറിച്ചു. ''ഏമാനേ, മററാരെങ്കിലുമാണ് ഇക്കാര്യം എന്നോട് പറഞ്ഞിരുന്നതെങ്കിൽ ഞാനെന്തു ചെയ്യുമായിരുന്നെന്ന് പറയുന്നില്ല. ഞങ്ങൾ പാവങ്ങളാണെന്നതു് ശരിതന്നെ. ഞങ്ങൾക്ക് നിങ്ങളെപ്പോലെ സ്വത്തില്ല. കുഞ്ഞിൻെറ അച്ഛൻ പന്ധരപ്പനാണെന്ന് ഗ്രാമത്തിൽ നാലാളറിയുന്ന സത്യമാണ്. ഇനി അറിഞ്ഞിട്ടില്ലെങ്കിലും ഈശ്വരനറിയും. അതൊക്കെ മറച്ചുവെച്ച് ജീവിക്കാനാകുമോ? നിങ്ങളെന്താണീപ്പറയുന്നതു്? പന്ധരപ്പൻ തന്നെ അവൾക്ക് താലികെട്ടണം. അതിനുള്ള മാർഗ്ഗം കണ്ടെത്തണം.''

''സമ്മതിച്ചു ദാദ. എന്നാൽ പന്ധരപ്പൻ അവളെ വിവാഹം കഴിക്കുമെന്ന വിചാരം തനിഭ്രാന്താണ്. അവളെ യാതൊരു ഗതിയുമില്ലാതാക്കിയിട്ട് അവൾ മുങ്ങിച്ചാവാൻ പോയതാണ്. ചന്ദ്രി അവളെ രക്ഷിച്ചു. ഇനി ഞാൻ പറയുന്നതു് കേൾക്കൂ. ബാപ്പുവിൻെറ പേരെഴുതിയാൽ ഭാവിയിൽ അവൻ ബാപ്പുവിൻെറ തറവാട്ടുസ്വത്തിൻെറ അവകാശിയായിത്തീരും.''

''മുത്തച്ഛാ, നിങ്ങൾ സ്വത്തിൻെറ കാര്യമാണ് പറയുന്നതു്. ചിമണയുടെ അഭിമാനപ്രശ്നമാണ് എന്നെ ചിന്തിപ്പിക്കുന്നതു്. ബാപ്പുസാഹേബ് എത്ര തന്നെ ചീത്തയായാലും തെററുചെയ്യാത്ത അദ്ദേഹത്തിൻെറ തലയിൽ ഈ കുററം ചുമത്തുന്നതു് എനിക്കിഷ്ടമല്ല. ജീവൻപോയാലും അതു് സാദ്ധ്യമല്ല. ഇക്കാര്യം മാത്രം പറയണ്ട.'' ദാദ തൻെറ തീരുമാനം വ്യക്തമാക്കി.

യശവന്തറാവുവിന് മറുപടി ഇല്ലായിരുന്നു. ചിമണയോടു തോന്നിയ ആത്മാർത്ഥമായ സഹാനുഭൂതിയും ഔദാര്യവും മാത്രമാണ് അദ്ദേഹത്തെക്കൊണ്ട് ഈ അഭിപ്രായം പറയിച്ചതു്. യാതൊരുവിധ ദുരുദ്ദേശവും അതിലുണ്ടായിരുന്നില്ല. ചിമണയുടേയും അവളുടെ കുഞ്ഞിൻേറയും ഭാവി, സത്യത്തിൻെറ പേരിൽ അപകടപ്പെടരുതെന്ന് അദ്ദേഹം കരുതി. എന്നാൽ ദാദയ്ക്ക് ഇതു് സമ്മതമല്ല. അദ്ദേഹം ധർമ്മസങ്കടത്തിലായി. എന്തായാലും ദാദ അവളുടെ ജ്യേഷ്ഠനാണ്; അവളുടെ യഥാർത്ഥ ഉത്തരവാദിത്വം അവനാണല്ലോ.

അവർ സംസാരിച്ചുകൊണ്ടിരിക്കെ ബാളാചാര്യരും അവിടെയെത്തി. യശവന്തറാവു അദ്ദേഹത്തെ നമസ്കരിച്ചു.

''യശവന്തരായരേ. നിങ്ങൾ ദാദയോട് പ്രധാന പ്രശ്നത്തെക്കുറിച്ച് സംസാരിച്ചുകഴിഞ്ഞുവെന്ന് തോന്നുന്നു. ഇനി മറെറാരു പ്രധാന കാര്യത്തെക്കുറിച്ച് നിങ്ങളുടെ വ്യക്തമായ അഭിപ്രായം അറിയാനിരിക്കുന്നു.'' ആചാര്യർ തൻെറ പതിവ് ആസനമായ കൃഷ്ണാജിനത്തിലിരുന്നു.

യശവന്തറാവുവിന് ഈ ചോദ്യം അപ്രതീക്ഷിതമായിരുന്നു. ''വിഷയമെന്താണെന്നറിയിച്ചാൽ എൻെറ അഭിപ്രായവും പറയാം.''

''അതു് എന്നെയും നിങ്ങളെയും ഈ ഗ്രാമത്തെയും ബാധിക്കുന്ന പ്രശ്നമാണു്. അധികാരിത്തറവാട്ടിലെ പിന്തുടർച്ചാവകാശപ്രശ്നമാണു് കാര്യം. പഡമപ്പൻ നിങ്ങളുടെ ഗ്രാമത്തിലെ ഏതോ ഒരു ലിങ്കപ്പനെ വിളിച്ചുകൊണ്ടു വന്നു് അക്രമങ്ങൾ ആരംഭിച്ചിരിക്കയാണു്. അവരുടെകൂടെ നിങ്ങളുടെ ബാപ്പു സാഹേബും ഉണ്ടു്. അയാൾ നിങ്ങൾക്കു് ദുഷ്പേരു് വരുത്തിവെയ്ക്കുകയാണു്. അതുകൊണ്ടു് ബാപ്പുസാഹേബു് ഈ ഗ്രാമത്തിൽനിന്നു് സ്വന്തം നാട്ടിലേയ്ക്കു് തിരിച്ചുപോകണമെന്നാണെന്റെ അഭിപ്രായം.''

യശവന്തറാവുവും അതേ അഭിപ്രായക്കാരനായിരുന്നു. എന്നാൽ ബാപ്പു സാഹേബിനോടു് എങ്ങനെ നേരിട്ടുപറയും? ലക്ഷ്മീബായി വലിയ മാളികയിലേക്കു് തിരിച്ചുവന്നാൽ ബാപ്പുസാഹേബു് സ്വയം ഒഴിഞ്ഞുപോകുമെന്നു് ബാളാചാര്യർ സൂചിപ്പിച്ചു. എന്നാൽ ലക്ഷ്മീബായിയെ വിളിച്ചുകൊണ്ടു വരാനുള്ള ശ്രമങ്ങളെല്ലാം നിഷ്ഫലമായിരിക്കയാണു്. ഇനി യശവന്തറാവു തന്നെ പോയി അവരെ കൂട്ടിക്കൊണ്ടുവരണം. അദ്ദേഹം അതിനു് തയ്യാറാണു താനും. എന്നാൽ താൻ ബാപ്പുസാഹേബിന്റെ പക്ഷപാതിയാണെന്നു് അവർ കരുതിയാലോ? അതുകൊണ്ടു് ബാളാചാര്യർതന്നെ ഇതിന്നിറങ്ങിയാൽ?

അവസാനം ഒരു തീരുമാനത്തിലെത്തി. യശവന്തറാവുതന്നെ ഇന്ദുപുരത്തു പോകണം. മഹാരാജാവിനെക്കണ്ടു് ലക്ഷ്മീബായിയെ വിവരമറിയിക്കണം. ബാളാചാര്യരും അദ്ദേഹത്തെ മുഖംകാണിക്കാൻ വരുന്നുണ്ടെന്നു് അറിയിക്കണം. ജാഗീർദാരുടെ തറവാടു് നിലനില്ക്കണം; ബാപ്പുസാഹേബു് സ്വന്തം നാട്ടിലേയ്ക്കുപോകണം.

അല്പംകഴിഞ്ഞു് ബാളാചാര്യർ മറെറാരു സമസ്യയെടുത്തിട്ടു. ''യശവന്തറായരേ, നിങ്ങൾ കണ്ടില്ലെ? ബാപ്പുസാഹേബും പഡമപ്പനുംകൂടി ഹാവനൂർ കാരെക്കൊണ്ടു് പരാതികൊടുപ്പിച്ചു് ദാദയ്ക്കെതിരെ വാറണ്ടു് പുറപ്പെടുവിപ്പിച്ചു. നിങ്ങൾ ഹാവനൂർ അധികാരിയെക്കൊണ്ടു് ഈ വാറണ്ടു് റദ്ദു് ചെയ്യിപ്പിക്കണം.''

''ശരിയാണുതന്നെ ആ വാറണ്ടു് റദ്ദായിക്കിട്ടട്ടെ. അതിനുശേഷം ഈ തെമ്മാടികളോടു് ഒരുകൈ നോക്കിക്കളയാം. ഈ പഡമപ്പനെ ഇവിടെ നിന്നോടിച്ചിട്ടു് ബാക്കി കാര്യം!'' ദാദ അഭിപ്രായപ്പെട്ടു.

''നീ ഭ്രാന്തു് പറയല്ലേ ദാദ! പഡമപ്പൻ നാട്ടിൽ പ്രമാണിയാണു് അയാൾക്കു് നാട്ടുകാരുടെ പിന്തുണയുണ്ടു്. അയാളെ എന്തുചെയ്യാൻ കഴിയും? ബാപ്പുസാഹേബു് കതിരിലിരിക്കുന്ന കൊച്ചുപക്ഷി. അയാളെ നാട്ടിൽനിന്നും പറഞ്ഞയച്ചാൽമതി.'' ബാളാചാര്യരുടെ അഭിപ്രായം.

''ദാദാ, ആചാര്യസ്വാമി പറയുന്നതാണു് ശരി. നീ എടുത്തുചാടരുതു്. ചിമ്മണ കണ്ടിനേയുംകൊണ്ടു് നാട്ടിൽവന്നാൽ അവൾ എവിടെ താമസിക്കണം? അതിരിക്കട്ടെ. ഹാവനൂർ അധികാരി എന്നെ തള്ളിപ്പറയില്ല..

എല്ലാം ഞാൻ അയാളെ ധരിപ്പിക്കാം.'' യശവന്തറാവു തന്റെ പരിപാടി വ്യക്തമാക്കി.

അന്ന് വൈകുന്നേരംതന്നെ ഹാവന്തൂക്ക് പുറപ്പെടാൻ യശവന്തറാവു ഇറങ്ങി. അല്പംകഴിഞ്ഞപ്പോൾ അടുത്ത ദിവസത്തെ ഹനുമാൻജയന്തിക്ക് ആചാര്യരെ ക്ഷണിക്കാനായി ശേഷപ്പൻ അവിടെയെത്തി. ദാദ എഴുന്നേറ്റുനിന്ന് 'റാം റാം' പറഞ്ഞപ്പോൾ ശേഷപ്പൻ അന്തംവിട്ടുപോയി.

''എന്താടോ, ഹവിൽദാർ രാത്രി ഗ്രാമത്തിൽനിന്ന് പോയെന്നറിഞ്ഞ് പുലരുന്നതിനകം നാട്ടിലെത്തിപ്പോയല്ലോ!'' ശേഷപ്പൻ അർത്ഥംവച്ച് പറഞ്ഞു.

''ഹവിൽദാർ ഗ്രാമത്തിൽനിന്നു പോയാലും സർക്കാരാഫീസറായി നിങ്ങൾ സ്ഥലത്തുതന്നെയുണ്ടല്ലോ നിങ്ങൾ മനസ്സുവച്ചാൽ ജയിലിലയയ്ക്കാൻ സാധിക്കുമല്ലോ.'' ദാദ ചിരിച്ചു.

''ദാദ ഇതുതന്നെ സംസാരിക്കൂ.'' ശേഷപ്പൻ ആചാര്യക്ക് നേരെതിരിഞ്ഞു മുഖവുര തുടങ്ങി.

''ഇക്കൊല്ലം ക്ഷാമമായതുകൊണ്ട് ഹനുമാൻജയന്തി വലിയ ആർഭാടമായി നടത്തുന്നില്ല. വൈദികബ്രാഹ്മണരുടെ ചടങ്ങുകൾമാത്രം നടത്തി അവസാനിപ്പിച്ചേക്കാം, ആചാര്യരേ!''

''ഏതായാലും ഹനുമാൻദേവൻ മഴപെയ്യിച്ചില്ല. അതുകൊണ്ട് ക്ഷാമത്തിന്റെ അടി ദേവൻതന്നെ ഏൽക്കട്ടെയെന്നാണല്ലേ? ഗൌഡർ മരിച്ചതുകൊണ്ട്, അദ്ദേഹത്തിന്റെ വകയായുള്ള പൂജമുടങ്ങി. ക്ഷാമം വന്നകാരണം കുലകർണി വീട്ടിലെ പൂജ ഗംഭീരമാവുകയും ചെയ്തു. ബാപ്പൂസാഹേബ് ഉള്ളതുകൊണ്ട് ആഞ്ജനേയസ്വാമിക്ക് ജലകേളിയെങ്കിലും കാണാനൊത്തു!'' ബാളാചാര്യർ ചിരിച്ചു.

ശേഷപ്പന് ധ്വനി മനസ്സിലായി. ''കുളത്തിലെ വെള്ളം കുളത്തിൽതന്നെ ഒഴിച്ച് വരം വാങ്ങാമെന്നാണെങ്കിൽ ഞാനും ചിലതൊക്കെ ചെയ്യുമേ. അയാൾ ജലകേളി നടത്തിയതു് യഥാർത്ഥ ഭക്തികൊണ്ടാണെങ്കിൽ അടുത്ത വർഷവും നടത്തിക്കാണിക്കട്ടെ. എന്നിട്ടു പറയാം.''

''എത്രയോ കാലമായി ജാഗീർദാരുടെവക ജലകേളി നടത്താറുള്ളതാണ്. അടുത്തവർഷം നടക്കില്ലെന്ന് എങ്ങനെ പറയും?'' ബാളാചാര്യർ മാറിയിരുന്ന് ജിജ്ഞാസാഭരിതനായി ചോദിച്ചു.

ശേഷപ്പൻ തെരുതെരെ പൊടിവലിച്ചു ആചാര്യക്കുനേരെ പൊടിക്കുപ്പി നീട്ടി. ''വലിയമാളികക്കാരുടെ ജലകേളി നടക്കുമെന്നറിയാമല്ലോ, ആചാര്യരേ? ഇപ്പോൾ വലിയമാളികയിലെ യജമാനത്തി ലക്ഷ്മീബായിയാണ്. അവർ ഇവിടെ ഇന്ദുപുരത്തിലുണ്ട്. വലിയമാളികയിലെ ജലകേളിയാണ്; അതു കൊണ്ട് നിങ്ങൾ വരണമെന്ന് ബാപ്പൂസാഹേബിന് ധൈര്യത്തയയ്ക്കാൻ

പററില്ലേ? ഫലം എന്താണെന്നറിയാമോ? ലക്ഷ്മീബായി ദ്വേഷ്യപ്പെട്ടിരിക്കയാണ്. ഇക്കഴിഞ്ഞ പന്ത്രണ്ടുകൊല്ലത്തെ വരവുചെലവു കണക്കുമെടുത്ത് ഇന്ദുപുരത്ത് ചെല്ലണമെന്നുംപറഞ്ഞ് ഇന്ദുപുരത്തുനിന്ന് ഒരു കുതിരസ്സവാരിക്കാരൻ സന്ദേശം കൊണ്ടുവന്നിരിക്കുന്നു.''

ആചാര്യർക്ക് ഇതറിയില്ലായിരുന്നു. എന്നാൽ അദ്ദേഹത്തിന് സംശയം തോന്നി. ''ജലകേളി കഴിഞ്ഞതേയുള്ളൂ; അപ്പോഴത്തേയ്ക്ക് ഇങ്ങനെയൊരു സന്ദേശം കിട്ടണമെങ്കിൽ നിയമപ്രശ്നം അറിയാവുന്നവരാരോ ഇവിടത്തെ വിവരങ്ങൾ അറിയിച്ചിരിക്കണം.'' അദ്ദേഹം തന്റെ സംശയം വ്യക്തമാക്കി

''അറിയിക്കാതിരുന്നാൽ എങ്ങനെ? ഈ ബാപ്പുസാഹേബിന്റെ അഹന്ത കണ്ടു മടുത്തു. ഇന്ദുപുരത്തേയ്ക്ക് എഴുതെഴുതിവിട്ടു. ക്ഷണക്കത്തയയ്ക്കണമെന്ന് കിളിയോടു പറയുംപോലെ പറഞ്ഞതാണ്. പദ്മപ്പന്റെ വാക്കുകേട്ട് അയാൾ അതു് വേണ്ടെന്നുവച്ചു. ഇയാളെ ഈ അക്കിടിയിൽനിന്ന് പദ്മപ്പൻതന്നെ രക്ഷിക്കട്ടെ'' ശേഷപ്പൻ വിസ്തരിച്ചു.

പദ്മപ്പനേയും ബാപ്പുസാഹേബിനേയും ആരാധിക്കുന്ന ശേഷപ്പനാണോ ഈ പറയുന്നതു്? ബാലാചാര്യർക്ക് ഈ കുതന്ത്രം മുൻകൂട്ടി മനസ്സിലായിരുന്നു. എങ്കിലും അയാളെ ചുറഞ്ഞുപിടിക്കാൻ ഉദ്ദേശിച്ചുകൊണ്ട് ആചാര്യർ ചോദിച്ചു: ''അല്ലെടോ ശേഷപ്പാ, തക്കാവിക്കടെം കൊട്ടത്തപ്പുറം കിട്ടിയ 'കൈമടക്ക്' അംശശതമാനപ്രകാരം തനിക്കും കിട്ടണമെന്ന് പദ്മപ്പൻ ആവശ്യപ്പെട്ടുവത്രെ. ഇതു നേരാണോ?''

''ചോദിക്കാതെന്തുചെയ്യും? ആ തെണ്ടി ലിങ്കപ്പൻ ഗ്രാമാധികാരിയാണത്രെ. അയാൾക്ക് ദാഹരി കൊടുക്കണമത്രെ. അയാളുടെ പിന്തുടർച്ചാവകാശപ്രശ്നം ആദ്യം തീരട്ടെ. പാപ്പുതിയമ്മയുടെ ഹർജിയിന്മേൽ തഹസിൽദാർ ഉത്തരവിട്ടാൽ അധികാരിസ്ഥാനം കിട്ടില്ല. ആർഡിയോതന്നെ അവകാശരജിസ്റ്ററിൽ ലിങ്കപ്പന്റെപേർ എഴുതിക്കണം. അതുപ്രകാരം പിന്തുടർച്ചാവകാശത്തെക്കുറിച്ച് നോട്ടീസാക്കണം. എന്നിട്ട് ലിങ്കപ്പന്റെ നിയമനം നടക്കണം. അതിനൊക്കെ മുമ്പായി അയാൾ അധികാരി ചമഞ്ഞ് പേടിപ്പിക്കാൻ പുറപ്പെട്ടിരിക്കുന്നു. പദ്മപ്പനും ഇടങ്കോലിടാൻ പുറപ്പെട്ടു. ആചാര്യരേ, തഹസിൽദാർ ഇപ്പോൾ പുറപ്പെടുവിച്ചിരിക്കുന്ന ഉത്തരവിന്മേൽ ആർഡിയോയ്ക്ക് അപ്പീലയയ്ക്കാൻ പാപ്പുതിയമ്മയോട് ഉപദേശിക്കണം. അവർ ഒരു ഹർജിയിൽ ഒപ്പുമാത്രം വച്ചാൽ മതി. പിന്നത്തെ പണിയൊക്കെ ഞാൻ നോക്കിക്കോളാം. ഒന്നൊക്കെ നോക്കാതെ പററില്ല.'' ശേഷപ്പൻ തന്റെ തന്ത്രങ്ങൾ അവതരിപ്പിച്ചു.

ആചാര്യർക്ക് ഈ ഭിന്നാഭിപ്രായത്തിൽനിന്ന് മുതലെടുക്കാൻ ആഗ്രഹമുണ്ട്. അതുകൊണ്ടുതന്നെ അദ്ദേഹം നല്ല വാക്കുകൾ പറഞ്ഞുതുടങ്ങി: ''അതൊക്കെ ശരിപ്പെടുത്തിക്കളയാം, ശേഷപ്പാ. നിങ്ങളൊക്കെക്കൂടി മാമയുടെമേൽ വാറണ്ട് പുറപ്പെടുവിച്ചിരിക്കയല്ലേ? അതിനൊരുവഴി പറഞ്ഞുതരൂ.''

''വാറണ്ടിന് മണ്ണിടട്ടെ. 323-ാം വകുപ്പുപ്രകാരം വെറും അടിപിടി ക്കേസു സംബന്ധിച്ച ഹർജിയേയുള്ളൂ. അവൻ പോയി മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാവട്ടെ. എന്നിട്ട് ജാമ്യം എടുക്കട്ടെ. ആ കേസുവിചാരണ നമ്മുടെ തഹസിൽദാരുടെ മുമ്പിലാണ് നടക്കേണ്ടത്. പിന്നീടർച്ചാവകാശ ത്തെക്കുറിച്ച സംബന്ധിച്ച അയാളുടെ ഉത്തരവിന്മേൽ അപ്പീൽകൊടുത്താൽ അയാളും വാങ്ങിയകൈമടക്ക് വിഴുങ്ങാൻ പററിയില്ലെന്നുവരാം. എന്നാൽ മാടയെ വിട്ടുകളഞ്ഞാൽ അയാൾക്കൊരു ചക്രം നഷ്ടപ്പെടാനില്ല.'' ശേഷപ്പൻ ഉപായം നിർദ്ദേശിച്ചു.

''ശരി; നോക്കാം. എന്നാൽ മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാവാൻ മാട സമ്മതിക്കണമല്ലൊ?'' ബാലാചാര്യർ സംശയം പ്രകടിപ്പിച്ചു.

''എന്താടോ മാട, ജാമ്യംകൊടുത്തു് നിന്നെ മോചിപ്പിച്ച് കൊണ്ടുവരാൻ എനിക്ക് കഴിയുമോ, ഇല്ലേ?''

''എങ്ങനെ പറയും കലക്കർണി? ഇന്നലെയോളം പഡപ്പെന്റെയും ബാപ്പു സാഹേബിന്റെയും നിഴൽപോലെ നടന്നതല്ലേ? ഇന്നിപ്പോൾ പെട്ടെന്ന് വിളിച്ചാൽ വരുന്നതാണോ വിശ്വാസം?''

''അനിയാ നിനക്കീ പ്രപഞ്ചത്തെക്കുറിച്ച് ഒന്നുമറിയില്ല. ഇന്ന് നിന ക്കിഷ്ടമില്ലാത്തവരൊക്കെ ശാശ്വതമായി അങ്ങനെയായിരിക്കുമെന്ന് കരുത രുതു്. ഇന്ന് നിനക്ക് വേണ്ടാത്തവർ ശാശ്വതമായി നിന്റെ ശത്രുക്കളായി രിക്കുമെന്നും വിചാരിക്കരുത്. സ്നേഹവും വിദ്വേഷവും സന്ദർഭത്തിനൊ ത്താണ് ഉണ്ടാകുന്നതു്. ആ സന്ദർഭത്തിനൊത്തു് അതാതിനെ പ്രയോജനപ്പെ ടുത്തുകയാണ വേണ്ടതു്.'' ശേഷപ്പൻ തന്റെ ജീവിതാനുഭവത്തിന്റെ വെളി ച്ചത്തിൽ ഒരു തത്വം പഠിപ്പിച്ച ആത്മാഭിമാനത്തോടെ പൊടിവലിച്ച് ആചാ ര്യരുടെ മുഖം നോക്കി.

''നിങ്ങളും എന്തുവേണമെങ്കിലും ചെയ്യോളൂ. അവകാശത്തെക്കുറിച്ച സംബ ന്ധിക്കുന്ന ഇപ്പോഴത്തെ തീരുമാനത്തിനെതിരെ അപ്പീൽ കൊടുത്താൽ പ്രയോ ജനപ്പെടുമോ?'' ബാലാചാര്യർ ചോദിച്ചു.

''ചിദംപ്പന്റെ അവകാശവാദം പരിഗണിക്കപ്പെട്ടില്ല. കൈമടക്ക് കിട്ടിയപ്പോൾ തഹസിൽദാർ എന്തോ ചെയ്തുവെന്നുമാത്രം. അപ്പീൽ ചെയ്യാൻ അവകാശവാദം കാററിൽപ്പറക്കും. ജനനരജിസ്റ്ററിൽ 'ശങ്കരപ്പൻ, ജാതി ഉട യൻ' എന്ന് വ്യക്തമായി എഴുതിയിട്ടുണ്ട്. അതു് ഹാജരാക്കപ്പെട്ടിട്ടില്ല. അപ്പീലിന് അതൊരൊററ കാരണംമതി.''

ശേഷപ്പന്റെ വാക്കുകൾ ആചാര്യർക്ക് ഉത്സാഹം പകർന്നു. ഗ്രാമത്തോടുള്ള അഭിമാനംകൊണ്ടോ കാശിന്റെ ആശകൊണ്ടോ ശേഷപ്പൻ തന്റെ നിയമ സഹായം നൽകിയതാണ്. ശേഷപ്പനു് സ്വാർത്ഥത്തിൽ മാത്രമേ നോട്ടമുള്ളൂ. ഇപ്പോൾ പഡപ്പനും ഇയാളും ഇടഞ്ഞിരിക്കയാണ്. അതുകൊണ്ടു് ഇങ്ങോ

കൂടി വന്നതാണെന്ന് സ്പഷ്ടം. എന്നാൽ അയാളുടെ സ്വാർത്ഥത്തോടൊപ്പം ഒരു പരമാർത്ഥവും കുടുങ്ങിക്കിടക്കയാണ്. ആചാര്യർ തന്റെ ദീർഘമായ ജീവിതാനുഭവത്തിൽനിന്ന് പഠിച്ചപാഠം ദുഃഖപൂർണ്ണമായിരുന്നു. ശേഷപ്പനെപ്പോലുള്ളവരും ലോകത്തിലാവശ്യമാണെന്ന പാഠം അദ്ദേഹത്തിന് പുതുതല്ല.

ഓദ ആചാര്യരുടെ ഇല്ലത്തുനിന്നിറങ്ങി നേരെ ഗൗഡരുടെ ഭവനത്തേക്കു പോയി. പാർവ്വതിയമ്മയോടും സംഗതികളൊക്കെ പറഞ്ഞു. പാർവ്വതിയമ്മ, തന്റെ ഭർത്താവും ശേഷപ്പനും ഇണങ്ങിനടന്നിരുന്ന കാലത്തെ സംഭവങ്ങൾ അനുസ്മരിച്ചു. ഇപ്പോഴെങ്കിലും ശേഷപ്പന് തന്റെ കുഞ്ഞുങ്ങളുടെ നന്മയ്ക്കുവേണ്ടി വല്ലതും ചെയ്യാൻ തോന്നിയല്ലോ! അവർ നിരുദ്ധകണ്ഠയായി.

അന്നു വൈകുന്നേരം യശവന്തറാവു ഹാവനൂർക്ക് പോകാൻ കുതിരയെ തയ്യാറാക്കുന്നതുകണ്ട് ബാപ്പുസാഹേബ് അന്വേഷിച്ചു. ''അവിടെയെന്താണു കാര്യം? അമ്മാവാ, നിങ്ങൾക്ക് വേണ്ടവരെ ഇങ്ങോട്ടു വിളിപ്പിക്കാം. ചൈത്രമാസം, സന്ധ്യയോടെ കാറ്റും മഴയും വരാം.'' യശവന്തരായർക്ക് തന്റെ മനോവിചാരങ്ങൾ പ്രകടിപ്പിക്കാൻ ഒരവസരം കിട്ടി.

''ഈ വൃദ്ധനോട് നിനക്ക് വാത്സല്യമുണ്ടെങ്കിൽ ഞാൻ പറയുന്ന ഒരു വാക്ക് അനുസരിക്കാമോ? ഞാൻ ബുദ്ധിമുട്ടരുതെന്നുണ്ടെങ്കിൽ എന്റെ വാക്കു കേൾക്കണം.''

യശവന്തറാവു പറയാൻ പോകുന്നതെന്തെന്ന് ബാപ്പുസാഹേബിനറിയാമായിരുന്നു. ഇപ്പോൾ ഹാവനൂർക്ക് അദ്ദേഹം പോകുന്നതെന്തിനാണെന്നും അറിയാം. ഭാമയ്ക്കെതിരായ പരാതി പിൻവലിപ്പിക്കാൻ. ഹാവനൂർക്കാരെ സന്തോഷിപ്പിക്കുന്ന കാര്യം അയാൾക്കിഷ്ടമുള്ളതല്ല. തന്റെ അഭിപ്രായം യശവന്തരായരെ അറിയിക്കുകയും ചെയ്തു. യശവന്തരായരാകട്ടെ, മറുപടിയോടൊപ്പം ഉപദേശവും നൽകി.

''എനിക്കൊന്നേ പറയാനുള്ളു: നീ ഈ കൂട്ടുകെട്ട് അവസാനിപ്പിക്കണം. നാളെ ലക്ഷ്മിബായി ഇവിടെ വന്നാൽ ഞാൻതന്നെ നിനക്കെതിരായി നില്ക്കും. ഓർത്തോളൂ.'' അദ്ദേഹം താക്കീതുകൊടുത്തു.

ബാപ്പുസാഹേബ് പതിവനുസരിച്ച് വാദിക്കാൻനിന്നു. പദ്മപ്പനെ ന്യായീകരിച്ചു. നാട്ടിൽ ചേരിതിരിവുണ്ടാകുന്നത് നല്ലതല്ലെന്ന് ഉപദേശിച്ചപ്പോൾ അതിന് കാരണക്കാരൻ ബാളാചാര്യരാണെന്നു പറഞ്ഞു. അദ്ദേഹം കാറസത്തം ചെയ്യുകയാണെങ്കിൽ നാട്ടിൽ ചേരിതിരിവുണ്ടാകയില്ലെന്നും പറഞ്ഞു. ലിംഗപ്പനെപ്പറ്റി ചോദിച്ചപ്പോൾ അതൊക്കെ പദ്മപ്പന്റെ കാര്യമാണെന്നു പറഞ്ഞൊഴിഞ്ഞു. ഇനിയെന്ത് ചെയ്യുകയാണെങ്കിലും പദ്മപ്പനോട് ചോദിച്ചിട്ടേ ഉള്ളുവെന്ന് അറിയിക്കയും ചെയ്തു.

ബാളാചാര്യരോടുകൂടി ആലോചിച്ചിട്ടാണ് താൻ അഭിപ്രായം വ്യക്തമാക്കിയതെന്ന് യശവന്തറാവു പറഞ്ഞു. അദ്ദേഹം നേരെ ആചാര്യരുടെ ഇല്ല

ത്തെയ്ക്കുപോയി. ബാപ്പുസാഹേബ് പഡരപ്പനോട് ആലോചിക്കാൻ അങ്ങോട്ടുംപോയി.

ശേഷപ്പനോട് ഇടഞ്ഞതിനാൽ പഡരപ്പനും അല്പം ഭയന്നിരുന്നു. ശേഷപ്പൻ മറുചേരിയിൽ ചേർന്നാൽ? തങ്ങളുടെ കൂടെയായിരുന്നപ്പോൾ വേണ്ടുവോളം സഹായിച്ചു. [illegible]ബായി തിരിച്ചുവരികയാണെങ്കിൽ വയലുകളൊക്കെ ബാപ്പുസാഹേബ് കൃഷിക്കാരുടെ പേരിൽ എഴുതിക്കൊടുക്കണമെന്ന് നിർദ്ദേശിച്ചിരുന്നു. ലിങ്കപ്പന്റെ അവകാശത്തർക്കത്തിലും അയാളുടെ നിയമസഹായം ആവശ്യമാണ്. എന്നാലിപ്പോൾ ഉപദേശങ്ങളരായാൻ സാദ്ധ്യമല്ല. അതുകൊണ്ട് പഡരപ്പൻ മറ്റൊരു വിദ്യ പ്രയോഗിക്കാനുറച്ചു. യശവന്തറാവുമപ്പോൾ സന്ധിസംഭാഷണത്തിന് ശ്രമിക്കുകയാണ്. ചില ഉപാധികളിന്മേൽ ഉടൻതന്നെ ഒരു സന്ധിയുറപ്പിച്ചാലോ? ഒരു പേരിനുമാത്രം. നമ്മുടെ ഉപാധികളെന്താണെന്ന് ഉടനെ യശവന്തരായരെ അറിയിക്കണം. ഒന്നാമതായി ലിങ്കപ്പൻ ഗൗഡരുടെ പിന്തുടർച്ചാവകാശിയാണെന്നു സ്ഥാപിച്ച് ഗ്രാമാധികാരിയായി വരണം. രണ്ടാമതായി ഭാരമ്മെതിരായ പരാതി സർക്കാരിന്റെ മുമ്പിലുണ്ട്. അത് നിയമാനുസൃതം തീരുമാനിക്കപ്പെടണം. ഹാവനൂർക്കാർ കൊടുത്ത പരാതി അവർതന്നെ പിൻവലിച്ചാൽ നന്ന്. ഇല്ലെങ്കിൽ ഭാരമ്മ അവരോട് ക്ഷമായാചനം ചെയ്യണം. ഈ ഉപാധികൾ ബാളാചാര്യർ സമ്മതിച്ചുതന്നാൽപിന്നെ നാട്ടിൽ ചേരിപ്പോരിന് സാദ്ധ്യതയില്ലാതാവും.

അന്നുരാത്രി ഊണുകഴിഞ്ഞപ്പോൾ ബാപ്പുസാഹേബ് യശവന്തരായരെ ഈ അഭിപ്രായങ്ങളറിയിച്ചു. അദ്ദേഹം മിണ്ടാതിരുന്ന് എല്ലാംകേട്ടു. ''ഞാൻ പറഞ്ഞത് അനുസരിക്കില്ലെന്നുമാത്രം പറഞ്ഞാൽ മതിയല്ലോ. ഇത്രയൊക്കെ വളച്ചുകെട്ടേണ്ട ആവശ്യമേയില്ലല്ലോ.'' അദ്ദേഹം അറുത്തുമുറിച്ചു പറഞ്ഞു. എന്നിട്ട് അധികം സംസാരിക്കാനിടകൊടുക്കാതെ ഉറങ്ങിക്കളഞ്ഞു.

നേരം വെളുക്കുന്നതിനു മുമ്പുതന്നെ അദ്ദേഹം കുതിരപ്പുറത്ത് ഇന്ദുപുരത്തേയ്ക്കു പുറപ്പെട്ടുകഴിഞ്ഞതായി ബാപ്പുസാഹേബ് രാവിലെ അറിഞ്ഞു. അമ്മാവന് ദേഷ്യംവരുമെന്ന് അയാൾക്കറിയാം. എങ്കിലും ഈ വാർത്ത അയാളെ കൂടുതൽ ദുഃഖിപ്പിച്ചു. താൻ ചെയ്യുന്നത് തെറ്റോ ശരിയോ എന്നത് അയാൾക്ക് മനസ്സിലാവുന്നില്ല. അമ്മാവൻ ദേഷ്യപ്പെട്ട്, ഒന്നും മിണ്ടാതെ പൊയ്ക്കളഞ്ഞ ആവലാതിയോടെ ഇരിക്കുമ്പോൾ മറ്റൊരു വാർത്തകൂടി കേട്ടു. ഹവിൽദാർ രാമയെ പിടിക്കാൻ അധികാരിയുടെ വീട്ടിലേയ്ക്കു പോയിരുന്നു. ആ സമയം കചകണ്ണി ശേഷപ്പൻ അവനെ താലൂക്ക് മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാക്കുവാൻ കൊണ്ടുപോയിരിക്കയായിരുന്നുവത്രെ. ബാപ്പുസാഹേബ് ചിന്താധീനനായി.

പാർവ്വതിയമ്മഗൗഡത്തിയും ബാളാചാര്യരും നിർദ്ദേശിച്ചതനുസരിച്ച് ജൈനൻ ചിന്നപ്പൻ ദാമയോടൊപ്പം താലൂക്കാഫീസിലേയ്ക്ക് യാത്ര പുറപ്പെട്ടു-ദാമയ്ക്ക് ജാമ്യംനിന്ന് അവനെ മോചിപ്പിച്ചു കൊണ്ടുവരണം. നേരം പുലർന്നിരുന്നു. മൂന്നുപേരായി പുറപ്പെടുന്നത് ഒരു ലക്ഷണക്കേടാണ്. അതുകൊണ്ട് കോൽക്കാരൻ മല്ലപ്പനേയും അവർ കൂട്ടി. ചൈത്രമാസത്തെ പൊള്ളുന്ന വെയിൽ പരക്കുന്നതിനുമുമ്പായി താലൂക്കിലെത്തണം-അതായിരുന്നു പരിപാടി.

അവകാശത്തർക്കത്തെ സംബന്ധിക്കുന്ന ഹർജി തള്ളിക്കളഞ്ഞ തഹസിൽദാരുടെ തീരുമാനത്തിനെതിരെ പാർവ്വതിയമ്മയുടെ അപ്പീൽ റവന്യൂ ഡിവിഷണൽ ഓഫീസർക്ക് സമർപ്പിക്കണമെന്ന് തീരുമാനിക്കപ്പെട്ടു. ഈ അപ്പീലിനും ദാമയെ ജാമ്യത്തിലിറക്കുന്നതിനും ആവശ്യമായി വരുന്ന ചെലവ് പാർവ്വതിയമ്മയ്ക്കുവേണ്ടി ജൈനൻ ചിന്നപ്പൻ ചെയ്യണം. അതും ഉറച്ചു. ചിന്നപ്പൻ ഇരുന്നൂറുരൂപ നിറച്ച മടിശ്ശീല അരക്കെട്ടിൽ മുറുക്കികെട്ടി ശേഷപ്പൻ ആവശ്യമായ ഉപദേശങ്ങൾ മുൻകൂട്ടി നൽകിയിരിക്കയാണ്.

ചിന്നപ്പന് അത്ഭുതപൂർവ്വമായ ഉത്സാഹവും ആവേശവും. തനിക്കറിയാറായശേഷം അമ്പത് മഴക്കാലങ്ങൾ അയാൾ കണ്ടിരിക്കുന്നുവത്രെ. ഏററവും കൂടുതൽ മഴപെയ്തതും ഏററവും കുറവ് മഴപെയ്തതും ഏതേത് വർഷത്തിലാണെന്നു പറയാൻ ചിന്നപ്പന് കഴിയും-അയാളുടെ ഓർമ്മശക്തി അത്ഭുതകരമാണ്. അയാൾ ജോലി ചെയ്യുന്ന പറമ്പിലോ തോട്ടത്തിലോ ഒരു മല്ലികക്കുട്ട സ്ഥാനം മാറിയാൽ അയാൾക്കത് മനസ്സിലാവും. എന്നാൽ ജീവിതത്തിലൊരിക്കലും അയാൾ താലൂക്കാഫീസ് കണ്ടിട്ടില്ല. ആദ്യമായി അങ്ങോട്ടു ചെല്ലുകയാണ്-അയാളുടെ മനസ്സ് പലതരം ചിന്തകളാൽ വ്യാകുലമായിരുന്നു. ഈ വിവരം അറിഞ്ഞപ്പോൾ ശേഷപ്പന് അതും നന്നായെന്നു തോന്നി

താലൂക്കാഫീസിന്റെ മുററത്ത് ദാമയേയും ചിന്നപ്പനേയും നിറുത്തി ശേഷപ്പൻ ആഫീസിൽചെന്ന് ഒരു മുറിയിൽ കയറി. കാക്കിയൂണിഫോം ധരിച്ച പോലീസുകാർ അങ്ങുമിങ്ങും ഉലാത്തുകയാണ്. അതു കാണുമ്പോൾ ചിന്നപ്പന്റെ പ്രാണൻ പിടയും.

''ദാമാ, നമുക്കങ്ങ് വെളിയിൽ പോയി മൈതാനത്ത് ചെന്നിരിക്കുന്നതല്ലേ നല്ലത്? മല്ലൻ ഇവിടെ നിൽക്കട്ടെ. കുലകർണ്ണി പുറത്തിറങ്ങി വിളിക്കാൻ പറഞ്ഞാൽ അവൻ ആ വിവരം നമ്മളോട് പറയും '' ചിന്നപ്പൻ വെളിയിൽ കടക്കാനുള്ള സൂചനനൽകി.

ദാമയ്ക്കത് സമ്മതമായില്ല. ആളുകൾ ഓഫീസ്‌വളപ്പിൽ കൂട്ടംകൂടിയിരുന്ന് സൊള്ളുന്നു. നമ്മളെന്തിനു പുറത്തുപോകണം? ''അമ്മാവാ, സാരമില്ല. ഇവിടെത്തന്നെ നിഴലുണ്ട്; നിലം നല്ല വൃത്തിയുമുണ്ട്. ഇനി പുറത്തുപോയി

എവിടെ ഇരിക്കാൻ, ഈ വെയിലത്തു്?'' അവൻ ചിന്നപ്പന്റെ അഭിപ്രായം ഒട്ടും പരിഗണിച്ചില്ല.

ചിന്നപ്പന്റെ കാലുകൾ വിറയ്ക്കുന്നു. നെററിയിൽ വിയർപ്പുകണങ്ങൾ പൊടിഞ്ഞു. പോലീസുവന്നു് ദാദയുടെമേൽ വാറണ്ടുനടത്തി, അവനെ ജയിലിൽ കൊണ്ടുപോയാൽ എന്തുഗതി? ഈ ചിന്ത അയാളെ വിഷമിപ്പിച്ചുകൊണ്ടിരുന്നു. ദാദയെ പോലീസിനുകൊടുത്തു തിരിച്ചുപോയാൽ ഗ്രാമത്തിൽ ഒരാളുടേയും മുഖത്തുനോക്കാൻ പററില്ല. പാർവ്വതിയമ്മയോടു് ആണയിട്ടു പറഞ്ഞതാണു്. ജാമ്യംനിന്നു് ദാദയുടെ വാറണ്ടു് റദ്ദുചെയ്യിച്ചു വരുമെന്ന തന്റെ വാഗ്ദാനം നിറവേററണ്ടേ? പിന്നെ ഈ ശേഷപ്പനെ വിശ്വസിക്കാനും കൊള്ളില്ല. ആഫീസിലെത്തി, വെററിലയിൽ ചുണ്ണാമ്പുതേയ്ക്കുന്ന സമയംകൊണ്ടു് ദാദയുടെ വാറണ്ടു് റദ്ദാക്കിക്കളയും എന്നുപറഞ്ഞ ശേഷപ്പനെ ഒരുമണിക്കൂറായിട്ടും വെളിയിൽ കാണാനില്ല. ചിന്നപ്പനു് പണ്ടുമുതല്ക്കുതന്നെ ഈ പേന വീരപ്പന്മാരെ പേടിയാണു്. അവന്റെ മനസ്സിൽ വേണ്ടാത്ത സംശയങ്ങൾ താണ്ഡവമാടി. ശേഷപ്പൻ പഡപ്പന്റെ ചേരിയിലാണെന്നു് പ്രസിദ്ധം. സൂത്രത്തിൽ ദാദയെ ആഫീസിലേയ്ക്കു കൂട്ടിവന്നു് ജയിലിലിട്ടടിക്കുക; അതു കഴിഞ്ഞു് 'തഹസീൽദാർ ജാമ്യത്തിൽവിടാൻ പററില്ലെന്നു പറയുന്നല്ലോ!' എന്നു് നിസ്സഹായത നടിക്കുക-അങ്ങനെയും ചെയ്യുക! ശേഷപ്പന്റെ ചരിത്രംതന്നെ ഇത്തരം കഥകളുടെ സമാഹാരമത്രെ. ചിന്നപ്പനു് ഇരുന്നേടത്തു് ഇരിക്കാനായില്ല. എന്നാലീ അഭിപ്രായം പ്രകടിപ്പിച്ചു് ദാദയെ അസ്വസ്ഥനാക്കാനും വയ്യ. ചിന്നപ്പൻ നിന്നനിലയിൽ വിറച്ചുതുടങ്ങി: ആർത്തനായി ശേഷപ്പന്റെ വഴിയുംനോക്കി ഇരിപ്പായി.

ചിന്നപ്പനു് നിമിഷങ്ങൾ യുഗങ്ങളായിമാറി. ദാദ ജിജ്ഞാസയോടെ, എന്നാൽ ചിന്താധീനനാകാതെ വെറുതെ അങ്ങുമിങ്ങും നോക്കിക്കൊണ്ടിരുന്നു. ചിന്നപ്പൻ തന്റെ വെളുത്ത മീശ തടവിയും തലപ്പാവു് ശരിയാക്കിയും വിയർപ്പു തുടച്ചും ശേഷപ്പൻ കയറിയിരുന്ന മുറിയുടെ നേരെ കണ്ണോടിച്ചു നിന്നു. ശേഷപ്പൻ തെററാതെ മുറിയിൽനിന്നിറങ്ങി, ചിന്നപ്പൻ നിന്നിടത്തേയ്ക്കു് അയാളുടെ പിന്നിലൂടെ വന്നു. ''ചിന്നപ്പനും ദാദയും എവിടെ?'' ചിന്നപ്പൻ ഞെട്ടിപ്പോയി. ''ഞങ്ങൾ........ ഇവിടെത്തന്നെ ഉണ്ട്.'' ''നന്നായിപ്പോയി. വേഗം ഒരു രൂപയെടുക്കൂ.'' ശേഷപ്പൻ രൂപ ചോദിച്ചപ്പോൾ ചിന്നപ്പനു് താൻ ഒരു കെണിയിൽ അകപ്പെട്ടതുപോലെ തോന്നി

ചുററും ആളുകൾ; പോലീസുകാരും ചുററിനടക്കുന്നു; സ്ഥലം വലിയ ആഫീസു്. ഇങ്ങനെയുള്ള സ്ഥലത്തുവച്ചു് മടിക്കുത്തിൽ നിന്നു് ഒരു രൂപ എടുക്കുന്നതു് ആശാസ്യമായ കാര്യമല്ല. എന്നാൽ രൂപയില്ലെന്നു് പറയാനും സാദ്ധ്യമല്ല. ''രൂപയോ? [illegible] വേഗം നടക്കട്ടെ.'' ചിന്നപ്പൻ വ്യക്തമായ മറുപടി നൽകിയില്ല

ശേഷപ്പനു് കോപംവന്നു. അയാൾ ചിന്നപ്പനെ തുറിച്ചുനോക്കി. ഉടനെ കൈ നീട്ടിവീശി. ''ജാമ്യം [illegible] എഴുതിക്കഴിഞ്ഞു. അതിനു്

എണ്ണയുടെ സ്വാദൊന്നാസ്വദിക്കണം. നടക്കട്ടെയെന്നു പറഞ്ഞല്ലോ; എന്താ നടത്തേണ്ടതു്? നിന്റെ തലയോ?'' അയാൾ രോഷാകുലനായി; കയ്യിലുണ്ടായിരുന്ന കടലാസുകഷണം ചുരുട്ടിയെറിഞ്ഞു.

ചിന്നപ്പന്റെ മുഖത്തു് ഭ്രാന്തിന്റെ ലക്ഷണം കണ്ടുതുടങ്ങി. ശകാരംകേട്ട ഒരു കൊച്ചുകുട്ടിയെപ്പോലെ അയാളുടെ മുഖം ഇരുണ്ടുപോയി; വളരെ മെല്ലെ എന്തോ പുലമ്പി. തലയിലുണ്ടായിരുന്ന കീറിയ ഉറുമാലെടുത്തു് അതിന്റെ തലയ്ക്കു് കെട്ടിയിരുന്ന മൂന്നണയും മൂന്നു് കാലണയും ശേഷപ്പനു കൊടുത്തു. ''ഇപ്പോൾ ഇത്രയുള്ളൂ. മതിയാവില്ലേ?'' അയാൾ വിഡ്ഢിച്ചിരി ചിരിച്ചു.

ശേഷപ്പനു് അസഹ്യമായ കോപംവന്നു. എങ്കിലും ക്ഷമിച്ചു. കൃഷിക്കാരിൽനിന്നു് പണം പിടുങ്ങുന്നതു് തന്റെ വ്യക്തിത്വത്തിന്റെ പ്രാധാന്യമേറിയ ഒരു ഘടകമാണെന്നു് അയാൾ അഭിമാനിക്കാറുള്ളതാണു്. ഇപ്പോൾ അതു് പരീക്ഷിക്കപ്പെടുകയാണു്. കൃഷിക്കാരൻ വയലിലുണ്ടാകുന്ന വിളവുകളുടെ കാര്യത്തിൽ കാണിക്കുന്ന ഔദാര്യം കാശിന്റെ കാര്യത്തിൽ കാണിക്കാറില്ല. ചിന്നപ്പനോടു് അയാളുടെ തോട്ടത്തിലെ മുഴുവൻ വിളവും വല്ലവരും ചോദിച്ചാൽ സസന്തോഷം കൊടുത്തേക്കും; എന്നാൽ കാശുകൊടുക്കാൻ പറയുമ്പോൾ പ്രാണൻ പിടയും. അതുകൊണ്ടു് ശേഷപ്പൻ അതിയായ ക്ഷമയോടെ ഇരയിട്ടു: ''നിന്റെ കയ്യിൽ ഇത്രേയുള്ളൂ?''

ചിന്നപ്പനു് കളവുപറയാനും വയ്യ. ''ഇപ്പോൾ ഇത്രേയുള്ളുവെന്നാണു് തോന്നുന്നതു്. വീട്ടുകാരി പിള്ളേർക്കു് വല്ലതും വാങ്ങിക്കൊണ്ടു വരണമെന്നുപറഞ്ഞു് കുപ്പായക്കീശയിൽ കാശെടുത്തുവച്ചുന്നെന്നു പറഞ്ഞിരുന്നു. അതിലെന്തെങ്കിലും ഉണ്ടോ എന്നൊന്നു നോക്കട്ടെ.'' കീശയിൽ കയ്യിട്ടു് പുകയിലക്കഴൽ, പുകയില, കറുത്ത ഒരു തുണിക്കഷണം, ചെറിയ വെള്ളാരങ്കല്ലു്, തീക്കല്ലു്–ഓരോന്നെടുത്തു് മടിത്തട്ടിൽ വെച്ചുതുടങ്ങി. കഴിയുന്നത്ര സമയംകൊല്ലാൻ ചിന്നപ്പന്റെ വേലയാണതു്. ശേഷപ്പനാണെങ്കിൽ ബുദ്ധിമുട്ടിയും. അയാൾ അക്ഷമനായി ഈ സാധനങ്ങളെ നോക്കിനിന്നു. അവസാനം ഈ സമുദ്രമഥനം കൊണ്ടു ലഭിച്ചതു് രണ്ടു് അറുപ്പുവെപ്പിക നാണ്യങ്ങളാണു്.

നല്ല ദേഷ്യം വന്നിരുന്നുവെങ്കിലും അതൊട്ടും പുറത്തുകാണിച്ചില്ല. ''കാലണകൂടി വേണമല്ലോ, ചിന്നപ്പാ. മുദ്രയ്ക്കു് കടംകിട്ടുമെന്നാണോ വിചാരം? കൂടാതെ ഹർജി എഴുതുന്നവനും എന്തോ കൊടുക്കണം. ജാമ്യക്കടലാസെഴുതി ഹാജരാക്കലും അതിൽ ഉത്തരവെഴുതിയിടുന്നതും മജിസ്ട്രേട്ടിന്റെ ക്ലാർക്കിന്റെ ജോലിയാണു്. അയാളും സാധാരണക്കാരനല്ല. കുറഞ്ഞതു് നാലുരൂപയെങ്കിലും തരാൻ ഏർപ്പാടാക്കണമെന്നു് പറഞ്ഞിരിക്കയാണു്. പാവമാണു്, ഒന്നുമില്ലാത്തവനാണു് എന്നൊക്കെ പറഞ്ഞു് അങ്ങുരൂപയിൽ ഒതുക്കാൻ ഞാൻ തീരുമാനിച്ചിരിക്കുന്നു. നിന്നനില്പിൽ അതെല്ലാമൊപ്പിക്കണം. നീ ഈ കാലും അതുമാവും എണ്ണിക്കൊണ്ടിരുന്നാൽ കാര്യം നടക്കില്ല. ചിന്നപ്പാ, നിന്നോടൊന്നു പറയാം. താലൂക്കാഫീസിലെ ഗുമസ്തൻ കാൽരൂപ കിട്ടുന്ന പണിയാണെങ്കിൽ ഇരുപതുരൂപയാണു്; എന്നെയൊന്നു പറഞ്ഞാൽ അതിനുമുമ്പേ രൂപ

എന്നു പറഞ്ഞാൽ നൂറുരൂപയാണ്. ഇതാദ്യം മനസ്സിലാക്കണം. ഒരുരൂപ എണ്ണാൻ ഞാൻ പറഞ്ഞില്ലേ? അപ്പോഴത്തന്നെ നീയതു മനസ്സിലാക്കേണ്ടതായിരുന്നു. നിന്റെ കൈവശം അത്രയും രൂപയില്ലെങ്കിൽ നീ നാട്ടിലേക്കു പോയി കാശുണ്ടാക്കി വന്നാൽമതി. നീ തിരിച്ചുവരുന്നതുവരെ മാദയെ അതാ ആ തോക്കുംപിടിച്ചു നില്ക്കുന്ന പോലീസുകാരുണ്ടല്ലോ, അവരെ ഏല്പിച്ചു പോകേണ്ടിവരും.'' ഈ സുദീർഘമായ പ്രസംഗം കഴിഞ്ഞ് അതിന്റെ ഫലമറിയാൻ ചിന്നപ്പന്റെ മുഖത്തുനോക്കി.

മടിശ്ശീലയഴിക്കാതെ ഗത്യന്തരമില്ലെന്ന് ചിന്നപ്പനു ബോദ്ധ്യമായി. അയാൾ നിസ്സഹായനായി മടിശ്ശീല തുറന്ന്, അമ്പതുരൂപ എണ്ണിക്കൊടുത്തു ''കലകർണ്ണിസ്വാമീ! നിനക്കു ഞാനിത്രയും രൂപതരാം. പയ്യനെ ജാമ്യത്തിൽ വേഗം വിട്ടുകിട്ടണം. കേട്ടോ.'' പലതവണ ഇതാവർത്തിച്ചു. എണ്ണിയ രൂപതന്നെ വീണ്ടും വീണ്ടും എണ്ണി.

''ചിന്നപ്പാ, നീ അക്കാര്യത്തിൽ വേവലാതിപ്പെടേണ്ടതില്ല. ഇപ്പോൾ ഞാൻ അകത്തുപോയി ഹർജിയിൽ റിമാർക്ക് എഴുതിപ്പിക്കും. ഉടനെ പോലീസുകാർ വരും. മാദ അവരുടെകൂടെച്ചെന്ന് തഹസിൽദാരുടെ മുമ്പിൽ നില്ക്കണം. നീയും അവന്റെകൂടെ ചെല്ലണം. ജാമ്യം നില്ക്കുന്നോയെന്ന് നിന്നോട് ചോദിക്കും. നീ സമ്മതംമൂളിയാൽ മാത്രംമതി.'' ശേഷപ്പൻ ആഫീസിലെ ഒരു മുറിയിൽ കയറി. അയാൾ പറഞ്ഞതുപ്രകാരം പോലീസ് ഹവിൽദാർ മാദയെ തഹസിൽദാരുടെ മുമ്പിൽ കൊണ്ടുവന്നു നിർത്തി. മാദയെ ജാമ്യത്തിൽ വിടാനുള്ള ഉത്തരവായി. ഹവിൽദാർക്ക് 'വെററിലയടയ്ക്കു' കൊടുക്കാൻ ശേഷപ്പൻ 'നാലണ' എടുക്കാൻ പറഞ്ഞു. ചിന്നപ്പൻ സംശയമൊന്നുമില്ലാതെ മടിശ്ശീലയഴിച്ചു. അതിൽ എന്തോ തെരയുന്നതായി നടിച്ച് 'ചില്ലറയൊന്നുമില്ലല്ലോ' എന്നു പറഞ്ഞ് ശേഷപ്പനെ നോക്കി.

''നാലണയെന്നു പറഞ്ഞാൽ ഇരുപത്തഞ്ചുരൂപയാണ്, മൂപ്പരേ! ഞാൻ നേരത്തേ പറഞ്ഞില്ലേ; അതിത്രവേഗം മറന്നുപോയോ?'' ശേഷപ്പൻ ചിരിച്ചു.

മടിശ്ശീലയിലെ കാശിന്റെ ആയുസ്സവസാനിക്കുകയാണ് ചിന്നപ്പൻ വല്ലാതെ വിഷമിച്ചു. താലൂക്കാഫീസിലെ ആദ്യത്തെ അനുഭവം! തൊണ്ടവരെ കയ്ക്കുന്നു. ചുററിലും അപരിചിതരായ ആളുകൾ; യമദൂതന്മാരെപ്പോലെ നില്ക്കുന്ന പോലീസുകാർ; സൗഹൃദത്തിന്റെ ലാഞ്ഛനപോലുമില്ലാത്ത ആഫീസ്കെട്ടിടം-ഇവിടെനിന്ന് വല്ലവിധവും രക്ഷപ്പെട്ട് ഒന്നു നാട്ടിലെത്തിയാൽമതി! ചിന്നപ്പൻ പ്രാർത്ഥിച്ചു. ഇനി ഒരിക്കലും ആഫീസിൽ കാലുകുത്തുകയില്ലെന്ന് അയാൾ ശപഥം ചെയ്തു. മടിശ്ശീലയിൽനിന്ന് ഇരുപത്തഞ്ചുരൂപയെണ്ണി ശേഷപ്പനെ ഏല്പിച്ചു.

താലൂക്കാഫീസിൽനിന്നു മടങ്ങുമ്പോൾ ചിന്നപ്പൻ പ്രസന്നവദനനായിരുന്നു. എന്തോ ആകട്ടെ, മാദയുടെ പേരിലുള്ള വാറണ്ട് റദ്ദുചെയ്യപ്പെട്ടല്ലോ എന്ന് ആശ്വസിക്കാൻ ശ്രമിച്ചു. മടിശ്ശീലയുടെ കനംകുറഞ്ഞതിലുള്ള വിഷാദം

പോലും ആ ഉത്സാഹത്തിൽ പകുതികണ്ട് കുറഞ്ഞുപോയി. ലികപ്പന്റെ അവ കാശത്തർക്കത്തിൽ തഹസിൽദാർ പുറപ്പെടുവിച്ച ഉത്തരവിനെതിരെ അപ്പീൽ കൊടുക്കണം. ഇനി ആ ജോലിയുണ്ട്. അതുംകൂടി ചെയ്തുകഴിഞ്ഞാൽ കൃതാർത്ഥനായെന്ന ആവേശകരമായ ചിന്തയോടെ വഴിക്കവെച്ച് ശേഷപ്പനെ അക്കാര്യം ഓർമ്മിപ്പിച്ചു.

''നേരാണല്ലോ. ഞാനക്കാര്യം മറന്നേപോയി. ഓർമ്മപ്പെടുത്തിയതും നന്നായിപ്പോയി. വക്കീലിനെ കണ്ടുകളയാം. അങ്ങോട്ടു നടക്കാം. ഒരു മണിക്കൂറിൽ സംഗതി അവസാനിപ്പിച്ച് നമുക്ക് പട്ടണത്തിലൊന്നു പോകണം.'' ശേഷപ്പനടക്കമുള്ള ത്രിമൂർത്തികൾ ശേഷപ്പന്റെ പരിചയക്കാരനായൊരു വക്കീലിന്റെ അടുത്തുചെന്നു.

ശേഷപ്പൻ കടലാസുകൾ കൊടുത്തു. വക്കീൽ വലിയ ഗമയിൽ കടലാസുകൾ പരിശോധിച്ചു. ശേഷപ്പനോട് പല ചോദ്യങ്ങളും ചോദിച്ച് അദ്ദേഹം കൂടുതൽ വിവരങ്ങൾ ശേഖരിച്ചു. കണ്ണടയെടുത്ത് മേശപ്പുറത്തുവച്ചു. ''അപ്പീലാക്കിയാൽ തഹസിൽദാരുടെ ഉത്തരവ് റദ്ദായിപ്പോകും, സംശയമില്ല. നല്ല കേസാണ്.'' വക്കീൽ ഉറപ്പുനൽകി.

''എന്നാൽ പിന്നെ അപ്പീൽ സമർപ്പിക്കണം. പാവ്വതിയമ്മയോട് വക്കാലത്ത് ഒപ്പിടുവിച്ച് ഞാൻ കൊണ്ടുവരാം. അപ്പീൽ ഹർജി എഴുതിത്തന്നാൽ അവരുടെ ഒപ്പുവാങ്ങി ഞാൻ അയച്ചുതരാം.'' ശേഷപ്പൻ പറഞ്ഞു.

''വക്കാലത്തുകടലാസ് നിങ്ങൾ കൊണ്ടുവരൂ. സമ്മതിച്ചു. നമ്മുടെ ഫീസോ?'' ഒരു തമാശപറഞ്ഞു് വക്കീൽ കോട്ടുവായിട്ടു.

''പറഞ്ഞതുപോലെ വക്കീൽഫീസ് കൊടുക്കേണ്ടിവന്നല്ലോ ചിന്നപ്പാ?'' ശേഷപ്പൻ അയാളുടെ മുഖംനോക്കി.

മറെറാരു സന്ദർഭത്തിലായിരുന്നെങ്കിൽ ചിന്നപ്പന്റെ മറുപടി ഊഹിക്കാവുന്നതേയുള്ളൂ. എന്നാലിപ്പോൾ അയാൾക്ക് ലികപ്പന്റെ പിതൃസ്വാവകാശം റദ്ദുചെയ്തു കിട്ടണം. ആ ആവേശത്തിലാണ്. വേഗം മടിശ്ശീലയഴിച്ചു. ''എത്ര കൊടുക്കണം?'' ശേഷപ്പൻ ഒരു വിരൽപൊക്കി കാണിച്ചു. നൂറുരൂപ കൊടുക്കണം. ചിന്നപ്പൻ ഒന്നു ഞെട്ടിയെങ്കിലും രൂപയെണ്ണിത്തുടങ്ങി. ശേഷപ്പൻ അത്രയും രൂപകൊടുത്തു് ക്ഷമാപണസ്വരത്തിൽ അപേക്ഷിച്ചു. ''ഇത്ര കൊണ്ട് ഈ കേസ് നേരെയാക്കിത്തരണം.''

അദ്ദേഹത്തിനും ഈ വേലകളൊക്കെ പിടിപാടുള്ളതാണ്. ''ഇപ്പോൾ ഇഷ്ടമുള്ളതു് തരൂ. പിന്നത്തെക്കാര്യം പിന്നെ നോക്കാം. എല്ലാം ശരിയാക്കാം.'' അദ്ദേഹം ഔദാര്യം പ്രകടിപ്പിച്ചു.

ശേഷപ്പൻ ഈ അവസരം ഉപയോഗപ്പെടുത്തി ചിരിച്ചുകൊണ്ട് മറെറാരപേക്ഷ സമർപ്പിച്ചു: ''ഈ നില്ക്കുന്ന നമ്മുടെ പയ്യനണ്ടല്ലോ, ഇവനെതിരെ ഒരു ക്രിമിനൽ കേസുണ്ട്. എന്തോ വിദ്വേഷം കാരണം ഒരു കള്ളക്കേസുണ്ടാ

കിയതാണ്. ഇപ്പോൾ ജാമ്യംനൽകി വാറണ്ട് റദ്ദുചെയ്യിപ്പിച്ചു. ഒരുപക്ഷേ ഭാവിയിൽ വിചാരണയുവന്നാൽ നിങ്ങൾതന്നെ ഈ കേസും നടത്തിത്തരണം. അവനാണെങ്കിൽ തീരെ പാവം. ഒരു സൽക്കർമ്മമെന്നു കരുതി അതു ചെയ്യണം''

വക്കീലിന്റെ മുഖത്തു് ഗൗരവം. പുരികങ്ങൾ ചുളിഞ്ഞു. നോട്ടങ്ങൾ മുനയുള്ളതായി. മേഘംമൂടി കറുത്തിരുണ്ട ആകാശം ശബ്ദമുഖരിതമായി. ''ക്രിമിനൽ കേസാണത്രെ! വെറുതെ കേസ് വാദിക്കണമത്രെ! മനസ്സിലായില്ലേ? വാളിന് പനിപിടിപ്പിക്കുന്നതരം വർത്തമാനം പറയാതെ! ഒരൊററ പോലീസ് കേസും ഞാൻ ഇന്നത്തോളം നൂറു രൂപ ഫീസില്ലാതെ വാദിച്ചിട്ടില്ല. കോടതിയിൽ ഞങ്ങൾക്കും ചില വിലയൊക്കെയുണ്ട് കേട്ടോ'' അദ്ദേഹം തുറിച്ചു നോക്കി.

ശേഷപ്പനുണ്ടോ വിടുന്നു! ''ഇതൊരു പൊതുപ്രശ്നമാണ്. ഫോളി പൗണ്ടറിക്ക് നായാട്ടു നടക്കുമ്പോൾ ഗ്രാമത്തിന്റെ അഭിമാനം കാക്കാൻ ഇവനൊരു അടിപിടി നടത്തി. ഇപ്പോൾ കാര്യമെങ്ങനെയെന്നുവന്നാൽ നാട്ടിൽനിന്ന് സംഭാവന പിരിക്കേണ്ടിവരും. അതുകൊണ്ട് നിങ്ങളോട് പറഞ്ഞെന്നേയുള്ളൂ.''

''കേസ് ഹിയറിങ്ങിനു വരട്ടെ. പാവമാണു ; ഒരു പൊതുകാര്യമാണ് എന്നൊക്കെപറഞ്ഞാൽ പത്തിരുപതു രൂപ കുറയ്ക്കാൻ ഒത്തേക്കും. പാറവക്കീൽ പണിമാത്രം ഇവിടെ നടപ്പില്ല.'' വക്കീൽ തന്റെ തമാശയ്ക്ക് താൻതന്നെ ചിരിച്ചു.

പട്ടണത്തിലെത്തിയപ്പോൾ ചിന്നപ്പന്റെ കയ്യിൽ വെറും ഇരുപത്തഞ്ചുരൂപ മാത്രം അവശേഷിച്ചിട്ടുണ്ട്. ശേഷപ്പന് ഒരുജോഡി തോർത്ത്, ഒരുകൊട്ട വെല്ലം, ഒരുജോഡി ചെരിപ്പ് ഇങ്ങനെ പലവക സാധനങ്ങൾ വാങ്ങേണ്ട ആലോചനയുണ്ടെന്ന് ചിന്നപ്പൻ മനസ്സിലാക്കിയിരുന്നു. അയാൾ നയത്തിൽ പറഞ്ഞു: ''കലകർണ്ണിസ്വാമീ, എന്റെ കയ്യിലുള്ള ചില്ലറ കാശുകൊണ്ട് വേണം എനിക്ക് സാധനങ്ങൾ വാങ്ങാൻ. നിങ്ങളുടെ കൈവശം രൂപയുണ്ടെങ്കിൽ മാത്രം സാധനങ്ങൾ വാങ്ങുന്നതാവും നല്ലത്.''

ഇതു കേട്ടപാടേ ശേഷപ്പൻ മറെറാരു വിദ്യ പ്രയോഗിച്ചു. എങ്ങുനിന്നോ ദൈന്യം തത്സമയം സ്ഥലത്തെത്തി. ''എടോ ചിന്നപ്പാ, ആഫീസിലെ ഗുമസ്തനും പോലീസിനും വക്കീലിനും കൊടുക്കാൻ നിന്റെ കയ്യിൽ രൂപ ഇരിപ്പുണ്ടായിരുന്നു. എല്ലാം കൊടുത്തു് ഇപ്പോൾ ഒരുപക്ഷേ നിന്റെ കൈ കാലിയായിരിക്കും. എന്നാൽ വീട്ടിലെ ചോറുംതിന്ന് നിങ്ങളെപ്പോലുള്ളവരുടെ കാര്യംനോക്കി നടന്ന് എന്റെ കൈയും ഒഴിഞ്ഞുകിടക്കുകയാണ്. എനിക്ക് ചില സാധനങ്ങൾ വാങ്ങിയേ പററൂ. അതിനെന്താ വഴി?''

''എന്തുവഴി? നാട്ടിലേയ്ക്കുള്ള വഴിപിടിച്ച് വണ്ടി തെളിക്കുകതന്നെ! ഇപ്പോൾത്തന്നെ മഴ തകർത്തുപെയ്യാനിടയുണ്ട്; തോട്ടിൽ വെള്ളം നിറഞ്ഞാൽ

ഇവിടെത്തന്നെ കൂടെണ്ടിവരും. ഇനിയൊരിക്കൽ വരുമ്പോൾ എല്ലാം വാങ്ങാം." ചിന്നപ്പൻ അഭിപ്രായപ്പെട്ടു.

''അതൊന്നും പററില്ല. ഞാനിപ്പോൾത്തന്നെ വക്കീലിന്റെ അടുത്തുപോയി അമ്പതുരൂപ വാങ്ങിവരാം. നാളെ വീണ്ടും നൂറുരൂപ കൊടുക്കേണ്ടതുണ്ടല്ലോ. അതിന്റെകൂടെ ഈ രൂപയും കൊടുത്തേച്ചാൽമതി '' ശേഷപ്പൻ ശാഠ്യം പിടിച്ചു. പലചരക്ക കടയിൽനിന്നു് സാധനങ്ങൾ വാങ്ങാൻ കാശുകൊണ്ടു വരാമെന്നുംപറഞ്ഞു് അയാൾ വക്കീലിന്റെ അടുത്തേയ്ക്കുപോയി.

തന്റെ കഴിയിൽ താൻതന്നെ വീണിരിക്കുന്നു. ചിന്നപ്പൻ വിലപിച്ചു. എല്ലാം കണ്ടുകൊണ്ടിരുന്ന മാദ ആശ്വസിപ്പിച്ചു. ''ചിന്നപ്പമാമാ, എന്തിനാ വിഷമിക്കുന്നതു്? ഒരുപണി തുടങ്ങിക്കഴിഞ്ഞാൽ ആരുടെയൊക്കെ കൈയും വായും നിറയ്ക്കണമോ എന്തോ!'' ചിന്നപ്പൻ തലയുയർത്തി. ''നീയെന്തു പറയുന്നനിയാ? കരയുന്ന കുഞ്ഞിന്റെ കയ്യിൽ കൊടുക്കാൻപോലും ഒററച്ചില്ലിയില്ല. ഈ കലകർണ്ണി അമ്പതുരൂപ തട്ടിപ്പറിച്ചല്ലോ!'' അയാൾ നെടുവീർപ്പിട്ടു.

''അംശാലയിൽ കെട്ടിയിട്ട പശുവിനു് നല്ലവണ്ണം കൊടുക്കണം. അല്ലാതെ രക്ഷപ്പെടില്ലെന്നു് അധികാരി പറയാറുണ്ടായിരുന്നത്രേ. ഈ കലകർണ്ണി അതു നടപ്പാക്കുകയാണെന്നു തോന്നുന്നു. കാര്യം നേടണമെങ്കിൽ ഉത്തരക്കാരുടെ കാലുപിടിക്കാതെ പററില്ല മാമാ . . '' മാദ സമാധാനിപ്പിച്ചു.

സർക്കാരാഫീസെന്നു പറഞ്ഞാൽ ബകാസുരന്റെ വയർപോലെയാണു്. ഇതു് നമ്മുടെ കാരണവന്മാർക്കു് നന്നായറിയാമായിരുന്നു. അതുകൊണ്ടാണു് ഗ്രാമത്തിലെ കേസുകളൊക്കെ ഗ്രാമത്തിൽവച്ചുതന്നെ തീർത്തിരുന്നതും. ആഫീസിൽ വന്നതുമുതൽ നീ കണ്ടില്ലേ? രൂപ വെറും പുളിങ്കുരു! മൂന്നുമണിക്കൂറിനകം മടി ശ്ശീല കാലിയാക്കി കടവും വരുത്തിവച്ചു. ഒരൊററ ദിവസത്തിൽ ഒരു വമ്പൻ സമ്പാദ്യം! മിണ്ടാതെ കൊടുത്തുകൊണ്ടിരുന്നാൽ നമ്മെപ്പോലുള്ള പാവങ്ങളുടെ ഗതിയെന്തായിരിക്കും? ആ ചിന്ത ഇവർക്കുണ്ടോ?'' ചിന്നപ്പൻ ആത്മഗതംചെയ്തു.

അവരുടെ സംസാരം അവസാനം ഗ്രാമത്തെക്കുറിച്ചായി. ബാപ്പുസാമിയുടെ ബിന്റെ മീരത്വം, അധികാരിയുടെ മരണം, പഡഭപ്പന്റെ കൗതുകം എല്ലാം സംസാരവിഷയമായി. സമാധിയായ സ്വാമിയുടെ ഗുണഗണങ്ങൾ ചിന്നപ്പൻ വിവരിച്ചു. അദ്ദേഹത്തിന്റെ പുണ്യബലംകൊണ്ടാണു് ഈ പഡഭപ്പന്റെ തെമ്മാടിത്തം ഇത്രയുംകാലം നിലനിന്നതെന്നാണയാളുടെ അഭിപ്രായം. എന്തായാലും പാപത്തിന്റെ കുടംനിറയാതെ തരമില്ല; നിറഞ്ഞുകഴിഞ്ഞാൽ പതനം സുനിശ്ചിതമാണു്. മാദ ഒരുപായം പറഞ്ഞു: ''എന്തുകൊണ്ടു് പുതിയൊരു സ്വാമിയെ തെരഞ്ഞെടുത്തുകൂടാ?''

ശേഷപ്പൻ വക്കീലിന്റെ വീട്ടിൽനിന്നു് തിരിച്ചുവന്നതു് അവർ കണ്ടിരുന്നില്ല. അയാൾ ചോദിച്ചു. ''ചിന്നപ്പാ, എന്നിട്ടു് പുതിയതായി ആരെ കൊണ്ടുവരും.'' ചിന്നപ്പനു് മറുപടി ഇല്ലായിരുന്നു. ''വക്കീലിനോടു് രൂപ വാങ്ങി കച്ചോടമൊക്കെ കഴിച്ചുവോ?'' അയാൾ ചിരിച്ചു.

ശേഷപ്പനും സംസാരിക്കാൻ ഇഷ്ടമില്ലായിരുന്നു. സന്ധ്യയ്ക്കുമുമ്പായി സാധനങ്ങളൊക്കെ വാങ്ങി നാട്ടിലേയ്ക്കുള്ള വഴിപിടിക്കണം. ഒന്നുരണ്ടു ദിവസങ്ങളിൽ തഹസിൽദാർ പാദള്ളി സന്ദർശിക്കുമെന്ന് വഴിയിൽ കണ്ടുമുട്ടിയ ഗൃഹസ്ഥൻ 'കരക്കമ്പി' കൊടുത്തിരുന്നു. അതുകൊണ്ട് ശേഷപ്പൻ വാങ്ങാനുദ്ദേശിച്ച സാധനങ്ങളുടെ പട്ടികയിൽ സുപ്രധാനമായ മാററങ്ങൾ വന്നിരുന്നു. ശർക്കരയോടൊപ്പം പഞ്ചസാര; കടലപ്പരിപ്പോടൊപ്പം ബദാം; മഞ്ഞളോടൊപ്പം കേസരം; ഇങ്ങനെ പലതുംകൂടി.

സാധനങ്ങളൊക്കെ വാങ്ങി വണ്ടിയിൽവച്ചപ്പഴത്തേയ്ക്കും സമയം വളരെ വൈകിയിരുന്നു. അസ്തമിക്കാൻ ഒരുമണിക്കൂർകൂടി കാണും. പാദള്ളി ഭാഗത്ത് കാലവർഷക്കാർമേഘങ്ങൾ, പത്തുംതികഞ്ഞുപെററ എരുമയുടെ അകിടുപോലെ തൂങ്ങിനിന്നു. ആ പകൽവെളിച്ചത്തിലും ഒരു മിന്നൽപ്പിണർ വളഞ്ഞുപുളഞ്ഞുവന്ന് കണ്ണിൽകുത്തി. ഇടയ്ക്കിടെ ഇടിയുടെ ശബ്ദവും കേൾക്കാമായിരുന്നു. മഴപെയ്യാനുള്ള ഈ ഒരുക്കങ്ങളെല്ലാംകണ്ട ചിന്നപ്പൻ പുലർച്ചയ്ക്ക് പുറപ്പെടുന്നതാണ് നല്ലതെന്ന് അഭിപ്രായപ്പെട്ടു. ശേഷപ്പൻ അത് സമ്മതിച്ചില്ല. ''ഛരീ ഛരീ! തഹസിൽദാർ അങ്ങോട്ടു വരുന്നുണ്ട് ചങ്ങാതീ. പുലരുമ്പഴത്തേയ്ക്കും ഗ്രാമത്തിലെത്തണം.'' അയാൾ പറഞ്ഞു. പുറപ്പെടാതെ നിവൃത്തിയില്ല. താലൂക്കാഫീസിൽതന്നെ ഇതുവരേയ്ക്കും നിന്നിരുന്ന കോൽക്കാരൻ മല്ലൻ, തഹസിൽദാർ ഗ്രാമം സന്ദർശിക്കാൻ പോകുന്നുവെന്ന ഉത്തരവുംകൊണ്ട് അവരോടൊപ്പമെത്തി.

വണ്ടി സാവധാനം നീങ്ങി. പകുതിവഴി സഞ്ചരിച്ചിരുന്നില്ല. അപ്പോഴത്തേയ്ക്കും അതിശക്തമായ കാററുതുടങ്ങി. പൊടിപടലം മേഘമാലപോലെ ഉയർന്ന് ആകാശത്തെ കെട്ടിപ്പിടിച്ചു. ചൈത്രമാസത്തിലെ പൊള്ളുന്ന വെയിലിൽ പ്രകൃതി ഭ്രാന്തുപിടിച്ചിരിക്കയായിരുന്നു. തൊട്ടാലറിയാവുന്ന കാററ് ഇപ്പോൾ നോക്കിയാൽ കാണാം. വഴിവക്കിലെ വൃക്ഷലതാദികൾ ആടിക്കുഴഞ്ഞ്, ആർത്തലച്ചു നിലവിളിച്ചു. വിശാലമായ മൈതാനം. കറുത്ത രേഖപോലെ കാണപ്പെട്ട ചക്രവാളത്തിൽനിന്നും ഓടിയെത്തുന്ന കൊടുങ്കാററ് ഭൂമിയെ വിഴുങ്ങുകയാണ്. സൂര്യൻ അസ്തമിച്ചിട്ടില്ല; എന്നിട്ടും പാതിരാവുപോലെ ഇരുട്ടു വ്യാപിച്ചിരിക്കുന്നു. കൊടുങ്കാററിന്റെ ചീററൽ ആകാശത്ത് പ്രതിദ്ധ്വനിച്ചതുപോലെ ഒരററംമുതൽ മറേറയററംവരെ ഇടിമുഴക്കം കേൾക്കായി. ഇടയ്ക്കിടെ മിന്നൽപ്പിണരുകളും കാണായി. ആ പ്രകാശധോരണിയിൽ കാളകളുടെ കാലുകൾ ഇടറി. പൊടുന്നനവെ മഴയും പെയ്തുതുടങ്ങി. വലിയ മാങ്ങയോളം വലിപ്പമുള്ള മഴത്തുള്ളികൾ; അതേ ഭാരവും. തൽക്കാലരക്ഷയ്ക്ക് വണ്ടി ഒരു മരത്തിനടിയിൽനിന്നു. ഭാഗ്യത്തിന്, തൊട്ടടുത്ത് ഒരു തോട്ടം നില്ക്കുന്നു. ദാദയും ചിന്നപ്പനും കോൽക്കാരൻ മല്ലനും ഊഴമിട്ട് സാധനങ്ങൾ തോട്ടത്തിലെ കാവൽപ്പുരയിലേയ്ക്കു കടത്തി. കാളകളെയും അഴിച്ച് തോട്ടത്തിൽ കൊണ്ടുപോയി കെട്ടി.

അന്നു മഴയ്ക്ക് സവിശേഷമായ ശക്തി കൈവന്നിരുന്നു. മഴ ധാരമുറിയാതെ പതിച്ചുകൊണ്ടിരുന്നു. കൊടുങ്കാററ് എല്ലാഭാഗത്തുനിന്നും വീശുകയാണ്.

ഭൂമിയിലും ആകാശത്തും കോലാഹലംതന്നെ. അതിനെ നേരിടാനെന്നവണ്ണം മഴ കഠിനമായി തകർത്തുപെയ്തു. ഉഗ്രനായ രാക്ഷസന്റെ ഗർജ്ജനംകണക്കെ ഇടിവെട്ടി. കാററിന്റെ കണ്ണുതെററിച്ചോടുന്നമട്ടിൽ അത്ഭുതകരമാംവണ്ണം മിന്നൽപ്പിണർ ഒളിവിതറി. ദിക്കുകൾ അന്ധകാരത്തിൽ കലങ്ങിലയിച്ചു. മഴ സാമാന്യനില പ്രാപിച്ചപ്പോൾ ഭൂമിയും മാനവും തമ്മിലുള്ള അന്തരമില്ലായിരുന്നു; അന്തരീക്ഷമാകെ ജലമായിരുന്നു.

അർദ്ധരാത്രിവരെ ഒരേ ക്രമത്തിൽ വീറളിയെടുത്ത് നിപതിച്ചുകൊണ്ടിരുന്ന മഴയൊന്നു നിന്നു. ക്രമേണ മൗനം സർവ്വത്ര വ്യാപിച്ചു. ഇത്രയുംനേരത്തെ ക്ഷോഭവും വിഷമങ്ങളും ഒററയടിക്കു മറന്ന്, മാനവും ഭൂമിയും വീണ്ടും മധുരമായ മൗനത്തിൽ ലയിച്ചു. മഴയുണ്ടാക്കിയ പുതിയ തോടുകൾ ഒഴുകുന്ന ശബ്ദം മാത്രം ഇപ്പോൾ കേൾക്കാം. ചിന്നപ്പന്റെ വണ്ടി വീണ്ടും യാത്രയ്ക്കൊരുങ്ങുകയായി. ഇനിയങ്ങോട്ട് പാളേളിയിലോളം നിരത്തുണ്ട്. വണ്ടി തെളിക്കാൻ വിഷമമില്ല. വണ്ടി സാവധാനം നീങ്ങി.

യാദൃശ്ചികമായി വന്ന ഈ മഴകാരണം യാത്രക്കാർക്ക് യാതൊരു വിഷമവും തോന്നിയില്ല. അവർക്കിതു് നിത്യാനുഭവമാണ്. ചിന്നപ്പൻ പണ്ട് തനിക്കുണ്ടായ മഴയുടെ അനുഭവങ്ങൾ വിവരിച്ചുതുടങ്ങി. കോൽക്കാരൻ മല്ലൻ സന്ദർഭോചിതമായി അവിടവിടെ ഭേദഗതികൾ അവതരിപ്പിച്ചു. ചിന്നപ്പൻ കുഴലിൽ പുകയിലയിട്ട് വലിക്കുകയാണ്. ഒരിക്കൽ തീക്കല്ലുരയുമ്പോൾ അറിയാതെ തീപ്പൊരി ശേഷപ്പന്റെ ഉടമുണ്ടിൽ വീണു. ''ചങ്ങാതീ, തീക്കല്ല് നോക്കിയുരയ്ക്കണം. നീ ഈ വണ്ടിക്കുതന്നെ തീ കൊടുക്കുമല്ലോ.'' ശേഷപ്പൻ കളിയാക്കി.

വണ്ടി തട്ടിയും മുട്ടിയും തോടുകൾ കടന്നും സാവധാനം നീങ്ങി. കൂരാക്കൂരിരുട്ട്. എത്ര ദൂരമെത്തിയെന്നറിയാൻ ഒരു വഴിയുമില്ല. എന്നാൽ ചിന്നപ്പന് ഇക്കാര്യങ്ങളിൽ ഒരു സൂക്ഷ്മേന്ദ്രിയം തന്നെയുണ്ട്. കലകണ്ണി ശേഷപ്പൻ കുനിഞ്ഞുകൂടിയിരുന്ന് ക്ഷീണവും മടുപ്പും കാരണം കോട്ടുവായിട്ടു. 'ശേഷപ്പസ്വാമീ, മുഷിയുന്നുണ്ടോ? ആയിപ്പോയി. ഇനി ഒരു സർവ്വേക്കല്ലുംകൂടി കഴിഞ്ഞാൽ നാടെത്തി.'' ചിന്നപ്പൻ അയാളെ സമാധാനിപ്പിച്ചു. അവർ പാടങ്ങൾക്കടുത്തെത്തിയിരിക്കുന്നു. അപ്പോൾ ഗ്രാമത്തിൽ ആകാശംമുട്ടെ തീ! പാടങ്ങളുടെ അതിർത്തികളിലെ മരങ്ങളൊക്കെ ആ വെളിച്ചത്തിൽ തെളിഞ്ഞു കാണായി. സൂര്യോദയത്തിലെന്നപോലെ മേഘങ്ങൾ ചുകന്നു ശോഭിച്ചു. ആ ദൃശ്യം കണ്ട ചിന്നപ്പന്റെ നെഞ്ചിടിച്ചു. അയാൾക്ക് തന്റെ തോട്ടവും തോട്ടത്തിൽ കുനകൂട്ടിയിട്ടിരുന്ന ചോളക്കററികളും അതിൽ താണ്ഡവമാടുന്ന അഗ്നിയും പ്രത്യക്ഷമായി. സംശയം ഉറപ്പിക്കാൻ അയാൾ കോൽക്കാരൻ മല്ലനോട് ചോദിച്ചു: ''മല്ലാ, ആ തീ നമ്മുടെ തോട്ടത്തിൽനിന്നുതന്നെയാണോ?''

മല്ലനും പരിഭ്രമിച്ചു. ''ശരിയാണ് മാമാ. ജാഗീർദാരുടെ തോട്ടത്തിലെ ആ വലിയ അരയാൽ ശരിക്കും കാണാമല്ലോ. അപ്പോൾ പിന്നെ തീ നിങ്ങ

ളുടെ തോട്ടത്തിനടുത്തുനിന്നാകാനേ വഴിയുള്ളു." മല്ലൻ സംശയം സ്ഥിരീകരിച്ചു.

''ജാഗീർദാരുടെ തോട്ടത്തിൽ ഇങ്ങനെ തീ ആളിക്കത്തത്തക്കവണ്ണം കുനകളൊന്നും ഇല്ലല്ലോ മല്ലാ? വലിയ കുടിലുകൾപോലുമില്ല. ആ ഭാഗത്തൊക്കെ വച്ച് ചോളക്കമ്പിന്റെ കുന ഏറെപ്പ് തോട്ടത്തിലേയുള്ളു. അതു് തീപിടിച്ചുവെന്നാണ് തോന്നുന്നതു്.'' നെഞ്ചുപൊട്ടി കരയുന്ന സ്വരത്തിൽ അയാൾ പറഞ്ഞു.

ഉറക്കംതൂങ്ങി, വണ്ടിയുടെ നടുവിലിരുന്ന ശേഷപ്പൻ ഈ ജ്വാല കണ്ടില്ല. അയാൾക്കു പിന്നിൽ കമ്പിളിമൂടി കിടന്നിരുന്ന രാമയ്യം ഇതു കണ്ടിരുന്നില്ല. ഈ സംഭാഷണംകേട്ട് രാമ പെട്ടെന്ന് വണ്ടിയിൽനിന്ന് വെളിയിലേക്കു ചാടി. കത്തിക്കാളുന്ന തീ അവൻ കണ്ടു. ചിന്നപ്പന്റെ ചോളക്കമ്പ് കൂട്ടിയിട്ട കുനയ്ക്കു തീപിടിച്ചതുതന്നെയെന്ന് അവന് ഉടൻ മനസ്സിലായി. അവൻ വണ്ടിയുടെ മുമ്പിലേയ്ക്കോടി; ''മാമാ പേടിക്കേണ്ട. ഞാനിതാ ഓടിപ്പോയി ആ സ്ഥലം നോക്കിയിട്ട് ഗ്രാമത്തിലേക്കുവരാം. വണ്ടി നിരത്തിലൂടെതന്നെ വിട്ടോളു.'' മറുപടിക്കു കാക്കാതെ അവൻ മാനിന്റെ വേഗതയിൽ തീ കണ്ട ദിക്കിലേയ്ക്ക് ഓടിമറഞ്ഞു.

''എടോ, നീ ആരോടും പറയല്ലേ, നിൽക്കില്ലേ!'' ചിന്നപ്പൻ വിളിച്ചുപറഞ്ഞതു് അവൻ കേട്ടില്ല.

മറ്റു വഴിയില്ലാതെ വണ്ടി മുന്നോട്ടുനീങ്ങി. ഉദ്വേഗം തടക്കാനാവാതെ ചിന്നപ്പൻ കാളകളെ അടിച്ചു. അവ ഓടിത്തുടങ്ങി. "വേനൽക്കാലം: ഉണങ്ങിയ ചോളക്കമ്പ് തീപിടിച്ചാൽ, ചാരമായതുതന്നെ.'' കുനമുഴുവൻ ഭസ്മമായിരിക്കുമെന്ന് മല്ലൻ സങ്കടപ്പെട്ടു. ചിന്നപ്പനു് ഒന്നുംതിരിയാത്ത അവസ്ഥയാണ്. അടികിട്ടിയ കാളകൾ വഴിതെറ്റി ഓടുമ്പോൾ മൂക്കുകയർ പിടിച്ചു വലിക്കാനുള്ള ബോധംപോലും അയാൾക്കില്ലായിരുന്നു. വെളുത്ത മീശയ്ക്കു പിന്നിൽ അയാളുടെ മുഖം രൗദ്രഭാവംപൂണ്ടു.

''ചിന്നപ്പാ, തീ തനിയെവന്നു പിടിച്ചതൊന്നുമല്ല. നീ രാമയെ ജാമ്യത്തിലിറക്കി കൊണ്ടുവന്നില്ലേ, അതിനു് നിന്നെ ഒരു പാഠം പഠിപ്പിക്കാൻ ആ പദ്മപ്പൻ കാണിച്ച തെമ്മാടിത്തമാണിതു്. എനിക്കങ്ങനെയാണ് തോന്നുന്നതു്.'' ശേഷപ്പൻ ഒരു തീപ്പൊരിയിളക്കിവിട്ടു.

ചിന്നപ്പന്റെ രക്തം തിളച്ചു. ഇതുവരെ അയാൾക്ക് സംശയം ഉറപ്പിക്കാൻ പറ്റിയിരുന്നില്ല. ശേഷപ്പന്റെ വാക്ക് കേട്ടതോടെ സംഗതികൾ സ്പഷ്ടമായി. ''എന്റെ ചോളക്കമ്പുകുന ചുട്ടുകരിച്ചാൽ എന്റെ ഭാഗ്യംതന്നെ ചുട്ടുവെന്നാണോ ഈ പദ്മപ്പന്റെ വിചാരം? അവനു് ബുദ്ധിയില്ലെന്ന് കാണിച്ചുകൊടുത്തേക്കാം.'' ദേഷ്യം സഹിക്കാതെ ചിന്നപ്പൻ കാളകളെ അടിച്ചു.

''അല്ല മാമാ, ഈ ക്ഷാമകാലത്തു് മനുഷ്യൻ എവിടെനിന്നെങ്കിലും ചോറും കൊണ്ടുവന്നു തിന്നുകൊള്ളും; ജീവിച്ചോളും. ഈ മൂകപ്രാണികൾ എന്തുചെയ്യും? തീററിയില്ലാതെ പട്ടിണികിടന്നു ചാവും. അങ്ങനെയുള്ള സമയത്തു് ആകെയുള്ള നാലുകുനയ്ക്കു് തീകൊടുക്കുകയെന്നുവച്ചാലത്തെ സ്ഥിതിയെന്താണു്? ഇവനൊക്കെ മനുഷ്യനോ മൃഗമോ?'' മല്ലൻ പല്ലിറുമ്മി.

തൻെറ കുനചുട്ടു് ചാമ്പലായതിലേറെ, ഗ്രാമത്തിൽ കൊള്ളിവയ്ക്കുന്ന തെമ്മാടികൾ സ്വൈരമായി നടക്കുമാറായല്ലോ എന്ന ചിന്തകൊണ്ടു് ചിന്നപ്പനു് സങ്കടമായി. ''മല്ലാ, ഈശ്വരൻ എൻെറ തോട്ടത്തിലെ കിണററിൽ ധാരാളം വെള്ളംതന്നിട്ടുണ്ടു്. വിളവിറക്കാൻ അദ്ധ്വാനിക്കാനുള്ള ശേഷിയും ദൈവം സഹായിച്ചു് എൻെറ കൈകൾക്കുണ്ടു്. ഭൂമിദേവി ദയ വിചാരിച്ചാൽ ഇപ്പോൾ കത്തിച്ചതിൻെറ പത്തിരട്ടി വിളയിച്ചുകാണിക്കും. ഒരുമാസംകൊണ്ടു് കാലിച്ചോളം വളത്തി പശുക്കളുടെ വിശപ്പുമാററും. എന്നാൽ ഇവിടെ പാവങ്ങൾക്കു് സമാധാനമായി ജീവിക്കാൻ പററില്ലെന്നോ? തീവെട്ടിക്കൊള്ളക്കാരുടെ അക്രമം അവസാനിപ്പിക്കാനാവില്ലെന്നോ? എന്നെ ഭയപ്പെടുത്തുന്നതു് അതുമാത്രമാണു്.'' അയാൾ വീണ്ടും ആത്മഗതംചെയ്തു.

''ചിന്നപ്പാ, നീ തുനിഞ്ഞിറങ്ങിയാൽ അതിനും വഴിയുണ്ടാകും. ഗ്രാമത്തിലെ ചട്ടമ്പികൾക്കു് പധമപ്പൻെറ മഠത്തിലാണു് ആശ്രയം നൽകുന്നതു്. ഈയടുത്തായി അയാളുടെ സ്വാധീനം കുറഞ്ഞിരുന്നു. അതിനു്, നീയില്ലാത്ത തഞ്ചംപാർത്തു് നിൻെറ കുനയ്ക്കു് തീവപ്പിച്ചു് താൻ ഉഗ്രനാണെന്നു തെളിയിക്കാൻ അയാൾ ശ്രമിക്കുകയാണു്. അയാളെ ഈ നാട്ടിൽനിന്നു് ഓടിക്കാമോ? ഈ ചട്ടമ്പികളുടെ ബുദ്ധി നേരെയാകും. അയാളെ ഓടിക്കുന്നതും വലിയ പാടുള്ള കാര്യമൊന്നുമല്ല. നിൻെറ കുനയ്ക്കു് തീവെപ്പിച്ചു എന്നു പറഞ്ഞു് നീ ഒരു പരാതി നാളെത്തന്നെ കൊടുക്കുക. തഹസിൽദാർ ഉടനെ ഗ്രാമത്തിലേയ്ക്കു വരുന്നുണ്ടു്. അതുകൊണ്ടു് സംഗതി എളുപ്പമായി. നീ തഹസിൽദാർക്കു് സാഷ്ടാംഗം വീണുപറഞ്ഞാൽമതി. ബാക്കികാര്യം ഞാൻ നോക്കിക്കൊള്ളാം.'' ശേഷപ്പൻ ഉപദേശംനൽകി പൊടിവലിച്ചു.

സാധാരണ സന്ദർഭത്തിലാണെങ്കിൽ ചിന്നപ്പനു് ഈ ഉപദേശം ശരിയാണെന്നു തോന്നുമായിരുന്നു. എന്നാലിപ്പോൾ ആഫീസ്പടി കയറുകയെന്നു വച്ചാൽ വീടും കുടിയും പണയപ്പെടുത്തി, വക്കീലിൻെറയും സാക്ഷിയുടെയും വീടു് നന്നാക്കുകയാണെന്ന പുതിയ പാഠം പഠിച്ചിരിക്കയാണു്. അതുകൊണ്ടു് അയാൾ ഉറച്ചൊരു മറുപടി കൊടുത്തില്ല. ''ആചാര്യസ്വാമി നമുക്കെല്ലാവർക്കും മൂപ്പനായിട്ടുണ്ടല്ലോ. അദ്ദേഹം പറയുന്നതുപോലെ ചെയ്യുക്കാം.''

വണ്ടി കുന്നിൻപുറത്തുനിന്നിറങ്ങി താഴ്‌വാരത്തിലിറങ്ങി. ആ ഉയരത്തിലായിരുന്നപ്പോൾ ആളിക്കത്തുന്ന ജ്വാലകൾ കാണാമായിരുന്നു. എന്നാലിപ്പോൾ ആകാശത്തിലെ ചുമന്ന പ്രകാശംമാത്രം കാണാം. കിഴക്കു് വെളുക്കാൻ ഇനിയും മൂന്നുമണിക്കൂർ വേണം. എന്നാൽ ചിന്നപ്പൻെറ തോട്ടത്തിനുചുററും ദിവസം നേരത്തെ പുലർന്നിരിക്കയാണു്.

## 24

ചിന്നപ്പന്റെ വണ്ടി ഗ്രാമത്തിലെത്തിയപ്പോൾ ഗ്രാമം മുഴുവൻ നിദ്രയിലാണ്ടിരുന്നു. വണ്ടിയുടെ ഒച്ചകേട്ട് കുരയ്ക്കുന്ന നായകളുടെ ശബ്ദമൊന്നൊഴിച്ചാൽ അന്തരീക്ഷം ശാന്തമായിരുന്നു. ചിന്നപ്പന്റെ തോട്ടത്തിൽ സംഭവിച്ച ദുരന്തത്തെക്കുറിച്ച് ഗ്രാമവാസികൾ ഒന്നും അറിഞ്ഞില്ല. ചിന്നപ്പന്റെ വീട്ടിൽ ഭാര്യയും കുട്ടികളും ഒരല്ലലുമറിയാതെ ഉറങ്ങുകയായിരുന്നു. തലേന്നരാത്രി ശരവർഷം പോലെയാണ് മഴപെയ്തത്. അതുപോലെതന്നെ, അഗ്നിയും. പ്രകൃതിയുടെ ഒരു ലീലാവിലാസമത്രെ. അപകടങ്ങളുടെ യഥാർത്ഥചിത്രം മിക്കവാറും നമുക്ക് ദൃഷ്ടിഗോചരമാകുന്നില്ല. ദുരന്തഫലം മാത്രമേ നാമറിയുന്നുള്ളു. വനാന്തരത്തിന്റെ അജ്ഞാതഗഹ്വരത്തിൽ ഇടിത്തീവീണതുപോലെ ചിന്നപ്പന്റെ തോട്ടത്തിൽ അഗ്നി തന്റെ പരാക്രമം മുഴുവൻ പ്രദർശിപ്പിച്ച് ഇപ്പോൾ ആറിത്തണുത്തിരിക്കയാണ്.

ചിന്നപ്പൻ വീട്ടിലേയ്ക്കു പോയില്ല. ഗ്രാമത്തിന്റെ മഹാദ്വാരത്തിലെത്തിയപ്പോൾ വണ്ടി തോട്ടത്തിനുനേരെ തെളിച്ചു. എന്നാൽ തോട്ടത്തിൽചെന്ന് ചോളക്കമ്പ് കത്തിച്ചാമ്പലായതു കാണുവാൻ അയാൾക്ക് സൗകര്യപ്പെട്ടില്ല. തോട്ടം ഗ്രാമത്തിൽനിന്നും രണ്ടുനാഴിക അകലെയാണ്. ഒരു നാഴിക അകലെയുള്ള തോട് കടക്കുമ്പോഴത്തേയ്ക്കും മുമ്പിൽ ദാദ വന്നു. അവൻ ഒരാളെ കൈപിണച്ച് കെട്ടിയിരിക്കുന്നു. ഇടയ്ക്കിടെ ചവിട്ടുന്നുമുണ്ട്.

''ദാദാ, എന്താ സംഗതി?'' ചിന്നപ്പൻ അന്വേഷിച്ചു.

''മാമാ, എല്ലാം നല്ലതിനാണേ! തളവാർ കല്ലനെ പിടിച്ചുകൊണ്ടു വന്നിരിക്കുന്നു. കുന്നസ്സ് ഇവനാണ് തീവച്ചത്. ഇവന്റെ കൈകൾ വെട്ടിക്കളയാം. മേലാൽ ഇത്തരം പണിക്ക് ഇവനിറങ്ങരുത്. എന്നാൽ ഈ ദാരിദ്ര്യവാസി സുളേമോന്റെ കൈമുറിച്ചുകളഞ്ഞാൽ ഈ ഇരപ്പാളി നമ്മുടെ ഗ്രാമത്തിന് ഒരു ഭാരമായിത്തീരും. അതുകൊണ്ട് ഇങ്ങോട്ടു പിടിച്ചുകൊണ്ടുവന്നു.

''ആദ്യം അവനെയെടുത്ത് ഈ വണ്ടിയിലിട്.'' ചിന്നപ്പൻ വണ്ടി തിരിച്ചു.

''കയറെടോ വണ്ടിയിൽ!'' ദാദ ഒരിടിവച്ചുകൊടുത്തപ്പോൾ തളവാർ കല്ലൻ ആടിയാടി വണ്ടിയുടെ അടുത്തേയ്ക്കുവന്നു. കൈപിടിച്ച് പിമ്പിൽ മുറുക്കി കെട്ടിയിരിക്കുന്നു; വണ്ടികയറാൻ സാദ്ധ്യമല്ല. ദാദയ്ക്ക് അവനെ പിടിച്ചു കയറ്റേണ്ടിവന്നു.

വണ്ടി ഗ്രാമത്തിനുനേരെ തിരിഞ്ഞു. വണ്ടിയുടെ ഓട്ടംകാരണമോ, കുറേയധികം കുടിച്ചതുകൊണ്ടോ, പേടിച്ചിട്ടോ തളവാർകല്ലൻ വണ്ടിയിൽ ഛർദ്ദിച്ചു. ചാരായത്തിന്റെ ദുർഗന്ധം വണ്ടിയിൽ നിറഞ്ഞു. ശേഷപ്പന് ഈ മണം അസഹ്യമായിരുന്നു. അയാൾ മൂക്കുപൊത്തി കുത്തിയിരുന്നു.

ഛർദ്ദിച്ചതോടെ മദ്യത്തിന്റെ ലഹരി അല്പം കുറഞ്ഞു. കല്ലന്ന് കുറെശ്ശെ പരിസരബോധമുണ്ടായി. ചിന്നപ്പന്റെ കാലുപിടിച്ച് ഭ്രാന്തന്റെ മട്ടിൽ കരഞ്ഞുതുടങ്ങി: ''മാമാ, എന്റെ തെറ്റ് ക്ഷമിക്കണേ, മാപ്പാക്കണേ!'' അവന്റെ കൈകൾ കെട്ടിയിരിക്കയാണ്. അച്ഛ മനസ്സിലായപ്പോൾ അവൻ കൊച്ചുകുഞ്ഞിനെപ്പോലെ നിലവിളിച്ചുതുടങ്ങി; പലതും പുലമ്പിക്കൊണ്ടിരുന്നു.

''മിണ്ടാതിരി, സൂളേമോനേ!'' മാമ ഒരിടികൂടിവച്ചുകൊടുത്തു. അതോടെ അവൻ ഒരിക്കൽകൂടി ഛർദ്ദിച്ചു. ലഹരി പൂർണ്ണമായും വിട്ടുപോയി.

''കുന്നപ്പ് തീകൊടുത്തത് തെറ്റായിപ്പോയി, മാമാ. സ്വന്തം മകനാണെന്നു വിചാരിച്ച് എന്നെ രക്ഷിക്കണേ മാമാ. നിങ്ങളുടെ ചോളക്കമ്പിന്റെ വില പഡമപ്പസ്വാമിയോടുപറഞ്ഞ് തരാൻ ഏർപ്പാടുചെയ്യാം. കുടിച്ചപ്പോൾ എനിക്ക് ലക്കം ലഗാനമില്ലായിരുന്നു, മാമാ'' അവൻ ഉച്ചത്തിൽ നില വിളിച്ചു. വണ്ടി ഗ്രാമത്തിലെത്തിയപ്പോഴും അവൻ നിലവിളിക്കുകയായിരുന്നു. കോൽക്കാരൻ മല്ലൻ വണ്ടിയിറങ്ങി നേരത്തെ ഗ്രാമത്തിലെത്തിയിരുന്നു. തീവെച്ചു നടന്ന വാർത്ത അവൻ ഗ്രാമത്തിലെത്തിച്ചിരിക്കയാണ്. ആളുകൾ കൂട്ടംകൂട്ടമായി വണ്ടിയുടെ അടുത്തേയ്ക്കുവന്നു. ''മാമാ, കല്ലനെ വിടുവിച്ചുകൊണ്ടുപോകാൻ പഡമപ്പന്റെ ആളുകൾ വരികയാണെന്ന് തോന്നുന്നു'' ചിന്നപ്പൻ സംശയം പ്രകടിപ്പിച്ചു.

''പഡമപ്പൻ അത്രയ്ക്ക് സഹാനുഭൂതിയുള്ളവനാണെന്ന് കരുതിയോ മാമാ? കല്ലനെ വിടുവിക്കാൻമാത്രം ധൈര്യമുള്ളവർ അയാളുടെ കൂട്ടത്തിൽ ആരുമില്ല. പേടിക്കാതെ ഗ്രാമക്കച്ചേരിക്കുനേരെ വണ്ടി വിട്ടോളൂ.'' മാമ സമാധാനിപ്പിച്ചു.

അവിടെ വന്നവർ പഡമപ്പന്റെ അനുയായികളായിരുന്നില്ല. ചിന്നപ്പന്റെ ഗുണകാംക്ഷികളായിരുന്നു. അയാൾക്ക് ധൈര്യമായി.

ഗ്രാമക്കച്ചേരിയുടെ തൂണിൽ കല്ലനെ പിടിച്ചുകെട്ടി. ഗ്രാമീണരാകെ കച്ചേരിയിൽ സമ്മേളിച്ചു. വന്നവർ വന്നവർ കല്ലന്റെ കവിളിൽ തടവി. ''മിണ്ടാപ്രാണികളുടെ കഞ്ഞിയിൽ മണ്ണിട്ട നീചാ, നിന്നെ അവരെന്താണ് ചെയ്തത്?'' അവർ ഭർത്സിച്ചു.

ബാളാചാര്യർ വെളുപ്പിന് എഴുന്നേറ്റ് കുളിക്കാൻ ആററിലേയ്ക്കു പോകുമ്പോൾ കോൽക്കാരൻ മല്ലൻ വിവരം പറഞ്ഞു. അദ്ദേഹം ഉടനെ ഗ്രാമക്കച്ചേരിക്ക് ചെല്ലണമെന്ന് ശേഷപ്പൻ പറഞ്ഞതായും അറിയിച്ചു. ബാളാചാര്യർ എല്ലാം കേട്ടു. ''ഞാൻ ഇപ്പോൾ അവിടെ വന്നിട്ട് എന്തുചെയ്യാനാ? നീ വേഗംപോയി തളവാർ കല്ലനെ ആരും അടിക്കരുതെന്ന് പറയൂ.'' അദ്ദേഹം സ്നാനത്തിന് പുറപ്പെട്ടു. പൂജയും നിത്യകർമ്മങ്ങളും കഴിച്ച് ഒരുമണിക്കൂർ കഴിഞ്ഞ് അദ്ദേഹം ഗ്രാമക്കച്ചേരിക്കുവന്നു. അപ്പോഴേയ്ക്കും ഗ്രാമത്തിലെ മുഴുവൻ ആളുകളും അവിടെ കൂടിയിരുന്നു.

ഗ്രാമപ്പഞ്ചായത്ത് അവിടെ യോഗം ചേർന്നിരിക്കുന്നു. താൽക്കാലികമായി ഗ്രാമാധികാരിയായ ലികപ്പനും നാട്ടുകാരുടെ ക്ഷണമനുസരിച്ച് മഠത്തിൽ നിന്നെഴുന്നേറ്റ് ഗ്രാമക്കച്ചേരിക്ക് വന്നിരിക്കയാണ്. പധദപ്പൻമാത്രം തനിക്ക് വരാനാവില്ലെന്ന് പറഞ്ഞയച്ചിരുന്നു. മറ്റുള്ളവർ ബാളാചാര്യരുടെ വഴിയും നോക്കിയിരിക്കയാണ്.

ബാളാചാര്യർ വന്നു. ചിന്നപ്പന്റെ കുനപ്പ് തളവാർ കല്ലൻ തീവച്ചതിനെക്കുറിച്ച് ഒരു തീരുമാനത്തിലെത്തണമെന്ന് എല്ലാവരും അഭിപ്രായപ്പെട്ടു.

തളവാർ കല്ലൻ കുനപ്പ് തീവച്ചപ്പോൾ നല്ല ലഹരിയിലായിരുന്നു. അതു കൊണ്ട് തലയിലുണ്ടായിരുന്ന ഉറുമാൽ അവിടെത്തന്നെ കളഞ്ഞുപോയിരുന്നു. ഈ ഉറുമാൽവീണ സ്ഥലത്തുനിന്ന് കത്തുന്ന തീയുടെ പ്രകാശത്തിൽ കാലടിപ്പാടുകൾ നോക്കിക്കൊണ്ട് രാമ നടന്നു. അപ്പോഴാണ് തോട്ടത്തിന്റെ അതിരിലെ കയ്യാലപ്പുറത്ത് കല്ലൻ കിടക്കുന്നതു കണ്ടത്. അവന് ബോധമില്ലായിരുന്നു. കുടിച്ചതുകാരണം ബോധമില്ലാതെ വീണതാണ്. അവന്റെ കൈകൾ പിടിച്ചുകെട്ടി ഒരു ചവിട്ട് കൊടുത്തപ്പോൾ ഞെട്ടിയെഴുന്നേറ്റ് ഒന്നുംതിരിയാതെ അവൻ രാമയുടെ പിന്നാലെ നടന്നു. അപ്പോഴാണ് ചിന്നപ്പന്റെ വണ്ടിവന്നത് അവനെ അതിലെടുത്തിരുത്തി ഗ്രാമക്കച്ചേരിക്ക് കൊണ്ടുവന്നു. രാമ നൽകിയ റിപ്പോർട്ടിന്റെ സാരം ഇതായിരുന്നു.

''ലഹരി തലയ്ക്കുപിടിച്ച് അവിടെ വീണതു നേരായിരിക്കും. പക്ഷെ, അവൻതന്നെയാണ് കുനപ്പ് തീവച്ചതെന്ന് എങ്ങനെ പറയും?'' ലികപ്പൻ കല്ലന്നനുകൂലമായ ഒരു വാദം ഉന്നയിച്ചു.

സദസ്സിൽ ഏറ്റവും പിൻനിരക്കാരനായ ഒരു വിവരംകെട്ടവന് ഇതു സഹിച്ചില്ല. അവൻ മുമ്പിലിരുന്നവന്റെ പിന്നിൽ മുഖംമറച്ച് വിളിച്ചുപറഞ്ഞു: ''ചുമ്മാതിരുന്ന് പഞ്ചായത്തുകാർ പറയുന്നതു കേട്ടാൽമതി. ഇതിന് അയാൾക്ക് വല്ലതും കൊടുക്കാം എന്തുവേണമെന്ന് ചോദിക്കൂ.''

ലികപ്പനു ദേഷ്യംവന്നു. ''ഞാനും പഞ്ചായത്തുകാരിൽ ഒരാളാണ്; ഗ്രാമത്തിലെ അധികാരി. തെറ്റ് ആരുചെയ്തു? ആരുചെയ്തില്ല? എന്നൊക്കെ അന്വേഷിക്കാൻ എനിക്കും അവകാശമുണ്ട്.'' അയാൾ അട്ടഹസിച്ചു.

''ലികപ്പാ, താനെന്തിനാ വിഷമിക്കുന്നത്? കല്ലൻ എന്തു പറയുന്നെന്ന് കേൾക്കാമല്ലോ. അവൻ തെറ്റുചെയ്തിട്ടില്ലെന്ന് പറഞ്ഞാൽപിന്നെ നിനക്ക് വാദിക്കാമല്ലോ.'' ബാളാചാര്യർ നയത്തിൽ അയാളുടെ വായടച്ചുകളഞ്ഞു.

കല്ലൻ രാമയുടെയും നാട്ടുകാരുടെയും തല്ലുകൊണ്ട് തളർന്നിരിക്കയായിരുന്നു. ചെയ്ത തെറ്റിനെക്കുറിച്ച് അവൻ പലരുടെയും മുമ്പിൽ കുറ്റസമ്മതം നടത്തിക്കഴിഞ്ഞിരുന്നു. അവനിപ്പോൾ ലികപ്പന്റെ സഹായം ആവശ്യമില്ല. അവൻ ജീവിതത്തിലാദ്യംചെയ്യുന്ന തെറ്റ്. അവൻ പഞ്ചായത്തുകാരെ തൊഴുതു; കണ്ണീരൊഴുക്കി.

''ഏമാന്മാരെ, ഞാൻ ഈ ഗ്രാമത്തിലെ തളവാറനാണ്. നിങ്ങളുടെയൊക്കെ ഉച്ഛിഷ്ടംതിന്ന് വളർന്നവൻ. എനിക്ക് അന്നംതന്ന് പോററിയ പഞ്ചായത്തുകാരുടെ മുമ്പിൽ കളവുപറഞ്ഞാൽ എന്റെ നാവ് മുറിക്കാം. മഠത്തിലെ വലിയ സ്വാമി ഉണ്ടായിരുന്നില്ലേ? ഞാൻ അദ്ദേഹത്തിന്റെ പാദസേവയിൽ കഴിഞ്ഞവനാണ്. ഇപ്പോൾ, അദ്ദേഹത്തിന്റെ സ്ഥാനത്ത് കയറിയ ഈ പദ്മപ്പസ്വാമിയുടെ സേവകനാണ്. ഒരു രസത്തിനാണെന്നു പറഞ്ഞ് തീർത്ഥമെന്ന പേരിൽ അല്പം വാററുചാരായം ഈ സ്വാമി തരാൻതുടങ്ങി. അങ്ങനെ ഞാൻ കുടിക്കാൻ പഠിച്ചു. പിന്നെപ്പിന്നെ എനിക്കതു് കിട്ടാതെ വയ്യെന്നായി. പദ്മപ്പസ്വാമിയെന്നുവച്ചാൽ ദൈവംതന്നെ. അദ്ദേഹം പറയുന്നതും നടത്തുന്നതും ധർമ്മമാണെന്ന് തോന്നിയതിനാൽ അദ്ദേഹത്തിന്റെ കയ്യിലെ കരുപോലെ പറഞ്ഞപണിയൊക്കെ ചെയ്തുവന്നു. ഇന്നലെ സംസാരിച്ചുകൊണ്ടിരിക്കെ ചിന്നപ്പന്റെ അഹങ്കാരം അടക്കണം എന്നദ്ദേഹം പറഞ്ഞു. 'എടോ മോനേ, പോയി ചിന്നന്റെ തോട്ടത്തിലെ കൂനയ്ക്ക് തീവച്ചുവരൂ' എന്ന് സ്വാമികൾ കല്പിച്ചു. 'അതിനെന്തു വിഷമം?' എന്നു പറഞ്ഞെഴുന്നേററപ്പോൾ ചാരായം നിറച്ച രണ്ടു കുപ്പികൾ തന്നു. അതും എടുത്ത് നേരെ തോട്ടത്തിലേയ്ക്കു നടന്നു. തോട്ടത്തിൽ നായ കുരയ്ക്കുന്ന ബഹളം. അതുകൊണ്ട് കയ്യാലപ്പുറത്ത് കുപ്പികൾ വച്ച് അവിടെത്തന്നെ മയങ്ങിപ്പോയി. തണുപ്പുകാററ് വീശിത്തുടങ്ങിയപ്പോൾ വീണ്ടും ഉണർന്നു. ഉറക്കം തൂങ്ങിക്കൊണ്ടുതന്നെ, ഉറുമാലിന്റെ ഒരററം കീറി ചാരായത്തിൽമുക്കി. അതെടുത്ത് കൂനയിൽവച്ച് തീകൊടുത്തു. പെട്ടെന്ന് ആകെ വെളിച്ചം പരന്നു. പേടിച്ചുപോയി. കയ്യിലുണ്ടായിരുന്ന കുപ്പിയിലെ ചാരായം മുഴുവൻ വായിലൊഴിച്ച് കയ്യാലപ്പുറത്തു വന്നിരുന്നു. ആകാശത്തോളം തീനാളം ഉയർന്നപ്പോൾ പേടിച്ച് വീണ്ടും മററേക്കുപ്പിയെടുത്തു. അതും കുടിച്ചു; മത്തുപിടിച്ചു വീണു. ഓമയുടെ കയ്യിൽപ്പെടുന്നതുവരെയും എനിക്കു ബോധമുണ്ടായിരുന്നില്ല.'' കള്ളൻ നടന്ന കഥ മുഴുവൻ ദീനനായി പറഞ്ഞു.

കൂടിയിരുന്ന നാട്ടുകാർ അവന്റെ വാക്കുകൾകേട്ടു. ഓരോ ആളുടേയും പ്രതികരണം ഓരോന്നായിരുന്നു. പക്ഷേ, പുറത്തുപറയാനുള്ള ധൈര്യം ആർക്കുമുണ്ടായില്ല. കൂനയ്ക്കു തീവച്ചതു് കള്ളൻ തന്നെ സമ്മതിച്ചിരിക്കുന്ന സ്ഥിതിക്ക് അവൻ അർഹിക്കുന്ന ശിക്ഷകൊടുക്കണം. പഞ്ചായത്തുകാർ അതു തീരുമാനിക്കട്ടെ.'' ശേഷപ്പൻ ചർച്ചയ്ക്കു വഴിയൊരുക്കിക്കൊടുത്തു.

''കള്ളൻ പറയുന്നതു് സത്യമാണെന്ന് പഞ്ചായത്തുകാർ വിശ്വസിക്കുന്നെങ്കിൽ, അവൻ ഒരു തെററും ചെയ്തിട്ടില്ലെന്നു് ഞാൻ പറയും. ഇതു് ചെയ്യാൻ ഇവനെ പ്രേരിപ്പിച്ച പദ്മപ്പനാണ് യഥാർത്ഥ കുററവാളി ഈ തെററിനുള്ള ശിക്ഷ അദ്ദേഹത്തിന് നല്കണം.'' ബാലാചാര്യർ അത്യന്തം നിഷ്ഠുരമായി പറഞ്ഞു.

സദസ്സിൽ കോലാഹലം. ''ഇതെന്തൊരു ന്യായം? കള്ളൻ തന്നെ തെററ് സമ്മതിച്ചിരിക്കുന്നു. പിന്നെ കൂടുതൽ ചിന്തിക്കാനെന്തുണ്ട്? പദ്മപ്പൻ പറഞ്ഞതുപോലെ തുള്ളാൻ ഇവന് ബുദ്ധിയില്ലേ?''

''കററം ചെയ്തിരിക്കുന്നതവെന്ന കള്ളൻ സമ്മതിച്ചിരിക്കുന്നു. കൂടാതെ പഡപ്പ സ്വാമി പറഞ്ഞിട്ടാണ് ഇതു ചെയ്തതെന്നു പറയാൻ സാക്ഷിയോ തെളിവോ ഇല്ല.'' ലിങ്കപ്പൻ തന്റെ നിയമപരിജ്ഞാനം പ്രദർശിപ്പിക്കാതിരുന്നില്ല.

''വിശ്വസിക്കുന്നുവെങ്കിൽ കള്ളന്റെ വാക്കുകൾ മുഴുവൻ വിശ്വസിക്കണം. പകുതി വിശ്വസിച്ച്, പകുതി തള്ളുന്ന സമ്പ്രദായം കോടതിയിലേ നടക്കൂ. ഈ പഞ്ചായത്തിൽ കേസ് വിചാരണചെയ്ത് തീരുമാനിക്കുന്ന രീതിയൊന്നു വേറെതന്നെയാണ്. നമുക്കിപ്പോഴും മനുഷ്യരിലുള്ള വിശ്വാസം നഷ്ടപ്പെട്ടിട്ടില്ല കൂടിയിരിക്കുന്ന നാട്ടുകാരുണ്ടല്ലോ, നിങ്ങളെന്തു പറയുന്നു?'' ബാളാചാര്യർ സദസ്സിനോട് ചോദിച്ചു. ഈ വാദം നിഷേധിക്കാൻ ആർക്കും സാധിച്ചില്ല. പഡപ്പൻ ഇത്തരം അക്രമങ്ങൾക്ക് പ്രേരിപ്പിക്കാതിരിക്കാൻമാത്രം മാന്യനായിരുന്നില്ല. അതെല്ലാവർക്കും നന്നായറിയാവുന്ന കാര്യമാണ്.

പഡപ്പനെ വിളിച്ചുകൊണ്ടുവരാൻ പോയ കോൽക്കാരൻ മല്ലൻ മടങ്ങി. അദ്ദേഹത്തിന് വരാൻപററില്ലെന്ന് റിപ്പോർട്ട് ചെയ്തു. ശേഷപ്പൻ അവനെ വീണ്ടും മഠത്തിലേയ്ക്ക് പറഞ്ഞയച്ചു: ''പഞ്ചായത്തുകാർ വിളിക്കുന്നതാണെന്ന് പറയു. കൂട്ടാതെ വരേണ്ടെന്നു പറഞ്ഞിട്ടുണ്ടെന്നു പറ.''

ഈ അവസരത്തിൽ ചിന്നപ്പൻ എഴുന്നേററ് പഞ്ചായത്തുകാരെ തൊഴുതു. ''ഇക്കാര്യത്തിൽ എനിക്കു ചിലതു പറയാനുണ്ട്. എന്റെ കുന എന്തായാലും ചാമ്പലായി. തീ വെച്ചവന്റെ കൈ വെട്ടിക്കളഞ്ഞാൽ എന്റെ കുന തിരിച്ചു കിട്ടില്ല. ഞാൻ അതൊട്ട ചോദിക്കുന്നുമില്ല. എന്നാൽ ഏമാന്മാരേ, ഗ്രാമത്തിൽ ഇത്തരം ദുഷ്കൃത്യങ്ങൾ നടക്കാൻ പാടില്ല. നീതി നടക്കണം. പഡപ്പൻ ഈ ഗ്രാമത്തിൽ ചിന്നസ്വാമിയായി വന്നതുമുതൽ പലവഴിക്കും ഗ്രാമം നശിച്ചുകൊണ്ടിരിക്കുകയാണ്. അധികാരിയുടെ തറവാട്ടുസ്വത്ത് നശിപ്പിച്ചു. വിളഞ്ഞുനില്ക്കുന്ന വയലിൽ കൊള്ളനടത്താൻ ഗൂഢാലോചന നടത്തി. ഇത്തരക്കാർ നാട്ടിലുണ്ടെങ്കിൽ കൊള്ളയും തീവെയ്പും നിത്യവും നടക്കും അതുകൊണ്ട് ഇയാൾ ഗ്രാമംവിട്ടു പോകുന്നതുവരെ നാട്ടിൽ ശാന്തിയുണ്ടാവില്ല. എന്നാൽ മഠം ഈശ്വരന്റേതാണ്. പഞ്ചായത്തുകാർതന്നെ മഠത്തിന്റെ അഭിമാനം കാക്കുകയും വേണം. പഡപ്പസ്വാമിയെ പുറത്താക്കിയാൽ മഠം പൂട്ടിയിടേണ്ടിവരും. അനാദികാലംമുതൽ നിലനിന്നുവരുന്ന മഠം കള്ളകടിയന്മാരുടെ ആലയമായി തീർന്നിരിക്കയാണ്. അതുകൊണ്ട് മഠത്തിന് ഒരു ചിന്നസ്വാമിയെ കണ്ടുപിടിച്ച്, മഠം അദ്ദേഹത്തെ ഏല്പിച്ച് പഡപ്പസ്വാമി സ്ഥലംവിടണം. പഞ്ചായത്തുകാരോട് എനിക്ക് ഇതുമാത്രമേ ബോധിപ്പിക്കാനുള്ളൂ. ഇതിന് അദ്ദേഹം സമ്മതിക്കുന്നില്ലെങ്കിൽ ഇതേ കള്ളനെ സാക്ഷിയാക്കി അദ്ദേഹത്തെ ജയിലിലേയ്ക്കയയ്ക്കേണ്ടിവരും. പഞ്ചായത്തുകാർ തെററും ശരിയും മനസ്സിലാക്കി പ്രവർത്തിക്കണമെന്നു മാത്രമേ അപേക്ഷിക്കുന്നുള്ളൂ.'' ചിന്നപ്പൻ സുദീർഘമായി സംസാരിച്ചു. ജീവിതത്തിലാദ്യമായാണ് നാലാളുടെ മുമ്പിൽവെച്ച് ചിന്നപ്പൻ ഇത്രയധികം സംസാരിക്കുന്നത്. അയാളുടെ ശരീരമാകെ വിറയ്ക്കുകയാണ്. മുഖമാകെ വിയർത്തിരിക്കുന്നു; ചെവുതു മീശ

നനഞ്ഞു. എന്നാൽ അയാളുടെ ഗൗരവഭാവവും ആത്മാർത്ഥമായ സ്വരവും ആളുകളെ ആകർഷിച്ചു. കാളകളോടൊപ്പം അദ്ധ്വാനിച്ച്, മൂകനായിത്തീർന്ന ചിന്നപ്പനാണോ ഈ സംസാരിക്കുന്നത്? പരിതഃസ്ഥിതി എത്രമാത്രം ഗൗരവതരമായിരിക്കണം? ശങ്കരപ്പഗൗഡർ തന്നെ ചിന്നപ്പനിൽ ആവേശിച്ചിരിക്കണം—ചിലർ ആത്മഗതം ചെയ്തു.

അടുത്ത ദിവസം തഹസിൽദാർ വരും; അതുകൊണ്ട് പ്രശ്നം ഇന്നുതന്നെ അവസാനിപ്പിക്കണം - ശേഷപ്പന് ധൃതിയായി. ഇല്ലെങ്കിൽ പ്രശ്നം കൂടുതൽ കുഴപ്പത്തിലേയ്ക്ക് നീങ്ങുമെന്ന് അയാൾ ഭയപ്പെട്ടു. അതുകൊണ്ട് അയാൾ സദസ്സിന്റെ മൗനം ഭഞ്ജിച്ചു. ''പഞ്ചായത്തുകാർ പറയേണ്ടതാണ് ചിന്നപ്പൻ ബോധിപ്പിച്ചിരിക്കുന്നത്. പദ്മപ്പസ്വാമിയും ഇവിടെ വന്ന് അതേ അഭിപ്രായം പ്രകടിപ്പിച്ചാൽ നമുക്കൊരു തീരുമാനം നല്ലാൻ എളുപ്പമായിരിക്കും.''

സദസ്സാകെ കുശുകുശുപ്പ് പരന്നു. ഇത്രയുംനാൾ പദ്മപ്പൻ യവനികയ്ക്കു പിന്നിലിരുന്ന് നടത്തിയ ഗൂഢാലോചനയെക്കുറിച്ച് സകലർക്കും അറിയാം. എന്നാൽ അദ്ദേഹത്തിനെതിരെ വിരലനക്കുവാൻ ഒരാളും ധൈര്യപ്പെട്ടിരുന്നില്ല. വലിയ ആളുകളുടെ കാര്യം നമുക്കെന്തിന്? സകലരും അകന്നുനിന്നു. എന്നാലിപ്പോൾ കാള പടിഞ്ഞ് വീണിരിക്കുന്നു; കാലിന്നടുത്തുതന്നെ കല്ലുകളുമുണ്ട്. ''ഗ്രാമത്തിന് ഭാരമായിത്തീർന്നിരിക്കുന്ന പദ്മപ്പനെ ഇവിടെ നിറുത്തുവാൻ പാടില്ല. അദ്ദേഹത്തെ ജയിലിലേയ്ക്കയയ്ക്കുന്നതാണ് നല്ലതെന്നു തോന്നുന്നു.'' ജനങ്ങൾ കുശുകുശുപ്പിലൂടെ അഭിപ്രായപ്രകടനം നടത്തി.

ഇത് പ്രതീക്ഷിച്ചതായിരുന്നു. ഗ്രാമീണജനത ഏകമനസ്സായി കാത്തിരിക്കുകയായിരുന്ന നിമിഷം! ലിങ്കപ്പന് സഹിക്കാനായില്ല. അയാൾ ഗ്രാമക്കച്ചേരിയിൽ നിന്നെഴുന്നേററ് മഠത്തിൽ ചെന്ന് പദ്മപ്പനോട് എല്ലാ സംഗതികളും ബോധിപ്പിച്ചു. ലിങ്കപ്പന്റെ അമ്പരപ്പു കണ്ട് ആദ്യമാദ്യം അദ്ദേഹത്തിന് ചിരിവന്നുവെങ്കിലും വിവരങ്ങൾ കൂടുതൽ കേട്ടതോടെ അദ്ദേഹത്തിന്റെ ആത്മവിശ്വാസം ഇളകിത്തുടങ്ങി. നാട്ടുകാരാകെ ഒന്നിച്ചിരിക്കയാണെന്ന് കേട്ടപ്പോൾ അദ്ദേഹത്തിന്റെ പ്രതിഷ്ഠയിളകി. ഇപ്പോൾ രണ്ടു വഴികളേയുള്ളു. ഒന്നും പറയാതെ മഠത്തിന്റെ അധികാരം വിട്ടുകൊടുക്കുക; അല്ലെങ്കിൽ ജയിലിൽപ്പോവുക. ജയിലിലേക്കയയ്ക്കാതെ ചിന്നപ്പൻ വിടില്ല. ആളവാർ കല്ലൻ തക്കസമയത്തിന് സഹായത്തിനെത്തിയിരിക്കയാണ്. പദ്മപ്പൻ അഗാധമായി ചിന്തിച്ചു; അവസാനം ആദ്യത്തെ മാർഗ്ഗമാണ് നല്ലതെന്ന് തീരുമാനിച്ച് ഗ്രാമക്കച്ചേരിക്കു വന്നു.

ഗ്രാമക്കച്ചേരിയിൽ ആളുകൾ അദ്ദേഹത്തെ കാത്തിരിക്കയായിരുന്നു. ആർക്കും തിരിച്ചുപോകാൻ തോന്നിയില്ല. മണി പതിനൊന്ന് കഴിഞ്ഞിരിക്കയാണ്. എന്നാൽ ഇന്നുതന്നെ തീരുമാനമാകണമെന്ന് ശേഷപ്പൻ ശാഠ്യം പിടിച്ചു. അങ്ങനെയിരിക്കെ പദ്മപ്പൻ സ്ഥലത്തെത്തി. എന്നാൽ പതിവുള്ള ഗാംഭീര്യവും പ്രൗഢിയും കാണാനില്ല. ആളുകൾക്ക് അദ്ദേഹത്തോടുള്ള വീക്ഷണഗ

വലിച്ചാൽ വരില്ല. ഇനിയൊരിക്കൽ പത്മപ്പനെ കിട്ടില്ല.'' അയാൾ ക്ഷോഭിച്ചു.

ബാലാചാര്യർ ഈ ആവേശത്തിന്റെ തലയിൽ പച്ചവെള്ളമൊഴിച്ചു. ' ഇതു കേൾക്കൂ. പഞ്ചായത്തുകാർക്ക് ഭംഗിവാക്കുകൾ ആവശ്യമില്ല. പത്മപ്പനെ കുറിച്ച് കള്ളൻ ഇല്ലാത്തതൊക്കെ പറയുകയാണെന്നു നിങ്ങൾക്ക് തോന്നുന്നുവെങ്കിൽ അതുമാത്രം വ്യക്തമാക്കിയാൽ മതി. കള്ളൻ പറയുന്നതാണ് ശരിയെന്നു തോന്നുന്നുവെങ്കിൽ പത്മപ്പന് എന്തു ശിക്ഷ നൽകണമെന്നു നിങ്ങൾ തന്നെ പറയണം.'' അതു് അവസാന നിർദ്ദേശമായിരുന്നു.

''നല്ല കാര്യം!''; ''കേമമായി!''—എന്നൊക്കെ സദസ്സിൽനിന്നു കേട്ടു. പത്മപ്പന് വിധിക്കേണ്ട ശിക്ഷയെക്കുറിച്ചു മാത്രമേ ഭിന്നാഭിപ്രായമുണ്ടായുള്ളു. അയാളെ കാരാഗൃഹത്തിലാക്കിയേ മതിയാവൂ എന്നു ചിലർ അഭിപ്രായപ്പെട്ടെങ്കിലും മററു ചിലർ അയാൾ നാടുവിട്ടുപോയാൽ മതിയെന്ന് അഭിപ്രായപ്പെട്ടു. സദസ്സ് ശബ്ദമുഖരിതമായി. ബാലാചാര്യർ തന്നെ എഴുന്നേററുനിന്ന് എല്ലാവരേയും ശാന്തമാക്കി. അദ്ദേഹം തീരുമാനമറിയിച്ചു.

''പഞ്ചായത്തുകാരുടെ അഭിപ്രായത്തിൽ പത്മപ്പൻ കുററവാളിയാണ്. എന്നാൽ അദ്ദേഹത്തിനെതിരെ ഒരു തീരുമാനമെടുക്കുന്നതു വിഷമമുള്ള കാര്യമാണ്. അദ്ദേഹം എന്നെയും നിങ്ങളെയുംപോലെ സാധാരണക്കാരനല്ല. സദാനന്ദശിവയോഗിയുടെ പീഠത്തിൽ എഴുന്നള്ളിയിരിക്കുന്ന ആളാണ്; ഭാഗ്യവാനാണ്. മഠാധിപതിയെ ഈ പാടള്ളിയിൽ വെച്ചുപൊറുപ്പിക്കുന്നതു് എനിക്കിഷ്ടമുള്ള കാര്യമല്ല. അദ്ദേഹം തടവിലാക്കപ്പെടുന്നതു് ഈ നാട്ടിനൊന്നാകെ കളങ്കമാണ്. അതുകൊണ്ടു് അദ്ദേഹം ഇന്നു വൈകുന്നേരത്തിനകം സ്ഥാനമൊഴിഞ്ഞു് നാടുവിട്ടുപോകണം.'' അന്തിമമായ തീരുമാനമാണതെന്ന് ആ സ്വരഗാംഭീര്യം തന്നെ വിളിച്ചറിയിച്ചു. അടുത്ത ചിന്നസ്വാമിയെ പഞ്ചായത്തുകാർ തന്നെ നിർദ്ദേശിക്കണമെന്ന് ചിന്നപ്പൻ അഭിപ്രായപ്പെട്ടു. അതിനെ ലിങ്കപ്പൻ എതിർത്തു. അതു് പത്മപ്പസ്വാമിയുടെ വ്യക്തിപരമായ അധികാരമാണ്; അതിൽ മററുള്ളവർ ഇടപെടുന്നതു് ശരിയല്ലെന്ന് അയാൾ വാദിച്ചു. മുങ്ങാൻ പോകുന്നവൻ പുൽത്തുരുമ്പിൽ പിടിച്ച് രക്ഷപെടാൻ ശ്രമിക്കുന്നതു പോലെ ലിങ്കപ്പൻ പിടഞ്ഞു. ആരാരും സമ്മതിച്ചുകൊടുക്കാൻ തയ്യാറായിരുന്നില്ല. ''പത്മപ്പസ്വാമി ജയിലിൽ പോയശേഷവും അധികാരം അവശേഷിക്കുന്നെങ്കിൽ അദ്ദേഹം തന്നെ ചിന്നസ്വാമിയുടെ പേർ നിർദ്ദേശിക്കട്ടെ.'' ബസവപ്പൻ നിയമപരിജ്ഞാനത്തിന്റെ മറവിൽ ഒന്നു കളിയാക്കി.

പണ്ടു് ഇവിടെ സ്വാമിയായിരുന്ന സദാനന്ദശിവയോഗിയുടെ ജ്യേഷ്ഠന്റെ മകൻ ചിന്നസ്വാമിയാകണമെന്ന് ഐകകണ്ഠ്യേന അംഗീകരിക്കപ്പെട്ടു. എന്നാൽ ആ ബാലൻ തീരെ ചെറുപ്പമാണ്. അതുകൊണ്ടു് അവൻ സ്ഥാനമേൽക്കുന്നതുവരെ അവന്റെ അച്ഛനായ ഗംഗാധരസ്വാമി മഠത്തിൽതന്നെ താമസിച്ച് മഠത്തിലെ ഉൽകൃഷ്ട സമ്പ്രദായങ്ങളും നിലനിർത്തിക്കൊണ്ടുപോകണമെന്നും അഭിപ്രായമുണ്ടായി. സദസ്സിനാകെ ഇതു് സന്തോഷമുള്ള കാര്യമാ

യിരുന്നു. ഗംഗാധരസ്വാമികൾക്ക് ജയഘോഷം മുഴക്കപ്പെട്ടു. ആ ആവേശത്തള്ളിച്ചയിൽ ജനക്കൂട്ടം ഗംഗാധരസ്വാമിയെ ആനയിച്ചുകൊണ്ടുവന്നു. അദ്ദേഹത്തിന്റെ മകനാണ് ചിന്നസ്വാമിയെന്ന് പ്രഖ്യാപിച്ചു. ഗംഗാധരസ്വാമി അന്തിച്ചുനിന്നു. പൊളാചാന്റർ സകലതും അദ്ദേഹത്തിന് വിശദീകരിച്ചുകൊടുക്കേണ്ടിവന്നു. അദ്ദേഹം മഠത്തിലെത്തിയ ഉടനെ പഡപ്പൻ സ്വയം എഴുന്നേറ്റുവന്ന് സ്വീകരിച്ച് തന്റെ സ്ഥാനം അദ്ദേഹത്തെ ഏൽപിച്ചു. ആ സമയത്ത് അദ്ദേഹത്തിന്റെ മനസ്സിലുണ്ടായിരുന്ന ചിന്തകളെന്തായിരുന്നുവെന്ന് ആർക്കറിയാം? മുഖം ഗൗരവപൂർണ്ണമായിരുന്നു. ഒരു നിമിഷംപോലും നിശബ്ദമായിരിക്കാത്ത ആ ചുണ്ടുകൾ മൗനം പാലിച്ചു. മൗനമായിത്തന്നെ സ്ഥാനമൊഴിഞ്ഞുകൊടുത്ത് പുതച്ച രണ്ടാംമുണ്ടോടെ പുറത്തുകടന്നു. പോകുമ്പോൾ അവിടെയുണ്ടായിരുന്ന ആളുകളെ ഒന്ന് തൊഴണമെന്ന് തോന്നി. കൈകൾ പൊക്കിയപ്പോൾ കണ്ണുകൾ നിറഞ്ഞു; കൈകൾ വിറച്ചു. ''ഞാനിറങ്ങട്ടെ. ശിവൻ വിളിക്കുമ്പോൾ വീണ്ടും വരാം.'' വളരെ പ്രയാസപ്പെട്ട് അത്രയും പറഞ്ഞൊപ്പിച്ചു.

അവിടെ കൂടിയിരുന്നവരുടെ പ്രധാനവികാരം അവജ്ഞയായിരുന്നതിനാൽ ഇതും ഒരു വേഷമായിരിക്കും എന്ന് കരുതി. എന്നാൽ പഡപ്പൻ യഥാർത്ഥത്തിൽ ആകെ മാറിയിരുന്നു. പാഠള്ളിയിൽ ഇന്നുവരെ അദ്ദേഹത്തിന് രാജപദവിയുണ്ടായിരുന്നു. മഠാധിപതിസ്ഥാനം അദ്ദേഹത്തിന്റെ വാക്കുകൾക്ക് വേദസമാനമായ പരിശുദ്ധി നൽകി. ജനപിന്തുണ, ദൈവീകശക്തിയെന്നതുപോലെ അദ്ദേഹത്തെ തുണച്ചു. പുതച്ച പട്ട് അദ്ദേഹത്തിന്റെ സകല പ്രവർത്തനങ്ങൾക്കും രക്ഷാകവചമായിരുന്നു. ഇപ്പോൾ അതെല്ലാം വലിച്ചെറിഞ്ഞ് അദ്ദേഹം യഥാർത്ഥ സന്യാസിയായിരിക്കയാണ്. അങ്ങനെ വിട്ടുപോകുമ്പോൾ അദ്ദേഹത്തിന്റെ ഹൃദയത്തിൽ വേദന തുളുമ്പിനിന്നുവെങ്കിൽ അതിൽ അത്ഭുതമില്ല.

സൂര്യൻ തലയ്ക്കുമുകളിൽ നിന്ന് കത്തുന്നു. പഡപ്പന്റെ ഭിക്ഷാസമയമായി. ശിവപൂജ കഴിഞ്ഞാൽ നിവേദ്യം തയ്യാറാക്കുന്ന ബാലകരുടെ വക സമൃദ്ധമായ സദ്യയാണ്. എന്നാലിപ്പോൾ അന്വേഷിക്കാൻ ആളില്ല. മുമ്പിൽ പരന്നുകിടക്കുന്ന മൈതാനം മാത്രം; വേറെ യാതൊരാശ്രയവുമില്ല. താഴെ പൊള്ളുന്ന നിലം; മേലെ ചുട്ടുപൊള്ളുന്ന വെയിൽ. ആ വെയിലിൽ ഇറങ്ങിത്തിരിച്ച പഡപ്പനെ യാത്രയിൽ ആരും അനുഗമിച്ചില്ല.

അതൊക്കെ ഓർത്തിട്ടായിരിക്കാം, പാഠള്ളിയിൽ ഒരു നിമിഷവും ഇരിക്കില്ലെന്ന് പ്രതിജ്ഞയെടുത്തതുപോലെ അദ്ദേഹം കാലുകൾ നീട്ടിവെച്ച് നടന്നു.

# 25

ഇന്ദുപുരിക്ക് പോയിരുന്ന യശവന്തറാവു പാദള്ളിക്ക് തിരിച്ചുവന്നപ്പോഴാണ് പന്ധരപ്പനെ സ്ഥാനഭ്രഷ്ടനാക്കിയ വിവരം അറിഞ്ഞത്. ഉടനെതന്നെ ബാളാചാര്യരുടെ ഇല്ലത്തേയ്ക്ക് ഓടി. ആചാര്യർ അദ്ദേഹത്തെ സ്വീകരിച്ചിരുത്തി. സംഗതികളൊക്കെ വിശദമായി കേൾപ്പിച്ചു. താൻ ഇന്ദുപുരിക്ക് പോകുന്നതിന് മുമ്പായിരുന്നു സംഭവം നടന്നതെങ്കിൽ ലക്ഷ്മീബായിയെ കൂട്ടിക്കൊണ്ടുവരുവാൻ സാധിക്കുമായിരുന്നുവെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു. ലക്ഷ്മണനെ ഇന്ദുപുരിക്കയച്ച് ഈ വാർത്ത എത്തിക്കാമായിരുന്നില്ലേ എന്നദ്ദേഹം ചോദിച്ചു.
''എനിക്കും അങ്ങനെ തോന്നിയിരുന്നു. എന്നാൽ ആ വയസ്സാമത്തോനായ ലക്ഷ്മണനെ അയക്കേണ്ടെന്ന് ചിന്നപ്പനും മററും വിലക്കിയതുകൊണ്ട് ഞാനും മടിച്ചു. അതിരിക്കട്ടെ. താങ്കൾ പോയ കാര്യം ശരിയായില്ലെന്നു തോന്നുന്നു. അല്ലേ?'' ആചാര്യർ വിശദീകരണത്തോടൊപ്പം ഒരു ചോദ്യവും ഉന്നയിച്ചു.

''ശരിയാണ്. അങ്ങനെ പറയാം.''

യശവന്തറാവു ചിരിക്കിപ്പറഞ്ഞു. ''അങ്ങനെയാണെങ്കിൽ അവർ തന്റെ സ്വത്തൊക്കെ ആർക്കാനും കൊടുക്കാൻതന്നെ ഉദ്ദേശിച്ചിരിക്കയാണെന്ന് പറയാമോ?'' ആചാര്യരുടെ മറുചോദ്യം.

''എന്ത് ചെയ്യാനാ ആചാര്യസ്വാമീ? അവരിങ്ങോട്ടുവന്നാൽ വലിയ മാളികയിൽ കാൽകുത്താൻ പററാത്ത ചുററുപാടാണല്ലോ. കൃഷിക്കാർപോലും അവരുടെ നിയന്ത്രണത്തിലില്ല. പന്ധരപ്പന്റെ വലയിൽവീണ ബാപ്പുസാഹേബ് വലിയ മാളികയും കണ്ടവും കരയും ഒന്നും ലക്ഷ്മീബായിക്ക് വിട്ടുകൊടുക്കില്ലെന്ന് ഉറച്ചിരിക്കയാണ്. അപ്പോഴാ ആ സ്ത്രീ എന്തു ചെയ്യും? ഞാൻ മഹാരാജാവിനോടുതന്നെ സംസാരിച്ചു. അതിന് അദ്ദേഹംതന്നെ ഒരു വഴി നിർദ്ദേശിച്ചു. ഇപ്പോഴാ ലക്ഷ്മീബായിയുടെ പേരിൽ പാദള്ളിയിൽ എന്തൊക്കെ സ്വത്തുണ്ടോ അതൊക്കെയും മഹാരാജാവിന്റെ പേരിൽ പാട്ടച്ചീട്ടാക്കുക. സ്വത്ത് സ്വാധീനപ്പെടുത്തുവാൻ മഹാരാജാവിന് എളുപ്പമായിരിക്കും. അദ്ദേഹത്തിന്റെ പേരിൽ ഭൂമി കൈമാറിയാൽ അതിന്റെ പാട്ടംവക കാശ് ലക്ഷ്മീബായിക്ക് കൊടുത്താൽമതി. ലക്ഷ്മീബായിയെക്കൊണ്ട് ഈ പാട്ടച്ചീട്ട് എഴുതിപ്പിച്ച് കലക്ടർക്ക് അയച്ചിട്ടാണ് ഞാൻ വന്നത്.'' യശവന്തറാവു വിവരിച്ചു.

''ഈ നടപടി കാരണം ലക്ഷ്മീബായി ഇനി ഈ നാട്ടിൽ വരേണ്ടതില്ല. ജാഗീർദാരുടെ വലിയ മാളിക മഹാരാജാവിന്റെ അധീനത്തിലായിരിക്കും. ഇവിടെ ജാഗീർദാർക്ക് ചെല്ലേണ്ടുന്ന അവകാശാധികാരങ്ങളും കണ്ടവും കരയും ഇന്നുമുതൽ മഹാരാജാവിന്റേതായിത്തീർന്നു. ഒന്നോർത്താൽ ഇതും നന്നായെന്ന് വെച്ചോളൂ. എന്നാൽ തലമുറകളായി നിലനിന്നുവന്ന ജാഗീർ

മാർ തറവാട്ട് ഇതോടെ നാമാവശേഷമായി എന്നു പറയാം. അതുമാത്രം നന്നായില്ലെന്നു തോന്നിപ്പോവുകയാണ്.'' ബാളാചാര്യർ കണ്ഠിതപ്പെട്ടു.

''അങ്ങനെ കരുതാൻ ന്യായമില്ല. ലക്ഷ്മീബായിക്ക് രണ്ടു പെൺകുട്ടികളുണ്ടല്ലോ. അവരിലാർക്കെങ്കിലും ഒരു ആൺകുഞ്ഞ് ജനിച്ചാൽ അതിനെ ലക്ഷ്മീബായിക്ക് ദത്തെടുക്കാം. അങ്ങനെയായാൽ കണ്ടവും കരയും അവർക്ക് തന്നെ തിരിച്ചുകൊടുക്കണമെന്ന ഒരുപാധികൂടി മഹാരാജാവിന്ന് നൽകിയ പാട്ടച്ചീട്ടിൽ ഉൾപ്പെടുത്തിയിട്ടുണ്ട്. ഇനി ഗ്രാമത്തിലെ അന്തരീക്ഷം നന്നായാൽ ലക്ഷ്മീബായിക്ക് ഇവിടെ വലിയ മാളികയിൽ വന്ന് താമസിക്കുകയും ആവാം. ഇതിന്ന് പ്രത്യേകം വ്യവസ്ഥ ചെയ്യാൻ മാത്രം സാധിച്ചില്ല. എന്തു ചെയ്യാൻ? പദ്മപ്പൻ നാടുവിട്ടുപോയ വിവരം നേരത്തെ അറിഞ്ഞിരുന്നെങ്കിൽ ഇങ്ങനെയൊന്ന് അപകടം വരില്ലായിരുന്നു. പദ്മപ്പന്റെ പിന്തുണ ഇല്ലാത്ത സ്ഥിതിക്ക് നമ്മുടെ ബാപ്പുസാഹേബ് ഒരടിയും മുന്നോട്ട് വെയ്ക്കില്ല. ഇനി അവൻ സ്വയം നാടുവിട്ടുപോകും. കണ്ടോളൂ.'' യശവന്തറാവു എല്ലാം നന്നായിവരുമെന്ന പ്രതീക്ഷ ഒരു യാഥാർത്ഥ്യമായിത്തീർന്ന മട്ടിൽ പറഞ്ഞു.

അതും ശരിയായിരുന്നു. എന്നാൽ ബാളാചാര്യർ മറ്റൊരു ഭീഷണിയെക്കുറിച്ച് ചിന്തിക്കുകയായിരുന്നു. അധികാരി സ്ഥാനത്തെക്കുറിച്ചുള്ള തർക്കത്തിൽ ലിങ്കപ്പൻ വിജയിക്കുകയാണെങ്കിൽ ബാപ്പുസാഹേബ് അയാളോടൊപ്പം കൂടും. പദ്മപ്പൻ സാധാരണക്കാരനല്ല. തഞ്ചം പാർത്ത് ഗ്രാമത്തിൽ തിരിച്ചുവരികയും മഠം തന്റേതാണെന്ന് വാദിക്കുകയും ചെയ്തേക്കാം. തൽക്കാലം ബാപ്പുസാഹേബ് മഹാരാജാവിനോടുതന്നെ ഒരു കൈ പയറ്റിനോക്കേണ്ടിവരും. അതിന്ന് ധൈര്യം പോരാതെ വന്നാൽ സ്ഥലം വിട്ടുപോകയും ചെയ്യും.

യശവന്തറാവു തുടർന്നു ''മഹാരാജാവ് ഭൂമി ആർക്കാനും പാട്ടം കൊടുക്കുകയല്ലേ? അത് തനിക്ക് തന്നേക്കൂ എന്ന് ബാപ്പുസാഹേബ് അപേക്ഷിച്ചുകൂടായ്കയില്ല. പദ്മപ്പൻ സ്ഥലത്തുണ്ടെങ്കിൽ അയാളും ഈ ഉപായം പറയുമായിരുന്നു; തീർച്ച. അതിനിടയാകാതിരിക്കണമെന്നുവെച്ച് ഞാൻ ഒരു വ്യവസ്ഥ ഏർപ്പെടുത്തിയിട്ടുണ്ട്. ഇന്ദുപുരരാജ്യത്തെ യോളഗ്രാമത്തിലെ കലകർണ്ണിസ്ഥാനം വഹിക്കുന്നത് നിങ്ങളുടെ നാട്ടുകാരനായ ഒരാളല്ലേ? എന്താണദ്ദേഹത്തിന്റെ പേര്? ശ്യാമരായൻ. ഇവിടത്തെ സ്വത്ത് നോക്കിനടത്താൻ അദ്ദേഹത്തെ അയച്ചുതരണമെന്ന് ഞാൻ പറഞ്ഞിട്ടുണ്ട്. അയാളും ഈ നാട്ടുകാരനാണ്; കൂടാതെ വലിയ തറവാടിയും. അദ്ദേഹം ഇവിടെ എത്തിക്കഴിഞ്ഞാൽ ശേഷപ്പനം നിലച്ചു നിൽക്കും.''

സമയം കുറെ വൈകിയിരിക്കുന്നു. യശവന്തരായർ എഴുന്നേറ്റു. ബാളാചാര്യർ ഭാവിയെക്കുറിച്ചുള്ള ചിന്തയിൽ മുഴുകി. ശ്യാമരായർ ഉടനെ നാട്ടിൽ വരുമെന്ന് കേട്ടതിൽ അദ്ദേഹം സന്തോഷിച്ചു. നാട്ടുകാരനാണ്; ആചാര്യരുടെ പരിചയക്കാരനുമാണ്. കലകർണ്ണി തറവാട്ടുകാരുടെ തെരുവിൽ അദ്ദേഹത്തിന്റെ വീട് ഇപ്പോഴുമുണ്ട്. ശ്യാമരായരുടെ അച്ഛൻ രാമരായരും ആചാര്യരും സമപ്രായക്കാരായിരുന്നു ബാല്യസ്നേഹിതരുമാണ്. ആചാര്യർക്ക്

പഴയ സ്മരണകൾ തികട്ടിവന്നു. എല്ലാ കൊല്ലവും ആചാര്യർ നവരാത്രി കാലത്തു് രാമരായരുടെ വീട്ടിലേയ്ക്കു് പോവുക പതിവായിരുന്നു. അശ്വിന മാസം കഴിഞ്ഞാലേ മടങ്ങുകയുള്ളു. അത്രയും സൗഹൃദവും സ്നേഹാദരങ്ങളും ആചാര്യർക്കു് ജീവിതത്തിൽ പിന്നീടൊരിക്കലും കിട്ടിയിട്ടില്ല. രാമരായർ അന്തരിച്ചതിനുശേഷം ശ്യാമരായരുടെ ക്ഷണനം കിട്ടിയിരുന്നു. എന്നാൽ പല ഒഴികഴിവുകളും പറഞ്ഞു് അദ്ദേഹം അങ്ങോട്ടു പോയില്ല. ആചാര്യർക്കു് ലഭിച്ചിരുന്ന സ്നേഹാദരങ്ങൾക്കു് പൊടിയോളം കുറവു് സംഭവിച്ചാൽ അദ്ദേഹത്തിന്റെ അഭിമാനം വ്രണപ്പെടും. അങ്ങനെയൊരു രംഗം സ്വയം വരിക്കാൻ അദ്ദേഹം തയ്യാറായില്ല. രാമരായരുടെ നിര്യാണത്തോടെ ആ സൗഹൃദവും വാത്സല്യവും അദ്ദേഹം സ്വന്തം ഹൃദയാന്തരാളത്തിൽ ഭദ്രമായടച്ചു സൂക്ഷിച്ചു.

ഇപ്പോൾ ശ്യാമരായർ പാദള്ളിയ്ക്കു് തിരിച്ചുവരുന്നുവെന്നു് കേട്ടതോടെ അടച്ചുവെച്ച വികാരങ്ങൾ അണമുറിഞ്ഞൊഴുകി. ശ്യാമരായർ ആചാര്യർക്കു് പ്രിയംകരനായിരുന്നു. സ്വപിതാവിൽനിന്നു് ലഭിച്ച സൽഗുണങ്ങൾ തന്നെയായിരുന്നു അദ്ദേഹത്തിന്റെ പൈതൃകം. ഈ സന്ദർഭത്തിൽ പാദള്ളിക്കു് പുറത്തുനിന്നു് പുണ്യവിശേഷങ്ങൾ എത്തിച്ചേരേണ്ടതു് ആവശ്യമാണു്. ഈ ഗ്രാമത്തെ ഉദ്ധരിക്കാൻ അതാവശ്യമാണു്. ശ്യാമരായരുടെ ആഗമനവാർത്ത ആചാര്യരുടെ ചിന്താഭാരം വളരെയേറെ ലഘൂകരിച്ചു. ആചാര്യർ ജന്മനാ ഒരു സ്വപ്നാടനക്കാരനല്ല; എങ്കിലും ഈ ശുഭവാർത്ത കേട്ടതോടെ അദ്ദേഹം പാദള്ളി ഉദ്ധരിക്കപ്പെടാൻ പോവുകയാണെന്ന പകൽക്കിനാവു കാണാൻ തുടങ്ങി. നിയമപരിജ്ഞാനത്തിൽ ശ്യാമരായർക്കു് ശേഷപ്പനേക്കാളും മുൻതൂക്കമുണ്ടു്. അയാൾ വരുന്നതോടെ ശേഷപ്പനു് തട്ടിപ്പു നടത്താൻ ഇന്നത്തെപ്പോലെ സൗകര്യം ലഭിക്കില്ല. ബാപ്പുസാഹേബു് സ്ഥലം വിട്ടെന്നുറപ്പാണു്. പദ്മപ്പൻ ഏതായാലും ഓടിപ്പോയിക്കഴിഞ്ഞു. ഇവരുടെ രണ്ടുപേരുടേയും താങ്ങു് ഇല്ലെന്നായാൽ ലിങ്കപ്പൻ മിണ്ടാതെ, പറയാതെ അജരാണിക്കു് ഓടിപ്പോയ്ക്കോളും. ഇന്നുള്ള പ്രശ്നങ്ങൾ കണ്ണടച്ചു മിഴിക്കുന്ന നേരംകൊണ്ടു് പരിഹരിക്കപ്പെടും. യുഗാന്തരങ്ങളായി നിലനിന്ന അന്ധകാരം ഒരൊററ കിരണംകൊണ്ടു് ഒഴിഞ്ഞുപോവുമല്ലോ. ശ്യാമരായർ വരുന്നുവെന്ന വാർത്ത ആചാര്യർ മുഖാന്തിരം നാടാകെ പരന്നു. ഒരു കൊല്ലമായി ഗ്രാമജീവിതത്തിന്റെ കുന്തു് നുള്ളുകയായിരുന്ന പ്രശ്നത്തിനു് സുഗമമായൊരു പരിഹാരമാർഗ്ഗം ലഭിച്ചിരിക്കുന്നു എന്നതു് ഗ്രാമമാകെ സംസാരവിഷയമായി. ഇതാദ്യം എത്തിയതു്. ശേഷപ്പന്റെ ചെവിയിലാണു്. അധികാരിയുടെ അവകാശതർക്കത്തിൽ സ്വാർത്ഥത്തിനു് അനുസരിച്ചു് കരു നീക്കി തന്റെ സ്ഥാനം ശല്യമൊന്നുമില്ലാതെ നിലനിർത്താൻ നടക്കുകയായിരുന്ന ശേഷപ്പനു് ഈ വാർത്ത അശനിപാതമായിരുന്നു. ഭാവി അന്ധകാരാവൃതമായിരിക്കുന്നു. തന്റെ ആജ്ഞയ്ക്കു് മുമ്പിൽ ഗ്രാമീണർ വിറകൊള്ളുന്ന ഒരു പതനത്തിലെത്തിച്ചേർന്ന സമയം. ശങ്കരപ്പഗൗഡർ നിര്യാതനായ ശേഷം ഗ്രാമത്തിന്റെ അധിദേവതയാണു് ശേഷപ്പൻ. ശ്യാമരായരെ അയാൾക്കുമറിയാം. അദ്ദേഹ

ത്തിന്റെ അന്തസ്സും പദവിയും പാദള്ളിയുടെ അഭിമാനങ്ങളിൽ ഒന്നാണു്. അപ്പോൾ പിന്നെ അദ്ദേഹം നാട്ടിൽ വന്നാലത്തെ സ്ഥിതി എന്തായിരിക്കും?

ശേഷപ്പന്റെ ബുദ്ധി മിന്നൽവേഗത്തിൽ പ്രവർത്തിക്കാൻ സമർത്ഥമാണു്. തന്റെ സ്ഥാനം ശാശ്വതമാക്കുന്നതിനു് എന്തൊക്കെ ചെയ്യണം? പല യുക്തികളും മനസ്സിലൂടെ കടന്നുപോയി. സ്വാർത്ഥസാധകന്റെ ഇച്ഛാശക്തി എന്തെങ്കിലുമൊരു വഴി കണ്ടെത്താതിരിക്കില്ല. രാമയെ ജാമ്യത്തിലിറക്കിയതിന്റെ കൃതജ്ഞതാഭാരം ആചാര്യരുടെ ശിരസ്സിൽ അമർന്നു കിടക്കുന്നു. ഇതു് ഇപ്പോൾ ഉപയോഗപ്പെടുത്തേണ്ടതു് കടമ മാത്രമാണു്. ശ്യാമരായരുടെ ഊഴത്തിനു് കിട്ടേണ്ട കുലകർണ്ണിസ്ഥാനം നേടിയെടുത്തു് സ്വയം നിയമിതനാകാൻ ആചാര്യരുടെ സഹായം ആവശ്യപ്പെടണം. ഈ നാട്ടിലെ സ്വത്തുക്കളുടെ വ്യവഹാരം കയ്യിൽ നിന്നു് പോയാൽ, തന്റെ നിയമപരിജ്ഞാനം പ്രയോജനപ്പെടുത്താനായില്ലെങ്കിൽ, പാദള്ളിയിൽ എങ്ങനെ ജീവിക്കും?

ശേഷപ്പൻ ഉടനെ ആചാര്യരുടെ ഇല്ലത്തേയ്ക്കോടി. ആചാര്യർ പുരാണഗ്രന്ഥം അഴിച്ചു്, അടുത്ത ദിവസത്തെ പുരാണ പാരായണത്തിനു് ഒരുങ്ങുകയായിരുന്നു. ശേഷപ്പന്റെ ധൃതി പിടിച്ച വരവു കണ്ടപ്പോൾതന്നെ സംഗതിയെന്താണെന്നു് അദ്ദേഹത്തിനു് മനസ്സിലായി. ശേഷപ്പൻ ഒരു നിമിഷം നിശ്ശബ്ദനായി നിന്നു. അയാൾ ഒക്കത്തു നിന്നു് പൊടിക്കുപ്പിയെടുത്തു്, ഉള്ളം കൈയ്യിൽ ഒരു നുള്ളു് പൊടി തട്ടി. ആചാര്യർ ക്ഷമാപൂർവ്വം അതു് നോക്കിക്കൊണ്ടിരുന്നു. ശേഷപ്പൻ തന്നെ സംസാരിച്ചു തുടങ്ങട്ടെ. അതായിരുന്നു ആചാര്യരുടെ ഉദ്ദേശം. ഗത്യന്തരമില്ലാതെ ശേഷപ്പൻ തന്നെ തുടങ്ങി. അയാൾക്കു് സ്വരം ഇടറി; എന്തായാലും തന്റെ അഭിപ്രായം ആചാര്യരുടെ മുമ്പിൽ അവതരിപ്പിച്ചു. ആചാര്യർ അയാൾ പറഞ്ഞതെല്ലാം സശ്രദ്ധം കേട്ടു. അൽപനേരം ചിന്തിച്ചിരുന്നതുകൊണ്ടാവാം ആചാര്യർ സാവകാശത്തിൽ പറഞ്ഞു:

''എനിക്കു് യാതൊരുവിധ ബന്ധവുമില്ലാത്ത വിഷയമാണു്, ശേഷപ്പാ, ഇതു്. എന്നാലും നീ ചോദിച്ച സ്ഥിതിക്കു് എനിക്കു് പറയാതെ നിവൃത്തിയില്ല. ശ്യാമരായർ അയാളുടെ തറവഴിക്കു് ചെല്ലേണ്ട കുലകർണ്ണിസ്ഥാനം സ്വന്തമാക്കിയാൽ നിനക്കെന്തു് ചേതം? കൂടാതെ കുലകർണ്ണിസ്ഥാനം ആമരണമേ അനുഭവിക്കേണ്ട പദവിയൊന്നുമല്ലല്ലോ? ഇന്നു നീ; നാളെ അയാൾ. പോരാത്തതിനു് ഇന്നാടും വീടും വിട്ടു് നാൽപതു വർഷം പരദേശികളായി പോയവരാണവർ. അവർ തിരിച്ചു് നാട്ടിലേയ്ക്കു് വരുമ്പോൾ അതിനു വിലങ്ങുതടിയായി നിൽക്കാൻ എനിക്കു വയ്യാ.'' ആചാര്യർ സ്നേഹത്തിന്റെ ഭാഷയിൽതന്നെ സംസാരിച്ചു് ശേഷപ്പനെ സന്തോഷിപ്പിക്കാൻ ശ്രമിച്ചു.

''അദ്ദേഹം നാട്ടിൽ വരുന്നതിനു് ഞാൻ എതിരില്ല, ആചാര്യരേ. എന്നാൽ ഗ്രാമത്തിലെ ചുറ്റുപാടു് നിങ്ങൾക്കു് അറിയാത്തതൊന്നുമല്ല. പറഞ്ഞാലും തെറ്റു്. പറയാഞ്ഞാലും അപകടം. ഈ അവസരത്തിൽ സർക്കാർ റിക്കാർഡുകൾ എന്റെ അധീനത്തിൽ ഉണ്ടായിരിക്കുന്നതാണു് നല്ലതെന്നു് എനിക്കു്

തോന്നുന്നു. ഇപ്പോഴാണെങ്കിൽ പാർവ്വതിയമ്മയുടെ അവകാശത്തർക്കം അപ്പീലിൽ ഇരിയ്ക്കുയാണു്. ഞാൻ കലക്‌ടർസ്ഥാനത്തിരിക്കയാണെങ്കിൽ ഡിവിഷണൽ ആപ്പീസിൽ എന്നോടുള്ള ഔദാര്യം കാരണം തഹസിൽദാരുടെ ഉത്തരവു് റദ്ദു ചെയ്യും. ശ്യാമരായർ വന്നശേഷം ഈ അപ്പീൽ തള്ളപ്പെട്ടാൽ കാര്യം എന്റേതായിരിക്കില്ല. പഢദപ്പൻ ഗ്രാമത്തിലേയ്ക്കു് തിരിച്ചു വരില്ലെന്നും കരുതേണ്ട. ഒന്നുരണ്ടു മാസം കഴിഞ്ഞോട്ടെ. കുനയ്ക്കു് തീ വെച്ചതിനു് കേസാക്കില്ലെന്നു ഉറപ്പായാൽ അയാളും തിരിച്ചുവരുമെന്നതിനു് സംശയമില്ല. അയാളും എഴുതിത്തന്ന കടലാസുകളും എന്റെ കൈവശമുണ്ടു്. സർക്കാർ റിക്കാർഡുകളും എന്റെ അധീനതയിലായിരിക്കുമ്പോഴും മഠത്തിലെ സ്വത്തു് സ്വാധീനപ്പെടുത്തുന്നതു് വിഷമമായിരിക്കുമെന്നു മനസ്സിലാക്കി അയാളും വരില്ല. അതുകൊണ്ടാണു് ശ്യാമരായരുടെ നിയമനം തൽക്കാലം നടക്കേണ്ടെന്നു് ഞാൻ പറയുന്നതു്. പരിതഃസ്ഥിതിയൊക്കെ ഒന്നു് ശാന്തമാവട്ടെ. ഞാൻ തന്നെ രാജിവെച്ചു് അദ്ദേഹത്തെ നിയമിക്കുന്നതിനു് സൌകര്യം ചെയ്യാം. ഇതു് വെറും വാക്കല്ല; ഒരു പ്രതിജ്ഞയാണെന്നു് കരുതിക്കോളു.'' ശേഷപ്പൻ സമർത്ഥമായി വാക്കിന്റെ വല വീശി, സ്വാർത്ഥം നേടാനുള്ള പ്രയത്നത്തിലേർപ്പെട്ടു.

ആചാര്യർ അധികം സംസാരിച്ചില്ല. ശേഷപ്പന്റെ അഭിപ്രായങ്ങൾ സശ്രദ്ധം ശ്രവിച്ചു. ശ്യാമരായർക്കു് ഭാവിയിൽ ബുദ്ധിമുട്ടുകളുണ്ടായാൽ അതിൽ ശേഷപ്പന്റെ സംഭാവനയും ഉണ്ടായിരിക്കുമെന്നു് സ്പഷ്ടം. നീണ്ടകാലത്തെ അനുഭവമുണ്ടെങ്കിലും പാഠശാലിക്കു് അദ്ദേഹം പുതിയ ആളാണു്. ഇപ്പോൾ ശേഷപ്പന്റെ അഭിപ്രായങ്ങളെ പൂർണ്ണമായും എതിർത്താൽ ഭാവിയിൽ തന്നോടൊപ്പം ശ്യാമരായരും വിഷമിക്കേണ്ടിവരും. ശ്യാമരായർക്കു് കഴിവുണ്ടു്. എന്നാൽ ശേഷപ്പന്റെ വക്രബുദ്ധിയില്ല. ''ആട്ടെ. അദ്ദേഹം വന്നതിനുശേഷം നമുക്കെല്ലാം തീരുമാനിക്കാം.'' ആചാര്യർ പലതും ചിന്തിച്ചു് ശേഷപ്പനെ കൊതിപ്പിച്ചു് അടപ്പിക്കാൻ തന്നെ ഉറച്ചു. ശേഷപ്പൻ ഒരിഴ കിട്ടിയാൽ പുതപ്പാക്കി വിഴുങ്ങിക്കോളും. വാക്കുകൾ വിതച്ചു് സ്വത്തും വിളയിക്കുന്ന വിദ്യ ജന്മായത്തമായി കിട്ടിയതാണു്.

ഈ സംഭാഷണം നടന്നു് ഒരാഴ്ചയ്ക്കകം ശ്യാമരായർ സകുടുംബം പാഠശാലിയിലെത്തി. അയാളുടെ ഓഹരിക്കു് കിട്ടിയിരുന്ന വീടു് വൃത്തികേടായി കിടക്കുന്നു; അതുകൊണ്ടു് തൽക്കാലം ആചാര്യരുടെ ഇല്ലത്തു് കഴിഞ്ഞുകൂടുവാൻതന്നെ തീർച്ചയാക്കി. ആചാര്യരുടെ സന്തോഷത്തിനു് അതിരില്ലായിരുന്നു—തന്റെ മരിച്ചുപോയ മക്കളും അവരുടെ ഓർമ്മകളോടൊപ്പം വന്നെത്തിയ ഉത്സാഹം. വന്ന ദിവസം മുഴുവൻ രഹസ്യചർച്ചകളിൽത്തന്നെ കഴിഞ്ഞു. അടുത്ത ദിവസം ശ്യാമരായർ വലിയ മാളികയിൽ ചെന്നു് ബാപ്പുസാഹേബിനെ കണ്ടു.

വലിയ മാളികയിലെ കച്ചേരിയിൽ ബാപ്പുസാഹേബു് കണക്കുകളും മറ്റും പരിശോധിക്കുകയായിരുന്നു. ശ്യാമരായർ ബാപ്പുസാഹേബിനു് അപരിചി

തനായിരിക്കാം; എന്നാൽ അദ്ദേഹത്തിന് ജാഗീർദാരുടെ വലിയ മാളികയെ കുറിച്ച് സകലതും അറിയാം. ശ്യാമരായർ ഔപചാരികമായി നമസ്കരിച്ച് സ്വയം പരിചയപ്പെടുത്തി. പുതലാബായിയുടെ നിര്യാണത്തിൽ ലക്ഷ്മീബായിയുടെ അനുശോചനം അറിയിക്കാൻ വന്നതാണെന്ന് സംഭാഷണം ആരംഭിച്ചു. ''പറഞ്ഞതുപോലെ ഇപ്പോൾ ലക്ഷ്മീബായി അമ്മയുടെ എല്ലാ സ്വത്തും മഹാരാജാവിന്റെ പേരിലാക്കിയിരിക്കയാണ്. അദ്ദേഹത്തിന്റെ പേരിൽ റിക്കാർഡുകൾ ശരിപ്പെടുത്താൻ ഉത്തരവ് വന്നുകഴിഞ്ഞാൽ മഹാരാജാവുതന്നെ ഇങ്ങോട്ട് എഴുന്നള്ളും. അപ്പോൾ അദ്ദേഹത്തെ സ്വീകരിക്കുന്നതിന് വേണ്ടപ്പെട്ട ഒരുക്കങ്ങൾ ചെയ്യാൻ ലക്ഷ്മീബായിഅമ്മ പ്രത്യേകം പറഞ്ഞയച്ചിരിക്കുന്നു.'' ശ്യാമരായർ മൃദുവായി സവിനയം എല്ലാ സംഗതികളും ബോധിപ്പിച്ചു. ബാപ്പുസാഹേബ് എന്ത് മറുപടി പറയണമെന്നറിയാതെ, വെറുതെയിരുന്നു മൂളി.

അടുത്ത ഒന്നുരണ്ടു ദിവസം ശ്യാമരായർ കൃഷിക്കാരെ കണ്ട് സംസാരിച്ചു. അവരുടെ വീടുകളിൽ ചെന്ന് ക്ഷേമാന്വേഷണം നടത്തി. മഹാരാജാവു പാദുളിക്ക് വരുമ്പോൾ അദ്ദേഹത്തോടു പറഞ്ഞ് പാട്ടബാക്കിയെല്ലാം ഒഴിവാക്കി കൊടുക്കാമെന്ന് അദ്ദേഹം ആശ്വസിപ്പിച്ചു. അടുത്ത് ചോളവും ചോളക്കമ്പും വാങ്ങാൻ കടം തരാനുള്ള അപേക്ഷയും സമർപ്പിക്കാമെന്ന് അദ്ദേഹം ഉറപ്പുകൊടുത്തു. പാദുളിയിലാകെ ഒരു പുതിയ കോലാഹലം ആരംഭിക്കുകയാണ്. ഇന്ദ്രപുരം മഹാരാജാവ് ഗ്രാമത്തിലേയ്ക്കെഴുന്നള്ളുന്നുവെന്ന വാർത്ത സകലരേയും ഇളക്കിവിട്ടിരിക്കുന്നു. അദ്ദേഹംതന്നെ ജാഗീർദാരുടെ സ്വത്തുക്കളുടെ ഉടമയായാൽ അത് നാടിന്റെ ഭാഗ്യമായിരിക്കുമെന്ന് എല്ലാവരും സന്തോഷിച്ചു. ഈ വിവരം ബാപ്പുസാഹേബിന് വൈകാതെ ലഭിച്ചു.

വലിയ മാളികയിൽ കൂലിയില്ലാതെ ജോലി ചെയ്യുകയും അവിടത്തെ കഞ്ഞി കുടിച്ച് നാൾ കഴിക്കുകയും ചെയ്യുന്ന പുലയരുടെ ഇടയിൽ ഈ വാർത്തയുണ്ടാക്കിയ പ്രതികരണം പ്രത്യേക ശ്രദ്ധയർഹിക്കുന്നു. മഹാരാജാവ് വന്നാൽ കഞ്ഞിക്കു പുറമേ കൂലിയും കിട്ടുമെന്ന് ആരോ പറഞ്ഞുപിടിപ്പിച്ചിരുന്നു. അപ്പോൾപിന്നെ ഒന്നും കൊടുക്കാതെ ജോലി ചെയ്യിക്കുന്ന ബാപ്പുസാഹേബിന്റെ വീട്ടിലെന്തിനു ചെല്ലണം? ബാപ്പുസാഹേബ് ഉടനെ നാടു വിടണം—അതാണാവശ്യം. അതുകൊണ്ട് അവിടെ തിരുമുററമടിക്കാനോ വിറക് വെട്ടാനോ ആരും പോകരുതെന്നവർ തീരുമാനിച്ചു. നാട്ടുകാരൊക്കെ കൈവെടിഞ്ഞാലും വിപൽസന്ധിയിൽ പുലയർമാത്രം തന്നെ കൈയൊഴിക്കില്ലെന്ന് വിശ്വസിച്ചുറച്ച ബാപ്പുസാഹേബിന് ഇത് താങ്ങാൻവയ്യാത്ത ആഘാതമായിരുന്നു. തന്റെ കയ്യിൽ നിന്ന് കണ്ടം പാട്ടത്തിനെടുത്തതായി പാട്ടച്ചീട്ട് എഴുതിക്കൊടുക്കാൻ കൃഷിക്കാരെ വിളിപ്പിച്ചപ്പോൾ അവർ വലിയ മാളികയ്ക്ക് വരാതെ ഒളിച്ചു നടന്നുതുടങ്ങി. പോരാത്തതിന് തന്നോട് ഒരു വാക്കുപോലും ചോദിക്കാതെ പറമ്പിൽ നിന്ന് ചെടികളും വള്ളികളും അറുത്ത് മഹാരാജാവിനെ സ്വീകരിക്കുന്നതിന് മണ്ഡപം അലങ്കരിക്കുന്ന

ജോലിയിൽ ഏർപ്പെട്ടിരിക്കയാണ് കർഷകർ. ഒരുപായവും കാണാതെ വിഷമിച്ച ബാപ്പുസാഹേബ് യശവന്തരായരുടെ അടുത്തേക്ക് ഒരു ദൂതനെ വിട്ടു. അവൻ കൊണ്ടുവന്ന സന്ദേശവും പ്രതികൂലമായിരുന്നു. ''മാനം മര്യാദയായി ജീവിക്കാൻ ആഗ്രഹമുണ്ടെങ്കിൽ കനകേരിക്ക് പോകാൻപറ.'' യശവന്തരായർ ചൊല്ലിയയച്ചു. എല്ലാററിനേക്കാളും ഭയങ്കരമായ അശനിപാതം മറെറാന്നായിരുന്നു. ലിങ്കപ്പന്റെ അവകാശത്തർക്കത്തിന്മേലുള്ള അപ്പീലിന്റെ വിചാരണക്ക് തീയതി നിശ്ചയിച്ചുകൊണ്ടുള്ള നോട്ടീസ് വന്നിരിക്കുന്നു. ബാപ്പുസാഹേബ് ഞെട്ടിത്തരിച്ചുപോയി. പദ്മപ്പന്റെ പിൻതുണ എന്നോ നഷ്ടപ്പെട്ടതാണ്. ശേഷപ്പൻ എതിർപക്ഷത്തു ചേർന്നുകഴിഞ്ഞു. ബാപ്പുസാഹേബിന് അടുത്ത സുഹൃത്തെന്നു പറയാൻ ആരും പാടള്ളിയിലില്ല. വരുന്നതു് വരട്ടെയെന്നുവെച്ച് അയാൾ ശേഷപ്പനെ ചെന്നുകണ്ട് തന്റെ വിഷമങ്ങളൊക്കെ വിശദീകരിച്ചു.

ശേഷപ്പൻ അയാളെയും തിരസ്കരിച്ചില്ല. പരിതഃസ്ഥിതി മുഴുക്കെ അയാൾക്കറിയാം. ലക്ഷ്മീബായി സ്വത്ത് ഒഴിഞ്ഞുകൊടുത്തുകൊണ്ടുള്ള പാട്ടച്ചീട്ട് കലക്ടർ സ്വീകരിച്ചു കഴിഞ്ഞാൽപ്പിന്നെ സ്വത്തെല്ലാം മഹാരാജാവിന്റെ പേരിൽ രേഖപ്പെടുത്തണം. ഉത്തരവ് ഇനിയും വന്നിട്ടില്ല. അതുകൊണ്ട് തൽക്കാലം ഭയപ്പെടേണ്ട കാര്യമൊന്നുമില്ല. ഉത്തരവ് വരുന്നതിനു മുമ്പായി മഹാരാജാവ് പാടള്ളിക്ക് എഴുന്നെള്ളുകയില്ല. അതുകൊണ്ട് ഉത്തരവിനെ തടയുകയാണ് ഉടനെ വേണ്ടതു്. അപ്പോൾ ഈ കൃഷിക്കാർക്ക് മനസ്സിലാവും, തങ്ങൾ വഞ്ചിതരായിരിക്കുന്നുവെന്ന്. ശ്യാമരായരുടെ പൂച്ച് പുറത്താവും. ഇപ്പോൾ ചെയ്യേണ്ടതെന്തെന്നോ? ബെൽഗാമിലേക്ക് പോയി കലക്ടറെ കാണുക; ഉത്തരവ് ആകാതിരിക്കാൻ വേണ്ട വ്യവസ്ഥകൾ ചെയ്യുക. ഇതിനു പണം കോരിച്ചൊരിയേണ്ടിവരും; പക്ഷേ മറ്റു പോംവഴിയൊന്നുമില്ല. ബാപ്പുസാഹേബിനു ശേഷപ്പൻ നൽകിയ ഉപദേശമാണിതു്.

ബാപ്പുസാഹേബിന് ഈ ഉപദേശം പുതിയ ചൈതന്യം പകർന്നുകൊടുത്തു. താൻ പാടള്ളിയിലെ വലിയ മാളികയിൽ സ്ഥിരമായി താമസിക്കാൻ ഉദ്ദേശിക്കുന്നുവെങ്കിൽ സാഹസത്തിന്റേതായ മാർഗ്ഗം പിടിക്കാതെ രക്ഷയില്ല. തന്റെ സമ്മതം കൂടാതെ ജാഗീർദാരുടെ ഭൂമിയിൽ നിന്ന് ചെടികൾ വെട്ടിയതിന് കേസു കൊടുക്കുമെന്ന് ഭീഷണിപ്പെടുത്തി. ഇപ്പോഴും ഭൂമിയുടെ പാട്ടം തന്റെ പേരിലാണ്. ആ അവകാശം ഉള്ളേടത്തോളം തനിക്കെന്തുവേണമെങ്കിലും ചെയ്യാൻ കഴിയുമെന്ന് പ്രഖ്യാപിച്ചു. കൃഷിക്കാരൻ തന്റെ പേരിൽ പാട്ടച്ചീട്ടെഴുതിയില്ലെങ്കിൽ അവരെ ഒഴിപ്പിച്ച് മററാർക്കെങ്കിലും കൊടുക്കുമെന്ന് ഭീഷണി മുഴക്കി. കൃഷിക്കാർ വീണ്ടും ആശയക്കുഴപ്പത്തിലായി. ചിലർ ഉപദേശത്തിന് ശേഷപ്പനെ സമീപിച്ചു. അതോടെ തങ്ങൾ തെററായ വഴിയാണ് പിടിച്ചിരിക്കുന്നതെന്ന് അവർക്കു തോന്നി. അവർക്കൊന്നും വിശ്വസിച്ചിരിക്കാൻ പററാതായി. വലിയ മാളികയിലെ രാഷ്ട്രീയക്കളിയെ ആശ്രയിച്ചാണ് അവരുടെ വയറുപിഴപ്പു കിടക്കുന്നതു്.

ഇതിന്റെയൊക്കെ അനന്തരഫലം പാമ്പള്ളിയിലെ ഭൂമിയെയാണ് ബാധിച്ചത്. പാമ്പള്ളിയിലെ ആകെ ഭൂമിയിൽ മൂന്നിലൊന്ന് ജാഗീർദാരുടേതാണ്. ഒരു ഭാഗം അധികാരിയുടേതും. ബാക്കിയുള്ളത് മേനോനും മറ്റു കൃഷിക്കാർക്കും അവകാശപ്പെട്ടത്. ലിങ്കപ്പന്റെ അവകാശത്തർക്കം കാരണം അധികാരിയുടെ വയലിൽ കൊത്തും കിളയും ഇല്ല. പാട്ടച്ചീട്ട് ആർക്ക് കൊടുക്കണമെന്ന സംശയം നീങ്ങാത്ത കാരണം ജാഗീർദാരുടെ ഭൂമിയിലും കരിച്ചാൽ വീണില്ല. പാമ്പള്ളിയിൽ വയലൊക്കെ വെയിലേറ്റ്, ചോദിക്കാനും പറയാനുമാളില്ലാതെ കിടക്കുകയാണ്. രോഹിണി ഞാറ്റുവേല കൊതിപ്പിച്ച് കടന്നുകളഞ്ഞു. മകീര്യം ഞാറ്റുവേല ഒരുങ്ങി വന്നു. കാർമേഘപടലം ആകാശത്തിൽനിറഞ്ഞു. ധാരമുറിയാത്ത മഴ പെയ്തു തുടങ്ങി. പടിഞ്ഞാറൻകാറ്റൊടൊപ്പം കുളിർജലം പതിച്ചഭൂമിയുടെ കവിളുകളിൽ രോമാഞ്ചമുണർന്നു. സസ്യത്രപച്ചപിടിച്ചുതുടങ്ങി. ആഷാഢപൗർണ്ണമി നല്ലകാലത്തിന്റെ രഹസ്യ സന്ദേശവുമായി വീണ്ടും വന്നെത്തി. വയലുകൾ മുരിനിവർന്ന് കോട്ടുവായിട്ടു; കണ്ണു തുറന്നു. എന്നാൽ മനുഷ്യന്റെ മൽപ്പിടുത്തത്തിൽ നിലം ബന്ധനത്തിലമർന്നു. മേഘം മാടിവിളിച്ചെങ്കിലും ഭൂമിക്ക് മോചനം ലഭിച്ചില്ല. കൃഷി ചെയ്യപ്പെടേണ്ട ഭൂമി വന്ധ്യയായിക്കിടന്നു വേദനിച്ചു.

ഇതേ സന്ദർഭത്തിൽ മഹാരാജാവിന്റെ പേരിൽ ജാഗീർദാരുടെ വയലുകളൊക്കെ മാറ്റിയെഴുതിയതായി കലക്ടറിൽ നിന്ന് ഉത്തരവ് വന്നു. ആ വിവരമറിഞ്ഞ ഉടനെതന്നെ ശ്യാമരായർ കൃഷിക്കാരെ വിളിപ്പിച്ച് സംഗതി അറിയിച്ചു. ലക്ഷ്മീബായിഅമ്മ അവകാശം എഴുതിക്കൊടുത്തതിനാൽ വലിയ മാളിക മഹാരാജാവിന്റേതായിത്തീർന്നു. നാളെ ആഷാഢപൗർണ്ണമിയ്ക്ക് കാളയോട്ടം നടത്തേണ്ടത് ജാഗീർദാരുടെ അവകാശമാണ്. വലിയ മാളികയിൽനിന്ന് കാളകളെ കൊണ്ടുപോയി മഹാദ്വാരത്തിൽ ഓടിച്ച്, തിരിച്ച് അവയെ വലിയ മാളികയിൽ കൊണ്ടുവരണം. ഇതിന് വലിയ മാളിക സ്വാധീനപ്പെടുത്തേണ്ടത് ആവശ്യമായിവന്നു.

ശ്യാമരായരുടെ വാക്കുകേട്ട കൃഷിക്കാർ ആവേശം കൊണ്ടു. തങ്ങളുടെ മോചനം അടുത്തിരിക്കുന്നു. കൃഷിക്കാർ കൂട്ടംകൂട്ടമായി വലിയ മാളിക സ്വാധീനപ്പെടുത്തുന്നതിന് അങ്ങോട്ടുചെന്നു. വിവരമറിഞ്ഞ പുലയരും അവരെ അനുഗമിച്ചു. കാളകളുടെ വല്ലം കഴുകി വൃത്തിയാക്കി പേരെടുക്കാനുള്ള അവസരം പാഴാക്കി, തങ്ങൾ പിന്നിലായിപ്പോകരുതെന്ന ചിന്ത അവരെ വലിയ മാളികയിലേക്ക് ആകർഷിച്ചു.

ജാഗീർദാരുടെ കർഷകത്തൊഴിലാളികളുടെ മൂപ്പനാണ് ഇമാംസാഹേബ്. ആറടി ഉയരമുള്ള ആജാനബാഹുവായ മനുഷ്യൻ. കാലിലിട്ട ചെരിപ്പ് കത്തിക്കൂട്ടി കരയിച്ചുകൊണ്ട് ഉടുത്ത കച്ചയുടെ തല മുന്നിലേക്ക് തള്ളിച്ച് അയാൾ വലിയ മാളികയിൽ കടന്നുവന്നു. ആലയിൽ കെട്ടിയിരുന്ന എരുമകളെയും മറ്റു കന്നുകാലികളെയും അയാൾ ഓരോന്നായി അഴിച്ചുവിട്ടു. കൂടെ വന്നവരോട് അയാൾ വിളിച്ചു പറഞ്ഞു: ''എടോ, ആല വൃത്തിയാക്കാൻ എല്ലാവരും വേഗം വരണം. അകവും പുറവും വൃത്തിയാക്കാൻ ആ പുലയരോട് പറയൂ!'' ആജ്ഞ പാമ്പള്ളിയാകെ മാറ്റൊലിക്കൊണ്ടു.

ബാപ്പുസാഹേബ് അതു് കേട്ടു. അയാൾ പരിഭ്രമിച്ച് പുറത്തു വന്നു. ആലയിൽ നിന്ന് പശുക്കളും മറ്റും ഇറങ്ങി നടക്കുന്നതു കണ്ട് അമ്പരന്നു. ''ആരതു്? എന്തിനാ കന്നുകാലികളെ അഴിച്ചു വിടുന്നതു്?'' അയാൾ അട്ടഹസിച്ചു. ഇമാംസാഹേബ് മുന്നോട്ടു വന്നു നമസ്കരിച്ചു. ''ഏമാനേ, കന്നാലികൾ നിങ്ങളുടേതാണ് നിങ്ങളുടെ വീട്ടിൽത്തന്നെ കൊണ്ടുപോയി കെട്ടിക്കൊള്ളണം. വലിയ മാളിക ഇന്നുമുതൽ മഹാരാജാവിന്റേതാണ്. ഞങ്ങളൊക്കെ അദ്ദേഹത്തിന്റെ കൃഷിക്കാരാണ്. മറ്റുള്ളവരുടെ കന്നാലികൾ ഇതിനകത്തു പാടില്ല. അതുകൊണ്ട് അഴിച്ചു വിട്ടതാണ്.''

''വലിയ മാളിക മഹാരാജാവിന്റേതാണെന്ന് ആരു പറഞ്ഞു?''

''കലക്ടർ സായ്പിന്റെ ഉത്തരവാണ്. ലക്ഷ്മീബായിത്തമ്പുരാട്ടിയുടെ സ്വത്തെല്ലാം മഹാരാജാവിന്റേതായിക്കഴിഞ്ഞു.''

''ഇതാരു് നിങ്ങളോടു പറഞ്ഞു? ലക്ഷ്മീബായിക്ക് സ്വത്തു് കൈകാര്യം ചെയ്യാൻ അവകാശമേയില്ല.''

''ഉണ്ടോ, ഇല്ലയെന്ന് കലക്ടർ സായ്പിന് അറിയാമല്ലോ. ഇല്ലെങ്കിൽ ഉത്തരവെങ്ങനെ വരും?'' ഇമാം യാതൊരു ആദരവും കാട്ടാതെ മറുപടി പറഞ്ഞു. അയാൾ പൂമുഖത്തുതന്നെ കയറി. ബാപ്പുസാഹേബ് ക്ഷോഭിച്ചു. ''അകത്തു കടന്നാലുണ്ടല്ലോ! സൂക്ഷിച്ചോളൂ!'' അയാൾ ചുറ്റുമുള്ള ആളുകളോട് കല്പിച്ചു. ''എന്താ നോക്കിനില്ക്കുന്നതു്! അവന്റെ കഴുത്തിനു പിടിച്ച് പുറത്താക്കിനെടോ!'' എന്നാൽ ഒരുത്തനും നിന്നേടത്തുനിന്നനങ്ങിയില്ല. ബാപ്പുസാഹേബിന്റെ കോപം നിമിഷനേരംകൊണ്ട് ഭയമായി മാറി. കോപംകൊണ്ടോ ഭയംകൊണ്ടോ അയാളുടെ കാലുകൾ വിറച്ചു. ഇമാം ഒന്നും വിലവച്ചില്ല. അയാൾ ആത്മവിശ്വാസത്തോടെ പുറത്തു വന്നുനിന്ന് ആളുകൾക്ക് ആംഗ്യം കാണിച്ചു. പരിതഃസ്ഥിതി അപകടമേഖലയിലേയ്ക്ക് നീങ്ങുമെന്നു കണ്ടപ്പോൾ ബാപ്പുസാഹേബ് പറമ്പിലേയ്ക്ക് ഇറങ്ങിയോടി.

ഭാഗ്യത്തിന് രത്ന യശവന്തരായരുടെ കൂടെ അമ്മാത്തേയ്ക്കു പോയിരിക്കയാണ്. അവർ തിരിച്ചു വന്നിട്ടില്ല. ധാന്യങ്ങളും മറ്റും ജനക്കൂട്ടത്തിന്റെ സ്വന്തമായിക്കഴിഞ്ഞിരിക്കയാണ്. വലിയ മാളിക മുഴുവൻ അവരുടെ അധീനത്തിലായി. ആളുകളുടെ ആവേശം ക്രമേണ വർദ്ധിച്ചുവന്നു. വലിയ മാളികയുടെ സകല മുറികളിലും അവർ കയറിയിറങ്ങി. കൈയിൽ കിട്ടിയ സകല സാധനങ്ങളും അവർ വലിച്ചു പുറത്തിട്ടു. അല്പസമയത്തിനകത്ത് വലിയ മാളികയുടെ നടുമുറ്റം വിലപിടിപ്പുള്ള സാധനങ്ങൾകൊണ്ടു നിറഞ്ഞു. വീടൊക്കെ ഒഴിഞ്ഞു. കലക്ടരുടെ ഉത്തരവു വന്നവാർത്ത യശവന്തരായർക്കെത്തിക്കാൻ ഓട അജറാണിക്ക് പോയിരിക്കയായിരുന്നു. ഇല്ലെങ്കിൽ ഈ പകൽക്കൊള്ളയിൽ അവരും പങ്കുകൊള്ളുമായിരുന്നെന്ന് ചിലർ പറഞ്ഞു. അവർ കൊതിയൂറുന്ന കണ്ണുകളോടെ ആ സാധനങ്ങളെ നോക്കിനിന്നു.

ജാഗീർദാരുടെ കൃഷിക്കാർ വലിയ മാളികയിൽ ഇരച്ചു കയറി ബാപ്പുസാഹേബിനെ ഓടിച്ചുവെന്ന വാർത്ത അറിയിക്കാൻ കോൽക്കാരൻ മല്ലപ്പൻ വന്നു

പ്പോഴും ശ്യാമരായർ ഊണിനിരുന്നിരുന്നു. അദ്ദേഹം ഊണു കഴിക്കാതെ എഴുന്നേറ്റ് ഓടിവന്നു. വലിയ മാളികയുടെ നടുമുറ്റത്ത് കുന്നുകൂടിക്കിടക്കുന്ന സാധനങ്ങൾ കണ്ടപ്പോൾ ആയാളുടെ ഹൃദയം പിടഞ്ഞു. ഈ കൂടിയിരിക്കുന്നവർ ഓരോന്നെടുത്തു കൊണ്ടുപോയാൽ? ഈ സാധനങ്ങളൊക്കെ അപഹരിക്കപ്പെട്ടാൽ ആ കുറ്റത്തിനു ഉത്തരവാദി താനായിരിക്കും! ശ്യാമരായർ വന്നതു കണ്ട് ഇമാംസാഹേബ് അഹങ്കാരത്തോടെ [illegible] ആത്മപ്രശംസ ചെയ്തു. ''വലിയ മാളിക അധീനപ്പെടുത്താൻ വന്നതായിരിക്കും; കലക്ടി!!''

ശ്യാമരായരുടെ പുരികം ചുളിഞ്ഞു. ''നല്ല പണിയാണ് ചെയ്തതു്! ഇതൊക്കെ എടുത്ത് പുറത്തു വലിച്ചിടാൻ ആരാ പറഞ്ഞതു്? ആരുടെ സാധനങ്ങളാണെന്നാ വിചാരം? ലക്ഷ്മീബായിഅമ്മയുടേതാണിവ. വലിയ മാളിക മഹാരാജാവിന്റേതാണെന്നുവെച്ച് നിങ്ങൾക്കു തന്നെ ഒപ്പ് കിട്ടിപ്പോയോ? ഇതെല്ലാമെടുത്ത് ഒരു മുറിയിലിടട്ടെ. ബാപ്പുസാഹേബിന്റെ സാധനങ്ങൾ ഏതെന്ന് ചോദിച്ചു മനസ്സിലാക്കി വണ്ടിയിൽ കയറ്റി അദ്ദേഹത്തിന്റെ നാട്ടിലേയ്ക്ക് അയച്ചുകൊടുക്കണം. ബാപ്പുസാഹേബ് നമ്മുടെ ലക്ഷ്മീബായിഅമ്മയുടെ അനിയനാണ്. അദ്ദേഹത്തിന് അപമാനമാകാവുന്ന ഒന്നും ഞാൻ ചെയ്യുകയില്ല. മനസ്സിലായോ?'' അവരെ വിരട്ടി, വലിച്ചുവാരിയിട്ട സാധനങ്ങളൊക്കെ നന്നായി അടുക്കിവെപ്പിച്ചു.

തെരുവീഥി നിറയെ ഈ തമാശ കാണുവാൻ കൊച്ചുകുട്ടികൾ സമ്മേളിച്ചിരിക്കയായിരുന്നു. തിണ്ണയിൽ ഒരു വൃദ്ധൻ ഇരുന്ന് അവരെ വിരട്ടിയോടിച്ചു. ആ ബഹളം കേട്ട് ആളുകൾ ഓരോരുത്തരായി വന്നുചേർന്നു. ആൾക്കൂട്ടം വലുതായി; തെരുവീഥി നിറഞ്ഞു. ഇന്നാദ്യമായി വലിയ മാളികയിലെ സാധനങ്ങളൊക്കെ സൂര്യപ്രകാശം കാണുകയാണ്; സാധാരണക്കാരനും അതു കാണുവാൻ സാധിച്ചു.

## 26

അടുത്ത ദിവസമാണ് ആഷാഢപൗർണ്ണമി. സംസ്ഥാനത്തിലെ മറ്റു ഗ്രാമങ്ങളിലെന്നപോലെ കാളേളിയിലും ഈ ഉത്സവത്തിന് ഏറ്റവും ആവേശമാണ്. യഥാർത്ഥത്തിൽ ഇക്കൊല്ലം വരൾച്ചകൾ അതിശായിക്കുകയാണ്; അന്തരീക്ഷം ആകപ്പാടെ മോശം. എന്നാൽ ആളുകളുടെ ഉത്സവപ്രിയവും ഇക്കൊല്ലത്തെ സവിശേഷ മത്സരങ്ങളും ആഷാഢപൗർണ്ണമിയുടെ ആഘോഷത്തിന് നിറപ്പകിട്ടേകി. ശങ്കരപ്പഗൗഡർ ജീവിച്ചിരുന്ന കാലത്ത് അദ്ദേഹത്തിന്റെ കാളകളുടെ എഴുന്നള്ളിപ്പ് ഗ്രാമത്തിനു മുഴുവൻ ഒരു കാഴ്ചയായിരുന്നു. ഇക്കൊ

ല്ലാവും ആ പതിവു് തെറ്റരുതെന്നു് ഗൌഡത്തിലു് ആഗ്രഹമുണ്ടു്. ഗ്രാമത്തിലെല്ലാം വലിയ എഴുന്നള്ളിപ്പ് നടത്തുകയെന്നതു് ഗൌഡത്തറവാട്ടിനു് പാരമ്പര്യമായി കൈവന്ന അവകാശമാണു്. അതുകൊണ്ടു് അധികാരിയുടെ മേനരത്തിൽ എഴുന്നള്ളിപ്പിനുള്ള ഒരുക്കം തിരുതകൃതിയായി നടക്കുകയാണു്. ജാഗീർദാരുടെ കൃഷിക്കാർ അവരുടെ കാളകളെയൊക്കെ ഒന്നിച്ചുകൂട്ടി ജാഗീർദാരുടെ അല്ലെങ്കിൽ മഹാരാജാവിന്റെതന്നെ കാളകൾക്കു് സമാനമായി എഴുന്നള്ളിപ്പിക്കാൻവേണ്ടി പരിശീലിപ്പിക്കുന്നു. നാരു പിരിച്ചു് കയറുണ്ടാക്കി കർഷകപത്നിമാരുടെ കൈകൾ പൊള്ളി; തഴമ്പിച്ചു. കൃഷിക്കാരുടെ കാളകൾ ഇന്നോളം കണ്ടിട്ടില്ലാത്ത പൊന്നും വെള്ളിയുംകൊണ്ടുള്ള കൊമ്പുറകളും കസവുപട്ടു പുതപ്പുകളും അണിയാനുള്ള ഭാഗ്യം അവയ്ക്കു കിട്ടി. ഈ ഒരുക്കങ്ങൾ കണ്ടറിഞ്ഞ അധികാരിയുടെ ആൾക്കാർ അവരുടെ കാളയെഴുന്നള്ളിപ്പ് അതിലേറെ ഭംഗിയാക്കാൻ കൊണ്ടുപിടിച്ചു ശ്രമിച്ചു.

അധികാരിത്തറവാട്ടുകാരുടെ വകയായ എഴുന്നള്ളിപ്പ് എല്ലാകൊല്ലവും ആർഭാടപൂർവ്വം നടക്കുന്നതാണു്; പാളയത്തിലെല്ലാം പേരുകേട്ട ശഹനായി വാദ്യക്കാർ അതിനുവരും. ജാഗീർദാരുടെ കൃഷിക്കാർ നടത്തുന്ന എഴുന്നള്ളിപ്പിനു് ഈ വാദ്യക്കാർ പോകാതിരിക്കാൻ അധികാരിയുടെ ആൾക്കാർ അവരെ പണം ഇരട്ടികൊടുത്തിരിക്കുന്നു. മുട്ടിയ സമയത്തു് മഹാരാജാവിന്റെ കൃഷിക്കാരല്ലാ, മഹാരാജാവുതന്നെ ആവശ്യപ്പെട്ടാലും ശഹനായി വാദ്യസംഘത്തെ കിട്ടില്ലെന്നതാണു് നില. അപ്പോൾപിന്നെ തങ്ങൾ നടത്തുന്ന എഴുന്നള്ളിപ്പ് അധികാരിയുടെ ആൾക്കാരുടേതിലും മോശമായിരിക്കും. എന്തുചെയ്യും? വേണ്ടെന്നുവെച്ചാലോ? അതുമാത്രമേ അവർക്കു് വഴിയുള്ളൂ. പക്ഷേ, ഘോഷയാത്രയുടെ മുൻനിരയിൽ നിന്നു് ഭൂമി പിളർക്കുമാറു് നൃത്തം വെക്കാൻ ഒരുങ്ങിയിരുന്ന ചെറുപ്പക്കാർ നിരാശപ്പെട്ടു. അവരാകട്ടെ, അവസാനം അധികാരിയുടെ കാളകൾക്കു മുമ്പിൽ നൃത്തംവെച്ചു് അണപൊട്ടിയ ആവേശത്തെ തൃപ്തിപ്പെടുത്തേണ്ടിവന്നു.

അധികാരിയുടെ കാളയെഴുന്നള്ളിപ്പ് ഈ വർഷം ഇന്നോളം കണ്ടിട്ടില്ലാത്തത്ര ഗംഭീരമായിരുന്നുവെന്നു് ആളുകൾ പറഞ്ഞു. പൊന്നും വെള്ളിയുംകൊണ്ടുള്ള കൊമ്പുറകൾ ധരിച്ചു്, വർണ്ണപ്പകിട്ടാർന്ന പട്ടുകളണിഞ്ഞു് അണിയണിയായി ഇരട്ടക്കാളകൾ തലയെടുപ്പോടെ നടക്കുന്നതു് കാണേണ്ട കാഴ്ചതന്നെ. വലിയ കല്യാണഘോഷയാത്രയെ അതിശയിക്കുന്ന ആർഭാടം. വഴിനീളെ ആളുകളെറിഞ്ഞ പൊരി കുന്നുകൂടിക്കിടന്നു.

ശഹനായി വാദ്യസംഘത്തിന്റെ താളത്തിനൊത്തു് ഗർവ്വോടെ ചുവടുവെച്ചു് കാളകൾ നടന്നുനീങ്ങിയപ്പോൾ ആ അപൂർവ്വ ദൃശ്യംകണ്ടു് അഭിമാനം ഉള്ളിൽ തുളുമ്പിയ അധികാരിയുടെ ആൾക്കാർക്കു് ഒരു പുതിയ ചിന്ത ഉദിച്ചു. അവരുടെ കാളകളെത്തന്നെ ഇണവണ്ടി ഓടിക്കണം. അവർ [illegible] തീരുമാനിച്ചു. അതോടെ ഘോഷയാത്രയിൽ പങ്കെടുത്ത ആളുകൾക്കു് പുതിയൊരാവേശം കിട്ടി. ചെണ്ടയുടെ ഘണഘണ ശബ്ദം അവരുടെ ആവേശത്തിനു് തീ കൂട്ടി.

ഇതിനും കാരണമില്ലാതില്ല. സമതലത്തിലെ എല്ലാ ഗ്രാമങ്ങളിലും സാധാരണയായി അധികാരിയുടെ കാളകളെയാണ് ഓടിക്കുക. എന്നാൽ പാലള്ളി പണ്ടൊരു നാട്ടുരാജ്യമായി, പിന്നീട് ജാഗീർദാരുടെ ഗ്രാമമായിത്തീർന്നതു കൊണ്ട് അദ്ദേഹത്തിന്റെ കാളകളെ ഓടിക്കുന്നതു് ഇവിടെ തലമുറകളായി നടന്നുവരുന്ന സമ്പ്രദായമാണ്. റാണോജിരായരുടെ മരണത്തിനുശേഷം ശങ്കരപ്പഗൌഡർ ഈ ഒരു പ്രത്യേകാവകാശം തന്റെ തറവാടിനു ലഭിക്കണമെന്ന ഉദ്ദേശത്തോടെ ഗൂഢാലോചന നടത്തിയിരുന്നു. എന്നാൽ ലക്ഷ്മീബായിയുടെ മനസ്സാന്നിദ്ധ്യംകൊണ്ട്, വലിയ മാളികയ്ക്കു് ചെല്ലേണ്ട പ്രത്യേകാവകാശങ്ങളും അവിടെത്തന്നെ ചെല്ലണമെന്ന് കൃഷിക്കാരെ ഉൽബോധിപ്പിച്ചു. അന്ന് മഹാദ്വാരത്തിനു മുമ്പിൽ ഒരു വലിയ പട നടന്നതാണ്. അധികാരിയുടെ പദ്ധതി പൊളിഞ്ഞു.

ഇക്കൊല്ലം വലിയ മാളിക ഒഴിഞ്ഞുകിടക്കുന്നു. അതുകൊണ്ട് അവിടുത്തെ അവകാശസംരക്ഷണത്തെക്കുറിച്ച് സംസാരിക്കുന്നവർ ആരുമില്ല. ഒന്നു നോക്കിയാൽ ജാഗീർദാർത്തറവാട് കൂമ്പടഞ്ഞു് നിൽക്കയാണ്. അപ്പോൾപ്പിന്നെ വളർന്നുവരുന്ന അധികാരിത്തറവാടിനുതന്നെ ആ പ്രത്യേകാവകാശം കിട്ടിയാൽ അതിൽ തെറ്റില്ല. ഗ്രാമത്തിലെ ഉത്സാഹികളായ ചെറുപ്പക്കാരെല്ലാം ഈ ഘോഷയാത്രയിൽ പങ്കെടുത്തിരുന്നു. നല്ല മത്തു പിടിച്ചിരിക്കുന്നു ; തളർച്ചയറിയാതെ അവർ നൃത്തം ചവിട്ടി. ഈ പുതിയ ചിന്തയും അവരെ ലഹരി പിടിപ്പിച്ചു.

അവ്യക്തമായിട്ടാണെങ്കിലും സ്പർദ്ധ മുമ്പുമുതലേ ഉള്ളതാണ്. ഇപ്പോൾ പൊട്ടിത്തെറിക്കുന്നതിന് ഒരു തീപ്പൊരി മാത്രമേ ആവശ്യമുണ്ടായിരുന്നുള്ളു. സൂര്യൻ അസ്തമിച്ചിരുന്നില്ല. വാദ്യമേളക്കാർ ജാഗീർദാർ, ദേശ്പാണ്ഡെ, ഗൌഡർ, കുലകർണ്ണി തുടങ്ങിയ തറവാട്ടുകാരുടെ ഭവനങ്ങളിൽ ചെന്നു നമസ്കരിച്ച്. കാളയോട്ടത്തിന് ഗ്രാമക്കച്ചേരിക്ക് ക്ഷണിച്ചുകൊണ്ടുവന്നു. കാളയോട്ടത്തിന് കൃഷിക്കാരുടെ രണ്ടു കാളകളെ ഒരുക്കിയിരിക്കുന്നു— ഒന്ന് ചുകപ്പൻ; മറ്റൊന്ന് വെള്ള. അവ വേപ്പിലമാലകളണിഞ്ഞു് തലയെടുത്തു പിടിച്ചു നിൽക്കുന്നു. കൃഷിക്കാരിൽ ഒരുത്തൻ ജാഗീർദാരുടെ കുടിയാൻ; മറ്റവൻ ഗൌഡരുടെയും കുലകർണ്ണിയുടെയും നിലം പാട്ടത്തിനെടുത്തവനാണ്. പതിവനുസരിച്ച് ജാഗീർദാരുടെ കാളകളെത്തന്നെ ഓടിക്കുന്നുവെന്ന് തോന്നിപ്പിക്കാൻ ചെയ്ത വേലയായിരുന്നു ഇതു്. എല്ലാ കൊല്ലവും കാളകളെ പിടിക്കുന്നവർ തന്നെയാണ് ഇക്കൊല്ലവും പിടിച്ചിരിക്കുന്നതു്. എന്നാൽ രഹസ്യമായി മറ്റൊരു പദ്ധതി രൂപപ്പെടുത്തിക്കഴിഞ്ഞിരുന്നു. കാളയോട്ടം കഴിഞ്ഞാൽ കാളകളെ വലിയ മാളികയിലേയ്ക്കു കൊണ്ടുപോകാതെ അധികാരിയുടെ ഭവനത്തിലേയ്ക്ക് കൊണ്ടുപോകണം—അതു് രഹസ്യമായി ഉറപ്പിച്ചതാണ്. എന്നാൽ പുറത്താരുമറിയാതിരിക്കാൻവേണ്ട മുൻകരുതലുകളൊക്കെ എടുത്തിരുന്നു. സ്പർദ്ധ രഹസ്യമായി മൂർച്ഛിച്ചു.

ആഷാഢപൌർണ്ണമിയുടെ ത്രിസന്ധ്യ. പശ്ചിമാകാശം വർണ്ണരഹിതമാണ്. കാളയോട്ടത്തിനുള്ള കാളകളെ മഹാദ്വാരത്തിൽനിന്ന് ഒന്നര ഫർലോങ്ങ് അകലെകൊണ്ടു നിർത്തിയിരിക്കുന്നു. ഓടിയെത്തുന്ന കാള കതിപ്പാ

ഞാൽ ഗ്രാമത്തിൻെറ ലക്ഷ്മി പോയതുതന്നെ. അതുകൊണ്ട് കാളയോടി വരുന്ന വഴിക്ക് ഇരുഭാഗത്തും ആളുകൾ അണിനിരന്നു. ബഹളം ഉൽക്കണ്ഠാകുലമായിരുന്നു. കുഴപ്പമൊന്നുമില്ലാതെ, അടിപിടി നടക്കാതെ കാളയോട്ടം കഴിഞ്ഞുകിട്ടിയാൽ മതിയെന്ന് നാട്ടുമൂപ്പന്മാരും കാരണവന്മാരും പ്രാർത്ഥിച്ചുകൊണ്ടിരുന്നു. ദാദ അജറാണിയിൽനിന്ന് തിരിച്ചെത്തിയതു് ആ സമയത്താണ്. അവർ ഗ്രാമക്കച്ചേരിയിൽ ചെന്ന് ബാളാചാര്യരേയും ശ്യാമരായരേയും നമസ്കരിച്ച് കാളയോട്ടം കാണാൻ ചെന്നുനിന്നു.

''ഹായ്, ഹൂയ്, കേ...ഹാ ഹൊ ...ഹൈാ ...'' ആളുകളുടെ ആർപ്പും വിളിയും കൊണ്ട് മുഖരിതമായ അന്തരീക്ഷം. കാളകളുടെ പുറത്തു് ചാട്ടവാർ നിരന്തരം പതിച്ചുകൊണ്ടിരുന്നു. കാളകൾ ജീവൻ വെടിഞ്ഞുകൊണ്ടുള്ള ഓട്ടമാണ്. അവയുടെ കുളമ്പുകൾ പതിച്ച് പൊടിപടലം മേഘംപോലെ ഉയർന്നു; സന്ധ്യയുടെ അരണ്ടവെളിച്ചത്തിൽ കാളകളെ കാണാൻതന്നെ വിഷമമായി. മാൻകലത്തെ തോൽപിക്കുന്ന ആ ഓട്ടത്തിൻെറ വേഗം മാത്രം കാണാമായിരുന്നു. ആർപ്പുവിളി നിരന്തരമായി തുടർന്നു. മഹാദ്വാരത്തിൻെറ വാതിലിനുനേരെ രണ്ടാൾ പിടിച്ചുനിന്നിരുന്ന വേപ്പിലക്കയർ പൊട്ടിച്ച് കാളകൾ പുറത്തു കടന്നു. ആളുകളുടെ ശരീരം മുഴുവൻ കണ്ണുകളായിമാറി. അകലെ നിന്നവർക്ക് പൊടിപടലമല്ലാതെ മറെറാന്നും കാണാനില്ല. ഈ മേഘപടലം വളഞ്ഞുതിരിഞ്ഞ് വലിയ മാളികയ്ക്കുനേരെ തിരിയുന്നതിനു പകരം ഗൌഡരുടെ ഭവനത്തിനുനേരെ തിരിയുന്നതുകണ്ട് എല്ലാവരും അത്ഭുതസ്തബ്ധരായി.

''കാളകളെ വലിയ മാളികയിലേയ്ക്ക്തിരിക്കിനെടോ!'' ആ ബഹളത്തിലും എല്ലാവർക്കും കേൾക്കത്തക്കവണ്ണം ഗ്രാമക്കച്ചേരിയുടെ തിണ്ണയിൽനിന്ന് ബ്രാഹ്മണിമാർ വിളിച്ചുപറഞ്ഞു. നിമിഷനേരംകൊണ്ട് ആളുകളുടെയിടയിൽ ഹാഹാകാരമുയർന്നു. എവിടെയോ വഞ്ചനയുടെ ഗന്ധം! നാട്ടുമൂപ്പന്മാർ ഭയന്നു—അടിപിടി നടന്നേക്കുമോ! എന്നാലീ നടന്നതു് യാദൃശ്ചികമാണോ, മനപ്പൂർവ്വമാണോ എന്നുമാത്രം അറിയാനിരിക്കുന്നു. കണ്ടവർ കണ്ടവർ വിളിച്ചുപറഞ്ഞു. ദാദ കച്ചേരിത്തിണ്ണയിൽ നിന്നിരുന്നതാണ്. അവൻ പെട്ടെന്ന് ചാടി, കച്ചേരിയുടെ പിൻഭാഗത്തുചെന്ന് ഗൌഡരുടെ ഭവനത്തിലേയ്ക്കുള്ള വഴിയിൽ നിന്നു. കാളകൾ ഓടിവരുന്നു. കയർ പിടിച്ചിരുന്നവൻെറ കയ്യിൽനിന്നും അതു പിടിച്ചെടുക്കാൻ കൈനീട്ടി. ആഞ്ഞുവീശിയ വടി അവൻെറ കയ്യിൽ പതിച്ചു. എന്നാലിതിനകം ദാദയുടെ പിന്നിൽ നിന്നോടിയെത്തിയ ആളുകൾ ഒന്നിച്ചു നിരന്നു നിന്നതുകാരണം കാളകളുടെ വഴിമുടങ്ങി; അവ കിതച്ചുകൊണ്ട് നിന്നേടത്തുനിന്നു.

ആൾക്കൂട്ടം ആവേശഭരിതമാണ്—പിന്നെ നടന്നതൊക്കെ അർദ്ധബോധാവസ്ഥയിലായിരുന്നു. കണങ്കൈയ്ക്കു് എല്ലുമുറിയാൻ പാകത്തിൽ അടികിട്ടിയതാണ്— എന്നിട്ടും ദാദയ്ക്കു് ഒരു കൂസലുമില്ല. മറേറക്കൈകൊണ്ട് സർവ്വശക്തിയും സമാഹരിച്ച് കയർ പിടിച്ചവൻെറ കരണത്തുതന്നെ ഒന്നു വീക്കി. അവൻ നിന്നേടത്തുതന്നെ വിറച്ച് കവിൾ പൊത്തിപ്പിടിച്ച്, കമിഴ്ന്നടിച്ചു

വീണു. അവന്റെ പിടിയിൽ നിന്നും കയർ പിടിച്ചുപറ്റി, അതേ കയറിന്റെ അറ്റംകൊണ്ട് ദാദ മറ്റവനേയും ആഞ്ഞടിച്ചു. അവൻ കയർ വിട്ട്, ദാദയെ ആക്രമിക്കാൻ മുതിർന്നു. ദാദ അവനെ പിടിച്ചുതള്ളി. അവൻ മറിഞ്ഞുവീണു. രണ്ടുകാളകളുടെയും കയർ ദാദയുടെ കൈവശമായി. ''ധൈര്യമുണ്ടെങ്കിൽ കാളയുടെ അടുത്തു വരിനെടാ!'' ദാദ ആർത്തു. അവൻ കാളകളെ ഗ്രാമക്കച്ചേരിയുടെ അടുത്തേയ്ക്ക് തെളിച്ചു. പക്ഷേ, അവിടെയും പ്രതിബന്ധം! ദാദയുടെ കളരിക്കൂട്ടുകാർ കാളയോട്ടത്തിൽ ആവേശത്തോടെ പങ്കെടുത്തിരുന്നതാണ്. ഓട്ടത്തിൽ പങ്കെടുത്ത കാളകളെ അധികാരിയുടെ ഭവനത്തിലെത്തിക്കാൻ അവർ ഏറ്റിരുന്നു! എന്നാൽ ദാദയെ നേരിട്ടെതിർക്കാനുള്ള ധൈര്യമോ മനസ്സോ അവർക്കില്ലായിരുന്നു. ദാദ കാളകളെ തിരിച്ചുകൊണ്ടുവന്നപ്പോഴും ആൾക്കൂട്ടം ഓടിവന്ന് അവനെ അഭിനന്ദിച്ചു. അധികാരിയുടെ വീട്ടുകാർ നടത്തിയ ഗൂഢാലോചനയെക്കുറിച്ച് അവർക്കൊന്നും അറിയില്ലായിരുന്നു.

. ദാദ കാളകളെ തിരിച്ചുവിട്ടപ്പോഴും അധികാരിയുടെ ആൾക്കാർ നിരാശരായി. അധികാരിയുടെ വീട്ടിലെ ഉപ്പും ചോറും തിന്ന് ആ വീട്ടിലെ ഒരംഗമായിക്കഴിഞ്ഞിരുന്ന ദാദയാണ് എതിരായത്! അവർ പല്ലിറുമ്മി. എന്നാൽ ആളുകളുടെ പിൻബലം അവനാണ് അവനെ എതിർത്തു നിൽക്കുവാനുള്ള കഴിവ് അവർക്കാർക്കുമുണ്ടായിരുന്നില്ല. ഇനിയെന്ത്? അവർ ചിന്തയിൽ മുഴുകിയിരിക്കെ കാളകൾ ധൃതിയിൽ ഓടി വലിയമാളികയിലെത്തി. അധികാരിയുടെ ഭവനത്തിലേയ്ക്ക് കാളയോട്ടം നടത്താൻ ഗൂഢാലോചന നടത്തിയവർ കനത്ത ദുഖവുമായി അവരവരുടെ വീടുകളിലേയ്ക്കു തിരിച്ചു. ശ്യാമരായർ നേരത്തെതന്നെ വലിയ മാളികയിൽചെന്ന്, കാളകൾ എത്തിയ ഉടനെ തന്റെ ഭാര്യയെക്കൊണ്ട് 'ആരതി' നടത്തിച്ചു. വലിയമാളിക വീണ്ടും ജാഗീർദാരുടെ അന്തസ്സും ആഭിജാത്യവും കൈവരിച്ചുവെന്ന് അദ്ദേഹം സന്തോഷിച്ചു. സമ്പ്രദായമനുസരിച്ചുതന്നെ പരിപാടി ഭംഗിയായി കലാശിച്ചുവെന്ന് നാട്ടുകാർ സന്തോഷിച്ചു. എല്ലാം കഴിഞ്ഞപ്പോഴും ദാദ വലിയ മാളികയിൽ നിന്നിറങ്ങി അധികാരിയുടെ വീട്ടിലെത്തി.

അധികാരിയുടെ ഗൃഹത്തിൽ മുൻഭാഗത്ത് ആരെയും കണ്ടില്ല. തിണ്ണയിലും ആരുമില്ല. കാളയോട്ടത്തിൽ പങ്കെടുത്ത കാളകളെ തിരിച്ചുവിട്ട ദാദയോട് പാർവ്വതിയമ്മ ഗൌഡത്തിക്ക് എന്തെന്നില്ലാത്ത ദേഷ്യംതോന്നി. ആരതി നടത്താൻ ഒരുക്കിയ കലശപ്പാത്രവും നീലാഞ്ജനവും പ്രയോജനപ്പെടാത്തതിൽ അവർക്ക് അതിയായ കുണ്ഠിതമുണ്ട്. ദാദ മുമ്പിൽ വന്നുനിന്നെങ്കിലും അവർ അവന്റെ മുഖത്തു നോക്കിയില്ല. സംസാരിക്കുന്ന പ്രശ്നമേ ഇല്ലായിരുന്നു ഒരുനിമിഷം ദാദ കൽപ്രതിമപോലെ നിന്നു.

ആഷാഢപൌർണ്ണമിയുടെ സദ്യ കഴിച്ച് അടുത്ത ദിവസം പോകാമെന്ന് യശവന്തരായർ നിശ്ചയിച്ചിരുന്നതാണ്. എന്നാൽ പടമുള്ളിയിലെ കാളയോട്ടം ദാദയെ പിടിച്ചു വലിച്ചു. അവൻ രാവിലെതന്നെ അജറാണിയിൽനിന്നു പുറ

പ്പെട്ട് കാളയോട്ടത്തിനു കൃത്യമായി പാദള്ളിയിലെത്തി. നാല്പതുനാഴിക നടന്നെത്തിയ ക്ഷീണവുമുണ്ട്. രാവിലെ മുതൽ ഊണുകഴിച്ചിട്ടില്ല. കാളകളെ തിരിച്ചുകൊണ്ടുപോകുന്ന അസാമാന്യമായ സാഹസത്തിൽ വിശപ്പ് മറന്നിരിക്കയായിരുന്നു; എന്നാലിപ്പോഴും വിശപ്പ് പകരംവീട്ടാനെന്നോണം അവനെ ആക്രമിച്ചുതുടങ്ങി. ഹോളിപൌർണ്ണമി മുതൽ അധികാരിയുടെ കുടുംബത്തിലൊരാളായി അവിടെനിന്നുതന്നെ ആഹാരം കഴിച്ച് കാവൽക്കാരനായി കഴിയുകയായിരുന്നു. ഇപ്പോഴും ഗൌഡത്തിയുടെ മുമ്പിൽ വന്നു നിൽക്കുമ്പോഴും അവരുടെ അവഗണന അസഹ്യമായിത്തോന്നി. അവൻ ആക്ഷേപിക്കപ്പെട്ടിരിക്കുന്നു. ദാദ അർദ്ധപ്രാണനായിപ്പോയി.

അജ്ഞാതനിയോഗമായി ദൂരെ വന്നവരായവരെക്കണ്ടു വന്നതാണ് —അവിടത്തെ വിവരങ്ങളും പറയേണ്ടതുണ്ട്, തന്നെ ഏല്പിച്ചിരുന്ന ജോലികളെക്കുറിച്ച് റിപ്പോർട്ട് സമർപ്പിക്കേണ്ടതുണ്ട്. അതിനായി ഇപ്പോഴും അവരുടെ മുമ്പിൽ വന്നുനിന്നതാണ്. എന്നാൽ അവർ മുഖത്തു നോക്കുന്നില്ല. താൻ എന്തു തെററാണ് ചെയ്തതെന്ന് അവനു മനസ്സിലായില്ല. അങ്ങനെ നിരാശനായിത്തീർന്ന ദാദ എന്തു ചെയ്യണമെന്നറിയാതെ കുഴങ്ങി. പാർവ്വതിയമ്മയുടെ വീട്ടിൽ തന്നെയിരുന്ന് ഈ അവഗണന സഹിക്കുക അവനു സാദ്ധ്യമല്ലായിരുന്നു.

ദാദ സാവധാനം പുറപ്പെട്ടു. ''അമ്മേ, ഞാനിറങ്ങട്ടെ'' പാർവ്വതിയമ്മ അവനോട് നിൽക്കാൻ പറഞ്ഞില്ല; ഊണു കഴിക്കാൻ ക്ഷണിച്ചില്ല; അവൻെറ മുഖം നോക്കാതെ അവർ തലയാട്ടുക മാത്രംചെയ്തു. ദാദയ്ക്കു കരണത്തടിയേററതുപോലെയായി അവൻെറ എല്ലാ വികാരങ്ങളും വ്രണപ്പെട്ടു. അവൻ അവിടെ നിന്നും ഇറങ്ങി അധികാരിയുടെ വീട് തനിക്ക പൂർണ്ണമായും അന്യമായിത്തീർന്നിരിക്കുന്നുവെന്ന വിചാരം അവൻെറ മനസ്സിനെ കുഴക്കി. വ്യക്തമായ ഒരു ചിന്തയും ദാദയുടെ ബുദ്ധിയിൽ തെളിഞ്ഞില്ല. അവൻെറ ഹൃദയത്തിനേററ ആഘാതം ശാരീരിക പീഡയേക്കാൾ കഠിനതരമായിരുന്നു.

എങ്ങോട്ടു പോകണം? ഒന്നും തിരിയാതെ ദാദ ആചാര്യരുടെ ഇല്ലത്തേയ്ക്കു നടന്നു അവൻ ആചാര്യരെ നമസ്കരിച്ചു. രാത്രി എട്ടുമണിയോടടുത്തിരുന്നു ഗ്രാമക്കച്ചേരിയിലെ ഉത്സവമൊക്കെ അവസാനിപ്പിച്ച് ആചാര്യർ എത്തിയതേയുള്ളു.

ദാദയെ ആ സമയത്തു വെളിച്ചത്തിൽ അയാൾ കണ്ടില്ലെന്നുതോന്നി. അദ്ദേഹം വളരെ സ്നേഹത്തോടെ ദാദയെ വിളിച്ചു. ''ആരതു്? ദാദയാണോ? വരൂ, കയറിവരൂ.'' കാളയോട്ടം കഴിഞ്ഞു് കാളകളെ അതീവ പ്രയാസപ്പെട്ട് തിരിച്ച് വലിയ മാളികയിലേയ്ക്ക് കൊണ്ടുപോയതു കാരണം അദ്ദേഹം അതീവ സന്തോഷിച്ചിരിക്കയായിരുന്നു. ''ഇതേ രീതിയിൽ പാദള്ളിയുടെ അഭിമാനം സംരക്ഷിക്കേണ്ടിവരുമ്പോഴും നിൻെറ അദ്ധ്വാനം ഇതിലൊട്ടും കുറയരുത് ദാദാ ''അദ്ദേഹം അഭിനന്ദനത്തിലൂടെ ആവേശം പകർന്നു.

ദാദയുടെ ഹൃദയം ആർദ്രമായി. അവൻ നിശ്ശബ്ദനായി: തലപ്പാവിൻെറ അററംകൊണ്ട് കണ്ണീർ തുടച്ചു. വിഷാദഭാരത്തോടെ പറഞ്ഞു: ''നിങ്ങളുടെ

അതു ശരിയാണെന്ന് തോന്നിയല്ലോ; അതുമതി. എന്നാലെന്തു ചെയ്യാനാ? ഗൌഡത്തിയ്ക്ക് എന്നോട് ഭയങ്കരദേഷ്യമായിരിക്കയാണ്.'' അവൻ നെടുവീർപ്പിട്ടു.

ആചാര്യർക്ക് ഇതൊരു പുതിയ വാർത്തയായിരുന്നു. നടന്നതൊക്കെയും നന്നായിരുന്നുവെന്ന അഭിപ്രായക്കാരനാണദ്ദേഹം. ശ്യാമരായരോട് അങ്ങനെ പറയുകയും ചെയ്തിരുന്നു. പക്ഷേ ഇപ്പോൾ ദാദ പറയുന്നതോ? ഗൌഡത്തി എന്തിനു ദേഷ്യപ്പെട്ടു? ആചാര്യർക്ക് പെട്ടെന്നു കാര്യം മനസ്സിലായി. കാളയോട്ടം കഴിഞ്ഞ് മടങ്ങുമ്പോൾ വഴിക്കുവെച്ച് ചിലതൊക്കെ അദ്ദേഹവും കേട്ടതാണ്. ജാഗീർദാരുടെ വലിയ മാളിക ഇങ്ങനെ ഒഴിഞ്ഞുകിടക്കുന്ന ഈ സന്ദർഭം ഉപയോഗിച്ച് അധികാരിയുടെ കാളയെ ഓടിക്കുകയെന്ന പുതിയൊരു സമ്പ്രദായം നടപ്പാക്കിക്കളയാമെന്ന് ചിലർ നടത്തിയ ഗൂഢാലോചന, പരാജയപ്പെട്ടപ്പോൾ അതു നിരാശയുടെ നെടുവീർപ്പിന്റെ രൂപത്തിൽ ആചാര്യരുടെ ചെവിയിലെത്തിയിരുന്നു. ശരി. പാദള്ളിയിൽ കണ്ണുകടിയും കുശുമ്പും ഇനിയും മരിച്ചിട്ടില്ലെന്ന് അപ്പോഴേ പറഞ്ഞതാണദ്ദേഹം. ദാദയുടെ വാക്കുകൾ കേട്ടതോടെ ഇത് പ്രത്യക്ഷരം ശരിയാണെന്നുതോന്നി.

ആചാര്യർ ചിരിച്ചു. ''അതൊന്നും വലിയ കാര്യമാക്കണ്ട. എന്തുചെയ്യാൻ? അവർ ഒരു സ്ത്രീ. നാലാൾകൂടി അവരുടെ ബുദ്ധി കെടുത്തിക്കളഞ്ഞിരിക്കും. ആ അവകാശത്തർക്കം വന്നതോടെ അവർ ആരെയും വിശ്വസിക്കാതായിട്ടുണ്ട്. ഇപ്പോൾ കാളയോട്ടം തന്റെ ഭവനത്തിലായിരിക്കണമെന്ന് ആഗ്രഹിച്ചുവെന്നു തോന്നുന്നു; നീ കാരണം അതു നടന്നില്ല. സ്വതവേ അഹങ്കാരി; ഇതുംകൂടി ആയപ്പോൾ നല്ല ദേഷ്യം വന്നുകാണും. അതെല്ലാം ചിന്തിച്ച് നീ മനസ്സ് പുണ്ണാക്കണ്ട. നിന്റെ അമ്മയാണ് ദേഷ്യപ്പെട്ടതെങ്കിൽ നീയെന്തുചെയ്യും?''

ആചാര്യർ മനഃപൂർവ്വം ദാദയുടെ ഹൃദയത്തെ തൊട്ടിളക്കി. ഗൌഡത്തി എന്തായാലും ഒരു സ്ത്രീ. നാട്ടുകാർ അവരെ ഒക്കെത്തുവെച്ച് രക്ഷിക്കണം; അല്ലാതെ എതിരായി ഒന്നും ചെയ്യരുത്. അതാണദ്ദേഹത്തിന്റെ അഭിപ്രായം. അടുത്ത കാലത്തായി ആചാര്യർക്ക് പാദള്ളിയെക്കുറിച്ചു മാത്രമായിരുന്നു ചിന്ത

ആചാര്യരുടെ വാക്കുകൾ ദാദയുടെ ഉള്ളിൽ തട്ടി. അകത്ത് പുകഞ്ഞുകൊണ്ടിരുന്ന കോപം മുഴുവൻ, സൂര്യപ്രകാശത്തിൽ ഹിമമെന്നതുപോലെ ഉരുകിപ്പോയി. അത് കണ്ണീരായൊഴുകിത്തുടങ്ങി. നടന്ന ക്ഷീണം, വിശപ്പ്, അവഗണന, അവജ്ഞ—കൈംകൂടി അവനെ ആക്രമിക്കയായിരുന്നു. അങ്ങനെ അവൻ രോഷംകൊണ്ടു. ഇപ്പോൾ ആചാര്യരുടെ ഉള്ളിൽത്തട്ടുന്ന വാക്കുകൾ കേട്ട് കോപം മാറി. സന്തോഷംകൊണ്ടോ, സന്താപംകൊണ്ടോ, ദാദയുടെ കണ്ണുകൾ നിറഞ്ഞു തുളുമ്പി.

''ഇങ്ങനെ ഭ്രാന്തനെപ്പോലെ കരഞ്ഞുകൊണ്ടിരുന്നാൽ എന്തു ഫലം? നിന്റെ അമ്മയെ തിരിച്ചുകിട്ടുമോ? ഭാഗ്യവതി! നീ കൊച്ചുകുഞ്ഞായിരുന്നപ്പോൾ തന്നെ അവൾ മരിച്ചു. പെറ്റമ്മ നിനക്കൊരിക്കലും ചോറുവാരിത്തന്നിട്ടില്ല.

എന്നാൽ ഗൌഡത്തി നിന്നെ അമ്മയെക്കാളേറെ വാത്സല്യത്തോടെ നോക്കിയില്ലേ? ഇപ്പോഴും എന്റെ കഥയെന്താണ്? മക്കളില്ല. അനുജന്മാർ വിട്ടുപോയി; അവരുടെ കുടുംബങ്ങളെ എന്റെ കഴുത്തിൽ കെട്ടിയിട്ടു. ഗോപാലന്റെ സ്ഥിതിയെന്താണെന്ന് നീ കണ്ടു. പദ്മപ്പനെപ്പോലുള്ളവരുടെ ചങ്ങാത്തം കൂടി, എല്ലാ ദുശ്ശീലങ്ങളും പഠിച്ചു; അവസാനം കോളറ പിടിച്ചു മരിച്ചു. മക്കളില്ലെന്നുവച്ച് എനിക്ക് ദുഃഖമില്ല. നിങ്ങളൊക്കെയുണ്ടല്ലോ, വളർന്നുവരുന്ന ചെറുപ്പക്കാർ. നിങ്ങളും എന്റെ മക്കളാണെന്നു ഞാൻ കരുതുന്നു. നിങ്ങളൊക്കെ എത്രവരെ എന്നോട് വിശ്വാസം കാണിക്കുന്നുവോ, അതുവരെയും ഞാൻ നിരാശ്രയനല്ല. ഞാൻ സ്വയം ഉററവരും ഉടയവരുമുള്ളവനാണെന്നുതന്നെ കരുതും.'' ആചാര്യരുടെ ഹൃദയാന്തരാളത്തിൽ നിന്ന് ഉദ്ദേശിച്ചതിലുമധികം വാക്കുകൾ പുറപ്പെട്ടെന്നുതോന്നി. ദാദ അവന്റെ അമ്മയെ ഓർത്ത് കരയുകയാണെന്നാണദ്ദേഹം വിചാരിച്ചത്. ജീവിതത്തിലൊരിക്കലും ഇത്രമേൽ ഹൃദയം തുറന്നു പറയേണ്ടുന്ന സന്ദർഭം ആചാര്യർക്ക് ഉണ്ടായിരുന്നില്ല. ഈയടുത്തായി ഇങ്ങനെ സംസാരിക്കാൻ അദ്ദേഹം കൊതിക്കാറുള്ളതാണ്. അതുകൊണ്ടാണ് വികാരസാന്ദ്രമായ ഈ നിമിഷത്തിൽ ഇങ്ങനെ അദ്ദേഹം സംസാരിച്ചത്.

ആ വികാര വിക്ഷോഭത്തിൽ രണ്ടുപേരും അൽപനേരം മൌനമായിരുന്നു. വേദനിക്കുന്നൊരു പുണ്ണിന്മേൽ അപ്പപ്പോൾ തടകാറുള്ളതുപോലെ ആചാര്യർ ഇടയ്ക്ക് വല്ലതും പറയും; പിന്നെ അടങ്ങിയിരിക്കും. അപ്പോഴാണ് ആചാര്യരുടെ ഭാര്യ അകത്തുനിന്ന് വിളിച്ചുപറഞ്ഞത്. ''വൈകുന്നേരത്തെ പലഹാരം കഴിക്കണ്ടേ?''

ആചാര്യർ ഒന്നു മൂളി; തിരിഞ്ഞുനോക്കി. ഉമ്മറപ്പടിയിൽ ദീപം. ആ പ്രകാശത്തിൽ നാല്പതുവർഷം തന്റെ കൂട്ടുകാരിയായി ജീവിച്ച സഹധർമ്മിണി. ആചാര്യരുടെ കലങ്ങിമറിഞ്ഞ മനസ്സ് ശാന്തമായി. താൻ ഒറ്റയ്ക്കല്ലെന്ന് അദ്ദേഹത്തിനു സമാധാനമായി.

''ദാദ ക്ഷീണിച്ചുവന്നിരിക്കയാണ്. അവന് ആദ്യം ഊണു കൊടുക്കണ്ടേ?'' അദ്ദേഹം ചോദിച്ചു.

ദാദയ്ക്ക് വേദന സഹിക്കാനായില്ല. അന്തരീക്ഷമാകെ സൌഹൃദത്തിന്റെ മൃദുലവികാരങ്ങൾകൊണ്ട് ആർദ്രമാണ്. പഴയ സ്മരണകളുണർന്നിട്ടാണോ എന്നറിയില്ല, ദാദ പറഞ്ഞു. ''മാമാ, എന്റെ മരിച്ചുപോയ നാനാ വലിയച്ഛൻ തന്നെ നിങ്ങളുടെ ഉള്ളിൽ കടന്ന് ഈ വാക്കുകൾ പറയിക്കുകയാണ്!'' അവന്റെ കണ്ണും ഇടറി; അവൻ കണ്ണുതുടച്ചു...

ആചാര്യർ പലഹാരം കഴിക്കവേതന്നെ ദാദയുടെ ഊണും കഴിഞ്ഞു. ആചാര്യർ കൈകഴുകി വീണ്ടും പൂമുഖത്തെത്തി.

''ലിങ്കപ്പന്റെ ജനനരജിസ്റ്ററിന്റെ പകർപ്പ് അയച്ചു തരുന്നതിനെപ്പററി യശവന്തരായർ വല്ലതും പറഞ്ഞിരുന്നോ?'' ആചാര്യർ ഉടനെ വിഷയത്തി

ടേക്കു് കടന്നു. അജറാണിക്കുപോയ കാര്യം എന്തായെന്നറിയാൻ അദ്ദേഹത്തിനു് ധൃതിയായി.

''താലൂക്കാഫീസിൽ നിന്നു് പകർപ്പെടുത്തു് അയച്ചുതരുമത്രേ. എന്നാൽ അതു് വേണ്ടിവരില്ലെന്നാണു് യശവന്തരായർ പറയുന്നതു്. ലിങ്കപ്പന്റെ അച്ഛൻ ശങ്കരപ്പനില്ലേ, അയാൾക്കു് രോഗം പിടിപെട്ടു് കിടപ്പിലായത്രെ. 'നിന്റെ മകനായ ലിങ്കപ്പൻ അന്യരുടെ സ്വത്തു് പിടിച്ചടക്കാൻ പോയിരിക്കയാണു്. അവനെ മടക്കി വിളിച്ചോളൂ. നിന്റെ മകനാണെന്ന നിലയ്ക്കു് വീട്ടിൽതന്നെ താമസിച്ചു തുടങ്ങിയാൽ രോഗശമനമുണ്ടാകും. രോഗത്തിന്റെ കററിയും വേദനയും അററുപോകും; സ്വത്തിനാകൊതിച്ചു് അവനെ അവിടെത്തന്നെ നിറുത്തിയാൽ അവനു് ജന്മം നൽകിയ നീ ബാക്കിയാവില്ല. പ്രശ്നത്തിൽ അങ്ങനെയാണു് വഴിപാടു് കണ്ടിരിക്കുന്നതു്. ഇപ്പോൾ ശങ്കരപ്പന്റെ ഭാര്യയും മക്കളും വന്നു് യശവന്തരായരുടെ കാൽ പിടിക്കുകയാണു്—ലിങ്കപ്പനെ പാദള്ളിയിൽനിന്നു് ഉടനെ പറഞ്ഞയയ്ക്കാൻ. ബാപ്പുസാഹേബ് പാദള്ളിയിൽനിന്നും യാത്ര പറഞ്ഞാൽ ലിങ്കപ്പൻ തിരിച്ചുവരുമെന്നു് അദ്ദേഹം അവരെ സമാധാനിപ്പിച്ചിരിക്കയാണു്. ബാപ്പുസാഹേബ് ഉടുമുണ്ടോടെ വലിയ മാളികയിൽനിന്നും ഇറങ്ങിപ്പോയെന്നറിഞ്ഞു്, പാദള്ളി ഗൌഡരോടുചെയ്ത പ്രതിജ്ഞ നിറവേറിയെന്നു് അദ്ദേഹത്തിനു് അതിയായ സന്തോഷമുണ്ടു്. ലിങ്കപ്പനെ കൂട്ടിക്കൊണ്ടുപോകാൻ അജറാണിയിലെ നാട്ടുമൂപ്പന്മാർ നേരിട്ടു വരുമത്രെ.'' ദാദ ഒറ്റ വീർപ്പിൽ അത്യുത്സാഹത്തോടെ പറഞ്ഞു.

ആചാര്യർക്കും ഈ വാർത്ത അതിയായ ആനന്ദമരുളി. ആവേശത്തിൽ അദ്ദേഹം മറെറാരു സന്തോഷവാർത്ത ദാദയേയും അറിയിച്ചു.

''ഇന്ദുപുരം മഹാരാജാവു്, യശവന്തരായർ മുഖേന കിട്ടിയ വിവരങ്ങളെല്ലാം കലക്ടറെ അറിയിച്ചിട്ടുണ്ടത്രെ. ദാദാ! ആ കടലാസ്സിന്റെ അടിസ്ഥാനത്തിൽ കലക്ടർ തഹസിൽദാർക്കു് കത്തു് അയച്ചിട്ടുണ്ടത്രെ. നിന്റെ പേരിൽ കള്ളക്കേസ്സുണ്ടാക്കിയതു് പധരപ്പന്റെ കുതന്ത്രംകൊണ്ടാണെന്നും അതിനു് ഉടനെ തന്നെ പാദള്ളിയിൽവച്ചു് അന്വേഷണം നടത്തി തീരുമാനമുണ്ടാക്കണമെന്നും അറിയിച്ചിട്ടുണ്ടത്രെ. തഹസിൽദാർ ഒന്നുരണ്ടു ദിവസത്തിനകം ഇവിടെവന്നു് വിചാരണ നടത്തി കേസ്സു് വിധിപറയുമത്രെ. ഇന്നു് ശേഷപ്പനു് തഹസിൽദാരുടെ ഉത്തരവുകൾകൊണ്ടുവന്ന റവന്യൂ ശിപായി ഈ വിവരങ്ങളൊക്കെ പറഞ്ഞു.'' ആഹ്ലാദചിത്തനായി ആചാര്യർ പറഞ്ഞു.

രണ്ടുപേരുടേയും ഹൃദയഭാരം ലഘൂകരിക്കപ്പെട്ടു: ദാദ വീണ്ടും പഴയപോലെയായി. അവൻ ആചാര്യരെ നമസ്കരിച്ചു് പുറപ്പെടാനൊരുങ്ങിയതാണു്. ആചാര്യർ അവനെ തടഞ്ഞുനിർത്തി ആരാഞ്ഞു: ''നീ ഗൌഡരുടെ വീട്ടിലേക്കുതന്നെയല്ലേ പോകുന്നതു്?''

''അല്ല. ഞങ്ങളുടെ വീട്ടിലേക്കു്. അച്ഛനെ കണ്ടിട്ടേയില്ലല്ലോ.'' ഗൌഡരുടെ വീട്ടിലേക്കു് പോകാതിരിക്കുന്നതിന്റെ കാരണം ദാദ മുന്നോട്ടുവച്ചു.

''ലക്ഷ്മണനെ നാളെ രാവിലെ കാണാമല്ലോ. രാത്രികാലം, അധികാരിയുടെ വീടിന്റെ കാവൽ നിന്റെ ചുമതലയാണല്ലോ. ഇപ്പോൾ അങ്ങോട്ട് തന്നെ പൊയ്ക്കോളൂ.'' ആചാര്യരുടെ ആജ്ഞയാണ്.

രാമയ്ക്ക് ആചാര്യരുടെ ആജ്ഞ ലംഘിക്കുവാൻ മനസ്സായില്ല. ആചാര്യരുടെ ഇല്ലത്തുനിന്നും ഇറങ്ങുമ്പോൾ രാത്രി നല്ലവണ്ണം ഇരുട്ടിയിരുന്നു. മഴക്കാലം. കാർമേഘം മൂടിയ ആകാശത്തിൽ ഒരൊറ്റ നക്ഷത്രവും തെളിഞ്ഞില്ല. മഴ ചാറിത്തുടങ്ങിയിരിക്കുന്നു. ഇടയ്ക്കിടെ പടിഞ്ഞാറുനിന്നും വീശുന്ന കാറ്റ് മുതുകെല്ലുതുളച്ചുകയറുന്നുണ്ട്. ശരീരം കിടുകിട വിറക്കുന്നു. വഴിയിൽ ഒരാളും ഇല്ല. രാമ ഗൌഡരുടെ വീട്ടിലെത്തിയപ്പോൾ മുൻവാതിൽ അടച്ചിരിക്കുന്നു. തിരിച്ചുപോയാലോ എന്നോർത്തു. എങ്കിലും മനസ്സുറപ്പിച്ചുവിളിച്ചു. രാമ കയറിച്ചെന്നപ്പോൾ പൂമുഖത്തു നിറയെ ആളുകൾ. പാർവ്വതിയമ്മ അവരോട് എന്തോ കാര്യം ആലോചിക്കയായിരുന്നു. രാമ അവർ ഇരുന്നേടത്തു നോക്കി. ''നിന്റെ അമ്മയാണ് ദേഷ്യപ്പെട്ടതെങ്കിൽ നീയെന്തുചെയ്യും?'' ആചാര്യരുടെ വാക്കുകൾ ഓർമ്മയിലെത്തി. അവൻ ചവിട്ടുപടികൾ സാവധാനം കയറി. ചെരിപ്പ് പുറത്തുവച്ചിരുന്നതുകൊണ്ട് ശബ്ദമുണ്ടായില്ല. ആരും തിരിഞ്ഞുനോക്കിയില്ല. എന്തുചെയ്യണമെന്നറിയാതെ അവൻ പാർവ്വതിയമ്മയുടെ മുമ്പിൽ സാഷ്ടാംഗം വീണു. ''അമ്മേ, നിങ്ങളുടെ മകൻ എന്തെങ്കിലും തെറ്റുചെയ്തെങ്കിൽ മാപ്പാക്കണേ!'' അവൻ കേണു.

കൂടിയിരുന്നവർ പൊട്ടിച്ചിരിച്ചു. ''അധികാരിയുടെ തറവാടിന്റെ മാനവും മര്യാദയും നശിപ്പിച്ച് ഇപ്പോൾ വീട്ടിലോളംവന്ന് സാഷ്ടാംഗം വീഴുന്നു! എന്തൊരഭിനയം! ഒരാൾ പുണ്ണിൽകുത്തി, സാധാരണ സമയമായിരുന്നെങ്കിൽ ആറാളുകളുണ്ടെങ്കിലും അങ്ങനെ പറഞ്ഞവന്റെ പല്ലുതെറിപ്പിച്ച് ഒരു പാഠം പഠിപ്പിക്കുമായിരുന്നു. എന്നാലിപ്പോൾ അവന്റെ ഹൃദയം ആർദ്രമായിരിക്കയാണ്; മനസ്സ് വേദനിച്ചിരിക്കുന്നു. ചിന്താഭാരംകൊണ്ട് രോഷം അടങ്ങിയിരിക്കയാണ്. രാമ ഒന്നും പറഞ്ഞില്ല.

പാർവ്വതിയമ്മ ചുണ്ടുകളനക്കിയില്ല. അവരുടെ അവഗണനാഭാവം കൂടിയതേയുള്ളൂ. കോപത്തോടൊപ്പം താപവും കൂടിയിരിക്കുന്നു. സാരിത്തലപ്പുവലിച്ച് മുഖത്തിട്ട് അവർ അകത്തേക്കു നടന്നകലുന്നു; ആളുകൾ തോന്നിയതൊക്കെപ്പറഞ്ഞുകൊണ്ട് അവരവരുടെ വീട്ടിലേക്ക് പോയിത്തുടങ്ങി. ഇതുവരെയും ചാറിക്കൊണ്ടിരുന്ന മഴ ഇപ്പോൾ പേമാരിയായി ച്ചൊരിയുകയാണ്. രാമ അൽപസമയം അവിടെത്തന്നെ നിന്നു. പിന്നെ നേരെ ആലയിലേക്കു നടന്നു. അവിടെ ഒരു തിണ്ണയിൽ കിടന്നു.

ശരീരം ക്ഷീണിച്ചിരുന്നു; മനസ്സും വെന്തുനീറുകയാണ്. ശരീരത്തിന് നിദ്ര ആവശ്യമായിരുന്നെങ്കിലും മനസ്സ് അതിനൊരുക്കമല്ലായിരുന്നു. വേദന എവിടെയാണെന്നറിയാതെ കരയുന്ന ഒരു കുഞ്ഞിനെപ്പോലെയായിരുന്നു രാമയുടെ മനസ്സ്. പെട്ടെന്ന് ഒരു പഴയ കാര്യം ഓർമയിലെത്തി. അന്ന് വയ

ലിലെ വിളവ് ആക്രമിച്ചു കൊയ്യാൻവന്നവരെ ഓടിച്ചതറിഞ്ഞപ്പോൾ ഇതേ പാർവ്വതിയമ്മ എത്ര വാത്സല്യത്തോടെയാണ് തന്നെ സ്വീകരിച്ചത്? ഹവിൽദാർ തന്നെ പിടികൂടാൻ വന്നപ്പോൾ 'നീ എന്റെ മൂന്നാമത്തെ മകനാണെന്ന് വിചാരിച്ചോളൂ.' എന്നുപറഞ്ഞ് അവരുടെ വീട്ടിൽത്തന്നെ തന്നെ ഒളിപ്പിച്ചില്ലേ? വലിയ തറവാട്ടിലെ സ്ത്രീ; ആ അന്തസ്സിനൊത്ത ഔദാര്യം അന്നുകാണിച്ചു. എന്നാലിപ്പോഴോ? എന്തൊരു മാററം! തന്റെ മുഖത്തുനോക്കാൻപോലും അവർ തയ്യാറായില്ല. പഡപ്പൻ നാടുവിട്ടു. ബാപ്പുസാഹേബും ഗ്രാമത്തിൽനിന്നു പോയിക്കഴിഞ്ഞു. ലികപ്പന്റെ അഹങ്കാരം അടങ്ങി. ഇപ്പോൾ പാമള്ളി അധികാരിയുടെ തറവാട് പൂർവ്വാധികം ഉജ്ജ്വലമായ സ്ഥാനം കൈവരിക്കാൻ പോകയാണ്. ആ തറവാടിനോടുള്ള മമതകൊണ്ട് പല കാര്യങ്ങളിലും ഇടപെട്ടിരുന്ന തന്നെപ്പോലുള്ളവർക്ക് ഇപ്പോൾ കൂടുതൽ ധൈര്യത്തോടെ പെരുവഴിയിൽ നടക്കാറായിരിക്കുന്നു. കക്കമെന്ന പേടി ഇപ്പോഴില്ല! വിളവു കൊള്ളയടിക്കുമെന്ന ഭയവും അകന്നുപോയിരിക്കുന്നു. ഇനി ദാദ വേണ്ടായിരിക്കും! അപ്പോൾ എന്താണ് തന്റെ സ്ഥാനം? അക്രമങ്ങൾ നടക്കുമ്പോൾ മററുള്ളവരുടെ കയ്യിലെ കോടാലിപോലൊരു ആയുധം മാത്രമാണോ ദാദ? ഇതെന്തൊരു ദുരന്തമാണ്! താൻ ഊണുകഴിച്ചിരിക്കുന്നോ അല്ലാ പട്ടിണിയാണോ എന്നുപോലും ഗൌഡത്തി ചോദിച്ചില്ല! താൻ കാൽക്കൽവീണു മാപ്പിരന്നു; എന്നിട്ടും വീർപ്പിച്ച മുഖവുമായി അകത്തേയ്ക്കു പോയിക്കളഞ്ഞു. ശരിയാണ്—താൻ ക്ഷമായാചനം ചെയ്യരുതായിരുന്നു.

ഓടുന്ന കാളകളെ നിഷ്പ്രയാസം തടഞ്ഞുനിർത്തുന്ന ദാദ ഈ ധർമ്മസങ്കടത്തിന്റെ മുമ്പിൽ തളർന്നുപോയി. ചിന്തിക്കുന്തോറും അവന്റെ മനസ്സ് തെളിയുകയല്ല; പകരം രോഷാകുലമാകുകയായിരുന്നു. കളരിയിൽച്ചെന്നു കിടന്നാലോ? അവൻ എഴുന്നേററിരുന്നു. കമ്പിളിമാററി, കണ്ണുതിരുമ്മി കൊട്ടുവായിട്ട് പുറപ്പെടാൻ തുനിഞ്ഞതാണ്. ഒരു പശു കയറഴിഞ്ഞു വന്നിരിക്കുന്നു—പണിക്കാർ മുറുക്കിക്കെട്ടാത്തതുകൊണ്ടോ, ആഷാഢപൌർണ്ണമിക്കു മാററിയ പുതിയ കയർ കററിയിൽ ഉറക്കാത്തതുകൊണ്ടോ ആയിരിക്കണം. അത് അടുത്തുവന്ന് ദാദയുടെ പാദങ്ങൾ നക്കിത്തുടങ്ങി.

കിടക്കാൻ പോകുന്നതിനുമുമ്പ് എല്ലാ പശുക്കൾക്കും പുല്ലിടുന്നതു ദാദയുടെ നിത്യച്ചടങ്ങായിരുന്നു. ഈ പശുവിന്റെ പാല് ദാദയ്ക്കുതന്നെ കൊടുക്കണമെന്ന് പാർവ്വതിയമ്മ പറഞ്ഞിരുന്നതുകൊണ്ട് ദാദ അതിനെ പ്രത്യേകം ശ്രദ്ധിച്ചിരുന്നു. ദാദയുടെ മനസ്സ് വിഷമിച്ചിരിക്കുന്നു. ആശ്വാസത്തിനുവേണ്ടി യാചിച്ച് മനസ്സ് വിവശമായിരിക്കയാണ്. ഈ പശു അടുത്തുവന്നപ്പോൾ പല വികാരങ്ങളും ഉദിച്ചു. ദുഃഖംകാരണം തനിക്കുറക്കമില്ല; അതുകൊണ്ടാണ് ഈ പശു അടുത്തുവന്നിരിക്കുന്നതെന്നുതോന്നി അവന്. കണ്ണുകളിൽനിന്ന് അശ്രുകണങ്ങൾ അടർന്നുവീണു. അവൻ അതിന്റെ കഴുത്തിൽ കെട്ടിപ്പിടിച്ചു; കൊമ്പുകളിൽ തടവി, പിന്നെ അതിനെ കെട്ടിപ്പിടിച്ച് കരഞ്ഞു. അവന്റെ കവിളുകളിൽ തളംകെട്ടിനിന്ന കണ്ണീർ ആ പശു നക്കിത്തുടച്ചു.

സമയം കുറെ കഴിഞ്ഞിരിക്കണം. പശു അങ്ങോട്ടുമിങ്ങോട്ടും ചലിച്ചു. അതു് കൈകളിൽനിന്നു വിടാൻ ആഗ്രഹിക്കയാണു്. ദാദയ്ക്കു് ബോധം വന്നു. അവൻ പശുവിനെ മുറുക്കിക്കെട്ടി അതിൻെറ മുമ്പിൽ ഒരുകൊട്ട തവിടിട്ടു. വീണ്ടും അവൻ തിണ്ണയിൽ വന്നിരുന്നു.

വികാരാർദ്രമായ ഈ അനുഭവം ദാദയെ വീണ്ടും ചിന്താധീനനാക്കി. അന്നു് ഫക്രുദ്ദീൻ ഇൻസ്പെക്ടർ തടവുകാരനാക്കി, അടുത്ത ദിവസം അധികാരിയുടെ വീട്ടിലേയ്ക്കു് പറഞ്ഞയച്ചപ്പോൾ ദാദ ഇതേ തിണ്ണയിലാണു് കിടന്നിരുന്നതു്. ബാപ്പുസാഹേബിൻെറ കൂട്ടുകൂടി നടന്നിരുന്നെങ്കിൽ വലിയച്ഛൻെറ കൊലയുടെ ആരോപണത്തിന്മേൽ തൂക്കുമരത്തിലേറുമായിരുന്നു. ശങ്കരപ്പഗൌഡർ അതിനു സമ്മതിച്ചില്ല. അദ്ദേഹം കാണിച്ച ഔദാര്യം ദാദയുടെ മനസ്സിൽ വിവിധ രൂപങ്ങളിൽ തെളിഞ്ഞു. പാർവ്വതിയമ്മയുടെ അവഗണനപോലും ഈ തെളിഞ്ഞ മനസ്സിൽ മുങ്ങിപ്പോയി. ഇതേ ചിന്തകളാൽ ദാദ സ്വയം വിഷമിച്ചു. അവൻ അറിയാതെതന്നെ നിദ്ര അവനെ പുണർന്നു.

## 27

റവന്യൂ ഡിവിഷണൽ ഓഫീസർ പാദള്ളിക്കു് വരാൻപോകയാണു്. നാടാകെ പിടിച്ചുകലുക്കിയ വാർത്ത. തഹസിൽദാർതന്നെ പറഞ്ഞതുകൊണ്ടു് ശേഷപ്പൻ വിശ്വസിച്ചു. കൊല്ലത്തിലൊരിക്കൽ തഹസിൽദാർ രണ്ടുമണിക്കൂർ ക്യാമ്പുചെയ്യാറുള്ളതൊഴിച്ചാൽ ഉന്നത ഉദ്യോഗസ്ഥന്മാരാരും പാദള്ളി സന്ദർശിക്കാറില്ല. ശേഷപ്പൻ പതിനഞ്ചു വർഷമായി കുലകർണ്ണിയാണു്. ഇക്കാലമൊന്നും നടക്കാത്ത ഒരു സന്ദർശനം. വാർത്ത കേട്ടപ്പോൾതന്നെ ശേഷപ്പൻെറ വയറ്റിൽ ഒരു കാളൽ. ശേഷപ്പൻെറ കാലം നന്നല്ല. കുലകർണ്ണിസ്ഥാനത്തു് തൻെറ ഊഴം കഴിഞ്ഞു് ശ്യാമരായരുടെ ഊഴം വരാൻ പോകുന്നു. അയാളെ നിയമിക്കാൻ നോട്ടീസു് കൊടുത്തിരിക്കുന്ന ഈ സമയത്തുതന്നെ വേണോ ഈ സന്ദർശനം? ശ്യാമരായരെ നിയമിക്കാതിരിക്കാനും തൻെറ സ്ഥാനം ശാശ്വതമാക്കാനുമുള്ള പ്രയത്നം വിഫലമായിക്കഴിഞ്ഞു. ഇതെല്ലാം കാരണം ശേഷപ്പൻെറ കുശാഗ്രബുദ്ധിപോലും തുരുമ്പുപിടിച്ച മട്ടാണു്.

ശേഷപ്പൻെറ ഭാവനാശക്തി നിമിഷനേരംകൊണ്ടു് തൻെറ ഭാവിയുടെ ചിത്രം മുഴുവൻ സങ്കല്പിച്ചു. ആർ. ഡി. ഒ. യുടെ താമസക്കാലത്തെ ''സപ്ലൈ'' യുടെ ചിലവുകളും വഹിക്കണം. അതു് ചെറിയ തലവേദനയൊന്നുമല്ല. അതിനു് ഉടനെ ആസൂത്രണം ആരംഭിക്കണം. അയാൾ തഹസിൽദാരോടു് ഉപദേശമാരാഞ്ഞു. അദ്ദേഹം പുഞ്ചിരിച്ചു: എന്താ കുലകർണ്ണി!

ഇത്തരം സംഗതികളൊക്കെ എന്നോടു ചോദിക്കണോ? ഇങ്ങനത്തെ എത്രയോ ധ്വരമാർ നിങ്ങളുടെ കീശയിൽ കാണും, അല്ലേ? ധ്വരയുടെ ബട്ട്ളർ അദ്ദേഹത്തിന്റെകൂടെ കാണുമല്ലൊ. അയാളോടുതന്നെ ചോദിക്കണം.'' തഹസിൽദാർ എളുപ്പവിദ്യ പറഞ്ഞുകൊടുത്തു.

''സ്വാമി, അതിനെക്കുറിച്ച് വിഷമിക്കേണമെന്നില്ല. വളരെ സൗകര്യത്തിൽ കന്യാഗതശ്രാദ്ധം വന്നെത്തിയിരിക്കുന്നു. അങ്ങ് കുടുംബസമേതം വന്നേക്കണം. നമ്മുടെ പട്ടപ്പന് മറ്റു തൊഴിലൊന്നും ഇല്ല. ചതുർവിഭവങ്ങളോടുകൂടിയ ഒരു സദ്യ ഏർപ്പാടുചെയ്തുകളയാം.'' ശേഷപ്പൻ ക്ഷണിച്ചു. തഹസിൽദാർക്ക് കുടുംബസമേതം ''ടൂർ'' പുറപ്പെടുക ഏറിയ സന്തോഷമുള്ള കാര്യമാണ്. അദ്ദേഹത്തിന്റെ ''ടൂർ'' എന്നു കേട്ടാൽ വിരണ്ട് ഏർപ്പെടുത്തുന്നതിൽ പ്രത്യേക താൽപര്യമുള്ള ഗ്രാമീണർക്ക് പിന്നെ ഒരാവേശമാണ്. തഹസിൽദാരാകട്ടെ, ഗ്രാമീണരെക്കൊണ്ട് ചെലവു ചെയ്യിക്കാത്ത ആളാണെന്ന് പ്രഖ്യാതനും. അദ്ദേഹം സ്വന്തം മടിശ്ശീലയഴിച്ചു കൊടുക്കുമെന്നല്ല; വിചാരണ നടക്കുമ്പോഴും ചില കേസുകളെങ്കിലും ഗ്രാമീണർക്ക് അനുകൂലമായി അദ്ദേഹം തീരുമാനിച്ചുകളയും. ഗ്രാമീണരുടെ അഭിപ്രായത്തിനനുസരിച്ച് തീരുമാനമെടുക്കും. അപ്പോഴൊപ്പിന്നെ ആ ''സ്വാതന്ത്ര്യം'' നേടിയ വകയിൽ കൃതജ്ഞതയർപ്പിക്കാനാഗ്രഹിക്കുന്നവർക്ക് ഈ ''സപ്ലൈ'' ഒരു ഭാരമല്ല.

ശേഷപ്പന്റെ മനസ്സിലൂടെ ഈ ഉപായങ്ങളൊക്കെ കടന്നുപോയി ഭാദയ്ക്കെതിരെ ഒരു കേസുണ്ട്. തഹസിൽദാർ ഭാദയ്ക്ക് അനുകൂലമായി വിധിക്കുമെന്ന് ശേഷപ്പന് പരിപൂർണ്ണ വിശ്വാസമുണ്ട്. പക്ഷെ, കറവാളിയായ ഭാദ തീരെ പാവമാണ്. അവന്റെ കയ്യിൽനിന്ന് കാൽക്കാശുപോലും കിട്ടില്ല. ഈ കേസിൽ കാശുണ്ടാക്കണമെങ്കിൽ നാട്ടുകാർ പിരിവിടേണ്ടിവരും. സംഗതി തഹസിൽദാർ അറിഞ്ഞാൽ തന്റെ പൂച്ച പുറത്തുചാടും! എന്നാൽ വെറുംകയ്യോടെ ഒരു ജോലിചെയ്യുന്നതു് ശേഷപ്പനിലെ 'കലക്ടി' മനോഭാവത്തിന് ചേരാത്തതുമാണ്. അതു് കലക്ടി സ്ഥാനത്തിനുതന്നെ ഒരു 'അപമാനമായിരിക്കും.' കൂടാതെ 'സപ്ലൈ' ക്കുള്ള ചെലവിന്റെ ഉത്തരവാദിത്വം തന്റെ തലയിലുണ്ടുതാനും.

''സപ്ലൈ''ക്കാര്യത്തെക്കുറിച്ചു ചിന്തിച്ച് തലപുണ്ണാക്കുകയായിരുന്നു ശേഷപ്പൻ. അയാറാം ഒരു വസ്തുത ഓർത്തു. ഈ ചെലവിൽ പകുതി അധികാരി വഹിക്കണം. അതാണ് നടപ്പ്. ശങ്കരപ്പഗൌഡർ മരിച്ചശേഷം അധികാരിയുടെ ചാർജ്ജും താൻതന്നെ വഹിക്കുകയാണ്. അധികാരിയുടെ നിയമനം നടക്കുന്നതുവരെയും ചാർജ്ജ് സ്വന്തം കയ്യിലിരിക്കും. അധികാരിക്ക് ചെല്ലേണ്ട കൈമടക്കുകൂടി തനിക്കുതന്നെ കിട്ടും. നേരാണ്. എന്നാലും അക്കാരണംകൊണ്ട് 'സപ്ലൈ' യുടെ ചെലവു മുഴുവൻ ഒറ്റയ്ക്ക് താങ്ങുകയോ? പാർവ്വതിയമ്മയോട് ഇതിന് വല്ലതും ചോദിക്കുന്നതും വിഷമമാണ്. ചോദിച്ചിരുന്നെങ്കിൽ തരുമായിരുന്നുവെന്നു പിന്നീടു പറഞ്ഞാൽ? അതുകൊണ്ട് ഒരു

വാക്ക ചോദിച്ചാലോ? ശേഷപ്പനു് അതാണു് ശരിയെന്നുതോന്നി. ജൈനൻ ചിന്നപ്പനെ കൂട്ടിനുവിളിച്ചു് ആയാറം അധികാരിയുടെ ഭവനത്തിലേയ്ക്കു് നടന്നു.

പാർവ്വതിയമ്മ അടുക്കളയിലായിരുന്നു. ശേഷപ്പൻ വന്ന വാർത്തകേട്ടു് അവരുടെ മനസ്സിലും ചില ചിന്തകൾ ഉയർന്നു. ശങ്കരപ്പഗൗഡർ മരിച്ചതിനുശേഷം ശേഷപ്പൻ ആദ്യമായാണു് ഇങ്ങോട്ടുവരുന്നതു്. പണ്ടത്തെ ചേരിപ്പോരുകളെല്ലാം മറന്നു് ഇപ്പോൾ വന്നിരിക്കാമെന്ന ചിന്ത അവർക്കു് ആശ്വാസമേകി.

ശേഷപ്പൻ, വന്ന കാരണം നേരെനേരെ പറഞ്ഞില്ല. ''തഹസിൽദാർ സാഹേബു് ഗ്രാമത്തിലേയ്ക്കു് വരുന്നുണ്ടു്. മിനിഞ്ഞാന്നു് താലൂക്കാഫീസിൽ പോയപ്പോൾ അറിഞ്ഞതാണു്. ആ വിവരം ഇവിടെ പറഞ്ഞുപോകാമെന്നു വെച്ചു.'' അയാൾ തുടങ്ങി. ''പിന്നെ തഹസിൽദാർ വന്നാൽ ദാദയുടെ കേസു് വിചാരണചെയ്തു തീരുമാനിക്കുമത്രേ.'' അയാൾ തുടർന്നു. ഈ വാർത്ത കേട്ടാലുടനെ അത്യുത്സാഹപൂർവ്വം ദാദയുടെ മോചനത്തിനുവേണ്ടി പാർവ്വതിയമ്മ ശ്രമിക്കുമെന്നാണു് അയാൾ വിചാരിച്ചതു്.

എന്നാൽ അയാളുടെ വിശ്വാസത്തിനു് ആഘാതമേററു. ''ഓഹോ! പോട്ടെ!'' പാർവ്വതിയമ്മ ഉദാസീനഭാവത്തിൽ പറഞ്ഞു.

ശേഷപ്പനു് അത്ഭുതം. ''എന്താ പാർവ്വതിയമ്മേ, എന്നെ കളിയാക്കുകയാണോ? ദാദയെ ജാമ്യത്തിലിറക്കാൻ ശ്രമിച്ച നിങ്ങൾ ഇപ്പോൾ ഇങ്ങനെ പറയാൻ?''

ഇതു പറയുമ്പോൾ ചിന്നപ്പൻ അവിടെ ഉണ്ടായിരുന്നില്ല. ആദ്യത്തെ മഴയ്ക്കു് വിത്തിടണം. അക്കാര്യം പണിക്കാരോടു സംസാരിക്കണം. അതിനു് ആലയുടെ അടുത്തേയ്ക്കു് പോയിരിക്കയാണു്. ഗൗഡത്തിക്കു് തന്റെ കോപം മുഴുവൻ ഛർദ്ദിക്കാൻ ഒരവസരം കിട്ടിയെന്നുതോന്നി. അധികാരിത്തറവാടിന്റെ അഭിമാനം; യാദൃച്ഛികമായി തലയിൽ വന്നുവീണ ഉത്തരവാദിത്വം; അവരുടെ സ്ത്രീസ്വഭാവം എല്ലാംകൂടി അവരുടെ തലച്ചോറിനകത്തുകിടന്നു് പുകഞ്ഞു.

''ഇരിക്കട്ടെ. ആഷാഢപൌർണ്ണമിക്കു് നമ്മുടെ ഭവനത്തിൽ വൃഷഭപൂജ നടത്തേണ്ടതായിരുന്നു. അതിനു ദാദ വിലങ്ങുതടിയായി നിന്നു. നമ്മുടെ ഉപ്പും ചോറും തിന്നതിന്റെ കൂറു കാണിച്ചു! ബന്ധുക്കളുടെ മുമ്പിൽ നമുക്കു് തല പൊക്കി നടക്കാൻ വയ്യാതായില്ലേ? അധികാരിത്തറവാട്ടിനു് ചെല്ലേണ്ട സ്ഥാനം നഷ്ടപ്പെടുത്തിയില്ലേ? ജാഗീർദാരുടെ മുററത്തു് തുപ്പിനടന്ന കൂട്ടരല്ലേ. അവററയ്ക്കു് നമ്മളെ പിടിക്കുമോ? കൂടാതെ അവരൊക്കെ ഒരേ ജാതിക്കാരും. ഇവന്റെ വലിയച്ഛനും, അച്ഛനും എല്ലാം അവിടത്തന്നെ വിയർപ്പൊഴുക്കിയവരല്ലേ? ജാതിസ്നേഹം ചത്താലും പോവില്ല! തെററു് നമ്മുടേതുതന്നെ. സ്വന്തം വയററിൽ പിറന്ന മകനുവേണ്ടിപ്പോലും ഇത്രയും ചെയ്തില്ല; അത്രയും ഇവനു വേണ്ടി ചെയ്തു. എന്നിട്ടോ, അവസാനം നമുക്കെതിരായി! ഇനി അവൻ ജയിലിൽ പോയാലും വേണ്ടില്ല; പൊട്ടക്കിണററിൽ വീണാലും വേണ്ടില്ല.''

ഗൗഡത്തിയുടെ രോഷം തെററായ യുക്തിപിടിച്ച് അസംബന്ധം പലതും പറഞ്ഞു. ശേഷപ്പന് തന്റെ കുതന്ത്രത്തിന്റെ വിത്തുവിതയ്ക്കാൻ പററിയ ഭൂമിയാണിതെന്നു തോന്നി. ദാദയോട് അയാൾക്ക് ദ്വേഷ്യമില്ല. എന്നാൽ ശേഷപ്പന് ഏതു സംഭവത്തിലും തന്റെ ലാഭം മാത്രമേ നോട്ടമുള്ളു. എങ്കിലും ഒന്നുകൂടി ചോദിച്ചുനോക്കാമെന്നു തോന്നി.

''പാർവ്വതിയമ്മേ, ഒന്നാലോചിക്കണം. ദാദയെ ജയിലിലയയ്ക്കുന്നത് എളുപ്പമാണ്. എന്നാൽ മോചിപ്പിക്കുന്നത് അത്ര എളുപ്പമല്ല. അതുകൊണ്ട് അൽപം ചിന്തിക്കുന്നത് നന്നായിരിക്കും.''

''എളുപ്പമേതോ, അത് ചെയ്തോളൂ. അതിന് എന്നോടെന്തിന് ചോദിക്കണം? വെട്ടൊന്ന്, കഷണം രണ്ട് എന്ന മട്ടിൽ പാർവ്വതിയമ്മ ചോദിച്ചു.

ശേഷപ്പന് ഒരു സംശയം കൂടിയുണ്ട്. ''അല്ലാ, ബാളാചാര്യർ നിങ്ങൾ പറയുന്നതിന് സമ്മതിക്കണമല്ലോ? ദാദയോട് അദ്ദേഹത്തിന് വലിയ വാത്സല്യമാണ്. അവനെതിരെ വാറണ്ടുണ്ടായിരുന്നപ്പോൾ അവനെ തന്റെ ഇല്ലത്ത് ഒളിപ്പിച്ചത് ഞാൻ നേരിൽ കണ്ടവനാണ്. അതുകൊണ്ട് ഇത്രയും പറഞ്ഞെന്നേയുള്ളു.''

സംസാരവിഷയം ബാളാചാര്യരായി. രണ്ടുപേരും കരുതി സംസാരിച്ചുതുടങ്ങി. ശേഷപ്പൻ തന്റെ കുലകർണ്ണി സ്ഥാനം പോവുകയാണെന്ന കാര്യം അറിയിച്ചു. നാൽപത്തു കൊല്ലമായി നാടുവിട്ടുപോയ ശ്യാമരായരുടെ പുതിയ നിയമനത്തിന് ബാളാചാര്യർ പിന്തുണ നൽകുന്നുവെന്ന വിവരവും അറിയിച്ചു. അധികാരി സ്ഥാനത്തെക്കുറിച്ചുള്ള അവകാശത്തർക്കത്തെക്കുറിച്ച് ശ്യാമരായർക്ക് എന്തറിയാം? എന്തൊക്കെ പ്രതിബന്ധങ്ങളുണ്ടോ ആവോ! താൻതന്നെ കുറച്ചുനാളുകൾക്കൂടി സ്ഥാനത്തു തുടരുകയാണെങ്കിൽ ഈ പ്രതിബന്ധങ്ങളൊക്കെ പരിഹരിക്കാമല്ലോ. ഇതിന് ബാളാചാര്യർ വിലങ്ങുതടിയാവേണ്ട കാര്യമെന്ത്? ബാളാചാര്യരാണ് സകലതിനും തടസ്സമെന്ന് ശേഷപ്പൻ സ്ഥാപിച്ചു. ശ്യാമരായരുടെ നിയമനത്തിന് അദ്ദേഹംതന്നെയാണ് കാരണക്കാരനെന്ന് 'കുലകർണ്ണി ബുദ്ധി' അയാളോടു മന്ത്രിച്ചു. എല്ലാം ഗൗഡത്തിയോടു പറഞ്ഞു. നമ്മുടെ അവകാശത്തർക്കത്തിൽ ബാളാചാര്യർ കോടാലിക്കൈ ആയിത്തീർന്നിരിക്കയാണെന്ന് അയാൾ സൂചിപ്പിച്ചു.

പണിക്കാരോടു സംസാരിക്കാൻപോയ ചിന്നപ്പൻ, വിതയ്ക്കുന്നതിന് കരിയും കാളയുമൊക്കെ ഒരുക്കിയാണ് വന്നത്. അവൻ വരുമ്പോഴും ശേഷപ്പൻ സംസാരിക്കുകയായിരുന്നു. ഈയിടെയായി ശേഷപ്പനെക്കുറിച്ച് അവന് നല്ല അഭിപ്രായമാണ്. ദാദയെ ജാമ്യത്തിലിറക്കിയതും പഢപ്പനെ ഓടിച്ചതും ലിങ്കപ്പന്റെ അവകാശം റദ്ദു ചെയ്യിക്കാൻ അപ്പീൽ കൊടുപ്പിച്ചതും ശേഷപ്പന്റെ മിടുക്കുകൊണ്ടാണെന്ന് അവൻ മനസ്സിലാക്കിയിരിക്കുന്നു. കാര്യം കുറെ പിശകിയെങ്കിലും പറഞ്ഞപണി ചെയ്തിരുന്നു. അപ്പോൾപിന്നെ അയാളെ വഞ്ചകനെന്നു മുദ്രകുത്താമോ? അതുകൊണ്ട് അവൻ ഇടയ്ക്കു കയറിപ്പറഞ്ഞു:

''കലകണ്ണി സ്വാമീ, നിങ്ങളുടെ മുമ്പിൽവെച്ച് പറയേണ്ടതല്ല. പറഞ്ഞതുപോലെ ചെയ്യുന്ന ഒരു മിടുക്കനാണ് നിങ്ങളെന്ന് ഞാൻ ഗൗഡത്തിയോട് എപ്പോഴും പറയാറുണ്ട്. വേണമെങ്കിൽ അവരോടുതന്നെ ചോദിക്കു.''

ശേഷപ്പന് മുന്നോട്ട് ചാടാൻ ഒരു ഊന്നുവടികൂടി കിട്ടി. ''അല്ല ചിന്നപ്പാ, നീ തന്നെ പറ. ശ്യാമരായർക്ക് കലകണ്ണിസ്ഥാനം കിട്ടിയാൽ അയാൾക്ക് ലിങ്കപ്പന്റെ അവകാശത്തെക്കത്തെ പൊളിയ്ക്കാൻ കഴിയുമോ?''

''കഴിയുന്നു! അദ്ദേഹം പഠിപ്പുള്ള ആളാണെങ്കിൽ ഗ്രാമത്തിൽ നാട്ടുമൂപ്പനാവാൻ കൊള്ളാം. കോടതി, ആപ്പീസ് കാര്യങ്ങളും അറിയുമെന്ന് തോന്നുന്നില്ല.'' മുഖലക്ഷണം പറയുന്ന മട്ടിൽ ചിന്നപ്പൻ ശ്യാമരായരുടെ കഴിവിനെ വിലയിരുത്തി.

''എനിക്കുതന്നെ കലകണ്ണിസ്ഥാനം വേണമെന്ന ആഗ്രഹം എനിക്കില്ല. അതുകൊണ്ട് ഒന്നും കിട്ടാനില്ല; പോകാനുമില്ല. എന്നാൽ നാം ഇപ്പോഴും ഒരു വലിയ കാര്യം ഏറ്റെടുത്തിരിക്കയാണ്. അത് വിജയിക്കണമെങ്കിൽ റിക്കാർഡുകളും എന്റെ കൈവശംതന്നെ വേണം. നാളെ ആർ. ഡി. ഒ. സാഹേബ് വന്നാൽ ശ്യാമരായരുടെ നിയമനം നടന്നേക്കും. പിന്നെ ഡിവിഷണൽ ആപ്പീസുമായി എനിക്കൊരു ബന്ധവുമുണ്ടായിരിക്കില്ല. അതിനുശേഷം അവകാശത്തക്കം നമുക്കെതിരായിത്തിരിഞ്ഞാൽ ഞാൻ ഉത്തരവാദിയല്ല.'' ശേഷപ്പന്റെ കൊളുത്തിൽ മീൻ കൊത്തി.

ശേഷപ്പൻ രണ്ടാളോടും സഹായം അഭ്യർത്ഥിച്ചു. അവർക്കത് നിഷേധിക്കാനാവില്ല. എന്നാൽ അവർ ചെയ്യേണ്ടതെന്ത്? ശേഷപ്പൻതന്നെ വഴിപറഞ്ഞുകൊടുക്കേണ്ടിവന്നു. കുറച്ചുനാളുകളെങ്കിലും ശേഷപ്പൻ കലകണ്ണിയായിരിക്കേണ്ടത് അത്യാവശ്യമാണ്. എന്നാൽ ഇക്കാര്യത്തിൽ ബാളാചാര്യർതന്നെ എതിരായി നിന്നേക്കാം. അതിനേററവും പററിയ മാർഗ്ഗം ഒന്നുമാത്രമാണ്. ആർ. ഡി. ഒ. സാഹേബിന്റെ പേരിൽ ഒരു ഹർജി അയയ്ക്കുക. ശേഷപ്പൻ തന്നെ കുറച്ചുനാൾകൂടി കലകണ്ണിയായിരിക്കേണ്ടത് ഗ്രാമത്തിന്റെ ക്ഷേമത്തിന് ആവശ്യമാണെന്ന് അതിൽ പറഞ്ഞിരിക്കണം. ഇന്നു വൈകുന്നേരത്തിനകം ഹർജി തയ്യാറാക്കണം. അതിൽ ആദ്യത്തെ ഒപ്പ് ഗൗഡത്തിയുടേതായിരിക്കണം.

പാർവ്വതിയമ്മയും ചിന്നപ്പനും അതു സമ്മതിക്കേണ്ടിവന്നു. എന്നാൽ ശേഷപ്പന് കരുതൽ ആവശ്യമാണ്. ഹർജിക്ക് നാട്ടുകാരുടെയൊക്കെ പിന്തുണ വേണം. എന്നാൽ ഹർജി ശേഷപ്പന്റെ ആവശ്യത്തിനാണെന്ന് ആളുകളോട് പറയുകയുമരുത്. നാലാളറിഞ്ഞാൽ മോശം—വ്യക്തിപരമായ കാര്യം: നിസ്സാരം. ബാളാചാര്യർ ഇടപെട്ട് സംസാരിച്ചേക്കും. അദ്ദേഹം സംഗതി അറിയുകയേ അരുത്. എന്നാൽ ബാളാചാര്യരുടേതടക്കം സകലരുടേയും പിന്തുണവേണംതാനും. അതിനെന്തുവഴി?

ശേഷപ്പന് അതും അറിയാം ഈ അടുത്താണ് പാളേളി, ക്ഷാമവും പകർച്ചവ്യാധിയുംകൊണ്ട് വിഷമിച്ചത്. ഗവണ്മെൻറിൽനിന്ന് സഹായം ആവ

ശ്രദ്ധപ്പെടണം. ഇപ്പോൾ കിട്ടിയിരിക്കുന്ന തക്കാവി കടം ഒന്നിനും മതിയാവില്ല. സർക്കാരിൽനിന്ന് സഹായധനംതന്നെ കിട്ടണം. അതിന് ഹർജി അയയ്ക്കണമെന്നുപറഞ്ഞ് നാട്ടുകാരുടെ മുഴുവൻ സമ്മതവും വാങ്ങുക; അവരുടെ പെരുവിരലടയാളമെടുക്കുക. ശേഷപ്പന് അറിയാത്തതായി വല്ലതുമുണ്ടോ? നാട്ടുകാർ നിരക്ഷരരാണ്. താനും കുടിപ്പള്ളിക്കൂടത്തിലെ വെങ്കണ്ണമാസ്റ്ററും മാത്രമേ അക്ഷരമറിയാവുന്നവരുള്ളു. ബാക്കിയെല്ലാവരും അക്ഷരം കണ്ടാൽ ഭൂതത്തെ കണ്ടതുപോലെനിന്നു വിറയ്ക്കുന്നവരാണ്. പിന്നെയുള്ളത് ബാളാചാര്യർ. അദ്ദേഹത്തിന് കന്നഡ അക്ഷരം അറിയില്ല. അദ്ദേഹം എഴുതുന്നതും വായിക്കുന്നതും ദേവനാഗരി ലിപിയാണ്. ഹർജിയിലെന്തുണ്ടെന്ന് അദ്ദേഹത്തിനറിയില്ല.

പാർവ്വതിയമ്മയും ചിന്നപ്പനും അയാളുടെ വലയിൽ എളുപ്പം വീണു. ശേഷപ്പൻ തന്റെ വിജയത്തിൽ സ്വയം അത്ഭുതപ്പെട്ടു. അല്പം പേടിയും തോന്നി. എങ്കിലും അതൊന്നും പുറത്തുകാട്ടിയില്ല. "എന്നാൽ ഞാനിപ്പോൾതന്നെ ചെന്ന് നമ്മുടെ വെങ്കണ്ണമാസ്റ്ററെക്കൊണ്ട് രണ്ട് ഹർജികൾ എഴുതിച്ച് ഇങ്ങോട്ടയയ്ക്കാം. എല്ലാറ്റിലും പേര് അദ്ദേഹംതന്നെ എഴുതിക്കോളും. അദ്ദേഹം ഇവിടെ വന്നാൽ ഓരോരുത്തരെ വിളിപ്പിച്ച് പെരുവിരലടയാളം വെപ്പിക്കുക. ഹർജി എഴുതിയ കടലാസ്സിൽ പത്തിരുപത്ത് ഒപ്പിടാം. അതു കഴിഞ്ഞാൽപിന്നെ വെറും വെള്ളക്കടലാസുമെടുത്ത് ഗ്രാമമാകെ നടന്ന് വിരലടയാളമെടുക്കുക. അപ്പോൾ ഞാൻ തരുന്ന 'തക്കാവി ഹർജി' മാററിവെക്കണം. വെള്ളക്കടലാസിൽ ഒപ്പുവെപ്പിച്ച് ആ കടലാസ് ഹർജിയോടൊപ്പം വെയ്ക്കണം. ഞാനെഴുതിയ തക്കാവി ഹർജിയിലും കുറച്ചൊപ്പിട്ട് ഇതിന്റെ കൂടെ തന്നെ അയച്ചേക്കണം. ആളുകളെ വഞ്ചിച്ചുവെന്ന അപരാധം ഒഴിയുകയും ചെയ്യും." ശേഷപ്പൻ അധികാരിയുടെ വീട്ടിൽനിന്നിറങ്ങി.

ഗോപാലകൃഷ്ണക്ഷേത്രം വഴിയാണ് യാത്ര. ശേഷപ്പൻ അടുത്തുവന്നപ്പോൾ ആരോ മണിയടിച്ച് തൊഴുന്നു. അയാൾ അങ്ങോട്ടുനോക്കി. ബാളാചാര്യർ അവിടെത്തന്നെയുണ്ട്. അദ്ദേഹത്തെ അയാൾ കൈകൂപ്പിത്തൊഴുതു.

"ശേഷപ്പാ, ഇങ്ങോട്ടുപോരൂ. കുറേനേരം ഇവിടെയിരുന്നുപോകാം." ആചാര്യർ വിളിച്ചപ്പോൾ ഗത്യന്തരമില്ലാതെ ശേഷപ്പൻ അങ്ങോട്ടുചെന്നു

"ധൃതിയിൽ സവാരിക്കിറങ്ങിയ മട്ടുണ്ടല്ലോ? ഇങ്ങോട്ട് അധികാരിയുടെ ഗൃഹത്തിൽ പോയതാണോ?" ആചാര്യർ സംഭാഷണം ആരംഭിച്ചു. ജിജ്ഞാസയോടെ അയാളെ നോക്കി പൊടിക്കുപ്പിക്ക് കൈനീട്ടി.

ശേഷപ്പൻ ഞെട്ടി—ഇത്രവേഗം ഇദ്ദേഹം തന്റെ രഹസ്യം മനസ്സിലാക്കിക്കളഞ്ഞല്ലോ! അയാൾ അറിയാതെതന്നെ പുരികം ചുളിഞ്ഞു. ഒരു നുള്ളുപൊടി വലിച്ചുകയററി, പതിവു കള്ളച്ചിരിചിരിച്ചു. "നമ്മുടെ ജോലിതന്നെ അതാണല്ലോ ആചാര്യരേ? കഷ്ടംകൊണ്ട് ഒരന്നംകാണാതെ ആളുകൾ ചാവുകയല്ലേ? ഇതെങ്ങനെ നോക്കിനിൽക്കും? അതുകൊണ്ട് പാർവ്വതിയമ്മയേയും

കൂട്ടി സർക്കാരിലേയ്ക്കു് ഒരു ഹർജി അയപ്പിക്കണമെന്നുതോന്നി. അതിനു് അധികാരിയുടെ വീട്ടിൽ ചെന്നതാണു്.''

''ഇത്രയും വലിയ ഒരു നാട്ടുകാര്യത്തിനു് ഹർജികൊടുക്കാൻ പാവം പാറ്വതിയമ്മയെ ബുദ്ധിമുട്ടിക്കേണ്ടിയിരുന്നോ? നമ്മളൊക്കെ ഇവിടെയില്ലേ? ഇത്തരം കാര്യങ്ങൾക്കു് ഞാൻ എപ്പോഴെങ്കിലും എതിരായി നിന്നിട്ടുണ്ടോ? നീ ഒരു ഹർജി എഴുതിത്തന്നാൽ ആളുകളുടെ ഒപ്പു ശേഖരിക്കാൻ എത്രയെങ്കിലും ആളുകാണും. അല്ല, അവകാശത്തക്കത്തെക്കുറിച്ചു് എന്തോ സംസാരിച്ചെന്നു് കേട്ടല്ലോ. നേരത്തെ, അധികാരി ഉള്ള ചോളം മുഴുവനെടുത്തു് നാട്ടുകാർക്കു കൊടുത്തു മരിച്ചു. ഇനി നീ അപ്പീൽ എന്നുംമററും പറഞ്ഞു് ആ സ്ത്രീയെ പേടിപ്പിച്ചു് അവരുടെ കയ്യിൽനിന്നു് പണം പിടുങ്ങരുതു്, കേട്ടോ!'' പ്രത്യേകിച്ചൊരു ഉദ്ദേശവുമില്ലെങ്കിലും ബാളാചാര്യർ കടത്തിപ്പറഞ്ഞു.

''ചെ ഛേ! ആചാര്യർ എന്താണീ പറയുന്നതു്? എന്റെ സ്വന്തം കാര്യം പോലെയാണു് ഞാൻ ഇറങ്ങിത്തിരിച്ചിരിക്കുന്നതു്. ഇനിയിപ്പോറം അതിനെക്കുറിച്ചന്വേഷിക്കാൻ ആർ. ഡി. ഒ. സായ്‌വു് വരും. അപ്പോറം 'സപ്ലൈ' ക്കുവേണ്ട ഏർപ്പാടുകളൊക്കെ ചെയ്യണം. അതിന്റെ ചെലവു് ഗൌഡത്തി വഹിക്കണമെന്നു പറയുന്നതു് അന്യായമാണോ? ഗൌഡത്തിയുടെ സ്റ്റേററ്മെൻറു് റിക്കാർഡാക്കിയാൽ ഉടനെ മുൻ ഉത്തരവു് റദ്ദാക്കാൻ കുറിപ്പിടേണ്ടതു് ശിരസ്തദാരാണു്. അദ്ദേഹത്തിനൊന്നുമില്ലെങ്കിലും ഗുമസ്താന്നുള്ള വകയെങ്കിലും എത്തിച്ചുകൊടുക്കാൻ പറയുന്നതു് അന്യായമാണോ? അതും ഞാൻതന്നെ ചെയ്യണമെന്നുപറഞ്ഞാൽ സാധിക്കുന്ന കാര്യമല്ല.'' ശേഷപ്പൻ വേവലാതിയോടെ പറഞ്ഞു.

''ഇന്നലെ അജറാണിയിലെ കൊള്ളാവുന്ന നാലു നാട്ടുമൂപ്പന്മാർ വന്നിരുന്നു. ലിങ്കപ്പന്റെ അച്ഛനു് ദീനമാണത്രെ. അവനെ കൂട്ടിക്കൊണ്ടുപോകാൻ വന്നതാണു്. പണ്ടത്തെ കാലമൊക്കെ മാറി. ലിങ്കപ്പൻ സ്വയം തന്റെ അവകാശം ഒഴിഞ്ഞുകൊടുത്തു് പോകാൻ ഒരുങ്ങിയിരിക്കയാണു്. അപ്പീൽ തീർപ്പു് അവനെതിരായാലും അവനു് സന്തോഷം തന്നെ. അതുകൊണ്ടു് അപ്പീൽ ജയിക്കുന്നതുകൊണ്ടും ഇപ്പോറം വിശേഷിച്ചൊന്നും വരാനില്ല ശേഷപ്പാ.'' ബാളാചാര്യർ സംഗതി എളുപ്പമായിരിക്കുന്നുമെന്നു പറഞ്ഞു് ശേഷപ്പന്റെ പദ്ധതികളൊക്കെ പൊളിയ്ക്കാൻ ശ്രമിച്ചു.

''കരുടൻ ആഗ്രഹിക്കുന്നതെന്താണു് ആചാര്യരേ? രണ്ടു കണ്ണു്!! പദ്മപ്പൻ സ്ഥലംവിട്ടു. ഇനി ലിങ്കപ്പനും പോയാൽ പ്രശ്നം അവസാനിച്ചു. ആർ. ഡി. ഒ. സായ്‌വും ശിരസ്തദാരും ഇവരുടെ പിന്നാലെ ചെല്ലേണ്ടുന്ന ഗതികേടു് ഒഴിവായി. അതുപോട്ടെ. ഇപ്പോറം പ്രധാനപ്പെട്ട സംഗതി ഈ ക്ഷാമകാലത്തെക്കുറിച്ചു് സർക്കാരിലേയ്ക്കു് അപേക്ഷ സമർപ്പിക്കുകയാണു്. ഞാൻ ഹർജി എഴുതിയയയ്ക്കാം. നിങ്ങടംതന്നെ അതിൽ ഒപ്പിടുവിച്ചാൽമതി. ആ ഹർജി അനുവദിച്ചു കിട്ടുന്നതിനു് ശിരസ്തദാരെക്കണ്ടു് സംസാരിക്കേണ്ടതും

ഒരാവശ്യമാണെന്നെനിക്കു തോന്നുന്നു. നിങ്ങളെന്തുപറയുന്നു? ശേഷപ്പൻ മനസ്സിലുള്ള വിഷമൊക്കെ പ്രയാസപ്പെട്ടു് ഒളിച്ചുവെച്ചു ചോദിച്ചു.

'അതാരെങ്കിലും വേണ്ടെന്നുപറയുമോ ശേഷപ്പാ? നീയും ശിരസ്തദാരോടു് വിവരിച്ചു പറഞ്ഞേക്കൂ. ആർ. ഡി. ഒ. സാഹേബു് ഇവിടെ വരുന്ന അതേ സമയത്തുതന്നെ ഇന്ദ്രപുരം മഹാരാജാവും എഴുന്നള്ളുന്നുണ്ടു്. അദ്ദേഹത്തിന്റെ കാര്യദർശിയുടെ എഴുത്തു് ശ്യാമരായർക്കു് കിട്ടിയിരിക്കുന്നു. ദുരിതാശ്വാസത്തിനായി ആർ. ഡി. ഒ. യോടു് മഹാരാജാവിനെക്കൊണ്ടു് സംസാരിപ്പിക്കാനും കഴിയും. നിന്റെ ശിരസ്തദാരുടെ ശംഖിൽ നിന്നുതന്നെ വെള്ളം വാർന്നു വീഴണമെന്നു് നിർബ്ബന്ധമൊന്നുമില്ലല്ലോ? പറയുന്നെങ്കിൽ പറയട്ടെ. പക്ഷേ അതിനു് കാശു കൊടുക്കുകയോ? അതു സാദ്ധ്യമല്ല.''

രണ്ടുപേരും കുറച്ചുസമയം മൗനമായിരുന്നു. പൊടി കൈമാറി. മറ്റൊരു പ്രധാന വാർത്തകൂടി ആചാര്യരെ അറിയിക്കാനുണ്ടായിരുന്നു ശേഷപ്പനു്. അൽപമൊന്നു താമസിച്ചു് അയാൾ പറഞ്ഞു: ''അതൊക്കെ ശരിയാണു് ആചാര്യരേ. എന്നാൽ രാമയെ ശിക്ഷിച്ചേ പറ്റൂ എന്നാണു് പാർവ്വതിയമ്മയുടെ അഭിപ്രായം. ആഷാഢപൌണ്ണമി ദിവസം എന്തോ നടന്നിരുന്നത്രെ. അന്നു് ഞാൻ നാട്ടിലുണ്ടായിരുന്നില്ല; 'ജമാബന്ദി' ക്കു് പോയിരുന്നു.''

ആചാര്യർക്കു് ഈ വാക്കുകൾ കണ്ണുകരോരങ്ങളായിരുന്നു. പാർവ്വതിയമ്മയുടെ മനസ്സു് വിഷലിപ്തമായിരിക്കുന്നു എന്നതു് ശരിയായിരിക്കാം. എന്നാൽ അവനെ ശിക്ഷിപ്പിക്കണമെന്നു് ശാഠ്യം പിടിക്കാൻ സാദ്ധ്യതയുണ്ടോ? ആ തീയിൽ ശേഷപ്പൻ തന്നെ നെയ്യൊഴിച്ചിരിക്കുമോ? ആഷാഢപൌർണ്ണമി ദിവസം ഈ വിദ്വാൻ നാട്ടിലില്ലാതിരുന്നതു നന്നായി. ഇല്ലെങ്കിൽ അന്നു് മഹാദ്വാരത്തിൽവെച്ചു തന്നെ രക്തപ്പുഴ ഒഴുകുമായിരുന്നു. ശേഷപ്പൻ എന്നും വലിയ വലയേ വീശാറുള്ളു. അതിലിപ്പോൾ രാമ വീണിരിക്കുന്നു. അവനെ കൽത്തുറുങ്കിലാക്കി ഗൌഢത്തിയുടെ കയ്യിൽ നിന്നും വല്ലതും തട്ടണമെന്നു് അവൻ ആസൂത്രണം ചെയ്യുകയാവണം.

''അല്ല ശേഷപ്പാ, ആ ചെറുക്കൻ ജയിലിൽ പോകണമെന്നു് നീ ആഗ്രഹിക്കുന്നുവോ?'' ഉള്ളുരുകി ആചാര്യർ ചോദിച്ചു.

''ആചാര്യർ എന്തൊക്കെയാണു് പറയുന്നതു്! അങ്ങനെയാണെങ്കിൽ ജാമ്യത്തിലിറക്കാനുള്ള ചെലവൊക്കെ ചെയ്തു് കോടതിയും ആപ്പീസും കയറിയിറങ്ങുമായിരുന്നോ? നമ്മൾ ചെയ്യുന്നതൊന്നു്; ഫലം മറ്റൊന്നു്. ഗൌഢത്തി പാവം ഒരു സ്ത്രീ; മക്കളാണെങ്കിൽ തീരെ ചെറുപ്പവുമാണു്. ധാരാളം സ്വത്തുണ്ടു്. ഈ ചുറ്റുപാടിൽ രാമയെപ്പോലെ ധീരനായ ചെറുപ്പക്കാരൻ അവരുടെ സഹായത്തിനുവേണം. പക്ഷേ, എന്തുകൊണ്ടാണെന്നറിയില്ല, പാർവ്വതിയമ്മ ശാഠ്യം പിടിക്കുകയാണു്. അവൻ അധികാരിത്തറവാടിന്റെ അഭിമാനം നശിപ്പിച്ചുവെന്ന ക്രമമാണു മനസ്സിൽ. ഞാനെന്തുചെയ്യും?'' ശേഷപ്പൻ മംഗിപാകം പറഞ്ഞു.

'ഈ ശാഠ്യം നല്ലതല്ലെന്ന് നീതന്നെ പറയണം, ശേഷപ്പാ. എന്നിട്ടും അവർ മർക്കടമുഷ്ടി പിടിച്ചാൽ, കേസ്സിൽ ദാദയെ രക്ഷിക്കേണ്ട പണി നീ നോക്കണം. ദാദയെ രക്ഷിക്കാമെന്ന് എനിക്ക് നീ വാക്ക് തന്നതാണ്. അതു നീ ഓർക്കുന്നുണ്ടോ?''

ശേഷപ്പന്ന് ഓർമ്മയുണ്ട്. പതിനഞ്ചുവർഷം കലക്ണ്ണിയുദ്യോഗം വഹിച്ചു. ഈ കാലത്തെ ഒരൊററ സംഭവവും അയാൾ മറന്നിട്ടില്ല. അയാളുടെ രജിസ്റ്ററുകൾ പോലെതന്നെ അയാളുടെ തലയ്ക്കകത്തും വിചിത്രങ്ങളായ പലതും രേഖപ്പെടുത്തിയിരിക്കയാണ്. പാദള്ളിയിലെ സകല വീടുകളിലേയും അന്തച്ഛിദ്രങ്ങളും അനർത്ഥങ്ങളും അയാൾക്കറിയാം. പത്തുകൊല്ലം മുൻപ് ഏതു സ്വത്ത്, ആരുടെ പേരിൽ കള്ളറിക്കാർഡ് ആക്കിയിരിക്കുന്നുവെന്നു ചോദിച്ചാൽ പേര്, തീയതി, ആഴ്ച, തിഥി എല്ലാം നാക്കിൻതുമ്പിലാണ്. അപ്പോൾ പിന്നെ അയാൾ സ്വയം നൽകിയ വാഗ്ദാനം മറക്കുകയോ?

ശേഷപ്പൻ മറന്നിട്ടില്ല. അതോടൊപ്പം മറക്കാത്ത മറെറാരു സംഗതി കൂടിയുണ്ട്. ശ്യാമരായരുടെ ഊഴം വരുമ്പോൾ അയാൾക്കുപകരം തന്നെ കലക്ണ്ണിയായി നിയമിക്കണമെന്ന് ആചാര്യരോടു പറഞ്ഞപ്പോൾ ആചാര്യർ സമാധാനിപ്പിച്ചിരുന്നു: ''അയാൾ വന്നാൽ വരട്ടെ. പിന്നെ നോക്കാം.'' ഇപ്പോൾ ശ്യാമരായർ വന്നിരിക്കുന്നു. അയാളുടെ പേരിൽ നോട്ടീസും വന്നിട്ടുണ്ടത്രെ. നാളെ ആർ. ഡി. ഒ. സാഹേബ് വരുമ്പോൾ അയാളുടെ നിയമനം നടക്കാനും ഇടയുണ്ട്. അപ്പോൾപ്പിന്നെ ആചാര്യർ ഇങ്ങനെ പറയാൻ? ശേഷപ്പൻ ആചാര്യരുടെ വിരൽകൊണ്ട് അദ്ദേഹത്തിന്റെ തന്നെ കണ്ണിൽ കുത്തി.

''നോക്കാമെന്നു ഞാൻ പറഞ്ഞതു സത്യമാണ് ശേഷപ്പാ. എന്നാൽ അതിന്റെ അർത്ഥം നിന്നെത്തന്നെ നിയമിക്കാം എന്നല്ല. ശ്യാമരായരോട് ഒരു വാക്കു ചോദിക്കണമായിരുന്നു. ഞാൻ ചോദിച്ചു. പാദള്ളിയിൽ നിയമനം വാങ്ങി താൻതന്നെ വരുമെന്ന് അയാൾ പറയുന്നു. അതും ഞാൻ നിന്നോടു പറഞ്ഞു. കൂടുതലായി ഞാനെന്തുചെയ്യണം?'' ആചാര്യർ തന്റെ നില സ്പഷ്ടമായി വിശദീകരിച്ചു.

''വാക്ക് തിരിച്ചും മറിച്ചും പറയാൻ ഞാൻ നിങ്ങളെക്കാളും മോശമൊന്നുമല്ല, ആചാര്യരേ! ജാമ്യം കൊടുത്ത് ദാദയുടെ വാറണ്ട് പിൻവലിപ്പിച്ചുകളയാം എന്നു മാത്രമാണ് ഞാൻ വാക്കുതന്നതു്. അതുപോലെ ചെയ്തു. ഇനി അവനെ മോചിപ്പിക്കുകയോ മോചിപ്പിക്കാതിരിക്കയോ ചെയ്യുന്നതു് മജിസ്ട്രേട്ടിന്റെ പണി. എനിക്കൊന്നും ചെയ്യാനില്ല.''

ആചാര്യർ ഞെട്ടിപ്പോയി. പദ്മപ്പനേയും ബാപ്പുസാഹേബിനേയും ഗ്രാമത്തിൽനിന്ന് ഓടിക്കാൻ കഴിഞ്ഞു. എന്നാൽ ശേഷപ്പൻ ഗ്രാമത്തിലെ ഒരു തറവാട്ടുകാരൻ. പാദള്ളിക്കും അവനും തമ്മിൽ ജന്മാന്തരബന്ധങ്ങളുണ്ട്. എന്തായാലും പ്രശ്നം പരിഹരിക്കപ്പെടാതെ കിടക്കുന്നു. സംഭവങ്ങൾ ആകെക്കൂടി രസകരമായിരിക്കുന്നു. ആചാര്യർ മൗനം പാലിച്ചു.

''ആചാര്യരേ! കേൾക്കൂ! ശ്യാമരായർ, ബാപ്പുസാഹേബിനെ വലിയ മാളികയിൽനിന്നു ഓടിച്ചു; കാളയോട്ടത്തിനുശേഷം കാളകളെ വലിയ മാളികയിൽ കൊണ്ടു കെട്ടി. അതുകൊണ്ട് അയാൾ വലിയ കഴിവുള്ളവനാണെന്ന് നിങ്ങൾക്കു തോന്നിയിരിക്കും. എന്നാൽ അയാൾക്ക് അതെല്ലാം സാധിച്ചതു് ഞാൻ എതിരായി നില്ക്കാഞ്ഞതുകൊണ്ടാണു്. ഇതുമാത്രം നിങ്ങൾ മറക്കരുതു്. ഇതു് ശ്യാമരായരോടു പറയൂ. അയാൾ അനുസരിച്ചില്ലെങ്കിൽ നിങ്ങളെപ്പോലുള്ളവർ അയാളുടെ കാര്യവുംപറഞ്ഞു് മുന്നോട്ടുവരാൻ പാടില്ല.'' ഓരോ വാക്കും ആചാര്യരുടെ കരൾ കീറി. ശേഷപ്പൻ എത്രയായാലും ആചാര്യരേക്കാളും പന്ത്രണ്ടു വയസ്സു് ഇളയതാണു്. അവൻ തന്നെ ഉപദേശിക്കുകയെന്ന സ്ഥിതിവിശേഷം സംജാതമായിരിക്കുന്നു. ആചാര്യർ വേദനിക്കുന്ന സ്വരത്തിൽ പറഞ്ഞു:

''ശേഷപ്പാ, നീ ഒരു തറവാടി; അയാളും തറവാടിയാണു്. അതിരഥ, മഹാരഥന്മാരെപ്പോലെയാണു് നിങ്ങൾ രണ്ടുപേരും. ഞാൻ ഒരു കാര്യത്തിലും ഇടപെടില്ല. നിങ്ങൾ രണ്ടുപേരും എന്നെ വിളിച്ചുവരുത്തി ഓരോ വശ്യാവേലിയിൽകൊണ്ടു ചാടിക്കുകയാണു്. വിളിച്ചാലും ഞാൻ വരരുതെന്നാണു് നീ പറയുന്നതു്. നന്നായിപ്പോയി. ഞാനിതു് ആദ്യമേ മനസ്സിലാക്കേണ്ടതായിരുന്നു. വിവേകം വൈകിയെത്തി. ഏതായാലും പാളേളിയിൽ ആളുകൾ ജനിക്കുന്നതുപോലും ഓരോ പക്ഷം പിടിച്ചിട്ടാണെന്നു് തോന്നുന്നു. അവർ കുടിക്കുന്ന വെള്ളത്തിലും തിന്നുന്ന ചോറിലും ഈ ഗുണം കാണും; അതു് രക്തത്തിൽ കലരുന്നതാണെന്നു തോന്നുന്നു. ഇവരുടെ ചെയ്തികളുടെ ഫലമായി നാടു് കത്തിക്കരിയുന്നു. ഇനി എന്തൊക്കെ പുതിയ പ്രശ്നങ്ങൾ ഉണ്ടാകുമെന്നു് കണ്ടറിയണം. ആട്ടെ, എല്ലാം ശ്രീഹരിയുടെ ഇച്ഛപോലെ നടക്കട്ടെ!'' അദ്ദേഹം നെടുവീർപ്പിട്ടു.

''ഓഹോ, അതു് നേരാണു് ആചാര്യരേ. ഈ പ്രശ്നങ്ങളെക്കുറിച്ചാലോചിച്ചാൽ എത്തും പിടിയും കിട്ടില്ല. ആചാര്യരേ, ഒരു നുള്ള പൊടി വലിക്കൂ. എനിക്കും സമയമായി. പോകണം.'' ശേഷപ്പൻ പൊടി വലിക്കാൻ നിർബ്ബന്ധിച്ചു. ആചാര്യർ യാന്ത്രികമായി പൊടി വാങ്ങി. തന്റെ വിദ്യ ഫലിച്ചുവെന്നു് ശേഷപ്പൻ വിശ്വസിച്ചു. എന്തു ചെയ്തിട്ടെങ്കിലും ഈ മനുഷ്യനെ പുറത്താക്കണമെന്നേയുള്ളൂ. അതു് സാധിച്ചുകഴിഞ്ഞു.

അപ്പോൾതന്നെ മണി നാലായിരുന്നു. ജ്യേഷ്ഠമാസം. ഇളകാത്ത ശപഥത്തിന്റെ വാശിയോടെ കാലവർഷം വന്നെത്തി. കാർമേഘം മൂടിക്കെട്ടിയിരിക്കുന്നു; സൂര്യപ്രകാശം കാണാനില്ല. ഇടയ്ക്കിടെ പേമാരി തകർക്കും; നിൽക്കും. ആചാര്യരുടെ ശരീരവും മനസ്സും തളർന്നിരിക്കുന്നു. ചെറിയൊരു വെയിൽ വന്നാൽ ഇല്ലത്തെയ്ക്കു് പോകാൻ കുളയാമെന്നു വിചാരിച്ചു് അദ്ദേഹം കാത്തിരിക്കുകയാണു്. ഹർജി എഴുതിപ്പിച്ചയയ്ക്കാൻ ധൃതിയുള്ളതുകൊണ്ടു് ശേഷപ്പൻ പുറപ്പെട്ടു. പെയ്തുകൊണ്ടിരുന്ന മഴയോ, മേഘാവൃതമായ ആകാശമോ അയാൾ ശ്രദ്ധിച്ചില്ല. അയാളുടെ മുമ്പിൽ ഒരൊററ സംഗതി മാത്രമേയുള്ളൂ. ''ശ്യാമരായർ ഈ നാട്ടിൽ അപരിചിതനാണു്; അതുകൊണ്ടു് കലക്ടറിസ്ഥാനത്തിനു് പററില്ല.''

''ആളുകൾ അയാൾക്കെതിരായിരിക്കെ അയാളുടെ നിയമനം നടക്കില്ല.'' തഹസിൽദാർ എഴുതാൻ പോകുന്ന ഉത്തരവിലെ വരികൾ ശേഷപ്പന്റെ കൺമുന്നിൽ നൃത്തംവെച്ചു. ആ സ്വപ്നം കഴിയുന്നതും വേഗത്തിൽ ഒരു യാഥാർത്ഥ്യമാകട്ടെ!

വീട്ടിലെത്തിയപ്പോൾ നല്ല ഉത്സാഹം. ഉച്ചയോടെ രണ്ട് ഹർജികളും എഴുതി. മുൻനിശ്ചയപ്രകാരം പാർവ്വതിയമ്മയ്ക്ക് കൊടുത്തയച്ചു.

## 28

കന്യാഗത ശ്രാദ്ധകാലം.* സൌകര്യത്തിൽ തീർത്ഥശ്രാദ്ധവും ഗംഗാപൂജയും നടത്തിക്കളയാം എന്നു കരുതി തഹസിൽദാർ കൃഷ്ണരായർ പത്നീസമേതനായി കൃഷ്ണാനദീതീരത്തെ പാദള്ളിക്ക് വന്നിരിക്കയാണ്. ശേഷപ്പൻ നേരത്തെതന്നെ ക്ഷണിച്ചിരിക്കുന്നു; അൽപം ചില സർക്കാർ കാര്യങ്ങളും ഇല്ലാതില്ല. ചില കേസുകളുടെ വിചാരണ നടത്തേണ്ടതുണ്ട്. ഏതായാലും തഹസിൽദാർ കുടുംബസമേതം സവാരിവണ്ടിയിൽ നിന്ന് ഗ്രാമക്കച്ചേരിയുടെ മുന്നിലിറങ്ങിയപ്പോൾ അദ്ദേഹത്തിന് യാത്രയുടേതായ യാതൊരു ക്ഷീണവുമുണ്ടായിരുന്നില്ല. അദ്ദേഹത്തിന്റെ പാചകക്കാരൻ മുൻകൂട്ടി വന്ന് സ്കൂളിനു തൊട്ടടുത്തുള്ള സത്രത്തെ അടുക്കളയാക്കി മാററിയിരിക്കുന്നു. സ്കൂളിൽ താൽക്കാലികമായി കർട്ടനിട്ട് ഒരുഭാഗത്ത് തഹസിൽദാരുടെ കച്ചേരി, മറെറാരു വശത്ത് ക്യാമ്പ് ക്ലാർക്കിന്റെ കച്ചേരി ഇത്രയും ഒരുക്കിയിരിക്കുന്നു. തഹസിൽദാർക്ക് ഇതു കണ്ടപ്പോൾ തന്റെ അധികാരബലത്തിന്റെ മഹിമ നല്ലവണ്ണം ബോദ്ധ്യമായി.

സർക്കാർകാര്യം മുറപോലങ്ങനെ നടക്കും. എന്നാൽ കന്യാഗതശ്രാദ്ധം മതപരമായ ചടങ്ങാണ്. അത് തഹസിൽദാർ നേരിട്ടുതന്നെ അന്വേഷിക്കണമല്ലൊ! തീർത്ഥശ്രാദ്ധാദി അനുഷ്ഠാനങ്ങൾ നടത്തിക്കുവാൻ പരമ്പരയാ ഉന്നത വൈദികനായ ബാളാചാര്യർക്ക് തഹസിൽദാരിൽ നിന്നും അറിയിപ്പു കിട്ടി. ഉന്നതശമ്പളക്കാരായ മറെറല്ലാ ഉദ്യോഗസ്ഥന്മാരെയുംപോലെ തഹസിൽദാരും മതപരമായ കാര്യങ്ങളിൽ വളരെ നിഷ്ഠയുള്ള ആളായിരുന്നു. തൊഴിലിനുയോജിച്ച ആസ്തിക്യബോധം. ഇന്ന് ദൈവമില്ലെന്നു പറഞ്ഞാൽ നാളെ ആർ. ഡി. ഒ. ഇല്ലെന്നും പറയേണ്ടിവരും—തഹസിൽദാർ ഒരിക്കലും

* പന്ത്രണ്ടുവർഷത്തിലൊരിക്കൽ വരുന്ന വിശേഷദിവസം. അന്ന് പുണ്യതീർത്ഥങ്ങളിൽ ചെന്ന് ശ്രാദ്ധമൂട്ടുന്നു.

ഉന്നയിച്ചിട്ടില്ലാത്തൊരു വാദം അദ്ദേഹത്തിന്റെ മനസ്സിൽ ഊളിയിട്ടു. ആചാര്യർ സ്കൂളിൽ പ്രവേശിച്ചപ്പോൾ തഹസിൽദാർ അപാരമായ ഭക്ത്യാദരങ്ങളോടെ അദ്ദേഹത്തെ നമസ്കരിച്ചു. ആചാര്യർ ആശീർവ്വാദശ്ലോകങ്ങൾ ഉച്ചരിക്കേണ്ടിവന്നു.

തീർത്ഥശ്രാദ്ധ വിധികളെന്തൊക്കെയാണെന്നു ചോദിച്ചതിന് ആചാര്യർ ഔപചാരികമായി മറുപടിപറഞ്ഞു. ശ്രാദ്ധത്തിനു തലേദിവസം ഉപവാസമിരിക്കണം; അടുത്തദിവസം ശ്രാദ്ധത്തിന്റെ അനുഷ്ഠാനങ്ങൾ; തൊട്ടടുത്ത ദിവസം ഗംഗാപൂജ-ഇതാണ് ശാസ്ത്രോക്തസമ്പ്രദായം. എന്നാൽ തഹസിൽദാർ സർക്കാരുദ്യോഗസ്ഥനാണ്. സമയം ത്രാസിൽ തൂക്കിനോക്കുന്ന ഓഫീസർ. മൂന്നുദിവസം ക്യാമ്പുചെയ്യാൻ വിഷമമായിരിക്കും. അതുകൊണ്ട് ശ്രാദ്ധാനുഷ്ഠാനങ്ങൾ ഇന്നുതന്നെ അവസാനിപ്പിക്കുക; നാളെ ഗംഗാപൂജയും കഴിക്കുക—അങ്ങനെ ഒരു ഭേദഗതിയും ആചാര്യർ അവതരിപ്പിച്ചു. തഹസിൽദാർക്ക് ആവശ്യമായതെടുക്കാം. ആചാര്യർ ഉദാസീനഭാവത്തിലിരുന്നു.

തഹസിൽദാർ അൽപനേരം പിറുപിറുത്തു. പിന്നെ യവനികയ്ക്കു പിറകിലുള്ള 'റാണീമന്ദിര'ത്തിൽചെന്ന് പ്രശ്നം ചർച്ചചെയ്തു. ഘനഗംഭീരസ്വരത്തിൽ അവിടെവച്ചുതന്നെ പരിഹാരം കണ്ടു: ''എന്നാൽ ആചാര്യരേ, ഇങ്ങനെ ചെയ്യാം. ഇപ്പോൾ പാചകമൊക്കെ കഴിഞ്ഞിരിക്കുന്നു. ആററിൽ ചെന്നു ഞങ്ങൾ കുളിച്ചുവരാം. നിങ്ങൾ പറഞ്ഞതുപോലെ ശ്രാദ്ധാനുഷ്ഠാനം നാളെ തീർക്കാം.'' ആചാര്യർ സമ്മതിച്ച് തലയാട്ടി; അവിടെനിന്നും ഇറങ്ങി.

തഹസിൽദാർ പത്നീസമേതനായി നദിക്കരയിലേയ്ക്ക് പുറപ്പെട്ടു. വസ്ത്രാഭരണങ്ങളുടെ ഭാരം കാരണം പത്നി മന്ദഗാമിനിയായിട്ടാണ് ചരിക്കുന്നത്; ആ ചലനത്തിനൊത്ത് അദ്ദേഹവും സാവധാനം നടക്കേണ്ടിവന്നു. അവസാനം ഒരുവിധം നദിയുടെയടുത്തെത്തി. മലനാട്ടിൽ ഉഗ്രൻ മഴ പെയ്തതിനാൽ കൃഷ്ണയിൽ പ്രളയമാണ്. അല്ലെങ്കിൽതന്നെ ഭയങ്കരമായ ഒഴുക്കുള്ള നദി; ഇപ്പോൾ മടംപൊട്ടിയൊഴുകുന്ന മഴക്കാലം. വെള്ളം കലങ്ങിച്ചുവന്നിരിക്കുന്നു. നദിയിലൂടെ അടിച്ചുവരുന്ന ശീതക്കാററിൽ, മുട്ടോളം മുങ്ങുന്ന ചളിയിൽനിന്നു കുളിക്കാൻ തഹസിൽദാർക്ക് തീരെ ഇഷ്ടമില്ല. പക്ഷേ മിണ്ടിക്കൂടാ; മിണ്ടിയാൽ കടാക്ഷശിക്ഷയ്ക്കു പാത്രമാകും. നദിക്കരയിൽ മന്ത്രം ചൊല്ലിക്കൊടുക്കുന്ന ബാലാചാര്യർ അദ്ദേഹത്തെക്കൊണ്ട് 'മമ' എന്നുതന്നെ പറയിപ്പിച്ചു. 'സർവ്വപാപഹരോം ഹര' എന്നു ചൊല്ലിയതു കേട്ടപാടേ നദിയിൽ മുങ്ങേണ്ടിവന്നു. തഹസിൽദാർ സ്വയം ഒലിച്ചു പോകാവുന്ന ഒഴുക്കാണ്; അപ്പോൾപ്പിന്നെ അദ്ദേഹത്തിന്റെ പാപങ്ങൾ ഒഴുകിപ്പോകാതിരിക്കുമോ? പാപങ്ങൾ ബാക്കിയായാലും വേണ്ടില്ലാ ഈ തുളച്ചുകയറുന്ന ശൈത്യത്തിൽ മുങ്ങിക്കുളിച്ചു കിട്ടുന്ന പുണ്യം വേണ്ടെന്നുവെച്ച് അദ്ദേഹം ധൃതിയിൽ കരയിലേയ്ക്കു ചാടി. പത്നിയുടെ സാരിയുടെ കോന്തല, അദ്ദേഹത്തിന്റെ ധോത്തിയുടെ കോന്തലയ്ക്ക് 'ദാമ്പത്യബന്ധന'ത്തിൽ കെട്ടിയിട്ടിരിക്കുകയാണെന്ന കാര്യം അദ്ദേഹം ഓർമ്മിച്ചില്ല.

വെള്ളത്തിൽതന്നെ നിൽക്കുകയായിരുന്ന പത്നി വിഷമിച്ചു. ''മന്ത്രം ചൊല്ലി പ്രാർത്ഥിച്ചതേയുള്ളൂ; അപ്പോഴത്തേയ്ക്കും തല വെള്ളത്തിൽ മുക്കിയോടി; അല്ലേ? ഗംഗയിൽ കാണിക്കയിടാതെ പോകാൻ പാടുണ്ടോ? എനിക്കറിയാം-ആർക്കോവേണ്ടി ഓക്കാനിക്കയാണെന്ന്!'' തിരകളുടെ അലർച്ചയോടൊപ്പം അവരുടെ സ്വരവും ഉയർന്നു.

''തോർത്ത് ചുമലിലിടാതെ ഗംഗാസ്നാനം ചെയ്യരുതെന്നുണ്ട്; അതെടുക്കാൻ വന്നതാണ്.'' അൽപമൊന്നു പേടിച്ചതായി അഭിനയിച്ച്, അദ്ദേഹം പട്ടക്കാരൻ മട്ടാചാരിയോട് തോർത്തു വാങ്ങി; വീണ്ടും വെള്ളത്തിലിറങ്ങേണ്ടി വന്നു. വെള്ളിയരക്കാൽ ഗംഗാനദിയിലേയ്ക്കെറിഞ്ഞു. ''ഗംഗാ ഭാഗീരഥീ, പാപാത്മാ, പാപ സംഭവ: ത്രാഹിമാം കൃപയാ കൃഷ്ണേ'' അദ്ദേഹം ചൊല്ലി; മൂക്കുപിടിച്ച് മൂന്നു തവണ മുങ്ങി.

തഹസിൽദാർ ദമ്പതികൾ സ്നാനം കഴിഞ്ഞു വന്നപ്പോൾ മണി പന്ത്രണ്ട്. പാചകം റെഡിയായിരിക്കുന്നു; അടുക്കളക്കാരൻ ഊണു കാലമായെന്ന് അറിയിക്കയും ചെയ്തു. പത്നിയുടെ വകയായി മറ്റൊരറിയിപ്പുകൂടിയുണ്ടായി. അതനുസരിച്ച് തഹസിൽദാർ പന്തിഭോജനത്തിന് ചേരാൻ ആചാര്യരോടപേക്ഷിച്ചു. ആചാര്യർ സവിനയം നിരസിച്ചു. ''ഈക്കാര്യത്തിൽ എന്നോട് ക്ഷമിക്കണം. ഞാൻ മറ്റുള്ളവരുടെ ആഹാരം കഴിക്കാറില്ല. നിങ്ങൾക്ക് വേണമെന്നുണ്ടെങ്കിൽ വേറെ ബ്രാഹ്മണനെ അയച്ചുതരാം.''

തഹസിൽദാരുടെ പുരികങ്ങൾ ചുളിഞ്ഞു. എന്തൊരപമാനം! ഒരു വൈദിക ബ്രാഹ്മണൻ! എന്നിട്ട് തഹസിൽദാരുടെ ക്ഷണം നിരസിക്കുകയോ! തന്റെ വാക്കിന് കാൽക്കാശിന്റെ വിലപോലുമില്ലെന്നോ? ആചാര്യർ പുറപ്പെട്ടു പോയശേഷവും തഹസിൽദാരുടെ അസ്വസ്ഥമായ മനസ്സ് എരിഞ്ഞുകൊണ്ടിരുന്നു. ഇതിനെന്തായിരിക്കും കാരണം? ഉടനെതന്നെ കല്പിച്ച് ശേഷപ്പനെ വിളിപ്പിച്ചു. തഹസിൽദാർ തനിക്കു പറ്റിയ അപമാനത്തെക്കുറിച്ച് പറഞ്ഞു.

ശേഷപ്പന് നല്ല അവസരം! ''പരാന്നഭോജനം പറ്റില്ലെന്ന്! അതൊക്കെ വെറും വേഷം! ഇന്ദുപുരത്തെ രാജപുരോഹിതരുടെ തറവാട്ടുകാരാണെന്ന അഹന്തയാണ്. നാളെ ആർ. ഡി. ഒ. യുടെ കൂടെ മഹാരാജാവും എഴുന്നള്ളുന്നുണ്ട്. അപ്പോൾപിന്നെ നമ്മുടെ കൂടെ ഊണിനിരിക്കുന്നതു അന്തസ്സിനു കുറവായിരിക്കും!''

''ഒരുപക്ഷേ പാചകക്കാരൻ തയ്യാറാക്കിയ ആഹാരം നന്നായിരിക്കില്ലെന്നു കരുതി വേണ്ടെന്നുവച്ചതാവാം. അല്ലേ?'' തഹസിൽദാർക്ക് ഒരു സംശയം.

''അത്രയേറെ സ്വഭാവഗുണമൊന്നുമില്ല സ്വാമീ ഇദ്ദേഹത്തിന്റെ ശുദ്ധം എത്രത്തോളമുണ്ടെന്നെനിക്കറിയാം. ഇവിടെ ദാമ എന്നൊരു മറാഠി ജാതിയിൽ പെട്ട ചെറുക്കനുണ്ട്. അവനെതിരെ വാറണ്ടുണ്ടായിരുന്നപ്പോൾ അവനെ പൂജാമുറിയിൽ ഒളിപ്പിച്ചതു ഞാൻ ഈ കണ്ണുകൊണ്ടു കണ്ടിട്ടുണ്ട്. വെറുതെ നിങ്ങളെപ്പോലുള്ളവരുടെ മുമ്പിൽ ഞെളിയാൻവേണ്ടി പറഞ്ഞതാണ്.'' ശേഷപ്പന്റെ വിശദീകരണം.

ദാദയെക്കുറിച്ച് സകലതും ഉൗതെ തഞ്ചത്തിനു് ശേഷപ്പൻ പറഞ്ഞുതീർത്തു. ഹാവന്നൂർക്കാരുടെ പരാതിയെക്കുറിച്ചന്വേഷണം നടത്തി തീരുമാനിക്കേണ്ടതു് തഹസിൽദാരാണു്. ഇതിനു മുമ്പു് പഡ്ഢപ്പൻ, തഹസിൽദാരെക്കണ്ടു് ദാദയുടെ കഥകളം പറഞ്ഞിരുന്നത്രെ. തഹസിൽദാർക്കു് സംഗതി മുഴുവൻ മനസ്സിലായി. എങ്കിലും ഒന്നു ചോദിച്ചറിയണം: ''ദാദയുടെ വീട്ടിലെ സ്ഥിതിയെന്താണു്?'' പരാതിയിന്മേലുള്ള തീരുമാനം ഈ ചോദ്യത്തിനെയാണു് ആശ്രയിച്ചിരിക്കുന്നതു്. ശേഷപ്പൻ അതിനു മറുപടി നൽകി. ''ദാദ ദരിദ്രനാണു്; പക്ഷെ, അവനെ ശിക്ഷിച്ചാൽ ഗൌഡത്തി സന്തോഷിച്ചു് മടിശ്ശീലയഴിക്കും. മറെറാരു മെച്ചം കൂടിയുണ്ടു്—ഊണിനുള്ള ക്ഷണം നിരസിച്ച ബാളാചാര്യരെ ഒരു പാഠം പഠിപ്പിക്കയും ചെയ്യാം.''

ഊണിനു സമയമായെന്നു് വീണ്ടും അറിയിപ്പുണ്ടായി. തഹസിൽദാർ ധൃതിയിലെഴുന്നേററു. ''കലക്റ്റിയുടെ ഊണും ഇവിടെത്തന്നെ ആയിക്കൂടെ?'' മാന്യന്മാരുടെ മട്ടിൽ ക്ഷണിച്ചു.

''എവിടെനിന്നായാലും ഞാൻ നിങ്ങളുടെ ചോറുതന്നെയാണല്ലൊ തിന്നുന്നതു്?'' ശേഷപ്പൻ അതിഥിക്കുചേർന്ന വിനയവും കൃതജ്ഞതയും പ്രദർശിപ്പിച്ചു.

അധികം സംസാരിക്കാതെ തഹസിൽദാർ പത്നിയോടൊപ്പമിരുന്നുണ്ടു. ശേഷപ്പൻ ക്യാമ്പു് ക്ളാർക്കിന്റെ കൂടെയിരുന്നു്, രണ്ടാം പന്തിയിൽ ഊണു കഴിച്ചു.

തഹസിൽദാർ സാഹേബിനെ വാമപക്ഷത്തിനേൽപിച്ചു് ശേഷപ്പൻ പാർവ്വതിയമ്മയുടെ ഭവനത്തിലേക്കു നടന്നു. അവർ ഊണു കഴിഞ്ഞു് ഒന്നു കിടന്നിരിക്കയായിരുന്നു. ശേഷപ്പൻ എത്തിയതറിഞ്ഞെഴുന്നേററു. അയാൾ നിന്ന നിൽപിൽ വിവരങ്ങളെല്ലാം അറിയിച്ചു.

എന്നാൽ ദാദയെ ജയിലിലയക്കുന്നതിനു് ഇരുനൂറു രൂപ കൊടുക്കാൻ പാർവ്വതിയമ്മക്കു് സമ്മതമല്ല. കാശു കൊടുക്കാതെതന്നെ സർക്കാർ നിയമംപോലെ കാര്യം നടക്കട്ടെ.' അതാണവരുടെ അഭിപ്രായം. പക്ഷെ, മടിശ്ശീല അഴിപ്പിക്കുന്ന സുന്ദരകല ശേഷപ്പനാരും പറഞ്ഞുകൊടുക്കേണ്ടതില്ല. ദാദയുടെ പേരു പറഞ്ഞു് അയാൾ അവരെ പേടിപ്പെടുത്തി. അവനെ നോവിച്ചു വിട്ടിരിക്കയാണു്. ഇനിയവനെ വെറുതെ വിട്ടാൽ നമുക്കുതന്നെയാണു് വിഷമം. കൂടാതെ ലിങ്കപ്പന്റെ പിൻതുടർച്ചാവകാശത്തർക്കവും കിടപ്പുണ്ടു്. അവർ ഞെട്ടി വിറക്കുമാറു് അക്കാര്യവും അയാൾ വർണ്ണിച്ചു. ലിങ്കപ്പൻ, പഡ്ഢപ്പന്റെ സഹായം തേടിയേക്കാം. അയാളുടെ കഴിവു് പാർവ്വതിയമ്മക്കറിയാം. അപ്പോൾ സ്വത്തിന്റെ മൂന്നിലൊന്നു് അവനു് ഒഴിഞ്ഞു കൊടുക്കേണ്ടിവരും.

പാർവ്വതിയമ്മ പരിഭ്രമിച്ചു. ശ്യാമരായർക്കെതിരെ കൊടുത്തിരിക്കുന്ന ഹർജിക്കു് പാർവ്വതിയമ്മയുടെ പിന്തുണയുണ്ടെന്നു് ബാളാചാര്യർക്കു് വിവരം കിട്ടിയിരുന്നു. അപ്പോൾത്തന്നെ അദ്ദേഹം അധികാരിയുടെ വീട്ടിൽ ചെന്നു് പാർവ്വതിയമ്മയെ ഉപദേശിച്ചതാണു്. നാളെ സാഹേബരുടെ മുമ്പിൽ ഹർജി വിചാരണക്കു് വരും. അതിനുമുൻപു് സത്യം പറയണമെന്നു് അദ്ദേഹം താക്കീതു് നല്കിയിരിക്കുന്നു.

അങ്ങനെ ഗൌഢത്തി ഒരു കരുക്കിൽ പെട്ടിരിക്കയാണ്. അവൾക്ക് എന്തു പറയണമെന്ന് അറിയില്ലായിരുന്നു. ശേഷപ്പൻ ഒരേ നില്പാണ്. ''ഇതാ, ഇപ്പോൾ തഹസിൽദാർ എഴുന്നേല്ക്കുന്നതിനുമുമ്പ് എനിക്കവിടെ എത്തണം. നിങ്ങൾ വേണമെങ്കിൽ ചിന്നപ്പനെ വിളിച്ച് ചോദിച്ചോളൂ. എന്നിട്ട് തീരുമാനം അറിയിക്കൂ. നിങ്ങൾ അന്ന് വാക്കുതന്നതാണ്; അതൊന്ന് ഓർമ്മിപ്പിക്കാൻ വന്നു. അത്രയുള്ളു.'' അയാൾ പുറപ്പെടാനൊരുങ്ങി.

''കലകണ്ണി, ഒരു സംഗതി പറയണമെന്നുണ്ട്. നിങ്ങളല്പം ഇരിക്കാമെങ്കിൽ ഞാനെല്ലാം പറയാം.'' പാർവ്വതിയമ്മ ദുഃഖഭാരത്തോടെ അപേക്ഷിച്ചപ്പോൾ ശേഷപ്പന് നിഷേധിക്കാനായില്ല. അയാൾ ഇരുന്നു.

''മറ്റൊന്നുമില്ല. നിങ്ങൾ മിനിഞ്ഞാന്ന് ഒപ്പിടുവിച്ച ഹർജിയുടെ വിവരം മുഴുവൻ ആചാര്യസ്വാമിയോട് ആരോ പറഞ്ഞിട്ടുണ്ട്. ആ പണി നന്നായില്ലെന്ന് അദ്ദേഹം ഇവിടംവരെ വന്ന് ദേഷ്യപ്പെട്ട് പോയിരിക്കയാണ്. 'എനിക്കൊന്നും അറിയില്ല. എനിക്ക് എഴുതാനും വായിക്കാനും അറിയുമോ? അദ്ദേഹം പറഞ്ഞതുപോലെ ചെയ്തു. അത്രയുള്ളു.' എല്ലാം നിങ്ങളുടെ തലയിലിട്ട് ഞാൻ രക്ഷപ്പെട്ടിരിക്കയാണ്.'' അവർ സങ്കോചത്തോടെ പറഞ്ഞു.

ശേഷപ്പന് നല്ല ദേഷ്യം വന്നെങ്കിലും അത് പ്രകടിപ്പിച്ചില്ല. ''കോൽക്കാരൻ മല്ലൻ ഈ ഹർജിക്കാര്യം പരസ്യമാക്കിയെന്ന് എനിക്ക് വിവരം കിട്ടിയിട്ടുണ്ട്. നിങ്ങൾ പേടിക്കാതെ, ഉള്ള സംഗതി പറയണമായിരുന്നു. അപ്പോൾ പറയാൻ വിഷമമായിരുന്നെങ്കിൽ ഇപ്പോഴെങ്കിലും നിങ്ങൾ പറയണം; പറഞ്ഞേക്കൂ.'' ശേഷപ്പൻ ഗൌഢത്തിയെ സമ്മതിപ്പിച്ചുകളഞ്ഞു.

അവസാനം 'സപ്ലൈ'യുടെ ചെലവ് ചർച്ചാവിഷയമായി. അപ്പോഴും ശേഷപ്പൻ തന്റെ വിദ്യകൾ അവതരിപ്പിച്ചു. ''അധികാരി ഉണ്ടായിരുന്നപ്പോൾ ഇത്തരം വിഷമങ്ങൾ ഉണ്ടായിരുന്നില്ല. എന്റെ തലയിൽ ഉത്തരവാദിത്വം വീഴാത്തവണ്ണം അദ്ദേഹം ഒക്കെയും ശ്രദ്ധിച്ചിരുന്നു. ഇപ്പോൾ രണ്ടു സ്ഥാനങ്ങളുടെയും ചാർജ്ജ് എനിക്കാണ്. എന്നാൽ നാട്ടിലെ ഇന്നത്തെ പരിതഃസ്ഥിതി കാരണം ഒരൊററ കാശുപോലും ഉണ്ടാക്കാനായിട്ടില്ല. ഈ ചുററുപാടിലാണ് തഹസിൽദാർ കന്യാഗതശ്രാദ്ധത്തിന് വന്നിരിക്കുന്നത്. അതുകഴിഞ്ഞാലുടനെ ആർ. ഡി. ഒ.യുടെ ആഗമനം. 'സപ്ലൈ' ചെലവെന്ന് പറഞ്ഞാൽ മകളുടെ സീമന്തത്തേക്കാൾ പ്രയാസമുള്ളതാണ്. കൂടാതെ ഡിപ്പാർട്ടുമെന്റിൽനിന്നും ഗൌഢത്തിക്ക മാത്രമേ പ്രയോജനം കിട്ടാനുള്ളു. മല്ലന് ശിക്ഷ വിധിക്കണം; ലിങ്കപ്പന്റെ അവകാശത്തർക്കം പരിഹരിക്കപ്പെടണം. ഇപ്പോൾ ഇടവും വലവും നോക്കാതിരുന്നാൽ അവസാനം സ്വത്തു മുഴുവൻ നഷ്ടപ്പെടാം.'' ഇതൊക്കെ കേട്ട ഗൌഢത്തിക്ക് ചെലവിന്റെ ഉത്തരവാദിത്വം ഏല്ക്കാതിരിക്കാൻ കഴിഞ്ഞില്ല. അവർ സമ്മതിച്ചു. പോരാതെ, ശേഷപ്പനോട് അവൾക്ക് സ്നേഹാദരങ്ങൾ കൂടുകയും ചെയ്തു.

ശേഷപ്പൻ ധൃതിപിടിച്ച് ഗ്രാമക്കച്ചേരിക്ക് വരികയായിരുന്നു; കോൽക്കാരൻ മല്ലൻ വഴിക്കുവെച്ച് കണ്ടുമുട്ടി. ഉടനെ അവൻ നമസ്കരിച്ചു. ''പിൻതുടർച്ചാവകാശ രജിസ്റ്റർ പരിശോധിക്കണമത്രെ. നിങ്ങളെ ഉടനെ വിളിച്ചുകൊണ്ട് പോകാൻ കല്പനയായിരിക്കുന്നു.'' അവൻ കിതച്ചു.

ശേഷപ്പൻ ഒന്ന് ഞെട്ടി. ഇക്കഴിഞ്ഞ കോളറയുടെ ആക്രമണകാലത്ത് അനേകംപേർ മരിച്ചു. അപ്പോൾ പിന്തുടർച്ചാവകാശ രജിസ്റ്ററിൽ ശേഷപ്പന്റെ കരകൗശലവിദ്യ നിർല്ലോഭം പ്രയോഗിക്കപ്പെട്ടിരിക്കയാണ്. ക്യാമ്പ്ക്ലാർക്ക് മറ്റെല്ലാ രജിസ്റ്ററും വിട്ട് ഈ രജിസ്റ്റർ മാത്രം പരിശോധിക്കാൻ വന്നിരിക്കയാണോ? ഈ കോൽക്കാരൻതന്നെ അയാളുടെ ചെവിയിൽ മന്ത്രിച്ചിരിക്കണമെന്ന സംശയവും ഉദിച്ചു. എന്നാൽ അവനെ ഭീഷണിപ്പെടുത്തുവാനുള്ള സൗകര്യവും അവിടെയില്ല. അയാൾ കച്ചേരിക്ക് നടന്നു.

കച്ചേരിത്തിണ്ണയിൽ കയറി, ക്ലാർക്കിനെ നമസ്കരിച്ചു. ''എന്താ, പിന്തുടർച്ചാവകാശ രജിസ്റ്റർ വേണോ?'' ശേഷപ്പൻ തമാശയായി ചോദിച്ചു. ക്ലാർക്കും അതേ കളരിയിൽ പയറ്റിയ ആളാണ് .

''പിന്നെ, സാഹേബരുടെ ശ്രാദ്ധത്തിന്റെ ചെലവ് നടക്കണ്ടേ? അതിന് ഈ രജിസ്റ്ററല്ലേ മാർഗ്ഗമുള്ളൂ. എന്താ കലകണ്ണി?'' അയാൾ ഒന്ന് പുഞ്ചിരിച്ചു.

പിന്തുടർച്ചാവകാശ രജിസ്റ്റർ കയ്യിൽ കിട്ടി. ക്ലാർക്ക് ഓരോന്ന് പരിശോധിച്ചുതുടങ്ങി. കോൽക്കാരൻ ഓരോരുത്തരെയായി കൂട്ടിക്കൊണ്ട് വരുന്നുണ്ടായിരുന്നു. ക്ലാർക്ക് ചോദിക്കുന്ന ചോദ്യങ്ങൾക്ക് അവർ ഉത്തരം പറയണം. അവകാശം രജിസ്റ്റർ ചെയ്തിരിക്കുന്നത് ശരിയാണോ, അല്ലേ എന്നു പരിശോധിച്ച് ക്ലാർക്ക് റിമാർക്കും എഴുതുകയാണ്. യാന്ത്രികമായ, വിരസമായ ഈ ജോലി സന്ധ്യവരെയും നടന്നു. ഇടയ്ക്കിടെ ക്ലാർക്ക്, വിശദീകരണത്തിനായി കലകണ്ണിയുടെ മുഖത്തു നോക്കും. അയാൾ അങ്ങേയറ്റം കരുതലോടെ മറുപടി കൊടുക്കുകയാണ്. ഒരു തെറ്റും കാണാതെ ക്ലാർക്ക് വിഷമിച്ചു.

അവസാനം അതു കണ്ടുകിട്ടി! നാനായുടെ പിന്തുടർച്ചാവകാശം ഓദയുടെ പേരിൽ എഴുതിയിരിക്കുന്നു. ക്ലാർക്കിന്റെ പുരികം ചുളിഞ്ഞു. ''ഈ നാനായ്ക്കു മക്കളില്ലേ?'' അയാൾ ചോദിച്ചു. കലകണ്ണി പൊടിവലിക്കുന്നതിനിടയിൽ മറുപടി പറഞ്ഞില്ല. അവിടെ സമ്മേളിച്ചവരാരും ചുണ്ടനക്കിയില്ല. ക്ലാർക്ക് എല്ലാവരുടെയും മുഖത്ത് നോക്കി. ലക്ഷ്മണൻ എഴുന്നേറ്റു. പരിഭ്രമിച്ച്, ഇടറുന്ന സ്വരത്തിൽ അവൻ പറഞ്ഞു. ''നാനായ്ക്ക് ഒരു മകളുണ്ട്.'' അവൻ ഇരുന്നു.

''മകളുണ്ടെങ്കിൽ പിന്നെ ഓദയുടെ പേരിൽ രജിസ്റ്റർ ചെയ്യുവാൻ കാരണം?'' ക്ലാർക്ക് ചിരിച്ചുകൊണ്ട് ചോദിച്ചു. അവസാനം ഇര കുരുങ്ങിക്കഴിഞ്ഞു.

''ഒരു പെണ്ണുണ്ടെന്ന് എനിക്കും അറിയാം. എന്നാൽ അവളുടെ പേരിൽ റിക്കാർഡ് ആക്കുവാൻ സാദ്ധ്യമല്ല. തഹസീൽദാർ സാഹേബിന് എല്ലാ

വിവരവും ആദ്യമേ നൽകിയിട്ടുള്ളതാണ്. അതിനുശേഷമാണ് രജിസ്റ്ററിൽ ചേർത്തത്.'' ഈ സംഭവത്തിന്റെ സൂക്ഷ്മവിവരങ്ങൾ നിങ്ങൾ അറിയുന്നതോ, അറിയേണ്ടതോ അല്ലെന്ന ഭാവവും സ്വരവും.

''ശരിയായ വിവരം തഹസിൽദാർക്ക് നൽകുന്നത് അത്രവലിയ കാര്യമൊന്നുമല്ല, കലക്ടറേ. എന്നാൽ അവകാശം ആർക്ക് കിട്ടേണമോ, അവരുടെ പേർതന്നെ രജിസ്റ്ററിൽ എഴുതണം. തോന്നിയതുപോലെ എഴുതാൻ ഇത് നിങ്ങളുടെ വീട്ടിലെ വരവുചെലവ് കണക്കാണോ?'' അയാൾ ദേഷ്യപ്പെട്ടു. ശേഷപ്പൻ, ഒരു തമാശ കേട്ടിട്ടെന്നപോലെ പൊട്ടിച്ചിരിച്ച്, ഒന്ന് പൊടി വലിച്ചു. ക്ലാർക്കിന് ഇഞ്ചികുത്തു. ''ഈ ഒരൊറ്റ സംഭവത്തിൽ കീശ നന്നായി നിറഞ്ഞുകാണും.'' അയാൾ പല്ലിറുമ്മി.

ഇപ്പോൾ കലക്ടർക്ക് സഹിച്ചില്ല. ''സ്വാമീ, ആകാശത്തിലുള്ള എല്ലാ മേഘങ്ങളും പെയ്യുകയില്ല. നമ്മൾ രജിസ്റ്റർ ചെയ്യുന്ന എല്ലാ അവകാശികളിൽ നിന്നും കാശ് കിട്ടുമായിരുന്നെങ്കിൽ ഞാൻ പൊന്നുകൊണ്ട് വീട് കെട്ടുമായിരുന്നു!'' അയാൾ സ്വയം സമർത്ഥിച്ചു.

ക്ലാർക്ക് ഗോപാലരായർക്ക് കോപംകൊണ്ട് കുറേനേരം എന്തുചെയ്യണമെന്നറിഞ്ഞില്ല. ഈ കലക്ടറോട് വാദിച്ചിട്ട് പ്രയോജനമില്ലെന്നും അയാൾക്ക് മനസ്സിലായി. അയാൾ ലക്ഷ്മണനുനേരെ തിരിഞ്ഞു. ''നാനായുടെ അവകാശിയായി അയാളുടെ മകളുടെ പേരെഴുതുന്നതിൽ നിങ്ങൾക്ക് ആക്ഷേപമുണ്ടോ?''

ലക്ഷ്മണൻ എഴുന്നേറ്റു. ''എമാനേ, അപ്പന്റെ അവകാശം മകൾക്കാണെന്ന് രേഖപ്പെടുത്തുന്നതിനെ ഞാൻ എങ്ങനെ ആക്ഷേപിക്കും? അവളും എന്റെ മകൾതന്നെ. ഉള്ള കണ്ടവും തുണ്ടവും അവളുടെ പേരിൽതന്നെ കിടക്കട്ടെ എമാനേ.'' അവൻ ഇരുന്നു.

''രായരേ, കേൾക്കൂ. ഈ ലക്ഷ്മണൻ കിറുക്കനാണ്. വെറുതെ അവനോട് ചോദിച്ചിട്ട് പ്രയോജനമില്ല. നാനായുടെ അവകാശി ദാദയാണെന്ന് ഞാനെഴുതിയത് ഇവിടെയെല്ലാവർക്കും സമ്മതമുള്ള കാര്യവുമാണ്. വേണമെങ്കിൽ ചോദിച്ചുനോക്കൂ. ഹിന്ദുനിയമം വായിച്ചു പഠിച്ച്, അച്ഛന്റെ അവകാശം മകൾക്ക് ചെല്ലണമെന്ന് നിങ്ങൾ പറയുന്നതും ശരിതന്നെ. പക്ഷേ ഇതിന്റെ ഫലമെന്തായിരിക്കുമെന്ന് നിങ്ങൾ ചിന്തിച്ചു നോക്കേണ്ടതാണ്. അവിവാഹിതയായ പെൺകുട്ടി, സ്വന്തം ജാതിവിട്ട്, അന്യജാതിക്കാരന്റെ കൂടെപ്പോയി ഒന്നു പെറ്റു. അപ്പോഴും അവൾക്ക് അവകാശം കിട്ടാൻ അർഹതയുണ്ടോ? ഞാനിതെല്ലാം സാഹേബരോട് പറഞ്ഞു; അപ്പോൾ അദ്ദേഹം ദാദയാണവകാശിയെന്ന് രജിസ്റ്ററിൽ ചേർക്കാൻ വാചാ കൽപന തരികയും ചെയ്തു. പത്താൾ കൂടിയെടുത്തുവെച്ച്, ഈ വിഴുപ്പലക്കേണ്ടെന്നു കരുതി ഞാൻ മിണ്ടാതിരുന്നതാണ്. നിങ്ങൾ വീണ്ടും വീണ്ടും ദേഷ്യപ്പെട്ട് അതേ വിഷയംതന്നെ ചോദിക്കുന്നു.'' ശേഷപ്പൻ ഉൽക്കടമായ വികാരാവേശത്തോടെ നാടകീയമായി പറഞ്ഞു. തനിക്കും നിയമപരിജ്ഞാനമുണ്ടെന്നും ഗ്രാമത്തിന്റെ ക്ഷേമമാണ് തന്റെ ലക്ഷ്യമെന്നും ഒരു രാഷ്ട്രീയക്കാരന്റെ സാമർത്ഥ്യത്തോടെ അയാൾ സമർത്ഥിച്ചു.

ഇതുകേട്ട ലക്ഷ്മണൻ നാണിച്ചു തലതാഴ്ത്തി. കൂടിയിരുന്ന ആളുകൾ ശേഷപ്പനെ പിന്തുണച്ചു. ''ആ പെണ്ണ് ജാതികെട്ടവളെന്നതു നേരാണ്.'' അവർ പരസ്പരം സംസാരിച്ചു. കുത്സിതമായ പ്രവൃത്തികൾക്ക് പ്രോത്സാഹനം ലഭിച്ചു. ആളുകൾ പറയരുതാത്തതെല്ലാം പരസ്പരം മന്ത്രിച്ചു. ലക്ഷ്മണന് അവിടെ നിൽക്കാൻ തോന്നിയില്ല. അവൻ തലതാഴ്ത്തി വീട്ടിലേയ്ക്കു നടന്നു.

ഈ അവകാശത്തെക്കുറിച്ച് നോട്ടെഴുതി ക്ലാർക്ക് ഗോപാലരായർ പേന ചെവിയിൽ തലപ്പാവിനിടയ്ക്കു തിരുകി. അയാൾ രജിസ്റ്ററിലെ താളുകൾ മറിച്ചുതുടങ്ങി. കാണികൾ ജിജ്ഞാസയോടെ കാത്തിരുന്നു. വിസ്മൃതിയുടെ മറവിൽനിന്ന്, മൃതകാലത്തെ ദുരന്തദൃശ്യങ്ങൾ സ്മരണയിലെത്തി. എല്ലാവരും അസ്വസ്ഥരായി. ചിമണാസംഭവം ഓർമ്മയിലെത്തിയപ്പോൾ എല്ലാവരും തോന്നിയതൊക്കെ പറഞ്ഞു; അവരുടെ അന്തരാത്മാവിൽ ജുഗുപ്സന്നുണരപ്പെട്ടു. സകലരും ഗോപാലരായരെ നോക്കുകയാണ്. രജിസ്റ്ററിലെ മറ്റേതെങ്കിലും താളിൽ ഇനിയും വല്ല ദാരുണ സംഭവവും ഒളിഞ്ഞിരിപ്പുണ്ടോ? അവർ ഭയവിഹ്വലരായി. ക്ലാർക്ക് ഗോപാലരായർ വീണ്ടും അത്ഭുതത്തോടെ കുലകർണ്ണിയുടെ മുഖം നോക്കി.

പാമള്ളിയിലെ ദേശ്പാണ്ഡെ ഭീമരായർ സന്തതിയില്ലാതെ മരിച്ചു; അതുകൊണ്ട് അയാളുടെ ഭാര്യ ഗംഗാബായിയെ അവകാശിയായി രേഖപ്പെടുത്തിയിരിക്കയാണ്. ഗോപാലരായർ സ്തംഭിച്ചുപോയി. ''ഇതെന്താ കുലകർണ്ണീ? ദേശ്പാണ്ഡെ ഭീമരായർ ജില്ലാതലത്തിൽ പേരുള്ള തറവാട്ടുകാരനാണ്. അദ്ദേഹം ദത്തെടുത്തതിന് റിക്കാർഡുണ്ട്. ദത്തുപുത്രന്റെ റിപ്പോർട്ട് വാങ്ങി അവന്റെ പേരിൽ അവകാശം രജിസ്റ്റർ ചെയ്യാൻ തഹസിൽദാർതന്നെ ഉത്തരവിട്ടതുമാണ്. ഈ താലൂക്കിലുള്ള അനേകം ഗ്രാമങ്ങളിൽ അദ്ദേഹത്തിനു സ്വത്തുണ്ട്; അതെല്ലാം ആ ദത്തുപുത്രന്റെ പേരിൽ രേഖപ്പെടുത്തിയിട്ടുമുണ്ട്. എന്നിട്ടും നിങ്ങൾ ആ ദത്തുപുത്രനെ ഒഴിവാക്കിയിരിക്കയുമാണ്. നിങ്ങളോടെന്തുപറയാൻ?'' ഗോപാലരായർ രജിസ്റ്റർ അടച്ച്, എടുത്തെറിഞ്ഞു കളഞ്ഞു.

ശേഷപ്പൻ തരിമ്പും കൂസിയില്ല. ''കേൾക്കണോ രായരേ? ഇതിൽ ആശ്ചര്യപ്പെടേണ്ട കാര്യമില്ല. ഈ ദേശത്തിലെ ദേശ്പാണ്ഡെയദ്ദേഹത്തിന്റെ എല്ലാ വിവരവും എനിക്കറിയാം. ഇവിടെയിരിക്കുന്ന സകലർക്കുമതറിയാം. ഇപ്പോൾ ദത്തുപുത്രനെന്നു പറയപ്പെടുന്ന രങ്കരായരുടെ ദത്ത് വിധിപൂർവ്വകമായിരുന്നില്ല. അയാൾ അച്ഛനമ്മമാരുടെ ഒറ്റ മകനാണ്. ഏകപുത്രനായതുകൊണ്ട് ദത്തെടുക്കാൻ പാടില്ലാത്തതാണ്. രങ്കരായരുടെ അച്ഛൻ കാന്തരായർ തഹസിൽദാരുടെ സുഹൃത്തായിരുന്നതുകൊണ്ട്, അദ്ദേഹത്തോടു പറഞ്ഞ് ഉത്തരവ് പുറപ്പെടുവിച്ചിരിക്കാം. ഗംഗാബായിയാകട്ടെ, നാട്ടുകാരുടെ അനുവാദത്തോടുകൂടി അവരുടെ സഹോദരന്മാരുടെ ബന്ധത്തിലുള്ള കൃഷ്ണരായരുടെ മകനെ ദത്തെടുത്തിരിക്കയാണ്. ഇതു് കോടതിയിലെത്താതെ തീരുമാനമാകുന്ന പ്രശ്നമല്ല. തീരുമാനമാകുന്നതുവരെയും കുഴപ്പമൊന്നും ഉണ്ടാകേ

ണ്ടെന്നുവെച്ച് ഞാൻ ഗംഗാബായി തന്നെയാണവകാശിയെന്ന് രേഖപ്പെടുത്തി. ഭർത്താവ് നിസ്സന്തതിയായി മരിച്ചാൽ ഭാര്യയുടെ പേരിൽ അവകാശം രേഖപ്പെടുത്താമെന്ന് നിയമമുണ്ട്; അതുകൊണ്ട് ചെയ്തു.'' അയാൾ സുദീർഘമായ വിശദീകരണം നൽകി.

ശേഷപ്പന്റെ ധൈര്യം കണ്ട് ഗോപാലരായർതന്നെ ഞെട്ടിപ്പോയി. ദേശ്പാണ്ഡെ തറവാട്ടിൽ ഒത്തെടുക്കേണ്ടിവന്ന സംഭവം ഗോപാലരായർക്ക് അപരിചിതമൊന്നുമല്ല. തഹസിൽദാർതന്നെ ഒത്തെടുക്കാൻ ഉത്തരവിട്ടതും അയാൾക്കറിയാവുന്ന കഥയാണ്. എന്നാൽ അത് നിയമാനുസൃതമല്ലെന്ന് ശേഷപ്പൻ തന്നെ ഒരു സംശയം ഇളക്കിവിട്ട്, വീണ്ടും ഒത്തെടുപ്പിച്ച് നിയമപരമായ കുഴപ്പത്തിന് വഴിയൊരുക്കിയിരിക്കയാണ്. ഗംഗാബായി നാട്ടിലില്ലായിരുന്നു. ദേശ്പാണ്ഡെയുടെ വലിയമാളിക എന്നേ ഒഴിഞ്ഞുകിടക്കുകയാണ്. അദ്ദേഹത്തിന്റെ വയലുകൾ അനേകം ഗ്രാമങ്ങളിലായി പരന്നുകിടക്കുന്നു. ശേഷപ്പൻ ഈ അവസരം ഉപയോഗപ്പെടുത്തി എന്തോ ചില കുസൃതികൾ ഒപ്പിക്കാൻ പരിപാടി ഇടുകയാണെന്ന് സ്പഷ്ടമായിരുന്നു. അയാൾ പറയുന്ന രണ്ടാംദത്തിന്റെ കഥ നേരോ കള്ളമോ എന്ന് ദൈവം കണ്ടു. ശേഷപ്പന്റെ കുതന്ത്രം വഴി, ഈ സംഭവം കോടതിയിലെത്തിക്കൂടായ്കയില്ല. കോടതിയിലെത്തിയാൽ കേസ്സ് തീരാൻ എത്രവർഷം വേണ്ടിവരുമെന്ന് കണ്ടറിയണം. ഈ സമയത്തിനിടയ്ക്ക് കൈവശാവകാശവും കൈമാററവും കാരണം സ്വത്തുക്കൾ വല്ലവരുടേയും കയ്യിലെത്തും. ലക്ഷക്കണക്കിന് രൂപയുടെ സ്വത്തിൽ കണ്ണുവെച്ച് ശേഷപ്പൻ കാണിച്ച വിദ്യ രസകരമായിരുന്നു.

ഗോപാലരായർക്ക് വിശ്വാസമായില്ല. ''താലൂക്കുകച്ചേരിയിൽനിന്നുവന്ന ഉത്തരവ് നിങ്ങൾ അനുസരിച്ചിട്ടില്ല. നിങ്ങൾക്ക് തോന്നിയതുപോലെ പാരമ്പര്യാവകാശം റിക്കാർഡാക്കിയിരിക്കുകയാണ്. നാളെ ഇതൊക്കെ കോടതിയിലെത്തിയാൽ നിങ്ങളുടെ ഗതി എന്തായിരിക്കും? ആലോചിച്ചിട്ടുണ്ടോ?'' അയാൾ മുഖം കറുപ്പിച്ച്, പല്ലിറുമ്മി.

ഈ രോഷത്തിന്റെ മുമ്പിലും ശേഷപ്പൻ പതറിയില്ല. പൊടിവലിച്ച് കൈ തട്ടിക്കൊണ്ട് അയാൾ പറഞ്ഞു: ''രായരേ, റവന്യൂവകുപ്പിന്റെ പണി എന്താണ്? ഇപ്പോൾ നോക്കിട്ട് ആരുടെ സ്വാധീനമാണോ, അവരുടെ പേരെഴുതുക. ഇന്നുവരേയും വീടും സ്വത്തും ഗംഗാബായിയുടെ സ്വാധീനമാണ്. അവരുടെ പേരെഴുതുകയും ചെയ്തിരിക്കുന്നു. അവകാശത്തെസംബന്ധിച്ച് വിചാരണനടത്തി, വിധിപറഞ്ഞ് സ്വാധീനം കൊടുപ്പിക്കേണ്ടത് കോടതിയുടെ ജോലിയാണ്. പിന്നെ എന്തുകൊണ്ട് ഉത്തരവ് അനുസരിച്ചില്ല എന്നല്ലേ നിങ്ങൾ ചോദിക്കുന്നത്? പറയാം. ഭീമരായർ മരിച്ചത് 13-9-1898-ൽ ആണ്. അദ്ദേഹം മരിച്ച് മൂന്നുമാസത്തിനകം ഗംഗാബായിയുടെ പേരിൽ അവരുടെ ദത്തുപുത്രൻ സ്വന്തം രക്ഷകർത്താവെന്ന നിലയ്ക്ക് എഴുതിക്കൊടുത്തതുപ്രകാരം അവരുടെ പേർ പാരമ്പര്യാവകാശ രജിസ്റ്ററിൽ കുറിച്ചുവെച്ചു. അത് പരിശോധിച്ച് ശരിയാണെന്ന് തഹസിൽദാർ റിക്കാർഡാക്കിയിരിക്കുന്നതും റിമാർക്സ് കോളത്തിൽ കാണാം.'' ശേഷപ്പൻ കല[illegible] വിശദീകരിച്ച് വിജയഭാവത്തിൽ കാലും മടക്കിയിരുന്നു.

ആ സമയത്താണ് ദാദ ഗ്രാമക്കച്ചേരിയുടെ തിണ്ണയിലേയ്ക്ക് കയറിവന്നത്. അത് ശേഷപ്പൻ കണ്ടു. ഒരു കള്ളച്ചിരിയോടെ സന്തോഷപൂർവ്വം അവനെ സ്വാഗതം ചെയ്തു. ''ദാദയോ? വരൂ. വേഗം വന്നല്ലോ. ഞാൻ നിന്നെ വിളിക്കാൻ പറഞ്ഞയയ്ക്കുകയായിരുന്നു. നിങ്ങളുടെ നാനാവലിയച്ഛന്റെ പേരിലുണ്ടായിരുന്ന വയൽ, അന്ന് അധികാരി പറഞ്ഞതുപ്രകാരം നിങ്ങളുടെ പേരിലാക്കിയിരുന്നു. ഇപ്പോൾ നിങ്ങളുടെ അച്ഛൻ ആ സ്വത്ത് ചിമണയുടെ പേരിൽ ആക്കണമെന്ന് പറഞ്ഞുപോയിരിക്കയാണ്. നിങ്ങൾ എന്തു പറയുന്നു?''

''എനിക്കെന്ത് അറിയാം? ചിമണ കഷ്ടംകെട്ടവളായതുകൊണ്ട് അവളുടെ പേരെഴുതാൻ പററില്ലെന്ന് നിങ്ങൾ പറഞ്ഞുവത്രെ. ശരിയാണോ?'' അവൻ ദേഷ്യത്തോടെ ചോദിച്ചു.

ദാദയുടെ ഉഗ്രമായ മുഖം കണ്ടപ്പോൾ ശേഷപ്പൻ പോലീസ് ഇൻസ്പെക്ടറുടെ അന്നത്തെ അവസ്ഥ ഓർമ്മിച്ചു. അയാൾ ഉടനെ ഭാവം മാററി. ''ഛെ, ഛാ! അങ്ങനെ വേണ്ടാത്തത് പറഞ്ഞിട്ടുണ്ടെങ്കിൽ എന്റെ വായിൽ പുഴു വീഴും. ശങ്കരപ്പഗൌഡർ ആ സ്വത്ത് നിങ്ങളുടെ പേരിലിരിക്കട്ടെയെന്ന് പറഞ്ഞു; ഞാൻ അതനുസരിക്കയും ചെയ്തു. വേണമെന്നുപറഞ്ഞാൽ ഇപ്പോൾതന്നെ ചിമണയുടെ പേരിൽ അവകാശമെഴുതി, സാഹേബരുടെ സമ്മതവും വാങ്ങിക്കാമല്ലോ. നിങ്ങൾ ആലോചിച്ച് എന്തുവേണമെന്ന് പറഞ്ഞുകളി!'' തനിക്കൊരു താൽപര്യവുമില്ലെന്ന ഉദാസീന ഭാവത്തിൽ അയാൾ പറഞ്ഞു.

''അതിലാലോചിക്കാനെന്തുണ്ട്? എന്റെ അച്ഛൻ എന്തുപറഞ്ഞിരിക്കുന്നോ, അതുപോലെ എഴുതിക്കളയൂ!'' അതുംപറഞ്ഞ് ദാദ കച്ചേരിയിൽ നിന്നിറങ്ങി.

അവിടെക്കൂടിയിരുന്നവർ, ദാദ വെറുതെ തന്റെ വയൽ നഷ്ടപ്പെടുത്തുകയാണെന്നു കരുതി. ചിലർ ആകെ പരിഭ്രമിച്ചു. ജൈനൻ ചിന്നപ്പൻ വിളിച്ചുപറഞ്ഞു: ''എടോ ദാദ, ഭ്രാന്താ, നീയിങ്ങുവാ.''

ധൃതിയിലിറങ്ങിയ ദാദ നിന്നു: ''അമ്മാവാ, എനിക്കിപ്പോൾ സൌകര്യമില്ല. ശ്യാമരായരുടെ അടുത്തേയ്ക്ക് ഇന്ദുപുരത്തെ ഒരു ദൂതൻ വന്നിരിക്കുന്നു. ഉടനെ ചെല്ലാൻ പറഞ്ഞയച്ചിരിക്കുന്നു. ഞാനങ്ങോട്ടു പുറപ്പെട്ടതാണ്.'' അവൻ വലിയ മാളികയുടെ വഴിയിൽ ധൃതിയിൽ നടന്നു.

സൂര്യൻ അസ്തമിച്ചതോടെ കച്ചേരിയുടെ മുമ്പിൽ കൂടിനിന്നിരുന്ന ആളുകൾ ഒഴിഞ്ഞുതുടങ്ങി. കോൽക്കാരൻ മല്ലൻ ദീപം കൊളുത്തി. കച്ചേരിയിൽ മങ്ങിയ പ്രകാശം പരന്നു. ഈ സന്ദർഭത്തിൽ ഗോപാലരായർ അകത്തുചെന്ന് ശേഷപ്പന്റെ കഥകളൊക്കെ തഹസിൽദാരോടു പറഞ്ഞു. ശേഷപ്പനും വീട്ടിലേയ്ക്കു പോകാൻ പുറപ്പെട്ടു. അപ്പോഴാണ് ചുകന്ന തലപ്പാവും നീളൻ കുപ്പായവുമിട്ട ഉസ്മാൻ സാഹേബ് വന്ന് വിളിക്കുന്നെന്ന വിവരം നൽകിയത്. ശേഷപ്പൻ നടന്നു.

എന്നാൽ ശേഷപ്പൻ ഇതെല്ലാം പ്രതീക്ഷിച്ചതാണ്. തഹസീൽദാർ സാഹേബരുടെ സമക്ഷത്തിലും ശേഷപ്പൻ പഴയ വാദങ്ങൾ ആവർത്തിച്ചു. തഹസീൽദാരും ഈ കലകണ്ണിയുടെ കളികണ്ട് [illegible]പ്പെട്ടു. അദ്ദേഹം പറയേണ്ടതൊക്കെ പറഞ്ഞ് മൗനം പാലിച്ചു. ലക്ഷ്മണന്റെ അവകാശം റദ്ദു ചെയ്യാൻ താൻ സമ്മതിച്ചിരിക്കുന്നതായി ശേഷപ്പൻ അറിയിച്ചു. എന്നാൽ ദേശ്പാണ്ഡെയുടെ അവകാശ പ്രശ്നം കോടതി കയറിയേ തീരുമാനമാവൂ എന്നയാൾ ശഠിച്ചു.

## 29

ദേശ്പാണ്ഡെ ഭീമരായരുടെ ജ്യേഷ്ഠപുത്രനായ രങ്കരായരുടെ പേരിൽ പിന്തുടർച്ചാവകാശം രേഖപ്പെടുത്തുന്നതിനുപകരം ഗംഗാബായിയുടെ പേരിൽ എഴുതിവെച്ച വാർത്ത നാടാകെ നിമിഷംകൊണ്ടു പരന്നു. മറന്നുകഴിഞ്ഞ ഒരു പ്രശ്നം വീണ്ടും തലപൊക്കി. പാദള്ളിയിലെ ഇപ്പോഴത്തെ ചെറുപ്പക്കാർക്ക് ദേശ്പാണ്ഡെ തറവാടിനെക്കുറിച്ച് ഒന്നും അറിവില്ല. അടച്ചിട്ടിരുന്ന അദ്ദേഹത്തിന്റെ ഭവനം 'ദേശ്പാണ്ഡെയുടെ വലിയ മാളിക' എന്ന പേരിൽ അറിയപ്പെടുന്നുവെന്നുമാത്രം. എന്നാൽ ഗോപാലരായർ പിന്തുടർച്ചാവകാശ രജിസ്റ്റർ പരിശോധിച്ച് ഈ ആക്ഷേപമുന്നയിച്ചതോടെ ഗ്രാമം മുഴുവൻ വാർത്ത പരക്കുകയും പഴയ കഥകൾ സർവ്വവിദിതമാവുകയും ചെയ്തു.

ശേഷപ്പൻ പറഞ്ഞിരുന്നതുപോലെ ഗംഗാബായി വീണ്ടും ദത്തെടുത്തിരുന്നില്ല. കൃഷ്ണരായരുടെ മകനെ ദത്തെടുത്തുവെന്നു പറഞ്ഞതു് പച്ചക്കള്ളമായിരുന്നു. കൃഷ്ണരായർ ശേഷപ്പന്റെ മാതൃസഹോദരിയുടെ ഭർത്താവാണ്. അയാളുടെ മകനെ ഗംഗാബായി ദത്തെടുത്തതാണെന്ന് കെട്ടുകഥ പറഞ്ഞ്, പിന്നെ അതുതന്നെ യാഥാർത്ഥ്യമാക്കിത്തീർക്കാനുള്ള ശ്രമമാണ്. ഗംഗാബായി അതു ശരിയാണെന്ന് സമ്മതിച്ചുകഴിഞ്ഞാൽ പണിതീർന്നു. ഒരു കുഴപ്പവുമില്ല. സമ്മതിച്ചില്ലെങ്കിലോ, കോടതി ഡിക്രി വാങ്ങുക; ദേശ്പാണ്ഡെയുടെ തറവാട്ടുസ്വത്ത് ഒഴിപ്പിച്ചെടുക്കുക—അതായിരുന്നു ശേഷപ്പന്റെ തന്ത്രം. ബാളാചാര്യർക്ക് ഈ തന്ത്രം മനസ്സിലാക്കുവാൻ അധികസമയം വേണ്ടിവന്നില്ല. ഗംഗാബായി ഇപ്പോഴും കാന്തരായരുടെ ഭവനത്തിലാണു താമസം. അതദ്ദേഹത്തിനറിയാം. അപ്പോൾ ഈ ദേശ്പാണ്ഡെയുടെ തറവാട്ടുസ്വത്തിനെക്കുറിച്ച് കേസും കൂട്ടവുമായാൽ കോടതിയും ആപ്പീസും കയറി ചേരിപ്പോരുകൾ മൂർച്ഛിച്ച് പാദള്ളിയിൽ കുഴപ്പമുണ്ടാകുമെന്നു ഭയന്നു.

തഹസീൽദാർ കന്യാഗതശ്രാദ്ധത്തിനു തന്നെ ക്ഷണിച്ചാൽ ഈ കുതന്ത്രങ്ങൾ മുഴുവൻ വെളിച്ചത്തു കൊണ്ടുവരാൻ കഴിയുമെന്ന് അദ്ദേഹം ആശിച്ചിരുന്നു. എന്നാൽ അന്നത്തെ ദിവസം അദ്ദേഹത്തെ വിളിച്ചതേയില്ല. നാരായണാചാര്യർ

ശേഷപ്പനോടു പറഞ്ഞു് തഹസിൽദാരുടെ പൗരോഹിത്യം സമ്പാദിച്ചിരിക്കയാണു്. അയാളുടെ മാറ്റു് മുറത്തിൽ വ്രതദക്ഷിണ വാങ്ങിപ്പോരുന്നതും ബാളാചാര്യർ കണ്ടിരുന്നു. തനിക്കു് ലഭിക്കേണ്ടിയിരുന്ന പൌരോഹിത്യം നാരായണാചാര്യർക്കു് ലഭിച്ചിരിക്കുന്നതായും അദ്ദേഹത്തിനു മനസ്സിലായി. ബാളാചാര്യർ ഒട്ടും വിഷമിച്ചില്ല. ക്ഷാമകാലത്തു് പട്ടിണിയും പരിവട്ടവുമായി കഴിയുന്ന ഒരു കുടുംബത്തിനു് സഹായം കിട്ടിയെന്നതു് അദ്ദേഹത്തെ സന്തോഷിപ്പിച്ചതേയുള്ളു. എന്നാൽ ഇതുകൊണ്ടൊരു ദോഷമുണ്ടായി — തഹസിൽദാരെ നേരിട്ടുകണ്ടു് സംസാരിക്കാനുള്ള സന്ദർഭം നഷ്ടപ്പെട്ടു. വിളിക്കാതെ തന്നെ തഹസിൽദാരുടെ മുമ്പിൽ കടന്നുചെല്ലുന്നതു് അദ്ദേഹത്തിന്റെ അന്തസ്സിനു് ചേർന്നതല്ല. ഈ ചിന്തകളോടുകൂടി അദ്ദേഹം കച്ചേരിയുടെ മുമ്പിലിറങ്ങി നടന്നു

കച്ചേരിപ്പടിക്കൽ ഗ്രാമത്തിലെ ആളുകൾ മുഴുവൻ സമ്മേളിച്ചിരിക്കയാണു്. തഹസിൽദാരുടെ മുമ്പിൽ വിചാരണയിലിരിക്കുന്ന പരാതികളിൽ സാക്ഷി പറയാൻ വന്നവരാണവർ. ആരുടെയൊക്കെയോ ഭാവി അവിടെ തീരുമാനിക്കപ്പെടാനിരിക്കുന്നു. അകത്തുചെന്നു് തഹസിൽദാരെ കണ്ടാലോ? അദ്ദേഹം ഒരു നിമിഷം ശങ്കിച്ചുനിന്നു. അദ്ദേഹം അങ്ങോട്ടു ചെന്നില്ല. കച്ചേരിയും കടന്നു് അദ്ദേഹം വലിയ മാളികയിലേയ്ക്കു ചെന്നു.

അവിടെയും ആൾക്കൂട്ടം. ശ്യാമരായർ ആരെയോ കാത്തിരിക്കയാണെന്നു തോന്നി. അയാളുടെ മുമ്പിൽ ദാദ, ലക്ഷ്മണൻ, ജാഗീർദാരുടെ കൃഷിക്കാർ തുടങ്ങിയവർ നിരന്നിരിക്കുന്നു. ബാളാചാര്യർ എത്തിയപ്പോൾ എല്ലാവരും നമസ്കരിച്ചു. ''എന്താ ശ്യാമരായാ, ഗ്രാമത്തിലെവിടെച്ചെന്നാലും ആളുകൾ കൂട്ടംകൂടി നിൽക്കയാണല്ലോ? കച്ചേരിയുടെ മുമ്പിലും ആളുകൾ നിറഞ്ഞിരിക്കുന്നു; ഇവിടെയും ധാരാളം ആളുകളുണ്ടല്ലോ. പാദള്ളിക്കെന്തുപററി?'' ആചാര്യർ അത്ഭുതപ്പെട്ടു. ശ്യാമരായർ അതിനു മറുപടി പറഞ്ഞില്ല. അതിനുപകരമായി ഇന്ദുപുരം മഹാരാജാവിന്റെ ദൂതൻ കൊണ്ടുവന്ന കത്തു് ആചാര്യർക്കു നീട്ടി. ''ഈ മോടിയെഴുത്തു് എനിക്കു വായിക്കാനാവുന്നില്ല! നിങ്ങൾ കാര്യം പറഞ്ഞാൽമതി.'' ആചാര്യർ പറഞ്ഞു

''ഇനി നാലുദിവസത്തിനകം ഇന്ദുപുരം മഹാരാജാവു് പാദള്ളിക്കു് എഴുന്നള്ളും. ബാപ്പുസാഹേബ് ഇന്ദുപുരത്തുചെന്നു് ലക്ഷ്മീബായിയുടെ കാലുപിടിച്ചു കരഞ്ഞു് ക്ഷമായാചനം ചെയ്തുവത്രെ. മഹാരാജാവു് ഇവിടെ എഴുന്നള്ളുമ്പോൾ യശവന്തരായരും കൂടെ വരുമത്രെ. ആർ. ഡി. ഒ. സാഹേബും അതേ അവസരത്തിൽ പാദള്ളിയിൽ ക്യാമ്പു ചെയ്യും. കൂടാതെ ഞാൻ ഉടനെ ഇന്ദുപുരത്തു് ചെല്ലണമത്രെ. ക്ഷാമം കാരണം പട്ടിണി കിടക്കുന്ന ജനങ്ങൾക്കു് വിതരണം ചെയ്യാൻ ഇരുനൂറുചാക്കു ചോളം അയയ്ക്കുന്നുണ്ടു്. അതിനാണു് കൃഷിക്കാരെ വിളിപ്പിച്ചതു്. അപ്പോഴത്തേയ്ക്കും നിങ്ങളും വന്നു. നന്നായി.'' ശ്യാമരായർ എല്ലാ സംഗതികളും ബോധിപ്പിച്ചു.

ധാന്യം കൊണ്ടുവരാൻ ചുരുങ്ങിയതു് നാല്പതു കാളവണ്ടികളെങ്കിലും വേണം. ഇതിനെക്കുറിച്ചു് കൃഷിക്കാരുടെ അഭിപ്രായം ആരായണമല്ലോ. ബാളാചാര്യർ തന്റെ മുമ്പിൽ നിൽക്കുന്ന കാസിം സാഹേബിനോടു് അഭിപ്രായം ആരാഞ്ഞു. കാസിം സാഹേബ്, തലമുറകളായി ജാഗീർദാരുടെ ഭൂമി പാട്ടത്തിനെടുത്തു കൃഷിചെയ്യുന്ന വൻകിട കൃഷിക്കാരനാണു്. വലിയ മാളികയെക്കുറിച്ചു് അയാൾക്കു് വലിയ അഭിമാനമായിരുന്നു.

''മഹാരാജാവു് പാവങ്ങൾക്കു് ചോളം വിതരണം ചെയ്യണമെങ്കിൽ, അതാദ്യം ഗ്രാമത്തിലെത്തിക്കണം. അല്ലാഞ്ഞാൽ ശരിയാവില്ല. എന്നാൽ പേമാരി കാരണം നിലം ചളുപ്പായിരിക്കുന്നു. ഒന്നാംവിള വിതയ്ക്കേണ്ട സമയമായി. ഉടനെ കണ്ടത്തിൽ വിതെക്കണം. അല്ലെങ്കിൽ അതു് ഭൂമിയോടു കാണിക്കുന്ന ദ്രോഹമാണു്. അതുകൊണ്ടു് ചളുപ്പനിലമുള്ളവർ ഉടനെ വിതയ്ക്കേണ്ട ജോലി തുടങ്ങട്ടെ. കണ്ടം വരണ്ടിരിക്കുന്നവർ വണ്ടി ഒരുക്കി ചോളം കൊണ്ടുവരാൻ പുറപ്പെടട്ടെ.'' കാസിം സാഹേബ് പറഞ്ഞു.

അവിടെ സമ്മേളിച്ചിരുന്ന ചിലർക്കിതിഷ്ടപ്പെട്ടില്ല. കാസിം സാഹേബ് ചളുപ്പനിലമുള്ളയാളാണു് വിതയ്ക്കാനാണെന്നും പറഞ്ഞു് അയാൾ ഗ്രാമത്തിൽ തന്നെ നിന്നാൽ ആരും ഇന്ദ്രപുരത്തേയ്ക്കു് പുറപ്പെടുകയില്ല. സത്യത്തിൽ യാത്രചെയ്യാനുള്ള സൌകര്യം ആർക്കുമുണ്ടായിരുന്നില്ല. കണ്ടത്തിൽ ജോലിയില്ലാത്തവരായി വല്ലവരുമുണ്ടോ? ചിലർ ഈ അഭിപ്രായഗതി ഏകദേശമായി അവതരിപ്പിക്കയും ചെയ്തു.

കൃഷിക്കാർ പല വിഷമതകളും പറഞ്ഞു. ശ്യാമരായർക്കു് അതൊന്നും നിഷേധിക്കാനായില്ല. പൊതുസംരംഭങ്ങളിൽ നാട്ടുകാർ സഹകരിച്ചില്ലെങ്കിൽ മഹാരാജാവെന്തു വിചാരിക്കും? അതായിരുന്നു അയാളുടെ പ്രയാസം. കൃഷിക്കാർ പറയുന്നതിലും കാര്യമുണ്ടു്. എന്നാലും മഹാരാജാവു് ചോളം ദാനം നൽകുമ്പോൾ അതെത്തിക്കാനുള്ള ഔദാര്യമെങ്കിലും കാണിക്കണ്ടേ? ബാളാചാര്യരും ഈ പ്രശ്നത്തിനൊരു പരിഹാരം കാണാൻ ശ്രമിച്ചു. അദ്ദേഹം അഭിപ്രായപ്പെട്ടു: ''ധാന്യം കൊണ്ടുവരുന്ന ജോലി ജാഗീർദാരുടെ കൃഷിക്കാർക്ക മാത്രം ഉള്ളതാണോ? ഗ്രാമത്തിലെ എല്ലാ കൃഷിക്കാരും ചെയ്യേണ്ട ജോലിയാണതു്. അതുകൊണ്ടു് കണ്ടത്തിൽ അടിയന്തിരമായി ജോലിയുള്ളവർ പോകേണ്ടതില്ല. മറ്റുള്ളവർ ഉടനെ പുറപ്പെടട്ടെ. അവരുടെ വണ്ടിയുടെ വാടകയായി ധാന്യം തന്നെ കൊടുത്തേക്കണം.'' ബാളാചാര്യരുടെ അഭിപ്രായം സർവ്വരും അംഗീകരിച്ചു. നേരം പുലരുന്നതിനു മുമ്പ് വണ്ടികൾ പുറപ്പെടണമെന്നു് ശ്യാമരായർ കൽപിച്ചു. കാസിം സാഹേബ് തന്നെ ഇതിന്റെ ഉത്തരവാദിത്വം വഹിക്കണമെന്നും തീരുമാനിക്കപ്പെട്ടു.

മഹാരാജാവിനെ സ്വീകരിക്കുന്നതിനുള്ള ഒരുക്കങ്ങളെക്കുറിച്ചും അദ്ദേഹത്തിനു് താമസിക്കാനുള്ള സൌകര്യങ്ങളെക്കുറിച്ചും ചർച്ച നടന്നു—എല്ലാം കഴിഞ്ഞു് ആളുകൾ പിരിഞ്ഞുപോയി.

ബാളാചാര്യർ ഗ്രാമക്കച്ചേരിയുടെ മുന്നിലൂടെ ഇല്ലത്തേയ്ക്ക് നടക്കുകയായിരുന്നു. അപ്പോൾ അഞ്ചാറാളുകൾ അദ്ദേഹത്തിനെതിരെ വന്നു. അവർ നമസ്കരിച്ചു. അവരുടെ കൂട്ടത്തിൽ ഹാവനൂരിലെ കല്ലൻ ഗൌഡരെ അദ്ദേഹം തിരിച്ചറിഞ്ഞു. ''എന്താ ഗൌഡരേ, ഞങ്ങളുടെ പയ്യനെ ജയിലിലേയ്ക്കയയ്ക്കാൻ ഇത്രയും ബുദ്ധിമുട്ടി വരേണ്ടിയിരുന്നോ?'' ബാളാചാര്യർ ചോദിക്കാതിരുന്നില്ല.

കല്ലൻ ഗൌഡർ പുഞ്ചിരിച്ചു. ''നിങ്ങളെപ്പോലുള്ള വലിയ ആളുകൾ മാളേ് പിന്തുണയുള്ളപ്പോൾ ഞങ്ങൾക്കെന്തു ചെയ്യാൻ കഴിയും? നിങ്ങൾ വരച്ച വര കടന്നു പോയവരല്ല എന്റെ അച്ഛനും മറ്റും. ഞാൻ ആ അച്ഛനു പിറന്നവനാണ്. നിങ്ങളുടെ വാക്കു തെറ്റി നടക്കാനാവുമോ?'' ഗൌഡർ മറുപടി പറഞ്ഞ് ആചാര്യരുടെ പിന്നാലെ നടന്നു തുടങ്ങി. ഒരുപക്ഷേ, ഇവരെല്ലാവരും രാജിയാവാൻ വന്നതായിരിക്കണമെന്ന് ആചാര്യർക്കു തോന്നി. അദ്ദേഹം ശ്യാമരായരെയും ഇല്ലത്തേയ്ക്കു വരാൻ നിർബ്ബന്ധിച്ചു. എല്ലാവരും ഒന്നിച്ച് അദ്ദേഹത്തിന്റെ ഭവനത്തിലെത്തി. അവിടെ കല്ലൻ ഗൌഡർ തന്നെ വിഷയം എടുത്തിട്ടു. ''ഞങ്ങൾക്കു കേസു കൊടുക്കാൻ മനസ്സുണ്ടായിരുന്നില്ല. നിങ്ങളുടെ ആ പദ്ധപ്പനില്ലേ, അദ്ദേഹമാണ് ഈ കുഴപ്പങ്ങളെല്ലാം വരുത്തിവച്ചത്. ഇപ്പോൾ അദ്ദേഹംതന്നെ നാട് വിട്ടിരിക്കയല്ലേ? ഇനി കേസ് നടത്തേണ്ട കാര്യമില്ല. അതുകൊണ്ട് ഹർജി പിൻവലിക്കാനാണ് ഞങ്ങൾ വന്നത്.''

''മുത്തുപോലത്തെ വാക്ക്; അപ്പോൾ ഹർജി പിൻവലിക്കാൻ നിങ്ങളുടെ നാട്ടുകാർ സമ്മതിച്ചിരിക്കയാണല്ലേ?'' ബാളാചാര്യർ ചോദിച്ചു.

''ഈ കേസു നടത്തുന്നജോലി ആർക്കെങ്കിലും ഇഷ്ടമുള്ള കാര്യമാണോ? നിങ്ങളുടെ നാട്ടുകാർ തന്നെവന്ന് കേസ് കൊടുക്കാൻ പറഞ്ഞു. ഇപ്പോൾ അത് പിൻവലിക്കുന്നതിന് എതിർ നിൽക്കുന്നതും നിങ്ങളുടെ നാട്ടുകാർ തന്നെ. മാദ നാട്ടിന് ആപത്താണെന്നും അതുകൊണ്ട് കേസ് നടത്തണമെന്നും അവർ വാശിപിടിച്ചിരിക്കയാണ്. അപ്പോൾ ഞങ്ങളെന്തുവേണം''? കല്ലൻ ഗൌഡർ പുതിയ പ്രശ്നം അവതരിപ്പിച്ചു.

''ഞങ്ങളുടെ നാട്ടുകാരോ? ആരാണപ്പാ അത്?'' ആചാര്യർ വിഷമത്തോടെ ചോദിച്ചു.

''ഞങ്ങൾ വഴിക്ക് തോടിനടുത്തുവെച്ച് ബിറാമാർ ഗൌഡരുടെ നാലഞ്ചു ജോലിക്കാരെ കണ്ടു. കേസ് നടത്തുകയാണെങ്കിൽ അനേകം ആളുകളെ സാക്ഷി നൽകാമെന്ന് അവർ പറഞ്ഞിരിക്കയാണ്.'' കല്ലൻ ഗൌഡർ പറഞ്ഞു. ആഷാഢപൌർണ്ണമിയുടെ കാളയോട്ടത്തിന് പ്രതികാരം ചെയ്യാൻ ഗൌഡത്തി ഈ തന്ത്രം പ്രയോഗിച്ചിരിക്കണമെന്ന് ആചാര്യർ സംശയിച്ചു. അദ്ദേഹം തന്റെ സംശയം പ്രകടിപ്പിച്ചു. പാർവ്വതിയമ്മ തന്നെ വിളിപ്പിച്ച് കേസ് തുടർന്നു നടത്താൻ പറഞ്ഞ സംഗതിയും കല്ലൻ ഗൌഡർ വെളിപ്പെടുത്തി. ആചാര്യർ ഞെട്ടി.

''ഗൌഡാ, നിനക്കു ചെറുപ്പമാണു്. എന്നാൽ നീ വലിയ തറവാട്ടിൽ ജനിച്ചവനാണു്. എന്നോടുകൂടി ആലോചിച്ചു് എന്നെ അനുസരിക്കാൻ മനസ്സുണ്ടെങ്കിൽ പറയൂ. വെറുതെ പലതും പറയുന്നതുകേട്ടു് എന്തെങ്കിലും ചെയ്യുകയാണെങ്കിൽ ഞാൻ പറയുന്നില്ല. അതു കേൾക്കുന്നതു് നിനക്കു നല്ലതുമല്ല.''

''നിങ്ങൾ വരച്ച വര അദ്ദേഹത്തിന്റെ അച്ഛനും കടന്നിട്ടില്ല; അദ്ദേഹവും കടക്കില്ലെന്നു് പറഞ്ഞല്ലോ; ആചാര്യരേ?'' ശ്യാമരായർ ഇടയിൽ കയറി പറഞ്ഞു.

കല്ലൻ ഗൌഡർ തലകുലുക്കി. ഗൌഡത്തി പറഞ്ഞപ്പോൾ മുതൽ അദ്ദേഹത്തിന്റെ മനസ്സു് ചിന്താകലുഷമായിരുന്നു. താൻ ഏതുവഴി സ്വീകരിക്കണം? അതദ്ദേഹത്തിന്നറിയണം. ശ്യാമരായരാണു് ഉപായം പറഞ്ഞുകൊടുത്തതു്.

''ഗൌഡരേ, നിങ്ങളാലോചിക്കണം. ഇപ്പോൾ നിങ്ങൾ കേസു് പിൻവലിക്കാൻ ഹർജി കൊടുത്തതറിഞ്ഞാൽ ഗൌഡത്തിയും കൂട്ടരും ദേഷ്യപ്പെടും. അതുകൊണ്ടു് നിങ്ങൾ അപ്രകാരം ഹർജി കൊടുക്കരുതു്. കേസു് വിചാരണയ്ക്കു് വരുമ്പോൾ നിങ്ങൾ വരാതിരുന്നാൽ മതി. കഴിഞ്ഞു. തഹസിൽദാർ തന്നെ കേസു് തള്ളിക്കളയും. അപ്പോൾപിന്നെ നിങ്ങളുടെ പേരിൽ ആരും കുററം ചാരുകയില്ല.''

കല്ലൻ ഗൌഡർ ആചാര്യരുടെ മുഖം നോക്കി. അദ്ദേഹത്തിന്റെ അഭിപ്രായവും അറിയണമല്ലോ. ആചാര്യർ പറഞ്ഞു: ''നിയമപരമായ പ്രശ്നങ്ങൾ എനിക്കൊന്നുമറിഞ്ഞുകൂടാ. ശ്യാമരായർ അനേകം ഗ്രാമങ്ങളിൽ കലക്ടറിയായി ഇരുന്നവനാണു്. അദ്ദേഹത്തിനു് എല്ലാമറിയാം. നീതി മാത്രമേ എനിക്കറിയാവൂ. അദ്ദേഹം പറയുന്നതു് നീതിക്കു് നിരക്കുമെങ്കിൽ അതുപോലെ ചെയ്യുന്നതിൽ എനിക്കെതിർപ്പില്ല.''

''എന്നാൽപിന്നെ ഞങ്ങൾ ഇപ്പോൾത്തന്നെ നാട്ടിലേയ്ക്കു് തിരിച്ചുപൊയ്ക്കളയാം. വരാതിക്കാരൻ ഹാജരില്ലെന്നുപറഞ്ഞു് കേസു് തള്ളിക്കളഞ്ഞാൽ ആ ദ്രോഹം അവസാനിച്ചു.'' കല്ലൻ ഗൌഡർ പറഞ്ഞു.

ആചാര്യർക്കു് വളരെ സന്തോഷമായി. ''ഗ്രാമങ്ങൾ തമ്മിൽ വഴക്കില്ലാതിരിക്കണമെങ്കിൽ നിങ്ങളെപ്പോലുള്ള അധികാരികൾ വേണം ഗൌഡരേ.''

''വഴക്കിടാൻ ആർക്കാണാഗ്രഹം? അതിരാവിലെ ഞങ്ങളുടെ ഗ്രാമക്കാർ പാലും തൈരും വിൽക്കാൻ ഇങ്ങോട്ടു വരും. നദി കടക്കാൻ തോണിക്കാർ വരും. ഞങ്ങളുടെ പശുക്കളെ മേയാൻ വിട്ടാൽ അവ തോടു കടന്നു് നിങ്ങളുടെ വയലിലേയ്ക്കു വരും. കലഹിച്ചുകൊണ്ടിരുന്നാൽ നമ്മുടെ ദൈനംദിനകാര്യങ്ങൾ എങ്ങനെ നടക്കും?'' കല്ലൻ ഗൌഡർ യാത്രയായി.

സമയം ഉച്ചയാവുന്നു. പതിനൊന്നുമണി. തഹസിൽദാരുടെ തീർത്ഥശ്രദ്ധം കാണണമെന്നു് കരുതിയതിനാൽ ആചാര്യർ പ്രാതസ്സ്നാനം കഴിച്ചിരുന്നില്ല. ഇപ്പോൾ പുഴയിലേയ്ക്കു് പോകേണ്ടിയിരുന്നു. ഊണു കഴിച്ചു് ഇന്നുപുരത്തേയ്ക്കു് പോകണമെന്നും പറഞ്ഞു് ശ്യാമരായരും പുറപ്പെട്ടു.

ആററിലേയ്ക്കു നടക്കവേ ആചാര്യർ കല്ലൻ ഗൌഡരുടെ വാക്കുകൾ ഓരോന്നോർത്തു. നദിയിൽ അനേകം ആളുകൾ സമ്മേളിച്ചിരിക്കുന്നു. മഞ്ചൽക്കാർ വിഗ്രഹമെഴുന്നള്ളിക്കുന്ന പല്ലക്ക് ചുമന്ന് കൃഷ്ണാനദീസ്നാനത്തിന് വന്നിരിക്കയാണ്. മൈതാനമാകെ ജയഘോഷംകൊണ്ട് മുഖരിതമായി. നദിയുടെ കരയിൽ നിരന്നിരിക്കുന്ന ആളുകൾ ആചാര്യരെ ആവേശം കൊള്ളിച്ചു. ഹാവനൂരിലെ കല്ലൻ ഗൌഡർ സ്വാഭാവികമായിപ്പറഞ്ഞ വാക്കുകൾ അയാൾ പോയെങ്കിലും ആചാര്യരുടെ ഹൃദയത്തിൽ പ്രതിധ്വനിച്ചു. പരാതി പിൻവലിക്കുകയെന്നതു് സർവ്വസാധാരണമാണ്; എന്നാൽ ആളുകൾ അതും ഇഷ്ടപ്പെടുന്നില്ലത്രെ! ആചാര്യരുടെ മനസ്സ് എന്തുകൊണ്ടോ .വളരെ പിന്നോക്കം പോയി. വീണ്ടുംവീണ്ടും അദ്ദേഹത്തിൻെറ മനസ്സിൽ ആ ചിന്ത പിടഞ്ഞെത്തി. ഗ്രാമത്തിലെ സമാധാന ജീവിതത്തെ അവതാളപ്പെടുത്താൻ ശ്രമിക്കുന്ന ആ ദുഷ്ടശക്തി ഏതാണ്?

ഹാവനൂരിലെ വിദ്വേഷത്തിൻെറ തീപ്പൊരി യാദൃച്ഛികമായുണ്ടായതല്ല. അതിൻെറ പിന്നിൽ കടിപ്പകയുടെ വിദ്വേഷം പരന്നു കിടക്കുകയാണ്. പദ്മപ്പൻ, ഓമ, ബാപ്പുസാഹേബ്, ഗൌഡർ, ശേഷപ്പൻ, താനടക്കമുള്ള എല്ലാവരും വിദ്വേഷത്തിൻെറ ശൃംഖലയിൽ ബന്ധിതരാണ്. ഒരു തീപ്പൊരി കാട്ടുതീയായി മാറുന്നു. ഏതോ ഒരു ക്രിയ, പ്രതിക്രിയയുടെ പരമ്പരകൾ സൃഷ്ടിച്ചുവിടുന്നു. അതിനെല്ലാവരും ഉത്തരവാദികളാണ്. അതിപ്പോൾ അടുത്ത ഗ്രാമത്തിലും വ്യാപിക്കുന്നു. ജീവിതം പ്രവൃദ്ധമാകുന്നതു തന്നെ ഇങ്ങനെയായിരിക്കുമോ? വിദ്വേഷത്തിന്റെ ശക്തി ഇത്ര പ്രഭാവശാലിയാണെങ്കിൽ സ്നേഹത്തിൻെറ ശക്തിയും ഇത്രതന്നെ പ്രഭാവശാലിയാകേണ്ടതല്ലേ? ബാളാചാര്യരുടെ സുദീർഘമായ അനുഭവം അതു സാദ്ധ്യമല്ലെന്നുറപ്പിച്ചു പറഞ്ഞു. വിദ്വേഷത്തിൻെറ ശക്തി സ്നേഹത്തിനില്ല. പക തൊട്ടാൽ പൊള്ളും; സ്നേഹം ജനിച്ച്, വളർന്നു വികസിക്കുന്ന ജീവിതം. അതുകൊണ്ടുതന്നെ അതു രൂപം കൊള്ളാൻ സുദീർഘമായ കാലയളവു വേണ്ടിവരും

ജീവിതത്തിൽ വന്നുചേരുന്ന യാദൃച്ഛിക വിപത്തുകൾക്ക് വിദൂരങ്ങളായ കാരണങ്ങൾ കാണും! മഴക്കാലം വന്നാൽ എങ്ങാനും മഴപെയ്യും; പക്ഷേ, പാദള്ളിയിൽ വെള്ളം പൊങ്ങും. അതു് ആചാര്യർ കണ്ടിട്ടുള്ളതാണ്. ഒരു തരത്തിൽ പാദള്ളിയിലെ ജീവിതം തന്നെ അങ്ങനെയാണ്. ആരോ ചെയ്ത പാപം; അതു് അലമാലകൾ ഇളക്കിവിടും; ഗ്രാമജീവിതമാകെ ഇളക്കിക്കളയും. ഇതിൽനിന്നു മോചനമില്ലേ?

ആചാര്യർ ചിന്തിച്ചുകൊണ്ടേയിരുന്നു. ആററിൻകരയിൽനിന്ന ആളുകൾ അദ്ദേഹത്തിൻെറ ശ്രദ്ധയിൽ പെട്ടതേയില്ല. അദ്ദേഹത്തിൻെറ ശ്രദ്ധ മുഴുവൻ നദിയിലായിരുന്നു. ഒഴുകുന്ന പുഴയിലെ ഏററിറക്കങ്ങളും ആഴവും പരപ്പും അദ്ദേഹത്തിൻെറ മനസ്സിൽ വികാരങ്ങളുടെ വേലിയേററമുണ്ടാക്കി. ആചാര്യർ വികാരവിവശനായി നിന്നനില്പിലങ്ങനെ നിന്നു. നദിയിൽ കളിക്കാനിറങ്ങിയ മഞ്ചൽക്കാർ അരയോളം വെള്ളത്തിൽ, ആചാര്യർ മന്ത്രം ചൊല്ലു

ന്നും കാത്തുനിന്നു. ആചാര്യർ ഉടനെ നദിയിൽ ഇറങ്ങുമെന്നവർ പ്രതീക്ഷിച്ചു. പക്ഷേ, പ്രതീക്ഷ ഫലിച്ചില്ല. ആചാര്യർ നിന്നേടത്തുനിന്നനങ്ങിയില്ല. അദ്ദേഹത്തിന്റെ ചിന്തകൾ ഇവിടെയെങ്ങുമായിരുന്നില്ല. കല്ലുപോലെ നിൽക്കുന്ന ആചാര്യരെ കണ്ട് പുഴയിലിറങ്ങിയ ആളുകൾ പരിഭ്രമിച്ചു.

അങ്ങനെയിരിക്കെ നാരായണാചാര്യർ നദിക്കരയിലെത്തി. അദ്ദേഹം ആദ്യം കണ്ടത് ബാലാചാര്യരെയാണ്. മുത്തു മുത്തുക്കനായി. എന്നിട്ടും തന്റെ ഇളയച്ഛൻ ആറെട്ടുണസ്സു കൊതിച്ച് തന്നെക്കാൾ നേരത്തെ നദിക്കരയിലെത്തിയിരിക്കയാണല്ലൊ! അയാളുടെ ക്ഷമകെട്ടു. കുടുംബകലഹം കാരണം നാരായണാചാര്യർ, ബാലാചാര്യരോടു സംസാരിക്കാതെ എത്രയോ വർഷങ്ങളായി. അയാൾ രോഷാകുലനായി. ഈ കിഴവൻ ജീവിച്ചിരിക്കുന്നേടത്തോളം തനിക്കു വിലങ്ങുതടിയായിരിക്കും. അയാളുടെ തൊഴിൽപ്പക ഉണർന്നു; അയാൾ കലിപൂണ്ടു: ''ഈ പേമാരിയും കാററും ഉള്ളപ്പോൾ എന്ത് അഷ്ടൈശ്വര്യം നേടാനാണ്, നേരം പുലരുന്നതിനുമുമ്പ് ഇങ്ങോട്ടു പുറപ്പെട്ടിരിക്കുന്നത്?'' അയാൾ വിദ്വേഷം കലർന്ന സ്വരത്തിൽ അലറി.

ഈ ഒച്ചകേട്ട് ആചാര്യർ ഞെട്ടി കണ്ണു മിഴിച്ചുനോക്കി—നമ്മുടെ പുത്രൻ തന്നെ! വിറയ്ക്കുന്നുണ്ട്—ദേഷ്യംകൊണ്ടോ, ശീതംകൊണ്ടോ? അയാളുടെ വാക്കുകൾ ആചാര്യർ കേട്ടിരുന്നു. അവയുടെ പിറകിലുള്ള വിഷം എത്രമാത്രമാണെന്നും മനസ്സിലാക്കിയിരുന്നു. എന്നാൽ അതേ നാണ്യത്തിൽ മറുപടി പറയാൻ അദ്ദേഹം തയ്യാറായിരുന്നില്ല. ''ഈ ഗംഗാഭാഗീരഥി നമ്മെ ഉദ്ധരിക്കാനായി എഴുന്നള്ളിയിരിക്കുമ്പോൾ അവളുടെ ദർശനം മാത്രം പോരെ നമുക്ക്? അതിലും വലിയ അഷ്ടൈശ്വര്യമെന്തുണ്ട്?'' ആചാര്യരുടെ വാക്കുകൾ പകുതിയും ആത്മഗതമായിരുന്നു.

നാരായണാചാര്യരുടെ കോപം ഇരട്ടിച്ചതേയുള്ളു ''നമ്മുടെ ഇളയച്ഛന്റെ വാക്കാണു വാക്ക്! യാജ്ഞവൽക്യനും ജനകനും മററും ഇദ്ദേഹത്തിന്റെ മുമ്പിൽ നമസ്കരിക്കണം. മഞ്ചൽക്കാർ കുളിക്കാനെത്തിയ വിവരമറിഞ്ഞ്, ഓടിച്ചാടി ഇവിടെ എത്തിയിരിക്കയാണ്. എന്നിട്ടിപ്പോൾ എടുത്താൽ പൊങ്ങാത്ത വാക്കുകൾ അടിച്ചുവിടുന്നു! ഗംഗാഭാഗീരഥിയുടെ പുണ്യദർശനത്തിനു വന്നതാണത്രെ! മന്ത്രോച്ചാരണം ചെയ്ത് ദക്ഷിണ വാങ്ങാൻ വന്നതാണെന്നു പറഞ്ഞാൽ അന്തസ്സിനു കുറവല്ലേ? എത്രയായാലും ഒരു വൈദിക ബ്രാഹ്മണൻ! വലിയ ദേശായി, ദേശ്പാണ്ഡെമാരുടെ അന്തസ്സ്!'' നാരായണാചാര്യരുടെ അവിവേകത്തിനതിരില്ലായിരുന്നു. ആചാര്യർ സാവധാനം നദിയിലിറങ്ങി. നാരായണാചാര്യരുടെ വൈദിക ചിത്തവൃത്തി ഉടനെ ഉണർന്നു പ്രവർത്തിച്ചു. അയാൾ നദിയിലിറങ്ങി നിന്ന ആളുകളോടു വിളിച്ചുപറഞ്ഞു: ''ഓം—കൈക്കുമ്പിളിൽ വെള്ളമെടുക്കൂ .. കേശവാ, നാരായണ .. പ്രണവസ്യ ... പാപാത്മാ പാപസംഭവാ......മൂക്ക് പിടിച്ചോളൂ......നദിയിൽ ഒരു വിരൽ കൊണ്ട് ഒരു വൃത്തം വരച്ചോളൂ.. ഓം......കുളിച്ചോളൂ...'' അയാൾ ഒററ ശ്വാസത്തിൽ മന്ത്രോച്ചാരണം ചെയ്തുതുടങ്ങി.

നദിയിൽ മുങ്ങിനിവർന്ന ആളുകൾ ഓരോരുത്തരായി കരയ്ക്കുകയറി. നാരായണാചാര്യരും കരയ്ക്കുകയറി. നാരായണാചാര്യർക്കു് അവർ ഓരോ പൈസ മന്ത്രോച്ചാരണം ചെയ്തതിനു് ദക്ഷിണ നൽകി. ''പന്ത്രണ്ടുകൊല്ലത്തിലൊരിക്കലാണു് ഭാഗീരഥി വരുന്നതു്. എന്നിട്ടും ഒരു പൈസയാണോ ദക്ഷിണ?'' അയാൾ ഭീഷണിപ്പെടുത്തി.

''ഒരു പൈസയല്ലല്ലോ......നിങ്ങൾക്കൊരു പൈസ; അതാ അവിടെ നിൽക്കുന്നില്ലേ, അദ്ദേഹത്തിനൊരു പൈസ. ഓരോരുത്തരും ഈരണ്ടു പൈസ തരുന്നുണ്ടു്.'' ആളുകൾ വാദിച്ചു.

''മന്ത്രോച്ചാരണം നടത്തിയതു് ഞാനാണു്. അദ്ദേഹം അതിനു വന്നതല്ലെന്നു പറയുന്നതു് നിങ്ങൾ കേട്ടതല്ലേ? അതുകൊണ്ടു് ഈ രണ്ടുപൈസ ഇവിടെത്തന്നെ തന്നു പോയാൽ മതി.'' നാരായണാചാര്യർ തന്റെ അസംതൃപ്തിയെ തൊഴിലിന്റെ മേന്മയിൽ ഒളിപ്പിച്ചുകൊണ്ടു് അവരോടു കല്പിച്ചു.

എന്നാൽ ആളുകൾ അനുസരിച്ചില്ല. ''അതെങ്ങനെ നടക്കും? നിങ്ങൾക്കു കിട്ടേണ്ടതു് നിങ്ങൾക്കു്! അദ്ദേഹത്തിനു കിട്ടേണ്ടതു് അദ്ദേഹത്തിനു്!'' അവർ കണക്കു പറഞ്ഞു; നാരായണാചാര്യർക്കു് ഒരു പൈസ മാത്രം കൊടുത്തു. അവർ തൊഴുതു തിരുമ്പുകയായിരുന്ന ആചാര്യരുടെ അടുത്തു പോയി. ''ആചാര്യസ്വാമീ, ദക്ഷിണ......'' അവർ അപേക്ഷിച്ചു.

''ഞാൻ മന്ത്രോച്ചാരണം ചെയ്തില്ലല്ലോ. എനിക്കൊന്നും വേണ്ട.'' ആചാര്യർ തൊഴുതു തിരുമ്പുന്നതിനിടയ്ക്കു പറഞ്ഞു.

''ഞാൻ പറഞ്ഞതിപ്പോഴെങ്കിലും മനസ്സിലായോ? മന്ത്രോച്ചാരണം ചെയ്തവർക്കുതന്നെ ഇവിടെ രണ്ടു പൈസ കൊടുക്കണം.'' നാരായണാചാര്യർ അത്യാർത്തിയോടെ പറഞ്ഞു.

കൂടിയിരുന്നവരിൽ ഒരാൾ പറഞ്ഞു: ''അദ്ദേഹം തന്നെ മന്ത്രോച്ചാരണം ചെയ്യുമായിരുന്നു. നിങ്ങൾ എതിരേവന്നു തടഞ്ഞതാണു്.'' അവൻ കയ്യിലിരുന്ന പൈസ നദിയിലെറിഞ്ഞു. മറ്റുള്ളവർ അവനെ അനുവർത്തിച്ചു.

നാരായണാചാര്യർ കലികൊണ്ടു കോപം അവിവേകത്തെ വളർത്തി. നദിയിൽ നാണ്യമെറിയാൻ ബാലാചാര്യർതന്നെ അവർക്കു് ആംഗ്യം കാണിച്ചിരിക്കണമെന്നയാൾ സംശയിച്ചു. ''ഞങ്ങളുടെ കാരണവരായിരിക്കേണ്ട നിങ്ങൾക്കിതൊന്നും നന്നല്ല. കേട്ടോ! ഇന്നു് ആ തഹസീൽദാരുടെ പിന്നാലെ നടന്നു്, മന്ത്രോച്ചാരണം ചെയ്യാൻ ചെന്നു. ഞാൻ നിങ്ങളുടെ ദക്ഷിണയിൽ ഓഹരി ചോദിച്ചിട്ടില്ല. ഇപ്പോൾ നിങ്ങൾ എനിക്കു കിട്ടേണ്ട കാശു് നദിയിലെറിയാൻ ഈ ആളുകളോടു പറഞ്ഞു—ഓർമ്മയിരിക്കട്ടെ. ഇന്നുമുതൽ ഈ നദിയിലേയ്ക്കു വരുന്നവർക്കു് മന്ത്രം ചൊല്ലിക്കൊടുത്തു് ഒററ എണ്ണക്കാത്ത പൈസ പോലും നിനക്കു് കിട്ടാൻ പോകുന്നില്ല. ഇതു് തെററിയാൽ എന്റെ പേരു് മാററി വിളിച്ചോളൂ.'' അയാൾ ചീറി.

ഇതൊന്നും നന്നല്ല. ബാലാചാര്യർകരുതി. തന്നെക്കൊണ്ടാവുമ്പോൾ തന്നെ ദേഷ്യപ്പെടുന്ന ഈ മകന്റെ അവിവേകത്തിനെന്താണൊരു മരുന്ന്? ''നാരായണാ, ആളുകൾ സ്നേഹംകൊണ്ട് തരുമ്പോൾ ആരു തടഞ്ഞാലും അവർ നിൽക്കില്ല. ഇതാ ഇന്നുമുതൽ ഈ നദിക്കരയിൽ മന്ത്രോച്ചാരണം ചെയ്യുന്ന തൊഴിൽ നിനക്ക് കൊടുക്കുകയാണ്. പോരേ? ഇനി മേലാൽ ഞാൻ ആർക്കും മന്ത്രോച്ചാരണം ചെയ്യില്ല.'' ആചാര്യർ പറഞ്ഞു.

എന്നാൽ നാരായണാചാര്യർക്ക് ഒട്ടും സമാധാനമായില്ല. ''മന്ത്രം ചൊല്ലിക്കൊടുക്കില്ലെന്ന് വലിയാളുകളുടെ മട്ടിൽ പറഞ്ഞല്ലൊ. ഇപ്പോൾ രണ്ട് പൈസ വേണ്ടെന്നു വെച്ചതുകൊണ്ടായില്ല. തീർത്ഥശ്രാദ്ധം ചെയ്യാൻ വരുന്നവരെ തിരഞ്ഞുപിടിച്ച്, ഇല്ലത്തേയ്ക്ക് കൂട്ടിക്കൊണ്ടുപോയി, കാശു മുഴുവൻ തട്ടിയെടുക്കുന്നില്ലേ? അതു മാത്രം നിറുത്തിയേക്കരുത്!'' വീണ്ടും പ്രകോപനം. നിന്ദ.

ബാലാചാര്യർക്കും ദേഷ്യം വന്നു. എന്നാൽ അദ്ദേഹം ഏറെ പ്രയാസപ്പെട്ടു നിയന്ത്രിച്ചു. ''ഇന്നുമുതൽ അതും നിനക്കുതന്നെ വിട്ടിരിക്കുന്നു! ഈ ഗംഗയെ ആണയിട്ടു പറയുകയാണ്. പോരേ?''

ആചാര്യർ ഇതും പറഞ്ഞ് നദിയിലേയ്ക്കെടുത്തു ചാടി. ''അമ്മേ, ഗംഗേ!'' നദിയിൽ നല്ല ഒഴുക്കുണ്ടായിരുന്നു. അതിശീഘ്രമായ പ്രവാഹത്തിനെതിരെ ആചാര്യരുടെ ദേഹം കിടക്കുന്നു! പ്രവാഹം അദ്ദേഹത്തെ ചുററിവരിഞ്ഞു. വലിയ തിരമാലകൾ മേല്പോട്ടു തെറിച്ചു. ആചാര്യർ കൈ വീശി നീന്തി. ഒഴുക്കിനെ അല്പംപോലും ഭയന്നില്ല. അദ്ദേഹത്തിന്റെ മനസ്സിനെ ആവരണം ചെയ്തിരിക്കുന്ന ചിന്തയുടെ പ്രവാഹത്തിൽ ഒഴുകുകയായിരുന്നു ആചാര്യർ. ഈ ജലരാശിയുടെ പുറത്ത്, അദ്ദേഹം മുക്തി തേടുകയായിരുന്നു. പ്രവാഹം അദ്ദേഹത്തെ വലിച്ചുകൊണ്ടുപോയി. സ്വയം ഒരു ചുഴിയായും മേല്പോട്ടു തുള്ളുന്ന തിരയായും പ്രവാഹത്തിന്റെ വേഗമായും ആചാര്യർ സഞ്ചരിച്ചു. ഒഴുക്കിൽ പെട്ട ആചാര്യർ അകന്നു പോവുകയാണ്. ഗംഗാസ്നാനത്തിനു നിന്നവർ അമ്പരന്ന് നിലവിളിച്ചു. ''ആചാര്യസ്വാമി അതാ ഒഴുക്കിൽപ്പെട്ടു! നല്ല നീന്തൽക്കാർ ചാടണേ!'' അവിടെ ബഹളമായി. എന്നാൽ പാടശ്ശേരിക്കാർക്ക് ആചാര്യരുടെ ഈ നീന്തൽ പ്രകടനം പുത്തനല്ല. അവർ ആശ്വസിപ്പിച്ചു. ''എന്തിനാ നിങ്ങളിങ്ങനെ ചീറുന്നത്! നോക്കിക്കോളൂ! ഇപ്പോൾ അദ്ദേഹം കയറി വന്നോളും.''

കുറേ ദൂരംവരെ ആചാര്യർ ഒഴുക്കിനൊപ്പം പോയി. പിന്നെ അതേ പ്രവാഹത്തിലെ മറെറാരു അല അദ്ദേഹത്തെ കരയിലേയ്ക്കെടുത്തിടുകയും ചെയ്തു. പാടശ്ശേരിയുമായുള്ള ഋണാനുബന്ധം തനിക്കിനിയും തീർന്നിട്ടില്ലെന്ന് അദ്ദേഹം കരുതി. അദ്ദേഹം നദിയെ കൈകൂപ്പി അല്പനിമിഷം ഈറനോടുകൂടി കരയിൽ നിന്നു. അദ്ദേഹത്തിന് ശീതം ഏൽക്കുന്നില്ലെന്നു തോന്നി. തന്റെ ചെയ്തികളെക്കുറിച്ച് അദ്ദേഹത്തിനുതന്നെ അത്ഭുതം തോന്നിയിരിക്കണം. അലക്കിയുണക്കിയ തോർത്തുടുത്തു. നദിയെ വീണ്ടും തൊഴുത്, സ്വഭവനത്തിലേയ്ക്ക് തിരിഞ്ഞു നടന്നു.

പതിവനുസരിച്ച് ആചാര്യരുടെ ചുണ്ടുകൾ രാഘവേന്ദ്രസ്തോത്രം ചൊല്ലുന്നുണ്ടായിരുന്നു. എന്നാൽ മനസ്സ് ചിന്തകളുടെ പ്രളയകേന്ദ്രമായിരുന്നു. ചുണ്ടുകൾ മന്ത്രിച്ചുകൊണ്ടിരുന്നു. സ്തോത്രത്തിൽ ശ്രദ്ധയുണ്ടായിരുന്നില്ല. ആചാര്യർ ഇപ്പോൾ ശ്രദ്ധിക്കുന്നത് ഒന്നുമാത്രം—വിമോചനം! ജീവിതം ചക്രവ്യൂഹം പോലെ കിടക്കുന്നു—അദ്ദേഹത്തിന്റെ ചിന്താശക്തിയ്ക്കു തന്നെ ആഘാതമേറ്റു കഴിഞ്ഞു. ഇന്ന് തന്റെ മകൻ നാരായണൻ തന്നോടു പറഞ്ഞ വാക്കുകൾ ജീവിതത്തിലെ ദുഷ്ടശക്തികളുടെ ഒരു പ്രതീകം മാത്രം! ജീവിതം വെള്ളപ്പൊക്കം വന്ന നദിയെപ്പോലെ കരയെ ആക്രമിക്കാൻ തുടങ്ങുകയാണ്. അതിനെ തടുക്കാൻ ചെല്ലുന്നത് ഭ്രാന്താണ്. തടുക്കാനാവില്ല. സംഭവങ്ങൾ നിയന്ത്രണാതീതമായിരിക്കുന്നു. ഈ ഭ്രാന്തു പിടിച്ച പുഴയ്ക്ക് വഴങ്ങിക്കൊടുക്കാതെ രക്ഷയില്ല. ഭാഗ്യമുണ്ടോ, എങ്കിൽ ഇന്നത്തെപ്പോലെ രക്ഷപ്പെടാം. മനോദുഃഖം ഒഴിവാക്കാനോ, അല്ല തന്റെ സ്വന്തം ശക്തി പരീക്ഷിക്കാനോ, ആചാര്യർ പുഴയിൽ ചാടി! നീന്താനറിയാം; എങ്കിലും മുങ്ങാൻ വേണ്ടിത്തന്നെ ചാടി. പക്ഷേ, ഒഴുക്ക് അദ്ദേഹത്തെ മുങ്ങാൻ അനുവദിച്ചില്ല. ആചാര്യർ അതു പ്രതീക്ഷിച്ചതല്ല. എന്നാൽ മരിക്കുന്നതിനും പ്രബലമായ ഇച്ഛ വേണമെന്നു തോന്നുന്നു! ഒരുപക്ഷേ വിധി, നമ്മുടെ ശക്തിയേക്കാൾ പ്രബലമായിരിക്കണം. അപ്പോൾപിന്നെ ഇങ്ങനെ ജീവിച്ചിരിക്കുന്നതിൽ എന്തെങ്കിലും ഉദ്ദേശം സഫലമാകാനിരിക്കുന്നുവോ? ആർക്കറിയാം? ആചാര്യർക്ക് ചിന്തിക്കാതിരിക്കാൻ കഴിഞ്ഞില്ല. മനുഷ്യൻ എത്ര നിസ്സഹായനാണ്. ആചാര്യരുടെ മനസ്സ് അനുസ്യൂതം കുഴഞ്ഞുമറിഞ്ഞു. മോചനം കിട്ടിയാൽ മതി എന്ന ചിന്ത ഉൽക്കടമായി; അതിനു പ്രാർത്ഥിച്ചു. അങ്ങനെ ചിന്തിച്ചുകൊണ്ടാണ് ഇല്ലത്ത് കാലെടുത്തുവെച്ചത്.

ഈശ്വരാർച്ചന കഴിച്ചു. പക്ഷേ മനസ്സ് സ്ഥിരമായി നിന്നില്ല. പ്രസന്നത കാതങ്ങൾക്കപ്പുറമായിരുന്നു. ഊണു കഴിക്കുകയെന്ന ശ്രമകരമായ ജോലി തീർത്തു. സന്തോഷം കിട്ടിയില്ല. കിളിവാതിലില്ലാത്ത മുറിയിൽ പുക കെട്ടിപ്പിടിച്ചു കിടക്കുന്നതുപോലെ, ചിന്ത ശ്വാസംമുട്ടിക്കിടന്നു. അദ്ദേഹം കൃഷ്ണാജിനത്തിൽ കിടന്നു. മിഴികളടച്ചു; പക്ഷേ ഉറക്കം വന്നില്ല.

## 30

ആചാര്യർ അസ്വസ്ഥനായി അങ്ങനെ കിടക്കുകയായിരുന്നു. അസ്വസ്ഥത അധികരിച്ചുകൊണ്ടിരുന്നു; അതു കുറയാനുള്ള ഭാവമില്ല. ഭാഗവതം പാരായണം ചെയ്താലോ? സമാധാനം കിട്ടുമെന്ന വിശ്വാസത്തോടെ എഴുന്നേറ്റ് ഗ്രന്ഥമെടുത്തു തുറന്നു നോക്കി. വായിച്ചുകൊണ്ടിരുന്നപ്പോൾ മനസ്സ് അതിൽത്തന്നെ ഉറച്ചു. പൃഥുരാജാവിന്റെ പൃഥ്വീദോഹന കഥ സുന്ദരമായി

കൺമുന്നിൽ തെളിഞ്ഞു. വൈകുന്നേരംവരെയും പാരായണത്തിൽ മുഴുകി. അസ്തമിക്കാൻ ഇനിയും ഒരു മണിക്കൂറുണ്ട്. അപ്പൊഴത്തേയ്ക്കും കാസിം സാഹേബ് വന്നു വാതിലിൽ മുട്ടി. ആരാണെന്നു നോക്കുന്നതിനുമുമ്പ് അയാൾ അകത്തുകയറി.

''ആചാര്യസ്വാമീ! ഒക്കെ ആപത്തായി ദാദയെ ജയിലിലയയ്ക്കാൻ തഹസിൽദാർ ഉത്തരവാക്കിയിരിക്കുയാണ്.'' പരിഭ്രമത്തോടെ അയാൾ അറിയിച്ചു.

''എന്തിന്? ഹാവന്നൂർക്കാർ കേസു നടത്തി, സാക്ഷിത്തെളിവ് നൽകിയിരുന്നോ?'' അപ്രതീക്ഷിതമായതുകൊണ്ട് ആചാര്യരും പരിഭ്രമിച്ചു.

''ഇല്ല സ്വാമീ. കേസ് വിളിച്ചപ്പോൾ അവരാരും അടുത്തുണ്ടായിരുന്നില്ല. ദാദയും ചിന്നപ്പനും മാത്രമേ ഹാജരുണ്ടായിരുന്നുള്ളു. തഹസിൽദാർ എന്തൊക്കെയോ ചോദിച്ചു. ദാദയ്ക്ക് താൻ ജാമ്യം നിന്നിരിക്കുന്നതു റദ്ദു ചെയ്യണമെന്നു ചിന്നപ്പൻ പറഞ്ഞുവത്രെ. ജാമ്യം റദ്ദുചെയ്തിരിക്കുന്നുവെന്നും കുററവാളിയെ ജയിലിലേയ്ക്കയയ്ക്കുന്നുവെന്നും തഹസിൽദാർ ഉത്തരവായി അവനെ പോലീസിലേൽപ്പിക്കുകയും ചെയ്തു.''

''നിന്നോടിതെല്ലാം ആരാണ് പറഞ്ഞതു്?'' ആചാര്യർ ചോദിച്ചു.

''ചിന്നപ്പൻ തന്നെയാണ് പറഞ്ഞതു്. ഇന്നു രാത്രി ചോളം കൊണ്ടുവരാൻ താൻ ഇന്ദുപുരത്തേയ്ക്ക് പോകുന്നുവെന്ന് ദാദ ചിന്നപ്പനോടു പറഞ്ഞുവത്രെ. നീ നാട്ടിലേയ്ക്കു പോകുന്നുവെങ്കിൽ ഞാൻ ജാമ്യം റദ്ദു ചെയ്യിക്കയാണെന്നും പറഞ്ഞു് അയാൾ തഹസിൽദാർക്ക് ഹർജി കൊടുത്തു് ഉത്തരവാക്കിച്ചതാണത്രെ.'' മുഴുവൻ വിവരവും കാസിം സാഹേബ് അറിയിച്ചു.

''ഇത്രയല്ലേയുള്ളു? ഞാൻ തന്നെ തഹസിൽദാരെ കാണാൻ പോകയാണ്.''

ആചാര്യർ എഴുന്നേററു.

പരാതിക്കാർ ഹാജരില്ലെങ്കിൽ കേസ് തള്ളിക്കളയുമെന്നാണ് ശ്യാമരായർ പറഞ്ഞിരുന്നതു്. കല്ലൻ ഗൌഡർ വാഗ്ദാനം ചെയ്തിരുന്നതുപോലെ വിചാരണ സമയത്തു് ഹാജരുണ്ടായിരുന്നില്ല. എന്നിട്ടും കേസ് തള്ളിക്കളയില്ലെന്നോ? ദാദയെ എങ്ങനെയെങ്കിലും രക്ഷിക്കണം—ആചാര്യർ ഗ്രാമക്കച്ചേരിയ്ക്ക് പുറപ്പെട്ടു. അവിടെ ആളുകളുടെ ബഹളമായിരിക്കുമെന്നാണ് ആചാര്യർ കരുതിയിരുന്നതു്. എന്നാൽ അവിടെ വിജനമായിരുന്നു. റവന്യൂശിപായി, ശേഷപ്പൻ, ക്ളാർക്ക് ഗോപാലരായർ ഇത്രപേരല്ലാതെ മററാരുമുണ്ടായിരുന്നില്ല. ആചാര്യരെ കണ്ടയുടനെ ശേഷപ്പൻ അദ്ദേഹത്തെ നമസ്കരിച്ചു. ''ചൊല്ലി അയച്ചിരുന്നെങ്കിൽ ഞാൻതന്നെ അങ്ങോട്ടു വരുമായിരുന്നല്ലൊ ആചാര്യരെ! നിങ്ങൾ ഇത്രയും നടക്കേണ്ട ആവശ്യമില്ലായിരുന്നല്ലൊ?'' അയാൾ ധൃഷ്ടമായ ഉപചാരവാക്കുകൾ പറഞ്ഞു.

''നിന്നെക്കൊണ്ടാവശ്യം വല്ലതും ഉണ്ടായിരുന്നെങ്കിൽ അങ്ങനെ ചെയ്യാമായിരുന്നു. തഹസിൽദാരെക്കണ്ടിട്ട് ചില ജോലികളുണ്ട്. അതുകൊണ്ട് ഇത്രത്തോളം വരേണ്ടിവന്നു.''

''സ്വകാര്യമാണെങ്കിൽ റാവുസാഹേബിനെ സ്കൂളിൽവെച്ചു കാണാമല്ലോ.'' ഗോപാലരായർ മുറുക്കാൻ തുപ്പിക്കൊണ്ടു് നിർദ്ദേശിച്ചു.

''സർക്കാർ കാര്യമൊന്നും എനിക്കില്ലപ്പാ! ഞാൻ ഒരു വെറും വൈദിക ബ്രാഹ്മണൻ.'' ആചാര്യർ പിറുപിറുത്തുകൊണ്ടു് ഗ്രാമക്കച്ചേരിയുടെ വരാന്തയിറങ്ങി സ്കൂളിലേയ്ക്കു് ചെന്നു.

സ്കൂളിൽ തഹസിൽദാരുടെ ഓഫീസ്സ് തുണിയിട്ടു മറച്ച ഒരു മുറിയാണു്. ഒരു ഉദ്യോഗസ്ഥൻ കക്ഷനിൽ ചാരിയിരുന്നു് റവന്യൂശിപായി കൊണ്ടുവന്ന തപാൽ നോക്കുകയായിരുന്നു. അതുകൊണ്ടു് അദ്ദേഹത്തിന്റെ ശ്രദ്ധ ആചാര്യർക്കുനേരെ തിരിഞ്ഞില്ല. ആചാര്യർ അല്പസമയം വെറുതെ നോക്കിനിന്നു. സ്കൂളിന്റെ മറെറാരു വശത്തു് യവനിക കൊണ്ടുണ്ടാക്കിയ തഹസിൽദാരുടെ അന്തഃപുരം. അതിനകത്തിരുന്ന തഹസിൽദാരുടെ പത്നി രുഗ്മിണീബായി ആചാര്യർ നിൽക്കുന്നതു കണ്ടു. അവർ വന്നു് ആചാര്യരെ വിളിച്ചു. അദ്ദേഹം അങ്ങോട്ടു് മാറിയപ്പോഴം, തഹസിൽദാർ എന്തോ കാര്യത്തിനു് പുറത്തിറങ്ങി രുഗ്മിണീബായി തടിച്ച ഒരു സ്ത്രീ. ദേഹമാകെ ആഭരണങ്ങളും വസ്ത്രങ്ങളും കിടന്നു തൂങ്ങുന്നു. അവർ വായിൽ ഒരടയ്ക്കാ കഷണമിട്ടു് ചവച്ചുകൊണ്ടിരുന്നു.

''എന്താ, ആചാര്യരേ, ഇന്നലെ മുഖംകാണിച്ചു പോയശേഷം പിന്നെ ഇങ്ങോട്ടു് തിരിഞ്ഞുനോക്കിയതേയില്ലല്ലോ. ഊണിനു വിളിച്ചിട്ടും വന്നില്ലല്ലോ? അതുകൊണ്ടു് അദ്ദേഹത്തിനു വലിയ മനഃപ്രയാസമായിപ്പോയി. ഈ പുണ്യസ്ഥലത്തു വന്നിട്ടു് ഒരു ബ്രാഹ്മണനില്ലാതെ ഉണ്ണേണ്ടി വരികയെന്നുവച്ചാൽ? നിങ്ങളെന്താ വരാഞ്ഞതു്?'' അവർ വിഷമത്തോടെ ചോദിച്ചു.

''ഞാൻ വന്നില്ലെങ്കിലെന്താ? ഇന്നു് നിങ്ങൾ വിചാരിച്ചതുപോലെ നടന്നില്ലേ?'' ആശ്വസിപ്പിക്കാനെന്നവണ്ണം ആചാര്യർ ചോദിച്ചു.

രുഗ്മിണീബായിക്കു് സമാധാനമായില്ല. അവർ ചുററും നോക്കി. ''എന്തായാലും നിങ്ങൾ വന്നില്ല; കാര്യം പിടുങ്ങാൻ ആ നാരായണാചാര്യരെ പറഞ്ഞയച്ചുവെന്നാണു് തോന്നുന്നതു്. അദ്ദേഹം നിങ്ങളുടെ മകനാണെന്നല്ലേ പറഞ്ഞതു്? ഒരൊററ ദിവസംകൊണ്ടു് മതിയായിപ്പോയി. നദിയിൽ കുളിക്കുന്നതിനുമുമ്പു് ഉടുത്തസാരി അദ്ദേഹത്തിനു കൊടുക്കണമത്രെ. അവസാനം ഇവിടുന്നു് ദേഷ്യപ്പെട്ടു. ഉടുത്തിരിക്കുന്ന കസവുസാരി മാത്രം തരാൻ പററില്ല; വേണമെങ്കിൽ ഒരു പുതിയ സാരി വാങ്ങിത്തരാം, എന്നു പറഞ്ഞപ്പോളടങ്ങി. കാണിക്ക അർപ്പിച്ചപ്പോഴം എണ്ണയൊഴിച്ചു കൊടുത്ത വെള്ളിപ്പാത്രവും അദ്ദേഹത്തിനു വേണമത്രെ. മുൻകൂട്ടി അറിഞ്ഞിരുന്നെങ്കിൽ ഇല കോട്ടി എണ്ണയൊഴിച്ചു് കാണിക്ക കൊടുക്കാമായിരുന്നു. ഞാനങ്ങു് വിഷമിച്ചുപോയി. നാളെ നിങ്ങളെ വിളിച്ചു് ഗംഗാപൂജ നടത്തിക്കളയാം എന്നു് കരുതിയിരിക്കയാണു്. ഇല്ലെങ്കിൽ ഒന്നും വേണ്ടെന്നു് ഞാൻ ഇദ്ദേഹത്തോടു് പറഞ്ഞിരുന്നു.'' രുഗ്മിണീബായി സുദീർഘമായി പ്രസംഗിച്ചു.

ആചാര്യർക്കു് പ്രസംഗം മടുത്തിരുന്നു. വിഷയം മാററാനായി അദ്ദേഹം ശുദ്ധേക്ക കയറിപ്പറഞ്ഞു: ''എനിക്കൊന്നു് റാവുസാഹേബിനെ കാണേണ്ടിയിരുന്നു.''

രുഗ്മിണീബായിക്ക് ഇനിയും പറയാൻ കുറെയുണ്ട്. ''ഗംഗാപൂജ നട ത്താൻ നിങ്ങളെ വിളിപ്പിക്കണമെന്ന് ഞാൻതന്നെയാണ് പറഞ്ഞത്. ഉസ്മാൻ നിങ്ങളെ വിളിച്ചുകൊണ്ട് വന്നിരുന്നെങ്കിൽ ഇങ്ങനെ കാത്തുനിൽ ക്കേണ്ട പണിയുണ്ടാകുമായിരുന്നില്ല. ഗൌഡത്തി അദ്ദേഹത്തെ അങ്ങോട്ട് ക്ഷണിച്ചിരിക്കയാണ്. നിർബ്ബന്ധിച്ചതുകൊണ്ട് അദ്ദേഹം അങ്ങോട്ട പോയി രിക്കുന്നു. ഇപ്പോഴം വരും. നിങ്ങളിരിക്കൂ.'' ആചാര്യർ ശ്രദ്ധിച്ചു. തഹ സിൽദാർ അധികാരിയുടെ ഭവനത്തിൽ ചെന്നിരിക്കുന്നു.

ആചാര്യർക്ക് അവരോട സംസാരിക്കാതെ നിവൃത്തിയില്ലാതായി. ''ഗംഗാ പൂജ നടത്തുന്ന കാര്യം ശേഷപ്പൻ നാരായണനെ ഏൽപിച്ചിരിക്കുന്നു. ഞാന തിലിടപെടുന്നില്ല. ഞാൻ വന്നിരിക്കുന്നത് ഒരു ജീവൻ രക്ഷിക്കാൻ വേണ്ടി യാണ്.'' അദ്ദേഹം ആഗമനോദ്ദേശം വിവരിച്ചു.

''ആ നാരായണാചാര്യരുടെ മുഖം നോക്കില്ലെന്ന് ഞാൻ ശപഥം ചെയ്തു കഴിഞ്ഞു. നിങ്ങൾതന്നെ ഗംഗാപൂജ നടത്തിച്ചു തരണം. നിങ്ങളുടെ പ്രശ്നം എന്തുതന്നെയുണ്ടെങ്കിലും പറയൂ. അത് ഞാനേററു.'' അവർ ഉറപ്പു നൽകി.

ആചാര്യർക്ക് അതു ശരിയാണെന്നു തോന്നി. ദാദയെ ഈ അപകടത്തിൽ നിന്ന് രക്ഷിക്കണം. ആ പുണ്യം ഇവർക്കായിരിക്കുമോ?

''രുഗ്മിണിയമ്മേ, നിങ്ങൾ മനസ്സുവെച്ചാൽ എന്തുതന്നെ കഴിയില്ല? ഒരു പരോപകാരം ചെയ്യുകിട്ടണം. അത്ര വലിയ കാര്യമൊന്നുമല്ല. ദാദയെന്ന ഒരു ചെറുപ്പക്കാരനുണ്ട്. അവൻെറ അച്ഛന് ഒരേ ഒരു മകൻ. അവൻ നായാ ട്ടിനു പോയപ്പോൾ ഹാവന്നൂർക്കാരുമായി ലഹള കൂടിയത്രെ. അതിനവർ തങ്ങളെ അടിച്ചെന്നും പറഞ്ഞ് പരാതികൊടുത്തു. ദാദ ജാമ്യത്തിലിറങ്ങിയ താണ്. ഹാവന്നൂർക്കാരും കേസ് പിൻവലിക്കാൻ സമ്മതിച്ചു. എന്നാലി പ്പോൾ ഇന്നാട്ടുകാരുടെ കുതന്ത്രം കാരണം അവൻ ജയിലിൽ പോകേണ്ടുന്ന അവ സരം വന്നിരിക്കുന്നു. അവനെ രക്ഷിക്കാനൊന്നു പറയണം.'' ആചാര്യർ ഇത്രയും പറഞ്ഞ് മിണ്ടാതിരുന്നു.

ആചാര്യരുടെ മൃദുസ്വരം രുഗ്മിണീബായിയുടെ ഹൃദയത്തെ ഒന്നിളക്കിയി രിക്കണം. ഉണ്ടായിരുന്ന ഒരേ ഒരു മകൻ അകാലചരമം പ്രാപിച്ച് നിസ്സ ന്തതിയായിക്കഴിയുന്ന ആ അമ്മയുടെ ഹൃദയം നൊമ്പരപ്പെട്ടു. മുമ്പുതന്നെ, ആചാര്യരുടെ വ്യക്തിത്വം അവരിൽ ഭയവും വിശ്വാസവും ഉണ്ടാക്കിയി രുന്നു. അദ്ദേഹം പറഞ്ഞ കഥ കരളലിയിക്കുന്നതുമാണ്. രുഗ്മിണീബായി യെപ്പെട്ട. എന്തൊക്കെയോ ഓർത്ത് അവർക്ക് കണ്ണീർ പൊടിഞ്ഞു. അവർ വികാ രവിവശയായി. ചേലത്തുമ്പുകൊണ്ട് കണ്ണീരൊപ്പി: ''ആചാര്യരേ, അദ്ദേഹം വരട്ടെ. നിങ്ങളുടെ ആ ചെറുക്കനെ ഇപ്പോൾതന്നെ വിട്ടയയ്ക്കാൻ പറയാം.'' അവർ അഭയം നൽകി.

''രുഗ്മിണിയമ്മേ, നിങ്ങൾ പറയും. പക്ഷേ, റാവുസാഹേബ് സമ്മതി ക്കുമോ ആവോ! എനിക്ക് സംശയമുണ്ട്. ദാദയെ ജയിലിലയയ്ക്കാൻ ശേഷ

പ്പൻ ഉദ്ദേശിക്കുന്നു. അവരെക്കൊണ്ടു് ദക്ഷിണ കൊടുപ്പിക്കാമെന്നു് ശേഷപ്പൻ, സാഹേബിനോടു് പറഞ്ഞിരിക്കും. ഈ ചുററുപാടിൽ കാര്യം നടന്നു കിട്ടുന്നതു് വിഷമമായിരിക്കില്ലേ?'' ആചാര്യർ സംശയം പ്രകടിപ്പിച്ചു.

തൻെറ കഴിവിൽ പെട്ടതാണെങ്കിൽ ഇക്കാര്യം നടത്തിക്കൊടുക്കാമെന്നു് തങ്ങ്മിണീബായി ഉറപ്പുപറഞ്ഞു. ആചാര്യരുടെ സാന്നിദ്ധ്യത്തിൽ ആ സ്ത്രീയുടെ ചിത്തവൃത്തിയാകെ മാറിപ്പോയിരുന്നു. നിസ്സന്തതിയായിരുന്നതുകൊണ്ടു തന്നെ അവർ വലിയ ഈശ്വരവിശ്വാസിനിയായിരിക്കയാണു്. ആചാര്യരുടെ അനുഗ്രഹംകൊണ്ടു് സന്താനഭാഗ്യം ലഭിക്കും. അവർ വിശ്വസിച്ചു. അതുകൊണ്ടു് ആചാര്യർ ആവശ്യപ്പെടുന്ന ഏതു ജോലിയും ഏറെറടുക്കുവാൻ അവർ തയ്യാറായിരുന്നു.

അപ്പോഴത്തേയ്ക്കും അധികാരിയുടെ ഭവനത്തിൽ പോയിരുന്ന തഹസിൽദാർ തിരിച്ചെത്തി. പട്ടക്കാരൻ ഉസ്മാൻ അദ്ദേഹത്തിൻെറ മുന്നിലായിരുന്നു. അവനെ കണ്ടയുടനെ തങ്ങ്മിണീബായി തുണി കെട്ടിമറച്ച തൻെറ സ്വകാര്യ മുറിയിലേയ്ക്കു പോയി. ആചാര്യർ എഴുന്നേററുനിന്നു. തഹസിൽദാർ കടന്നു വന്നു്, ആചാര്യരെ തീക്ഷ്ണമായി ഒന്നു നോക്കി, ഒരു വാക്കു് ഉരിയാടാതെ തൻെറ ഇരിപ്പിടത്തിലേയ്ക്കു നടന്നു.

ഒപ്പംതന്നെ കലക്റ്ററി ശേഷപ്പനും ക്ലാക്കു് ഗോപാലരായരും കച്ചേരിയിൽനിന്നും സ്കൂളിൽവന്നു്, തഹസിൽദാരുടെ മുറിയിലേയ്ക്കു കടന്നു. ധൃതിയിലായിരുന്നതുകൊണ്ടു് തങ്ങ്മിണീബായിയുടെ മുറിക്കു മുമ്പിൽ നിന്നിരുന്ന ആചാര്യരെ അവർ കണ്ടില്ല. അകത്തുവന്നു് ഗോപാലരായർ കത്തും കടലാസുമൊക്കെ തഹസിൽദാരുടെ മുമ്പിൽ സമർപ്പിച്ചു് അദ്ദേഹത്തിൻെറ കയ്യൊപ്പിനു കാത്തുനിന്നു. ശേഷപ്പനു് എല്ലായിടത്തും എത്തണം. അയാൾ ഒരിടത്തിരുന്നില്ല. ''പാർവ്വതിയമ്മയെ കണ്ടുവന്നതാണോ?'' അയാൾ പല്ലിളിച്ചു.

തഹസിൽദാരുടെ മുഖം പെട്ടെന്നു് ഉഗ്രഭാവം പൂണ്ടു. ശേഷപ്പൻ സംഭീതനായി. എന്നാൽ ബാണംവിട്ടു കഴിഞ്ഞിരിക്കുന്നു. സാഹേബിനു് സന്തോഷം തിരിച്ചുകിട്ടാൻ എന്തുചെയ്യണമെന്നാലോചിച്ചു് കൈ തിരുമ്മിക്കൊണ്ടു് അയാൾനിന്നു. ''ആചാര്യരെന്തിനാ പുറത്തുവന്നു നിൽക്കുന്നതു്? ചോദിക്കൂ!'' സാഹേബു് ഉസ്മാനോടു് ഉത്തരവായി.

ഉസ്മാൻ ഇറങ്ങിപ്പോകേണ്ടിവന്നില്ല. ''ഉസ്മാൻ, ഞാൻ വിളിച്ചതാണെന്നു പറയൂ.'' തങ്ങ്മിണീബായി യവനികയ്ക്കു പിന്നിൽ നിന്നു് മറുപടി പറഞ്ഞു.

തഹസിൽദാർ അടങ്ങി യാതൊരു പ്രതികരണത്തിനും സൌകര്യമില്ലാത്ത ഗതിയിലുള്ള ദേഷ്യം. ''ഗോപാലറാവു! ഒപ്പിടാനുള്ള കടലാസുകൾ ഇവിടെ വെച്ചു് പൊയ്ക്കോളൂ. ഒപ്പിട്ടയച്ചു തരാം. ശേഷപ്പാ, നിങ്ങൾക്കെന്തെങ്കിലും പണിയുണ്ടോ?'' കൂടുതൽ സംസാരിക്കാൻ ഇടകൊടുക്കാതെ അദ്ദേഹം എഴുന്നേററു വന്നു.

ശേഷപ്പൻ പല്ല് പുറത്തുകാണിച്ച്, കൈകൾ തിരുമ്മി, സാഹേബിന്റെ പിന്നാലെ പുറത്തു വന്നു. ''മറ്റൊന്നുമല്ല. ആ ദാദയുടെ ജാമ്യം റദ്ദുചെയ്ത് ജയിലിലയയ്ക്കാൻ ഉത്തരവിട്ടത്......'' അയാൾ വിഷയം എടുത്തിട്ടു.

''നിയമപ്രകാരം ചെയ്യേണ്ടതെല്ലാം ചെയ്യും. സർക്കാർ കാര്യങ്ങളിൽ നിങ്ങളൊന്നും ഞങ്ങളെ ഉപദേശിക്കാൻ വരരുത്.'' അതൊരു താക്കീതായിരുന്നു.

സാഹേബിന്റെ ദേഷ്യമിങ്ങനെ കത്തിച്ചുകയറുന്നതു കണ്ട് ശേഷപ്പൻ വിസ്മയപ്പെട്ടു. ഗൌഡത്തിയുടെ ഭവനത്തിൽ ഉചിതമായ രീതിയിൽ സൽക്കരിച്ചില്ലെന്നുണ്ടോ? ഇല്ലെങ്കിൽ ജോലി മുക്കാലും തീർന്നിരിക്കെ, ഈ അവസാന നിമിഷത്തിൽ ഇത്രയും കോപം വരാൻ കാരണം? കയ്യിൽ കാശു വീഴാതെ സാഹേബ് ഉത്തരവിൽ ഒപ്പിടുകയില്ല. ഗൌഡത്തിയുടെ വീട്ടിൽ നടന്നതെന്താണെന്നറിയണം. തക്കസമയത്ത് പ്രശ്നം കുഴയുകയാണല്ലോ. ശേഷപ്പനും ദേഷ്യംവന്നു. ഇതേ വിചാരത്തോടെ ശേഷപ്പൻ സ്കൂളിൽ നിന്നും ഇറങ്ങി.

തഹസിൽദാർ തന്നെ കണ്ടിട്ടും കാണാത്ത മട്ടിൽ നടന്നു കളഞ്ഞല്ലോ— ആചാര്യർ അപമാനിതനായി. ആതിഥ്യം സ്വീകരിക്കാഞ്ഞതിൽ തന്നോട് അമർഷമായിരിക്കും. അദ്ദേഹത്തിനതു വേഗം മനസ്സിലായി. അതുകൊണ്ടിനി അവിടെയിരുന്നിട്ട് പ്രയോജനമില്ലെന്നുവെച്ച് ആചാര്യർ ഇറങ്ങിക്കഴിഞ്ഞിരുന്നു. നേരത്തെതന്നെ അസ്വസ്ഥമായിരുന്ന അദ്ദേഹത്തിന്റെ മനസ്സിപ്പോൾ പൂർണ്ണമായും സമതുലനാവസ്ഥ തെറ്റി. ഒരുപക്ഷേ അദ്ദേഹം സ്വയം ജാമ്യം നിൽക്കും. ആ പ്രതീക്ഷയോടെ കാസിം സാഹേബ് മുതലായവർ അദ്ദേഹത്തിന്റെ വഴിയും നോക്കിയിരുന്നു. ആചാര്യർ പുറത്തിറങ്ങിയയുടനെ സംഭവം എന്താണെന്നറിയാൻ അവർക്ക് ധൃതിയായി. ആചാര്യക്കാകട്ടെ, ഉടനെ ഗൌഡത്തിയെ കാണണം; കണ്ട് സംഗതികളെന്താണെന്നറിയണം. അപ്പോഴാണ് കാസിം സാഹേബ് അടുത്തു വന്നത്. ''ആചാര്യസ്വാമീ, വണ്ടി ഇന്ദുപുരത്തേയ്ക്ക് പോകാൻ ഒരുങ്ങിയിരിക്കുന്നു. വണ്ടിയുടെ ഒന്നിച്ചയയ്ക്കാൻ ദാദ വേണം: അവനെ വിടുവിച്ചില്ലേ?'' പരോക്ഷമായി തന്റെ വേവലാതി അറിയിച്ചു.

ആചാര്യക്ക് പെട്ടെന്ന് ഉത്തരം പറയാനായില്ല. ശേഷപ്പനും ഗൌഡത്തിയും കൂടി നടത്തിയ ഗൂഢാലോചന അദ്ദേഹത്തിന്റെ മനസ്സിനെ കീറിമുറിച്ചുകൊണ്ടിരുന്നു. ചിന്നപ്പൻ തന്നോടൊരു വാക്കുപോലും പറയാതെ, അധികാരിയുടെ വീട്ടിലിരുന്ന് മണിക്കൂറുകളോളം ചർച്ച നടത്തിയല്ലോ; അതിന്റെ രഹസ്യമെന്താണ്? ഈ ചിന്തകൾ തലയ്ക്കകത്തു നിറഞ്ഞിരിക്കെ, കാസിം സാഹേബിനോടെന്തുപറയാൻ? ''എല്ലാം ഈശ്വരേച്ഛപോലെ നടക്കും!'' അദ്ദേഹം നെടുവീർപ്പിട്ടു.

''ഇങ്ങനെ കടംകഥപോലെ സംസാരിച്ചാൽ ഞങ്ങൾക്കെങ്ങനെ മനസ്സിലാകാനാണ്? തഹസിൽദാർ എന്തുപറഞ്ഞു?'' കാസിം സാഹേബ് വളച്ചുകെട്ട് ഒഴിവാക്കി.

''തഹസീൽദാർക്ക് ഇനിയൊന്നും ചെയ്യാനാവില്ല. എല്ലാ ചരടുകളും ഗൌഡത്തിയുടെ കൈകളിലാണ്. അതിനു് അവരെക്കാണാനാണ് ഞാൻ പോകുന്നതു്.'' ആചാര്യർ മുന്നോട്ടു നീങ്ങി.

ആചാര്യരുടെ മറുപടി കാസിം സാഹേബിനെ തൃപ്തിപ്പെടുത്തിയില്ല. എന്നാൽ ഒരു ചോദ്യംകൂടി ചോദിക്കാൻ അയാൾക്കു് ധൈര്യമുണ്ടായില്ല. മിണ്ടാതെ ആചാര്യരുടെ പിന്നാലെ നടന്നു. ശേഷപ്പൻ ഇതെല്ലാം കാണുന്നുണ്ടു്. ഗൌഡത്തി, ആചാര്യരെ കാണുമ്പോൾ ഒരുപക്ഷേ അധീരയായേക്കാം—അവർ തങ്ങളുടെ ഗൂഢാലോചന മുഴുവൻ അദ്ദേഹത്തോടു പറഞ്ഞേക്കും. അയാൾ അപ്പോൾതന്നെ പുറപ്പെട്ടു. എന്നാൽ ആ സന്ദർഭത്തിലാണ് ഉസ്മാൻ വന്നു് തഹസിൽദാർ വിളിക്കുന്നെന്നു് പറഞ്ഞതു്. ഗത്യന്തരമില്ലാതെ ശേഷപ്പൻ അങ്ങോട്ടുപോയി.

അകത്തു് തഹസിൽദാർ ഭാര്യയോടു വാദിക്കയായിരുന്നു ''ആ ആചാര്യരെപ്പോലൊരു അഹങ്കാരിയില്ല! അയാളെ വിളിച്ചു വരുത്തി താൻ എന്നെ എന്തിനാണു് അപമാനിച്ചതു്?'' ഈ ചോദ്യം ശേഷപ്പൻ കേട്ടു. ശേഷപ്പൻ എത്തിയിരിക്കുന്നുവെന്നു് ഉസ്മാൻ അറിയിച്ചപ്പോൾ തഹസിൽദാർ ചർച്ച നിർത്തി സ്വസ്ഥാനത്തു വന്നിരുന്നു. ശേഷപ്പനെ വിളിച്ചു. ''എന്താ ശേഷപ്പാ ഇതിന്റെയർത്ഥം? ആ ആചാര്യൻ അവിടെ നിന്നിരുന്നപ്പോഴാണ് നിങ്ങൾ ദാദയുടെ ജാമ്യം റദ്ദു ചെയ്യുവാൻ പറഞ്ഞതു്? എന്തുപണിയാണിതു്? അക്കാര്യം പറയാനാണ് നിങ്ങൾ വന്നതെന്നു് ഞാൻ ഊഹിച്ചിരുന്നു അതുകൊണ്ടാണു് അയാളോടു മിണ്ടാതിരുന്നതു്. ഇപ്പോളൊന്നും ചോദിക്കാതെ, പറയാതെ കടന്നു കളഞ്ഞിരിക്കയാണു്. എന്തായാലും ഏറ്റവും വലിയ അഹങ്കാരിയാണ് ആ ബ്രാഹ്മണനെന്നു തോന്നുന്നു'' തഹസിൽദാർ വിഷയം എടുത്തിട്ടു. ശേഷപ്പനതു മതിയായിരുന്നു. ബാളാചാര്യരെക്കുറിച്ചു് പറയാനുദ്ദേശിച്ചതെല്ലാം ബോധിപ്പിക്കുന്നതിനു് ഇതവസരം നൽകി. ശങ്കരപ്പഗൌഡർ ജീവിച്ചിരുന്ന കാലംമുതൽ ആ ആചാര്യർ നടത്തിവരുന്ന ചെയ്തികളെക്കുറിച്ചു് ആദ്യന്തം വിവരിച്ചു. ഇപ്പോൾ ഇരുപുരത്തെ രാജപുരോഹിതനാകാൻ പോകുന്നതുകൊണ്ടുള്ള തലക്കനമാണു്. അയാളുടെ അഹങ്കാരം തകർക്കാൻ ഒരൊററ മാർഗ്ഗമേയുള്ളു. ദാദയെ ത്തുറുങ്കിലടയ്ക്കുക—ബാളാചാര്യരുടെ സ്വാധീനശക്തി സ്വയം ഉരുകിയൊലിക്കുമെന്നു് ശേഷപ്പൻ അഭിപ്രായപ്പെട്ടു.

''തൽക്കാലത്തേയ്ക്കു് ജാമ്യം റദ്ദുചെയ്തു് തുറുങ്കിലാക്കുക. ഒരു മാസത്തിനകത്തു് വല്ലവിധത്തിലും ഹാവന്നൂർക്കാരെ കേസു് നടത്തിക്കാൻ പ്രേരിപ്പിക്കയും ചെയ്യാം.'' ശേഷപ്പൻ അഭിപ്രായപ്പെട്ടു. അയാൾ പ്രകോപിക്കപ്പെട്ടിരിക്കയാണ്. ഇനി ഏതു് ഹീനകൃത്യത്തിനും അയാൾ തയ്യാറാണു്. എന്നാൽ തഹസിൽദാർക്കു് അതു് ഹിതമായിരുന്നില്ല. അദ്ദേഹം ചിന്നപ്പൻ കൊടുത്ത ജാമ്യം റദ്ദുചെയ്യുന്നതു് ശരിയാണു്. എന്നാൽ മറെറാരാൾ ജാമ്യം നൽകിയാൽ അതു വേണ്ടെന്നു പറയാനാവുമോ?

ശേഷപ്പന്റെ ഇടനെഞ്ചു പൊട്ടി. അയാൾ കേണപേക്ഷിച്ചു. തന്റേയും ഗൌഡത്തിയുടേയും മാനം എങ്ങനെയെങ്കിലും രക്ഷിക്കണം. തഹസിൽദാർ ആകെ മടുത്തിരിക്കുന്നു.

''ആട്ടെ, നോക്കാം. ഇന്നു് കേസു് വിളിച്ചപ്പോൾ പരാതിക്കാരൻ ഹാജരില്ലെന്നു് റിക്കാർഡു ചെയ്തിരിക്കുന്നോ എന്നു് ഗോപാലരായരോടു് ചോദിക്കൂ. ഈ കേസിന്റെ അന്വേഷണ ഡയറി എന്നോടു ചോദിച്ചെഴുതിയാൽ മതിയെന്നു് പറയൂ. കൂടാതെ നാളത്തെ ഗംഗാപൂജ ആ നാരായണാചാര്യർ ചെയ്യേണ്ടതില്ല; അതു് മററാരെയെങ്കിലും ഏൽപിച്ചേക്കൂ.'' അദ്ദേഹം ശേഷപ്പനെ പറഞ്ഞയച്ചു.

രുഗ്മിണീബായി അകത്തിരുന്നു് അവരുടെ സംഭാഷണം കേൾക്കുകയായിരുന്നു. ബാളാചാര്യർ സംസാരിച്ചു പോയതു മുതൽ അവരുടെ മനസ്സു് ആകെ കുഴഞ്ഞിരിക്കയാണു്. ''ദാദ, അവന്റെ അച്ഛന്റെ ഏക പുത്രനാണു്.'' ആ വാക്കുകൾ അവരുടെ മാതൃഹൃദയത്തെ ഇളക്കി കളഞ്ഞിരുന്നു. ശേഷപ്പൻ ഇറങ്ങിപ്പോയതും അവർ ഭർത്താവിന്റെ മുമ്പിൽ വന്നുനിന്നു. ''ഇത്തരം ആളുകളുടെ വാക്കുകേട്ടു് നിങ്ങൾ മകനെ അച്ഛനിൽ നിന്നകററുകയാണു്. അതിന്റെ പാപം അവസാനംവരെ പിന്തുടരും. ഉണ്ടായിരുന്ന ഒരു കുഞ്ഞിനെ ദൈവം വിളിച്ചുകൊണ്ടുപോയി. നിങ്ങളുടെ ഇത്തരം ചെയ്തികൾ കണ്ടിട്ടും നിങ്ങൾക്കിനി മക്കളെത്തരാൻ ദൈവം കുരുടനൊന്നുമല്ല.'' അവർ സ്ത്രീ സഹജമായ നൈഷ്ഠൂര്യം പ്രകടിപ്പിച്ചു.

തഹസീൽദാർ കൃഷ്ണരായർക്കു് ഭാര്യയുടെ വാക്കുകൾ ഇടിത്തീയായി മാറി. ''ചുററികത്തഹസീൽദാർ'' എന്നു് പ്രസിദ്ധനാണു് കൃഷ്ണരായർ. അദ്ദേഹത്തിന്റെ മുമ്പിൽ നിന്നു് സംസാരിക്കാൻമാത്രം ധൈര്യം ആർക്കുമില്ലായിരുന്നു. ആജാനുബാഹു; വിശാലമായ നെററിത്തടം; കൊമ്പൻമീശ, അദ്ദേഹത്തിന്റെ മുഖത്തുനോക്കി സംസാരിക്കാൻ ദേശ്പാണ്ഡെ, ദേശായി തുടങ്ങിയവർക്കുപോലും സാധ്യമായിരുന്നില്ല. എങ്കിലും കൃഷ്ണരായർ പത്നിയെ ഭയപ്പെട്ടിരുന്നുവെന്നതു് ഒരു യാഥാർത്ഥ്യമാണു്. അതിനും കാരണമുണ്ടായിരുന്നു. കഠിനമായ ദാരിദ്ര്യം അനുഭവിച്ചുകൊണ്ടാണു് അദ്ദേഹം ചെറുപ്പത്തിൽ പഠിച്ചിരുന്നതു്. ആഴ്ചയിലൊരു ദിവസമെന്ന ക്രമത്തിൽ ഓരോ വീട്ടിൽ നിന്നും ആഹാരം കഴിച്ചാണു് വിദ്യാഭ്യാസം ചെയ്തതു്. രുഗ്മിണീബായിയുടെ അച്ഛൻ ഈ പയ്യന്റെ ബുദ്ധിശക്തിയിൽ സന്തോഷിച്ചു് അവനെ മരുമകനാക്കാനുള്ള ഔദാര്യം കാണിച്ചതാണു്. അന്നുമുതൽ അദ്ദേഹം ഭാര്യയെ ഭാഗ്യലക്ഷ്മിയെന്നു കരുതി പൂവിട്ടു് പൂജിക്കുകയാണു്. അതിലാശ്ചര്യമില്ലല്ലോ! രുഗ്മിണീബായിക്കാണെങ്കിൽ അന്യാദൃശമായ അഹങ്കാരവും. മക്കളുണ്ടായില്ലെന്ന ഒരു കുറവുണ്ടായിരുന്നു. ഒരു കുട്ടി ഉണ്ടായിരുന്നതും ഒരു വയസ്സാവുന്നതിനിടയ്ക്കു് മരിച്ചു. അതോടെ അവർക്കു് വലിയ ശുണ്ഠിയാണു്. ഇന്നു് പ്രത്യേകിച്ചും ബാളാചാര്യരുടെ ഉപദേശം അവരെ വല്ലാതെ നൊമ്പരപ്പെടുത്തിയിരുന്നു. ഭർത്താവിന്റെ അനീതികൾ കാരണമാണു് തനിക്കു് കുട്ടികൾ ഉണ്ടാകാതിരിക്കുന്നതെന്ന അവരുടെ അഭിപ്രായം സ്ഥിരീകരിക്കപ്പെട്ടിരിക്കുന്നു. അതുകൊണ്ടിപ്പോൾത്തന്നെ ദാദയെ വിളിച്ചു് മേച്ചിപ്പിക്കണമെന്നു് അവർ നിർബ്ബന്ധപൂർവ്വമായ ആജ്ഞ നൽകി. തഹസീൽദാർ തലതാഴ്ത്തി സമ്മതിച്ചു. അതല്ലാതെ പോംവഴിയില്ലായിരുന്നു.

ദാദയെ വിളിച്ചുകൊണ്ടുവരാൻ ഉസ്മാനെ പറഞ്ഞയച്ചു. അവനെ ഉച്ച മുതൽ ഗോപാലരായരുടെ കച്ചേരിയിൽ ഇരുത്തിയിരിക്കയാണ്. തഹസിൽ ദാരുടെ ഉത്തരവ് കിട്ടുന്നതുവരെയും കുറ്റവാളിയായ ദാദ കച്ചേരിവിട്ട് പോകാൻ പാടില്ലെന്ന് പോലീസുകാർക്ക് നിർദ്ദേശം നൽകിയിരുന്നു. ഉസ്മാൻ വന്ന് വിളിച്ചപ്പോൾ ദാദയെ അങ്ങോട്ടയയ്ക്കേണ്ടിവന്നു. ഗോപാലരായർ അവന്റെ പിന്നിലായി സാഹേബ് ഇരിക്കുന്നിടത്തേയ്ക്ക് ചെന്നു. അതോടൊപ്പം ചിന്നപ്പൻ ജാമ്യം റദ്ദുചെയ്യാൻ കൊടുത്ത കടലാസുകൾ സാഹേബിന്റെ ഒപ്പിനായി കൊണ്ടുവന്നു.

ഗോപാലരായർ കടലാസുകൾ സാഹേബിന്റെ സമക്ഷത്തിൽ വെച്ചു. അതുകണ്ടപ്പോൾ സാഹേബിന്റെ മുഖമാവും പെട്ടെന്ന് മാറി. പുരികങ്ങൾ ചുളിഞ്ഞു. മീശയുടെ അറ്റങ്ങൾ വിറച്ചുതുള്ളി. ''റിട്ടയർ ചെയ്യാറായി. എന്നിട്ടും മജിസ്ട്രേട്ടിന്റെ മുമ്പിൽ ഒരു കേസന്വേഷണറിപ്പോർട്ട് ഉണ്ടാക്കി വെയ്ക്കാൻ നിങ്ങൾ പഠിച്ചിട്ടില്ല. പരാതിക്കാരൻ ഹാജരില്ലെങ്കിൽ കേസ് തള്ളിക്കളയണം. ഇത് നിങ്ങൾക്കറിയില്ലെന്നോ? പരാതി തള്ളിയാൽ പിന്നെ കുറ്റവാളിയെ മോചിപ്പിക്കണം. ജാമ്യം റദ്ദുചെയ്യുവെന്നുംപറഞ്ഞ് പോലീസിലേല്പിക്കണമെന്ന് എന്തിനാണ് കുറിപ്പ് എഴുതിവെച്ചിരിക്കുന്നത്?'' അദ്ദേഹം വിറപ്പിച്ചു.

''ഇവിടുന്ന് ആ ശേഷപ്പനോട് എന്തോ പറഞ്ഞയച്ചിരുന്നുവത്രെ...ഏതായാലും നോട്ടീസ് കൊടുത്തിട്ടില്ല...അവധിക്കുവെച്ചതാണെന്ന് കേസ് ഡയറി എഴുതിയാൽ ഒക്കെ ശരിയാവും.'' ഗോപാലരായർ എന്തോ ഓർമ്മിപ്പിക്കാനെന്നോണം ഒരു പ്രതിനിർദ്ദേശം അവതരിപ്പിച്ചു.

''ഇനി മൂന്നുദിവസത്തിൽ ആർ. ഡി. ഒ. ഇവിടെ ക്യാമ്പുചെയ്യാൻപോകയാണ്. പരാതിക്കാരൻ വരാതിരുന്നിട്ടും കേസ് തള്ളിക്കളഞ്ഞില്ലെന്ന് ആ ദാദ ഒരു ഹർജി എഴുതിയിട്ടാൽ കഥ കഴിഞ്ഞതുതന്നെ. ഈ കുറിപ്പുകളൊക്കെ കള്ളത്തരമെന്ന് തോന്നിയാൽ നിങ്ങളുടെ ഗതിയെന്തായിരിക്കും? ശേഷപ്പൻ പറഞ്ഞെന്നുംവെച്ച് നിങ്ങൾ ഇങ്ങനെ എഴുതുമോ? ശരി, ഉടനെ പോയി കേസ് തള്ളിയിരിക്കുന്നുവെന്ന് എഴുതിക്കൊണ്ടുവരൂ. ആ ദാദയെ വിളിച്ചുകൊണ്ടുവരാൻ പറഞ്ഞിരുന്നല്ലോ? അവൻ എവിടെ?''

അല്പനിമിഷങ്ങൾക്കകം അനേകം വികാരങ്ങളും വർണ്ണങ്ങളും മുഖത്ത് തെളിഞ്ഞുമാഞ്ഞു. ഇപ്പോൾ പൂർവ്വസ്ഥിതി പ്രാപിച്ചിരിക്കയാണ്.

''ബാഹർ ആരോപി ഹാജർ ഹൈ സാബ്''—ഉസ്മാൻ വിളിച്ചുപറഞ്ഞു.

കൃഷ്ണരായർ എഴുന്നേറ്റ് വെളിയിൽവന്നു. അവിടെ പോലീസുപാറാവിൽ ദാദ നില്പുന്നു. ''ഹാവന്തർക്കാരെ അടിച്ച കുറ്റവാളി നീയാണോ?'' അദ്ദേഹം അന്വേഷിച്ചു.

''അതെ എജമാനേ.'' ദാദ തലയാട്ടി.

''പരാതിക്കാരൻ ഹാജരാവാത്തതുകാരണം നിന്റെ പേരിലുള്ള കേസ് തള്ളിയിരിക്കുന്നു. നിനക്ക് വീട്ടിൽ പോകാം.'' അദ്ദേഹം ഉത്തരവായി.

ദാദയുടെ കണ്ണുകളിൽ കൃതജ്ഞത നിറഞ്ഞുതുളുമ്പി. എന്തുചെയ്യണമെന്നറിഞ്ഞില്ല. അല്പസമയം മൗനമായി നിന്നു. പിന്നീട് തഹസിൽദാരെ നമസ്കരിച്ച്, നേരെ ബാളാചാര്യരുടെ കൂടാരത്തേക്ക് നടന്നു. ആചാര്യരുടെ ഇല്ലത്തിനടുത്തെത്തിയപ്പോൾ കോൽക്കാരൻ മല്ലൻ അവനെ കണ്ടു. "അനിയാ, നിന്റെ ഗോത്രംപറഞ്ഞ് അധികാരിയുടെ വീട്ടിൽവെച്ച് ആചാര്യസ്വാമിയും ശേഷപ്പനും തമ്മിൽ ഉഗ്രമായ വാക്കേറ്റം നടക്കുകയാണ്; നീയെങ്ങനെ ഗ്രാമക്കച്ചേരിയിൽനിന്നും ഇവിടെയെത്തി?" അയാൾ ചോദിച്ചു.

"റാവുസാഹേബ് കേസ് തള്ളിക്കളഞ്ഞ് എന്നെ വിട്ടു." അത്രയും പറഞ്ഞ് ദാദ അധികാരിയുടെ ഭവനത്തിനുനേരെ ധൃതിയിലോടി. കോൽക്കാരൻ മല്ലനും അവനെ അനുഗമിച്ചു.

ഇവൻ എത്തുന്നതിനുമുമ്പായിത്തന്നെ ബാളാചാര്യരും കുറേ ആളുകളും ഗൌഡരുടെ ഭവനത്തിൽ നിന്നിറങ്ങിയിരുന്നു. ദാദ അദ്ദേഹത്തിന്റെ കാലിൽ വീണു. "അങ്ങയുടെ പുണ്യംകൊണ്ട് ഞാൻ രക്ഷപ്പെട്ടു."

ആചാര്യർക്ക് സന്താപമാണോ, സന്തോഷമാണോ എന്ന് പറകവയ്യ. "എല്ലാം ശ്രീഹരിയുടെ ഇച്ഛ!" അദ്ദേഹത്തിന്റെ കണ്ഠം ഇടറി.

കോൽക്കാരൻ മല്ലൻ മുമ്പിൽക്കണ്ട എല്ലാവരോടും ഈ വിവരം പറഞ്ഞു. "ദാദയെ ഘോഷയാത്രയായി കൊണ്ടുപോകണം." കാസിംസാഹേബ് ആവേശത്തോടെ അഭിപ്രായപ്പെട്ടു. "വണ്ടിയുടെകൂടെ ഇരുപുറത്തും പോകാൻ ദാദയെ ആവശ്യമുണ്ട്." ആചാര്യർ അയാളുടെ ആവേശത്തിന് തണ്ണീരൊഴിച്ചു.

അധികാരിയുടെ ഭവനത്തിൽ മറ്റൊരു പ്രതികരണമാണുണ്ടാക്കിയത്. കലകണ്ഠി ശേഷപ്പൻ അവിടെത്തന്നെ നിന്നിരിക്കയായിരുന്നു. ഈ വാർത്ത കേട്ടപാടെ ഗൌഡത്തി വല്ലാതെ പരിഭ്രമിച്ചു. "കലകണ്ഠീ, ഇരുനൂറുരൂപ വെള്ളത്തിൽപോയി. അതങ്ങ് പോട്ടെ. നാട്ടുകാർക്ക് എതിർ നിന്നവളെന്ന ചീത്തപ്പേരും കിട്ടിയല്ലോ." അവർ നെടുവീർപ്പിട്ടു. ശേഷപ്പൻ ഉമിനീർ കുടിച്ചിറക്കി: "പരിഭ്രമിക്കേണ്ടതില്ല. തഹസിൽദാർ എന്തെങ്കിലും ഒരു പുതിയ തന്ത്രം കണ്ടെത്തിയിരിക്കും." പക്ഷേ, പാർവ്വതിയമ്മ അതു ശ്രദ്ധിച്ചതേയില്ല. എന്തോ ഒരു വലിയ തെറ്റ് താൻ ചെയ്തിരിക്കുന്നുവെന്ന് അവർക്ക് തോന്നി. തലയ്ക്കു കൈകൊടുത്ത് അവർ ചിന്തയിൽ മുഴുകി.

നേരം ഇരുട്ടി. ജോലിക്കാരൻ വന്ന് ദീപം വെച്ചപ്പോൾ പ്രകാശം പരന്നു. പാർവ്വതിയമ്മ ദീപം തൊഴുതു. ശേഷപ്പനേയും നമസ്കരിച്ചുകളയാമെന്നുവെച്ച് അവർ നോക്കി. അയാൾ നേരത്തെ സ്ഥലം വിട്ടിരുന്നു. പാർവ്വതിയമ്മയുടെ ശരീരവും മനസ്സും തളർന്നിരിക്കയായിരുന്നു. അവർക്ക് എഴുന്നേൽക്കാൻപോലും സാധിച്ചില്ല. അപ്രതീക്ഷിതവും അപൂർവ്വവുമായ ആ പരാജയം അവരെ നന്നെ ക്ഷീണിപ്പിച്ചു കളഞ്ഞു. ഒരു പാവം സ്ത്രീ! താനെന്തിന് ഈ കുഴപ്പത്തിൽച്ചെന്നുചാടി? അവർ ദുഃഖിതയായി. ശങ്കരപ്പഗൌഡർ കണ്ണടച്ചതിനുശേഷം ഗൌഡത്തിയെന്ന നിലയ്ക്ക് തറവാടിന്റെ മാനം രക്ഷിക്കണമെന്ന സദുദ്ദേശം

മാത്രമാണു് തന്റെ ഈ ദുരന്തത്തിനു കാരണമായിത്തീർന്നതു്. ഇനിയെന്തു്? അവരുടെ മനസ്സിൽ ഈ ചോദ്യം ഉയർന്നുവന്നു. ഏതായാലും മേലാൽ ശേഷപ്പന്റെ ഉപദേശം കേൾക്കാൻ വയ്യ. ബാളാചാര്യരുടെ മുഖം നോക്കാൻ ഇനിയൊട്ടു് സാദ്ധ്യവുമല്ല. സ്വന്തം ഗ്രാമത്തിൽ തന്നെ തനിക്കു് പിന്തുണയില്ലാതായിരിക്കുന്നു! സ്വന്തം ജീവനേക്കാളേറെ ഗൌഢരുടെ വീടും വംശവും കാത്തുപോന്നിരുന്ന ദാദ കൈവെടിഞ്ഞു.

പാർവ്വതിയമ്മയ്ക്കു് ഭയം തോന്നി. ഇക്കാലമത്രയും തറവാടിന്റെ പ്രശസ്തി തനിക്കു് ധൈര്യം പകർന്നുതന്നു; എന്നാലിപ്പോൾ എല്ലാം ഉരുകിപ്പോയിരിക്കുന്നു: പാമള്ളിയാകെ തന്നെ ചൂണ്ടിക്കാട്ടി ചിരിക്കുക! ഇനി ആരെ വിശ്വസിക്കും? ആരോടുപദേശം ചോദിക്കും? താനും തന്റെ കുട്ടികളും ഇത്രപെട്ടെന്നു് അനാഥരായി തീർന്നല്ലോ! വലിയ തറവാടു്; ആല നിറയെ നാൽക്കാലികൾ; ഒരു പററം ജോലിക്കാർ; ഗ്രാമത്തിനു ചുററും വയലുകൾ—തന്റെ മാനം കാക്കുന്നതിനു് ഇതൊന്നും സഹായകമല്ലാതായിരിക്കുന്നു. പാർവ്വതിയമ്മ പെട്ടെന്നു് തന്റെ ആങ്ങളയെ ഓർമ്മിച്ചു. തന്റെ മകളെ കല്യാണം കഴിച്ചുകൊടുക്കാൻ ശങ്കരപ്പഗൌഢർ സമ്മതിച്ചില്ലെന്ന കാരണത്തിന്മേൽ ദേഷ്യപ്പെട്ടുപോയവനാണു് ഈ ലിങ്കപ്പൻ. അവൻ പിന്നീടൊരിക്കലും ഗൌഢരുടെ ഉമ്മറപ്പടി കയറിയിട്ടില്ല. ഇപ്പോഴാകട്ടെ അവനെ ശരണംപ്രാപിക്കാതെ ഒരു വഴിയുമില്ല. ഗൌഢർ മരിച്ചപ്പോൾപോലും തന്നെക്കണ്ടു് രണ്ടു വാക്കു പറയാൻ തോന്നാത്ത ആങ്ങളയുടെ കാലുപിടിക്കണോ? അവരൊന്നു ശങ്കിച്ചു. പക്ഷേ, ഇപ്പോൾ മറെറാരുപായമില്ല. ഈ ചിന്തകൾ കാരണം പാർവ്വതി അമ്മയ്ക്കു് അന്നുറക്കം വന്നില്ല.

ആ രാത്രി ഉറങ്ങാൻ കഴിയാത്ത മറെറാരു വ്യക്തി രുഗ്മിണീബായിയാണു്. അവരുടെ നിർദ്ദേശാനുസരണം അന്നു വൈകുന്നേരം തഹസിൽദാർ ബാളാചാര്യരെ വിളിപ്പിച്ചു; ഗംഗാപൂജ നടത്തിച്ചുതരണമെന്നു് അപേക്ഷിച്ചു. രുഗ്മിണീബായി തന്റെ അപേക്ഷ സ്വീകരിക്കണമെന്നു് കെഞ്ചി. എന്നാൽ ആചാര്യർ ധർമ്മസങ്കടത്തിൽ പെട്ടിരിക്കയായിരുന്നു. കന്യാഗതസ്നാനത്തിനു് മന്ത്രം ചൊല്ലിക്കൊടുക്കുക; തീർത്ഥശ്രാദ്ധം ചെയ്യിക്കുക ഇതു രണ്ടും താൻ ചെയ്യില്ലെന്നു് ഗംഗയെതൊട്ടു് അദ്ദേഹം ആണയിട്ടിരിക്കുന്നു. ''ഈ ഒരു കാര്യത്തിനുമാത്രം എന്നെ നിർബ്ബന്ധിക്കരുതു്. ഇതു നാരായണൻ തന്നെ ചെയ്യണം. അവനെത്തന്നെ ഏൽപിച്ചേക്കൂ.'' ഗത്യന്തരമില്ലാതെ ആചാര്യർ പറഞ്ഞു. രുഗ്മിണീബായിക്കു് അടക്കാനാവാത്ത കോപം വന്നു. ''ദാദയെ മോചിപ്പിച്ചതും തെററായിപ്പോയല്ലോ.'' അവർ പറഞ്ഞു.

ബാളാചാര്യരുടെ സമീപനം രണ്ടു സ്ത്രീകളിലുമുണ്ടാക്കിയ പ്രതികരണം ഭിന്നമായിരുന്നു. പാർവ്വതിയമ്മ രാത്രി മുഴുവൻ വേദനിച്ചു; രുഗ്മിണിയമ്മ അപമാനിതയായി ഉറക്കമൊഴിച്ചു് കഴിച്ചുകൂട്ടി.

# 31

അടുത്ത ദിവസം നേരം പുലർന്നപ്പോൾ തഹസിൽദാർ ഗോപാലരായരെ വിളിപ്പിച്ചു. ഡിവിഷണൽ ആപ്പീസിൽനിന്നു വന്ന കത്തു് അയാളെ കാണിച്ചു. മഹാരാജാവു് പാദള്ളിക്കു് എഴുന്നള്ളുകയാണു്. അദ്ദേഹത്തെ സ്വാഗതം ചെയ്യുന്നതിനാവശ്യമായ വിപുലമായ ഒരുക്കങ്ങൾ ചെയ്യണം. അതിനു് ശേഷപ്പനു് നിർദ്ദേശം നൽകാൻ പറഞ്ഞു. ഗോപാലരായർക്കു് ആ വാർത്ത ഒരു ഇടിത്തീയായിരുന്നു. ഓരോ ഗ്രാമത്തിലുംചെന്നു് ആതിഥ്യം സ്വീകരിക്കുന്ന റവന്യൂവകുപ്പുകാർതന്നെ മററുള്ളവർക്കുവേണ്ടി ആതിഥ്യം ഒരുക്കുകയോ? അപമാനകരം! പക്ഷേ, സാഹേബിനോടു് എതിർചോദ്യം പാടില്ല. അല്ല—അദ്ദേഹം എന്തുചെയ്യാൻ? ആർ. ഡി ഒ. തന്നെ മഹാരാജാവിൻെറ സേവയ്ക്കു് അരയ്ക്കു് മുണ്ടുകെട്ടി നിൽക്കുമ്പോൾ പിന്നെ മററുള്ളവർ അനുസരിക്കാതെ ഒക്കുമോ? തലയാട്ടിയാൽ വാലും ആടും. അതു് ഔദ്യോഗിക പെരുമാററച്ചട്ടങ്ങളിലെ ഒരു വ്യവസ്ഥയാണല്ലോ.

ഗോപാലരായർ ശേഷപ്പനോടു് ഇക്കാര്യം പറഞ്ഞു് കളിയാക്കാൻ തുടങ്ങി: ''നമ്മളൊക്കെ ഇനിയും റിട്ടയർ ചെയ്യുന്നതാണു നല്ലതു്. ഇനി ഈ തൊഴിൽ ചെയ്യുന്നതിൽ ഒരർത്ഥവുമില്ല. ആ നാടുവാഴിക്കു് ആകെക്കൂടി നൂറു സർവ്വേ നമ്പർ കാണുമോ എന്തോ! നമ്മുടെ ഡിവിഷണൽ ആപ്പീസർ പോയി അയാളുടെ കാലുപിടിക്കണോ? തലവിധി!'' ഗോപാലരായർ ഈ കാലദോഷത്തെ കുറിച്ചോർത്തു് ഏറെ വിഷാദിച്ചു.

ശേഷപ്പനു് ആശ്വാസം. ഇന്നലത്തെ സംഭവം തൻെറ പരാജയത്തിലവസാനിച്ചു. മാത്രമോ, തഹസിൽദാരുടെ കണ്ണിൽ താൻ കാശിനുകൊള്ളാത്തവൻ. എന്നാലിപ്പോൾ സദ്യക്കു വേണ്ട ഏർപ്പാടു ചെയ്യണം. തഹസിൽദാർ തന്നെ ശരണം പ്രാപിക്കും. അപ്പോൾ പഴയ പരാജയത്തിനൊക്കെ പരിഹാരം കണ്ടുകൊള്ളാമെന്നും അയാൾ ഉറച്ചിരിക്കയാണു്. ആർ. ഡി. ഒ. ക്യാമ്പുചെയ്യാൻ പോകുന്നുവെന്ന വാർത്തയും അയാൾക്കു് പ്രതീക്ഷകളുളവാക്കി. ശ്യാമരായരുടെ നിയമനം നടക്കാതിരിക്കണം. അതൊരു പ്രധാന ആവശ്യമായിരുന്നു.

മഹാരാജാവു് വരാൻ പോകുന്നുവെന്ന വാർത്ത ശ്യാമരായർ മുഖേന ബാളാചാര്യരും ജാഗീർദാരുടെ കൃഷിക്കാരും അറിഞ്ഞിരുന്നു. വലിയ മാളികയുടെ മുററത്തുതന്നെ മണ്ഡപം തയ്യാറാക്കണമെന്നു് തീരുമാനിക്കപ്പെട്ടു. ഹാവനൂർ ഗൌഡർ ഇരുപതു കട്ടിവിരിപ്പു് അന്നു വൈകുന്നേരത്തിനകത്തുതന്നെ കൊടുത്തയയ്ക്കാമെന്നു് പറഞ്ഞയച്ചു. വലിയ മാളികയിലെ പൂമുഖത്തുതന്നെ ദർബാറിനുള്ള ഏർപ്പാടുകൾ ചെയ്യാമെന്നും തീരുമാനിച്ചു. ജാഗീർദാരുടെ കൃഷിക്കാരിൽ ചിലർ വണ്ടി തെളിച്ചു് അയൽ ഗ്രാമങ്ങളിലേക്കു് പോയിട്ടുണ്ടായിരിക്കുന്നു—മുളയും കട്ടിവിരിപ്പും കൊണ്ടുവരാൻ. മഹാരാജാവിൻെറ ബന്ധുവായ യശവന്തരായർ അജറാണിയിൽ നിന്നുവരും. മണ്ഡപത്തിൻെറ

''ഇതു നേരാണല്ലോ. നിങ്ങളുടെ അപേക്ഷ അനുസരിച്ച് മാമയെ വിട്ടിരിക്കയാണ്; എന്നാൽ ന ളു് അവനെ എങ്ങനെ രക്ഷിക്കമെന്ന് ഒന്നു കണ്ടറിയണം.'' അധികാര പ്രതീക്ഷിതമായി പൊട്ടിത്തെറിച്ചു.

ആചാര്യർ മിണ്ടിയി എന്നാൽ അന്തരാത്മാവ് നൊമ്പരപ്പെട്ടു. തന്റെ പ്രതിജ്ഞ; തഹസീൽ ടെ രോഷം; മാമയുടെ മോചനം—ഇവതമ്മിലുള്ള ബന്ധമെന്താണ്? അഴിക്കുന്തോറും കൂടിവരുന്ന കുരുക്ക്—ഇതാണോ ജീവിതത്തിൻെറ പരമനിഗൂഢത? വരുന്നതുവരട്ടെ. ''ശരി.'' അദ്ദേഹം പറഞ്ഞു. ഈ മനസ്സൈര്യം കൈവരിക്കാതെ ജീവിതത്തെ നേരിടാൻ സാദ്ധ്യമല്ല. ജീവിതമെന്ന ഈ പടവാളെടുത്ത് എന്തെങ്കിലും ബലഹീനൻ വിജയിച്ചിട്ടുണ്ടോ? എങ്കിലും കരളിൽ തീക്ഷ്ണമായൊരു മുറിവേററിരിക്കയാണ്. ജീവിച്ചുപോകുന്നതിനുള്ള പിഴയാണ് ഈ വേദന. ആചാര്യർക്ക് ഈ വേദന ചെറുപ്പംമുതൽക്കേ കൂട്ടുകാരനായിരുന്നു. അതിനോടുകൂടെ സൗഹൃദം പാലിക്കാമെങ്കിൽ ജീവിതം ചിന്താരഹിതമായിരിക്കും. എന്നാൽ വേദനയുടെ മുഖം അനുനിമിഷം മാറിക്കൊണ്ടിരിക്കയാണു്.

ചിന്തകൾ ഒന്നിനുപുറകേ ഒന്നായി ആക്രമിച്ചുകൊണ്ടിരുന്നു. ആചാര്യരുടെ ചുവടുകൾ പതറിയില്ല. മുഖഭാവത്തിൽ യാതൊരുവിധ പരിണാമവും കാണാനില്ല. പുറമേയ്ക്ക് അത്യന്തം ശാന്തനായിരുന്നു. അകത്ത് ഹൃദയം ഇളകിമറിഞ്ഞു. സാവധാനം നടന്നു വീട്ടിലെത്തി. ആചാര്യപത്നി, ആററിൽച്ചെന്നു കുളിച്ച്, ഈററനോടെ വെള്ളംചുമന്നു് ഇല്ലത്തെത്തിയതേയുള്ളു. ആചാര്യർ മിണ്ടിയില്ല. സംസാരിക്കണമെന്ന് അദ്ദേഹത്തിന്റെ ഭാര്യയും ആഗ്രഹിച്ചില്ല. അവർ ഈശ്വരവിഗ്രഹത്തിനു മുമ്പിൽ നെയ്ത്തിരി കത്തിച്ചുവെച്ച് പുരന്ദരദാസൻെറ ഒരു കീർത്തനം പാടിക്കൊണ്ട് അടുക്കളജോലിയിൽ വ്യാപൃതയായി. ആ സ്വരവും പാട്ടും പാരവശ്യവും ഗാനത്തിൻെറ പിറകിൽ തുടിക്കുന്ന ആത്മശക്തിയിലുള്ള വിശ്വാസവുംകൂടി അപാര കരുണാപ്രവാഹമായി ഒഴുകിവന്ന് ആചാര്യരുടെ പൊള്ളുന്ന കരളിൽ അമൃതവർഷം ചെയ്തു. ആചാര്യർ ഉത്സാഹം പൂണ്ടു. ഒരു തോർത്ത് ചുമലിലിട്ട് അദ്ദേഹം സ്നാനത്തിനിറങ്ങി. ഇന്നുപുരം മഹാരാജാവ് ശനിയാഴ്ചയാണ് പാറശ്ശാലയിൽ എഴുന്നള്ളുന്നതു്. ഉത്സവത്തിനു വരാറുള്ളതുപോലെ പരിസരഗ്രാമവാസികൾ സ്ഥലത്തെത്തിത്തുടങ്ങി. സ്വന്തം ബന്ധുജനങ്ങളെ സ്വീകരിക്കുന്നതിൽ പാറശ്ശാലക്കാർ വ്യാപൃതരായി. ബന്ധുക്കളില്ലാത്തവർ മഠങ്ങളിലും മററും കൂടി. മഹാരാജാവ് പാവങ്ങൾക്കായി അയച്ചുകൊടുത്ത ചോറുംനിറച്ച വണ്ടികൾ ഒന്നിനുപിറകേ ഒന്നായി വന്നപ്പോൾ പ്രാന്തപ്രദേശമാകെ മഹാരാജാവിൻെറ വരവിനെപ്പററി വാർത്ത പ്രചരിപ്പിച്ചിരുന്നു. പാറശ്ശാലയിലെ ജനജീവിതം ഉണർന്നു കഴിഞ്ഞിരിക്കുന്നു. മഹാരാജാവിനെ ഒന്നുകാണാൻ സർവ്വരും ഉൽക്കണ്ഠയോടെ കാത്തിരുന്നു. പാറശ്ശാലയിലെ പൊതുജീവിതം മുമ്പൊരിക്കലും ഇതുപോലെ അവിസ്മരണീയമായൊരു ചരിത്രസംഭവത്തിന് സാക്ഷ്യംവഹിച്ചിരുന്നില്ല. സകല വേദനങ്ങളിലും മഹാരാജാവിനെ സ്വീകരിക്കാനുള്ള ഒരുക്കം ചെയ്തുവന്നു.

ഇന്ദുപുരത്തുനിന്നു് മഹാരാജാവു് പാമള്ളിയിലെത്തണമെങ്കിൽ കൃഷ്ണാനദി കടക്കാതെ നിവൃത്തിയില്ല. നദിയിൽ ചെറുതായി വെള്ളപ്പൊക്കം ഉണ്ടായിരിക്കുന്നു. അതുകൊണ്ടു് തോണി അതീവ ശ്രദ്ധയോടെ തുഴയണം. ഈ ഉത്തരവാദിത്വം അരയരുടേതായിരുന്നു. ശനിയാഴ്ച രാവിലെ അരയരുടെ വേഷഭൂഷാദികൾ കാണേണ്ടതുതന്നെയായിരുന്നു. വർണ്ണപ്പകിട്ടാർന്ന പുതുവസ്ത്രങ്ങൾ ധരിച്ചു്, നെററിയിൽ ചന്ദനംകൊണ്ടു് വരക്കുറിയിട്ടു്, പുലർച്ചെ മുതൽ അരയർ ആററിൻകരയിൽ സമ്മേളിച്ചു. അവരുടെ ആർപ്പും വിളിയും ആവേശവും ആർഭാടവും കണ്ടവർക്കു് സാധാരണയായി പാമള്ളിയിൽ കാണാറുള്ള അരയരാണെന്നു് തോന്നിയില്ല; ഏതോ പുതിയ ലോകത്തുനിന്നും ഇറങ്ങിവന്നതാണെന്നേ തോന്നൂ.

അരമനയിലെ കാര്യസ്ഥനായ ശ്യാമരായർ, ബാളാചാര്യർ, യശവന്തറാവു പമോൽ, മാമ ഇത്രയുംപേർ ഒരു വള്ളത്തിൽ മുൻകൂട്ടി അക്കരെ ചെന്നിരിപ്പുണ്ടു്. അവർ മഹാരാജാവിന്റെ വഴിയുംനോക്കിയിരുന്നു. നദിക്കരയിൽ നവവധുവിനെപ്പോലെ അലങ്കരിച്ച മഹാരാജാവിന്റെ വള്ളം, മധുരപ്രതീക്ഷകളുമായി കാത്തുകിടന്നു. നദീതീരം ഒച്ചയും ബഹളവും തിക്കും തിരക്കും കാരണം മുഖരിതമായിരുന്നു.

റവന്യൂഡിവിഷണൽ ആപ്പീസർ അന്നുരാവിലെതന്നെ സ്ഥലത്തെത്തിയിരുന്നു. അദ്ദേഹത്തിന്റെ സൌകര്യങ്ങൾ നോക്കണം. അതുകൊണ്ടു് തഹസീൽദാർക്കു് ഈ സംഘത്തോടൊപ്പം വരാൻ പററിയില്ല. മഹാരാജാവു് വള്ളത്തിലിരുന്നു് പാമള്ളിത്തീരത്തിലെത്തുമ്പോൾ ആർ.ഡി.ഒ., തഹസീൽദാർ, ശേഷപ്പൻ മുതലായവർചേർന്നു് സ്വീകരിക്കാൻ തയ്യാറായിരിക്കണമെന്നു് തീരുമാനിക്കപ്പെട്ടിരുന്നു.

അന്തരീക്ഷം പ്രതീക്ഷാനിർഭരമാണു്. അപ്പോൾ എട്ടു കതിരസ്സവാരിക്കാർ നല്ല ഉയരമുള്ള ഗുജറാത്തിക്കുതിരകളുടെ പുറത്തുനിന്നും നദിക്കരയിലിറങ്ങി. അവിടെ തടിച്ചുകൂടിയ ജനങ്ങൾ മഹാരാജാവെത്തിയെന്നു വിചാരിച്ചു് സ്വീകരിക്കാനായി മുന്നോട്ടാഞ്ഞു. അവർ നിരാശരായി. ഇനി അരമണിക്കൂറിനകം മഹാരാജാവു് സ്ഥലത്തെത്തുമെന്ന വാർത്തമാത്രം അവർക്കു ലഭിച്ചു.

അകലെനിന്നു് കതിരസ്സവാരിക്കാരെ കണ്ട പാമള്ളിയിലെ ആളുകൾ മഹാരാജാവിനെ കണ്ണുനിറയെ ഒരുനോക്കു കാണാൻ കൂട്ടംകൂട്ടമായി ഇറങ്ങി. സാധാരണയായി വള്ളം അടുപ്പിക്കാറുള്ള കടവുവിട്ടു്, ചളുപ്പില്ലാത്ത ഉപ്പു് പാടത്തിനടുത്തു് മഹാരാജാവിനെ ഇറക്കാനുള്ള ഏർപ്പാടു് ചെയ്തിരുന്നു. ഉദ്യോഗസ്ഥന്മാർ അവിടെ സമ്മേളിച്ചിരിക്കുന്നു. സാധാരണക്കാർക്കു് ഈ ഏർപ്പാടു് അറിയില്ലായിരുന്നു; അതുകൊണ്ടു് അവർ പതിവു കടവിലേയ്ക്കു് ധൃതിയിൽ ഓടുകയാണു്.

മഹാരാജാവിന്റെ കതിരസ്സാറാട്ടു് അക്കരെയിൽ വന്നുനിന്നു. എതിരേൽക്കാൻവന്ന ആൾക്കൂട്ടത്തെക്കണ്ടു് അദ്ദേഹം പുഞ്ചിരിച്ചു. ആ പുഞ്ചിരി അകലെനിന്നു കാണാമായിരുന്നു. പ്രതീക്ഷിച്ചുകൊണ്ടിരുന്നതിനാൽ ഇപ്പോൾ അവർക്കു്

എല്ലാം കാണാൻ കഴിവുണ്ടായിരിക്കുന്നു. മഹാരാജാവ് എതിരേൽപ്പ് സ്വീകരിച്ചു; അദ്ദേഹം വള്ളത്തിനടുത്തേയ്ക്കു വന്നു. വലിയ പ്രമാണിമാരെ ചുമലിലിരുത്തി വള്ളത്തിലിറക്കുന്ന സമ്പ്രദായം അവിടെ നിലവിലുണ്ടായിരുന്നതുകൊണ്ട്, അരയർ മഹാരാജാവിന്റെ വാഹനമാകാൻ മുന്നോട്ടുവന്നു. എന്നാൽ മഹാരാജാവ് അതിനു സമ്മതിച്ചില്ല. അദ്ദേഹം വള്ളത്തോടു ബന്ധിച്ച മരപ്പലകയിലൂടെ നടന്ന് വള്ളത്തിൽ വന്നുനിന്നു.

നദി അത്രയേറെ വിസ്തൃതമല്ല. അതുകൊണ്ട് അരയർക്ക് തുഴയാൻ വലിയ പണിയില്ലായിരുന്നു. ഇപ്പോഴാം പുതുവെള്ളം വന്ന് നിറഞ്ഞിരിക്കുന്നു. നല്ല ഒഴുക്കുമുണ്ട്. അരയർ വെറുതേ നിന്നതേയുള്ളുവെങ്കിലും, അലകളിലാടിക്കൊണ്ട് വള്ളം ഒഴുക്കിനൊത്തു നീങ്ങി. കാററ് അനുകൂലമായി വീശിയിരുന്നതു കാരണം ഒഴുക്കിന് വേഗത കൂടിയിരുന്നു. വള്ളം ഉപ്പുപാടത്തിനടുത്തെത്തി. മഹാരാജാവിന്റെ ദർശനത്തിനായി കടവിൽ സമ്മേളിച്ചവർക്ക് വലിയ നിരാശയായി.

വള്ളം ഉപ്പുപാടത്തിനടുത്തെത്തിയപ്പോഴാം അരയൻ ഒരവൻ തന്റെ കരവിരുതും മനസ്സാന്നിദ്ധ്യവും ഏകകാലത്തു് പ്രയോഗക്ഷമമാക്കി, പുഴയുടെ ഒഴുക്കിൽ പെട്ടിരുന്ന വള്ളത്തെ പെട്ടെന്ന് കരയിലേയ്ക്ക് തിരിച്ചു. കരയിൽ സമ്മേളിച്ചിരുന്നവരുടെ ജയഘോഷം തിരകളുടെ ശബ്ദത്തോടു മത്സരിച്ചു. കൊമ്പുവിളിക്കാർ ഇടതടവില്ലാതെ കൊമ്പു വിളിച്ച് മഹാരാജാവിന്റെ ആഗമനവാർത്ത പത്തു ദിക്കുകളിലേയ്ക്കും എത്തിച്ചു. കുഴലൂത്തുകാരുടെ വാദ്യങ്ങളും മുഴങ്ങി. ആർ. ഡി. ഒ. സായ്‌ഹേബ് കൈലേസ് വീശി മഹാരാജാവിന് സ്വാഗതമോതി.

ഉപ്പുപാടത്തിനടുത്ത് നിലം ഉണങ്ങിയിരിക്കുമെന്നുവെച്ചാണ് വള്ളം അവിടെ അടുപ്പിക്കാൻ വ്യവസ്ഥ ചെയ്തതു്. എന്നാൽ വെള്ളപ്പൊക്കം കാരണം ഇവിടെയും ചളി നിറഞ്ഞുനിൽപുണ്ടായിരുന്നു. മഹാരാജാവിനെ എവിടെ ഇറക്കും? എല്ലാവരും പരിഭ്രമിച്ചു. അരയൻ ബസപ്പൻ മുന്നോട്ടുവന്ന് താൻ മഹാരാജാവിനെ മുതുകിലേററിക്കൊണ്ടു പോകാമെന്ന് കാര്യസ്ഥനോടു സൂചിപ്പിച്ചു. എന്നാൽ മഹാരാജാവിനതു് ഇഷ്ടമായിരുന്നില്ല. സവാരിക്കാർ കയറിയിരുന്ന ഒരു കുതിരയെ കൊണ്ടുവരാൻ അദ്ദേഹംതന്നെ പറഞ്ഞതോടെ എല്ലാവരുടെയും വേവലാതി അസ്തമിച്ചു.

സവാരിക്കാരൻ ചാത്തൻ ഉടനെ തന്റെ കുതിരയുടെ ശരീരം തുടച്ച് ജീനിയിട്ട് വള്ളത്തിനടുത്തേയ്ക്കു കൊണ്ടുവന്നു. മഹാരാജാവ് വള്ളത്തിൽ നിന്നിറങ്ങി ആ കുതിരപ്പുറത്തു കയറി. കുതിര രണ്ടുചുവട് മുന്നോട്ടുവെച്ചിരിക്കെ, അപ്പോഴത്തേയ്ക്കും നദിയിൽ ഒഴുകുന്ന ഒരു മുൾപ്പടർപ്പ് അതിന്റെ കാലിൽ ഉടക്കി. കുതിര ഭയന്ന് മുൻകാൽപൊക്കി ഒരേ നിൽപുനിന്നു. മഹാരാജാവും പരിഭ്രമിച്ച് അതിന്റെ കടിഞ്ഞാൺ പിടിച്ചുവലിച്ചു ഒഴുക്കിന്റെ ശക്തിയും ആളുകളുടെ ബഹളവും കാഹളത്തിന്റെ മുഴക്കവും കാരണം അമ്പരന്ന കുതിര ഒഴുക്കിനൊത്തു് എടുത്തുചാടി. മഹാരാജാവടക്കം സകലരും കുഴങ്ങിപ്പോയി.

ദാമ അപ്പോൾ വള്ളത്തിൽനിന്നും മഹാരാജാവിന്റെ സാധനങ്ങൾ ഇറക്കുന്ന ജോലിയിലേർപ്പെട്ടിരിക്കുകയായിരുന്നു. മഹാരാജാവിന്റെ കുതിര, ഭ്രാന്തു കാട്ടിയതു് അവന്റെ കണ്ണിൽപെട്ടു. അവൻ പെട്ടെന്നെടുത്തുചാടി കുതിരയുടെ മുമ്പിലെത്തി അതിന്റെ കടിഞ്ഞാണിൽ പിടിച്ചു. കുതിര ഒഴുക്കിലേയ്ക്കു ചാടിയിരുന്നതുകൊണ്ടു് അതിനു നിലകിട്ടാതെ നീന്തുകയായിരുന്നു. ദാമ അതിനെ പിടിച്ചുവലിച്ചു് കരയ്ക്കു നേരേ നടത്തി. മഹാരാജാവു് നല്ല കുതിരസ്സവാരിക്കാരനായതുകൊണ്ടു് നീന്തുന്ന കുതിരയെ അദ്ദേഹം വിട്ടിരുന്നില്ല. ഏതായാലും ദാമയുടെ മനസ്സാന്നിദ്ധ്യം കാരണം കുതിര കരപറ്റി, മഹാരാജാവു് വലിയൊരു വിപത്തിൽനിന്നും രക്ഷപ്പെട്ടു. ആളുകൾ ദാമയെ പ്രശംസിച്ചു.

വള്ളത്തിൽ ചുമന്നുകൊണ്ടുവന്ന കുതിരവണ്ടി വീണ്ടും മഹാരാജാവിന്റെ മുമ്പിലെത്തി. എന്നാൽ അദ്ദേഹം അതിൽ സഞ്ചരിക്കാൻ കൂട്ടാക്കിയില്ല. കാൽനടയായിത്തന്നെ തന്റെ പൂർവ്വികരുടെ വലിയ മാളികയിൽ പോകണമെന്നായിരുന്നു അദ്ദേഹത്തിന്റെ ആഗ്രഹം. വാദ്യഘോഷങ്ങളോടെ മഹാരാജാവിനെ എഴുന്നള്ളിച്ചുകൊണ്ടുപോകാൻ ആഗ്രഹിച്ചിരുന്ന ആളുകൾ നിരാശപ്പെട്ടു. അദ്ദേഹം നടന്നുതുടങ്ങി. പിന്നിലായി ആർ. ഡി. ഒ., തഹസിൽദാർ, ബാളാചാര്യർ തുടങ്ങിയവർ നടന്നു.

നടന്നുകൊണ്ടിരിക്കെ മഹാരാജാവു് എന്തോ ഓർത്തിട്ടെന്നപോലെ ബാളാചാര്യരോടു് അന്വേഷിച്ചു: ''നമ്മുടെ കുതിരയുടെ കടിഞ്ഞാൺ പിടിച്ചുനിർത്തിയല്ലോ, ആ പയ്യൻ ഏതാണു്?''

''അവനോ? അങ്ങയുടെ ശിലേദാരാണു്, മഹാരാജാവേ! അവന്റെ ശരിയായ പേരു് ഭീമസേനൻ. എന്നാൽ അവന്റെ കളിക്കൂട്ടുകാർ ദാമ എന്നാണു് വിളിക്കുന്നതു്. ഇപ്പോൾ അതവന്റെ പേരായിരിക്കുന്നു.'' ആചാര്യർ മറുപടി നൽകി.

''അവൻ ഗുസ്തിപിടിക്കുമോ?''

''ഈ പ്രദേശത്തെല്ലാംവെച്ചു് വലിയ ഫയൽമാനാണു്, മഹാരാജാവേ.''

''ഏതായാലും പാളേളിയിലെ രത്നംതന്നെ അവൻ.'' മഹാരാജാവു് സംതൃപ്തിയോടെ പുഞ്ചിരിച്ചു.

ഈ സമയത്തു് അവർ മഹാദ്വാരത്തിനടുത്തെത്തിയിരുന്നു. മഹാദ്വാരത്തിൽ നിറകുടങ്ങൾ പിടിച്ചുനിന്നിരുന്ന സുമംഗലികൾ മഹാരാജാവിന്റെ പാദങ്ങളിൽ അഭിഷേകമായി വെള്ളമൊഴിച്ചു. ഈ വരവേൽപ്പു് മഹാരാജാവിനു് അസഹ്യമായി തോന്നി. എന്നാൽ ഗ്രാമത്തിലെ മുഴുവൻ പെൺകൊടികളും വന്നു് ഓരോരുത്തരായി തിലകം തൊടുവിച്ചു് ആരതി നടത്തിയപ്പോൾ അദ്ദേഹത്തിന്റെ കരൾ നിറയെ വിവിധ വികാരങ്ങൾ ഉണർന്നുവന്നു് കണ്ണുകൾ നനഞ്ഞു.

ഗോപാലകൃഷ്ണക്ഷേത്രത്തിനടുത്തെത്തിയപ്പോൾ ദേവദർശനത്തിന് അകത്തുകടക്കേണ്ടിവന്നു. പത്തുരൂപ കാണിക്കയർപ്പിച്ച് അദ്ദേഹം തിരിച്ചുവന്നു. തീർത്ഥശ്രാദ്ധത്തിന് ആളുകളേയുംകൂട്ടി നദിയിലേയ്ക്ക് പോയിരുന്ന നാരായണാചാരിക്ക് ഈ വിവരം കേട്ട് വിഷമംതോന്നി. ദേവാലയത്തിലെ ശാന്തിക്കാരനായ താൻ അവിടെ ഉണ്ടായിരുന്നെങ്കിൽ തനിക്കും പത്തുരൂപ ദക്ഷിണ കിട്ടുമായിരുന്നു. അയാൾ പിറുപിറുത്തു. അത്ര മാത്രമോ? തനിക്കുപകരം അവിടെ ബാലാചാര്യർ ഹാജരുണ്ടായിരുന്നു. പിന്നെ കുറെ നാളുകൾ അയാൾക്കിതൊരു ദുഃസ്വപ്നമായി മാറി.

മഹാരാജാവ് അവിടെനിന്നും വലിയ മാളികയുടെ മുമ്പിലെ മൈതാനത്തിലെത്തി. അവിടെ നിന്നാൽ സ്കൂളും, ഗ്രാമക്കച്ചേരി ഇവയൊക്കെ കാണാമായിരുന്നു; സ്കൂളിൽ കെട്ടിയിരുന്ന യവനികകൾ കണ്ട് അതെന്താണെന്ന് അന്വേഷിച്ചു.

''തഹസിൽദാർ ഗ്രാമത്തിൽ ക്യാമ്പുചെയ്യുകയാണ് മഹാരാജാവേ.'' ബാലാചാര്യർ വ്യംഗ്യഭംഗിയോടെ മറുപടി പറഞ്ഞു.

''തഹസിൽദാർ സ്കൂളിൽ കുടിപാർത്താൽ കുട്ടികൾ എവിടെപ്പോകും?'' അദ്ദേഹം മന്ദസ്മിതം പൊഴിഞ്ഞ് തമാശയായി ചോദിച്ചു. തഹസിൽദാരുടെ മുഖം തിരിച്ചറിയാൻ പററാത്തവണ്ണം കറുത്തുപോയെന്നതായിരുന്നു അതിന്റെ ഫലം.

തഹസിൽദാരുടെ പത്നി രുഗ്മിണീബായി സ്കൂളിന്റെ ജനലിലൂടെ മഹാരാജാവിനെ നോക്കിനിൽക്കുകയായിരുന്നു. കസവുകരയുള്ള പട്ടുതലപ്പാവ്, നല്ല വെളുത്ത മേലങ്കി, പാദങ്ങളിൽ കസവുവെച്ച പാദരക്ഷകൾ, ആജാനബാഹുശരീരം. ഇതൊക്കെ കണ്ട് അവർ സ്വയം പറഞ്ഞു: ''അതുകൊണ്ടു തന്നെയാണ് അദ്ദേഹം മഹാരാജാവായിരിക്കുന്നത്!'' എന്നാൽ അദ്ദേഹത്തിന്റെ തൊട്ടടുത്തു നിന്നിരുന്ന തന്റെ ഭർത്താവ് തീരെ ക്ഷീണിതനായി കാണപ്പെട്ടു. തഹസിൽദാരുടെ അധികാരഗർവ്വ് തരിമ്പും കാണാനില്ല. ആൾക്കൂട്ടത്തിലൊരാളായി തന്റെ ഭർത്താവ് നിൽക്കുന്നതുകണ്ട് അവർ അസ്വസ്ഥയായി. മഹാറാണികൂടി വരികയാണെങ്കിൽ തന്നെ പരിചയപ്പെടുത്തിത്തരാമെന്ന് ഉള്ള പറഞ്ഞിരുന്ന തന്റെ ഭർത്താവ് അജ്ഞാത അതിഥിയായി അഗണ്യകോടിയിൽ തള്ളപ്പെട്ടിരിക്കയാണ്.

ആർ. ഡി. ഒ. മഹാരാജാവിനെ വലിയ മാളികയിലേയ്ക്ക് ആനയിച്ചശേഷം അനുജ്ഞവാങ്ങി ക്യാമ്പിലേയ്ക്ക് തിരിച്ചുവന്നു.

ശേഷപ്പന്റെ ക്യാമ്പും തൽക്കാലം അവിടെത്തന്നെയായിരുന്നു. ഇന്നയാൾക്ക് ആർ. ഡി. ഒ. സാഹേബിന്റെ ക്യാമ്പ് ക്ലാർക്കിനോടൊപ്പം സമ്പർക്കമുണ്ടാക്കാനൊത്തു. ഡിവിഷണൽ ആപ്പീസ് ശിരസ്തദാർ മകാപ്പൻ പണ്ട് കോടതി ക്ലാർക്കായിരുന്ന കാലം മുതൽക്കുതന്നെ ശേഷപ്പന്റെ അടുത്ത ചങ്ങാതിയായിരുന്നു. അടുത്തെങ്ങാനും ക്യാമ്പ് ഉണ്ടെങ്കിൽ ശേഷപ്പന് ക്ഷണനം ലഭി

കാറുണ്ടായിരുന്നു. ഇപ്പോഴും സർവ്വേ. ശേഷപ്പന്റെതന്നെ മേൽനോട്ടത്തിലാണ്. അയാളറിയാതെ ഒന്നും നടക്കില്ല. ശേഷപ്പൻ വളരെ ധൃതിയിൽ വന്ന് ജക്കപ്പനെ കണ്ടിരുന്നു. അയാൾ ഊണുകഴിക്കാൻ തുടങ്ങുകയായിരുന്നെങ്കിലും വിട്ടില്ല. അധികാരിയുടെ പിന്തുടർച്ചാവകാശത്തർക്കം ഈ ക്യാമ്പിൽവച്ചുതന്നെ അന്വേഷിച്ച് തീരുമാനിക്കണമെന്ന ആഗ്രഹം അയാൾ പ്രകടിപ്പിച്ചു. അടുക്കളക്കാരൻ സുബ്ബരായർ ധൃതികൂട്ടിയതു കാരണം ഒന്നും പറയാതെ എഴുന്നേറ്റു.

ഊണുകഴിച്ച് റിക്കാർഡുകളെല്ലാം പട്ടക്കാരനെക്കൊണ്ടെടുപ്പിച്ച് ജക്കപ്പൻ വന്ന് കസേരയിൽ ചാരിയിരുന്നപ്പോൾ സംസാരിക്കാൻ നല്ല സൌകര്യം ലഭിച്ചു. ''ജക്കപ്പസ്വാമീ, കലകണ്ണിനിയമനം ശ്യാമരായർക്ക് കൊടുക്കരുതെന്ന് നാട്ടുകാരുടെ ഒരു ഹർജി കിട്ടിയിരുന്നില്ലേ? അത് അന്വേഷണത്തിനുവെയ്ക്കുന്നുണ്ടോ?'' ശേഷപ്പൻ ജിജ്ഞാസാഭരിതനായി ചോദിച്ചു.

''ആ ഹർജി സായ്‌വ് സ്വന്തം പേർസനൽ ഫയലിൽ വെച്ചിരിക്കയാണല്ലോ, ശേഷപ്പാ. നമുക്ക തോന്നിയതുപോലെ ചെയ്യാൻ ഈ സായ്‌വ് നമ്മുടെ നാടൻ സായ്‌വല്ല. അതിലും വിശേഷിച്ച് ഇദ്ദേഹം നിയമം കണിശമായി പാലിക്കുന്ന ആളാണ്. വാമൊഴിപോലും താൻതന്നെയാണന്വേഷിക്കുന്നത്. ശ്യാമരായരെ നിയമിക്കണമെന്ന് സായ്‌വ് റിമാർക്കെഴുതിയാൽ പിന്നെ തീർന്നു. അതുകൊണ്ട് ഉടൻ കുറിപ്പെഴുതി നിങ്ങളെ നിയമിക്കുന്നതിന് ഏർപ്പാട് ചെയ്തേക്കാം, പോരേ? ജക്കപ്പൻ അഭയമേകി. ''എന്നാൽ ഹർജിയിൽ ഒപ്പിട്ടവർ സ്റ്റേറ്റ്മെന്റ് കൊടുക്കാൻ ഒരുങ്ങിയിരിക്കയും വേണം. അതും സായ്‌വ് അന്വേഷണത്തിന് എടുത്തുകൂടായ്കയില്ല.'' അത്യാവശ്യം വേണ്ട ഉപദേശങ്ങളും അയാൾ നൽകി.

ശേഷപ്പന് അടക്കാനാവാത്ത ഉത്സാഹം. അവിടെനിന്നും എഴുന്നേറ്റ് പാർവ്വതിയമ്മയുടെ ഗൃഹത്തിലേയ്ക്കു വന്നു. ''അവകാശത്തർക്കം ഇതേ ക്യാമ്പിൽ വെച്ച് അന്വേഷിച്ച് തീരുമാനിക്കുമത്രെ. എന്നാലൊരു കാര്യം. ശ്യാമരായരുടെ നിയമനക്കാര്യവും അന്വേഷണത്തിനുവരും. അപ്പോൾ കൃഷിക്കാരോട് പറഞ്ഞ്, ഞാൻ പറഞ്ഞതുതന്നപോലെ ശരിയായ സ്റ്റേറ്റ്മെന്റ് കൊടുപ്പിക്കണം. ഇന്നുരാത്രിതന്നെ കൃഷിക്കാരെ വിളിപ്പിച്ച് എല്ലാം പറഞ്ഞുവെയ്ക്കണം.'' ആവശ്യമായ നിർദ്ദേശങ്ങൾ കൊടുത്തു് അയാൾ ഗ്രാമകച്ചേരിക്കു വന്നു.

കച്ചേരിയിൽനിന്ന് മറ്റൊരു കാര്യം മനസ്സിലായി. ക്ഷാമകാലത്ത് തക്കാവിക്കടം വാങ്ങിയവരെയെല്ലാം അന്ന് വൈകുന്നേരം കച്ചേരിക്ക് വിളിപ്പിക്കണമെന്ന് ആർ. ഡി. ഒ. ആജ്ഞാപിച്ചിരിക്കയാണ്. അന്നു വൈകുന്നേരം തന്നെ ആർ. ഡി. ഒ. തക്കാവിക്കടത്തെക്കുറിച്ച് വിചാരണ നടത്തും. ശേഷപ്പൻ ഞെട്ടി. തക്കാവിക്കടം വിതരണംചെയ്ത കണക്ക് ആവശ്യപ്പെട്ടാൽ എന്തുചെയ്യണം? അയാളുടെ തലപുകഞ്ഞു.

അന്നു വൈകുന്നേരം വിചാരണ നടന്നു. ശേഷപ്പന്റെ കരവിരുതുകൾ ഓരോന്നായി വെളിച്ചത്തുവന്നു. സാഹേബ് കൃഷിക്കാർ പറഞ്ഞതെല്ലാം എഴുതിയെടുത്തു. കൃഷിക്കാർ പറഞ്ഞ സംഖ്യ, സർക്കാർ കണക്കിൽ കാണിച്ച സംഖ്യയെക്കാൾ ഇരുപതു ശതമാനം കുറഞ്ഞതായി കണ്ടു. ശേഷപ്പൻ അതിന് ഒരു കഥയുണ്ടാക്കി പറഞ്ഞു. ''തക്കാവികടത്തിനു ജാമ്യം നൽകാൻ കഴിയാത്ത പാവങ്ങൾക്ക് ഈ സംഖ്യയിൽനിന്ന് ഇരുപതു ശതമാനം കുറച്ചുകൊടുക്കണമെന്ന് നാട്ടുമൂപ്പന്മാർ ആവശ്യപ്പെട്ടു. അതുകൊണ്ട് ഈ കൃഷിക്കാർക്കെല്ലാം സംഖ്യ കുറഞ്ഞതാണ്.''

എന്നാൽ ഇതെല്ലാം കേട്ട് കുത്തിയിരുന്ന മൂലയിൽവീട്ടിലെ ജമ്പണ്ണൻ എഴുന്നേറ്റുനിന്ന് ശേഷപ്പന്റെ ഉള്ളുകള്ളികൾ പുറത്താക്കി: ''കലക്റ്ററി പറയുന്നതെല്ലാം കളവാണേ! വേണമെങ്കിൽ ബാളാചാര്യരോടു ചോദിക്കൂ. തക്കാവികടത്തിന്റെ മൊത്തം സംഖ്യയിൽനിന്ന് 'സപ്ലൈ' ചിലവു കഴിച്ച് ബാക്കിയാണ് ഞങ്ങൾക്ക് തന്നത്.''

ഇതിനുശേഷം വിചാരണ കുറേക്കൂടി സൂക്ഷ്മമായി നടന്നു. ക്ഷാമകാലത്ത് മരാമത്തുപണികൾ ആരംഭിക്കണമെന്ന് ആവശ്യപ്പെട്ടുകൊണ്ടയച്ച ഹർജിയിൽ ഒപ്പിട്ടവർ ആരെന്ന് അറിയേണ്ടതുണ്ടായിരുന്നു. അവർ എഴുന്നേറ്റു നിൽക്കാനുത്തരവായി. ഒപ്പിടാത്ത കൃഷിക്കാരനാണെഴുന്നേറ്റത്. അതുകൊണ്ട് സാഹേബിന് കൂടുതൽ കാര്യങ്ങൾ അറിയാൻ കൗതുകം തോന്നി.

''അതെന്താ എജമാനേ, ഞാനും ചുണ്ടൊപ്പ് വെച്ചിരുന്നു.'' അവൻ പറഞ്ഞു.

''ശ്യാമരായരെ നിയമിക്കരുതെന്നപേക്ഷിക്കുന്ന ഹർജിയിലാണ് നീ ഒപ്പു വച്ചിരിക്കുന്നത്.'' സാഹേബ് വിവരം പറഞ്ഞു.

കൃഷിക്കാരൻ ഞെട്ടിപ്പോയി. ''ഛേ ഛേ! ശ്യാമരായർ ഞങ്ങൾക്കൊരുപദ്രവവും ചെയ്തില്ല. പിന്നെന്തിനാ അദ്ദേഹത്തിനെതിരായി ഹർജികൊടുക്കുന്നത്? ക്ഷാമകാലമായതുകൊണ്ട് ജനങ്ങൾക്ക് ജോലി നൽകണമെന്നപേക്ഷിക്കുന്ന ഹർജിയാണ്; അതിലൊപ്പിടണം എന്നുപറഞ്ഞു. ഒപ്പിട്ടു.'' കൃഷിക്കാരൻ സത്യസംഗതി മുഴുവൻ പറഞ്ഞു.

ശ്യാമരായർക്കെതിരായികൊടുത്ത ഹർജിയിൽ ഒപ്പിട്ടവർ ആരൊക്കെയെന്നു നോക്കിയപ്പോൾ പത്താളുകളുണ്ട്. അതിലൊന്ന് ഗൌഡത്തി പാർവ്വതിയമ്മ. അവരെ വിചാരണ സമയത്ത് വിളിപ്പിക്കണമെന്നു പറഞ്ഞപ്പോൾ ബാളാചാര്യർതന്നെ വേണ്ടെന്നു പറഞ്ഞു. സാഹേബ് ഗൌഡത്തിയുടെ ഭവനത്തിൽ ചെന്നന്വേഷിക്കാൻ സമ്മതിച്ചു.

സാഹേബ് ഭവനത്തിൽ ചെന്നതിനാൽ ഗൌഡത്തിക്ക് വലിയ സന്തോഷമായി. ശേഷപ്പൻ ചെയ്ത നല്ല കാര്യത്തിന് അവർ മനസാ കൃതജ്ഞത പറഞ്ഞു. എന്നാൽ ഈ സന്തോഷം വളരെനേരം ശേഷിക്കുന്നതായിരുന്നില്ല. സാഹേബ് കസേരയിൽ ചാരിയിരുന്നു ചോദിച്ചു: ''ശ്യാമരായരെ നിയമിച്ചാൽ ഈ നാട്ടിനൊക്കെ നാശമാകുമെന്നും ചീത്തപ്പേരുണ്ടാകുമെന്നും മറ്റും എഴുതിയിരിക്കുന്ന ഈ ഹർജിയിൽ നിങ്ങളാണോ ഒപ്പിട്ടിരിക്കുന്നത്?''

ഗൌഡത്തിക്ക് എന്തുപറയണമെന്നറിയില്ല. അവർ മൗനം പാലിച്ചു. ''പരിഭ്രമിക്കാനൊന്നുമില്ല. നിങ്ങൾക്കറിയാവുന്നതു പറയാം.'' സാഹേബ് ശാന്തമായി പറഞ്ഞു.

ഗൌഡത്തിക്ക് മറുപടി പറയേണ്ടിവന്നു. ''ഞാൻ ഒരു ഹർജിയും എഴുതിയിട്ടില്ല. പഞ്ചായത്തുകാർക്ക് ആ നിയമനം നടക്കുന്നതിൽ ഇഷ്ടമില്ലായിരുന്നത്രെ. പഞ്ചായത്തുകാരെ തള്ളിപ്പറയാനാവാതെ ഞാനും ഹർജിയിൽ ഒപ്പിട്ടതാണ്. ഞങ്ങളുടെ പണിക്കാരും മററും ഒപ്പിട്ടതും നേരാണ്.''

സാഹേബിൻെറ മുഖം രോഷംകൊണ്ടു ചുകന്നു. ഈ സംഭവത്തിൻെറ പിന്നിൽ നടന്ന കപടനാടകം അദ്ദേഹം മനസ്സിലാക്കി. എന്നാൽ കൂടുതൽ അറിയേണ്ട പലതുമുണ്ട്. ഹർജി എഴുതിയ വെങ്കണ്ണമാസ്റററെ ഹാജരാക്കാൻ നിർദ്ദേശിച്ച് അദ്ദേഹം ക്യാമ്പിലേക്കു നടന്നു.

മാസ്റ്റർ, സാഹേബിൻെറ മുമ്പിൽനിന്ന് വിറക്കുന്നു. കണ്ണുകളിൽനിന്ന് വെള്ളം ധാരയായി ഒഴുകി. അയാൾ ഇത്തരം വിചാരണ മുമ്പ് നേരിട്ടിരുന്നില്ല. ആദ്യത്തെ അനുഭവം. അയാളാകെ പേടിച്ചുവിറക്കുകയാണ്.

''ഹർജിയെഴുതാൻ ആരാണ് നിങ്ങളോടു പറഞ്ഞത്?'' ഇടിവെട്ടുന്ന ശബ്ദം.

വെങ്കണ്ണമാസ്റ്റർ നിലവിളി തുടങ്ങി. ''ഏമാനേ, ഞാൻ നേരുപറയാമേ, എൻെറ മക്കളാണെ നേരുപറയാമേ. ഞാൻ പാവമാണേ. കളവു പറഞ്ഞാൽ എൻെറ നാവു മുറിക്കാമേ! നേരേ പറയൂ. കഞ്ഞുകുട്ടികളുള്ളവനാണേ! വയററുപിഴപ്പിനു ചെയ്തതാണേ! നേരുപറയാമേ!'' പുറത്തുവീഴുന്ന ഇടിയിൽ നിന്നു രക്ഷപ്പെടാനെന്നമട്ടിൽ മാസ്റ്റർ പറഞ്ഞതുതന്നെ പറഞ്ഞുകൊണ്ടിരുന്നു.

''ശരി, ഹർജിയെഴുതാൻ പറഞ്ഞതാരാണ്?'' വീണ്ടും ചോദ്യം.

''പറയാമേ ഏമാനേ! ശേഷപ്പൻ പറഞ്ഞതാണേ! ഞാനെഴുതി. അദ്ദേഹം പറഞ്ഞതുപോലെ ഞാനെഴുതിയതാണ്. ഒരു ഹർജി ശ്യാമരായർക്കെതിരാണ്. അതിലുള്ള ചുണ്ടൊപ്പുകൾക്ക് പേരെഴുതിയതും ഞാനാണ്. വേറൊരു വെള്ളക്കടലാസിലും ഒപ്പിട്ടു. ഈ ചുണ്ടൊപ്പുകളുള്ള വെള്ളക്കടലാസ് ശ്യാമരായർക്കെതിരായ ഹർജിയുടെകൂടെ ശേഷപ്പൻ കൂട്ടിച്ചേർത്തു.'' മാസ്ററർ വീണ്ടും കരഞ്ഞുതുടങ്ങി.

ഗിബ്സൻ സാഹേബിനു വെങ്കണ്ണമാസ്ററരുടെ അവസ്ഥകണ്ട് അനുകമ്പ തോന്നി. ഒപ്പം ചിരിയും വന്നു. അയാളുടെ വിഷമം തീർക്കാനായി അദ്ദേഹം ചോദിച്ചു: ''എന്താണ് നിങ്ങളുടെ തൊഴിൽ?''

''തൊഴിലോ, ഒരു പള്ളിക്കൂടം നടത്തുന്നു. മാസത്തിൽ അഞ്ചാറുരൂപ ഫീസുകിട്ടും. കൊയ്ത്തുകാലത്തു് വയലിൽപോയി കററ ശേഖരിച്ചാൽ നാലുചാക്ക പോളും കിട്ടും. ശേഷപ്പൻെറ സഹായമില്ലെങ്കിൽ കൃഷിക്കാർ എന്നെ വയലിൽ കാലുകുത്താൻ സമ്മതിക്കില്ല. അതുകൊണ്ട് അദ്ദേഹം പറ

ഞ്ഞതുപോലെ ഹർജിയെഴുതി. ഇങ്ങനെ ഇവർ പറയുന്ന പണിചെയ്ത് വയററുപ്പിഴപ്പു നടത്തുന്നു. ഇതാണെൻെറ തൊഴിൽ.'' അയാൾ കണ്ണീരൊപ്പി.

സാഹേബ് അയാളെ വിട്ടു. അദ്ദേഹത്തിനും ദുഃഖംതോന്നി. പെട്ടെന്നൊരു തീരുമാനമെടുക്കാൻ സാദ്ധ്യമല്ലായിരുന്നു. പരിപാടി അവസാനിപ്പിച്ച് എഴുന്നേററപ്പോഴും അദ്ദേഹം നെടുവീർപ്പിട്ടു.

## 32

മഹാരാജാവ് തൻെറ പൂർവ്വികരുടെ നാടു മുഴുവൻ നേരിട്ടു കാണാൻ ആഗ്രഹിച്ചു. അദ്ദേഹത്തിൻെറ വംശം ജന്മമെടുത്തത് പാടള്ളിയിലായിരുന്നു. ആ പൂർവ്വസ്മരണ അദ്ദേഹം മറന്നിട്ടില്ല. പാടള്ളിപ്പരിസരത്തിലെ ഭൂമിയാകെ . അദ്ദേഹത്തിൻെറ പൂർവ്വികരുടെ പാദങ്ങളും പതിഞ്ഞതാണ്. ലക്ഷ്മീബായിയുടെ പേരിലുണ്ടായിരുന്ന ഭൂമിയെല്ലാം ഇപ്പോഴും മഹാരാജാവിൻെറ സ്വാധീനത്തിലായിരിക്കുന്നു. അദ്ദേഹത്തെ സംബന്ധിച്ചിടത്തോളം ഇത് ചരിത്രപ്രധാനമായൊരു സംഭവം. സ്വന്തം തറവാടിൻെറ മൂലസ്ഥാനമാണ് പാടള്ളി. ആ ഭൂമി അദ്ദേഹത്തിൻെറ കരളിൽ അസ്പഷ്ടമായ വികാരങ്ങളുണർത്തി. തൻെറ സ്വാധീനം കിട്ടിയ സ്വത്തെല്ലാം നടന്നുകണ്ട് കണ്ണിൻെറ കൊതി തീർക്കാൻ അദ്ദേഹം ആഗ്രഹിച്ചു.

കൂടാതെ ഗിബ്സൻ സാഹേബിനെ ഒന്നിച്ചുകൂട്ടണമെന്നും അദ്ദേഹം ആഗ്രഹിച്ചു. അടുത്തദിവസം ഞായറാഴ്ചയാണ്. ഗിബ്സൻ സാഹേബിന് ആപ്പീസ് ജോലിയില്ല. നടക്കാൻ പോകുന്നതിനിടയ്ക്ക് നായാട്ടും നടത്തി ഒന്നുരണ്ടു പുലികളെ വെടിവെയ്ക്കാമെന്നുംകൂടി മഹാരാജാവറിയിച്ചപ്പോൾ ഗിബ്സൻ സാഹേബ് സസന്തോഷം സമ്മതിച്ചു. ഗിബ്സൻ സാഹേബിന് ഈ നാടാകെ പുത്തനാണ്. ഇവിടത്തെ ജീവിതരീതികളും അത്ഭുതരമ്യപ്രദേശങ്ങളും നടന്നുകാണാൻ അദ്ദേഹത്തിനും ആഗ്രഹമുണ്ടായിരുന്നു.

അടുത്തദിവസം രാവിലെ പ്രാതൽ കഴിച്ച് എട്ടുമണിയോടെ രണ്ടുപേരും കുതിരപ്പുറത്തുകയറി പുറപ്പെട്ടു. മഹാരാജാവും നായാട്ടിന് പുറപ്പെടുന്നുവെന്നു കേട്ടതോടെ പുലിവേട്ടപ്പഴവന്മാർ കൂട്ടംകൂട്ടമായി പുറപ്പെട്ടു. യശവന്തറാവുപമൽ മഹാരാജാവിന്റെ മദ്ധ്യാഹ്നഭക്ഷണത്തിനേർപ്പാടു ചെയ്യാനായി ജാഗീർദാരുടെ തോട്ടത്തിലേയ്ക്ക് അതിരാവിലെ പോയിരിക്കയാണ്. ശിലേദാർ ലക്ഷ്മണനും കാസിം സാഹേബും മററും മഹാരാജാവിൻെറ പാചകക്കാരോടൊപ്പം നേരത്തേമുതൽ തോട്ടത്തിൽ ക്യാമ്പുചെയ്തിരിക്കുന്നു.

ദാര മഹാരാജാവിന്റെ കുതിരയുടെകൂടെ നായാട്ടിനു പോകണമെന്ന് ഉണ്ടാ വായിരിക്കുന്നു. അവൻ ഉത്സാഹത്തോടെ മഹാരാജാവിന്റെ കുതിരയെ പിടി ച്ചുകൊണ്ടുനടന്നു. മഹാരാജാവ് വലിയ മാളികയിൽനിന്നിറങ്ങി. അൽപ ദൂരം ചെന്നപ്പോൾ കാവിവസ്ത്രധാരിയായ എൺപതു വയസ്സുള്ള ഒരു പണ്ഡിതൻ അഭി മുഖമായി വരുന്നതുകണ്ടു. ആളുകൾ അവന്റെ പാദത്തിൽ തൊട്ട് നമസ്കരി ക്കുന്നു. ഗിബ്സൻ സാഹേബിന്റെ ജിജ്ഞാസയുണർന്നു. ദേശത്തിലെ അനേകം രഹസ്യങ്ങളിൽ ഒന്നായിരിക്കണം ഇതും. അദ്ദേഹം ശ്യാമരായരോട് ഇതെന്താണെന്നന്വേഷിച്ചു.

''ഇദ്ദേഹമാണ് നമ്മുടെ നാട്ടിലെ വല്യമഠത്തിലെ ഗുരുപീഠത്തിൽ എഴുന്ന ള്ളിയിരിക്കുന്ന 'ചരമൂർത്തി'! പദ്മപ്പൻ ഗ്രാമംവിട്ടുപോയതിനുശേഷം നാട്ടു പ്രമാണിമാരൊക്കെചേർന്ന് ഇദ്ദേഹത്തെ ആ സ്ഥാനത്തേയ്ക്ക് തിരഞ്ഞെടുത്തു.'' ശ്യാമരായർ ചുരുക്കി വിവരിച്ചു. ഗിബ്സൻ സാഹേബിന് അത്ഭുതം. അദ്ദേഹം മഹാരാജാവിന്റെ മുഖത്തുനോക്കി. മഹാരാജാവ് മറുപടിയായി ഒന്ന് മന്ദഹസിച്ചതേയുള്ളൂ. ഗിബ്സൻ സാഹേബിന്റെ വിസ്മയം, വിസ്മയമായവശേഷിച്ചു.

മഹാരാജാവ് ആദ്യം നദിക്കരയിലെ ജാഗീർദാരുടെ തുരുത്തിലേയ്ക്ക് വന്നു. തുരുത്ത് പകുതിയും വെള്ളത്തിലാണു കിടക്കുന്നു. ബാക്കി പകുതി യിൽ കുറെ ചെടികളും അമര, തുവര മുതലായവയും മാത്രം വളർന്നു നിൽക്കുന്നു. ഗ്രാമത്തിലെ കന്നുകാലികൾ അതെല്ലാം തിന്നുനടക്കുന്നു. ''വെള്ളം കയറി ഇനി രണ്ടു രണ്ടു ദിവസത്തിൽ തുരുത്താകെ മുങ്ങിപ്പോകുമെന്നാണു തോന്നു ന്നതു്. അതുകൊണ്ടാണ് ഗ്രാമത്തിലെ കന്നുകാലികളെ ഇങ്ങോട്ടു തെളിച്ചു വിട്ടിരിക്കുന്നതു്.'' അവിടത്തെ കർഷകനായ ഗണ്ഡൂർയല്ലി ശ്യാമരായ രോട് വിശദീകരിച്ചു.

തുരുത്തിനു മുമ്പിലുള്ള ജാഗീർദാരുടെ പത്തു സർവ്വേനമ്പർ ഭൂമി വേനൽക്കാ ലത്ത് ഒരുപണിയും കാണാതെ കാടുപിടിച്ചു കിടക്കുന്നതു് മഹാരാജാവിന്റെ കണ്ണിൽപെട്ടു. നിലം ഇങ്ങനെ തരിശായികിടക്കാൻ കാരണം എന്തെന്ന് ശ്യാമരായരോട് അദ്ദേഹം അന്വേഷിച്ചു. വലിയ മാളികക്കാരുടെ സ്വന്തം കൃഷിക്കായിവെച്ച നിലമാണിതു്. ബാപ്പുസാഹേബ് ഉണ്ടായിരുന്നപ്പോഴും അദ്ദേഹം വയലിന്റെ കാര്യം ശ്രദ്ധിച്ചിരുന്നില്ല. ബാപ്പുസാഹേബ് ആഷാ ഢപൗർണ്ണമിയ്ക്കുമുമ്പ് പുറപ്പെട്ടുപോയതാണ്. ഇനി മഹാരാജാവിന്റെ ഉത്ത രവാകാൻവേണ്ടി താൻ കാത്തിരിക്കയാണെന്ന് ശ്യാമരായർ പറഞ്ഞു.

മഹാരാജാവിന് ഭൂമിയുടെ അവസ്ഥകണ്ട് വിഷമംതോന്നി. ഇവിടെ ധാരാളം ഭൂമിയും അനാഥമായി കിടക്കുന്നു. കാടും പടലും വെട്ടിമാറ്റുക പോലും ചെയ്തിട്ടില്ല. മഹാരാജാവ് മറ്റൊരു വയൽകൂടി ചൂണ്ടിക്കാട്ടി, അതാരുടേതെന്ന് അന്വേഷിച്ചു. വേനലിൽ വയലുഴുതു് കുററിപോലും പിഴു തിട്ടില്ല. പുലിവേട്ടപ്പവന്മാരുടെ മൂപ്പ പറഞ്ഞു: ''എജമാനേ, അതു് ദേശ് പാണ്ഡെയുടെ കണ്ടമാണ്. കഴിഞ്ഞകൊല്ലം വരൾച്ചയായിരുന്നെങ്കിലും ഈ കണ്ടത്തിൽ നല്ല വിളവായിരുന്നു. 'ഇക്കൊല്ലം നേരിട്ട് കൃഷിചെയ്യുമെന്ന്

അവർ പറഞ്ഞയച്ചു. അതുകൊണ്ടു് കലകണ്ണി കുടിയാന്മാർക്കു് കൃഷിചെയ്യാൻ കണ്ടം കൊടുത്തില്ല. അവർ വന്നില്ല; കണ്ടത്തിൽ കൃഷിയിറക്കിയതുമില്ല! എങ്ങുനോക്കിയാലും മനുഷ്യന്റെ ദുരന്തകഥയുടെ പ്രതിച്ഛായ പരന്നതായി തോന്നി. ആരുടേയോ ഈർഷ്യ ഭൂമിയെ വന്ധ്യമാക്കിയിരിക്കയാണു്; അധികാരം ഭൂമി തൊടുന്നതിനെതിരായി നിരോധന ഉത്തരവു് പുറപ്പെടുവിച്ചിരിക്കയാണു്; വിത്തു് മുളപൊട്ടാത്തവണ്ണം സകല കുതന്ത്രങ്ങളും പ്രയോഗിക്കപ്പെട്ടിരിക്കുന്നു.

കുതിരകൾ കുന്നിൻപുറം നോക്കിനടന്നു. പാദള്ളി കുന്നു കഴിഞ്ഞാൽപിന്നെ മാൻകൂട്ടം വിഹരിക്കുന്നിടമാണു് നായാട്ടിനു പററിയ സ്ഥലം. നായാട്ടിനു് പുലിവെട്ടപ്പഴവന്മാരാണു് മാർഗ്ഗദർശികൾ. അവർ ആവേശത്തോടെ മുമ്പിൽ നടന്നു. അവർ കുന്നിൻപുറത്തെത്തി. പാദള്ളിയുടെ മുമ്പിലൂടെ ഒരു രേഖ പോലെ ഒഴുകുന്ന നദിയും പാദള്ളിയും ചിത്രത്തിലെന്നതുപോലെ അവിടെ നിന്നാൽ കാണാം. അവിടെ നിന്നാൽ അടുത്ത താഴ്‌വരയിൽ മഞ്ഞുമൂടിയ മരങ്ങൾക്കിടയിലൂടെ ഹാവനൂർ ഗ്രാമവും കാണാം. ആ ഭാഗത്തു നിന്നും കന്നുകാലിക്കൂട്ടം നടന്നുവരുന്നു. ഹാവനൂരിൽ മേച്ചിൽ സ്ഥലമില്ല. ഹാവനൂരിലെ കന്നുകാലികൾ പാദള്ളിയിലെ ഈ തരിശായി കിടക്കുന്ന മൊട്ടക്കുന്നിൽ മേയുക പതിവാണു്. മഹാരാജാവു് ആ കൂട്ടത്തിനുനേരെ കുതിരയെ തെളിച്ചു. കന്നുകാലികൾ വാലുംപൊക്കി ഓടാൻ തുടങ്ങി. കട്ടുതിന്നുകയായിരുന്ന പശുക്കൾ കള്ളന്മാരെപ്പോലെ പേടിച്ചോടുന്നതു കാണാൻ നല്ല കൗതുകമായിരുന്നു. പുലിവെട്ടപ്പഴവന്മാരുടെ ആർപ്പും ചിരിയും മൊട്ടക്കുന്നിൽ പ്രതിധ്വനിച്ചു.

''ഈ കള്ളക്കാലികളെ പിടിക്കുന്നതു് കള്ളന്മാരെ പിടിക്കുന്നതിലേറെ വിഷമമാണു്.'' ഹാവനൂരിലെ ഈ കള്ളക്കാലികളാണു് പാദള്ളിയിലെ വിളവു് മുഴുവൻ നശിപ്പിച്ചതെന്നു് ഒളവ ഖേദത്തോടെ പ്രഖ്യാപിച്ചു.

''ഇക്കാര്യത്തിൽ സർക്കാരിലേക്കു് ഹർജിയൊന്നും വന്നില്ലല്ലോ?'' റവന്യൂ ഡിവിഷണൽ ആപ്പീസർ അന്വേഷിച്ചു.

വിഷമത്തോടെനിന്ന ഒളവ മറുപടി പറയുന്നതിനു മുമ്പായി താഴെ ചതുപ്പുനിലത്തു് ഒരു മിന്നൽപ്പിണർപോലെ ഒരു മാൻകൂട്ടം ഓടിമറഞ്ഞു. അയാൾ സർവ്വവും മറന്നു് വിളിച്ചുപറഞ്ഞു: ''സ്വാമീ! മാൻകൂട്ടം!......പട്ടിയെ വിടൂ!'' മിന്നൽപ്പിണർപോലെ നായാട്ടിന്റെ ആവേശം എല്ലാവരിലും ഉണർന്നു. പട്ടികൾ ചങ്ങലകളിൽനിന്നും മോചിപ്പിക്കപ്പെട്ടു. അവ കുന്നിറങ്ങി; നിമിഷങ്ങൾക്കകം മാൻകൂട്ടത്തെ വളഞ്ഞു.

ആഷാഢമാസത്തെ പേമാരി കാരണം ചതുപ്പുനിലം നനഞ്ഞുകിടന്നിരുന്നു. മാനുകൾ ചാടുമ്പോൾ അവയുടെ കാലുകൾ ചളിയിൽ പൂണ്ടുപോകും. അപ്പോൾ അവ പട്ടികളുടെ പിടിയിൽ വളരെയെളുപ്പത്തിൽ അകപ്പെടും. ഈ പ്രദേശത്തെ നായാട്ടിന്റെ സമ്പ്രദായമാണതു്. പരിശീലനം ലഭിച്ച പട്ടികൾ മാനുകളെ ഓടിച്ചു് ഈ ചളിയിലൂടെ ഓടാനാക്കിയാൽ കഴിഞ്ഞു. മാനുകൾ തട്ടിയും മുട്ടിയും ഓടുമ്പോൾ പട്ടികൾ അവയെ നായാട്ടുകാരുടെ കൈകളിൽ എത്തിച്ചുകൊടുക്കുന്നു.

മാനുകളെ ഇങ്ങനെ ജീവനോടെ പിടിക്കാൻ സാധിക്കുമെന്ന വിചാരം ഗിബ്സൻ സാഹേബിനുണ്ടായിരുന്നില്ല. അദ്ദേഹം ഒരു മാനിന്റെനേരെ നിറയൊഴിക്കാൻ ലക്ഷ്യംവച്ചുകൊണ്ടിരുന്നു. മഹാരാജാവിന് ഈ നാട്ടിലെ നായാട്ട് നല്ല പരിചയമാണ്. അതുകൊണ്ടദ്ദേഹം നിറയൊഴിക്കുന്നതിനുപകരം കുതിരയെ മാനുകൾക്കുനേരെ തെളിച്ചു. പട്ടികൾ മാനുകൾക്കു പിന്നാലെ ഓടുന്നു. അവ ഉഗ്രമായി കുരച്ചുകൊണ്ടിരുന്നു. പേടിച്ചരണ്ട മാനുകൾ പിന്നോക്കംനോക്കി മുന്നോട്ടോടുമ്പോൾ കാലുകൾ ചളിയിലാണ്ട് നിസ്സഹായമായി വീണുതുടങ്ങി. സാഹേബ് നിറയൊഴിച്ചു; പക്ഷേ, അതു മാനിന്റെ പിന്നാലെ ഓടിയ മഹാരാജാവിന്റെ പട്ടിക്കാണേറ്റത്. പട്ടി ചീറിക്കൊണ്ടു പിടഞ്ഞുവീണു. നായാട്ടിന്റെ തിരക്കിൽ അതാരും ശ്രദ്ധിച്ചതുമില്ല. മറ്റു പട്ടികൾ കുരച്ചുകൊണ്ട് മാനുകളെ ഓടിക്കുന്ന തിരക്കിലാണ്. നായാട്ടുകാർ കാടാകെയിളക്കി മർമ്മസ്ഥാനങ്ങളിൽ നിലയുറപ്പിച്ചു.

ചളി നിറഞ്ഞ ചതുപ്പുനിലത്തു കുടുങ്ങിയ മാൻകൂട്ടം ചിതറി. അവ ഓടാനാകാതെ വിഷമിച്ചു. പുറത്തിറങ്ങാനുള്ള വഴിയിൽ എത്തിയപ്പോൾ രൌദ്രമായ ആവേശത്തോടെ ചാടിവീണു. നായാട്ടുകാർ വീശിയടിച്ചു അടിയേറ്റ് ഒരു മാൻ നിലംപതിച്ചു. തളവാർ മല്ലൻ ഓടിച്ചെന്ന് അതിനെയെടുത്തു മഹാരാജാവിന്റെ മുമ്പിൽകൊണ്ടുവന്നു കിടത്തി. അതിന്റെ പ്രാണൻ പോയിട്ടില്ല. മർമ്മത്തിന് അടിയേറ്റതു കാരണം മാൻ കിടന്നു പിടയുന്നു. കണ്ണുകളിൽ അതിന്റെ ആത്മാവു മുഴുവൻ പ്രതിബിംബിച്ചു. കരുണാർദ്രമായ നോട്ടം. മനുഷ്യത്വത്തിനുവേണ്ടി യാചിക്കുന്ന മിഴികൾ! എന്നാൽ മഹാരാജാവ് നായാട്ടിന്റെ ഉത്സാഹത്തള്ളലിലാണ് അദ്ദേഹം മാനിനെ തോട്ടത്തിലേയ്ക്കു കൊണ്ടുപോകാൻ കല്പിച്ചു.

മഹാരാജാവിന്റെ പട്ടിയെ വെടിവെച്ചു കൊന്നതുകൊണ്ട് ഗിബ്സൻ സാഹേബിനേറെ ദുഃഖമായി. നായാടുന്നതിൽ അദ്ദേഹത്തിന് താൽപര്യം കുറഞ്ഞു. അദ്ദേഹം മഹാരാജാവിനോടു പലതവണ മാപ്പപേക്ഷിച്ചു. മഹാരാജാവ് കാര്യം ശരിക്കും മനസ്സിലാക്കിയിരുന്നു. അതിനെക്കുറിച്ചു ചിന്തിച്ച് വിഷമിക്കരുതെന്നു ഗിബ്സൻ സാഹേബിനെ അദ്ദേഹം ആശ്വസിപ്പിക്കാനു ശ്രമിച്ചു. എങ്കിലും അദ്ദേഹത്തിന് തന്റെ പ്രിയപ്പെട്ട പട്ടി ചത്തതിൽ എല്ലാ നായാട്ടുകാരെയുംപോലെ അതിയായ ദുഃഖംതോന്നി.

നായാട്ട കഴിഞ്ഞ് രണ്ടുപേരും തോട്ടത്തിലേയ്ക്കു വന്നപ്പോൾ സൂര്യൻ തലയ്ക്കുമേലെ എത്തിയിരുന്നു. വെയിൽ തിളച്ചുമറിഞ്ഞു. എന്നാൽ പടിഞ്ഞാറുഭാഗത്ത് തകർത്തുപെയ്യാൻ ഒരുങ്ങിയ കാർമേഘപാളികൾ ഉരുണ്ടുകൂടി. ഉയർന്ന കുന്നിൻപുറത്തുനിന്ന് മേഘങ്ങളെ നോക്കിയപ്പോൾ ഈ ദൃശ്യം മനോഹരമായി തോന്നി. അൽപനിമിഷങ്ങൾക്കകം പഞ്ഞിയടിച്ചതുപോലെ മേഘങ്ങൾ ആകാശമാകെ ചിതറി. സൂര്യപ്രകാശം തീരെ മറഞ്ഞു. പടിഞ്ഞാറൻ കാറ്റ് ഇളകിമറിഞ്ഞ്, പ്രചണ്ഡമായി വീശിത്തുടങ്ങി. കാറ്റിന്റെ ഗതിക്കെതിരെ നടക്കാൻപോലും വിഷമമായിരുന്നു. കുന്നും കാടും കാറ്റിന്നെതിരെ ശക്തിപരീക്ഷണത്തിലേർപ്പെട്ടു. ചെടികളും മരങ്ങളും ആഞ്ഞടിച്ചു; എങ്കിലും കടന്നുവരുന്ന പോത്തിനെപ്പോലിരുന്ന കാറ്റിനെ തടയാനായില്ല.

പേമാരി അനുസ്യൂതമായി കോരിച്ചൊരിഞ്ഞുതുടങ്ങി. കാററിനു് ശക്തിപ്രാപിച്ചിരിക്കുന്നു; ജാഗീർദാരുടെ തോട്ടത്തിലെ കുടിലിന്റെ മേൽപുര കാററിൽ പറന്നുപോയി. അതു് ശരിയാക്കാനുള്ള ധൃതിപിടിച്ചുള്ള ശ്രമം വിഫലമായി. അരിവെയ്പിനുവേണ്ടി കെട്ടിയ പഴയ കുടിൽമാത്രം ബാക്കിയായിരിക്കുന്നു. പതിനാറു കാളകളെ കെട്ടാൻ പാകത്തിലാണു കുടിൽ നിർമ്മിച്ചിരിക്കുന്നതു്. പുറത്തു് മഴപെയ്യുന്നു; അതുകൊണ്ടു് മഹാരാജാവും ഗിബ്സൻ സായ്‌വും ഈ കുടിലിൽ രക്ഷതേടിയെത്തിയിരിക്കുന്നു. മഹാരാജാവിന്റെ പരിവാരത്തിൽപെട്ടവർ വണ്ടിയുടെ മേൽപുരയിൽ കട്ടിത്തുണിയിട്ടു് അതിനു കീഴെ ചെന്നിരുന്നു.

മഹാരാജാവിനു് കുടിലിനകത്തു് ഒററയ്ക്കിരുന്നു മുഷിഞ്ഞു. അദ്ദേഹം വണ്ടിയിലിരുന്നവരെ വിളിപ്പിച്ചു. നിലത്തുവിരിച്ച കമ്പിളിയിൽ എല്ലാവരും കൂടിയിരുന്നു. പെട്ടെന്നുതന്നെ ഊണൊരുക്കുവാനും സാദ്ധ്യമല്ലായിരുന്നു. യശവന്തരായർ കിഴങ്ങുകൊണ്ടു് പലഹാരമുണ്ടാക്കി പഴവും കൂട്ടി ലഘുഭക്ഷണം ഒരുക്കി. മഹാരാജാവു് തന്റെ പ്രഭാവവും പ്രൌഢിയും മറന്നു് വിശപ്പടക്കുന്നതിൽ നിരതനായി. അദ്ദേഹം പല തമാശകളും പറഞ്ഞുതുടങ്ങി. പാൽ, ശർക്കര, ആനച്ചോളത്തിന്റെ കതിർ മുതലായവ വിതരണം ചെയ്യുകയായിരുന്ന ദാദയെ മഹാരാജാവു് കണ്ണുനിറയെ കണ്ടു. അവന്റെ ശരീരസൌഷ്ഠവം അദ്ദേഹത്തെ ഹഠാദാകർഷിച്ചു. ദാദയെക്കുറിച്ചു് കൂടുതൽ വിവരങ്ങൾ യശവന്തരായരോടു ചോദിച്ചു മനസ്സിലാക്കി.

ആദ്യം കോരിച്ചൊരിഞ്ഞമഴ കുറേനേരം പെയ്തു് അവസാനിച്ചുതുടങ്ങി. അപ്പോൾ ജാഗീർദാരുടെ തോട്ടത്തിലെ കിണററിൽനിന്നു് നാലാളുകൾ കയറിവന്നു. അവർ മഴ നനയാതിരിക്കാൻ അതിലിറങ്ങി നിന്നതായിരുന്നു. ആനച്ചോളം തിന്നുകയായിരുന്ന പുലയൻ ഭദ്രൻ അവരെ കണ്ടയുടനെ ഒച്ചവെച്ചു് നമസ്കരിച്ചു. ''ഗൌഡരേ, നമസ്കാരം!'' തളവാർ മല്ലൻ അദ്ദേഹത്തെ മഹാരാജാവിരുന്ന കുടിലിലേയ്ക്കു് കൂട്ടിക്കൊണ്ടുവന്നു.

ലിംഗപ്പൻ കുടിലിനടുത്തെത്തിയപ്പോൾ യശവന്തരായർ സ്വാഗതം ചെയ്തു. ''ഗൌഡരേ, വരണം.'' അതിനകത്തിരുന്ന ആളുകളെ കണ്ടപ്പോൾ ലിംഗപ്പൻ ഒന്നു പരിഭ്രമിച്ചു. എന്നാൽ ഒട്ടും പുറത്തുകാട്ടിയില്ല. ലിംഗപ്പന്റെ പിന്നിലായി പദ്മപ്പൻ. പദ്മപ്പന്റെ ജ്യേഷ്ഠൻ ശങ്കരപ്പൻ, ലിംഗപ്പന്റെ അമ്മാവൻ എന്നിവരും അകത്തു കയറി കമ്പിളിയുടെ ഓരത്തിരുന്നു.

അതിഥികളെക്കണ്ടു് അപരിചിതർക്കു് സങ്കോചമായി. ചിലർക്കു് പൂർവ്വസ്മൃതികൾ ഉണർന്നു. ചിലർക്കു് രസം തോന്നി; ചിലർ ജിജ്ഞാസയോടെ കാത്തിരുന്നു. ലിംഗപ്പൻ മെലിഞ്ഞിരിക്കുന്നു. പഴയ തടിയനല്ല. വേഷത്തിലും ആഡംബരങ്ങൾ പഴയതുപോലെ പ്രകടമല്ല. പദ്മപ്പന്റെ സന്യാസിവേഷം കാണാനില്ല. ഒരു ഗ്രാമീണന്റെ ഭാവം.

കുറച്ചുസമയം എല്ലാവരും നിശ്ശബ്ദം. ''അതിഥികൾക്കു് ലഘുഭക്ഷണം കൊടുക്കൂ, ദാദ.'' യശവന്തരായർ നിർദ്ദേശം നൽകി. അദ്ദേഹത്തിന്റെ മുഖഭാവം ആത്മനിയന്ത്രണംകൊണ്ടു് ഗൌരവപൂർണ്ണമായിരുന്നു. ദാദ്ദു് ഈ വരെ

കാംകേട്ട് തൊണ്ടപോലും കയ്ച്ചു. അവന്റെ പുരികം ചുളിഞ്ഞു. എന്നാൽ ഒന്നും പ്രകടിപ്പിച്ചുകൂടാ. അവൻ ഗത്യന്തരമില്ലാതെ പലഹാരങ്ങൾ ലിങ്കപ്പന്റെ മുമ്പിൽ കൊണ്ടുവന്നുവെച്ചു. ദാദ മാറിനിന്നു. ലിങ്കപ്പൻ ഒന്നും സംസാരിക്കാതെ ഇരിക്കയാണ്. ''പിന്നെ നാട്ടിലൊക്കെ സുഖംതന്നെയല്ലേ?'' യശവന്തരായർ ഔപചാരികമായി കുശലപ്രശ്നം ചെയ്തു. അദ്ദേഹം അജറാണിയിൽനിന്ന് പുറപ്പെട്ടിട്ട് രണ്ടാഴ്ചയിലധികമായി. അതുകൊണ്ട് ഗ്രാമത്തിലെ വിവരങ്ങളറിയാൻ ധൃതിയായി. എന്നാൽ ഈ ചോദ്യം കേട്ടപാടെ ലിങ്കപ്പന്റെ കണ്ണിൽ വെള്ളം നിറഞ്ഞു. ഒരുപക്ഷേ അവിടെ അപരിചിതർ ഇല്ലായിരുന്നെങ്കിൽ അയാൾ വിങ്ങിപ്പൊട്ടി കരയുമായിരുന്നു. അവനൊന്നും പറയാൻവയ്യാത്ത ദുഃഖം. ശങ്കരപ്പൻ ഇടയ്ക്കുകയറി പറഞ്ഞു: ''പടേലരേ, ലിങ്കപ്പന്റെ അച്ഛൻ കണ്ണടച്ച വിവരം നിങ്ങളറിഞ്ഞിട്ടില്ലെന്ന് തോന്നുന്നു.''

യശവന്തരായർക്ക് വിഷമം തോന്നി. അൽപസമയം മൌനമായിരുന്ന്, പിന്നെ ആശ്വസിപ്പിക്കാനായിപറഞ്ഞു: ''മരണത്തിനെ തടുക്കാനാവുമോ? കഴിഞ്ഞത് കഴിഞ്ഞുപോയി. അദ്ദേഹത്തിന് വയസ്സായിരുന്നു. വെറുതെ കരഞ്ഞതുകൊണ്ടെന്തുഫലം? വിശന്നു വന്നതുപോലെ തോന്നുന്നു. പലഹാരം കഴിക്കൂ.''

അവർ അജറാണിയിൽനിന്നും തലേന്നാൾ പുറപ്പെട്ടതാണ്. വഴിമദ്ധ്യേ ചോലയിൽ വെള്ളം കയറിയതുകൊണ്ട് വണ്ടി അവിടെ വിട്ടുനടന്നു. രാവിലെമുതൽ ആഹാരമൊന്നും കഴിച്ചിട്ടില്ല. നടന്നതുകൊണ്ടുള്ള ക്ഷീണവുമുണ്ട്. സംസാരിക്കാനുള്ള ശക്തിപോലും അവശേഷിച്ചിട്ടില്ല. അവരൊന്നും പറയാതെ പൊരിച്ച കിഴങ്ങും വാഴപ്പഴവും തിന്നുതുടങ്ങി.

യശവന്തരായരുടെ ഈ അതിഥിസൽക്കാരം മഹാരാജാവിന്റെ ശ്രദ്ധയിൽപെട്ടു. പരിചയപ്പെടാൻ ആഗ്രഹംതോന്നി. യശവന്തരായർ അതു് മനസ്സിലാക്കിയിട്ടെന്നവണ്ണം അവരെ പരിചയപ്പെടുത്തി. ''ഇദ്ദേഹം ഈ ഗ്രാമത്തിലെ അധികാരിയാണ്. മരിച്ച ശങ്കരപ്പഗൌഡരുടെ മകൻ ലിങ്കപ്പഗൌഡർ. ഇദ്ദേഹം പാളേളി വലിയ മഠത്തിലെ പഡപ്പൻ. മററു രണ്ടുപേരും ഇവരുടെ ബന്ധുക്കൾ.'' മഹാരാജാവിന് ഇവരുടെ പൂർവ്വചരിത്രം വേണ്ടുവോളം അറിയാമായിരുന്നു. യശവന്തരായർതന്നെ അതൊക്കെ പറഞ്ഞിരുന്നു. എന്നാൽ അതിഥികളായി വന്നിരിക്കയാൽ മര്യാദ കാണിക്കാൻ വേണ്ടിമാത്രം ഉപചാരങ്ങൾ കാണിക്കയാണെന്ന് മഹാരാജാവിനു മനസ്സിലായിരുന്നു. അതുകൊണ്ട് അദ്ദേഹം കൂടുതലൊന്നും ചോദിച്ചില്ല. ലിങ്കപ്പനു ലഭിച്ച ആതിഥ്യം കാരണം ഇയാളും മഹാരാജാവിന് വേണ്ടപ്പെട്ടവനായിരിക്കുമെന്ന് ഗിബ്സൻ സാഹേബ് തെററിദ്ധരിച്ചു. മഴ തീരെ നിന്നിരിക്കുന്നു. ഗിബ്സൻ സാഹേബ് ക്യാമ്പിലേക്കു മടങ്ങുകയാണ്. ലിങ്കപ്പൻ അദ്ദേഹത്തെ കുനിഞ്ഞു നമസ്കരിച്ചു. അയാളുടെ നിറഞ്ഞൊഴുകുന്ന കണ്ണുകൾ ഗിബ്സൻ സാഹേബിനെ വികാരവിവശനാക്കി

സാഹേബ് ക്യാമ്പിലേയ്ക്കു പുറപ്പെട്ടു. പുലിവേട്ടപ്പഴവന്മാർ തീററ കഴിഞ്ഞ്, ഗ്രാമംവരെയും അദ്ദേഹത്തിൻെറ കുതിരയ്ക്കു മുന്നിൽ ഓടി. ലിങ്കപ്പനും പധദപ്പനും മഹാരാജാവിനെ നമസ്കരിച്ചു. യശവന്തരായരോട് യാത്രപറഞ്ഞ് അവരും പാദള്ളിയിലേയ്ക്കുള്ള വഴിപിടിച്ചു. ലിങ്കപ്പനും ശങ്കരപ്പനും ചില വാക്കുകളെങ്കിലും സംസാരിച്ചിരുന്നു. ഒരൊററ വാക്കുപോലും സംസാരിക്കാതെ പുറപ്പെട്ടതു് പധദപ്പൻ മാത്രമാണ്. അവർ പോയതിനുശേഷവും അന്തരീക്ഷം ഉറങ്ങിക്കിടന്നു. നായാട്ട് പ്രതീക്ഷിച്ചേടത്തോളം ആവേശഭരിതമായില്ല. മഹാരാജാവിൻെറ പട്ടി വെടിയേററു മരിച്ചതു് അദ്ദേഹത്തിൻെറ മനസ്സിൽ വിഷമമുണ്ടാക്കി. ഉത്സാഹഭരിതനായിരുന്ന ഗിബ്സൻ സാഹേബ് ദുഃഖം കാരണം ഉദാസീനനായി. യാദൃച്ഛികമായി വന്ന മഴ, വെയിലിനെ വിഴുങ്ങിയതുപോലെതന്നെ ഉത്സാഹത്തെയും കെടുത്തിക്കളഞ്ഞു. കാററടിച്ച് പുല്ലുമേഞ്ഞ മേൽപുര തകർന്നിരുന്നതുകൊണ്ട് അരിവെയ്പും താമസിച്ചു. യശവന്തരായർ വിഷമത്തിലായി. എന്നാൽ മര്യാദ പാലിക്കേണ്ടതുണ്ട്; അതുകൊണ്ട് എല്ലാവരും കുഴപ്പമുണ്ടാക്കാതെ അടങ്ങിയിരുന്നു.

മഴക്കാറുകാരണം ഇരുട്ടു വ്യാപിച്ചുകൊണ്ടിരുന്ന സമയത്താണ് അപ്രതീക്ഷിതമായി ഈ അതിഥികൾ പ്രവേശിച്ചതു്. മുജ്ജന്മപാപം ഒരു തീവ്രദുഃഖമായി അവശേഷിച്ച് അകാരണമായി വിഷമിപ്പിക്കുന്നതുപോലെയാണ് ആർക്കുംവേണ്ടാത്ത ഈ അതിഥികൾ പ്രവേശിച്ചതു്. യശവന്തരായർ മര്യാദ കാണിക്കാൻ നിർബന്ധിതനായി. അദ്ദേഹത്തിൻെറ ജന്മസിദ്ധമായ ഔദാര്യമാണിതു്. അതിഥികൾക്കും അന്തരീക്ഷം ഹിതകരമായിരുന്നില്ല. മഹാരാജാവിൻെറ സാന്നിദ്ധ്യം ഭീതിയുളവാക്കി; യശവന്തരായരും ദാദയും ഉള്ളതുകൊണ്ട് സങ്കോചവും അവജ്ഞയും തോന്നി. ലിങ്കപ്പൻ ദുഃഖഭാരവും പേറിയാണ് വന്നതു്. അജ്ജറാണിയിലെ വിവരങ്ങളന്വേഷിച്ച യശവന്തരായർക്ക് കിട്ടിയ മറുപടി അശുഭകരമായിരുന്നു.

''ഇത്തരം ചണ്ഡാലന്മാരെ ബഹുമാനിക്കേണ്ടിവന്നല്ലോ, മുത്തച്ഛാ!'' ദാദ പല്ലിറുമ്മി. ഇത്രയുംനേരം അവൻ ക്ഷമിച്ചതുതന്നെ വലിയ കാര്യം. പധദപ്പനെ കണ്ടപ്പോൾ അവൻെറ ചോര തിളച്ചു. മഹാരാജാവിൻെറ സാന്നിദ്ധ്യവും യശവന്തരായരുടെ സംസ്കാരവും അവനെ തടഞ്ഞുപിടിച്ചു. ഇപ്പോൾ അക്ഷമനായി സംസാരിച്ചുതുടങ്ങിയിരിക്കുന്നു. യശവന്തരായർ അവനെ സമാധാനിപ്പിച്ചു. ''അനിയാ, അങ്ങനെയല്ല. എന്തായാലും അവർ സർക്കാരിൻെറ അതിഥികളാണ്. ഒന്നും ചെയ്യാൻ പാടില്ല.''

ദാദ ഒന്നും മിണ്ടിയില്ല. മനസ്സിനകത്ത് കോപവും താപവും കിടന്നു കത്തി. പധദപ്പൻെറ നിഴൽപോലും അവനു കണ്ടുകൂടായിരുന്നു. അയാളെ കണ്ടാൽ കോപംകൊണ്ടു വിറയ്ക്കും. ചിമണിയുടെ സ്മരണകൂടി ആയാൽപിന്നെ അവനു നിയന്ത്രണംവിട്ടുപോകും. അവളുടെ അനാഥമായ ആത്മാവ് ജ്യേഷ്ഠൻെറ സംരക്ഷണയ്ക്ക് കൈനീട്ടുന്നതായി അവനു തോന്നും. തൻെറ നിസ്സഹായതയോർത്ത് അവൻ ലജ്ജിച്ചു. ദുഃഖം അടക്കാനാവാതെ ദാദ കണ്ണുതുടച്ച് അവിടെനിന്നും നടന്നകന്നു.

യശവന്തരായർ ആകെ വിഷമിച്ചുപോയി. മര്യാദക്കാരോടെന്നതുപോലെ അദ്ദേഹം ആദരവു് കാണിച്ചുവെന്നതു് നേരാണു്. എന്നാൽ സംഭവങ്ങളും അദ്ദേഹത്തിനു് ഇഷ്ടമുള്ളതായിരുന്നില്ല. ശിങ്കപ്പന്റെ അച്ഛൻ മരിച്ചവാർത്ത ഒരു ദുശ്ശകുനംപോലെയായിരുന്നു. അദ്ദേഹം പരിഭ്രമിച്ചു. മഹാരാജാവിനെ യഥായോഗ്യം സല്ക്കരിക്കുവാൻ സാധിക്കാതെവന്നതിലും അദ്ദേഹത്തിനു് ഖേദം തോന്നി. അദ്ദേഹം വിഷണ്ണനായി നെടുവീർപ്പിട്ടു.

മഹാരാജാവിന്റെ ഉത്സാഹം വെട്ടപ്പട്ടി മരിച്ചതോടെ ചോർന്നുപോയിരുന്നു. ഗിബ്സൻ സാഹേബിനു് തന്റെ പ്രയാസം പ്രകടിപ്പിക്കുവാൻപോലും സാദ്ധ്യമായിരുന്നില്ല. തന്റെ പൂർവ്വികരുടെ നാടു് കാണാൻവന്നിട്ടു് കണ്ടതെന്താണു്? തരിശായിക്കിടക്കുന്ന വയലുകൾ; വ്യർത്ഥമായിത്തീർന്ന നായാട്ടു്; യാദൃച്ഛികമായ മഴ; അപരിചിതരായ അതിഥികൾ. അദ്ദേഹത്തിന്റെ മനസ്സു് വ്യാകുലപ്പെട്ടു. വല്ലവിധവും പാദള്ളിയിലെത്തണം—അദ്ദേഹം ആഗ്രഹിച്ചു.

മഴ നിന്നിരിക്കുന്നുവെങ്കിലും സൂര്യപ്രകാശം തീരെയില്ല. അല്പം മുമ്പുമാത്രം പ്രചണ്ഡമായി വീശിയിരുന്ന കാററു് ഇപ്പോൾ തീരെ നിന്നിരിക്കുന്നു. നേരം ഉച്ചയായതേയുള്ളൂ; എന്നാൽ സന്ധ്യാനേരത്തെ ഇരുട്ടു് വ്യാപിച്ചിരിക്കുന്നു. മഴയും ഇരുട്ടുംകാരണം ചെടികളും വള്ളികളും കൂമ്പിക്കിടന്നു. മഴ ചൊരിഞ്ഞു് മേഘങ്ങൾപോലും വിളറിയിരിക്കയാണു്.

അടുക്കളക്കാരൻ ലക്ഷ്മണൻവന്നു് ഊണു് കാലമായെന്നറിയിച്ചപ്പോൾ ആർക്കും എഴുന്നേല്ക്കാൻ തോന്നിയില്ല. യശവന്തരായർ തന്നെ വന്നു് എല്ലാവരേയും എഴുന്നേല്പിക്കേണ്ടിവന്നു. അതിഥികളെ സ്വാഗതം ചെയ്യുന്നതുപോലെ തന്നെ ഇതും തന്റെ ബാദ്ധ്യതകളിൽ ഒന്നാണു്. യാന്ത്രികമായി എല്ലാവരും എഴുന്നേററു.

## 33

ശേഷപ്പൻ. ഗിബ്സൻ സാഹേബിന്റെ പേരു് ഓർത്താൽപോലും പേടിച്ചു വിറയ്ക്കും. അതാണു് സ്ഥിതി. വെങ്കണ്ണമാസ്റ്ററെക്കൊണ്ടു് ശ്യാമരായരുടെ നിയമനത്തിനെതിരെ ഹർജി എഴുതിപ്പിച്ച രഹസ്യം ഇപ്പോൾ പരസ്യമായിരിക്കയാണു്. ശേഷപ്പൻ താൻ കഴിച്ച കുഴിയിൽ സ്വയം വീണിരിക്കുന്നു. മാസ്റ്ററെ ചോദ്യംചെയ്യുന്ന സമയത്തു് ശേഷപ്പൻ അവിടെയുണ്ടായിരുന്നില്ല. അതിന്റെ വിശദവിവരങ്ങൾ ശിരസ്തദാരോടു ചോദിച്ചു മനസ്സിലാക്കേണ്ടിവന്നു. ഇനിയെന്തു സംഭവിക്കുമെന്ന ഭീതി അയാളെ പിടികൂടി. ഗിബ്സൻ സാഹേബ്

തീരുമാനം അറിയിച്ചിട്ടില്ല. ശിരസ്തദാർ ജഗന്നനോട് അയാൾ രഹസ്യമായി ആലോചിച്ചു. ശേഷപ്പന്റെ വാദത്തിൽ കഴമ്പില്ലെന്ന് ജഗന്നനും അറിയാമായിരുന്നു. എന്നാൽ 'സപ്ലൈ' നടത്തിയ ശേഷപ്പനോട് അയാൾക്ക് കടപ്പാടുണ്ട്. എതിരുപറയാൻ വയ്യ. ശ്യാമരായരുടെ നിയമനകാര്യം നാളെ ആലോചനയ്ക്കു വരും. "നീട്ടിവെപ്പിക്കാൻ സാധിക്കുമോ എന്നു ശ്രമിച്ചുനോക്കാം." ജഗന്നൻ സമാധാനിപ്പിച്ചു.

ശേഷപ്പൻ, തഹസിൽദാർ കൃഷ്ണരായരെത്തന്നെ ശരണം പ്രാപിച്ചു. റവന്യൂ ഡിവിഷണൽ ആപ്പീസർ എത്രയായാലും ഒരു വിദേശി. തങ്ങളുടേതു് അററുപോകാത്ത ബന്ധമാണു്. "എന്താ, ആ കൊച്ചുപയ്യനെപ്പോലുള്ള സാഹേബിനു് തോന്നിയതൊക്കെ ചെയ്യാമെന്നോ? തന്റെ സ്ഥാനത്തിനൊത്തു പെരുമാറണം. അതൊന്നുമില്ല. ഗൌഡരുടെ വീട്ടിലേയ്ക്കു് പോകേണ്ട ആവശ്യമുണ്ടായിരുന്നോ? ശിരസ്തദാരോടു പറഞ്ഞു് അവരുടെ സ്റ്റേററ്മെൻറു് എഴുതിപ്പിച്ചാൽ പോരായിരുന്നോ? എല്ലാം സ്വന്തമായി ചെയ്യുകയോ?"

റവന്യൂ ഡിവിഷണൽ ആപ്പീസറെ കുററം പറയുന്നതിൽ തഹസിൽദാർക്കു് താൽപര്യമില്ലായിരുന്നു. "ഇംഗ്ളീഷുകാരൻ സായ്പ്! അനുഭവമില്ലാത്ത പയ്യൻ. പുതുതായി ചാർജ്ജെടുത്തതാണു്. നാട്ടുകാരായ ആപ്പീസറന്മാരെപ്പോലെ നിയമം നടപ്പാക്കാനറിയില്ല...... ഇനി ആപ്പീസർതന്നെ പിന്തുടർച്ചാവകാശ രജിസ്റ്റർ പരിശോധിക്കുമോ എന്തോ? ദേശ്പാണ്ഡെയുടെ അവകാശം രേഖപ്പെടുത്തുന്നതിൽ നിങ്ങൾ കാണിച്ച തന്ത്രം അദ്ദേഹത്തിന്റെ കണ്ണിൽപെട്ടാൽ കഥ കഴിഞ്ഞതുതന്നെ!" തഹസിൽദാർ ഒരു താക്കീതുകൂടി നൽകി നിർത്തി.

ശേഷപ്പനു് കുനിന്മേൽ കുരുമുളച്ചു. ഏതു് വിഷമപരിത:സ്ഥിതിയിലും മാർഗ്ഗദർശനം നൽകാൻ കഴിവുററ അയാളുടെ ബുദ്ധിക്കു മുമ്പിൽ ഇപ്പോൾ സകല കവാടങ്ങളും അടഞ്ഞുകിടന്നു. തന്റേകൂടെ നിൽക്കുന്നവരെ പാവകളെപ്പോലെ തുള്ളിക്കുന്ന അയാളുടെ ബുദ്ധിസാമർത്ഥ്യം ഇപ്പോൾ വ്യർത്ഥമായിരിക്കുന്നു. അയാൾ സൃഷ്ടിച്ച കഥാപാത്രങ്ങൾതന്നെ അയാൾക്കെതിരായി കലഹമാരംഭിച്ചിരിക്കുന്നു. ഗൌഡത്തിയും വെങ്കണ്ണമാസ്റ്ററും അയാൾക്കെതിരായി സ്റ്റേററ്മെൻറു് കൊടുത്തുകഴിഞ്ഞു. ശിരസ്തദാരും തഹസിൽദാരും അയാളുടെ കാര്യത്തിൽ നിസ്സഹായരായി കൈമലർത്തി. ഇനി റിക്കാർഡുകൾ അധികകാലം തന്റെ കയ്യിൽ നിൽക്കില്ലെന്നും ശ്യാമരായക്കു് ചാർജ്ജ് ഏല്പിച്ചുകൊടുക്കേണ്ടിവരുമെന്നും ഓർത്തപ്പോൾ ശേഷപ്പന്റെ മനസ്സ് നീറിപ്പുകഞ്ഞു. ചിന്താക്രാന്തനായി അയാൾ വീട്ടിലേയ്ക്കു നടന്നു. മഴ ചാറുന്നുണ്ടായിരുന്നു. എന്നാൽ അയാൾ അതൊന്നും ശ്രദ്ധിച്ചില്ല. യാന്ത്രികമായി വീട്ടിലെത്തി. രജിസ്റ്ററിൽ പകർത്തിയെഴുതിവച്ച രേഖകൾ പൂർത്തിയാക്കാനായി രജിസ്റ്ററെടുത്തു തുറന്നു.

കലക്കണ്ണിയുടെ ചാർജ്ജ് ശ്യാമരായക്കു പോയാലും അധികാരിപ്പട്ടം തന്റെ കൈവശമിരിക്കുമെന്നു് അയാൾ ആശ്വസിച്ചു. അധികാരിയുടെ രജിസ്റ്റർ നന്നായി കെട്ടിവച്ചു്, കലക്കണ്ണിയുടെ രജിസ്റ്റർ തുറന്നു.

ഊണു കാലമായെന്നു് മാധു് അറിയിച്ചു. ശേഷപ്പൻ അതു് ശ്രദ്ധിച്ചതേയില്ല. അയാൾ സർവ്വം മറന്നു്, രജിസ്റ്ററിൽതന്നെ ദത്തശ്രദ്ധനായിരുന്നു. മരണകാലം അടുത്തുവെന്ന ചിന്തയോടെ, ഒസ്യത്തു് എഴുതിത്തീർക്കാനിരുന്ന നിശ്ചയദാർഢ്യത്തോടെ അയാൾ എഴുതുകയായിരുന്നു. അയാളെ സംബന്ധിച്ചിടത്തോളം രജിസ്റ്റർ കൂടപ്പിറപ്പാണു്; ഒന്നിച്ചു പിറന്നുവീണ സ്വത്തു്! കർണ്ണന്റെ കവചകുണ്ഡലങ്ങളെപ്പോലെ അയാളുടെ പ്രവർത്തനശേഷിയുടെ ബാഹ്യചിഹ്നങ്ങൾ. രജിസ്റ്റർ കൈമാറുകയെന്നുവച്ചാൽ ശേഷപ്പനു് പാദമുള്ളിഗ്രാമത്തിന്റെതന്നെ അധികാരക്കൈമാററംപോലെ ഒരു ചരിത്രസംഭവമാണു്; പ്രാണത്യാഗംപോലൊരു ദുരന്തം! എല്ലാ ശ്രമവും പരാജയപ്പെട്ടിരിക്കുന്നു; ഈ രജിസ്റ്റർ കയ്യൊഴിക്കേണ്ടതു് അനിവാര്യമായിരിക്കുന്നു. ശേഷപ്പൻ ആത്മാഹുതിക്കൊരുങ്ങിയ രക്തസാക്ഷിയുടെ വികാരവിചാരങ്ങൾ അനുഭവിച്ചു. ദൃഢനിശ്ചയത്തോടെ ആ വേദന സഹിക്കുകതന്നെ!

ശേഷപ്പന്റെ മുഖം അഭൂതപൂർവ്വമാംവിധം ഗൌരവപൂർണ്ണമായി. ദുരന്തനാടകത്തിലെ അവസാന നിമിഷങ്ങൾപോലെ അയാൾക്കു് കാലം അത്യന്തം പ്രാധാന്യമേറിയ ഒരു വസ്തുതയായിത്തീർന്നു. പരിസരബോധമില്ലാതെ അയാൾ തുടർച്ചയായി എഴുതുകയാണു്. എഴുതി അവസാനിച്ചപ്പോൾ മഴ നിന്നിരുന്നു. കുളിച്ചുവെന്നുവരുത്തി, പേരിനു് അത്താഴവുംകഴിച്ചു് അയാൾ അതേ മനഃപ്രയാസത്തോടെ പൂമുഖത്തേയ്ക്കു വന്നു. മനസ്സു് തളർന്നിരിക്കുന്നു. അൽപം കിടക്കണമെന്നുതോന്നി. അപ്പോഴാണു് ലിങ്കപ്പനും പദ്മപ്പനും ഒന്നിച്ചുകയറി നമസ്കാരം പറഞ്ഞതു്. ശേഷപ്പൻ നിന്ന നിലയിൽ മണ്ണൊലിച്ചുപോയ മട്ടിൽ അത്ഭുതാധീനനായി. ലിങ്കപ്പൻ ഇനി പാദമുള്ളിയിലേയില്ല; അധികാരിപ്പട്ടം തനിക്കൊഴിഞ്ഞുകിട്ടുമെന്നു് കണക്കുകൂട്ടി സമാധാനിച്ചിരുന്ന ശേഷപ്പൻ ഇവരെക്കണ്ടപാടെ വീണ്ടും ആശയക്കുഴപ്പത്തിലായി. ദുർവ്വിധി തന്നെ മററു നായാടുകയാണോ? ലിങ്കപ്പനെ കണ്ടു് ഞെട്ടിത്തരിച്ച ശേഷപ്പനു് ഇനിയും ബോധം തെളിഞ്ഞിട്ടില്ല. കുശലമന്വേഷിക്കാനുള്ള ഔദാര്യം അയാൾ കാണിച്ചില്ല. അയാൾ ചുമ്മാതെ അവരെ നോക്കി നിന്നതേയുള്ളു.

പദ്മപ്പൻതന്നെ മൌനം ഭഞ്ജിച്ചു. ''കുലകർണ്ണി, അനേകം തെററുകൾ ഞാൻ ചെയ്തിരിക്കാം. എല്ലാം പൊറുക്കണം. നിങ്ങൾ ഞങ്ങൾക്കു് കാരണവരല്ലേ? നിങ്ങൾ പറഞ്ഞയച്ചതുപ്രകാരം ഞാൻ ലിങ്കപ്പനെക്കൂട്ടി വന്നിരിക്കയാണു്. കാണേണ്ടെന്നു് നിങ്ങൾ പറഞ്ഞാൽ ഇപ്പോൾതന്നെ സ്ഥലം വിടും. അവകാശത്തർക്കത്തിന്മേലുള്ള അപ്പീൽ ഹർജി നാളെ വിചാരണയ്ക്കു വരുമത്രെ. നിങ്ങൾ എന്തു കൽപിക്കുന്നുവെന്നറിയാനാണു് ഇങ്ങോട്ടു വന്നതു്.'' ഗൌരവത്തിൽതന്നെ പദ്മപ്പൻ പറഞ്ഞു. ലിങ്കപ്പന്റെ മൌനം പദ്മപ്പന്റെ അഭിപ്രായം ശരിവച്ചു. ശേഷപ്പനു് ബോധം തെളിഞ്ഞിരിക്കുന്നു.

''സ്വാമികളേ! അപ്പീൽ വിചാരണ നടത്തുന്നതു് ഗിബ്സൻ സാഹേബാണു്. അപ്പോൾപിന്നെ എനിക്കൊന്നും പറയാനില്ല. ലിങ്കപ്പഗൌഡരുടെ അവകാശം ഉറപ്പായാൽ അയാൾതന്നെ അധികാരിയായിത്തുടരും. ഞാൻ വേണ്ടെന്നു പറഞ്ഞാലും ഈ നാട്ടിൽതന്നെ ഉണ്ടായിരിക്കുകയും ചെയ്യും. എന്നെ വലുതാക്കിവെച്ചു സംസാരിക്കുന്നതെന്തിനാണു്?'' കതറിമാറുന്ന സ്വരത്തിലാണു് ശേഷപ്പൻ സംസാരിച്ചതു്.

കറഞ്ഞൊന്ന സംസാരിക്കേണ്ടതു് ആവശ്യമാണെന്ന തോന്നിയ ലികപ്പൻ വായ്തുറന്നു. ''കലകണ്ണ്റി, അവകാശം എനിക്ക കിട്ടാറാക്കിയതു് നിങ്ങളാണു്. ഞങ്ങളെ മാററാന്മാരായിക്കണ്ടു് അപ്പീൽ കൊടുപ്പിച്ചതും നിങ്ങൾ തന്നെ. ഇപ്പോൾ വിചാരണ നടത്തിക്കുന്നുവെങ്കിൽ നടത്താം; വേണ്ടെങ്കിൽ വേണ്ട. നിങ്ങൾക്ക തോന്നുന്നതു പറയൂ.'' അയാൾ അപേക്ഷിച്ചു.

''ലികപ്പാ, ഇതു് സർക്കാരുകാര്യം. ഞാൻ പറഞ്ഞതുപോലെ നിങ്ങൾ എന്തിനു നടക്കണം? ഇപ്പോൾ പദ്ധപ്പൻ നിന്റെ കൂടെയുണ്ടു്. അദ്ദേഹം തന്നെയാണു് നിന്നെ ഇവിടെ വരുത്തിയതും. വിശ്വസിച്ചുവന്ന സ്ഥിതിക്കു് അദ്ദേഹം പറയുന്നതുപോലെ നീ അനുസരിച്ചേ പററൂ. അദ്ദേഹം പറഞ്ഞതു പോലെ നടന്നതുകൊണ്ടു് അപ്പീൽ കൊടുക്കേണ്ടിവന്നു. അപ്പീലിൽ ജയിച്ചാൽ നീ ജയിച്ചു; ഞാൻ തോററു. എന്റെ വാക്കു് അനുസരിക്കേണ്ട കാര്യമൊന്നുമില്ല. ഇക്കാര്യത്തിൽ എനിക്കൊന്നും പറയാനില്ല.'' ശേഷപ്പൻ പഴയ പല്ലവിതന്നെ പാടി.

പദ്ധപ്പൻ ഉടുമ്പിനെപ്പോലെയാണു്—എവിടെയും പിടിച്ചുനിൽക്കം. ശേഷപ്പനെ മയക്കുന്ന ഇന്ദ്രജാലം അദ്ദേഹത്തിനു് നന്നായറിയാം. ''കലകണ്ണ്റി, നിങ്ങളുടെ കൈവശം രജിസ്റ്ററുണ്ടു്. നിങ്ങൾ മനസ്സുവെച്ചാൽ ലികപ്പനെ എടുത്തെറിയാം; അല്ലെങ്കിൽ ഈ നാട്ടിന്റെ രാജാവാക്കാം. നാട്ടിൽ പ്രഭുവാക്കാം എന്നു് നിങ്ങൾ വാഗ്ദാനംചെയ്താൽ അയാൾ ഈ നാട്ടിൽതന്നെ താമസിക്കം. ഇല്ലെങ്കിൽ എന്നെപ്പോലെ തെണ്ടിയായി ഇറങ്ങിപ്പോകേണ്ടി വരും. നിങ്ങളുടെ കൂടെ ഇന്നു് നാലാളുണ്ടു്. അയാളെ നിങ്ങൾക്കിഷ്ടമാണെങ്കിൽ അയാൾക്കം നാലാളെ കിട്ടും. നിങ്ങൾതന്നെ അയാളെ കാത്തുരക്ഷിച്ചില്ലെങ്കിൽ പിന്നെന്തു് ചെയ്യാനൊക്കം? ജനിച്ച നാടുണ്ടല്ലോ. അജറാണിയിൽ ചെന്നു് ആടുമേച്ചു് നടക്കം. അത്രതന്നെ.'' അയാൾ ഒരു കഥ അവതരിപ്പിച്ചു് നെടുതായൊന്നു നെടുവീർപ്പിട്ടു.

ഈ വാക്കുകൾ ശേഷപ്പന്റെ മനസ്സിൽ മറെറാരാഘാതമേല്പിച്ചു. അയാളുടെ വ്രണപ്പെട്ട ഹൃദയത്തിൽ പദ്ധപ്പൻ വരച്ച ലികപ്പന്റെ കരുണാർദ്രമായ ചിത്രം തെളിഞ്ഞില്ല. തന്റെ അധഃപതനത്തിന്റെ ഇതിഹാസം അദ്ദേഹം പാരായണം ചെയ്യുകയാണോ? കലകണ്ണ്റിയുടെ രജിസ്റ്റർ നാളെ തന്റെ കയ്യിൽ നിന്നും വിട്ടുപോകം. അപ്പോൾ നാലാൾ തന്റെ കൂടെയുണ്ടാവില്ലെന്ന നിഷ്ഠുര സത്യം ശേഷപ്പന്റെ കബുദ്ധിയിൽ തെളിഞ്ഞു. അങ്ങനെ വരുമ്പോൾ ഒരു പക്ഷേ, ഇന്നു് ലികപ്പൻ താൻമൂലം വിജയിക്കുകയാണെങ്കിൽ അയാളുടെ അനുകൂലികൾ തന്നെയും പിന്തുണച്ചെന്നു് വരും. സർവ്വനാശം അടുത്തിരിക്കുന്നു; എങ്കിലും ശേഷപ്പന്റെ ശുഭാപ്തിവിശ്വാസം പൂർണ്ണമായും നശിച്ചിട്ടില്ല. തന്റെ സ്വാർത്ഥംനേടാൻ ഏതു സംഭവവും സഹായകമാകാം. സ്വാർത്ഥിയായവൻ, തന്റെ ലാഭംമാത്രം ഉറപ്പുവരുത്താൻ ആഗ്രഹിക്കുന്നവൻ; അജാതശത്രുവായിരിക്കണം.

ശേഷപ്പന്റെ സംസാരരീതി പെട്ടെന്നു് മാറി. ''ലികപ്പൻ നമ്മൾ പറഞ്ഞാൽ അനുസരിക്കുന്ന ആളാണെന്ന കരുതി അവകാശത്തർക്കത്തിൽ ഞാൻ ഇടപെട്ടു; സഹായിച്ചു. എന്നാൽ തിരിഞ്ഞുനിന്നു് എന്നോടുതന്നെ മാഹരി

ആവശ്യപ്പെട്ടു. ഒരു പാഠം പഠിപ്പിക്കാൻവേണ്ടി അപ്പീൽ കൊടുപ്പിച്ചു. ഇപ്പോൾ ബാണംവിട്ടുകഴിഞ്ഞിരിക്കുന്നു. ഇനി രക്ഷയില്ല.'' അയാൾ ലിങ്കപ്പന്റെ മുഖം നോക്കി.

''കുലകണ്ടി, നിങ്ങളുടെ അനുഗ്രഹം മാത്രമേ വേണ്ടൂ. നിങ്ങൾ മനസ്സു വെച്ചാൽ നിങ്ങളുടെ ബാണം നിങ്ങളുടെ ആവനാഴിയിൽതന്നെ വന്നുവീഴും. അതു് പ്രയാസമുള്ള പണിയല്ല. ഇതു് കളവാണെങ്കിൽ എന്റെ പേരു് മാററി വിളിച്ചോളൂ.'' പഡപ്പൻ ഇത്രയുംപറഞ്ഞു് ചെയ്യേണ്ടകാര്യങ്ങളൊക്കെ ബോധിപ്പിച്ചു.

ശേഷപ്പനും പഡപ്പനും അകത്തെ മുറിയിൽചെന്നു; അവിടെയിരുന്നു് രഹസ്യാലോചനയിൽ മുഴുകി. മുറിയിൽനിന്നു് ഇറങ്ങിവരുമ്പോൾ പഡപ്പൻ പ്രസന്നവദനനായിരുന്നു. ''ലിങ്കപ്പഗൌഡരേ, എഴുന്നേൽക്കൂ. ഇനിയും ഒരുപിടി ജോലികൾ ചെയ്യുതീർക്കണം.'' ലിങ്കപ്പനെ അയാൾ എഴുന്നേല്പിച്ചു. സംഗതി എന്താണെന്നറിയാൻ ലിങ്കപ്പൻ വെമ്പി. എന്നാൽ സംസാരിക്കാനുള്ള അന്തരീക്ഷമല്ല. എന്തുംവരട്ടെ എന്നുറപ്പിച്ചുകൊണ്ടു് അയാൾ പഡപ്പനെ പിന്തുടർന്നു. ശേഷപ്പനെ നമസ്കരിച്ചു് രണ്ടുപേരും പുറത്തുകടന്നു. അവർ നേരെ വലിയമഠത്തിൽ ചെന്നു.

പഡപ്പനും ലിങ്കപ്പനും നാട്ടിലെത്തിയ വാർത്ത ഒരു രഹസ്യമായിരുന്നില്ല. അവർ ഗ്രാമത്തിന്റെ മഹാദ്വാരത്തിലെത്തിയപ്പോൾതന്നെ ആരോ ആ വാർത്ത ഗൌഡത്തി പാർവ്വതിയമ്മയ്ക്കു് എത്തിച്ചിരുന്നു. അപ്പീൽകേസ്സു് നടത്തിക്കാൻ ലിങ്കപ്പൻ എത്തിയിരിക്കുന്നുവെന്നു് അവർ ചിന്താധീനയായി. ഈയിടെയായി ഓരോ നിമിഷവും അവരെ ഭീഷണിപ്പെടുത്തിക്കൊണ്ടിരുന്നു. പരാജയം ഒന്നിനുപിറകെ ഒന്നായി വന്നുകൊണ്ടിരുന്നപ്പോൾ ആ സ്ത്രീഹൃദയം പിടഞ്ഞു. അവർ ശേഷപ്പനെ വിളിപ്പിച്ചു. തനിക്കു് വലിയ തിരക്കാണെന്നു പറഞ്ഞു് അയാളൊഴിഞ്ഞുമാറി. പാർവ്വതിയമ്മയുടെ ചിന്ത ഒന്നിനു പത്തായി വളർന്നു. അവരുടെ വിഷമംകണ്ടു് മനസ്സലിഞ്ഞു് ചിന്നപ്പൻ സ്വയംചെന്നു് ശേഷപ്പനെ കൂട്ടിക്കൊണ്ടുവന്നു. ശേഷപ്പൻ പിറുപിറുത്തുകൊണ്ടു് വന്നു.

''ലിങ്കപ്പൻ വന്നിരിക്കുന്നുവത്രേ?'' ഉദ്വിഗ്നചിത്തയായി പാർവ്വതിയമ്മ ചോദിച്ചു.

''അയാൾ വരാതിരിക്കുമോ? ബാളാചാര്യർ അയാളുടെ കൂടെക്കൂടി ഈ ഗൂഢതന്ത്രം ഒപ്പിച്ചുവെന്നുപറഞ്ഞാൽ നിങ്ങൾ വിശ്വസിക്കില്ല. ഇപ്പോൾ കണ്ടില്ലേ? ലിങ്കപ്പൻ ആദ്യംതന്നെ ജാഗീർദാരുടെ തോട്ടത്തിൽ ചെന്നു് യശവന്തരായരോടു് സംസാരിച്ചിട്ടാണത്രേ ഇവിടെ വന്നതു്. എന്റെ കഴുത്തറുക്കാൻ പാകത്തിൽ നിങ്ങൾ ഇന്നലെ സ്റ്റേററ്മെന്റ് കൊടുത്തിരിക്കയല്ലേ? ഈ നശിച്ച പണി എനിക്കു് മതിയായിപ്പോയി. നിങ്ങളും നിങ്ങളുടെ അപ്പീലും! എനിക്കൊന്നും വേണ്ട!'' അയാൾ ചീറിപ്പറഞ്ഞു. ഒന്നിലും ആസക്തിയില്ലാത്ത ഭാവം.

പാർവ്വതിയമ്മ കണ്ണീരൊലിപ്പിച്ചു. തനിക്കൊന്നുമറിയില്ലായിരുന്നു. ശേഷപ്പൻതന്നെ പറഞ്ഞുതന്നിരുന്നെങ്കിൽ അതുപോലെ പറയാമായിരുന്നു. അവർ വാദിച്ചു. ''ആപ്പീസർ വീട്ടിലോളംചെന്നു് ചോദ്യംചെയ്തു. പരിഭ്രമത്തിൽ അറിയാവുന്ന സത്യമെല്ലാം പറഞ്ഞുപോയി. ഞാനാകെ വിയത്തുപോയിരുന്നു.'' അവർ തെറ്റു് സമ്മതിച്ചു.

''നിങ്ങൾ വിയത്തു. ഞങ്ങളുടെ കണ്ണീർ കവിളിലൂടെ ഒഴുകി. ഇപ്പോൾ എനിക്കൊന്നും ചെയ്യാനാവില്ല. പ്രശ്നം കൈവിട്ടുപോയിരിക്കുന്നു.'' അയാൾ ആക്രോശിച്ചു. അവസാനം ഒരുപായം: ''ആപ്പീസർ ബെൽഗാമിലായിരിക്കുമ്പോൾ ഈ കേസു് വിചാരണക്കു വെയ്പിക്കാൻ ഞാൻ ശിരസ്തദാരോടു് പറഞ്ഞിരിക്കുന്നു. എന്താകുമെന്നു് കാണാം. മഹാരാജാവിന്റെ ആർഭാടം കാരണം ആപ്പീസറുടെ സൌകര്യങ്ങളൊന്നും നേരാംവണ്ണം ആയില്ലെന്നു് അദ്ദേഹം പിറുപിറുക്കുകയാണു്.'' ശേഷപ്പൻ തന്റെ വിഷമം അറിയിച്ചു.

പാർവ്വതിയമ്മ സമാധാനിപ്പിച്ചു: 'കേസു് അവിടെ വിചാരണക്കുവെച്ചാൽ വക്കീലിനെവെച്ചു് ഭംഗിയായി നടത്താം. നീട്ടിവെപ്പിച്ചാൽ മതി. 'സപ്ലൈ'യുടെ കാര്യം ഓർത്തു് നിങ്ങൾ വിഷമിക്കേണ്ടതില്ല.''

കേസു് നീട്ടിവെപ്പിക്കാൻ ശേഷപ്പൻ ഏറ്റു. 'സപ്ലൈ'യുടെ കണക്കു തീർക്കാൻ പാർവ്വതിയമ്മയും ഏറ്റു. അയാളിറങ്ങി. നേരം ഇരുട്ടിക്കഴിഞ്ഞിരുന്നു. പുതിയൊരു തന്ത്രത്തിന്റെ ചരടു് അയാളുടെ കൈവശമെത്തിയിരിക്കുന്നു—അയാൾക്കാശ്വാസമായി. ഇനിയും പലതും ചെയ്യാൻ താൻ വിധിക്കപ്പെട്ടവനാണു്—അയാൾ സന്തോഷിച്ചു. ഇല്ലെങ്കിൽ സകലതും നഷ്ടപ്പെട്ടു്, നിരാധാരനായിരിക്കവേ, ക്ഷണിച്ചുവന്നതുപോലെ ലിങ്കപ്പനും പദ്മപ്പനും വരാൻ കാരണമെന്തു്? ശേഷപ്പന്റെ ആത്മവിശ്വാസം വീണ്ടും തളിത്തു. ഈശ്വരൻ തന്നനുഗ്രഹിച്ച ഈ അവസരം ശരിക്കും ഉപയോഗപ്പെടുത്തണം. തന്റെ അധികാരം പുനഃസ്ഥാപിക്കപ്പെടും. അയാൾ ഉത്സാഹത്തോടെ നടന്നു.

ശേഷപ്പൻ ഗ്രാമക്കച്ചേരിക്കടുത്തെത്തിയപ്പോൾ ആളുകൾ കൂട്ടംകൂട്ടമായി വലിയ മാളികക്കുനേരെ ഓടുന്നു. ജിജ്ഞാസ കാരണം അയാൾ അല്പസമയം അവിടെ നിന്നു. കുറച്ചുസമയം കഴിഞ്ഞുകാണും—ഭദ്ര, പദ്മപ്പനെ എടുത്തു പൊക്കി ഗ്രാമക്കച്ചേരിയിലേയ്ക്കു വരുന്നു! ശേഷപ്പനു് ഭീതിയും വിസ്മയവും. ഭദ്ര നേരെ ഗ്രാമക്കച്ചേരിയുടെ അങ്കണവും കടന്നു് പള്ളിയുടെ പടവുകൾ കയറി. അവിടെ പദ്മപ്പനെ തറയിലിരുത്തി മടങ്ങി. വലിയ മാളികക്കു നേരെ ആളുകൾ ഓടിയതും ഭദ്രയുടെ ഈ വിലക്ഷണസാഹസവും കണ്ടപ്പോഴേ ശേഷപ്പൻ അത്ഥം ഗ്രഹിച്ചുകഴിഞ്ഞിരുന്നു. പദ്മപ്പൻ മഠത്തിൽ ചെന്നിരിക്കണം; ആളുകൾ രോഷംകൊണ്ടിരിക്കും; പദ്മപ്പനെ പുറത്താക്കി ഗുരു ലിങ്കപ്പൻതന്നെ മഠാവകാശിയായി തുടരാനായി അവർ സംഘടിപ്പിച്ച പരിപാടിയായിരിക്കും ഇതു്. പള്ളിയിൽചെന്നു് പദ്മപ്പനെ തന്റെ ഭവനത്തിലേയ്ക്കു കൂട്ടിക്കൊണ്ടുപോയാലോ എന്നു് ശേഷപ്പനു തോന്നി. 'എന്നാൽ അതിനൊന്നും

സൌകര്യം ലഭിച്ചില്ല. തഹസിൽദാരുടെ പട്ടക്കാരൻ ഉസ്മാൻവന്ന് സലാം വെച്ച്, സാഹേബ് വിളിക്കുന്നുവെന്ന് ബോധിപ്പിച്ചു. ശേഷപ്പൻ മററു പരിപാടികൾ റദ്ദുചെയ്ത് നേരേ സ്കൂളിലേയ്ക്ക് ചെന്നു.

ഗ്രാമത്തിൽ ഇത്രയേറെ പോലീസുകാർ ഉള്ളപ്പോൾ; പോരാതെ മഠത്തിനു സമീപം വലിയ മാളികയിൽ മഹാരാജാവ് ക്യാമ്പുചെയ്യുമ്പോൾ ദാദ, പഡദപ്പനെ പൊക്കിയെടുത്ത് പള്ളിയിലെത്തിയില്ലേ? ഇതിലും വലിയ തെമ്മാടിത്തമുണ്ടോ? ഇക്കാര്യം തഹസിൽദാരെ അറിയിച്ച് പുതിയൊരു കേസുണ്ടാക്കുക—ശേഷപ്പൻ അതീവ സന്തോഷത്തോടെ തീരുമാനിച്ചു. ആ ഹർഷോന്മാദത്തിലാണ് തഹസിൽദാരുടെ മുമ്പിൽ നിന്നത്. അദ്ദേഹം ജോലിത്തിരക്കിനിടയിൽ മുഖമുയർത്തി നോക്കി. മുമ്പിൽ ശേഷപ്പൻ! പെട്ടെന്ന് മുഖത്ത് ഗൌരവഭാവം! പുരികങ്ങൾ കോടി. കൺകോണുകൾ ചുകന്നു. മീശയുടെ അഗ്രങ്ങൾ പതിവുപോലെ വിറച്ചു.

ആപ്പീസറന്മാരുടെ മുഖഭാവങ്ങൾ വായിച്ചു ഗ്രഹിക്കുന്നതിൽ ശേഷപ്പൻ അദ്വിതീയനാണ്. എന്തോ ഒരപകടം കാത്തിരിക്കുന്നുവെന്ന് അയാൾക്കു മനസ്സിലായി. അതിനു പാകത്തിൽ മുഖം കനിച്ചു; കൈകൾ കൂട്ടിത്തിരുമ്മി. സുന്ദരമായ പുഞ്ചിരി, പറഞ്ഞുവരുത്തിയതുപോലെ ചൊടികളിൽ വിരിഞ്ഞു. ആപ്പീസറുടെ മുഖത്തെ അഗ്നികെടുത്താൻ പ്രയോഗിക്കേണ്ട ഉപായമെന്ത്? ശേഷപ്പൻ ചിന്താമഗ്നനായി, തഹസിൽദാരുടെ ആജ്ഞയും കാത്തുനിന്നു.

തഹസിൽദാർ കൃഷ്ണരായർ അയാളുടെ അടുത്തുവന്ന് തുറിച്ചുനോക്കി. മേശപ്പുറത്തിരുന്ന ഒരു കടലാസ് മുന്നോട്ടുനീക്കി: ''ശേഷപ്പാ, നിങ്ങളെ ഉദ്യോഗത്തിൽനിന്നും സസ്പെൻറു ചെയ്യാൻ ഡിവിഷണൽ ആപ്പീസർ ഉത്തരവായിട്ടുണ്ട്. തക്കാവികടം ഗ്രാമീണർക്ക് നേരാംവണ്ണം കൊടുത്തിട്ടില്ല. കൂടാതെ ക്ഷാമപരിഹാരത്തിനാണെന്നുപറഞ്ഞ് ഹർജി എഴുതിപ്പിച്ച്, നാട്ടുകാരുടെ ഒപ്പുശേഖരണം നടത്തി; അതോടൊപ്പം ശ്യാമരായരെ നിയമിക്കരുതെന്ന് നിങ്ങൾ എഴുതിപ്പിച്ചതാണെന്നും ആരോപണമുണ്ട്. അന്വേഷണം നടത്തണമെന്ന് ഉത്തരവാക്കിയിരിക്കയാണ്. രജിസ്റ്റർ വരുത്തി ഈ നിമിഷം ശ്യാമരായർക്ക് ചാർജ്ജ് കൊടുപ്പിക്കാൻ ഞങ്ങളോട് നിർദ്ദേശിച്ചിരിക്കുന്നു: അതുകൊണ്ട് രജിസ്റ്റർ ഉടനെ കൊണ്ടുവരണം.'' ശേഷപ്പന്റെ കരൾ തകരുംവണ്ണം തഹസിൽദാർ ഉത്തരവായി.

ഏതോ ശാപം കേട്ടുനിൽക്കുന്ന മട്ടിൽ ശേഷപ്പൻ ഒക്കെയും ശ്രദ്ധിച്ചു. അൽപസമയം അയാൾ കല്ലുപോലെ നിന്നു. ജീവിതം അവസാനിച്ചുകഴിഞ്ഞു! തഹസിൽദാർ പ്രയോഗിച്ചത് നാഗാസ്ത്രമാണ്. പ്രാണൻ പോയിക്കഴിഞ്ഞു. മറുവാക്ക് അങ്ങോട്ടു ചോദിക്കേണ്ടതില്ല. എങ്കിലും ഏതു ശാപത്തിനും ഒരു പരിഹാരമില്ലേ?

''സാഹേബ്! ഈയൊരു തവണ രക്ഷിക്കണേ!'' അയാൾ താണുകേണു പേക്ഷിച്ചു. ശേഷപ്പൻ ദൈന്യത്തിന്റെ മൂർത്തിയായിരിക്കുന്നു.

തഹസിൽദാർ ആർദ്രമാകാനുള്ള ഭാവമില്ല. ''ഇതെന്റെ ഉത്തരവല്ല. മനസ്സിലായോ? ഡിവിഷണൽ ആപ്പീസറിട്ട കൽപന. പോയി അദ്ദേഹത്തോടു തന്നെ പറയൂ. എന്റെ ജോലി മാത്രമേ ഞാൻ ചെയ്യൂ. രജിസ്റ്റർ ഈ നിമിഷം ഇവിടെയെത്തണം.'' അദ്ദേഹം അലറി. ഇക്കഴിഞ്ഞ ദിവസത്തെ അദ്ദേഹത്തിന്റെ മാർദ്ദവവും ഇന്നത്തെ ഈ കാഠിന്യവും തമ്മിൽ ആശ്ചര്യകരമായ അന്തരം! ഈ ആപ്പീസറന്മാർക്ക് ഹൃദയമെന്ന സാധനമില്ലേ? ശേഷപ്പനുപോലും അത്ഭുതം. ശേഷപ്പനിൽ അവശേഷിച്ചിരുന്ന പ്രതീക്ഷയും ആ ഉഗ്രസ്വരത്തിൽ ഒലിച്ചുപോയി. ''ഇപ്പോൾ അസ്തമിച്ച് രണ്ടുമൂന്നു നാഴിക കഴിഞ്ഞില്ലേ സാഹേബ്? നാളെ കാലത്തെ രജിസ്റ്റർ കൊണ്ടുവന്ന് ചാർജ്ജ് കൊടുത്താൽ പോരേ?'' കേട്ടാൽ തിരിയാത്തവണ്ണം ദീനദീനമായിരുന്നു ശേഷപ്പന്റെ സ്വരം. അധികാര സ്ഥാനങ്ങളിലിരിക്കുന്ന ഉരുക്കു ഹൃദയങ്ങളെ ഭേദിക്കാനുള്ള അവസാനത്തെ ബാണമായിരുന്നു അത്.

''അഞ്ചുമണിക്ക് ഉത്തരവു നടപ്പാക്കണമെന്നു പറഞ്ഞയച്ചതാണ്. നാടാകെ തെരഞ്ഞിട്ടും നിങ്ങളെ കണ്ടെത്തിയില്ല. വൈകുന്നേരംതന്നെ ഓർഡർ നടപ്പാക്കിയെന്ന് റിപ്പോർട്ടയയ്ക്കാതെ നിവൃത്തിയില്ല. അതുകൊണ്ട് രജിസ്റ്റർ ഉടനെ വരുത്തണം. നിന്നെ അന്വേഷിച്ച് —ഇപ്പോൾ പോലീസ് വരും. രജിസ്റ്റർ അവരെ ഏല്പിച്ചേക്കൂ. ഈ ഉത്തരവ് കിട്ടിയതിന് ഒപ്പിടൂ.'' കൂടുതൽ സംസാരിക്കാൻ സൌകര്യം നൽകാതെ തഹസിൽദാർ പറഞ്ഞു.

അദ്ദേഹത്തിന്റെ ഓരോ വാക്കും ശേഷപ്പൻ ശ്രദ്ധിച്ചു. അന്തകൻ തന്നെയാണ് തന്റെ മുമ്പിൽ നിൽക്കുന്നത്! മന്ത്രമുഗ്ദ്ധമായ നാഗത്തെപ്പോലെ ശേഷപ്പൻ നിൽക്കുന്നു. നാവ് വരണ്ടുപോയിരിക്കുന്നു; ചുണ്ടു പൊങ്ങിയില്ല. കണ്ണിരുട്ടടച്ചു. തഹസിൽദാർ മുന്നോട്ടുവെച്ച കടലാസിൽ ഒപ്പിടാൻ കൈ നീട്ടി; പക്ഷേ, കൈ വിറച്ചതുകൊണ്ട് എഴുതാനായില്ല. ആസന്നനിലയിൽ കിടക്കുന്ന രോഗിയെ നിരീക്ഷിക്കുന്ന ഡാക്ടറെപ്പോലെ കൃഷ്ണരായർ ശേഷപ്പനെ നിർവ്വികാരനായി ശ്രദ്ധിച്ചു.

അയാൾ ഇറങ്ങുമ്പോൾ തഹസിൽദാരെ ദീനനായി നോക്കി. അതും ഫലിച്ചില്ല. അദ്ദേഹം അയാളെ നോക്കിയതേയില്ല. അന്ത്യകർമ്മങ്ങൾ നടത്തി സ്ഥലംവിടുന്ന പുരോഹിതനെപ്പോലെ അദ്ദേഹം കർത്തവ്യം നിർവ്വഹിച്ച് കൃതാർത്ഥനായി.

കലക്ടറിയുടെ രജിസ്റ്റർ പോലീസുകാർ ശേഷപ്പന്റെ വീട്ടിൽനിന്നും എടുത്ത് ഗ്രാമക്കച്ചേരിക്ക് കൊണ്ടുപോയി. അവരുടെകൂടെ അയാളും നടന്നു. അവിടെ വെച്ച് ചാർജ്ജ് കൊടുക്കാനുള്ള കടലാസുകൾ ശരിപ്പെടുത്തി. ഈ ചടങ്ങുകൾ നടക്കുമ്പോൾ നേരത്തെ ബന്ധുക്കളായി നടന്നിരുന്നവർ അവജ്ഞയോടെ രംഗം വീക്ഷിക്കുകയായിരുന്നു. അന്നു രാത്രി അയാൾക്ക് തിരിച്ചുചെല്ലാൻ സാദ്ധ്യമല്ല. അവിടെത്തന്നെ ഗോപാലരായരുടെ അടുത്തു കിടക്കാമെന്നു പറഞ്ഞെങ്കിലും പോലീസുകാർ സമ്മതിച്ചില്ല. സത്രത്തിലെ മുറിയിൽ കിടക്കാൻ ഉത്തരവായിട്ടുണ്ടെന്ന് പോലീസുകാർ അയാളോടു പറഞ്ഞു. രക്ഷപ്പെടാമെന്നുള്ള പ്രതീക്ഷ ശേഷപ്പനും ഉണ്ടായിരുന്നില്ല. ഗത്യന്തരമില്ലാതെ അയാൾ സമ്മതിച്ചു.

അന്ന് ഉച്ചമുതൽ തുടർച്ചയായി മഴപെയ്യുകയായിരുന്നു. തോരുന്ന മട്ടില്ല. ആകാശം മേഘാവൃതമാണ്. നക്ഷത്രങ്ങളൊന്നും കാണാനില്ല. പടിഞ്ഞാറൻ കാററ് ഉഗ്രമായി വീശുന്നു. ഭയങ്കരമായ തണുപ്പ്!

ശേഷപ്പൻ സത്രത്തിൽവന്ന് ഒരു കമ്പിളിയിൽ വീണു. ജീവിതത്തിൽ ആദ്യത്തെ അനുഭവം. ഒരു കമ്പിളിയിൽ, തണുപ്പ് തുളച്ചുകയറുമ്പോൾ ഈ ചുററുപാടിൽ വിശേഷിച്ചും, ഉറങ്ങുന്ന കാര്യം ചിന്തിക്കയേ വേണ്ട. ഇരുപതു വർഷത്തെ അയാളുടെ ഭൂതകാല ജീവിതം മനഃപടത്തിൽ തെളിയുകയും മായുകയും ചെയ്തുകൊണ്ടിരുന്നു. ഇത്തരം എത്രയോ തെററുകൾ അയാൾ മുമ്പ് ചെയ്തിട്ടുണ്ട്. ഓരോ കുററത്തിനും ഏഴുവർഷത്തെ തടവ് വിധിക്കപ്പെടാമായിരുന്നു. എന്നാൽ ഒരിക്കലും ശിക്ഷിക്കപ്പെട്ടില്ല. ഏതോ ഭാഗ്യത്തിന് അതിൽ നിന്നെല്ലാം രക്ഷപ്പെട്ടിരിക്കയായിരുന്നു. നിയമപരിജ്ഞാനം അയാളുടെ അമൂല്യമായ സ്വത്താണ്. നിയമത്തിന്റെ സൂക്ഷ്മമായ വശങ്ങൾ ഗ്രഹിച്ച് പഴുതുകളുണ്ടാക്കുന്ന അയാളുടെ ബുദ്ധിശക്തി കാരണം കൈനിറയെ കാശു കൊടുത്ത് അയാളെക്കൊണ്ടു ചെയ്യിച്ചിരിക്കുന്ന കുററങ്ങൾക്കു മുമ്പിൽ ഗിബ്സൻ സാഹേബിന്റെ ഈ ആരോപണങ്ങൾ തീരെ നിസ്സാരം. ഇന്നയാളുടെ വ്യക്തിത്വത്തിന് പാദള്ളിച്ചന്തയിൽ കാൽകാശ് വിലയില്ലാതാക്കിയിരിക്കുന്നതു് ആ ചെയ്തികളാണ്. സാക്ഷികളെ മാററി, രേഖകൾ തിരുത്തി, മരിച്ചവരെ പുനരുജ്ജീവിപ്പിച്ച് ഏതു കേസും ജയിക്കുന്ന തനിക്ക് കേസിനെക്കുറിച്ചു ഭയമോ?

എന്നാൽ ആ ഇന്ദ്രജാലക്കാരന്റെ മാന്ത്രികവടി നഷ്ടപ്പെട്ടിരിക്കുന്നു. അനുഷ്ഠാനങ്ങളിൽ ച്യുതി സംഭവിച്ചാൽ, ഉയർന്നുവന്ന ഭൂതം വേതാളിയെത്തന്നെ വിഴുങ്ങും. അതാണ് ശേഷപ്പന്റെ അവസ്ഥ. അയാളുടെ രജിസ്റ്റർ കൈവിട്ടുകഴിഞ്ഞു. അതു് കലത്തൊഴിലിൽ കൈക്രിയ കാട്ടാനുള്ള അയാളുടെ രംഗഭൂമിയാണ്; ബുദ്ധിസാമർത്ഥ്യങ്ങളുടെ ശ്രീകോവിൽ! ദുർഗ്ഗത്തെപ്പോലെ പക വെച്ചു വരുന്നവനേയും നിലയ്ക്കുനിർത്തി അടിക്കാനുള്ള മരുന്നും മന്ത്രവും അതിനകത്തുണ്ട്. എത്രയോ നിരാശ്രിതരുടേയും അഹങ്കാരികളുടേയും തലവര അതിൽ കുറിച്ചുവെച്ചിരിക്കയാണ്. ഗ്രാമത്തിലെ ആളുകളുടെ സ്വത്തുക്കൾ അയാളുടെ പദ്ധതിക്കനുസരിച്ച് വളരുകയും നശിക്കയും ചെയ്തു. സ്വത്തുക്കളുടെ അതിർത്തിരേഖകൾ രാസുരാമാനം മാറുമായിരുന്നു.

എന്നാൽ ആ ഇന്ദ്രജാലം ഇപ്പോൾ ഉപയോഗശൂന്യമായിരിക്കുന്നു. പല്ലുകൊഴിഞ്ഞ പുലിയാണ് ശേഷപ്പൻ. ഭാവി അയാളുടെ കണ്ണിൽ ഘോരമായിരിക്കുന്നു. അധികാരം കയ്യിലായിരുന്നപ്പോൾ ആളുകൾ അയാൾ പറഞ്ഞതനുസരിച്ചിരുന്നു. ആ ചൂണ്ട നഷ്ടപ്പെട്ടുകഴിഞ്ഞു. ഇപ്പോൾ ഏററിരിക്കുന്ന ആഘാതം ഭയങ്കരമാണ്. എന്നാൽ അതിനുപുറമെ ഓരോ ആളും എറിയുന്ന കല്ലുകൾ തടയണം. മരണത്തെക്കാളും ദുഃഖമായ ദൌർബ്ബല്യം.

എത്രയെളുപ്പത്തിലാണു താൻ വലയിൽ വീണിരിക്കുന്നതു്! ശേഷപ്പൻ വെന്തു നീറി. വലിയ കുററംചെയ്ത് അതിനു ശിക്ഷയനുഭവിക്കുന്നതിനും ഒരന്തസ്സുണ്ട്! കൊല, കൊള്ള, കളവ് തുടങ്ങിയ ഘോരാപരാധങ്ങളെ ഇരു

ചെവിയറിയാതെ മുക്കിക്കളഞ്ഞ ധീരനാണു താൻ! ആ മനുഷ്യൻ ഈ നിസ്സാരമായ കുററത്തിനു് ശിക്ഷിക്കപ്പെടുകയാണു്! ആയിരക്കണക്കിനു രൂപ കൈക്കൂലി വാങ്ങിയിട്ടാണു് ഈ സസ്പെൻഷൻ കിട്ടിയതെങ്കിൽ അതു കാര്യം വേറെ! ഇത്തരം കാര്യങ്ങളിൽ ഇടപെടുന്നതുതന്നെ പാടില്ലാത്തതാണു്.

കേസായാൽ എന്തായിരിക്കും സ്ഥിതി? ശേഷപ്പൻ ചിന്തിച്ചു. കലക്ടറുദ്യോഗസ്ഥാനം തിരിച്ചുകിട്ടാൻ പോകുന്നില്ല. കലക്കട്ടറിത്തറവാട്ടുകാർ ഗ്രാമംമുഴുവൻ കള്ളിപ്പടർപ്പുപോലെ പരന്നുകിടക്കുന്നു! ജീവിതത്തിൽ ഒരു തവണ നിയമിക്കപ്പെട്ടാൽതന്നെ വലിയ കാര്യമാണു്. അതിലും വിശേഷിച്ചു് താൻ യാതൊരലട്ടുമില്ലാതെ തോന്നിയവണ്ണം കലക്കട്ടറിസ്ഥാനം നടത്തിക്കൊണ്ടുപോയവനാണു്. അതുകൊണ്ടു് വിചാരണ നടന്നാൽപിന്നെ കലക്കട്ടറിസ്ഥാനം കൊതിക്കേണ്ടതില്ല. കേസായാൽ സാക്ഷികളെ തിരിക്കാമോയെന്ന വിചാരം പോലും തോന്നിയില്ല. എങ്കിലും ആഗ്രഹങ്ങൾ പ്രകോപനപരങ്ങളായി തുടർന്നു.

സ്വന്തം കാര്യം നേടുകയെന്നതു് ശേഷപ്പന്റെ രക്തത്തിൽ അലിഞ്ഞുചേർന്ന ഗുണമാണു്. ആ സ്വഭാവഗുണം അയാളെ പാടമ്പള്ളിയിൽ വേരുറപ്പിച്ചു വളരാൻ സമർത്ഥനാക്കി. ഏതു സന്ദർഭത്തിലും അയാളുടെ ചിന്ത സ്വാർത്ഥലാഭത്തെക്കുറിച്ചുമാത്രമായിരുന്നു. അതുകൊണ്ടുതന്നെ അയാളുടെ വ്യക്തിത്വം കാലാനുഗുണമായി മാറിക്കൊണ്ടിരുന്നു. എന്നാൽ അതുകൊണ്ടുള്ള അപകടം അയാൾ ശ്രദ്ധിച്ചതേയില്ല. കേവലം ബഹിർമുഖമായി വളർന്നുവന്ന ആ വ്യക്തിത്വം ഒരിക്കലും അന്തർമ്മുഖമായിതന്നില്ല. ഇപ്പോൾ ഇടിത്തീപോലെ സർവ്വനാശം വന്നു് തലയിൽ തൂങ്ങുകയാണു്. അതിന്റെ ഭീകരമായ വിസ്തൃതിയിൽ മുഴുവൻ പ്രപഞ്ചവും ആവരണം ചെയ്യപ്പെട്ടിരിക്കയാണു്. ഒരിടത്തും നിൽക്കക്കള്ളിയില്ലാതാവുമ്പോൾമാത്രം മനുഷ്യൻ തന്നിലേയ്ക്കു തിരിയുന്നു. സ്വാർത്ഥമതിയായ ശേഷപ്പനും ഇപ്പോൾ തന്നിലേയ്ക്കു തിരിഞ്ഞിരിക്കുന്നു. എന്നാൽ അയാൾ സ്വയം തനിക്കു് അപരിചിതനായിരിക്കയാണു്. അനുനിമിഷം ഓരോ രൂപം പ്രാപിച്ചതുകാരണം വ്യക്തിത്വമാകെ ജീർണ്ണിച്ചിരിക്കുന്നു; പൊട്ടിത്തകർന്നു് രൂപരഹിതമായിരിക്കുന്നു.

രാത്രി ഏറെ വൈകി; അതോടെ ഇരുട്ടിനു കട്ടികൂടി. ശേഷപ്പൻ തണുപ്പും ഭയവും കാരണം കമ്പിളിയിൽ കിടന്നുരുണ്ടു. പോലീസുകാരുടെ ബൂട്ട്സിന്റെ ശബ്ദം ഭയന്നു് നിദ്ര കാതങ്ങൾക്കകലെ ചെന്നൊളിച്ചിരിക്കുന്നുവെന്നുതോന്നി. തനിക്കെതിരെ ഉന്നയിച്ച കുററം തെളിയിക്കപ്പെട്ടാൽ ജയിൽവാസം ഉറപ്പുതന്നെ. ആ ചിന്ത അയാളെ സംഭീതനാക്കി. ആ തണുപ്പിലും ശരീരമാകെ വിയർത്തു. ''ജയിൽ, ജയിൽ,......''അയാൾ സ്വയം പറഞ്ഞതായി സ്വപ്നം കണ്ടു.

സത്രത്തിനു പുറത്തു കിടന്നുറങ്ങിയിരുന്ന ഹവിൽദാർക്കും ഉറക്കം വന്നിരുന്നില്ല. ശേഷപ്പൻ പിറുപിറുത്ത വാക്കുകൾ അയാളുടെ കാതിലും എത്തി. ''ഇതു് ജയിലല്ല കലക്കട്ടറീ! നാളെ ആപ്പീസർ ജാമ്യത്തിൽ വിടുകയാണെങ്കിൽ നിങ്ങൾക്കു് വീട്ടിലേയ്ക്കു പോകാമല്ലൊ. ഇപ്പോൾ മിണ്ടാതെ കിടന്നുറങ്ങ്!'' ഹവിൽദാർ അയാളെ താക്കീതുചെയ്തു് തിരിഞ്ഞുകിടന്നു.

ഗിബ്സൻ സാഹേബ് രാവിലെ എഴുന്നേററാൽ നടക്കാനിറങ്ങുക പതിവാണ്. സ്വന്തം ബംഗ്ളാവിലായാലും ക്യാമ്പിലായാലും ഈ ചിട്ട തെററിക്കാറില്ല. ഹാഫ് ട്രൌസറും മുറിക്കൈ ഷർട്ടും ബൂട്സുമാണ് വേഷം. കയ്യിലൊരു ചെറുവടിയും എടുത്തിറങ്ങുമ്പോൾ തന്റെ പട്ടി പിന്നാലെ ഉണ്ടായിരിക്കും. പാമ്പള്ളി ക്യാമ്പിലും ഈ പതിവ് തെററിയില്ല:

നേരം പുലർന്നിട്ടില്ല. മേഘാവൃതമല്ലെങ്കിലും മഴക്കാലമായിരുന്നതിനാൽ പുലരി വർണ്ണരഹിതമായിരുന്നു. ചാരനിറംപൂണ്ട ഇരുട്ട് ചുററും പരന്നിരുന്നു. അറച്ചറച്ച് വെളിച്ചം പൊട്ടിവിടരുകയാണ്. മേഘങ്ങൾ വിളറിയിരിക്കുന്നു. വായു ശാന്തമായി മാത്രം വീശുകയാണെങ്കിലും ഇളച്ചുകയറുന്ന തണുപ്പ് തീക്ഷ്ണമായിരുന്നു. അന്തരീക്ഷമാകെ ഉത്സാഹരഹിതമാണ്.

എങ്കിലും ഗിബ്സൻ സാഹേബ് പ്രകൃതിയെ പരിഹസിച്ചുകൊണ്ട് അത്യുത്സാഹത്തോടെ ആററിൻതീരംവരെ നടന്നു. പട്ടി നടന്നും നിന്നും യാത്ര ചെയ്തിരുന്നതിനാൽ അദ്ദേഹത്തിന്റെ നടത്തം പലപ്പോഴും തടസ്സപ്പെട്ടു. ചെടികളും വള്ളികളും കല്ലും മുള്ളും പട്ടിയുടെ ജിജ്ഞാസയുണർത്തിയിരുന്നതിനാൽ അദ്ദേഹത്തിന് പലപ്പോഴും ദേഷ്യംവന്നു. എന്നാൽ അദ്ദേഹത്തിനും ജിജ്ഞാസയ്ക്കും കുറവായിരുന്നില്ല. ഗ്രാമത്തിലെ പല സവിശേഷതകളും അദ്ദേഹത്തിന്റെ ജിജ്ഞാസയെ സദാ ഉണർത്തിവിട്ടു

നദിയുടെ തീരംവരെ നടന്നുചെന്നുവെങ്കിലും ഒരൊററ ജീവിയും അദ്ദേഹത്തിന്റെ കണ്ണിൽ പെട്ടില്ല. പ്രദേശമാകെ വിജനം. അകലെനിന്നു നോക്കുമ്പോൾ പാമ്പള്ളി ഉറങ്ങുകയാണെന്നേ തോന്നൂ. ഉണർന്നിരിക്കുന്നതിന്റെ ലക്ഷണമേയില്ല.

ആപ്പീസറുടെ ശ്രദ്ധ പ്രകൃതിയിലേയ്ക്കുതന്നെ തിരിഞ്ഞു. പൂർവ്വദിങ്മണ്ഡലം, യാന്ത്രികമായിട്ടെന്നപോലെ സാവകാശമായി വെളുത്തുവന്നു. നദിയുടെ ഉപരിതലം മഞ്ഞിന്റെ മറ സാവധാനം നീക്കി അതീവ ശാന്തമായി ചലിക്കുന്നു. ഉറക്കമില്ലാഞ്ഞിട്ടോ, കുളിരു കാരണമോ, പ്രവാഹത്തിന്റെ ഗതി വളരെ സാവധാനത്തിലാണ്. ഇനിയും നന്നായി വെളിച്ചം വീണിട്ടില്ല; അകലെ കുന്നിൻനിരകൾ വെറും രേഖകളായി കാണപ്പെട്ടു.

ആപ്പീസർ നദിയുടെ സമീപമെത്തി. ഇക്കഴിഞ്ഞ ദിവസം മഹാരാജാവിനെ സ്വീകരിക്കാൻ നിന്നിരുന്ന സ്ഥലം ഇപ്പോൾ പ്രളയജലത്തിനടിയിലാണ്. നിമിഷംപ്രതി പ്രവൃദ്ധമായിക്കൊണ്ടിരുന്ന നദി രണ്ടു തീരങ്ങളേയും വിഴുങ്ങിയിരിക്കുന്നു. രണ്ടേ രണ്ടു ദിവസത്തിൽ എത്ര വെള്ളം വന്നിരിക്കണം! ഗ്രാമത്തിലെ വയലിൽ ഭൂരിഭാഗവും ഇപ്പോൾ വെള്ളത്തിൽ മുങ്ങിയിരിക്കണം. മഴക്കാലം. നദി താരുണ്യപ്പുളപ്പുകാട്ടി മദിച്ചാർത്തു. ഈ ഉന്മാദം അടക്കുക അസാധ്യമായിരുന്നു. തീരപ്രദേശത്തെ ഫലഭൂയിഷ്ഠമായ വയൽ,

വെള്ളപ്പൊക്കക്കെടുതിയിലകപ്പെട്ടിരിക്കയാണ്. വയലിന്റെ തലയ്ക്കുമീതെ വിജയോന്മാദത്തോടെ വെള്ളം ഒഴുകുന്നു. ആപ്പീസർ ഓർത്തു: നാളെക്കൂടി ഇവിടെ നിൽക്കുകയാണെങ്കിൽ തള്ളിവരുന്ന ഈ വെള്ളത്തിൽ നദി ഒരു വലിയ തടാകമായി മാറുന്നതു കാണാം. പുഴയും തീരവും തമ്മിലുള്ള അവസാനിക്കാത്ത ഈ ബന്ധത്തിൽ പ്രകൃതിയിലെ വല്ല രഹസ്യങ്ങളും അടങ്ങിയിട്ടുണ്ടോ? ഈ നിളാ ജനിച്ചുവീണ നാൾതൊട്ട് വെള്ളവും ഇതുപോലെ നിലത്തിന്റെ ഉടൽ കീറി അനന്തമായി പ്രവഹിക്കുകയാണ്. ഇത്രയും വെള്ളം വ്യർത്ഥമായൊഴുകി കടലിൽ ചേരുകയോ? ആപ്പീസറുടെ പാശ്ചാത്യ മനോഭാവത്തിനതു ഹിതമായില്ല. അനാവൃഷ്ടി, ക്ഷാമം, തക്കാവിക്കടം, ദാരിദ്ര്യം, പട്ടിണി ഇങ്ങനെ അനേകം കാരണങ്ങൾ കാണിച്ച് സർക്കാരിലേയ്ക്ക് ഹർജി അയച്ച് ബഹളംവെയ്ക്കുന്നത്രയും അധ്വാനം ഈ വെള്ളം പ്രയോജനപ്പെടുത്താൻ വേണ്ടി ചെയ്താൽ......? ഗ്രാമപാർശ്വത്തിലൂടെ ഒഴുകുന്ന ഈ നദി ഇവരെ സംബന്ധിച്ചിടത്തോളം ഒരു സ്വപ്നവാഹിനിയാകേണ്ടതായിരുന്നു. എന്നാൽ ഇന്നതങ്ങനെയല്ല.

നദി കിഴക്കോട്ടൊഴുകുന്നു. അരുണ പ്രഭാതവെളിച്ചം തിരകളിൽ പ്രതിഫലിച്ചു; നദിക്കു ജീവൻവെച്ചു. ആപ്പീസർ ഉറച്ച ദൃഷ്ടികളോടെ പ്രവാഹത്തിലേയ്ക്കു നോക്കിനിന്നു. നദിയുടെ നടുക്കത്തിൽ ഒരു മനുഷ്യൻ ഒഴുകിപ്പോകുന്നു! ആപ്പീസറുടെ കരൾ പിടഞ്ഞു. പാവം ഒഴുക്കിൽപ്പെട്ടിരിക്കയാണെന്ന് അദ്ദേഹം പരിഭ്രമിച്ചു. ആൾ വളരെ അകലെയാണ്; കൂടാതെ മുങ്ങുകയും പൊങ്ങുകയും ചെയ്യുന്നു. അതാരാണെന്ന് മനസ്സിലാക്കുക സാദ്ധ്യമായിരുന്നില്ല. ആപ്പീസറുടെ ആത്മാവു പിടഞ്ഞു. അയാളെ വല്ലവിധവും രക്ഷിക്കണമെന്ന് ആഗ്രഹിച്ചുവെങ്കിലും അദ്ദേഹം നിസ്സഹായനായിരുന്നു. ആപ്പീസർ സമുദ്രത്തിൽ നീന്തിയിട്ടുണ്ട്. എന്നാൽ ഒഴുക്കുള്ള നദിയിൽ നീന്തുന്നതു അപകടകരമാണെന്ന് അദ്ദേഹത്തോട് ആരോ പറഞ്ഞിരുന്നു. അതിലും വിശേഷിച്ച് തെക്കൻഭാഗത്തെ ഈ നദികൾ. അദ്ദേഹം ഒരു വഴിയും കാണാതെ വെറുതെ നോക്കിനിന്നു.

അൽപനേരം വ്യഗ്രമായ പ്രതീക്ഷയോടെ നോക്കിനിന്നു. അപ്പോഴേയ്ക്കു ഒഴുകിപ്പോകയായിരുന്ന ആ വ്യക്തി നിരായാസമായി പ്രവാഹത്തിന്റെ ഗതിയ്ക്കൊത്തു നീന്തി കരയ്ക്കടുത്തു. കരയിൽ നേരത്തെവെച്ചിരുന്ന മുണ്ടുടുത്ത്, നദിയേയും സൂര്യനേയും തൊഴുത് മന്ത്രോച്ചാരണത്തോടെ ആ മനുഷ്യൻ മടങ്ങുന്നതുവരെയും ആപ്പീസർ അത്ഭുതസ്തബ്ധനായി ആ രംഗം നോക്കിനിന്നു. അയാൾ ഒഴുക്കിൽപ്പെട്ടതായിരുന്നില്ല; നിത്യവും നദിയുടെ നടുവരെ നീന്തിച്ചെന്ന് ഒരു പ്രത്യേക സ്ഥലംതൊട്ട് മടങ്ങുന്ന പതിവുള്ള ആളായിരിക്കണം അയാൾ. ആപ്പീസർ കരുതി. അയാളോട് ഒന്നു സംസാരിക്കണമെന്ന് അദ്ദേഹം കൊതിച്ചു.

ആപ്പീസർ ധൃതിയിൽ ആ വ്യക്തിയെ പിന്തുടർന്നു. പട്ടിയും അദ്ദേഹത്തിന്റെ പിന്നാലെയോടി. വളരെ അടുത്തെത്തി. മന്ത്രോച്ചാരണംചെയ്തു നടന്നുപോകുന്ന ഈ മനുഷ്യൻ രാജപുരോഹിതനായ ബാലാചാര്യരല്ലാതെ മററാരുമല്ലെന്ന് അദ്ദേഹം തിരിച്ചറിഞ്ഞു. ആപ്പീസർക്ക് രാവിലത്തെ ഈ കണ്ടുപിടുത്തം അത്യന്തം രസകരമായിരുന്നു.

അതിസാഹസിയായൊരു നീന്തൽക്കാരനെ ഈ ഗ്രാമത്തിൽ കണ്ടുപിടിക്കണമെന്ന് ആപ്പീസർക്കുദ്ദേശമുണ്ടായിരുന്നു. അദ്ദേഹത്തിന് ആചാര്യരെ കണ്ട് നിരാശയായി.

''ഇതെന്താ രാജപുരോഹിതരേ, വളരെ നേരത്തെ കുളിക്കാൻ പുറപ്പെട്ടിരിക്കയാണല്ലൊ?'' ആപ്പീസർ കുശലം ചോദിച്ചു.

ആചാര്യർ ആദ്യം അത്ഭുതംകൂറി. ''എന്നും പുലർച്ചെ എഴുന്നേററ് കൃഷ്ണയിൽ കുളിക്കുകയെന്നതു് എന്റെ പതിവാണു സ്വാമീ. ഇപ്പോഴും അമ്പതു കൊല്ലമായി ഈ പതിവ് തെററിച്ചിട്ടില്ല.'' ആചാര്യർ സവിനയം അറിയിച്ചു.

തന്റെ രാവിലത്തെ ഈ പതിവ് ഗിബ്സൻ സാഹേബിന്റെ കണ്ണിൽ പെട്ടതുകൊണ്ട് ആചാര്യർക്ക് സങ്കോചമായി. എന്നാൽ ആപ്പീസർക്ക് ആചാര്യരെക്കുറിച്ച് കൂടുതലറിയാൻ അതിയായ ആഗ്രഹമുണ്ടായിരുന്നു. രാവിലത്തെ ഈ മരംകോച്ചുന്ന തണുപ്പിൽ മദ്ധ്യപ്രവാഹംവരെ നീന്തിവരുന്ന പതിവുള്ള ഈ ബ്രാഹ്മണൻ അസാമാന്യനായിരിക്കണമെന്ന് അദ്ദേഹം മനസ്സിലാക്കി. ഈ ബ്രാഹ്മണന്റെ മുഴുവൻ രഹസ്യവും മനസ്സിലാക്കണമെന്ന് അദ്ദേഹം ആഗ്രഹിച്ചു.

''നിങ്ങൾ ഒഴുക്കിൽപെട്ടു പോയതാണെന്ന് ഞാൻ ഭയപ്പെട്ടു. ഞാൻ വിളിച്ചുപറയാൻ തുടങ്ങുന്നതിന് മുൻപായി നിങ്ങൾ കരപററിക്കളഞ്ഞു.'' അദ്ദേഹം പുഞ്ചിരിച്ചു.

''സ്വാമീ, ദൈവേച്ഛപോലെ നടക്കും. ഞാൻ ഒഴുകിപ്പോയാൽ നിങ്ങൾക്ക തടുക്കാൻ കഴിയുമായിരുന്നോ? ഒന്നും ആവില്ല. വിധിപോലെ നടക്കും!'' ആചാര്യർ പുഞ്ചിരിച്ചുകൊണ്ട് മറുപടി പറഞ്ഞു.

ആപ്പീസർക്ക് വിധിയിലുള്ള ഈ വിശ്വാസത്തെ ഒന്നു പ്രകോപിപ്പിക്കണമെന്നുണ്ടായിരുന്നു. ''ഓരോ സംഗതിയും വിധിവിഹിതമെന്ന് പറഞ്ഞിരുന്നാൽ പുരുഷപ്രയത്നത്തിന്റെ ഗതിയെന്താണ്? മനുഷ്യപ്രയത്നത്തിൽ നമുക്ക് വിശ്വാസം ആവശ്യമല്ലേ?'' ആചാര്യരുടെ ജീവിതാദർശത്തെ അദ്ദേഹം ചോദ്യം ചെയ്തു.

ആചാര്യർ ഒട്ടും കുലുങ്ങിയില്ല. ''എനിക്കൊന്നും അറിയില്ല സ്വാമീ! ഈ പ്രപഞ്ചം നടക്കുന്നതു് ഈശ്വരപ്രേരണകൊണ്ടാണ്. ഞാൻ പഠിച്ചതു് ഇതു മാത്രമാണ്; ഞാൻ വിശ്വസിക്കുന്നതും അതുതന്നെ.'' ആചാര്യർക്ക് അഗാധമായ ഈശ്വരവിശ്വാസം ഉണ്ടായിരുന്നു. അതിനെക്കുറിച്ച് ചർച്ച ചെയ്യുന്നതും അദ്ദേഹത്തിന് ഇഷ്ടമായിരുന്നില്ല. അദ്ദേഹത്തിന്റെ സംസ്കാരവും വിദ്യാഭ്യാസവും വളർന്നുവന്ന അന്തരീക്ഷവും ഈ ചിന്താഗതിയെ ദൃഢതരമാക്കി.

മറെറാന്നും പറയാതെ ആചാര്യർ ഇല്ലത്തേയ്ക്കു നടന്നു. ആപ്പീസറും അൽപം നിരാശയോടെ തന്റെ ക്യാമ്പിലേയ്ക്കു നടന്നു. പട്ടിമാത്രം ആചാര്യരുടെ പിന്നാലെ ഓടി. അദ്ദേഹത്തെ ഒന്ന് തടഞ്ഞു് വീണ്ടും ആപ്പീസറുടെ അടു

ത്തേയ്ക്കുവന്നു. ആചാര്യർ പെട്ടെന്നു് തിരിഞ്ഞുനിന്നു; കയ്യിലുണ്ടായിരുന്ന മുരുടയിലെ വെള്ളം ഒഴിച്ചുകളഞ്ഞു് വീണ്ടും നദീതീരത്തേയ്ക്കുവന്നു. ആപ്പീസർക്ക് വീണ്ടും അത്ഭുതവും ഞെട്ടലും. ''എന്താ തിരിച്ചുപോകുന്നതു്? വഴി തെററിപ്പോയോ?'' അദ്ദേഹം ആരാഞ്ഞു.

ആപ്പീസർ അത്ഭുതസ്തബ്ധനായി, നിശ്ശബ്ദമായി തന്റെ ക്യാമ്പിലേയ്ക്കുള്ള വഴിപിടിച്ചു. പ്രഭാതത്തിലെ ഈ അനുഭവത്തെക്കുറിച്ചു് അദ്ദേഹം ചിന്തിച്ചു കൊണ്ടിരുന്നു. 'വെള്ളക്കാരന്റെ ഭാരം' കേവലം ഭാരം മാത്രമല്ല; അഗമ്യവും കൂടിയാണു്. ഈ ജനതയുടെ ജീവിതാദർശങ്ങൾ തീരെ സരളമല്ല; ആയിരക്കണക്കിനു് വൈരുദ്ധ്യങ്ങൾ ചേർന്നു് ജടിലമായിരിക്കയാണു്. ഇത്രയേറെ വൈരുദ്ധ്യങ്ങളുടെ ബന്ധനത്തിൽ മനുഷ്യൻ എങ്ങനെ ജീവിക്കും?

ആപ്പീസർ ചിന്താധീനനായി അങ്ങനെ നടക്കുമ്പോൾ മറെറാരു സംഭവം അദ്ദേഹത്തെ യഥാർത്ഥലോകത്തേയ്ക്കു് പിടിച്ചുകൊണ്ടുവന്നു. കാവിവസ്ത്രം ധരിച്ചു്, ഭസ്മലേപനംകൊണ്ടലംകൃതമായ ഫാലവും വൃത്തിയായി മുണ്ഡനം ചെയ്ത ശിരസ്സുമായി രുദ്രാക്ഷമാലകളണിഞ്ഞ തടിച്ച ഒരു മനുഷ്യൻ ആപ്പീസറുടെ മുമ്പിൽ, പെരുവഴിയിൽ പുതച്ചിരുന്ന തോർത്തു് വിരിച്ചു് സാഷ്ടാംഗം വീണു.

ആപ്പീസറുടെ ഉള്ളൊന്നുകാളി. ''എന്താണതു്?'' അദ്ദേഹം ആത്മഗതമെന്നോണം ചോദിച്ചു. അപ്പോഴത്തേയ്ക്കും അംഗരക്ഷകനെന്നോണം നടക്കുന്ന ആ പട്ടി, വീണുകിടക്കുന്ന ആളുടെ കാവിക്കുപ്പായത്തിൽ കടിച്ചുവലിച്ചു. കടിക്കാൻ ചെന്ന നായയ്ക്കു് കിട്ടിയതു് കട്ടിയായ കടശ്ശീലയുടെ കുപ്പായമാണു്. ഭാഗ്യത്തിനു് അയാളുടെ ചർമ്മം വളരെ അടിയിലായിരുന്നു. ഇല്ലെങ്കിൽ സാഷ്ടാംഗംവീണ പണ്ഡരപ്പന്റെ പുറത്തെ ചർമ്മവും കുപ്പായത്തിന്റെ തുണി പോലെ കീറിപ്പോകുമായിരുന്നു.

നേരത്തെ ബാളാചാര്യരെ തിരിച്ചു് നദിക്കു് പറഞ്ഞയച്ചതുകൊണ്ടുള്ള വിഷമം ആപ്പീസർക്കു് ഉണ്ടു്. വീണ്ടും അതുപോലൊരു സംഭവമോ? ഗിബ്സൻ സാഹേബ് നായുടെ തലയ്ക്കു് വടികൊണ്ടു് ഒന്നുകൊടുത്തു. അതിനു് സൂചന മനസ്സിലായി. അതു് കുപ്പായത്തിൽ നിന്നു് പിടിവിട്ടു്, വാലാട്ടിക്കൊണ്ടു് ആപ്പീസറുടെ കാലുകൾക്കിടയിൽ കിടന്നുകളിച്ചു.

പണ്ഡരപ്പൻ എഴുന്നേററു. അദ്ദേഹം കൈകൂപ്പി. ''സ്വാമീ, ഈ അനാഥന്റെ പരാതികേട്ടു് നീതി കാട്ടുമാറാകണേ!'' നാടകത്തിലെന്നപോലെ അദ്ദേഹം സംസാരിച്ചു.

ആപ്പീസർക്കു് പരിഭ്രമം! ഇന്നലെ തോട്ടത്തിൽ മഹാരാജാവിനൊപ്പം അദ്ദേഹത്തിന്റെ തിരുമുമ്പിലിരുന്നു് ആതിഥ്യം സ്വീകരിച്ച വ്യക്തി. ഈ നേരം വെളുക്കുമ്പോൾ ഇയാൾ വന്നു് അവശ്യപ്പെടുന്നതെന്താണു്? ''എന്താണു് നിങ്ങളുടെ പരാതി?'' അദ്ദേഹം അന്വേഷിച്ചു.

''പറയാം. ശാന്തമായി ശ്രദ്ധിക്കണേ! എമാനേ, ഈ ഗ്രാമത്തിലെ വലിയ മഠത്തിൽ വാഴിക്കപ്പെട്ട സ്വാമിയാണു് ഞാൻ. മഠത്തിനു് നാലു് സർവ്വേ

നമ്പർ ശ്രമി ഉണ്ടായിരുന്നു. എനിക്ക് പട്ടംകിട്ടിയശേഷം മഠവും എന്റെ സ്വാധീനത്തിലായിരുന്നു. എന്നാൽ നാട്ടിനകത്ത് ഭാദ വളരെയേറെ തെമ്മാടിത്തം കാണിച്ചു നടക്കുകയാണ്. യാതൊരു കാരണവും കൂടാതെ എന്നോട് വിദ്വേഷംകാട്ടി നടക്കുന്നു. കലകർണ്ണി ശേഷപ്പനാണെങ്കിൽ അയാളുടെ കൈക്കൂലിക്കെതിർനിന്നകാരണം എന്റെ ശത്രുവായിത്തീർന്നു. ഞാൻ മഠത്തിലായിരുന്നപ്പോൾ എന്നെ തല്ലാനും കൊല്ലാനും വന്നു. യഥാർത്ഥത്തിൽ ഞാൻ ഈ അധികാരിത്തറവാട്ടിലെ ധർമ്മഗുരുവാണ്. ശങ്കരപ്പഗൌഡർ അന്തരിച്ചശേഷം അയാളുടെ മൂത്തമകൻ ലിങ്കപ്പൻ അധികാരിയായി വരണമെന്നു ഞാൻ പറഞ്ഞപ്പോൾ അതും ചിലർക്ക് അഹിതമായി. എല്ലാവരും ചേർന്ന് എന്നെ ആക്രമിക്കാൻവന്നു. പ്രാണഭയം നിമിത്തം ഞാൻ മഠംവിട്ട് അജറാണിക്ക് ഓടിപ്പോയി. അങ്ങ് ഇവിടെ എഴുന്നള്ളിയിരിക്കുന്നതറിഞ്ഞ് എന്റെ പരാതി ബോധിപ്പിക്കാനായി ഇങ്ങോട്ടു വന്നു.'' അയാൾ സംസാരം നിറുത്തിയശേഷം ആപ്പീസറുടെ മുഖഭാവം അറിയാനായി അദ്ദേഹത്തിന്റെ മുഖം നോക്കി.

ഈ പറഞ്ഞതിൽ ആപ്പീസർക്ക് എത്രത്തോളം മനസ്സിലായെന്ന് ദൈവത്തിനുമാത്രമറിയാം. ഈ ഗ്രാമത്തിൽ നടക്കുന്ന തെമ്മാടിത്തത്തിന്റെ ചിത്രം ഭാഗികമായി മനസ്സിലാക്കി. ഇനിയും പറയട്ടെ എന്ന ഭാവത്തിൽ ആപ്പീസർ നിശ്ശബ്ദനായി ശ്രദ്ധിച്ചു. പദ്മപ്പൻ തുടർന്നു: ''ഗ്രാമത്തിലെത്തിയ ഉടനെ ഞാൻ മഠത്തിൽച്ചെന്നു. ഏതോ ഒരു പയ്യനെപ്പിടിച്ച് ഗുരുവാക്കി വാഴിച്ചിരിക്കയാണ്. അവനെങ്ങനെ ഇവിടെയെത്തിയെന്നൊന്ന് ചോദിക്കണമെന്നുകരുതി ഞാൻ സന്ധ്യയാവുംവരെ വെറുതെ കാത്തിരുന്നു. രണ്ടുനാഴികരാച്ചെന്നിരിക്കും. വലിയ മാളികയിൽ മഹാരാജാവ് പാവങ്ങൾക്ക് ചോളം വിതരണം ചെയ്യുകയായിരുന്നു. അപ്പോൾ ഈ ഭാദ വലിയമാളികയിൽനിന്ന് പത്തുനൂറ് ആളുകളേയും കൂട്ടിവന്ന് എന്നെ പൊക്കിയെടുത്ത് പള്ളിയിൽ കൊണ്ടുവന്ന് കിടത്തി. മഠത്തിൽ കാലുകുത്തിയാൽ കാൽ വെട്ടിക്കളയുമെന്ന് അവൻ ഭീഷണിപ്പെടുത്തി. ഗ്രാമക്കച്ചേരിയിൽ പോലീസുകാരും ഉണ്ടായിരുന്നു. സ്കൂളിൽ തഹസീൽദാരും ക്യാമ്പുചെയ്യുന്നു. എന്നിട്ടും ഒരാളെയും തരിമ്പും ഭയമില്ലാതെ എന്നെ ചുമന്ന് പള്ളിയിൽ കൊണ്ടുപോകണമെങ്കിൽ ഈ ഭാദയുടെ തെമ്മാടിത്തം എത്ര ഭയങ്കരമാണെന്ന് അങ്ങുതന്നെ ചിന്തിച്ചുനോക്കണം.'' പദ്മപ്പൻ നിർത്തി. സംസാരിക്കുമ്പോൾ അദ്ദേഹത്തിന്റെ മുഖഭാവവും അഭിനയവും സ്വരവ്യത്യാസവും രീതിയും എല്ലാം യക്‌തംപോലെ മാറിക്കൊണ്ടിരുന്നു.

ആപ്പീസർ കുറച്ചുസമയം ഒന്നും മിണ്ടിയില്ല. പിന്നെ അദ്ദേഹം അന്വേഷിച്ചു. ''നിങ്ങൾ ഇന്നലെ തോട്ടത്തിൽവച്ച് മഹാരാജാവിനെ കണ്ടിരുന്നില്ലേ?''

''കണ്ടിരുന്നു. എന്റെ കൂടെ എന്നെപ്പോലെതന്നെ ഓടിപ്പോയ ലിങ്കപ്പഗൌഡരും ഉണ്ടായിരുന്നല്ലോ?'' പദ്മപ്പൻ പരോക്ഷമായി ലിങ്കപ്പനെ പരിചയപ്പെടുത്തി.

ആപ്പീസർ അല്പസമയം ചിന്തിച്ചുനിന്നു. പഡമപ്പൻ പറഞ്ഞ കാര്യങ്ങൾ സൂക്ഷ്മമായി മനസ്സിലാക്കേണ്ടതുണ്ടായിരുന്നു. സംഗതി ഗൗരവമുള്ളതാണ്. ദാദ നിയമത്തിനെതിരായാണ് പ്രവർത്തിച്ചതു്. പഡമപ്പന് ന്യായമായും അവകാശപ്പെട്ട മഠം നഷ്ടപ്പെട്ടിരിക്കുന്നു. ഇപ്പറഞ്ഞതെല്ലാം സത്യമാണെങ്കിൽ അദ്ദേഹത്തിനെതിരെ അന്യായം നടന്നിരിക്കുന്നു. പഡമപ്പന്റെ കഥയിൽ അധികവും അക്രമത്തെക്കുറിച്ചാണ്. അതോടൊപ്പം ലിങ്കപ്പഗൌഡരുടെ അവകാശപ്രശ്നവും കടന്നിരിക്കുന്നു. അവകാശത്തെക്കുറിച്ച് ഒരു അപ്പീൽ ആപ്പീസറുടെ മുമ്പിൽ എത്തിയിരിക്കയാണ്.

''നിങ്ങളിപ്പോൾ പറഞ്ഞ പരാതികൾ എഴുതിത്തരണം. ഞങ്ങൾക്ക് അന്വേഷണം നടത്താൻ അതാവശ്യമാണ്.'' ആപ്പീസർ പറഞ്ഞു.

പഡമപ്പൻ വീണ്ടും സാഷ്ടാംഗപ്രണാമം ചെയ്തു. ഈ അതിവിനയം ആപ്പീസർക്ക് ഇഷ്ടപ്പെടുകയുണ്ടാകുന്നതായിരുന്നെങ്കിലും സഹിക്കാതെ ഗത്യന്തരമില്ല. അധികാരസ്ഥാനത്തിരിക്കുന്നയാൾ ഈ വിഷമം സഹിച്ചേ പറ്റൂ. ''എമാനേ, അങ്ങു പറയുംപോലെ ചെയ്യാം. ഈ പാവത്തോടു ദയ കാണിക്കണേ! ഞങ്ങൾക്ക് നീതി ലഭിക്കുമാറാകണം.'' പഡമപ്പൻ പറഞ്ഞു.

''ശരി.'' ആപ്പീസർ മുന്നോട്ടുനടന്നു. പഡമപ്പൻ വീണ്ടും കൈകൂപ്പി അവിടെനിന്നും സ്ഥലംവിട്ടു. അപ്പോൾ സമയം രാവിലെ എഴുമണിയായിരിക്കും. ആപ്പീസർ ഒരുകണക്കിന് രക്ഷപ്പെട്ടുവെന്ന ഭാവത്തിൽ നെടുവീർപ്പിട്ട് തന്റെ ടെൻറിലേയ്ക്കുചെന്നു. രാവിലത്തെ ഈ അനുഭവം അദ്ദേഹത്തിന്റെ മനസ്സിൽ ഒരു വലിയ ഭാരമായിത്തീർന്നു.

ആപ്പീസർ പതിവുപോലെ പ്രഭാതഭക്ഷണത്തിനിരുന്നു. ബട്ട്ളർ എല്ലാം ഒരുക്കുന്ന തിരക്കിലാണ്. മേശപ്പുറത്തു് പ്ളേറ്റുകൾ നിരന്നു. ആപ്പീസർ അതൊന്നും ശ്രദ്ധിച്ചില്ല. നിത്യവും ഉത്സാഹത്തോടെ ബട്ട്ളരോട് തമാശ പറഞ്ഞുകൊണ്ട് ആഹാരം കഴിക്കാറുള്ള ആപ്പീസർ ഇന്ന് ഗൌരവത്തിലാണ്. യാന്ത്രികമായി അദ്ദേഹം ആഹാരം കഴിച്ചുതുടങ്ങി.

പാരള്ളിയിലെ ഈ ആക്രമണങ്ങളുടെ കഥ അദ്ദേഹത്തിന്റെ മനസ്സിൽനിന്ന് മാഞ്ഞില്ല. ശേഷപ്പൻ ഒരു സർക്കാരുദ്യോഗസ്ഥനാണ്. എന്നിട്ടും ഇത്തരം പ്രവൃത്തനങ്ങളിൽ പങ്കെടുക്കുകയോ? ലിങ്കപ്പന് പാരമ്പര്യമായി അവകാശപ്പെട്ടതാണെങ്കിൽ അതിനെന്തു തടസ്സം? പഡമപ്പൻ തന്റെ മഠത്തിൽ സമാധാനമായി കഴിയവേ ദാദ അക്രമം കാണിച്ചതെന്തിന്? ഈ നടന്നതു് ഒറ്റപ്പെട്ട ഒരു സംഭവമായി കണക്കാക്കാമോ? അദ്ദേഹത്തിന്റെ മനുഷ്യസ്നേഹം ഉണർന്നുകൊണ്ടിരുന്നു. ഈ സംഗതികൾ സകലതും മനസ്സിലാക്കണം. ആപ്പീസർ തീരുമാനിച്ചു. ഈ കേട്ടതെല്ലാം നേരാണെങ്കിൽ അവ ഭീകരമായ കുറ്റങ്ങൾ തന്നെയാണ്. ഇതന്വേഷിക്കാതെ പറ്റില്ല.

ആദ്യമായി മഠത്തിൽച്ചെന്ന് നേരിട്ട് അന്വേഷിക്കണമെന്ന ചിന്ത ഒരു കാറ്റുപോലെ അദ്ദേഹത്തിന്റെ മനസ്സിൽ അലച്ചു. അദ്ദേഹം ധൃതിയിൽ പ്രഭാ

ഭക്ഷണം കഴിച്ചു. ആരോടും ഒററയക്ഷരം മിണ്ടിയില്ല. ധൃതിയിൽ ഉടുപ്പുക ളണിഞ്ഞു നേരെ ഗ്രാമക്കച്ചേരിയിൽചെന്നു. തഹസിൽദാർ ഏതോ ജോലി യിലായിരുന്നു. ആപ്പീസറെക്കണ്ടയുടൻ അദ്ദേഹം എഴുന്നേററുവന്നു് സ്വാഗതം ചെയ്തു. അദ്ദേഹത്തെയും വിളിച്ചു് ആപ്പീസർ വലിയ മഠത്തിലേയ്ക്കു പോയി.

അവിടെ കാഷായവസ്ത്രധാരിയായ എട്ടു വയസ്സായ ഒരു പയ്യൻ നിൽക്കുന്നു. അവൻ മഠത്തിലെ പിന്തുടർച്ചാവകാശിയാണെന്നും നാട്ടുപ്രമാണിമാർ അവനെ മഠത്തിൽ വാഴിച്ചിരിക്കയാണെന്നും അദ്ദേഹം മനസ്സിലാക്കി. മഠത്തിൽ പ്രതിഷ്ഠിക്കപ്പെടേണ്ടതാരെയാണു്? പിന്തുടർച്ചാവകാശിയെ നിയമിക്കാ നുള്ള അവകാശം ആർക്കു്? മഠത്തിന്റെ ഉന്നതത്തെ അവസ്ഥയെന്തു്? പഡപ്പനെ മഠത്തിൽനിന്നു് ഠാഠ അടിച്ചോടിച്ചതു് നേരാണോ? ഇങ്ങനെ അനേകം ചോദ്യ ങ്ങൾക്കു് കൂടിനിന്നവരിൽനിന്നു് മറുപടി ശേഖരിച്ചു് ആപ്പീസർ അവിടെ നിന്നു് സ്ഥലംവിട്ടു. പഡപ്പന്റെ ആരോപണം സത്യമാണെന്നു് അദ്ദേഹ ത്തിനു ബോദ്ധ്യമായിരിക്കുന്നു. വലിയ മാളികയുടെ മുമ്പിലൂടെ നടന്നുപോക മ്പോൾ അദ്ദേഹത്തിനു് മഹാരാജാവിനെക്കൂടി കണ്ടുപോകാമെന്നൊരാഗ്രഹം തോന്നി.

മഹാരാജാവു് അപ്പോൾ എഴുന്നേററതേയുള്ളു. ആപ്പീസറെ അദ്ദേഹം സ്നേഹാ ദരങ്ങളോടെ സ്വീകരിച്ചു. അല്പനേരം കുശലപ്രശ്നങ്ങൾ നടത്തി. സംസാ രമദ്ധ്യേ സ്വാഭാവികമെന്നു തോന്നത്തക്കവണ്ണം ഠാഠ, പഡപ്പനെ ഓടിച്ച കഥ ഗിബ്സൻ സാഹേബ് വിവരിച്ചു. ആദ്യം മഹാരാജാവു് ഇക്കഥ വിശ്വസി ച്ചതേയില്ല. പഡപ്പനെപ്പോലൊരു തടിമാടനെ ഠാഠ ചുമന്നുകൊണ്ടുപോവു കയോ? മഹാരാജാവിനു ചിരിക്കാതിരിക്കാൻ കഴിഞ്ഞില്ല. എന്നാൽ സായ്‌ പിന്റെ ഗൌരവഭാവം കണ്ടപ്പോൾ അതു വെറും തമാശയല്ലെന്നു് അദ്ദേഹ ത്തിനും മനസ്സിലായി.

ഠാഠ അവിടെത്തന്നെ തിരിഞ്ഞുകളിക്കുകയായിരുന്നു. ആപ്പീസർ അവനെ കണ്ടു. സംഗതി നേരാണോയെന്നു് അവനോടുതന്നെ ചോദിച്ചു. ശരിയാ ണെന്നു് ഠാഠ സമ്മതിക്കയും ചെയ്തു. നിയമത്തിനെതിരായി പ്രവർത്തി ക്കാൻ കാരണമെന്തെന്നു് ആപ്പീസർ ചോദിച്ചപ്പോഴും അവനു് മറുപടി ഇല്ലാ യിരുന്നു. അവിടെത്തന്നെയുണ്ടായിരുന്ന യശവന്തരായരാണു് മറുപടി പറ ഞ്ഞതു്.

''ആ പഡപ്പനെ നാട്ടുകാർക്കാർക്കും വേണ്ട. അയാളുള്ള സ്ഥലത്തു് മര്യാദ ക്കാർക്കു ജീവിക്കാൻ സാദ്ധ്യമല്ല. അത്തരക്കാരനു് ഇങ്ങനെതന്നെ സംഭവി ക്കണം. അയാൾ അത്തരം പണി ചെയ്തതുകൊണ്ടാണു് ജനങ്ങൾ അയാൾ ക്കെതിരായി ശബ്ദമുയർത്തിയതു്. ആളുകളെ ഭയന്നു് നാടുവിട്ടതാണു്. അന്നുമുതൽ മഠത്തിന്മേലുള്ള അവകാശവും നഷ്ടപ്പെട്ടു. ഠാഠ ചെയ്തതിൽ ഒരു തെററുമില്ല.'' അദ്ദേഹം വാദിച്ചു.

എന്തായാലും നിയമദൃഷ്ടിയിൽ ദാമ കുറ്റക്കാരനാണെന്ന് ആപ്പീസർ അഭിപ്രായപ്പെട്ടു. പഢമപ്പൻ മഠത്തിൽ വാഴാനുള്ള അവകാശം കളഞ്ഞുകുളിച്ചിരിക്കുന്നു. അയാളെ പുറന്തള്ളാനുള്ള അവകാശം കോടതി മുഖേന നേടേണ്ടതായിരുന്നു. അതിനുപകരം അയാളെ ആക്രമിക്കാൻ ചെന്നതു് ശുദ്ധ തെമ്മാടിത്തമാണ്. അത്തരം തെമ്മാടിത്തത്തിന് തക്ക ശിക്ഷ വിധിക്കണമെന്ന് ഗിബ്സൻ സാഹേബ് കട്ടപ്പിച്ചുതന്നെ പറഞ്ഞു.

''നിയമത്തിൽ പറയുന്നതനുസരിച്ച് സാക്ഷിയും തെളിവും ഹാജരാകണം. എന്നിട്ടല്ലേ ശിക്ഷ വിധിക്കാവൂ? അതിപ്പോഴം ആവശ്യമുണ്ടോ?'' മഹാരാജാവ് ചർച്ച അവസാനിപ്പിച്ചുകളഞ്ഞു. കുറച്ചുസമയം എല്ലാവരും മൌനം പാലിച്ചു. മഹാരാജാവുതന്നെ മൌനം ഭഞ്ജിച്ചു. അദ്ദേഹം തലേന്നാളത്തെ നായാട്ടിന്റെ കാര്യത്തെക്കുറിച്ച് ഹൃദയംതുറന്നു സംസാരിച്ചു തുടങ്ങി. ആപ്പീസർ പ്രസന്നവദനനായി. അന്നു വൈകുന്നേരം മഹാരാജാവിന് സ്വീകരണം. പാദള്ളിയിലെ കർഷകർ തങ്ങളുടെ പുതിയ പ്രഭുവിന് സ്നേഹാദരങ്ങളർപ്പിക്കാൻ സമ്മേളിക്കുകയാണ്. യശവന്തരായർ ആ സമ്മേളനത്തിന് ഗിബ്സൻ സാഹേബിനേയും ക്ഷണിച്ചു. അദ്ദേഹം കൃതജ്ഞതാപൂർവ്വം ആ ക്ഷണം സ്വീകരിച്ച്, മഹാരാജാവിനെ വണങ്ങി അവിടെനിന്നും എഴുന്നേററു. പലന്നു മുതൽ അദ്ദേഹം പല ചിന്തകളുടേയും ആഘാതമേററ് തകർന്നിരിക്കയായിരുന്നു. ഇതുവരെയും അതിൽനിന്ന് മോചനം ലഭിച്ചില്ല.

അനന്തരം ദാമ കുററവാളിയായി ആപ്പീസറുടെ മുമ്പിൽനിന്നു. ആപ്പീസർ തീക്ഷ്ണമായിത്തന്നെ വിചാരണ നടത്തി. ദാമ പറയാൻ വിചാരിച്ചതെല്ലാം പറഞ്ഞു; എന്നാൽ പഢമപ്പന്റെ പരാതിക്കനുകൂലമായി സാക്ഷി തെളിവു നൽകാൻ ഒരു കുഞ്ഞുപോലും പാദള്ളിയിലുണ്ടായിരുന്നില്ല. പഢമപ്പനെ അനുകൂലിക്കുന്ന ഒരാളും പാദള്ളിയിലില്ലെന്നുകണ്ട് സായ്പിന് അത്ഭുതം. പരാതിയിൽ ഉന്നയിച്ച കാര്യങ്ങൾ ശരിയാണെന്ന് ദാമ സമ്മതിച്ചിരിക്കുന്നതൊഴിച്ചാൽ വേറെ തെളിവില്ല; സാക്ഷിയില്ല. ദാമയെ എങ്ങനെ ശിക്ഷിക്കും? ആപ്പീസർ ഒരു വഴിയും കണ്ടില്ല.

എന്നാൽ കർത്തവ്യം പാലിക്കണം. വിചാരണ നടത്തിയ സ്ഥിതിക്ക് തീരുമാനം പറയണം. അതാണ് ചിട്ട. പഢമപ്പൻ വിധിപ്രകാരം വാഴിക്കപ്പെട്ട ധർമ്മഗുരു. അപ്പോൾ അയാൾക്ക് മഠത്തിൽ താമസിക്കാനുള്ള പൂർണ്ണ സ്വാതന്ത്ര്യം ഉണ്ടായിരിക്കണം. അയാളെ ആരും തടസ്സപ്പെടുത്തരുതെന്ന് ആപ്പീസർ ഉത്തരവായി. ദാമ നിർദ്ദോഷിയല്ല. നിയമേതരമാർഗ്ഗങ്ങളിൽ ചിലതൊക്കെ ചെയ്തിരിക്കുന്നുവെന്ന് സ്വയം സമ്മതിച്ചിരിക്കയാണ്. എന്നാൽ അധികം പ്രായമായിട്ടില്ലാത്ത ഒരു യുവാവ്. അവന്റെ തെററുകൾ ക്ഷമിക്കണം. ഈ തീരുമാനം ആപ്പീസറുടെ മന:സാക്ഷിക്ക് നിരക്കുന്നതായിരുന്നു. ഏതായാലും ഒരു പ്രധാന പ്രശ്നത്തിൽ തീരുമാനമുണ്ടാക്കിയ ആത്മസംതൃപ്തി അദ്ദേഹത്തിനുണ്ടായി.

എങ്കിലും അദ്ദേഹത്തിന്റെ മനസ്സ് ഈ സംഭവത്തിന്റെ ബന്ധനത്തിൽ നിന്ന് പൂർണ്ണമായും മുക്തമായില്ല. ദാമക്കെതിരായി ആരും സാക്ഷിപറയാത്ത

എന്തുകൊണ്ട്? പദ്മപ്പന്റെ പരാതി നിയമപരമായി ശരിയായിരിക്കെ അയാളെ അനുകൂലിക്കാൻ ഒരുത്തനും മുന്നോട്ടു വരാഞ്ഞതിന്റെ കാരണം? ചിന്തിച്ചുകൊണ്ടിരിക്കെ, കൂടുതൽ ആഴത്തിലിറങ്ങേണ്ടതുണ്ടെന്ന് അദ്ദേഹത്തിനു തോന്നി. സംഭവത്തിന്റെ ഇടവും വലവും കണക്കുകൂട്ടിത്തുടങ്ങി. ലിങ്കപ്പന്റെ പിന്തുടർച്ചാവകാശപ്രശ്നവും ഈ സംഭവത്തിൽ ഒരു പ്രധാന പങ്കുവഹിക്കുന്നു. ഒരുപക്ഷേ പാർവ്വതിയമ്മയുടെ പക്ഷക്കാർ സാക്ഷിപറയരുതെന്ന് വിലക്കിയിരിക്കണം. രസംപോലെ കർമ്മകുശലമായ അദ്ദേഹത്തിന്റെ ബുദ്ധി അതിവേഗം പ്രവർത്തനക്ഷമമായി.

ലിങ്കപ്പന്റെ പിന്തുടർച്ചാവകാശപ്രശ്നം വിചാരണയ്ക്കു വന്നു. മുമ്പ് ശ്യാമരായരുടെ നിയമനത്തിനെതിരായി ഹർജിയിൽ പാർവ്വതിയമ്മ ഒപ്പിട്ടിരുന്ന കാര്യം ആപ്പീസർ മറന്നിട്ടില്ല. ഈ കേസിന്റെ പിന്നിലും ഇത്തരം വഞ്ചന നടന്നിട്ടില്ലെന്ന് എങ്ങനെ പറയും? പാർവ്വതിയമ്മയ്ക്കനുകൂലമായി വിധിച്ചാൽ ഇവിടെ തെമ്മാടിത്തത്തിന് നല്ല സൗകര്യം കിട്ടിയതുപോലാവും. അതുകൊണ്ട് ഗിബ്സൻ സാഹേബ് ശങ്കരപ്പഗൌഡരുടെ പിന്തുടർച്ചാവകാശം, അയാളുടെ ആദ്യഭാര്യയിൽ പിറന്ന മൂത്തമകനായ ലിങ്കപ്പനുതന്നെ ലഭിക്കേണ്ടതാണെന്ന തഹസിൽദാരുടെ തീരുമാനം ശരിയാണെന്നു വിധിച്ചു.

അപ്പീൽ ഹർജിയുടെകൂടെ ലിങ്കപ്പന്റെ ജനനരജിസ്റ്ററിന്റെ പകർപ്പും ഹാജരാക്കിയിരുന്നു. അതുപ്രകാരം ലിങ്കപ്പന്റെ അച്ഛന്റെ പേർ ശങ്കരപ്പൻ എന്നായിരുന്നുവെങ്കിലും ജാതിപ്പേർ 'ഇടയൻ' എന്നുതന്നെയുണ്ടായിരുന്നു. അപ്പോൾപ്പിന്നെ അയാൾ അജ്റാണിയിലെ ഇടയൻ ശങ്കരപ്പന്റെ മകനാണെന്നു തെളിയുന്നില്ലേ? ആപ്പീസർ ആ വാദം ശ്രദ്ധിച്ചതേയില്ല. അതാവശ്യമാണെന്ന് അദ്ദേഹത്തിനു തോന്നിയില്ല. ശങ്കരപ്പഗൌഡർ തന്റെ ആദ്യഭാര്യ ഗിരിയമ്മയെ വിവാഹമോചനം നടത്തുന്നതിനു മുമ്പുതന്നെ ലിങ്കപ്പൻ ജനിച്ചിരിക്കണം എന്നദ്ദേഹം കരുതി. ഗിബ്സൻ സാഹേബിന്റെ മനസ്സ് ആരുടേയും വാദം സമ്മതിക്കുന്ന സ്ഥിതിയിലായിരുന്നില്ല. പാർവ്വതിയമ്മയുടെ അപ്പീൽ തള്ളിപ്പോയി. ലിങ്കപ്പനുതന്നെ പിന്തുടർച്ചാവകാശം ലഭിക്കേണ്ടതു ന്യായം മാത്രമാണെന്ന് അദ്ദേഹം വിധിച്ചുകളഞ്ഞു.

ഈ രണ്ടു തീരുമാനങ്ങളും പാമള്ളിയിലെ ജീവിതത്തെയാകെ മറ്റൊരു വഴിക്കു തിരിച്ചുവിട്ടു. മഠത്തിൽ പദ്മപ്പൻ വാഴണമെന്ന് ആരും ആഗ്രഹിച്ചിരുന്നില്ല. എന്നാൽ വിധിവിഹിതം ആർക്കു തടുക്കാൻ കഴിയും? അയാൾതന്നെ വീണ്ടും 'സ്വാമി'യായിവന്നു. മഠം ഒഴിഞ്ഞു കിടന്നിരുന്നാലും ആളുകളതു സഹിക്കുമായിരുന്നു. എന്നാൽ ഒരു ബാധ ഒഴിഞ്ഞതുപോലെ, നാടുവിട്ടോടിപ്പോയ പദ്മപ്പൻ തിരിച്ചുവന്നാൽ ഇനിയെന്തൊക്കെ ഗൂഢതന്ത്രങ്ങൾ ഉണ്ടാകുമെന്ന് ആളുകൾ ഭയപ്പെട്ടു.

പാമള്ളിയിലെ ഗൌഡരുടെ തറവാടിനും അജ്റാണിയിലെ ലിങ്കപ്പനും തമ്മിൽ ഒരു ബന്ധവുമില്ലെന്ന് പകൽവെളിച്ചംപോലെ സ്പഷ്ടം. എന്നാൽ നിയമപ്രകാരം അയാൾ അധികാരിയായിരിക്കുന്നു. ശങ്കരപ്പഗൌഡർ കാലു

ഗതി പ്രാപിച്ചകാലത്തു് അദ്ദേഹത്തിൻെറ തറവാടിൻെറ അന്തസ്സും അഭിമാനവും സംരക്ഷിക്കാൻ നാട്ടുകാർ വാക്കുകൊടുത്തതാണു്. എന്നാലിന്നു് തികച്ചും എതിരായാണു് സംഭവം നടന്നതു്.

ഈ രണ്ടു തീരുമാനങ്ങളും ജനങ്ങളുടെ വിരുദ്ധമായ വികാരങ്ങളെ മലിനപ്പെടുത്തുന്നവയായിരുന്നു. ജീവിതം നിയന്ത്രണാതീതമാവുകയാണോ? മഴക്കാലത്തു് വെള്ളപ്പൊക്കമെന്നതുപോലെ ഏതോ ദുർവ്വിധി ഈ ഗ്രാമജീവിതത്തെ മുക്കിക്കൊല്ലുകയാണോ? അതിൻെറ മുന്നിൽ ഒരു ശക്തിക്കും സ്ഥാനമില്ലെന്നോ? ജീവിതം വരമ്പിലെ മണ്ണുപോലെ പൊടിഞ്ഞുവീഴുകയാണു്; വെള്ളംപോലെ ഒഴുകുകയാണു്. കലംകത്തിയൊഴുകുന്ന നദിയിൽ നീന്തിവന്ന ബാളാചാര്യർ പോലും ഈ വാർത്തകേട്ടു് നിരാശനായി.

## 35

അന്നു രാത്രി സ്വീകരണ സമ്മേളനം കഴിഞ്ഞു ബാളാചാര്യർ തിരിച്ചു് ഇല്ലത്തെത്തുമ്പോൾ മണി പത്തുകഴിഞ്ഞിരുന്നു. ആചാര്യർ സമ്മേളനച്ചടങ്ങുകളെക്കുറിച്ചു് അയവിറക്കുകയായിരുന്നു. കർഷകർ മഹാരാജാവിനോടു് ഹൃദയസ്പർശിയായ സ്നേഹാദരങ്ങൾ പ്രദർശിപ്പിച്ചു. മഹാരാജാവിൻെറയും ഗിബ്സൺ സാഹേബിൻെറയും പ്രസംഗങ്ങൾ അവരുടെ പദവിക്കൊത്ത നിലവാരം പുലർത്തി.

ഇതിനിടയ്ക്കു് സർവ്വപ്രധാനമായ ഒരു സംഭവം നടന്നുകഴിഞ്ഞിരിക്കുന്നു. ഉച്ചയ്ക്കുനടന്ന വിചാരണയിൽ രാമയെ മോചിപ്പിച്ചിരുന്നുവെങ്കിലും നാട്ടുകാർക്കു് അവനെക്കുറിച്ചു് ആശങ്കയുണ്ടായിരുന്നു. പോരാട്ടത്തിനു് അവൻെറ എടുത്തുചാട്ടം വർദ്ധിച്ചേക്കുമെന്നു് അവർ ഭയപ്പെട്ടു. പഡദപ്പൻ പാദള്ളിയിൽ ശാശ്വതമായി ആവാസമുറപ്പിക്കാൻ പോകയാണു്. ആ സ്ഥിതിക്കു് അവർ രണ്ടുപേരും തമ്മിലുള്ള പിണക്കം തീർക്കേണ്ടതല്ലേ? ചിങ്കപ്പനു് പിന്തുടർച്ചാവകാശം ഉറപ്പായിരിക്കുന്നു. ഈ പ്രശ്നങ്ങൾ ഊതിയുലയ്ക്കുന്ന അഗ്നികുണ്ഡത്തിൽ സ്വാഭാവികമായും രാമ ഹോമിക്കപ്പെടും. അവൻ ഇതിൽനിന്നു് വല്ലവിധവും രക്ഷപ്പെട്ടാൽ മതിയെന്നു് എല്ലാവരും ആഗ്രഹിച്ചു.

കുതിരപ്പുറത്തിരുന്ന തന്നെ രക്ഷപ്പെടുത്തിയ നിമിഷംമുതൽ മഹാരാജാവിൻെറ കൃപാകടാക്ഷത്തിനു് രാമ പാത്രീഭൂതനായിരിക്കുന്നു. അവൻെറ അസാമാന്യമായ ശക്തിവിശേഷങ്ങൾ അദ്ദേഹത്തെ ആകർഷിച്ചു. മഹാരാജാവിനാണെങ്കിൽ ഫയൽമാൻമാരോടു് അതിരററ പ്രതിപത്തിയാണു്. രാമ പ്രസിദ്ധനായ അഭ്യാസിയും. മഹാരാജാവിൻെറ താമസക്കാലത്തു് അദ്ദേഹത്തിൻെറ സമീപത്തുതന്നെ പെരുമാറിയിരുന്നതു കാരണം രാമയുടെ സ്വഭാവം അദ്ദേ-

നന്നായി മനസ്സിലാക്കി. എന്തെങ്കിലുംചെയ്ത് രാമയെ തന്റെകൂടെ കൊണ്ടുപോകണമെന്ന് അദ്ദേഹം അഭിലഷിച്ചു. രാമയ്ക്കെതിരായ ആരോപണങ്ങൾ മഹാരാജാവിന്റെ അഭിലാഷം പൂർത്തീകരിക്കുന്നതിനൊരു കാരണമായിത്തീർന്നു.

അവൻ മഹാരാജാവിന്റെകൂടെ പോയാൽപ്പിന്നെ പാമള്ളിയിൽ കിടന്ന് നട്ടംതിരിയേണ്ടിവരില്ലെന്നുകരുതി ബാളാചാര്യരും അനുമതി നൽകി. രാമയ്ക്ക് അത്യാഹ്ലാദം; എന്നാൽ ലക്ഷ്മണനെ സമ്മതിപ്പിക്കുക എളുപ്പമായിരുന്നില്ല. ''ഒരേയൊരു മകനാണേ! അവനെക്കൂടാതെ ഞാനെങ്ങനെ കഴിഞ്ഞുകൂടും? എനിക്കാണെങ്കിൽ അവനല്ലാതെ മററാരാ ഉള്ളത്?'' അയാൾ നിലവിളിച്ചു. ബാളാചാര്യർ അയാളെ സമാശ്വസിപ്പിക്കാൻ പലവിധത്തിലും ശ്രമിച്ചു. ''നിനക്കിവിടെ നിൽക്കാനാവില്ലെങ്കിൽ നമ്മുടെ ഗ്രാമത്തിലേയ്ക്ക് വന്നോളൂ. നമ്മുടെ കൃഷിയും കാര്യങ്ങളും നോക്കിനടന്നാൽ മതി.'' യശവന്തരായർ ലക്ഷ്മണനെ ആശ്വസിപ്പിക്കാൻ പറഞ്ഞു.

എന്തായാലും രാമയുടെ പ്രശ്നം ഒരുവിധത്തിൽ പരിഹരിക്കപ്പെട്ടു: എന്നാൽ പാമള്ളിയിലെ കുഴപ്പങ്ങളെല്ലാം പരിഹരിക്കപ്പെടുന്നതിന്റെ ലക്ഷണങ്ങളൊന്നും കണ്ടില്ല. പാമള്ളിയുടെ സമ്മാനമായി ഞങ്ങൾ രാമയെ സമർപ്പിക്കുകയാണെന്ന് ആചാര്യർ മഹാരാജാവിനോടു പറഞ്ഞു. പ്രത്യുപകാരമായി പാമള്ളിയിലെ കാര്യങ്ങൾ ഭംഗിയായി കൊണ്ടുനടത്തണമെന്ന് മഹാരാജാവിനോടപേക്ഷിച്ചു. മഹാരാജാവ് അതിയായ സന്തോഷത്തോടെ ഇതിനു സമ്മതിച്ചു. സ്വീകരണത്തിനു മറുപടി പറയവേ അദ്ദേഹം പരസ്യമായ ഉറപ്പു നൽകി.

എങ്കിലും പാമള്ളിയുടെ കദനകഥ അവസാനിക്കുന്നതിന്റെ ലക്ഷണങ്ങളൊന്നും ആചാര്യർ കണ്ടില്ല. കഴിഞ്ഞ അഞ്ചാറുദിവസങ്ങളിലെ സംഭവങ്ങൾ സത്യത്തെ തലകീഴാക്കി നിറുത്തിയതുപോലെ ഭീകരമാണ്. രാമയെങ്കിലും നന്നായിവരുമെന്നു പ്രതീക്ഷിച്ചിരിക്കേ പദ്മപ്പൻ വീണ്ടും രംഗപ്രവേശം ചെയ്തിരിക്കുന്നു! അയാളുടെ പാപകർമ്മങ്ങളുടെ കരിനിഴൽ പാമള്ളിയിലെ ജനജീവിതമാകെ വ്യാപിക്കും. ഒരിടത്തും നിൽക്കാതെയൊഴുകുന്ന വെള്ളംപോലെയാണീ ജീവിതമെന്ന് ആചാര്യർക്കറിയാം. ഇപ്പോൾ തെളിഞ്ഞു ശുഭ്രമായ ജലനിരപ്പ് അടുത്ത നിമിഷം കലങ്ങി മറിയുന്നത് അദ്ദേഹം കണ്ടിട്ടുണ്ട്. അങ്ങനെ ജീവിതം വീണ്ടും വൃത്തികേടായിത്തുടങ്ങിയിരിക്കുന്നു. എല്ലാററിലുംവെച്ച് ദുഃഖകരമായ പ്രശ്നം അധികാരിത്തറവാടിന്റെ അഭിമാനവും ഭാവിയുമാണ്. ശങ്കരപ്പഗൌഡരുടെ തറവാട്ടിന് കളങ്കംപതിയുന്നത് ആർക്കും ഇഷ്ടമല്ലായിരുന്നു. പാർവ്വതിയമ്മ പലരുടേയും വിദ്വേഷത്തിന് പാത്രമായിട്ടുണ്ട്. എന്നാൽ അവർ നാട്ടിന് വേണ്ടാത്തവരല്ല. ശങ്കരപ്പൻ മരിക്കുന്നതിനുമുമ്പുതന്നെ ഈ ഭീതിയുടെ നിഴൽ അയാളുടെ തറവാടിന്മേൽ പതിഞ്ഞതാണ്. അതിനും കാരണക്കാരൻ ഈ പദ്മപ്പൻതന്നെയായിരുന്നു. നാനായുടെ മരണം; ചിമണയുടെ അപമാനം; ഗ്രാമത്തിലെ. കൊലയും കൊള്ളയും —എല്ലാം പദ്മപ്പന്റെ നേതൃത്വത്തിൽ നടന്നതാണ്. ഒന്നും രഹസ്യമായിരു

ന്നില്ല. എന്നാൽ ഈ ദുഷ്ടശക്തികൾക്കെതിരെ പോരാടാൻ ആർക്കും ശക്തിയില്ലായിരുന്നു. ഭദയുടെ എതിർപ്പ് തികച്ചും നിയമാനുസൃതമല്ലാത്ത വഴിയിലായിപ്പോയി. അക്കാരണംകൊണ്ട് അവൻതന്നെ നാടുവിട്ടു പോകേണ്ടിവന്നിരിക്കുന്നു. ആചാര്യരും സമരം ചെയ്തിട്ടുണ്ട്. എന്നാൽ അതു് വെറും നിഴൽയുദ്ധം മാത്രം.

ആചാര്യർ തന്റെ ദൗർബല്യത്തെക്കുറിച്ച് തികച്ചും ബോധവാനാണ്. തന്റെ ശക്തി പാദ്രിയെ ഭരിക്കാൻ പോരുന്നതല്ല. ശേഷപ്പന്റെ നിയമപരിജ്ഞാനമോ ശങ്കരപ്പഗൌഡരുടെ അധികാരപ്രഭാവമോ അദ്ദേഹത്തിനില്ല. കന്നാടകാക്ഷരം വായിക്കാൻപോലും അദ്ദേഹത്തിനറിയില്ല. അദ്ദേഹത്തിന്റെ വിദ്യാഭ്യാസത്തിന്റെ പരിമിതിയാണിതു്. പേരുകേട്ട വൈദിക ബ്രാഹ്മണൻ; സനാതനധർമ്മത്തിൽ നിഷ്ഠയുള്ള ആൾ. അതുകൊണ്ട് ആളുകൾ ബഹുമാനിക്കുന്നു. ഇല്ലെങ്കിൽ ആരും വിലവെയ്ക്കില്ല. നാട്ടിലെ പഞ്ചായത്തുകാരിൽ താനും ഒരാളാണ്. ശങ്കരപ്പഗൌഡർ ഉണ്ടായിരുന്നപ്പോൾ ആചാര്യരുടെ ഉപദേശങ്ങൾ വിലമതിക്കപ്പെട്ടിരുന്നു. എന്നാലിന്ന് അദ്ദേഹത്തെ ആർക്കും വേണ്ട. മഹാരാജാവ് തന്നോടുകാണിച്ച ആദരവ് ആത്മാർത്ഥമായിരുന്നു. സ്വഭാവഗുണമുള്ള ഒരു ബ്രാഹ്മണൻ എന്ന നിലയ്ക്കാണ് തനിക്കാ ബഹുമാനം ലഭിച്ചതു്.

ഇതെല്ലാം മനസ്സിലായിട്ടും താൻ ഈ നാട്ടുകാര്യങ്ങളിൽ എന്തിന് ഇടപെടണം? ആചാര്യർക്ക് താൻ ചെയ്തതൊക്കെ അധികപ്രസംഗമായിപ്പോയെന്ന് തോന്നി. ആദ്യകാലത്ത് താനടക്കമുള്ള ആളുകൾ ചേർന്ന് നടത്തിയ അക്രമങ്ങൾക്ക് കയ്യുംകണക്കുമുണ്ടോ? ആ പാപത്തിനൊക്കെ പ്രായശ്ചിത്തം വേണം. ശരി. ദുഃഖം അനുഭവിച്ചുതന്നെ ആ കടപ്പാട് തീരണം. എന്നാലേ മോചനമുള്ളൂ. ഇപ്പോൾ ശേഷപ്പനും ആ പ്രായശ്ചിത്തം അനുഭവിക്കയല്ലേ?

പുലിവേട്ടപ്പുഴവന്മാരിലൊരാൾ പന്തംപിടിച്ച് മുന്നിൽ നടക്കുന്നു. രാത്രി ഒമ്പതു് മണിയായിക്കാണും. മഴ ചാറുന്നുണ്ട്. കാറ്റ് മുറുകെല്ല് ഇളച്ചു കയറുന്നു. പന്തം ആടിയുലഞ്ഞു. ആചാര്യർ യാന്ത്രികമായി വലിയമാളികയിൽനിന്ന് ഇല്ലത്തേയ്ക്ക് നടക്കുകയാണ്. സ്വീകരണ സമ്മേളനത്തിലെ സംഭവങ്ങൾ അദ്ദേഹത്തിന്റെ സ്മൃതിപഥത്തിൽ വീണ്ടും ഉയർന്നു. ഈ ചിന്തയിൽനിന്ന് എന്നെങ്കിലും മോചനം ലഭിക്കുമോ? എത്രതന്നെ ശ്രമിച്ചാലും ചിന്തകൾ തന്നെ ആക്രമിക്കുകയാണ്. അവയുടെ ബഹളത്തിൽ തന്റെ അന്തരാഗ്നി കെടാതെ സൂക്ഷിക്കണം. ശ്രമസാദ്ധ്യമായ കൃത്യം. നിരന്തരമായ ജാഗ്രതയോടെ അതിനെ കാത്തുരക്ഷിക്കണം. തീവ്രമായ ഏതെങ്കിലും വിദ്വേഷമോ അല്ലെങ്കിൽ തീവ്രമായ മോഹമോ ആ വെളിച്ചത്തിന് മങ്ങലേല്പിച്ചേക്കാം. ചിലപ്പോൾ തിരിതന്നെ ചൈതന്യമറ്റ്, കത്താൻ മടിച്ചേക്കാം. മനുഷ്യന്റെ ആത്മചൈതന്യം പരീക്ഷിക്കുന്നതിന് ഈശ്വരൻ രൂപപ്പെടുത്തിയ ഒരു മായയായിരിക്കണം ഈ ജീവിതമെന്ന് ആചാര്യർക്ക് തോന്നി.

ആചാര്യർ ഈ ചിന്തയിൽ മുഴുകിയിരിക്കവേ ഇല്ലത്തെത്തി. തന്റെ നിത്യകർമ്മാനുഷ്ഠാനങ്ങൾ വേഗംകഴിച്ച് വീണ്ടും വലിയ മാളികയിലേയ്ക്ക് തിരിച്ചു

ചെല്ലണം. മഹാരാജാവ് അടുത്ത ദിവസം ഗ്രാമം വിടുകയാണ്. അതിന് ഒരുക്കങ്ങൾ ചെയ്യണം. നിത്യകർമ്മങ്ങൾ തീർക്കാനായി അദ്ദേഹം ഇല്ലത്ത് കയറി. അവിടെ ഒരു സ്ത്രീ വിങ്ങിക്കരയുന്നു. ആചാര്യർ ശ്രദ്ധിച്ചു. സ്വരം തിരിച്ചറിഞ്ഞു. ''ആരാ, തുളസീയമ്മയോ? കരയാൻമാത്രം എന്തുണ്ടായി?'' ആശ്വസിപ്പിക്കുന്ന സ്വരത്തിൽ ജിജ്ഞാസാഭരിതനായി അദ്ദേഹം ചോദിച്ചു.

ആചാര്യരുടെ ചോദ്യം കേട്ടതോടെ ശേഷപ്പന്റെ ഭാര്യ തുളസിയുടെ ദുഃഖം അണപൊട്ടിയൊഴുകി. ഒന്നും പറയാതെ കൂടുതലുച്ചത്തിൽ തേങ്ങിക്കരഞ്ഞു തുടങ്ങി. ആചാര്യരുടെ പത്നി പുറത്തുവന്നു. ''പാവം! ശേഷപ്പനെ ഇന്നലെ രാത്രിതന്നെ ഗ്രാമക്കച്ചേരിക്ക് വിളിച്ചുകൊണ്ടുപോയത്രേ. ഇന്ന് ഉണ്ണാൻ പോലും വിട്ടില്ല. ആ മേലാപ്പീസർ ജയിലിലയയ്ക്കുമെന്ന് പേടിപ്പിച്ചിരിക്കുന്നുവത്രെ. അതുകേട്ട് നമ്മുടെ തുളസി പേടിച്ചുവിറച്ച് നിലവിളിക്കുകയാണ്. എന്തെങ്കിലും ചെയ്ത് ശേഷപ്പനെ രക്ഷിക്കണം എന്നപേക്ഷിക്കാൻ വന്നതാണ്.'' അവർ സംഭവം വിവരിച്ച് മറുപടിക്കായി കാത്തുനിന്നു.

ആചാര്യരുടെ മുഖഭാവം ഗൗരവപൂർണ്ണമായി. അദ്ദേഹം ഭാര്യയ്ക്ക് മറുപടി നൽകിയില്ല. ഒന്ന് നെടുവീർപ്പിടുകമാത്രം ചെയ്തു. അദ്ദേഹത്തിന്റെ വ്യഥയുടെ ആഴത്തിൽനിന്ന് വന്നതായിരുന്നു അത്. ''എല്ലാം ശ്രീഹരിയുടെ ഇച്ഛ!'' ആത്മഗതമെന്നോണം അദ്ദേഹം പറഞ്ഞു. കൂടുതലൊന്നും പറയാതെ കാലു കഴുകി, മാറ്റുടുത്ത് സന്ധ്യാവന്ദനത്തിനിരുന്നു.

ആ സമയത്ത് ആരും സംസാരിക്കാറില്ല. ശേഷപ്പന്റെ ഭാര്യയും കരച്ചിൽ നിർത്തി. പ്രതീക്ഷാനിർഭരമായ ഗംഭീര നിശ്ശബ്ദത. സന്ധ്യാവന്ദനം കഴിഞ്ഞപ്പോൾ ആചാര്യപത്നി പലഹാരത്തിന്റെ പാത്രം മുന്നിൽവെച്ചു. ആചാര്യർ പാത്രം നീക്കി. ''തുളസിയമ്മേ, നിങ്ങൾ വല്ലതും കഴിക്കൂ.''

''അദ്ദേഹം അവിടെ വിശന്നുകിടക്കുമ്പോൾ എനിക്കെങ്ങനെ വെള്ളം ഇറങ്ങും? എന്നെക്കൊണ്ടാവില്ല. രാവിലെമുതൽ അദ്ദേഹം ഒന്നും കഴിച്ചിട്ടില്ല.'' തുളസി വീണ്ടും വിങ്ങിപ്പൊട്ടി.

''ശരിയാണ്. സർക്കാരുദ്യോഗസ്ഥന്മാരുടെ കാര്യം! അതിലും വിശേഷിച്ച് ഇംഗ്ലീഷുകാരനായ ആപ്പീസർ. ഉത്തരവ് വീണ്ടും മാറ്റുകയില്ല. ശേഷപ്പൻ സ്വന്തം കാലിൽ കല്ലെടുത്തിട്ടിരിക്കുന്നു. തന്റെ പാട്ടുനോക്കി നടന്നാൽ പോരായിരുന്നോ? ഇപ്പോൾ നമുക്കെന്തുചെയ്യാൻ കഴിയും? നീ വിവരമുള്ളവളല്ലേ? നിനക്ക് അപ്പോഴേ അവനെ ഉപദേശിക്കാമായിരുന്നില്ലേ? വിതച്ചത് കൊയ്തല്ലേ ഒക്കൂ? അവൻ കഴിച്ച കുഴിയിൽ അവൻതന്നെ പതിച്ചിരിക്കയാണ്. ഇപ്പോൾ നീ പട്ടിണികിടന്നാൽ അവൻ രക്ഷപ്പെടുമെങ്കിൽ അങ്ങനെ ചെയ്തോളൂ.'' അദ്ദേഹം ആശ്വസിപ്പിച്ചു. ഇത്രയും പറയാൻ അദ്ദേഹം തന്റെ കരളിനെ കല്ലാക്കിമാറ്റിയിരുന്നു.

തുളസിയമ്മയ്ക്ക് ആചാര്യരുടെ വേദാന്തം ആവശ്യമില്ലായിരുന്നു. ഭർത്താവിന്റെ വിമോചനമൊഴിച്ച് അവർക്ക് മറ്റൊന്നും വേണ്ട. ''നിങ്ങൾ പറയുന്നതൊക്കെ നേരാണ്, ആചാര്യരേ. എന്നാലെനിക്ക് അദ്ദേഹത്തിന്റെ

ദുഃഖം കാണാതെ അന്നവും വെള്ളവും ഇറങ്ങില്ല. എന്റെ പ്രാണൻ പിടയുന്നു ആചാര്യരേ! അദ്ദേഹം ഈ സ്ഥിതിയിൽ ഇരിക്കുന്നതു കാണുന്നതിലുംഭേദം മരിക്കുന്നതാണ്. ഈശ്വരൻ എന്നെത്തന്നെ കൊണ്ടുപൊയ്ക്കോട്ടെ!''

''തുളസിയമ്മേ, മതിയാക്കൂ. കരഞ്ഞിട്ടെന്തു പ്രയോജനം? ചുമ്മാതിരുന്ന് ഈ പലഹാരം കഴിക്കൂ. കൊച്ചുപെണ്ണ്! പട്ടിണി കിടക്കല്ലേ!''

''എനിക്ക് സഹിക്കവയ്യ ആചാര്യരേ. ആദ്യം അദ്ദേഹത്തെ കൂട്ടിക്കൊണ്ടു വരൂ. നിങ്ങളുടെ മകളായിരുന്നെങ്കിൽ നിങ്ങളിങ്ങനെ വെറുതെ നോക്കിയിരിക്കുമായിരുന്നോ?'' തുളസിയമ്മ ആചാര്യരുടെ ആത്മാവിനെ പിടിച്ചുകുലുക്കി. ഇതുവരെ നിശ്ശബ്ദയായിരുന്ന ആചാര്യപത്നിയും തേങ്ങിത്തുടങ്ങി.

ആചാര്യർക്ക് പ്രാണസങ്കടം. തന്റെ പത്നിയുടെ ദുഃഖത്തിന്റെ ആഴം അദ്ദേഹത്തിനു മാത്രമേ അറിയൂ. തുളസി വളരെ ചെറുപ്പമാണ്. തന്റെ മകളല്ല; പൌത്രിയാവാനുള്ള പ്രായമേയുള്ളൂ. ദുഃഖസാഗരത്തിന്റെ അഗാധതയിൽ തെററും ശരിയും മുങ്ങിപ്പോയി. ഈ ശേഷപ്പനും തുളസിയും ആചാര്യരുടെ ഇല്ലത്ത് അനേകം തവണ വന്നവരാണ്. ഒരേ നാട്ടുകാരായിരിക്കേ, നിത്യവും അവരെ കാണാതിരിക്കാൻ പററില്ല. എന്നാൽ മുമ്പൊരിക്കലും ഇതുപോലൊരു ആത്മീയമായ അടുപ്പമോ ബന്ധമോ പ്രകടിപ്പിച്ചിരുന്നില്ല. ആചാര്യർക്ക് ഇതെല്ലാം വിചിത്രമായിത്തോന്നി. ഇല്ലെങ്കിൽ തുളസി തന്റെ മകളാണെന്ന തോന്നൽ ഇന്നുമാത്രം ഉണ്ടാകാൻ കാരണമെന്ത്? മങ്ങിക്കത്തുന്ന വിളക്കിന്റെ പ്രകാശത്തിൽ ആചാര്യർ ഭാര്യയുടെ മുഖത്തുനോക്കി. വാർദ്ധക്യത്തിന്റെ മേഘം നിഴൽ വീശിയ കണ്ണുകളിൽ കണ്ണീർ തളംകെട്ടിനിന്നു. തുളസിയുമായുള്ള ഈ പുതിയ ബന്ധമെങ്കിലും തനിക്കിരിക്കട്ടെയെന്ന് ആ കണ്ണുകൾ അപേക്ഷിക്കയായിരുന്നു. ആചാര്യർക്ക് ഗത്യന്തരമില്ലാതായി. അദ്ദേഹം സ്വന്തം ജീവിതത്തിലെ ഏററവും വലിയ പരീക്ഷണഘട്ടത്തെ നേരിടുകയാണ്. ഹൃദയം താപാഗ്നിയിൽ ദഹിക്കുന്നു. മനസ്സ് ഉദ്വിഗ്നമായിരിക്കുന്നു. അവസാനം തീരുമാനം ഉറച്ചു. പലഹാരത്തളികയുടെനേരെ ഒന്നു നോക്കുകപോലും ചെയ്യാതെ അദ്ദേഹം എഴുന്നേററു.

''തുളസിയമ്മേ, സമാധാനിക്കൂ. എല്ലാം ഈശ്വരനിൽ അർപ്പിക്കൂ. വെറുതെ പട്ടിണികിടക്കരുത്. എനിക്കിപ്പോഴുംതന്നെ വലിയ മാളികയിൽ ചെല്ലണം. രാവിലെ കുളിക്കാൻ ആററിലേയ്ക്കു പോകുമ്പോൾ ഞാൻ വീട്ടിലേയ്ക്കുവരാം. മഹാരാജാവിനോട് നിന്റെ വിഷമം ഉണർത്തിക്കാം. നിന്റെ ഭാഗ്യം തെളിഞ്ഞാൽ ഒരുപക്ഷേ മഹാരാജാവിന്റെ ആഗ്രഹം ആപ്പീസർ നിറവേററും'' അദ്ദേഹത്തിനിരിക്കാൻ പ്രയാസമായി; അദ്ദേഹം അവിടെനിന്നെഴുന്നേററു നടന്നു.

ആചാര്യരുടെ മനസ്സ് ദുഃഖഭാരംകൊണ്ട് മരവിച്ചിരിക്കുന്നു. വലിയ മാളികയിൽ, തന്നെ കാത്ത് അനേകം ജോലികൾ കിടക്കുന്നു. മഹാരാജാവ് അടുത്തദിവസം ഉച്ചയ്ക്ക് ഇന്ദ്രപുരത്തേയ്ക്കെഴുന്നള്ളും. അദ്ദേഹം പാദമുദ്രിയ്ക്ക് ആപ്തമായി വന്നതാണ്. അതുകൊണ്ട് പോകുന്നതിനുമുമ്പായി പുലർവേളയ്ക്ക്, പ

ന്മാർ, കൃഷിക്കാർ, മററുജോലിക്കാർ ഇവർക്കെല്ലാം പാരിതോഷികങ്ങൾ നൽകണം. പാരിതോഷികം കൊടുക്കാനുള്ളവരുടെ ഒരു പട്ടിക തയ്യാറാക്കാൻ മഹാരാജാവ് യശവന്തരായരോടു പറഞ്ഞു. ശ്യാമരായരോടുകൂടിയാലോചിച്ച് യശവന്തരായർ ഒരു പട്ടിക തയ്യാറാക്കിയിരിക്കുന്നു. ആചാര്യർ ആ പട്ടിക ശരിവെയ്ക്കണം. അതിനാണ് അദ്ദേഹം ഇപ്പോൾ ധൃതിയിൽ പോയിരിക്കുന്നത്.

ആചാര്യർ വലിയ മാളികയിൽ എത്തിയ ഉടനെ യശവന്തരായർ അദ്ദേഹത്തിനു പട്ടിക സമർപ്പിച്ചു. ആചാര്യർ അതൊന്നോടിച്ചുനോക്കി. രാജപുരോഹിതനു ഒരു കസവുഷാളും ദക്ഷിണയും എന്നു എഴുതിച്ചേർത്തിരിക്കുന്നു. (പട്ടിക ദേവനാഗരിയിൽതന്നെ എഴുതിയിരിക്കുന്നു.) ആചാര്യർക്കു സമ്മതമായിരുന്നില്ല. ഈ ഗതിയില്ലാത്ത ദരിദ്രബ്രാഹ്മണനെ ഇങ്ങനെ ആദരിക്കേണ്ട കാര്യമില്ലെന്നു അദ്ദേഹം വാശിപിടിച്ചു. യശവന്തരായർ അതിനു സമ്മതിച്ചില്ല. പട്ടികയുടെ ബാക്കിഭാഗം വായിച്ച് മഹാരാജാവിനെ കാണിക്കണം; അതിനുശേഷം അവിടുത്തെ കാര്യസ്ഥനെ ഏൽപിക്കണം.

ബാളാചാര്യർ വാശിപിടിച്ചിരിക്കുന്ന കാര്യം മഹാരാജാവും അറിഞ്ഞു. ആചാര്യരെ തിരുമനസ്സുകൊണ്ടു വിളിപ്പിച്ചു സംസാരിച്ചു. വീണ്ടും അതേ മറുപടി. ''രാജപുരോഹിതനെ ആദരിക്കാതെ പോകാൻമാത്രം ഈ സംസ്ഥാനം ദരിദ്രമല്ല ആചാര്യരേ! നിങ്ങൾക്കു വേണ്ടതു പറഞ്ഞോളൂ. അനുതരാം.'' മഹാരാജാവ് ആത്മാർത്ഥമായിപ്പറഞ്ഞു. മഹാരാജാവിൻെറ സ്നേഹപൂർണ്ണമായ നിർബ്ബന്ധത്തിനു മുമ്പിൽ ആചാര്യരുടെ വാശിക്കു സ്ഥാനമില്ലാതായി.

ബാളാചാര്യർക്ക് ചിന്തിക്കേണ്ടിവന്നു. ശേഷപ്പൻെറ വിമോചനമാണ് പ്രധാനപ്രശ്നം. അതിനെക്കുറിച്ചൊന്നു തിരുമനസ്സുണർത്തണം. പക്ഷേ, ശങ്ക! ശേഷപ്പൻെറ കുററങ്ങൾ അസാധാരണങ്ങളാണ്. നിയമദൃഷ്ട്യാ അക്ഷന്തവ്യം. മനുഷ്യത്വപരമായ ഒരു സമീപനം എന്ന നിലയ്ക്കല്ലാതെ, അയാളെ മോചിപ്പിക്കുന്നതിനു മറെറാരു ഒഴിവുകഴിവും പറയാനില്ല. എന്നാൽ ശേഷപ്പൻെറ ഭാര്യയുടെ കരുണാജനകമായ ചിത്രം എല്ലാ തത്വങ്ങളെയും ആദർശങ്ങളെയും മറികടക്കാൻമാത്രം ശക്തമായിരുന്നു; ഹൃദയസ്പർശിയായിരുന്നു. ആചാര്യർ ആ താപാഗ്നിയേററു വാടിയിരിക്കുന്നു. എന്നാൽ ആ അനുഭവം അന്യരിലേയ്ക്കു എങ്ങനെ പകരും? ശുദ്ധമായ വികാരങ്ങൾ പ്രകടിപ്പിക്കുമ്പോൾ അതിനു ചില നിറങ്ങൾ വന്നുചേരാതിരിക്കില്ല. അപ്പോൾ ചിലർ വേണ്ടാത്ത അർത്ഥങ്ങൾ ഗ്രഹിക്കാനും സാദ്ധ്യതയുണ്ട്.

ഏറെ സമയം അറച്ച്, ശങ്കിച്ചുനിന്നു. അവസാനം ഹൃദയത്തിൻെറ വിളി ജയിച്ചു. താനിപ്പോൾ എത്തിപ്പെട്ടിരിക്കുന്ന ധർമ്മസങ്കടം എന്താണെന്നു തിരുമനസ്സുണർത്തിച്ചു. എന്തുചെയ്താലും വേണ്ടില്ല, അയാളെ രക്ഷപ്പെടുത്തണം. അയാളുടെ ഭാര്യയെ ദുഃഖത്തിൽനിന്നു മോചിപ്പിച്ചേ പററൂ. അദ്ദേഹം അപേക്ഷിച്ചു: ''ആത്മാവിനെതന്നെ മുറിപ്പെടുത്തിയിരിക്കുന്ന ഈ സന്ദർഭത്തിൽ ന്യായമെന്നോ അന്യായമെന്നോ ഉള്ള പ്രശ്നമേയില്ല. തിരുമനസ്സു വിചാരിച്ച് ആ പാവം സ്ത്രീയുടെ ദുഃഖം കുറയ്ക്കാൻ വല്ലതും ചെയ്യണം.

മഹാരാജാവു ചിന്താധീനനായി. ബാലാചാര്യരുടെ സ്വരത്തിലെ ആർദ്രത അദ്ദേഹത്തിന്റെ ഹൃദയത്തിലേയ്ക്കിറങ്ങി. അവസാനം അദ്ദേഹം പറഞ്ഞതു ചെയ്യാൻ മഹാരാജാവു സമ്മതിച്ചു. അദ്ദേഹത്തിനും ഗിബ്സൻ സാഹേബിനെ സംശയമുണ്ടു്. ആ ഇംഗ്ലീഷുകാരൻ ന്യായാന്യായ ചർച്ചയ്ക്കു മുതിർന്നാൽ? എങ്കിലും ശ്രമിക്കാമെന്നേററു. ആചാര്യരുടെ മുഖം കൃതജ്ഞതകൊണ്ടു വിടർന്നു. പാരിതോഷികത്തിന്റെ പട്ടികയിൽ ആചാര്യരുടെ പേരിനെതിരെ ഒരു കസവുഷാളും ദക്ഷിണയും എന്നെഴുതിയതു് അവിടെ മായാതെ കിടന്നു.

മഹാരാജാവിന്റെ സംശയം അടിസ്ഥാനരഹിതമായിരുന്നില്ല. ഗിബ്സൻ ആദ്യം സമ്മതിച്ചില്ല. തക്കാവികടം കൃഷിക്കാർക്കു നൽകാതെ മുക്കിയ കുററം ആരേയും പ്രകോപിപ്പിക്കാൻ പോരുന്നതാണ്. മഹാരാജാവിനു തന്റെ സൌഹാർദ്ദം മുഴുവൻ പണയപ്പെടുത്തി സംസാരിക്കേണ്ടിവന്നു. അവസാനം ശേഷപ്പനെ വിമോചിപ്പിക്കാൻ ആപ്പീസർ സമ്മതിച്ചു.

അവരുടെ ചർച്ചയ്ക്കിടയിൽ ഒരു സത്യം പ്രകടമായി. തക്കാവിക്കടത്തിന്റെ കാശ്ശ് ശേഷപ്പൻ മുക്കിയിട്ടുണ്ടെങ്കിൽ അതിനു കാരണം ''സപ്പൈ''യുടെ ചെലവാണെന്നു മഹാരാജാവു വാദിച്ചു. ആപ്പീസർ എന്തു മറുപടി പറയും? അദ്ദേഹമാണെങ്കിൽ ക്യാമ്പിൽ തനിക്കുവേണ്ടി ചെലവു ചെയ്യപ്പെടുന്ന അണ—പൈ കണക്കാക്കി കൊടുക്കുന്ന പതിവു് നിർദ്ദാക്ഷിണ്യം പാലിക്കുന്ന ആളാണ്. എന്നാൽ തലതിരിഞ്ഞ യാഥാർത്ഥ്യങ്ങൾ ഇവിടെ കിടക്കുന്നു! ഉദ്യോഗസ്ഥന്മാരെ തൃപ്തിപ്പെടുത്താനായി മററുള്ളവരോടു് അന്യായമായി പണം തട്ടുന്നു. അദ്ദേഹത്തിനു ഖേദംതോന്നി.

മഹാരാജാവിനെ യാത്രയാക്കി ഗിബ്സൻ സാഹേബ് നേരെ ഗ്രാമക്കച്ചേരിക്കുവന്നു. തഹസിൽദാരെ കണ്ടു. ശേഷപ്പന്റെ സംഭവം എവിടംവരെയെത്തി എന്നന്വേഷിച്ചു. ''അയാളെ റിമാണ്ടു് ചെയ്തിരിക്കയാണു സ്വാമീ. എല്ലാ തെളിവുകളും ശേഖരിച്ചശേഷം ചാർജ്ജ് ഷീററു തയ്യാറാക്കാൻ പോലീസിനു് നിർദ്ദേശം കൊടുത്തിട്ടുണ്ടു്.'' തഹസിൽദാർ കർത്തവ്യബോധം പ്രകടിപ്പിച്ചു. ഗിബ്സൻ സാഹേബ് അയാളെ വിടാൻ ആജ്ഞാപിച്ചു. ''മഹാരാജാവിനു് അയാളെക്കൊണ്ടെന്തോ ആവശ്യമുണ്ടത്രെ.'' അദ്ദേഹം അതിനു കാരണം പറഞ്ഞു. അങ്ങനെ പറഞ്ഞുവന്നപ്പോൾ ബാലാചാര്യർ, തിരുമനസ്സുണർത്തിയ കാര്യവും പറയേണ്ടിവന്നു.

ആപ്പീസർ പോയി. തഹസിൽദാർ ശേഷപ്പനെ വിളിച്ചു. ''താൻ പൊയ്ക്കോളൂ. തന്നെ മോചിപ്പിച്ചിരിക്കുന്നു. ഇത്രയും ചെയ്യാൻ ഞാൻ വളരെ വിഷമിച്ചു, കേട്ടോ!'' ഈ വിമോചനം തന്റെ അദ്ധ്വാനഫലമാണെന്നു് തഹസിൽദാർ പ്രഖ്യാപിച്ചു. ശേഷപ്പൻ ഇറങ്ങിയപ്പോൾ ഗുമസ്തൻ ഗോപാലരായർ വന്നു—ഗിബ്സൻ സാഹേബ് തഹസിൽദാർക്കു കൊടുത്തയച്ച കത്തു് മുമ്പിൽവെച്ചു. 'സപ്പൈ'യുടെ ബില്ലു മുഴുവൻ കൊടുത്തുതീർത്തു് രസീതു് ഹാജരാക്കാൻ ആപ്പീസർ നിർദ്ദേശിച്ചിരിക്കയാണ്. തഹസിൽദാർക്കു് കോപം മൂർദ്ധാവിലെത്തി.

''ഇതെന്താ, ഇദ്ദേഹത്തിന്റെ തറവാട്ടുവക ചെലവാക്കിയതുപോലെ രസീതു ചോദിക്കയാണല്ലോ? ശേഷപ്പനോടു പറഞ്ഞ് ബില്ലുണ്ടാക്കിക്കോളൂ. നമ്മുടെ അലവൻസിന് കൃത്യമായി കണക്കുണ്ടാക്കിക്കോട്ടെ.'' അദ്ദേഹം പറഞ്ഞു.

ശേഷപ്പൻ വീട്ടിലേയ്ക്കു നടക്കുകയാണ്. അയാൾ ഗോപാലകൃഷ്ണദേവാലയത്തിനടുത്തെത്തിയിരിക്കുന്നു. അപ്പോഴാണ് നീളൻകുപ്പായമിട്ട ഉസ്സാൻ വന്ന് ഏമാൻ വിളിക്കുന്നുവെന്ന് അറിയിച്ചതു്. അതുകേട്ടതും ശേഷപ്പന്റെ കൈകാലുകൾ തളർന്നു. ഏതോ ദുരന്തം തന്നെ കാത്തിരിക്കുന്നുവെന്ന് അയാൾ ഭയപ്പെട്ടു. തലയും ചൊറിഞ്ഞിപ്പിടിച്ച് ശേഷപ്പൻ ഗ്രാമക്കച്ചേരിക്കുവന്നു. 'സപ്ളൈ'യുടെ ബില്ല് ചോദിച്ചപ്പോഴേ ശ്വാസം നേരെ വീണുള്ളു.

''ഞാൻ കലക്റ്ററിയുടെ ചാർജ്ജിലില്ല. ശ്യാമരായരോടുതന്നെ പറഞ്ഞ് ബില്ലെഴുതിക്കുന്നതാണ് നല്ലതു്.'' ഇനി കുഴപ്പത്തിനൊന്നുമില്ലെന്നുവെച്ച് ശേഷപ്പൻ പറഞ്ഞു.

''സപ്ലൈ എല്ലാം ഏർപ്പാടുചെയ്തതു് നിങ്ങളാണല്ലൊ. അതുകൊണ്ട് ബില്ലും നിങ്ങൾതന്നെ തരണം. ഡിവിഷണൽ ആപ്പീസക്ക് അതയച്ചുകൊടുക്കണം. പരമാവധി നിയമത്തിനനുസരിച്ചുതന്നെ ബില്ലെഴുതണം. അതുകൊണ്ടാണു നിങ്ങളെ വിളിപ്പിച്ചതു്.'' ഗോപാലരായർ വിശദീകരിച്ചു.

''നിയമത്തിനെതിരായി ഒരു കാര്യവും ചെയ്തില്ല, സ്വാമീ. സാധനങ്ങളൊക്കെ തന്നതു് ആ പലവ്യഞ്ജനക്കാരൻ ഈരപ്പനാണ്. അയാളുടെ കണക്കുപുസ്തകത്തിൽനിന്ന് പകർപ്പു തരാൻ ഏർപ്പാടുചെയ്താൽ പോരേ? ശേഷപ്പൻ കോൽക്കാരൻ മല്ലനോട് പീടികയിൽനിന്ന് ബില്ലുകൊണ്ടുവരാൻ ആജ്ഞാപിച്ചു.

പീടികയിൽനിന്ന് ബില്ല് വന്നു. സാധനങ്ങളുടെ പട്ടിക കണ്ടപ്പോൾ ഗോപാലരായർ ഞെട്ടിപ്പോയി.' തഹസിൽദാരുടെ വീട്ടിൽ കല്യാണത്തിന് ഇത്ര ചെലവു വേണ്ടിവരുമോ? ഗോപാലരായക്ക് സംശയം. ''തഹസിൽദാരോടൊന്നു ചോദിക്കട്ടെ.'' അയാൾ അങ്ങോട്ടുപോയി.

അതേസമയം ബാളാചാര്യർ വലിയമാളികയിൽനിന്ന് ഇല്ലത്തേയ്ക്കു പുറപ്പെട്ടതായിരുന്നു. ശേഷപ്പൻ രക്ഷപ്പെട്ടിരിക്കുന്നുവെന്ന വാർത്ത ഇതിനകംതന്നെ അദ്ദേഹം അറിഞ്ഞിരുന്നു. ഗ്രാമക്കച്ചേരിയിൽ അയാൾ ഇരിക്കുന്നു! അദ്ദേഹം അടുത്തുവന്നു. ''എന്താ ശേഷപ്പാ, ഇനിയും ഇവിടെയിരിക്കുന്നതു്?'' സൌമ്യമായി അദ്ദേഹം അന്വേഷിച്ചു. ആചാര്യരെ കണ്ടതോടെ ഉറങ്ങിക്കിടന്ന ഭാഗ്യഹീനയാകെ ആളിക്കത്തി. അയാൾ ആചാര്യരുടെ ചോദ്യത്തിനു വിപരീതാർത്ഥം ഗ്രഹിച്ചു. തന്നെ പരിഹസിക്കാൻ വേണ്ടിയാണ് ആചാര്യർ അങ്ങനെ ചോദിച്ചതെന്ന് ശേഷപ്പൻ കരുതി. അയാളുടെ ബുദ്ധി ഒരിക്കലും സരളമായ അർത്ഥം ഗ്രഹിക്കില്ല. തക്ക മറുപടി നൽകണം. അയാൾ ആഗ്രഹിച്ചു. അയാൾ അർത്ഥംവെച്ചു ചോദിച്ചു: ''എന്താ, ഇവിടെ നിൽക്കാതെ ഞാൻ ജയിലിൽ പോകുമെന്നു കരുതിയോ?'' അയാൾ പുരികം കോട്ടി.

ആചാര്യർ വിഷമിച്ചു. സ്വയം നിയന്ത്രിച്ചു. സംഭവത്തിന്റെ ആന്തരാർത്ഥങ്ങളൊക്കെയും അദ്ദേഹം മനസ്സിലാക്കിയിരുന്നു.

''പാവം തുളസിയമ്മ വല്ലാതെ വിഷമിച്ചുപോയിരുന്നു. ഇവിടെനിന്നു വിട്ടയുടനെ നീ വീട്ടിലേയ്ക്കു പോകേണ്ടതായിരുന്നു. ഈ നശിച്ച ആപ്പീസുകാരുടെ സംസർഗ്ഗം ഇനിയും വിടാനാവുന്നില്ല, അല്ലേ?''

''അവരുടെ നന്മകൊണ്ട് ഞാൻ വീടു തിരിച്ചുകാണാറായി ആചാര്യരേ. അവരുടെ സംസർഗ്ഗംവിട്ട്, കൂടോത്രം നടത്തി ആളുകളെ ജയിലിലയയ്ക്കുന്നവരുടെ പിന്നാലെ ഞാൻ നടക്കണോ?'' ശേഷപ്പൻ വിഷം വമിച്ചു.

''നിന്റെ പ്രവർത്തനങ്ങളും തന്നെയാണ് നിന്നെ കുരുക്കിൽ പെടുത്തിയതു്. മറ്റുള്ളവരെ എന്തിനു പഴിക്കണം? നിന്റെ ഭാര്യയുടെ ഭാഗ്യം കാരണം ഈ വിപത്തിൽനിന്ന് രക്ഷപ്പെട്ടിരിക്കയാണ്. മറ്റാരുടെയെങ്കിലും നന്മകൊണ്ട് രക്ഷപ്പെട്ടതാണെന്നു മാത്രം നീ കരുതണ്ട.'' ആചാര്യർ വിവരം പറഞ്ഞു. ശേഷപ്പൻ വീണ്ടും സംസാരിക്കാനുള്ള ആവേശത്തിലാണ്. എന്നാലതു കേൾക്കാൻ ആചാര്യർ അവിടെ നിന്നില്ല. തഹസിൽദാരെ കാണാൻ അങ്ങോട്ടു പോയിരുന്ന ഗൃഹസ്ഥൻ ഗോപാലരായർ തിരിച്ച് ഗ്രാമക്കച്ചേരിക്കു വന്നിരിക്കയാണ്.

ഗോപാലരായർ വന്നയുടനെ അവർ വീണ്ടും ചർച്ചതുടങ്ങി. കാശു ലാഭിക്കുന്ന കാര്യത്തിൽ രണ്ടുപേരും ഉഗ്രന്മാരാണ്. ഒരുമണിക്കൂറോളം അവർ ബഹളം വെച്ചു. അവസാനം ഒരു തീരുമാനത്തിലെത്തി. തൽക്കാലം ശേഷപ്പൻ ഒരു രസീതെഴുതിത്തരട്ടെ. പിന്നെ തഹസിൽദാരിൽനിന്ന് അയാളും കാശു വാങ്ങണം. എന്തുതന്നെയായാലും ആ കാശ് കിട്ടുകയില്ലെന്ന് ഗോപാലരായർക്ക് അറിയാത്തതല്ല.

''ശേഷപ്പാ, കന്യാദാനമായി നൽകിയ പെണ്ണും ഉദ്യോഗസ്ഥന്റെ കയ്യിൽ കിട്ടിയ രൂപയും തിരിച്ചുവരില്ലെന്ന ശാസ്ത്രപാഠങ്ങൾ നിനക്കു നല്ലവണ്ണം അറിയാമല്ലോ. ഇപ്പോൾ എന്തായാലും, രസീതെഴുതി കൊടുത്തേക്കു. കാശ് എങ്ങനെയെങ്കിലും വസൂലാക്കാം.'' അയാൾ പുറത്തുതട്ടി.

ശേഷപ്പൻ വീട്ടിലെത്തിയപ്പോൾ തുളസിയമ്മ ഈശ്വരന്റെ മുമ്പിൽ ദീപം കൊളുത്തി അവിടെത്തന്നെ ഇരിക്കുന്നു. ''നിന്റെ ഭാര്യയുടെ ഭാഗ്യംകൊണ്ട് നീ ആപത്തിൽനിന്ന് രക്ഷപ്പെട്ടിരിക്കുന്നു.'' ബാളാചാര്യരുടെ വാക്കുകൾ ശേഷപ്പന്റെ സ്മരണയിൽ പെട്ടെന്നുയർന്നു.

# 36

ഉച്ചയ്ക്ക് ഒരുമണിക്ക് മഹാരാജാവ് വലിയമാളികയിൽനിന്ന് പുറപ്പെട്ടു. ആററിൻകരവരെ വാദ്യഘോഷങ്ങളുടെ അകമ്പടിയോടെ എഴുന്നള്ളിക്കുവാനുള്ള ഏർപ്പാടുകൾ കർഷകർ നേരത്തെ ഒരുക്കിയിരുന്നു. മഹാരാജാവ് പാദള്ളിയിൽ ഉണ്ടായിരുന്നത്രയും ദിവസം ഗ്രാമത്തിൽ ഒരു മഹോത്സവത്തിന്റെ അന്തരീക്ഷമായിരുന്നു. ഇന്ന് ഉത്സവത്തിന്റെ അവസാനദിവസം. നാടൊന്നാകെ ഘോഷയാത്രയിൽ പങ്കുചേർന്ന് നദിക്കരയിലേയ്ക്ക് നീങ്ങി.

ഇക്കഴിഞ്ഞ നാലഞ്ചു ദിവസങ്ങളിൽ നദിയിൽ ഭയങ്കരമായ വെള്ളപ്പൊക്കമായിരുന്നു. മഴക്കാലമായതുകൊണ്ട് നദി പുളച്ചൊഴുകുകയായിരുന്നു. അതിന്റെ പുറമെയാണ് ഈ വെള്ളപ്പൊക്കം. നദീജലം ഗ്രാമത്തിന്റെ കിഴക്കും പടിഞ്ഞാറും ഭാഗങ്ങളിൽ ബഹുദൂരം വ്യാപിച്ചു കിടന്നിരുന്നതിനാൽ പാദള്ളി ഒരു ദ്വീപായി മാറിയിരിക്കയാണ്. നദിയുടെ ഈ ആക്രമണം കൊല്ലംതോറും കാണാറുള്ള ഒരു വിശേഷ സംഭവമത്രെ. നദിയിൽ വെള്ളപ്പൊക്കം വരുന്ന സന്ദർഭങ്ങളിൽ മൂന്നു നാഴികയോളം പരന്നുകിടക്കുന്ന ജലപ്പരപ്പിൽ തോണിയിൽ യാത്ര ചെയ്യണം. നദി ഈ ഭീകരരൂപം പ്രാപിച്ചിരിക്കുമ്പോഴാണ് ജലസഞ്ചാരം ചെയ്യാൻ മഹാരാജാവിന് ഒരു സന്ദർഭം ലഭിച്ചിരിക്കയാണ്. മഹാരാജാവ് തോണി കയറുമ്പോൾ മുമ്പു നടന്നതുപോലെ അപകടമൊന്നും സംഭവിക്കാതിരിക്കാൻ അരയർ പ്രത്യേകം ശ്രദ്ധിച്ചിരുന്നു.

മഹാരാജാവ് കർഷകരുടെ അഭിവാദ്യങ്ങളും പോലീസുകാരുടെ ഗാർഡ് ഓഫ് ഓണറും സസന്തോഷം സ്വീകരിച്ചു. ബാളാചാര്യരെ നമസ്കരിച്ച് അദ്ദേഹത്തിൽനിന്ന് ആശീർവ്വാദം സ്വീകരിച്ചു. ഗിബ്സൺ സാഹേബിന് ഹസ്തദാനം ചെയ്തു; അത് തീരെ ഔപചാരികമായിരുന്നില്ല. രണ്ട് ആത്മാക്കൾ പരസ്പരം ആലിംഗനം ചെയ്യാലെന്നതുപോലെ ഹൃദയസ്പൃക്കായിരുന്നു അത്. ഈ വിടവാങ്ങലിൽ മനുഷ്യസ്നേഹപരമായ ആർദ്രഭാവങ്ങളുടെ വെളിയേററം കാണാമായിരുന്നു. ഒരർത്ഥത്തിൽ മഹാരാജാവും പാദള്ളിയുമായുള്ള ബന്ധം കേവലം ചരിത്രപരമായിരുന്നു. തിരുമേനിയുടെ പൂർവ്വികർ ഇവിടെനിന്ന് പോയവരാണ്. എന്നാൽ മഹാരാജാവ് പാദള്ളി തൃക്കൺ പാർക്കുന്നത് ഇതാദ്യമാണ്. ഗ്രാമീണർ മഹാരാജാവിനെ കാണുന്നതും ആദ്യമാണ്. നാലഞ്ചുദിവസംമാത്രം ഇവിടെ താമസിച്ചു. എങ്കിലും അല്പസമയത്തിനിടയിൽ അപാരമായ ആത്മീയബന്ധം വളർന്നുവന്നിരിക്കുന്നു. അഭിവാദ്യങ്ങളർപ്പിച്ചതോടെ മഹാരാജാവ് തോണിയിൽ കയറണം. അദ്ദേഹം ഒന്നു നിന്നു. നടപ്പിലും നോട്ടത്തിലും ഒരു ശങ്ക ദൃശ്യമായിരുന്നു. എന്തോ മറന്നുപോയതു് ഓർക്കുന്നതുപോലെ, എന്തോ തിരയുന്നതുപോലെ അദ്ദേഹം ചുററും നോക്കി. വാസ്തവത്തിൽ ഇതിന് ഒരു കാര്യവുമില്ലായിരുന്നു. അസഹ്യമായ വികാരങ്ങളാണ് ഉണർന്നുവന്ന് ഇങ്ങനെയൊക്കെ ചെയ്യിച്ചുവെന്നേയുള്ളൂ.

ദാദ രാജാവിനെ അനുഗമിക്കേണ്ടതുകൊണ്ട് അദ്ദേഹത്തിന്റെ തൊട്ടു പിന്നിൽ നില്ക്കുകയായിരുന്നു. അവന്റെ തലയിലെ ഉറുമാൽമുതൽ പാദരക്ഷ വരെ ഒക്കെയും പുതിയതാണ്. വേഷഭൂഷാദികളിലെ പുതുമയും നിറവും വേർപാടിന്റെ വേദനയ്ക്കു് നിറം പകർന്നു. നിറപ്പകിട്ടാർന്ന വേഷം ഹൃദയ വികാരങ്ങളെ പ്രതിബിംബിച്ചില്ല. നവവധുവിന്റെ പുതിയ സാരിപോലെ ജീവിതത്തിലെ ഒരു ദശാസന്ധിയിലെ വേദന കൂടുതൽ വ്യക്തമാക്കാൻ പോന്നതായിരുന്നു. ദാദയുടെ ഹൃദയം വിരഹവേദനയിൽ നീറിപ്പുകഞ്ഞു. അവന്റെ ദുഃഖം അഗാധമാണ്; വിവരണാതീതമാണ്. അവൻ വെറുതെ ചുറ്റും നോക്കിക്കൊണ്ടിരുന്നു; നിന്നേടത്തു് നില്പുറച്ചില്ല.

മഹാരാജാവ് തോണിയിൽ കയറിക്കഴിഞ്ഞിരിക്കുന്നു; അവനും അദ്ദേഹത്തെ അനുഗമിച്ചു. അപ്പോഴാണ് ആൾക്കൂട്ടത്തിൽനിന്നും ലക്ഷ്മണൻ ഓടിവന്ന് മകനെ കെട്ടിപ്പിടിച്ചുകരഞ്ഞു. പിതാവിന്റെ ഹൃദയം ദാദയുടെ ശരീരമാകെ ഉഴിഞ്ഞു; അതിന്റെ സുഖവും ദുഃഖവും ഒന്നിച്ചു പകർന്നുകൊടുത്തു. അയാൾ നിശ്ശബ്ദനായി കണ്ണീരൊഴുക്കി; മകന്റെ ശിരസ്സിൽ അശ്രുകൊണ്ട് അഭിഷേകം ചെയ്തു. ആ പിതാവും പുത്രനും എത്രസമയം വേണമെങ്കിലും അങ്ങനെ നില്ക്കുമായിരുന്നു. എന്നാൽ കാസിംസാഹേബ് ലക്ഷ്മണന്റെ തോളിൽ പിടിച്ചുവലിച്ചു. ലക്ഷ്മണൻ ഞെട്ടി. മകൻ വീണ്ടുമൊരിക്കൽ തന്റെ ഉദരത്തിൽ ഭ്രൂപംപൂണ്ടുവരികയാണോ? സുഖമാണോ, ദുഃഖമാണോ എന്ന് പറയുകവയ്യ. ആ അനുഭവത്തിന്റെ മുന തീക്ഷ്ണമായിരുന്നു; കരളിലിറങ്ങിയെത്തുന്ന യാഥാർത്ഥ്യമായിരുന്നു. അതുകൊണ്ട് ഈ യാഥാർത്ഥ്യ പ്രപഞ്ചത്തിലിറങ്ങിവരാൻ അവൻ ഇഷ്ടപ്പെട്ടില്ല.

''നീ ഇത്ര വിഡ്ഢിയായിപ്പോയല്ലോ, ലക്ഷ്മണാ? നിനക്കിനി എപ്പോഴാണ് ബുദ്ധി തെളിയുക? നിന്റെ മകനെ രാജാവ് ജയിലിലിടാൻ കൊണ്ടുപോവുകയാണോ?'' കാസിംസാഹേബിന്റെ കരുണാർദ്രമായ കോപം. ലക്ഷ്മണൻ തേങ്ങിക്കരഞ്ഞു. കാസിംസാഹേബ് സ്വയം അറിയാതെതന്നെ ലക്ഷ്മണന്റെ പുറം തടവിത്തുടങ്ങി. ''കൊച്ചുകുട്ടികളെപ്പോലെ ഇങ്ങനെ കരഞ്ഞാലോ ലക്ഷ്മണാ? മകന് മഹാരാജാവിന്റെ ആശ്രയം ലഭിച്ചിരിക്കുന്നുവെന്നതിൽ ചിരിച്ചുകൊണ്ട്, സന്തോഷത്തോടെ യാത്രയാക്കേണ്ട നീ ഇവിടെനിന്ന് കരയുകയാണോ?'' കാസിംസാഹേബിന്റെ സാന്ത്വനവും ഉപദേശവും തുടർന്നു.

ദാദ മിണ്ടാതെ തോണിയിൽ കയറി. മഹാരാജാവ് നേരത്തെ കയറിയിരിക്കുന്നു. കരയുമായുള്ള ബന്ധം വിടർത്താനെന്നവണ്ണം തെന്നിത്തെറിച്ച്, ആ പ്രശാന്തമായ ജലപ്പരപ്പിൽ തോണി നീങ്ങി. അലകളിൽ ആടിക്കൊണ്ടിരുന്ന തോണി തീരം വിട്ടുപോകുവാൻ ഇഷ്ടപ്പെടുന്നില്ലെന്ന് തോന്നി. മഹാരാജാവിന്റെ കണ്ണുകൾ തീരഭൂമിയിൽ ഉറച്ചിരിക്കയായിരുന്നു. തീരത്തു നിന്നവരുടെ കണ്ണുകൾ മഹാരാജാവിൽതന്നെ കേന്ദ്രീകരിച്ചുനിന്നു. മഹാരാജാവും ദാദയും തീർത്ഥവും പ്രസാദവും സ്വീകരിക്കാനെന്നമട്ടിൽ കൈകൂപ്പി

തന്നെ നിൽക്കുകയാണു്. വെള്ളത്തിലെന്നപോലെ ഹൃദയത്തിലും തരംഗങ്ങൾ പൊങ്ങി ഉയർന്നു. അതു് ഹൃദയസ്പർശി ആയിരുന്നു. ഭൂതവും ഭാവിയും ഉൾക്കൊണ്ട ഈ വേർപാടു് ഒരു നിമിഷനേരം കാലത്തിന്റെ സീമകളിലാകെ വ്യാപിച്ചുനിന്നു.

ഭാമ കണ്ണിമയ്ക്കാതെ പാമള്ളിയെത്തന്നെ നോക്കിനിൽക്കുന്നു. താഴെ വെള്ളം അലച്ചു് ഒഴുകുന്നു. ജലോപരിതലത്തിൽ തോണി കുലുങ്ങിനീങ്ങി. നിത്യസമ്പർക്കം കാരണമായിരിക്കാം, അവ പരസ്പരം പ്രതിസ്പന്ദിച്ചു. പാമള്ളിയുടെ തീരം വൃത്താകാരമായി ചുററിക്കൊണ്ടിരിക്കുകയാണെന്നു് തോന്നി. ഭാമയുടെ കണ്ണുകൾ നിറഞ്ഞു. താൻ നാടും വീടും വിട്ടു് അതിദൂരം പോവുകയാണെന്ന വ്യഥ അവനെ ചൂഴ്ന്നു.

തോണി അതിവേഗം നീങ്ങി. തോണിയിൽ നിൽക്കുന്നവർ ഇരിക്കണമെന്നു് അരയർ വിളിച്ചുപറഞ്ഞു. തോണി കരയിൽനിന്നു് ആററിന്റെ ഒത്ത നടുവിൽ, ഒഴുക്കത്തിലെത്തിയിരിക്കുന്നു. ആളുകൾ നിന്നാൽ, ഇടതടവില്ലാതെ വീശിക്കൊണ്ടിരിക്കുന്ന കാററിൽ തോണി ഒഴുക്കിനോടൊപ്പം അതിവേഗം ഓടും. ആ ജലപ്പരപ്പിൽ പ്രവാഹം തോണിയെ കിഴക്കോട്ടാണു് കൊണ്ടുപോകുന്നതു്. അപ്പോൾപിന്നെ കാററിന്റെ ഫലമായി തോണിയുടെ വേഗത ഇനിയും വർദ്ധിക്കാതിരിക്കാൻ അവർ ജാഗ്രത പാലിച്ചതായിരുന്നു. മഹാരാജാവിന്റെ പരിവാരത്തിലാരും എഴുന്നേററു് നിന്നില്ല.

നദിയുടെ ഒഴുക്കു് തോണിയെ കെട്ടിപ്പിടിക്കാനെന്നവണ്ണം വലിച്ചു. തുഴകൾ അതിവേഗതയിൽ പ്രവർത്തിച്ചുകൊണ്ടിരുന്നു. ഒരു തുഴയ്ക്കു് രണ്ടാളെന്ന കണക്കിനു് അരയന്മാരുണ്ടു്. അവരുടെ സർവ്വശക്തിയും തുഴകളിൽ കേന്ദ്രീകരിച്ചു് അവർ പ്രവാഹത്തിന്റെ ശക്തി പരീക്ഷിക്കുകയായിരുന്നു. ഒഴുക്കിൽ തോണി കിഴക്കോട്ടു് ഒഴുകുകയായിരുന്നു; പക്ഷേ, തുഴയുടെ ശക്തി, ഒഴുക്കിനെ മുറിച്ചുകടക്കാൻ ശ്രമിച്ചുകൊണ്ടിരുന്നു. മുമ്പിലാണു് തുരുത്തു്. വെള്ളപ്പൊക്കത്തിൽ തുരുത്തിലെ ചെടികളും മരങ്ങളും മുങ്ങിപ്പോയിരിക്കുന്നു. എങ്കിലും അവ പ്രവാഹത്തെ തടസ്സപ്പെടുത്തിയതുകാരണം അവിടെ ചുഴികളുണ്ടായി. ആ ചുഴികളിൽനിന്നുതന്നെ സ്ഥലത്തിന്റെ സ്വഭാവം മനസ്സിലാക്കിയ അരയൻ ശിവലിംഗൻ അതിവേഗം അമരം പിടിച്ചു്, ചുഴിയിൽനിന്നും തോണിയെ അകററി.

ഇപ്പോൾ തോണി പ്രവാഹത്തിന്റെ ഒത്ത നടുവിലൂടെ നിരായാസം നീങ്ങുകയാണു്. നടപ്പുഴയിലെ ഒഴുക്കിൽ തോണിയുടെ വേഗം വർദ്ധിച്ചു. പാമള്ളിയിലെ വൃക്ഷലതാദികളും തോട്ടങ്ങളും വീടുകളും കിഴക്കുനിന്നു് പടിഞ്ഞാറോട്ടു് വളരെവേഗം നീങ്ങുന്നതായിത്തോന്നി.

ഭാമ ഈ ഒഴുക്കോ, തോണിയോ ഒന്നും കാണുന്നില്ല. ഇത്തരം ജലപര്യടനം അവനു് പുത്തരിയല്ല. അവൻ തീരപ്രദേശംമാത്രം നോക്കി നിൽക്കുകയാണു്. കര ഇടിഞ്ഞുപൊളിഞ്ഞു് ലയിച്ചുപോയിരിക്കുന്നു. ഓരോകൊല്ലവും പാമള്ളിയിലെ മണ്ണു് ഈ നദിയിൽ കുത്തിയൊലിച്ചു പോവുകയാണു്. കാല

ക്രമത്തിൽ പാദള്ളിയാകെ തരിശായിപ്പോകാം. പ്രവാഹത്തിനൊപ്പം വൻമരങ്ങളും മററും പൊങ്ങിയൊഴുകുന്നു. എങ്ങു പോകുന്നുവെന്ന നോട്ടമില്ല.

ദാദയുടെ മനസ്സ് നദിയുടെ പ്രവാഹംപോലെതന്നെ പ്രക്ഷുബ്ധമായിരിക്കുന്നു. നെഞ്ചിടിപ്പ് അകലെനിന്ന് കേൾക്കാം. ഇനി എന്ന് പാദള്ളി കാണാനൊക്കും? അസ്പഷ്ടമായി എഴുന്നുവന്ന ചിന്താധാരകൾ അലകളെപ്പോലെ ചഞ്ചലമായിരുന്നു. പെട്ടെന്നാണ് അരയന്മാരുടെ നിലവിളി കേട്ടത്. ''ശ്രദ്ധിക്കണേ! തുരുത്തിനടുത്തെത്തിയിരിക്കുകയാണ്. വെള്ളത്തിൽ കാണുന്ന ചെടികളോ കമ്പുകളോ തൊട്ടുപോകരുതേ! കമ്പുകളിൽ പാമ്പുണ്ടാകും; നോക്കണേ!'' യാത്രക്കാർക്ക് അവർ താക്കീതു നൽകി.

പാദള്ളിത്തീരം അകന്നുപോയി. അവിടെ സമ്മേളിച്ചിരുന്ന ആളുകൾ ഇനിയും പോയിട്ടില്ല. എന്നാൽ ആരെയും തിരിച്ചറിയുന്നില്ല. അകലെ നിന്ന് നോക്കുമ്പോൾ ഈ ജനസമൂഹവും വെള്ളവും ഒന്നാണെന്ന് തോന്നും. അപ്പോഴും ദാദ ലക്ഷ്മണന്റെ മുഖം തിരഞ്ഞുകൊണ്ടിരിക്കുകയായിരുന്നു; അതിലവൻ പരാജയപ്പെട്ടു. ആളുകളുടെ രൂപം ഒന്നും വ്യക്തമല്ല. ദാദയുടെ മനസ്സ് വീണ്ടും കലുഷമായി.

അരയന്മാരുടെ ശബ്ദം വീണ്ടും കേട്ടു. ''കരയെത്തി! കയർ പിടിക്കണേ!'' തീരം കണ്ടപ്പോൾ ദാദയ്ക്ക് സമാധാനമായി. അരമണിക്കൂറോളം ജലമധ്യത്തിൽ കഴിച്ചുകൂട്ടിയ യാത്രക്കാർക്ക് തീരം പുതുമ പകർന്നു. മഹാരാജാവിന്റെ കുതിരകളെ തോണിക്ക് കെട്ടിയിരിക്കുകയായിരുന്നു. നിറഞ്ഞ പുഴയിൽ 'ഉർർ, ഉർർ' എന്ന് ശ്വാസം കഴിച്ചുകൊണ്ട് അവ തോണിയോടൊപ്പം നീന്തി തളർന്നുപോയിരുന്നു. കരയ്ക്കു കയറാൻ അവയ്ക്ക് ധൃതിയായി. തോണി ചളി നിറഞ്ഞ കരയിൽ കയറിനിന്നു. സൗകര്യത്തിൽ ഇറങ്ങാൻപാകത്തിൽ കയറിട്ട് അരയർ തോണി കുറെയധികം വലിച്ചുകയററി. കുതിരകളുടെ കയർ തോണിയുടെ കററിയിൽ ചുററി സവാരിക്കാർ പിടിച്ചിരുന്നു. ഇപ്പോൾ അവർ കയർ അയച്ചുകൊടുത്തതും കുതിരകൾ കരയിലേക്ക് ചാടി. ചളി നിറഞ്ഞ നിലത്ത് കാലുകൾ മുട്ടുവരെ താണു. അരയർ വന്ന് അവയെ വലിച്ചെടുക്കേണ്ടിവന്നു.

തോണി കുഴപ്പമൊന്നും കൂടാതെ അക്കരെ എത്തിയതുകണ്ട് ഇക്കരെയിൽ നിന്ന പാദള്ളിക്കാർ ആശ്വാസംകൊണ്ടു. ഇത്ര നേരവും തോണി പ്രവാഹത്തിൽ കുടുങ്ങി, അരയരുടെ നിയന്ത്രണം വിട്ടുപോയേക്കുമോ എന്നവർ പരിഭ്രമിച്ചു നിൽക്കുകയായിരുന്നു. ഇപ്പോൾ ആ പരിഭ്രമം നീങ്ങി. അവരുടെ മനസ്സിലെ ഭാരം നീങ്ങി. അവർ പല തമാശകളും പൊട്ടിച്ചു വീട്ടിലേക്കു നടന്നു.

യശവന്തരായരും ശ്യാമരായരും ബാളാചാര്യരും ഒപ്പം വലിയ മാളികയിൽ ചെന്നു. കഴിഞ്ഞ മൂന്നു ദിവസത്തിൽ വലിയ മാളികയ്ക്ക് പുതിയ ചൈതന്യം കൈവന്നിരിക്കുകയാണ്. അതിന്റെ പഴയ പ്രഭാവം വീണ്ടെടുത്തതായി തോന്നി. എന്നാലിപ്പോൾ മഹാരാജാവു തിരിച്ചുപോയതു കാരണം ശൂന്യത ഇരട്ടിച്ചിരിക്കുന്നു.

''മഹാരാജാവുണ്ടായിരുന്നപ്പോൾ വലിയ മാളിക നിറഞ്ഞുനിൽക്കുന്നുണ്ടായിരുന്നു. ഇപ്പോൾ ശൂന്യതയുടെ ശബ്ദം മാത്രമേ കേൾക്കുന്നുള്ളൂ.'' യശവന്തരായർ നെടുവീർപ്പിട്ടു. ''വലിയ മാളിക മാത്രമല്ല പഠേലരേ, നാടുമുഴുവൻ ഒഴിഞ്ഞുകിടക്കുന്നതായി തോന്നുന്നു. ഞാൻ കണ്ടതായിരുന്നപ്പോൾ മുതൽ എൻെറ അനുഭവമാണിത്. വലിയ മാളിക നിറഞ്ഞിരുന്നാൽ നാടു നിറഞ്ഞതുപോലെയാണ്.'' ബാളാചാര്യർ തൻെറ അഭിപ്രായവും കൂട്ടിച്ചേർത്തു.

അവർ മൂന്നുപേരും അവരുടെ വികാരങ്ങൾ പ്രകടിപ്പിക്കുന്നതിൽ മുഴുകി. യശവന്തരായർ വലിയ മനഃക്ലേശമനുഭവിച്ചു. മഹാരാജാവ് ഇവിടെ ആയിരുന്നപ്പോൾ തന്റെ വാർദ്ധക്യസഹജമായ ക്ഷീണംപോലും മറന്ന് അദ്ധ്വാനിച്ചിരുന്നു. ഇപ്പോൾ ഒരു ജോലിയുംകാണാതെ വിഷമിച്ചിരിക്കയാണ്. ബാളാചാര്യർക്ക് രണ്ടുദിവസമായി തന്നെ വിഷമിപ്പിച്ചുകൊണ്ടിരുന്ന പ്രശ്നങ്ങളിൽനിന്നും മോചനം കിട്ടിയ സുഖം. ഇപ്പോൾ ചിന്തകൾ വീണ്ടും നുഴഞ്ഞുകയറുകയാണോ? ജീവിതത്തിൻെറ അന്ത്യയാമങ്ങൾ കഴിച്ചുകൂട്ടുകയായിരുന്ന ഈ രണ്ടുപേർക്കും ഇത്തരം വികാരങ്ങളുണ്ടാവുക സ്വാഭാവികം മാത്രമാണ്. ഇപ്പോഴും ചെറുപ്പമായ ശ്യാമരായർമാത്രം പല പദ്ധതികളെക്കുറിച്ചും ചിന്തിച്ചുകൊണ്ടിരുന്നു. എങ്കിലും ഉത്സവാനന്തര ശൂന്യത അയാളുടെ മേലും കരിനിഴൽ വീഴ്ത്തി.

അപ്പോഴേയ്ക്കും കാസിം സാഹേബ് തുടങ്ങിയ ജാഗീർദാരുടെ കൃഷിക്കാർ വന്നു നമസ്കരിച്ച് പൂമുഖത്ത് ഒരു മൂലയിൽ സമ്മേളിച്ചു. തങ്ങളുടെ അടുത്ത ജോലിയെന്താണെന്ന് ശ്യാമരായരോടു ചോദിച്ചറിയണം. മഹാരാജാവിന്റെ നിർദ്ദേശങ്ങൾ എന്താണെന്നും അന്വേഷിക്കേണ്ടതുണ്ട്. ശ്യാമരായർ അതൊക്കെ വിവരിച്ചുതുടങ്ങി. കർഷകരുടെ മുൻബാക്കി എത്രയുണ്ടെങ്കിലും അതൊക്കെ വിട്ടേയ്ക്കണം. സ്വന്തം കൃഷിക്കെന്നു പറഞ്ഞു നീക്കിവെച്ച നിലങ്ങൾ പാട്ടച്ചീട്ടുവാങ്ങി കൃഷിക്കാർക്ക് പാട്ടത്തിനു കൊടുക്കണം. മഹാരാജാവിൻെറ ഈ അഭിപ്രായങ്ങൾ ശ്യാമരായർ അറിയിച്ചു.

ജാഗീർദാരുടെ സ്വന്തം കൃഷിക്കായി നീക്കിവെച്ച നിലത്തെ കൃഷിക്കാരൻ ബാപ്പുസാഹേബാണെന്ന് സർക്കാർ രേഖകളിൽ ശേഷപ്പൻ എഴുതിവെച്ച കാര്യം ചില കൃഷിക്കാർക്കും അറിയാമായിരുന്നു. ഇപ്പോൾ ആ വയലും പാട്ടത്തിനു കൊടുക്കാൻ മഹാരാജാവ് തീരുമാനിച്ചിരിക്കുന്നുവെന്നറിഞ്ഞ് അവർക്ക് സന്തോഷമായി. എന്നാൽ വലിയ മാളികയിലെ കൃഷിപ്പണിയിലേർപ്പെട്ടിരുന്ന കർഷകത്തൊഴിലാളികൾ മാത്രം അസ്വസ്ഥരായി. വലിയ മാളികയിൽ ഇനി അഭയമില്ല.

വലിയ മാളികയിലെ പണിക്കാരനായ കരിയപ്പൻ മുന്നോട്ടുവന്നു. ''എജമാനരേ, പണ്ട് പൗരാണികം മുതൽ നടന്നുവന്ന വലിയ മാളികയിലെ കൃഷിപ്പണി വേണ്ടെന്നുവെച്ചാൽ, ലക്ഷ്മി കൈവിട്ടുപോകും. പണിക്കാർക്ക് കാളയും പണിക്കോപ്പും കൊടുത്ത് ബാപ്പുസാഹേബ് ഒരുതരത്തിൽ കൃഷി നടത്തിച്ചു. പിന്നെ കുറെ നിലം വാരത്തിനു കൊടുത്തു നടത്താനും ആലോചിച്ചിരുന്നു. അദ്ദേഹം നൽകിയിരുന്ന കഞ്ഞി മുടക്കി, ഈ പാവങ്ങൾക്ക് യാതൊരു ഗതിയുമില്ലാതാക്കല്ലേ, എജമാനരേ! അതേ എനിക്കു പറയാനുള്ളൂ.''

ശ്യാമരായർ തന്റെ അഭിപ്രായം ആവർത്തിച്ചു. മഹാരാജാവിന്റെ നിർദ്ദേശം നടപ്പാക്കുകയാണ് തന്റെ കർത്തവ്യം. കൂടാതെ ഇത്രയുംനാളും വെറും തൊഴിലാളികളായി നടന്ന ആളുകൾക്ക് കൃഷിക്കാരാവാൻ എന്തായിത്ര വിഷമം? കാളകളും പണിയായുധങ്ങളും മഹാരാജാവിന്റെ പേരിൽ പട്ടികയാക്കി കണക്കുവെയ്ക്കാം. പണിക്കാരെല്ലാം കൃഷിക്കാരായി അദ്ധ്വാനിക്കണം. അത്രയേ വേണ്ടു.

എന്നാൽ കരിയപ്പനിതു സ്വീകാര്യമായിരുന്നില്ല. നിലം കിട്ടി. എന്നാൽ കൃഷിക്ക് ചെലവില്ലേ? വിത്ത്, വളം, വിതയ്ക്കാനുള്ള കൂലി ഇതിനൊക്കെ എന്തുചെയ്യും? പാവങ്ങൾക്ക് കൃഷിക്കാരായി അദ്ധ്വാനിക്കാനുള്ള പ്രാപ്തിയില്ല. അവൻ എതിർവാദങ്ങൾ ഉന്നയിച്ചു. കാസിം സാഹേബിന് കരിയപ്പന്റെ വാക്കുകേട്ട് ദേഷ്യംവന്നു.

''അല്ല കരിയാ, നീ ഒന്നും വയ്യാത്തവനെപ്പോലെ സംസാരിക്കുന്നല്ലോ? എന്റെ അപ്പൻ വലിയ മാളികയിൽ പണിക്കാരനായിനിൽക്കവേതന്നെ കൃഷിക്കാരനായി. നിങ്ങൾക്കങ്ങനെ കൃഷിക്കാരനാവാൻ സാധിക്കില്ലെങ്കിൽ വേണ്ടെന്നുവെച്ചോളൂ. എല്ലുമുറിയെ പണിയാമോ, പല്ലുമുറിയെ തിന്നാം. നിങ്ങൾ കൃഷിചെയ്യുന്നുവെങ്കിൽ കഴിയുന്നത്ര ശ്രമിത്തരാം. ഇല്ലെങ്കിൽ നിങ്ങളുടെ ഓഹരിയും മറ്റുള്ളവർക്ക് വീതിച്ചുകൊടുക്കും.'' അദ്ദേഹം ഉറച്ച തീരുമാനം അറിയിച്ചു. കരിയപ്പനും ദേഷ്യംവന്നു. ''എന്നുവെച്ചാൽ? ഞങ്ങളൊക്കെ ഉടുതുണിക്ക് മറുതുണിയില്ലാതെ ഇറങ്ങിപ്പോകണമെന്നാണോ നിങ്ങൾ പറയുന്നത്?'' അവൻ പ്രകോപനപരമായിത്തന്നെ പറഞ്ഞു.

ആരെന്തുപറഞ്ഞിട്ടും കരിയപ്പൻ തന്റെ അഭിപ്രായം പിൻവലിച്ചില്ല. വലിയ മാളികയിൽനിന്ന് നേരിട്ട് കൃഷിചെയ്യിക്കണം എന്നായാൾ വാശിപിടിച്ചു. ശ്യാമരായർ അതനുസരിച്ചില്ല. മറ്റു കൃഷിക്കാർക്കും അതു് ഹിതമായിരുന്നില്ല. കർഷകൻ എന്നു വിളിക്കപ്പെടാനുള്ള ആഗ്രഹം അവർക്കുണ്ടായിരുന്നു. ഇത്ര അനായാസമായി കൈവന്ന ഈ അവസരം നഷ്ടപ്പെടുത്താൻ അവർ ഒരുക്കമായിരുന്നില്ല.

കരിയപ്പന്റെ വാശികൊണ്ടുണ്ടായ മുഷിച്ചിലോടെ ആ സഭ അവസാനിച്ചു. ആർക്കുംതന്നെ ചർച്ചചെയ്യാൻ ഇഷ്ടമില്ലായിരുന്നു. സഭ നടന്നുകൊണ്ടിരിക്കെത്തന്നെ ബാളാചാര്യർ സ്ഥലംവിട്ടു. അല്പം കഴിഞ്ഞ് ശ്യാമരായരും എഴുന്നേറ്റു. കൃഷിക്കാർക്കും അവിടെയിരിക്കണമെന്നു തോന്നിയില്ല. എല്ലാവരും എഴുന്നേറ്റു യാത്രയായി.

കരിയപ്പൻ വലിയ മാളികയിൽനിന്ന് വീട്ടിലേക്കു പുറപ്പെട്ടു. മഠത്തിനു മുമ്പിൽ ആളുകൾ തിങ്ങിക്കൂടിയിരിക്കുന്നു. അതുകണ്ട് അവനും അങ്ങോട്ടു പോയി. പദ്മപ്പനും ലിങ്കപ്പനും മഠത്തിലെ സമ്മേളനഹാളിൽ അന്നേസ്റ്റിൽ ഇരിക്കുന്നു. കൊച്ചാവുവലിസംഘം മുഴുവൻ ഭക്തിപരവശരായി വളമിട്ടിരുന്ന് സൊല്ലികൊണ്ടിരിക്കയാണ്.

പണ്ട് കൊച്ചുങ്ങളായിരുന്ന കാലത്ത് മഠത്തിൽ കാണാറുള്ള അതേ സദസ്സ്. നേരുപേർ മരിച്ചുപോയിരിക്കുന്നു. മറ്റു ചിലർ വന്നിരുന്നില്ല. എന്നാൽ

മരിച്ചവരുടെ ഒഴിവുകൾ നികത്താൻ വേണ്ടത്ര പുതുവീരന്മാർ മുന്നോട്ടുവന്നിട്ടുണ്ട്. അന്തരീക്ഷത്തിന് യാതൊരു മാററവുമില്ല. പഡപ്പന്റെ അദ്ധ്യക്ഷതയിൽ മുമ്പു നടന്നുവന്ന അതേ സൊള്ള്! അതേ പരിഹാസങ്ങളും തമാശകളും നാവിൽനിന്ന് ചെവിയിലേയ്ക്കു പറന്ന് ചിരിയുടെ അലകൾ ഇളക്കിവിട്ടു. എന്നാൽ കെഞ്ചനില്ല. അതുകൊണ്ട് കഞ്ചാവ് അരിഞ്ഞു സുന്ദരമായി പാകപ്പെടുത്തി കുഴൽ നിറച്ചുകൊടുക്കുന്ന ഒരുപണി മാത്രം നടന്നില്ല. അതോടൊപ്പം കെഞ്ചന്റെ രസകരമായ സംസാരവും ഇപ്പോൾ കേൾക്കാനില്ല. പഡപ്പന് അതുകൊണ്ട് തന്റെ വലംകൈതന്നെ നഷ്ടപ്പെട്ട ദുഃഖമുണ്ടായി.

കരിയപ്പൻ വലിയ മാളികയിലെ കൃഷിപ്പണിക്കാരിൽതന്നെ മൂപ്പൻ ആയിരുന്നതുകൊണ്ട് ജോലിയുടെ മേൽനോട്ടവും അവന്റെ ഉത്തരവാദിത്വത്തിലായിരുന്നു. അതുകൊണ്ട് അവൻ മഠത്തിലെ ഈ സഭകളിൽ ഹാജരാവുന്ന പതിവും ഉണ്ടായിരുന്നില്ല. പഡപ്പൻ വിട്ടുപോയശേഷം അവൻ ആദ്യമായി മഠത്തിൽ കാലുകുത്തുകയാണ്.

അവനെ വാതില്ക്കൽ കണ്ടപ്പോൾതന്നെ പഡപ്പന്റെ മുഖം വികസിച്ചു. ''വാടോ, കരിയാ, വാ. വഴിമാറിക്കൊടുക്കിൻ! ഇങ്ങു മേലെ വരു കരിയാ. കെഞ്ചന്റെ ഒഴിഞ്ഞ സ്ഥലം നിന്നെ മാടിവിളിക്കുകയാണ്. വരൂ.'' മുമ്പൊരിക്കലുമില്ലാതിരുന്ന സ്നേഹപ്രകടനത്തോടെ പഡപ്പൻ അവനെ ക്ഷണിച്ചു. ഈ സ്വീകരണംകൊണ്ടുതന്നെ കരിയപ്പൻ വിസ്മയാധീനനായി. ഭ്രാന്തൻ ചിരി ചിരിച്ച് അത്ഭുതം ഒളിപ്പിക്കാൻ ശ്രമിച്ചു.

''ഇപ്പോഴെന്താ സ്ഥിതി? അവൻ മഹാരാജാവിന്റെ കൃഷിക്കാരൻ! കെഞ്ചന്റെ സ്ഥലം മാടിവിളിച്ചാലും അവൻ വരാൻ സമ്മതിക്കുമോ?'' പുലയൻ ഭദ്രൻ ചോദിച്ചു. ''നേരിട്ട് കൃഷിപ്പണിവേണ്ടെന്നുവെച്ച് നിലം കൃഷിക്കാർക്കു കൊടുത്തു. ഇനി ഞങ്ങൾക്ക് മഠംതന്നെ രക്ഷ.'' കരിയപ്പൻ നെടുവീർപ്പോടെ മറുപടി നൽകി. അവൻ പഡപ്പന്റെ പാദംതൊട്ടു നമസ്കരിച്ചു. അദ്ദേഹം ചൂണ്ടിക്കാട്ടിയ സ്ഥാനത്തു് ചെന്നിരുന്നു.

അവന്റെ വാക്ക് കേട്ടതോടെ സകലരുടേയും ജിജ്ഞാസയുണർന്നു. പുതിയ വാർത്ത ഇളംകള്ളുപോലെ ഹൃദ്യമാണ്. എങ്ങനെയും ഒരുദിവസത്തെ സൊള്ളലിനു രസം പകരാൻ അതു മതിയായിരുന്നു. ''അതെന്താ? കൃഷിപ്പണി വേണ്ടെന്നുവെച്ച് ഞങ്ങളുടെ പുലയച്ചേരിക്കാരെ, മണ്ണു തിന്നണമെന്നാണോ വിചാരം?'' പുലയൻ ഭദ്രൻ സഹിക്കാനാവാതെ ചോദിച്ചു. താൻ വിട്ട ബാണം തനിക്കുനേരെ തിരിച്ചുവരികയാണോ? കരിയപ്പൻ അതു് പ്രതീക്ഷിച്ചതല്ല. ജാഗീർദാരുടെ കൃഷിഭൂമിയിൽ ജോലിചെയ്യുന്ന പണി പുലയർക്കു തന്നെ നീക്കിവെച്ചിരിക്കയായിരുന്നു. അവർ കൂലിയില്ലാത്ത നിർബ്ബന്ധ ജോലിക്കാരായിരുന്നു. അവരെ കൂലിക്കു നിർത്തിയാൽ ജോലി നേരെ നടക്കില്ലെന്ന് ഏതൊരു കൃഷിക്കാരനുമറിയാം. അതുകൊണ്ട് അവരെയാരും ജോലിക്കെടുക്കാറില്ല. ജാഗീർദാരുടെ ഭൂമിയിൽ അവർതന്നെ യജമാനന്മാരായിരുന്നു. വിളവ് കൊയ്തുകൊണ്ടുപോകാനുള്ള സ്വാതന്ത്ര്യംപോലും അവ-

ക്കണമായിരുന്നു. വലിയമാളികയിലെ കൃഷിയാണ് അവരുടെ ജീവിതത്തിന്റെ ആശ്രയം. അതുകൊണ്ട് കരിയപ്പൻ കൊണ്ടുവന്ന വാർത്ത അവരുടെ ഹൃദയം പിളർക്കുന്നതായിരുന്നു. പുലയൻ രുദ്രൻ പരിഭ്രമിച്ചു. ഈ വാർത്തയുടെ സത്യാവസ്ഥ അറിയാൻ ധൃതികാണിച്ചു.

''ഈ കാര്യം ചർച്ചചെയ്യാൻ തന്നെയാണ് ഇത്രയുംനേരം വലിയമാളികയിൽ ഇരുന്നത്. കൃഷിക്കാരോടും ശ്യാമണ്ണനോടും ഞാൻ വാദിച്ചു. എന്തുവന്നാലും വലിയ മാളികയിൽ ഇനി കൃഷിപ്പണി വേണ്ടെന്ന് അവർ തീരുമാനിച്ചിരിക്കയാണ്.'' കരിയപ്പൻ മന:പ്രയാസത്തോടെ പറഞ്ഞു.

''അപ്പോഴാം പാവങ്ങളുടെ വായിൽ മണ്ണിടാനാണോ മഹാരാജാവ് ഈ നാട്ടിലെഴുന്നള്ളിയത്?'' രുദ്രൻ ഖേദപൂർവ്വം അവന്റെ വികാരം രേഖപ്പെടുത്തി.

''ശിഷ്യന്മാരേ, ഞാൻ പറഞ്ഞാൽ നിങ്ങൾ കേൾക്കുമോ? പാവങ്ങളുടെ പിതാവാണെന്നുപറഞ്ഞ് മഹാരാജാവിനെ സ്വീകരിക്കാൻ ചെന്നതിന്റെ ഫലം നിങ്ങൾക്ക് കിട്ടിയല്ലൊ?'' പാഡപ്പൻ കരിയപ്പന്റെ നേരെ തിരിഞ്ഞു പറഞ്ഞു: ''ഇങ്ങനെ ഒന്നും വയ്യാത്തവരെപ്പോലെ ഇരിക്കുന്നതെന്താ? ആ കുഴൽ ഒരുക്കരുതോ?''

''ഇങ്ങെടുക്കു. കുഴൽ ഒരുക്കാൻ വയ്യാതായിട്ടില്ല. അത്രയ്ക്കു ഭീരുവല്ല. വായ കീറിയ ദൈവം ഇരയും തരും.'' കരിയപ്പൻ കുഴലെടുത്തു.

പാഡപ്പൻ ലിങ്കപ്പന്റെ നേരെ തിരിഞ്ഞു. ''ഇപ്പോഴും കണ്ടില്ലേ ഗൌഡരേ, നമ്മുടെ ആളുകളൊക്കെ ഉത്സാഹശീലരാണ്. അവരെ ശരിയായ വഴിക്ക് നയിക്കേണ്ടതു് നിങ്ങളുടെ കടമയാണ്. കരിയാ, നീ വിഷമിക്കാതിരിക്കു. ഗൌഡർ അദ്ദേഹത്തിന്റെ ഭൂമിയിലെ കൃഷിപ്പണി നിന്നെ ഏൽപിക്കുവാൻ പോകയാണ്. പണി ചന്തമായി നോക്കിനടത്തിയാൽ മതി. മഹാരാജാവിന്റെ ഭൂമി നിന്നെക്കൂടാതെ എങ്ങനെ വിതയ്ക്കുമെന്നു കാണാമല്ലൊ.'' അദ്ദേഹം വിദ്വേഷത്തിന്റെ വിത്തുവിതച്ചു.

''ഗൌഡരുടെ നിലം അദ്ദേഹത്തിന്റെ കൈവശം വന്നുചേർന്നാൽ പിന്നെ നേരിട്ട് കൃഷിയാണ്. പാവങ്ങൾക്ക് കഞ്ഞികൊടുക്കുന്ന പ്രഭു ലിങ്കപ്പഗൌഡർ സ്വന്തം സ്വാധീനപ്പെടുത്തണമെന്നു വിചാരിച്ചാൽ അതു വലിയ പ്രയാസമുള്ള കാര്യമൊന്നുമല്ല. നിങ്ങളെല്ലാവരും ഇറങ്ങിപ്പുറപ്പെട്ടാൽ നാളെത്തന്നെ ആ വയലിൽ കലപ്പയിറക്കാം. എന്താ രുദ്രാ, പുലയച്ചേരിയിലെ ആളുകൾ എന്തുപറയുന്നു?'' പാഡപ്പൻ അവരെ യുദ്ധസന്നദ്ധരാക്കി.

''മഹാരാജാവു തന്ന ചോളം ഒരുമാസത്തേയ്ക്ക് മതിയാവും. അതുവരേയ്ക്കും പുലയർക്ക് ഒരു ചിന്തയുമുണ്ടാവില്ല. അതുകഴിഞ്ഞാൽ പാവങ്ങളുടെ അച്ഛനും അമ്മയുമായി നിങ്ങളുണ്ടല്ലൊ? എന്തെങ്കിലും ഒരു വഴിയുണ്ടാക്കി പട്ടിണികിടത്താതെ നോക്കുമെന്നു ഞങ്ങൾ വിശ്വസിച്ചിരിക്കയാണ്.'' പുലയച്ചേരിയിലെ ആളുകളുടെ മുഴുവൻ ഉത്തരവാദിത്വവും രുദ്രൻ, പാഡപ്പന്റെ ചുമലിൽ ചാരി.

''അധികാരിയുടെ പത്തായത്തിൽ ഇനിയും നൂറു ചാക്ക ചോളം കാണും. അതെല്ലാമെടുത്ത് പാവങ്ങൾക്ക കൊടുക്കണമെന്ന് ലിങ്കപ്പഗൌഡർ ഇന്നലെ

പറഞ്ഞു. എന്താ, അധികാരിയുടെ പത്തായത്തിലെ ചോളമെടുത്തു പാവങ്ങൾക്കു വിതരണം ചെയ്യുന്നതിനു് നിങ്ങൾക്കു സമ്മതമാണോ? ഈ ആളുകൾ എന്തുചെയ്യാനും തയ്യാറാണു്. അവരുടെ വയറു നിറയ്ക്കേണ്ടതു് നിങ്ങളുടെ ധർമ്മം'' പഡപ്പൻ ലിങ്കപ്പഗൌഡരെ പ്രവർത്തനരംഗത്തിറക്കാൻ ശ്രമിച്ചു.

എന്തുചെയ്യണമെന്നു് ലിങ്കപ്പനു മനസ്സിലായില്ല. താൻ ഇപ്പോൾ ഗ്രാമാധികാരിയാണെന്ന ചിന്തപോലും അയാൾക്കുറച്ചിട്ടില്ല. എങ്കിലും പഡപ്പനെ നിഷേധിക്കാനാവുമോ? ''എനിക്കു് ഈ അധികാരപദവി എന്തിനാണു്? അതു വേണ്ടെന്നുപറഞ്ഞു് ഞാൻ പോയതല്ലേ? പിന്നെയും എന്നെ വിളിച്ചുകൊണ്ടുവന്നു. നിങ്ങൾ പറഞ്ഞതിനെതിരു പറയാൻ എന്നെക്കൊണ്ടാവില്ല.'' ലിങ്കപ്പൻ ഉദാസീനഭാവത്തിൽ പറഞ്ഞു.

''കേട്ടില്ലേ? ഗൌഡർ പാവങ്ങളെ കൈവെടിയില്ല. അവരെ നിങ്ങളും കൈവെടിയരുതു്. ഭൂമി ആർക്കൊക്കെ കിട്ടിയോ, അവർ മഹാരാജാവിന്റെ കൃഷിക്കാരായി വിലസട്ടെ. പാർവ്വതിയമ്മയുടെ പിന്നാലെനടന്നു് മടിശ്ശീല നിറക്കട്ടെ. പാവങ്ങൾ ലിങ്കപ്പഗൌഡരുടെ പിന്നിൽ അണിനിരക്കട്ടെ. അവർ എന്തുചെയ്യും, എന്തുചെയ്യില്ല എന്നു് കാണിച്ചുകൊടുക്കട്ടെ!'' പഡപ്പൻ ഗംഭീരമായി പ്രഖ്യാപിച്ചു.

കൂടിയിരുന്നവരുടെ പ്രവർത്തനവ്യഗ്രത പെട്ടെന്നുണർന്നു. പഡപ്പന്റെ വാക്കുകൾ അവരുടെ ഏതോ അഭിലാഷങ്ങളെ പ്രലോഭിപ്പിച്ചിരിക്കണം.

''ഗുരുസ്വാമി അരുളിച്ചെയ്യതാണു് ശരി. ഞങ്ങൾ, പുലയച്ചേരിയിലുള്ളവർ ഗുരുസ്വാമി പറഞ്ഞതു് അക്ഷരംപ്രതി അനുസരിക്കും. എല്ലാവരും മനസ്സിലാക്കിക്കൊള്ളൂ!'' പുലയൻ രുദ്രൻ ആവേശത്തോടെ തന്റെ ജാതിക്കാരെ മുഴുവൻ പ്രതിനിധാനംചെയ്തു് അഭിപ്രായപ്പെട്ടു. പഡപ്പന്റെ അഗാധമായ കർമ്മശേഷിക്കു് അവൻ നൽകിയ അംഗീകരണവുമായിരുന്നു അതു്.

ഇത്രയുംനേരം കുഴൽ ഒരുക്കുകയായിരുന്ന കരിയപ്പൻ ജോലി അവസാനിപ്പിച്ചിരിക്കുന്നു. പാകപ്പെടുത്തിയ കഞ്ചാവു് കുഴലിൽ നിറച്ചു് പഡപ്പന്റെ കയ്യിൽ വെച്ചുകൊടുത്തു. ''വലിയ മാളികയിലെ പണിക്കാരെല്ലാം നിങ്ങളുടെ കൂടെയാണു്. കരുതിക്കൊള്ളൂ.'' അവനും ആവേശത്തോടെ പ്രഖ്യാപിച്ചു.

ദാദ പാമള്ളിയിൽനിന്ന പോയി ഇന്ദ്രപുരത്തു് താമസം തുടങ്ങി. അൽപദിവസങ്ങൾക്കകം അവന്റെ പ്രശസ്തി വർദ്ധിപ്പിച്ച ഒരു സംഭവം നടന്നു. അവിടത്തെ കളരിയിൽ ദാദയ്ക്കു് പരിശീലനം നൽകണമെന്നു് മഹാരാജാവാഗ്രഹിച്ചു. അഭ്യാസികളെ പരിശീലിപ്പിക്കാനായി പഞ്ചാബുകാരനായ ഗുലാബു് എന്നൊരു ഫയൽമാൻ ഉണ്ടായിരുന്നു. ആളൊരു മഹാ അഹങ്കാരി. ഗുസ്തിയിൽ പഞ്ചാബികളോടു് കിടപിടിക്കുന്നവരാരുമില്ലെന്നും മറ്റുള്ളവർ അവരുടെ ശിഷ്യത്വം സ്വീകരിക്കണമെന്നും ഗുലാബു് വിശ്വസിച്ചുപോന്നു. തന്റെ കൂടെയുണ്ടായിരുന്ന പഞ്ചാബി ഫയൽമാൻമാർക്ക കൊടുക്കുന്ന പരിശീലനം അയാൾ മറ്റു് അഭ്യാസികൾക്ക കൊടുത്തില്ല. അവർ പഞ്ചാബി ഫയൽമാൻമാരുടെ ശരീരം തടവാനും പരിചരിക്കാനുംമാത്രം പററിയവരാണെന്നു് ആ മനുഷ്യൻ സത്യമായും വിശ്വസിച്ചു.

ദാദ കളരിയിൽ ചേർന്നകാലത്തു് ആദ്യം കിട്ടിയ ജോലി ഗുലാബിന്റെ ശരീരം തടവുന്നതായിരുന്നു. ദാദ കലികൊണ്ടു. അവൻ അതനുസരിച്ചില്ല. തന്നെപ്പോലൊരു ഫയൽമാനു് ഇതപമാനകരമാണെന്നു് അവൻ വാദിച്ചു. ഗുലാബും ശുണ്ഠിയെടുത്തു. ദാദ ഗുസ്തിക്കളത്തിൽ തന്നെ പരാജയപ്പെടുത്തുമോ? എങ്കിൽ മാത്രമേ അവനെ തനിക്ക തുല്യനെന്നു് അംഗീകരിക്കുന്നൊള്ളു എന്നയാൾ ശഠിച്ചു. കേസ്സു് മഹാരാജാവിന്റെ കാതിലെത്തി. ദാദയുടെ മറാഠാ രക്തം തിളച്ചു. അവൻ ഗുലാബിനോടു് ഗുസ്തിപിടിക്കാൻ തയ്യാറായി. ഗുലാബിന്റെ ശക്തിയും സാമർത്ഥ്യവും നന്നായറിയാമായിരുന്ന ചില അഭ്യാസികൾ എടുത്തുചാടരുതെന്നു് ദാദയെ ഉപദേശിച്ചു. ഇന്ദ്രപുരത്തെ അഭ്യാസികൾക്കു് മറെറാരു കളരി നിർമ്മിച്ചുകൊടുക്കാമെന്നു് മഹാരാജാവു് പറഞ്ഞെങ്കിലും ദാദ അടങ്ങിയില്ല. വിദ്വേഷം കത്തിയെരിയുകയായിരുന്നു. ഗുസ്തിമത്സരംതന്നെ നടക്കട്ടെയെന്നു് എല്ലാവരുംചേർന്നു തീരുമാനിച്ചു.

മത്സരം നടന്നു. സകലരെയും അത്ഭുതപ്പെടുത്തിക്കൊണ്ടു് ദാദ, ഗുലാബിനെ പരാജയപ്പെടുത്തി. പഞ്ചാബികളുടെ അഹങ്കാരം തകർന്നു. മഹാരാജാവു് സസന്തോഷം അവനെ കെട്ടിപ്പിടിച്ചു. ഗുലാബു് തന്റെ കൂട്ടുകാരോടുപോലും യാത്ര ചോദിക്കാതെ നാടുവിട്ടു പൊയ്ക്കളഞ്ഞു. ഇന്ദ്രപുരത്തെ കളരി പഞ്ചാബികളുടെ പിടിയിൽനിന്നും മോചിതമായി. ദാദ കളരി ഗുരുവായി.

പഞ്ചാബി ഫയൽമാനെ ദാദ തോൽപിച്ച വാർത്ത കർണ്ണാകർണ്ണികയാ പരിസരഗ്രാമങ്ങളിലൊക്കെ എത്തി. മഹാരാജാവു് ഒരു പ്രത്യേക ദൂതൻവഴി ഈ വാർത്ത പാമള്ളിയിലെത്തിക്കയുണ്ടായി. എന്ന്‌വെച്ചാൽ മഹാരാജാവിന്റെ ആസ്ഥാനത്തിൽ അവന്റെ പ്രഭാവം വളരെയധികം വളർന്നുകഴിഞ്ഞുവെന്നർത്ഥം. അവനെ ഇന്ദ്രപുരത്തേയ്ക്കയച്ച ബാളാചാര്യർക്കു് സമാധാനമായി. ശ്യാമരായനും

ഈ വാർത്തകേട്ട് ആഹ്ലാദിച്ചു. നാട്ടിലാകെ ദാദയെ സംബന്ധിച്ച പ്രശംസ മാത്രമേ കേൾക്കാനുള്ളു. അവന്റെ പാദള്ളികളരിയിലെ ചങ്ങാതിമാർ ഇന്ദുപുരത്തുചെന്നു താമസം തുടങ്ങി.

പണ്ടൊക്കെ ദാദയെ കണ്ടുകൂടാതിരുന്ന പദ്മപ്പനും ഈ വാർത്തയിൽ സന്തോഷിച്ചു. മഠത്തിലെ കള്ളകടിയന്മാരുടെ സദസ്സിൽ അദ്ദേഹംതന്നെ വിഷയം അവതരിപ്പിച്ചു: ''ദാദ, മഹാരാജാവിന്റെ കളരിയിൽ ഗുരുക്കളായി തീർന്നിരിക്കുന്നുവത്രെ. പാദള്ളിക്കാരൻ പയ്യൻ നാലാൾക്ക് ആഹാരത്തിനുള്ള വഴിയുണ്ടാക്കി, അവരെ പരിശീലിപ്പിക്കാനുള്ള സാമർത്ഥ്യം നേടിയല്ലോ. നമ്മളും ഈ ശ്രാവണ സോമവാരത്തിൽനാം ഗുസ്തിമത്സരം നടത്തി നമ്മുടെ കളരിയെ അഭിവൃദ്ധിപ്പെടുത്തണം. എന്തുപറയുന്നു?'' അദ്ദേഹം ചോദ്യരൂപത്തിൽ എല്ലാവരേയും നോക്കി.

''ഗുരുസ്വാമി അരുളിച്ചെയ്തതിൽ ഒററയക്ഷരം തെററില്ല. അദ്ദേഹത്തിന്റെ വാക്കുതന്നെ അങ്ങനെയാണു്. എന്നാൽ സ്വാമീ, മത്സരത്തിൽ ജയിച്ച അഭ്യാസികളെ ആദരിച്ചു് സമ്മാനം നൽകാൻ ബാപ്പുസാഹേബ് എമാൻ ഇല്ലാതെപോയല്ലോ. ഇപ്പോൾ വെറുതെ മത്സരം നടത്തിച്ചാൽ പുറത്തുനിന്നു് ഫയൽമാന്മാരും വരുമെന്നു തോന്നുന്നില്ല. അതിനു നിങ്ങൾതന്നെ മുന്നിട്ടിറങ്ങി എന്തെങ്കിലും ഒരേർപ്പാടു ചെയ്താൽ ഗുസ്തി നടക്കും. നാവുകൊണ്ടു് ഗുസ്തി നടത്തുന്ന വിദ്യ, ഗുസ്തിക്കളത്തിൽ വിലപ്പോവില്ല.'' അരയൻ ബസു, ഫയൽമാന്മാരുടെ വക്താവെന്ന അഹന്തയോടെ അഭിപ്രായപ്പെട്ടു.

പദ്മപ്പനു് അപമാനമായി. ബസു പറഞ്ഞതിലും കാര്യമില്ലാതില്ല. അങ്ങനെ നോക്കിയാൽ ഗുസ്തിമത്സരം നടത്തിയേ തീരൂ എന്നൊന്നും അദ്ദേഹത്തിനില്ല. ഇന്ദുപുരത്തു് ദാദ വൻവിജയം നേടിയ കഥ കേട്ടപ്പോൾ സന്തോഷം തോന്നിയതു നേരാണു്. പാദള്ളിയെക്കുറിച്ചുള്ള അഭിമാനംകൊണ്ടങ്ങനെ തോന്നിയെന്നേയുള്ളു; അല്ലാതെ ദാദയോടുള്ള സ്നേഹംകൊണ്ടല്ല. വെറുതെ സംസാരിച്ചിരിക്കാൻ ഒരു വിഷയം എന്ന നിലയ്ക്കു് ഇക്കാര്യത്തെക്കുറിച്ചും അദ്ദേഹം പറഞ്ഞു. ഗുസ്തിമത്സരം നടത്തിച്ചാൽ തന്റെ പ്രശസ്തി വർദ്ധിക്കുമെന്നൊരാഗ്രഹവും ഉണ്ടായിരിക്കണം. ഏതായാലും ബസു അദ്ദേഹത്തിന്റെ അഭിമാനം വ്രണപ്പെടുത്തിക്കളഞ്ഞു.

''ധൃതികൂട്ടേല്ല. ആ പേടിത്തൊണ്ടൻ ബാപ്പുസാഹേബ് നാടുവിട്ടോടിയെന്നുവെച്ചു് നാട്ടുകാര്യങ്ങളൊക്കെ നിന്നുപോകുമോ? പ്രിയശിഷ്യന്മാരേ, ഗ്രാമാധികാരിയായി നമ്മുടെ ലിങ്കപ്പൻ നിയമിക്കപ്പെടും. നാളെ അതു് ശരിപ്പെടും. ഗുസ്തിമത്സരം അയാളുടെ തലയിൽ കയററിവെയ്ക്കാം. നിങ്ങളൊക്കെപ്പറഞ്ഞാൽ ലിങ്കപ്പൻ ഇതു് സന്തോഷത്തോടെ ഏറെറടുക്കും.'' താൻ വെറുതെ മത്സരം നടത്താൻ ഉദ്ദേശിച്ചിട്ടില്ലെന്നു് പദ്മപ്പൻ അവരെ ബോദ്ധ്യപ്പെടുത്തി.

മഠത്തിൽ സൊള്ള് അവിരാമമായി തുടർന്നു. രാത്രിയേറെയായി. അവസാനം എല്ലാവർക്കും 'തീർത്ഥം'കൊടുത്തു. 'തീർത്ഥ'ത്തിന്റെ ലഹരി കയറി

തുടങ്ങി. പഢമപ്പൻ ധ്യാനമഗ്നനായി. ഭക്താദികൾക്കും ധ്യാനത്തിലേർപ്പെടാമായിരുന്നു. എന്നാൽ കുടിയന്മാർക്ക് വീടും കുടിയുമുണ്ടല്ലോ. അതിനെക്കുറിച്ചുള്ള ബോധം തീരെമാറിയിട്ടില്ലാത്തതുകൊണ്ട് അവർ ആടിക്കുഴഞ്ഞ് വീടുകളിലേയ്ക്കു തിരിച്ചു.

പഢമപ്പന് നല്ല ഉറക്കം വന്നു. പുലരാറായപ്പോൾ ഉണർന്നു. മൂലയിൽ ദീപം എരിയുന്നുണ്ടായിരുന്നു. പഢമപ്പൻ കണ്ണുതുറന്നു നോക്കി. സമ്മേളിച്ചിരുന്ന ഭക്താദികളിൽ ആരും ബാക്കിയില്ല. കെഞ്ചൻ കിടന്നുറങ്ങുമായിരുന്ന അതേ സ്ഥലത്ത് കരിയപ്പൻ വീണുകിടന്ന് കൂർക്കംവലിക്കുന്നു. മഠം ശൂന്യമാണ്. സന്യാസിക്ക് കൂട്ടെന്തിന്?

പഢമപ്പൻ അകാരണമായി ഭയപ്പെട്ടു. ഉറങ്ങുന്നതിനു മുമ്പ് താൻ എന്തെല്ലാമാണു സംസാരിച്ചത്? അതെല്ലാം ഓർമ്മിച്ചു. ലിങ്കപ്പൻ മടങ്ങിവന്നിട്ടില്ല. ഗുസ്തിമത്സരം നടത്താതെ പററില്ല. എന്നാൽ വെറുതെയുള്ള ഗുസ്തിയല്ല. പാദള്ളിയുടെ അന്തസ്സിനു ചേർന്നതായിരിക്കണം. പയ്യനാണെങ്കിലെന്താ? പാദള്ളിയുടെ പ്രശസ്തി നാട്ടിലാകെ പരത്തിയിരിക്കുന്നു. പഢമപ്പനുതന്നെ അത്ഭുതം! താൻ ദാദയെ അംഗീകരിച്ചതെന്തിനാണ്? അവനോട് ഏററവുമധികം വിദ്വേഷം തനിക്കാണ്. അപ്പോൾപിന്നെ തനിക്കു അർഹിക്കാത്ത സ്നേഹം എങ്ങനെ ഉണ്ടായി? പഢമപ്പൻ തിരിഞ്ഞുകിടന്നു! ഉറങ്ങാൻ ശ്രമിച്ചു. ശരി. താൻ ദാദയെ ഇഷ്ടപ്പെട്ടതെന്തുകൊണ്ട്? ചിമണ! അവൾ ഇപ്പോൾ മഠത്തിലായിരുന്നെങ്കിൽ? ആ ചിന്ത ഒരു വിദ്യുജ്ജ്വാലയായിരുന്നു. ഇങ്ങനെ ഏകാകിയായി മഠത്തിൽ വീണുകിടക്കുക അസഹ്യംതന്നെ. അവളുടെ സൗന്ദര്യം മനസ്സിൽ നിറഞ്ഞുനിന്നു. തന്റെ മാനം കെടുത്തിയ യക്ഷിയാണവൾ. അദ്ദേഹം പല്ലിറുമ്മി. ദേഷ്യം അസഹ്യമായി. അദ്ദേഹം എഴുന്നേററിരുന്നു കോട്ടുവായിട്ടു.

ചിമണയുടെകൂടെ താൻ കഴിച്ചുകൂട്ടിയ നിമിഷം സ്വാമിയുടെ സ്മരണയിലെത്തി. താൻ പ്രസവിച്ച കുട്ടിയുടെ പിതാവ് പഢമപ്പൻ തന്നെയാണെന്ന് ജനനരജിസ്റ്ററിൽ എഴുതിച്ച്, വിളംബരപ്പെടുത്താൻ ഒരുമ്പെട്ടിരിക്കുന്നവൾ! തങ്ങളുടെ ബന്ധത്തെക്കുറിച്ച് ആളുകൾ അറിയാത്തതായി ഒന്നുമില്ല. അപ്പോൾപ്പിന്നെ ഒരുതവണകൂടി സാഹസം പാടില്ലേ? സമൂഹത്തെയാകെ വെല്ലുവിളിച്ചുകൊണ്ട് ചിമണയെ മഠത്തിലേയ്ക്കു കൊണ്ടുവന്നാലോ? സന്യാസി കുടുംബജീവിതം നയിക്കുന്നതുകണ്ട് ആളുകൾ ചിരിക്കുമായിരിക്കും; ഇപ്പോഴെന്താ ചിരിക്കുന്നില്ലേ? എത്രനാൾ ചിരിക്കും? അവർക്കെന്താ, ഇതൊരേ തൊഴിലാണോ?

ഓർത്തുകൊണ്ടിരിക്കെ ഈ ചിന്ത പഢമപ്പനെ വല്ലാതെ പീഡിപ്പിച്ചു. ചിമണ എത്രദിവസം യശവന്തരായരുടെകൂടെ താമസിക്കും? ആ വയസ്സനാണെങ്കിൽ പെണ്ണിനെപ്പിടിച്ച് ആർക്കെങ്കിലും കല്യാണംകഴിച്ചുകൊടുക്കുകയും ചെയ്യും. അതിനു സൗകര്യമുണ്ടാക്കിയാൽ ഉള്ള മാനവും പോയതുതന്നെ! താൻ അപമാനത്തെ ഭയപ്പെടില്ല. അതാളുകൾ മനസ്സിലാക്കട്ടെ. തനിക്ക് ഒരു

പ്രയാസവുമില്ലാതെ കുട്ടിയുടെമേൽ അവകാശം ലഭിച്ചിരിക്കുന്നു. കുഞ്ഞിനെ ഇവിടെക്കൊണ്ടുവന്നാൽ ചിമണ സ്വയം പിന്നാലെ വരും.

തുടർച്ചയായ ചിന്തയാൽ പഡ്ഡപ്പന്ന് തലവേദന തുടങ്ങി. രാത്രിയുടെ ഭീകര നിശ്ശബ്ദതയിൽ അദ്ദേഹം കൊച്ചുകുഞ്ഞിനെപ്പോലെ ദുർബ്ബലനായി. ഏകാന്തത അസഹ്യമായിരുന്നു. വേദന തീക്ഷ്ണമായിരുന്നു. ഒരു നിമിഷം തന്റെ സന്യാസജീവിതം ഒരു ശാപമാണെന്ന് അയാൾക്കു തോന്നി. ശരീരമാകെ എരിയുകയാണ്. അതിനു പ്രതിവിധിയായി ഒരു ചിരട്ട ചാരായം അടിച്ചു; പിന്നെ കരിയനെ വിളിച്ചുണർത്തി.

“എടോ കരിയാ, വേഗം എഴുന്നേൽക്കു. കുതിരയെ ഒരുക്കു.” അദ്ദേഹം ആജ്ഞാപിച്ചു. കരിയൻ മൂരിനിവർന്നു; സ്വാമിയെ ഒന്നു നോക്കി. വീണ്ടും കണ്ണടച്ച്, മുഖം ചുരുട്ടി ഇരുന്നുകളഞ്ഞു. പഡ്ഡപ്പൻ ആജ്ഞ ആവർത്തിക്കേണ്ടിവന്നു. കരിയൻ അത്ഭുതപ്പെട്ടു. അവൻ പുറത്തിറങ്ങി ആകാശം നോക്കി. മേഘാവൃതമാകയാൽ ഒററ നക്ഷത്രവും കാണാനില്ല. നേരമെത്രയായെന്നു മനസ്സിലാക്കാൻ ഒരു മാർഗ്ഗവുമില്ല. അപ്പോഴാണ് ഒരു കോഴി കൂവിയത്. നേരം പുലരാറായി. കരിയൻ കുതിരയുടെ ജീനി എടുത്തിട്ടു.

പഡ്ഡപ്പൻ കുതിരപ്പുറത്തു കയറി യാത്രയായി. പോകുമ്പോൾ കരിയനോട് ഒററവാക്കും പറഞ്ഞില്ല. എവിടെയ്ക്കാണെന്നു ചോദിക്കാൻ കരിയൻ ആഗ്രഹിച്ചു. പക്ഷേ, യാത്രയിറങ്ങുമ്പോൾ അങ്ങനെ ചോദിക്കരുത്. അവൻ പ്രയാസപ്പെട്ട് തന്റെ ആഗ്രഹം അടക്കി. വെളിയിലെ ഗെയിററിൽ ഒരു മൂകപ്രേക്ഷകനായി അവൻ നിന്നു. പഡ്ഡപ്പനും അയാളുടെ കുതിരയും പ്രഭാതത്തിലെ അരണ്ടവെളിച്ചത്തിൽ ലയിച്ചുചേർന്നു.

പാദള്ളിയിൽ വേണ്ടിടത്തോളം ഗ്രാൻറും തക്കാവിക്കടവും അനുവദിച്ചു കൊടുക്കാമെന്ന് ഗിബ്സൺ സാഹേബ് ഉറപ്പുകൊടുത്തിരിക്കയാണ്. ലിങ്കപ്പൻ ആ വാർത്തയുമായി പാദള്ളിയിലെത്തി. അയാൾ ഗൗഡരായി നിയമിക്കപ്പെട്ടിരിക്കുന്നു. ആ പണിയും കഴിഞ്ഞിരിക്കുന്നു. എന്നാൽ ഗ്രാമത്തിൽ പഡ്ഡപ്പനില്ല. കരിയനാണ് ലിങ്കപ്പനോട് മഠത്തിലെത്തിയ ഉടനെ ഈ വിവരം പറഞ്ഞത്. പഡ്ഡപ്പൻ സ്ഥലത്തില്ലെന്നറിഞ്ഞതോടെ ലിങ്കപ്പഗൗഡരുടെ വേലിയേററംകൊണ്ട ആവേശം പെട്ടെന്നിറങ്ങി. പഡ്ഡപ്പൻ എവിടെയാണു പോയിരിക്കുന്നതെന്നും അറിയില്ല. എപ്പോൾ തിരിച്ചുവരുമെന്നും അറിഞ്ഞുകൂടാ. ലിങ്കപ്പന്റെ അളവററ ആവേശം അവിടത്തന്നെ ആറിത്തണുത്തു. ഈ ചുററുപാടിൽ ഒരുദിവസം കഴിച്ചുകൂട്ടുക അയാൾക്കു പ്രയാസമായി.

എന്നാൽ ഗൗഡർ വന്നെത്തിയ വാർത്ത ഇതിനകംതന്നെ പാദള്ളിയിലാകെ പരന്നിരിക്കുന്നു. ഗൗഡരെക്കാണാൻ ആളുകൾ മഠത്തിലെത്തിത്തുടങ്ങി. ഇടയൻ മൂപ്പൻ മായപ്പൻ സ്ഥലത്തെത്തി നമസ്കരിച്ചു. “പോയ പണി ആണോ പെണ്ണോ?” അവൻ ലിങ്കപ്പനോട് ആരാഞ്ഞു. അയാൾക്ക് അടുത്ത ഒരു സുഹൃത്തിനെ കണ്ടതിൽ സന്തോഷമായി; മുഖം വികസിച്ചു. മീശ അൽപം നീളംവച്ചിരിക്കുന്നോവെന്നൊരു തോന്നൽ. അയാൾ മീശ തടവി. “ആണോ

തന്നെ. ഈ ലികപ്പൻ കയ്യിൽ വളയിട്ട നടക്കന്ന പെണ്ണാണോ മായപ്പാ? ഇനിയങ്ങോട്ട് പാവ്വതിയമ്മ തലയുയത്തി നടക്കില്ല. അതിനവേണ്ട പണി യെടുത്തു വന്നിരിക്കയാണ്.'' അയാറം ഉള്ളുറന്ന് ചിരിച്ചു.

''അങ്ങനെയാണോ ഗൗഡരേ? അപ്പോറം പഞ്ചസാര വിതരണം നടത്തണ മല്ലോ?'' അധികാരിപ്പട്ടം ഉറപ്പിക്കാനുള്ള ഉപായം മായപ്പൻ ഉപദേശിച്ചു. സമ്മതിക്കാതെ നിവൃത്തിയില്ല. എന്നാൽ സത്യത്തിൽ ആ മനുഷ്യന്റെ കയ്യിൽ കാൽക്കാശുപോലും ഇല്ലായിരുന്നു. പഡ്ഡപ്പൻ ഉണ്ടായിരുന്നെങ്കിൽ പത്തിരു പതു രൂപയുടെ ഇടപാടിന് ഒരു വിഷമവുമില്ല. അതുകൊണ്ട് മായപ്പന്റെ ഉപദേശം സ്വീകരിച്ചുവെങ്കിലും തൽക്കാലത്തെ തന്റെ വിഷമത്തെക്കുറിച്ച് പരോക്ഷമായെങ്കിലും അവനെ അറിയിക്കേണ്ടതു് ഒരാവശ്യമായിരുന്നു.

''മായപ്പാ, നടക്കാൻ പാടില്ലാത്തതു് നടന്നതൊന്നുമല്ലല്ലൊ; പഞ്ചസാര വിതരണം ചെയ്യാൻ? പണ്ട് തഹസിൽദാർ ഈ പാരമ്പര്യാവകാശം നമ്മുടെ പേരിലാക്കിയപ്പോറം പഞ്ചസാര കൊടുത്തിരുന്നല്ലോ? അതിനെതിരായി പാവ്വതിയമ്മ അപ്പീൽകൊടുത്തു. അന്ന് പഞ്ചസാര കൊടുത്തതുകൊണ്ട് അതുറച്ചു.'' ലികപ്പൻ തട്ടിവിട്ടു.

''ശരി, അതൊന്നുമല്ല! പഞ്ചസാര കൊടുത്തതുകൊണ്ടാണ് അപ്പീലിൽ ഈ അധികാരിപദവി, നല്ല ഉറച്ച മണ്ണിൽ തറച്ച കുററിപോലെ നിലനിന്നതു്. നിങ്ങറക്ക് വേണ്ടെന്ന തോന്നിയാലും ഞങ്ങളുടെ ഗ്രാമാധികാരിയുടെ അഭിമാ നവും അന്തസ്സും ഞങ്ങറം നോക്കണമല്ലോ? ബാളാരാമന്റെ പീടികയിൽ ചെന്ന് ഞാൻതന്നെ നാലു തുലാം പഞ്ചസാരകൊണ്ടുവന്ന് വിതരണം ചെയ്യുക ളയാം. പോരേ?'' മായപ്പൻ ശാഠ്യത്തോടെ വാദിച്ചു.

''മായപ്പാ, ഒരിക്കലുമില്ലാത്ത ഈ ആവേശം നിനക്കെവിടുന്നുകിട്ടി? എന്നി ക്കിപ്പോറം എന്തുകിട്ടിയെന്നാണ നീ പറയുന്നതു്?'' ലികപ്പൻ അവനെ പിന്തിരിപ്പിക്കാൻ ശ്രമിച്ചു.

''ഇനി എന്താവണമെന്നാണ് നിങ്ങറം പറയുന്നതു്? ഗ്രാമത്തിലെ ഭൂമി യിൽ കാറ്റുമായൊരോഹരി കൈവന്നുചേന്നു. ഗ്രാമത്തിലെ പ്രഭുവായി തീ ക്കുന്നതിന് ഗൌഡസ്ഥാനം കിട്ടി. എടോ കരിയാ, നീ ബാളാരാമന്റെ കട യിൽചെന്ന് നാലുതുലാം പഞ്ചസാര കൊണ്ടുവരൂ. അടുത്തുള്ള കോവിലുക ളിൽ ഒന്നുവീതം കൊടുക്കാൻ പതിനാറു നാളികേരവും പൂജാരികറക്ക് ദക്ഷിണ നൽകാൻ മൂന്നുരൂപയുടെ ചില്ലറയും കൊണ്ടുവരൂ. ഗൌഡർ പറഞ്ഞതാണെന്ന് പറഞ്ഞേക്കൂ. പോകുന്നവഴിക്കുതന്നെ വാദ്യക്കാരോടും കൊമ്പുവിളിക്കാരോടും പറയണം. ഗൌഡരുടെ ഘോഷയാത്രയുണ്ടെന്നും അതിനെല്ലാവരും മഠത്തി ലെത്തണമെന്നും പറഞ്ഞിട്ട് കടയിൽ പോയാൽമതി.'' മായപ്പൻ മുഴുവൻ അധികാരവും സ്വന്തം കയ്യിലെടുത്തു് ആജ്ഞാപിച്ചു. അയാളുടെ ഉത്സാഹ ത്തിന്റെ മുമ്പിൽ മറുപടിയൊന്നും പറയാനാവാതെ ലികപ്പൻ മൌനാനുവാദം നൽകി അടങ്ങിയിരുന്നു.

ലിങ്കപ്പഗൌഡരുടെ ഘോഷയാത്ര മഠത്തിൽനിന്നു പുറപ്പെട്ട് ഹനുമാൻ കോവിലിൽചെന്ന് അവിടെനിന്ന് ഗ്രാമപ്രദക്ഷിണം ആരംഭിച്ച് ഗോപാലകൃഷ്ണക്ഷേത്രത്തിലെത്തിയപ്പോൾ വൈകുന്നേരമായിരുന്നു. അന്ന് ആഷാഢശുദ്ധൈകാദശിയായിരുന്നതുകൊണ്ട് ബാലാചാര്യർ പുരാണപാരായണം കഴിഞ്ഞ് അവിടെത്തന്നെ ഇരിക്കയായിരുന്നു. ഗൌഡരുടെ തെരുവിൽനിന്ന് തോട്ടിന്നരികിലൂടെ ക്ഷേത്രത്തിലേയ്ക്കു വരികയായിരുന്ന ലിങ്കപ്പന്റെ ഘോഷയാത്ര കണ്ടെങ്കിലും കണ്ടില്ലെന്നു നടിച്ചിരുന്നു.

ഘോഷയാത്ര ക്ഷേത്രത്തിലെത്തി. ലിങ്കപ്പഗൌഡർ ഈശ്വരനെ നമസ്കരിച്ചു. മായപ്പൻ അയാളുടെ അടുത്തുതന്നെ നിൽക്കുകയാണ്. ''ഈശ്വരന് ഒരു നാളികേരം ഉടയ്ക്കണം. ആചാര്യസ്വാമിയെന്താ അനങ്ങാതെ ഇരിക്കുന്നത്?'' അയാളുടെ സ്വരം പരുക്കനായിരുന്നു.

ആചാര്യർ മുഖമുയർത്തി. അദ്ദേഹം എല്ലാം മനസ്സിലാക്കിയിരിക്കുന്നു. എന്നാൽ ദുഷ്ടശക്തികളോടു മല്ലിടുന്നതിൽ അർത്ഥമില്ലെന്ന് അദ്ദേഹം കരുതി. ''ഇന്ന് ഏകാദശിയാണ്. ഈശ്വരന് നാളികേരം ഉടച്ച് നിവേദിക്കാൻ പാടില്ല. അത് ഇന്ന് നിഷിദ്ധമാണ്.'' ആത്മഗതമെന്ന മട്ടിൽ അദ്ദേഹം പറഞ്ഞു.

''നിങ്ങൾക്ക് വേണ്ടെങ്കിൽ വേണ്ട. നാളികേരം ഉടച്ച് കർപ്പൂരം കത്തിച്ചുവെച്ചാൽ ഈശ്വരൻ വേണ്ടെന്നു പറയുമോ?'' ലിങ്കപ്പന്റെ ചോദ്യം.

ആചാര്യർ അതുകേട്ടു ചിരിച്ചു. ''അല്ല ലിങ്കപ്പാ, മായപ്പൻ ജന്മനാ ഇടയനാണ്. ഞാൻ പറഞ്ഞകാര്യം അവന് മനസ്സിലാവില്ല. അതുകൊണ്ട് അവനോടു വിശദമായി പറഞ്ഞുകൊടുക്കണം. നീയും ഇങ്ങനെ പറഞ്ഞാലോ? അവനെക്കാൾ വലിയ ഇടയൻ ഇപ്പോൾ നീയാണല്ലോ?'' ആചാര്യർ കളിയാക്കിച്ചിരിച്ചു.

അദ്ദേഹം ഇതിനുമുമ്പ് പലപ്പോഴും പരിഹസിച്ചിട്ടുണ്ട്. അപ്പോഴെല്ലാം ലിങ്കപ്പൻ ചിരിച്ചുകളയും. എന്നാലിന്ന് പരിതഃസ്ഥിതി മാറിയിരിക്കുന്നു. ഈ വൃദ്ധൻ തന്റെ ജനനരഹസ്യമാണല്ലോ വലിച്ചിഴയ്ക്കുന്നത്? അയാൾക്ക് ദേഷ്യംവന്നു. എങ്കിലും അതൊട്ടും പ്രകടിപ്പിച്ചില്ല. ''നിങ്ങളെപ്പോലുള്ളവരുടെ മുമ്പിൽ ഞങ്ങളെല്ലാവരും ഇടയന്മാർ തന്നെയാണല്ലോ?'' അയാൾ ചിരിച്ചു; ആചാര്യസ്വാമിക്ക് പഞ്ചസാരകൊടുക്കാൻ ആജ്ഞാപിക്കുകയും ചെയ്തു.

''ലിങ്കപ്പാ, ഇന്ന് ഏകാദശിയാണ്. ദാനവും പരിഗ്രഹവും വർജ്ജ്യമാണ്.'' ആചാര്യർ പഞ്ചസാര വേണ്ടെന്ന് ആംഗ്യം കാണിച്ചു.

''ആചാര്യസ്വാമീ, ഇനി പഴയ കാര്യങ്ങളൊക്കെ മറക്കണം. ഞാൻ ഗ്രാമാധികാരിയായി വന്നിരിക്കയാണ്. എന്റെ വാക്കും കുറച്ചൊക്കെ മാനിക്കണം.'' ലിങ്കപ്പൻ അഹങ്കാരത്തോടെ പറഞ്ഞു.

''ഈ ഘോഷയാത്രയും പഞ്ചസാരവിതരണവും കണ്ടപ്പോൾതന്നെ ഞാനെല്ലാം മനസ്സിലാക്കിയിരിക്കുന്നു. അതിങ്ങനെ വിളിച്ചുപറയണമെ

ന്നില്ല. അധികാരം കിട്ടിയാലും അൽപം വിനയത്തോടെ സംസാരിക്കണം. നേരായവഴിക്ക്, നീതിസമ്മതമായി സംസാരിച്ചാൽ ആരും ആദരിക്കും. എന്നാൽ ഗ്രാമാധികാരിതന്നെയായാലും തോന്നിവാസം പറഞ്ഞാൽ ഞാൻ വിലവെക്കില്ല. ഇന്ന് ഏകാദശിയാണെന്ന പറഞ്ഞുകഴിഞ്ഞു. അതു് മാററിപ്പറയേണ്ട കാര്യമില്ല. ആചാര്യർ ഉറപ്പിച്ചുപറഞ്ഞു.

''ആചാര്യസ്വാമിക്ക് ഏകാദശിയാണെന്നല്ലേ പറയുന്നതു്? വിശന്ന ബ്രാഹ്മണനോട്ട് വാദിക്കരുതെന്നുണ്ട്. നമുക്ക പോകാം.'' ലിങ്കപ്പൻ പരിവാരസമേതം കോവിലിൽനിന്ന് തിരിഞ്ഞുനടന്നു.

മഠത്തിൽ ലിങ്കപ്പഗൌഡരെ ബഹുമാനിക്കാൻ പററിയവരാരും വന്നിരുന്നില്ല. ഭൂമിയില്ലാത്ത ഇടയരും പുലയരും ചെരിപ്പുകുത്തികളും കൽപ്പണിക്കാരും മാത്രമേ സമ്മേളിച്ചിരുന്നുള്ളൂ. ലിങ്കപ്പനും ഇതു് ശ്രദ്ധിക്കാതിരുന്നില്ല. ഘോഷയാത്രയിൽ പങ്കെടുക്കാത്തവർ പാർവ്വതിയമ്മയുടെ പക്ഷക്കാരാണെന്ന് അയാൾക്കുറപ്പുണ്ടായിരുന്നു. ഘോഷയാത്ര അവസാനിച്ചു; പഞ്ചസാര വിതരണവും നടന്നു. ലിങ്കപ്പഗൌഡരുടെ പരിവാരം മഠത്തിൽ സമ്മേളിച്ചു. ലിങ്കപ്പൻ, ഗിബ്സൻ സാഹെബ് നൽകിയ ഉറപ്പ് അവരെ അറിയിച്ചു. കൂട്ടുകാർ അതിയായി ആഹ്ലാദിച്ചു. പാദള്ളിയുടെ ഭാഗ്യം തെളിഞ്ഞുവെന്ന് അവർ ലിങ്കപ്പനെ പ്രശംസിച്ചു.

പന്ധപ്പനില്ലാത്തതുകാരണം കഞ്ചാവരിഞ്ഞൊരുക്കുന്ന ജോലിയില്ല. കരിയപ്പൻ കിടന്നു. തീർത്ഥപ്രാശനം പ്രതീക്ഷിച്ച് അവിടെ സമ്മേളിച്ച ഭക്തവൃന്ദം ഈച്ചയാട്ടിക്കൊണ്ട് മേലോട്ടും കീഴോട്ടും നോക്കി അനങ്ങാതിരുന്നു. അവരുടെ മുഖത്തും ഒരുതുള്ളി രക്തംപോലുമില്ല. ലിങ്കപ്പഗൌഡരുടെ ഉപചാരവാക്കുകൾ, ചാതകങ്ങളെപ്പോലെ കാത്തിരിക്കുന്ന 'തീർത്ഥഭക്തന്മാരെ' തൃപ്തിപ്പെടുത്തിയില്ല.

പുലയൻ ഗുരുന് ക്ഷമകെട്ടു. ''ഏമാനേ, ഉച്ചമുതൽ അലഞ്ഞുനടന്ന് ആകെ കയ്യും കാലും അനക്കാനാവുന്നില്ല. അല്പം തീർത്ഥം അനുവദിച്ചുകൊടുത്താൽ സന്തോഷമാകുമായിരുന്നു, ഏമാനേ!'' അവൻ ഓർമ്മിച്ചു.

''ഗുരുസ്വാമി ഇല്ലാതിരിക്കുമ്പോൾ തീർത്ഥത്തിന്റെ കാര്യം പറയാമോ ഗുരോ? ആഷാഢമാസത്തിൽ പണ്ടൊരു പുലയൻ മധുരംചോദിച്ച് കരഞ്ഞിരുന്നുവെന്ന് കേട്ടിട്ടില്ലേ?'' പന്ധപ്പനില്ലാത്തപ്പോൾ തീർത്ഥത്തെക്കുറിച്ചു സ്മരിക്കുന്നതുപോലും പാപമാണെന്നുപറഞ്ഞ് മായപ്പൻ, ഗുരുനെ പേടിപ്പിച്ചു.

''അതെനിക്കറിയാം ഏമാനേ! ശീലംകൊണ്ടു പറഞ്ഞുപോയതാണേ! ഒന്നുമില്ലെങ്കിൽപ്പിന്നെ ഇവരോട് മടങ്ങിപ്പോവാൻ കല്പിച്ചാൽമതി.'' എരിയുന്ന കരളുമായി ഗുരുൻ പറഞ്ഞു. അവൻ സകലതും തകർന്നു. ആ വാക്കുകൾ കേട്ട് ലിങ്കപ്പനു വിഷമമായി. തന്റെ ഒഴിഞ്ഞ മടിശ്ശീലയെക്കുറിച്ചോർത്ത് നാണംതോന്നി. എന്നാൽ ഈ ആഘോഷാവസരത്തിൽ തീർത്ഥമില്ലാതെ ഇറങ്ങുകയോ? ഒന്നു ശ്രമിച്ചാലോ? അവൻ ആലോചിച്ചു. ''ഏതോ കരിയാ,

വല്ലതും സൂക്ഷിച്ചുവെച്ചിട്ടുണ്ടെങ്കിൽ ദൈവങ്ങൾക്ക് വിളമ്പരുതോ?'' ഒന്നെറിഞ്ഞുനോക്കി; കൊണ്ടാൽ കൊള്ളട്ടെ!

''ഒരിടത്തുണ്ട്. എന്നാൽ റൊക്കം രൂപകൊടുക്കാതെ സാധനം കിട്ടില്ല ഗൌഡരേ, കാശെടുക്കൂ. പെട്ടെന്നുപോയി കൊണ്ടുവരാം.'' മായപ്പൻ അതു പറഞ്ഞപ്പോൾ ലിങ്കപ്പന്റെ മുഖം കരുവാളിച്ചു. ഗൌഡരുടെ കൈ കാലിയാണെന്ന് അവൻ ഉടനെ ഊഹിച്ചു. ''എന്നാൽ കടംകിട്ടുമോയെന്നു ശ്രമിച്ചു നോക്കാം.'' അവൻ ഇറങ്ങി. പുലയൻ ഭദ്രനും അവന്റെകൂടെ പുറപ്പെട്ടു. ''നീയെന്തിനാ വരുന്നത്? ചുമ്മാതിരുന്നുകൂടെ?'' ലിങ്കപ്പൻ വിറളിയെടുത്തു. എന്നാൽ അവൻ അതു കേട്ടതായി ഭാവിച്ചില്ല.

മായപ്പൻ പുറപ്പെട്ടിരിക്കുന്നത് സ്വന്തം വീട്ടിലിരിക്കുന്ന കുപ്പികൾ കൊണ്ടുവരാനാണ്. നാഗപഞ്ചമി അടുത്തിരിക്കുന്നു. നാലുകുപ്പി ചാരായം വല്ലവർക്കുംകൊടുത്താൽ നല്ല കാശുകിട്ടും. ആ വകയിൽ അവൻ ആറുകുപ്പി ചാരായം വാററി സൂക്ഷിച്ചിരിക്കുന്നു. ഭദ്രന്റെ അവിവേകം, ഈ രഹസ്യം പരസ്യമാക്കിയേക്കും. ''ഭദ്രാ, ഒരു കുപ്പി നിനക്ക് പ്രത്യേകം തരാം. നമ്മുടെ വീട്ടിൽ നിന്നാണ് ഇതു കൊണ്ടുവന്നതെന്ന് ഒരു മനുഷ്യനോടും പറഞ്ഞേക്കരുത്!'' മായപ്പൻ ഭദ്രനെ താക്കീതുചെയ്തു. ''നിങ്ങൾ എഴുന്നേററപ്പോഴേ എനിക്കു സംഗതി പിടികിട്ടിയിരുന്നു. എന്നാൽ അവിടെയിരുന്ന ആർക്കും മനസ്സിലാകാത്തതരത്തിൽ ഞാനിറങ്ങിയതു കണ്ടില്ലേ? നിങ്ങളുടെ വാക്കുതെററി നടക്കില്ല.'' ഭദ്രൻ മറുപടിപറഞ്ഞു പിന്നാലെകൂടി.

മായപ്പൻ ഗ്രാമത്തിനുവെളിയിൽ കൂട്ടിയിരുന്ന പുൽക്കൂനയിൽനിന്ന് ചാരായംനിറച്ച രണ്ടുകുപ്പി പുറത്തെടുത്തു. ഒന്നു ഭദ്രനുകൊടുത്തു; മറെറാന്ന് കമ്പിളിയുടെ മടക്കിലൊളിപ്പിച്ച് മഠത്തിലേക്കു നടന്നു. എന്നാൽ ഭദ്രൻ അയാളുടെ പിന്നാലെ പോയില്ല. ചാരായക്കുപ്പി വീട്ടിൽവെച്ച് വരുമായിരിക്കുമെന്ന് മായപ്പൻ കരുതി. പുൽക്കൂനയിൽ ഒളിച്ചുവെച്ചിരുന്ന ബാക്കി നാലു കുപ്പികളും ഭദ്രൻ കമ്പിളിയിലൊളിപ്പിച്ചു കൊണ്ടുവന്നു. മഠത്തിനു പുറത്ത് ഗെയിററിനടുത്ത് ഒരു കല്ലിന്മേൽ കുപ്പികൾ ചുരുട്ടിയ കമ്പിളിവെച്ച് അവൻ അകത്തുകടന്നു. അവിടെ മായപ്പൻ തീർത്ഥം വിതരണംചെയ്യുകയാണ്. ഭദ്രൻ അവന്റെ വിഹിതം വാങ്ങിക്കുടിച്ചു. അതുകഴിഞ്ഞ് വീട്ടിലേയ്ക്കു നടന്നു.

ചാരായം തലയ്ക്കു പിടിച്ചിരുന്നു. കട്ടുകൊണ്ടുവന്നിരുന്ന കുപ്പികളും ഒളിച്ചുവെച്ച കമ്പിളിയെടുക്കാതെയാണ് വീട്ടിലെത്തിയത്. കമ്പിളിയെവിടെയെന്ന് പത്നി ക്രുദ്ധയായി ചോദിച്ചപ്പോൾ അവൻ ഓർത്തു. തിരിച്ചു മഠത്തിൽവന്നു നോക്കി; സാധനം കാണാനില്ല. മായപ്പൻ അതെടുത്തുകൊണ്ടുപോയെന്ന് കരിയപ്പൻ പറഞ്ഞു. ഒന്നുംമിണ്ടാതെ നേരെ മായപ്പന്റെ വീട്ടിലേയ്ക്കോടി. മായപ്പൻ രോഷാഗ്നിയിൽ ജ്വലിക്കുകയായിരുന്നു. അവന്റെ കമ്പിളിയെടുത്തു മുഖത്തേയ്ക്കെറിഞ്ഞു. ഭദ്രൻ നാണംകെട്ടു. തന്റെ കള്ളത്തരം പിടിക്കപ്പെട്ടിരിക്കുന്നു. അവൻ തലതാഴ്ത്തി. ''എമാനേ, എല്ലാം പൊറുക്കണേ.'' അവൻ കേണപേക്ഷിച്ചു; കമ്പിളിയുമെടുത്ത് സാവധാനം ഇറങ്ങി നടന്നു.

ആഷാഢമാസം. കാർമേഘങ്ങളാൽ ആകാശം മുഴുവൻ നിറഞ്ഞു കിടന്നു. ഇടയ്ക്കിടെ അന്തരീക്ഷമാകെ നടുക്കിക്കൊണ്ട് ഭയങ്കരമായ കുളിർകാററു വീശി. നിരന്തരമായ മഴ; ചിലപ്പോൾ ഭയങ്കരമായും മററു ചിലപ്പോൾ സാവധാനത്തിലും. കട്ടപിടിച്ച ഇരുട്ട്; കൈകൊണ്ടു തൊട്ടുനോക്കാം. മഴയത്ത് നനയാതിരിക്കാൻ രുദ്രൻ കമ്പിളി പുതച്ചാണു നടക്കുന്നത്. അകലെ നിന്നും ചെരിപ്പിന്റെ ശബ്ദം. ''ആരത്?'' പിന്നിൽനിന്ന് ഉച്ചത്തിലുള്ള ചോദ്യവും! രുദ്രൻ അന്തരീക്ഷത്തേക്കാളും തണുത്തു; കൈകാലുകൾ വിറച്ചു. കോൽക്കാരൻ മല്ലൻ പാറാവിനിറങ്ങിയതാണ്; അയാൾ അദ്ദേഹത്തെ സംശയിച്ചുകൊണ്ട് വിളിച്ചുചോദിച്ചു.

''ഞാൻതന്നെ. പുലയൻ രുദ്രൻ!'' ഇത്രയും പറയാൻ അവൻ പലതവണ നാവു നനക്കേണ്ടിവന്നു.

''രുദ്രാ, എന്തിനാ മോനെ നീ ഈ പാതിരാത്രിയിൽ ഇറങ്ങിനടക്കുന്നത്?'' കോൽക്കാരൻ മല്ലനു് ഒരു ഇരയെ കിട്ടിയ സന്തോഷം. ''മായപ്പനദ്ദേഹത്തിന്റെ വീട്ടിലേയ്ക്ക പോയതാണേ!'' അവൻ വിറച്ചുകൊണ്ടു പറഞ്ഞു. ആ അർദ്ധരാത്രിയുടെ അന്ധകാരത്തിൽ അവക്ക് പരസ്പരം തിരിച്ചറിയുക അസാദ്ധ്യമായിരുന്നു. സ്വഹൃത്തുക്കളെപ്പോലും തെററിദ്ധരിച്ചേക്കാവുന്ന കൂരിരുട്ട്. ''മോനെ, കള്ളം പറയേണ്ട. മായപ്പന്റെയടുത്ത് എന്തുകാര്യത്തിനാണ് ഈ പാതിരാത്രിയിൽ ചെന്നത്? കച്ചേരിക്ക നടന്നോളൂ. നേരം വെളുക്കുംവരെ അവിടെയിരിക്കൂ. രാത്രി കളവൊന്നും നടന്നിട്ടില്ലെങ്കിൽ രാവിലെ വിടാം.'' മല്ലൻ അധികാരസ്വരത്തിൽ പറഞ്ഞു.

''നാട്ടിൽ ഗൌഡർ ഇല്ലാത്തതുപോലെ വിരട്ടുകയും മററും വേണ്ട.'' പുലയൻ രുദ്രനു് ലിങ്കപ്പനില്ലേ? അവൻ അങ്ങോട്ടും തട്ടിക്കയറി.

''ഇതിലെ, ഇതിലെ! കച്ചേരിക്ക നടന്നോളൂ. ശ്യാമരായർ കല്പിച്ചതാണ്—സംശയം തോന്നുന്നവരെയെല്ലാം പിടിച്ച് ഗ്രാമക്കച്ചേരിയിൽ ഇരുത്തണമെന്ന്.'' മല്ലന്റെ സ്വരമുയർന്നു.

വാദപ്രതിവാദം തുടർന്നു. അവർ മഠത്തിനടുത്തെത്തി. ലിങ്കപ്പഗൌഡർ ഇനിയും ഉറങ്ങിയിട്ടില്ല. ഉച്ചത്തിലുള്ള ഈ സംസാരം അയാളുടെ കാതിൽ പതിഞ്ഞു. അയാൾ അവരെ വിളിച്ചു. മല്ലനെ കണ്ടതും അയാൾക്ക് ദേഷ്യം വന്നു. ''ഇങ്ങനെ രാത്രി വെളിയിലിറങ്ങിയവരെയൊക്കെ പിടിക്കുകയോ? ഇതൊന്നും എനിക്ക് സഹിക്കില്ല.'' ലിങ്കപ്പൻ അവനെ ശകാരിച്ചു പറഞ്ഞു.

മല്ലപ്പന്റെ കർത്തവ്യബോധത്തിനു് ആഘാതമേററു. അവൻ ലിങ്കപ്പനെല്ലാം വിശദീകരിച്ചുകൊടുത്തു. രുദ്രന്റെ പൂർവ്വചരിത്രം ബോധിപ്പിച്ചു. പക്ഷേ, ഒന്നും ഫലിച്ചില്ല. രുദ്രനോട് വീട്ടിലേയ്ക്ക് പൊയ്ക്കൊള്ളാൻ ഉത്തരവായി. ചാരായത്തിന്റെ ലഹരിയും ഉറക്കത്തിന്റെ മത്തും തലയ്ക്കുപിടിച്ചിരുന്ന രുദ്രൻ ഗൌഡരോടു യാത്രപോലും ചോദിക്കാനാവാതെ ആടിയാടി നടന്നു.

കോൽക്കാരൻ മല്ലൻ അപമാനിതനായി. ശങ്കരപ്പഗൌഡർ ഉള്ളകാലം മുതൽ അവൻ ഈ പാറാവു നടത്തുന്നതാണ്. അമാവാസിക്ക തൊട്ടുമുമ്പ്

ചില ചില്ലറ കളവുകളും ഉണ്ടാകാറുള്ളതുകൊണ്ട് ആ കാലത്ത് അവൻ പ്രത്യേകം ശ്രദ്ധിക്കും. പാദള്ളിയിൽ ഓരോ ആളും ചെയ്ത കുററങ്ങളുടെ ചരിത്രം അവന്റെ സ്മൃതിപഥത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. എന്നാലിപ്പോൾ കാലംമാറി. ഒന്നും പറഞ്ഞില്ല. അവൻ നേരെ ഗ്രാമക്കച്ചേരിയിൽ കിടന്നു.

മല്ലന് ഉറക്കം വന്നില്ല. കച്ചേരിത്തിണ്ണയിൽ തിരിഞ്ഞും മറിഞ്ഞും കിടന്ന് വിഷമിച്ചു. തറവാട്ടുകാരൻ കോൽക്കാരനാണു താൻ. എന്നാൽ ഗൌഡർക്ക് വേണ്ടപ്പെട്ടവൻ പുലയൻ രുദ്രനാണ്! എന്തൊരു ഗതികേടാണിത്? ഒരു മൂങ്ങ മൂളി. മല്ലന്റെ നെഞ്ചിടിച്ചു. കച്ചേരിയുടെ മുമ്പിലുള്ള മരത്തിൽ നിന്നാണു മൂളിയത്. "എന്തായിത്! ഈ ശനിപിടിച്ചവൻ എന്തെല്ലാം അപകടങ്ങൾ വരുത്തിവയ്ക്കുമോ ആവോ!" അയാൾ സ്വയം മന്ത്രിച്ചു. പണ്ട് കോളറ വന്ന് ശങ്കരപ്പഗൌഡർ കണ്ണടച്ചില്ലേ, അതിനു തലേരാത്രി ഇതേ മൂങ്ങ ആ മരണം പ്രവചിച്ചിരുന്നു. ഈ മൂങ്ങയ്ക്കാണെങ്കിൽ മരണമില്ലെന്ന് പാദള്ളിയാകെ പ്രസിദ്ധം. പാദള്ളിയുടെ ജന്മവാസന മുഴുവൻ ഉൾക്കൊണ്ടൊരു ജീവി ആ മൂങ്ങയുടെ ശരീരത്തിലിരിപ്പുണ്ടെന്നും വിപൽസൂചനകൾ കൊടുക്കാൻ അതു സഹായിക്കുന്നുവെന്നും അറിയാത്തവർ ഗ്രാമത്തിലില്ല. അടുത്തദിവസം ബോളാചാര്യരെക്കണ്ട് സംഗതി പറയണം. അദ്ദേഹം എല്ലാം വിശദീകരിക്കും. മല്ലൻ ഉറങ്ങിപ്പോയി.

38

പദ്മപ്പൻ തിരിച്ചുവന്നു. കൂടെ ചിമണി! ലിങ്കപ്പഗൌഡർ ഞെട്ടി. അവരുടെ പഴയബന്ധം അറിയാം. പദ്മപ്പൻതന്നെ ലിങ്കപ്പനോടു സമ്മതിച്ചിരുന്ന കാര്യമാണ്. എന്നാൽ ചിമണി അയാൾക്ക് അനാവശ്യമായൊരു ഭാരമല്ലേ? അതുകൊണ്ടാണല്ലോ, ബാപ്പുസാഹേബ് അവളുടെ കാമുകനാണെന്നു തെളിയിച്ചതും. ലമ്പടത്വം പദ്മപ്പന്റെ ജന്മഗുണമാണെങ്കിലും ഒരു സ്ത്രീയുടെ ഭാരം ചുമക്കാൻ അദ്ദേഹം തയ്യാറായിരുന്നില്ല. മാത്രമല്ല നാട്ടിൽ തന്റെ സ്വാധീനം കുറയുന്നതിനു കാരണമായേക്കുമെന്നും സ്വാമിതന്നെ പറഞ്ഞിട്ടുണ്ട്. എന്നിട്ടിപ്പോൾ അദ്ദേഹം ഇത്രപെട്ടെന്ന് ചിമണിയെ വിളിച്ചുകൊണ്ടുവന്നതിന്റെ കാരണം? അവൾ ഒരു ബുദ്ധിമുട്ടുമുണ്ടാക്കാതെ അകലെ പോയിരിക്കുകയായിരുന്നു. അവളെ കൂട്ടിക്കൊണ്ടുവരാൻ ആരും നിർബ്ബന്ധിച്ചിട്ടില്ല. അപ്പോൾപിന്നെ പദ്മപ്പൻതന്നെ ചെന്നു ചിമണിയെ ക്ഷണിച്ചുകൊണ്ടുവന്നതിന്റെ കാര്യമെന്താണ്?

ലിംഗപ്പഗൌഡർക്കു് ഈ പ്രശ്നത്തിന്റെ രഹസ്യം അറിയണം. തടുക്കാനാവാത്ത ജിജ്ഞാസ. അകത്തെ മുറിയിൽ പദ്മപ്പൻ എഴുന്നേററിരിക്കുന്നു. ''ഇതെന്താ? ഇതു് വിരാഗികളുടെ മഠം; ഇവിടെ തൊട്ടിൽ തൂക്കുകയോ?'' അയാൾ കളിയാക്കി.

പദ്മപ്പൻ പ്രതീക്ഷിച്ച ചോദ്യം. മഠത്തിൽ ചിമണയെ താമസിപ്പിച്ചാൽ അതു് ജനങ്ങളുടെ ജിജ്ഞാസയുണർത്തുമെന്നു് അദ്ദേഹത്തിനു നേരത്തെ അറിയാം. അതിനു് ആവശ്യത്തിലധികം തയ്യാറെടുപ്പു നടത്തിയിരിക്കയാണു്. ആളുകൾക്കുവേണ്ടി അദ്ദേഹത്തിന്റെ പ്രതിഭാവിലാസം ഒരു കഥമെനഞ്ഞെടുത്തിരിക്കയാണു്. ഒരു ദുരന്തകഥ: ചിമണ ആത്മഹത്യ ചെയ്യാൻ കിണററിൽ ചാടി; യാദൃച്ഛികമായി വിധിബലംകൊണ്ടു് താൻ അവിടെ ചെന്നതും ചിമണയെ മൃത്യുവക്ത്രത്തിൽനിന്നു രക്ഷിച്ചതും; അവൾ കാൽക്കൽവീണു അഭയം ചോദിച്ചു; ഒരു അനാഥയെന്ന നിലയ്ക്കു് മഠത്തിൽ അഭയം നൽകുകയും ചെയ്തു. ഇക്കഥ അദ്ദേഹംതന്നെ സുന്ദരമായി അവതരിപ്പിച്ചാൽ ആളുകൾക്കതു വിശ്വസിക്കാതിരിക്കാൻവയ്യ.

എന്നാൽ ലിംഗപ്പനു് ആദിമുതൽക്കുള്ള കഥ മുഴുവൻ അറിയാം. അയാളിതു് വിശ്വസിക്കില്ല. അതുകൊണ്ടു് അയാളെ സമാധാനിപ്പിക്കാൻ വേറെ വിശദീകരണം നൽകി. ''ഗൌഡരേ, നിങ്ങൾക്കു് കാര്യങ്ങളൊക്കെ നേരത്തെ തന്നെ അറിയാവുന്നതാണല്ലോ. എന്നാൽ ഈ നാട്ടുകാർ ഞാൻ പറഞ്ഞതു് വിശ്വസിക്കുമോ, ഇല്ലേ?'' കഥ ലിംഗപ്പനോടു പറഞ്ഞു് അഭിപ്രായമാരാഞ്ഞു. അയാൾ സ്വാമിയുടെ പ്രതിഭാവിലാസത്തിനു മുമ്പിൽ വിസ്മയപ്പെട്ടു. ''സ്വാമികളേ, നിങ്ങൾ അസത്യത്തിനു നിറമേകിയാൽ സത്യത്തിനേക്കാൾ വലിയ സത്യമായിത്തോന്നും. നിങ്ങൾക്കു് സ്വാമിയാകുന്നതിനുപകരം ഒരു വക്കീലാകാമായിരുന്നു.'' ലിംഗപ്പൻ തന്റെ തമാശയ്ക്കു താൻതന്നെ ചിരിച്ചു.

ഈ അഭിനന്ദനം പദ്മപ്പനെ അതീവ സന്തുഷ്ടനാക്കി. ചിമണയെ വിളിച്ചുകൊണ്ടുവന്നതു് അദ്ദേഹത്തെ സംബന്ധിച്ചു് ഒരു വൻവിജയമായിരുന്നു. അതിനു് അദ്ദേഹം ഏറെ ശ്രമിച്ചിരുന്നുവെന്നതു നേരാണു്. ''യശവന്തറാവുപവാർ അസാധാരണ മനുഷ്യൻ. അദ്ദേഹത്തിന്റെ കഥകളൊക്കെ നിങ്ങൾക്കറിയാമല്ലോ? അദ്ദേഹംപോലും എന്റെ വാക്കിൽ വീണുപോയി. ചിമണ വരുന്നെങ്കിൽ കൂട്ടിക്കൊള്ളൂ, എന്നദ്ദേഹം പറഞ്ഞു. അതിനുപററിയ അടവു ഞാൻ പ്രയോഗിച്ചു. ''ചിമണ വരുന്നില്ലെങ്കിൽ ഞാൻ നിർബ്ബന്ധിക്കുന്നില്ല. എന്നാൽ അന്യായമായി കുഞ്ഞിന്റെ പിതാവു് ഞാനാണെന്നു് സർക്കാർ രേഖകളിൽ എഴുതിച്ചിരിക്കുന്നു! കുഞ്ഞു് എന്റേതാണെന്നു വന്നാൽ, അതിനെ മഠത്തിൽ കൊണ്ടുപോകണം. കുഞ്ഞു് മഠത്തിൽതന്നെ കഴിയട്ടെ എന്നു് പഞ്ചായത്തുകാർ പറയുന്നു—മഠം ഇപ്പോൾ എന്റെ സ്വാധീനത്തിലാണല്ലോ. കുഞ്ഞിനെക്കൂടാതെ ഇനി മഠത്തിൽ കാലുകുത്താൻ വയ്യ. അതുകൊണ്ടു് കുഞ്ഞിനെ തരണം. ഇല്ലെങ്കിൽ സർക്കാർ രേഖകളിൽ കുഞ്ഞിന്റെ അച്ഛൻ ഞാനല്ലെന്നു് എഴുതിക്കണം.'' ഞാൻ അടിച്ചുവിക്കി. യശവന്തറാവു

ചിമണയുടെ അഭിപ്രായമാരാഞ്ഞു. 'കുഞ്ഞു് മഠത്തിൽ ഒററയ്ക്കെങ്ങനെ കഴിയും? ഞാനും വരാം ' ചിമണ പറഞ്ഞു. ഉടനെതന്നെ അവളേയുംകൂട്ടി നടന്നു.'' പദ്മപ്പൻ തന്റെ സാമർത്ഥ്യത്തിൽ അഭിമാനിച്ചു് പുഞ്ചിരിച്ചു.

പദ്മപ്പൻ പറഞ്ഞതു് സത്യമായിരുന്നു. യശവന്തരായർക്കു് ചിമണയെ അയാളുടെകൂടെ അയയ്ക്കാൻ മനസ്സുണ്ടായിരുന്നില്ല. എന്നെങ്കിലും ഒരുദിവസം രാമ അവന്റെ പെണ്ണിനെ കൂട്ടിക്കൊണ്ടുപോകുമെന്നു് അദ്ദേഹം പ്രതീക്ഷിച്ചു. എന്നാൽ രാമ അങ്ങോട്ടു തിരിഞ്ഞുനോക്കിയതേയില്ല. ഇപ്പോഴും പദ്മപ്പൻ കാലസ്വരൂപിയായിവന്നു് ജന്മാന്തരങ്ങളിലെ കടം വീട്ടാൻ നിർബ്ബന്ധിക്കുന്നു. അദ്ദേഹത്തിന്റെ അവകാശമാണതു്. യശവന്തരായർക്കു് അതിയായ ദുഃഖം തോന്നി. എന്നാൽ എത്രതന്നെ നന്നായി സംരക്ഷിച്ചാലും തന്റെ ഭവനം ചിമണയുടെ സ്വന്തം വീടുപോലാവില്ല. പദ്മപ്പൻ എത്രതന്നെ വൃത്തികെട്ടവനാണെങ്കിലും വിധി അവരെ കൂട്ടിച്ചേർത്തിരിക്കയാണു്. ഈ പ്രപഞ്ചത്തിൽ നല്ലവരെ ദുർജ്ജനം ഭരിക്കുന്നു! എത്രയോ ദുഷ്ടന്മാർ കല്യാണം കഴിക്കുന്നില്ലേ? ഏതു ദുഷ്ടനും തന്റെ കുടുംബത്തെ സംബന്ധിച്ചിടത്തോളം നല്ലവൻതന്നെ. ഹൃദയത്തിൽ നിറഞ്ഞുനില്ക്കുന്ന പ്രേമം പാപപുണ്യങ്ങളെ അതിജീവിക്കുന്ന ഒരു ശക്തിയല്ലേ? ഇതെല്ലാം ഓർത്തു് യശവന്തരായർ ഉത്തരവാദിത്വം മുഴുവൻ ചിമണയെത്തന്നെ ഏല്പിച്ചിരിക്കയാണു്

ചിമണയ്ക്കാണെങ്കിൽ തന്റെ ജീവിതം പണ്ടേ ദുർവ്വിധിക്കു് ആഹുതി ചെയ്യപ്പെട്ടുവെന്ന വിശ്വാസമാണു്. സാരിയുടെ കോന്തലയിൽ ദുരന്തത്തിന്റെ ഭാണ്ഡവുമായി പുറപ്പെട്ട ചിമണയ്ക്കു് ജീവിതം മുഴുവൻ അതു് പാഥേയമാക്കിയേ ഉള്ളൂ. അമ്മ മരിച്ചതിനാൽ അവളും വേരുപൊട്ടിയ ചെടിയായിരുന്നു; അച്ഛന്റെ വാത്സല്യമാകുന്ന വെള്ളം സമൃദ്ധമായൊഴുകിയിരുന്നതിനാൽ അവളുടെ ജീവിതം തളിർത്തു. യഥാകാലം മറെറാരു ചെടി താങ്ങായി കിട്ടിയിരുന്നെങ്കിൽ അതു് നന്നായി വളർന്നു് പുഷ്പിക്കുമായിരുന്നു. എന്നാൽ അവളുടെ സൗന്ദര്യംതന്നെ അവൾക്കു് ശത്രുവായി. പാഠശാലയിലെ കാമുകരുടെ ദൃഷ്ടിദോഷമാകെ വിഷമായി ആ സൗന്ദര്യത്തിന്റെ വിശുദ്ധിയെ അപഹരിച്ചു. പദ്മപ്പൻ ഒരു കാരണം മാത്രം. ചിമണ അന്നേ മരിച്ചുപോയി; പിന്നെയും അവൾ ജീവിച്ചു—തന്റെ കുഞ്ഞിന്റെ തൊട്ടിലായിമാത്രം. വേണമെന്നു തോന്നുമ്പോൾ മാത്രം വിധി ആ തൊട്ടിൽ ആട്ടി; അല്ലാത്തപ്പോൾ അഴിച്ചു. ചിമണ ഒന്നുമറിഞ്ഞില്ല.

ശരി. രാമയെക്കുറിച്ചുള്ള നേരിയ പ്രതീക്ഷ ഇനിയും അവശേഷിച്ചിരിക്കുന്നു. എന്നാൽ രാമയുടെ ഹൃദയം ഇന്നും അവളെക്കുറിച്ചു് ആർദ്രമായിക്കഴിഞ്ഞിട്ടില്ല. അവന്റെ സംരക്ഷണം ചിമണയ്ക്കു് ലഭിക്കരുതെന്നാണോ വിധി? എന്നാൽ യശവന്തരായരുടെ വീട്ടിൽ അവൾ കഴിച്ചുകൂട്ടിയതു് അവനെപ്പററിയുള്ള അപാരമായ പ്രതീക്ഷയൊന്നുകൊണ്ടു മാത്രമാണു്. ഇപ്പോഴും പദ്മപ്പൻ വീണ്ടും തന്നെ കൊതിച്ചു വന്നിരിക്കുന്നു. അയാളോടു് തനിക്കൊരിക്കലും സ്നേഹമുണ്ടായിട്ടില്ല. അയാളെ വിവാഹം കഴിക്കുകയോ? വിധിയുടെ ക്രൂര

മായ വിലാസം! സർക്കാർ രജിസ്റ്ററുകളിൽ കുഞ്ഞിന്റെ പിതാവു് അദ്ദേഹമാണു്; അപ്പോൾപിന്നെ സമൂഹത്തിന്റെ ദൃഷ്ടിയിൽ ചിമണയുടെ ഭർത്താവും അദ്ദേഹംതന്നെ. സ്നേഹം എന്നുവെച്ചാലെന്താണു്? പ്രേമിക്കുന്ന രണ്ടാത്മാക്കൾ ഒന്നുചേരുകയെന്നാലെന്താണു്? ആ മധുരാനുഭവങ്ങളുടെ വിദൂരസ്മരണപോലും ലഭിക്കാത്തവണ്ണം ചിമണയുടെ ഹൃദയം നീറിക്കരിഞ്ഞുപോയിരിക്കുന്നു. ജീവിതത്തിൽ ഒളിച്ചിരുന്ന പലതും കാണാം; പക്ഷേ, നാം സ്വീകരിക്കുന്നതു് ഒന്നുമാത്രം. ഇപ്പോൾ ചിമണ, പദ്മപ്പനെ ഭർത്താവായി സ്വീകരിക്കണം; അതു് അനിവാര്യമാണു്. തനിക്കു് അവകാശപ്പെട്ടതല്ലാത്തതിനാൽ യശവന്തരായരുടെ ഔദാര്യംപോലും അവൾക്കു് വിഷംപോലെയായിരുന്നു. സുഖമെന്നൊരു സാധനം ഒരിക്കലും തനിക്കിനി കൈവരില്ല. ഈ പ്രപഞ്ചത്തിൽനിന്നു് വിട്ടുപോവുകയാണെങ്കിലും അതാശ്വാസമായിരിക്കും.

ചിമണയുടെ അന്തരാത്മാവാകുന്ന ദർപ്പണം തകർന്നു് തരിപ്പണമായിരിക്കുന്നു. യശവന്തരായർ നിരർത്ഥകമായ വ്യാമോഹം കാരണം ആ തകർന്ന കഷ്ണങ്ങളെടുത്തു് ഒട്ടിച്ചുചേർക്കാനുള്ള സാഹസത്തിലേർപ്പെട്ടു. ചിമണയ്ക്കു് അതിൽ വലിയ പ്രതീക്ഷയില്ല. എന്തോ ആവട്ടെ; പദ്മപ്പൻ പഴയ ഓർമ്മകളുമായി തിരിച്ചെത്തിയിരിക്കുന്നു. താലി കെട്ടിയിട്ടില്ല; എങ്കിലും ബന്ധം ഒരു യാഥാർത്ഥ്യമായിരുന്നു. ഈ രീതിയിൽ ചിന്തിച്ചതിന്റെ ഫലമായി, രണ്ടു കണ്ണും തുറന്നുകൊണ്ടുതന്നെ ചിമണ ഈ ഭീകരമായ യാഥാർത്ഥ്യത്തെ പുണരാൻ തീരുമാനിച്ചു. ജീവിതത്തിന്റെ പ്രവാഹം എങ്ങോട്ടു വേണമെങ്കിലും ഒഴുകട്ടെ. തനിക്കു് പ്രത്യേകിച്ചൊരു ലക്ഷ്യവുമില്ല. തന്റെ ജീവിതത്തിന്റെ പാപപുണ്യങ്ങളുടെ സകല ഉത്തരവാദിത്വവും പദ്മപ്പനിലർപ്പിച്ചു്, അമാനുഷമെന്നു പറയാവുന്ന നിശ്ചയദാർഢ്യത്തോടെ അവൾ ഇറങ്ങിത്തിരിച്ചിരിക്കുന്നു. ചിമണ കുഞ്ഞിനെ ഒക്കത്തെടുത്തു; മുമ്പും പിമ്പും നോക്കിയില്ല. അതു കണ്ടപ്പോൾ യശവന്തരായരുടെ കരളലിഞ്ഞു് കണ്ണുകളിൽ തുളുമ്പിനിന്നു. ചിമണയുടെ വിരക്തഭാവം പദ്മപ്പനെപ്പോലുള്ള സന്യാസിയിലും ആസക്തിയുണ്ടാക്കുന്നതായിരുന്നു. കഥകേട്ട ലിംഗപ്പൻ ഇടിവെട്ടേറ്റതുപോലെ ഇരുന്നുപോയി. പദ്മപ്പൻ വിരാഗിയായതുകൊണ്ടായിരിക്കാം, സാമാന്യമായ മാനാപമാനങ്ങൾക്കതീതനായിരിക്കയാണു്. ചിമണയെ കൂട്ടിക്കൊണ്ടുവന്നു മഠത്തിൽ താമസിപ്പിച്ചു. ഈ സന്യാസി നാളെ ബഹുജനങ്ങളെ എങ്ങനെ നേരിടും? എന്നാൽ പദ്മപ്പൻ മഠം പണിതിരിക്കുന്നതു് ജനതയുടെ വിശ്വാസത്തിനു മുകളിലാണു്. ഏതു പാപത്തെയും പുണ്യമാണെന്നു തോന്നിപ്പിക്കാനുള്ള മാന്ത്രികശക്തി പദ്മപ്പനുണ്ടു്. ''നാം ചെയ്യുന്നതെല്ലാം നീതിയും ധർമ്മവും സംരക്ഷിക്കാനാണെന്നു് ആളുകളെ ബോദ്ധ്യപ്പെടുത്തിയാൽ മതി ഗൌഡരേ! ആളുകൾ ആട്ടിൻപറ്റത്തെപ്പോലെ നമ്മെ പിന്തുടരും.'' വിസ്മയാധീനനായ! വായുംപൊളിച്ചിരിക്കുന്ന ലിംഗപ്പനെ സ്വാമി നിശ്ശബ്ദനാക്കി.

അവരങ്ങനെ സംസാരിച്ചുകൊണ്ടിരിക്കെ ബൊള്ളാരാമ മാർവാഡി അവിടെയെത്തി. അയാൾ ലക്ഷണംകെട്ടൊരു വ്യാപാരി. അയാളുടെ സാഹസം പാദള്ളിയിലാകെ കുപ്രസിദ്ധം. ഒരു പാട്ടയും പിടിച്ച് സ്വന്തം നാട്ടിൽ അന്നത്തിനു ഗതിയില്ലാതെ പാദള്ളിയിൽ വന്നവനാണ് ഈ മാർവാഡി. കണ്ടുകണ്ടിരിക്കെ അയാൾ പണക്കാരനായി; ഇപ്പോൾ നാട്ടുകാർക്ക് പണം കടം കൊടുക്കുകയാണ്. ഗ്രാമജീവിതത്തിൽ എന്തു സംഭവിച്ചാലും അത് തന്റെ വ്യാപാരം വർദ്ധിപ്പിക്കുന്നതിന് പ്രയോജനപ്പെടുത്താനുള്ള വിദ്യ അയാൾക്ക് കരഗതമായിരുന്നു. ലിങ്കപ്പൻ ഗൗഡരായി നിയമിക്കപ്പെട്ടിരിക്കുന്ന വാർത്ത അവൻ അറിഞ്ഞിരിക്കുന്നു. കൂടാതെ ഗ്രാമത്തിൽ ഗ്രാന്റ് വിതരണം നടത്തുന്നതിനെക്കുറിച്ചും കേട്ടിരിക്കുന്നു. അങ്ങനെയാണെങ്കിൽ ലിങ്കപ്പനോടു പറഞ്ഞ് 'ഗ്രാന്റ്' വിതരണത്തിന്റെ കരാറ് ഏറ്റെടുത്താലോ? അയാൾ നൂറുകണക്കിനു ചാക്കു ചോളം ശേഖരിച്ചുവെച്ചിരിക്കയാണ്. സർക്കാരിൽ നിന്ന് കരാർ ഏറ്റെടുക്കുക; എന്നിട്ട് ചോളം വിതരണംനടത്തുക; ലാഭം തട്ടുക. ഇതിന് ആദ്യമായി പദ്മപ്പന്റെ കാലിൽ വീഴുകതന്നെ. പദ്മപ്പൻ അയാൾക്ക് ഉറപ്പുനൽകി പറഞ്ഞയച്ചു.

അപ്പോഴത്തേയ്ക്കും മണി രണ്ടായി. കോൽക്കാരൻ മല്ലപ്പൻവന്ന് ലിങ്കപ്പനോട് ശ്യാമരായർ വിളിക്കുന്നെന്നറിയിച്ചു. ശ്യാമരായർ, ശേഷപ്പനോട് ഗ്രാമാധികാരിയുടെ ചാർജ്ജും ഏറ്റെടുത്തിരുന്നു. അതിപ്പോൾ ലിങ്കപ്പനു കൊടുത്ത് ആ ഉത്തരവാദിത്വത്തിൽനിന്ന് രക്ഷപ്പെടണം. മല്ലപ്പനിൽനിന്ന് ഈ വാർത്തയറിഞ്ഞയുടനെ പദ്മപ്പൻ സ്വയം ചാർജെടുക്കുന്നമട്ടിൽ പറഞ്ഞു: ''ഗൗഡരേ; സംഗതിയറിഞ്ഞോ? കാലം നന്നായാൽ വിചാരിച്ചതെല്ലാം കയ്യിലെത്തും. അധികാരിപദവി കിട്ടില്ലെന്ന് നിരാശനായിരുന്നതാണ്. ഇപ്പോൾ പദവി മാത്രമല്ല, തക്കാവിക്കടവും ഗ്രാന്റും എല്ലാം പറഞ്ഞുവെച്ചതുപോലെ കിട്ടാൻപോകുകയാണ്. ഇനി നിങ്ങളുടെ തലയിൽ പൊന്മഴ വർഷിക്കും. അപ്പോൾ ഈ പാവംപിടിച്ച സ്വാമിയെ മറക്കാതിരുന്നാൽ മതി.'' കപടവിനയം പ്രദർശിപ്പിച്ച് സ്വാമി പറഞ്ഞു.

ലിങ്കപ്പൻ ഇതുകേട്ട് വിഷമിച്ചു. മുഖത്ത് കയ്പ് പ്രകടമായിരുന്നു. ''നിങ്ങൾ പറഞ്ഞതെന്തെങ്കിലും നടക്കില്ലെന്നു തോന്നുന്നുവോ?'' അയാൾ ദീനനായി ചോദിച്ചു.

തക്കസന്ദർഭം വന്നെത്തിയിരിക്കുന്നുവെന്ന് പദ്മപ്പനു മനസ്സിലായി. ''മറ്റൊന്നുമല്ല ഗൗഡരേ. ഒരു കാര്യം മാത്രം ഞാൻ പറഞ്ഞതുപോലെ നടക്കണം. നമ്മുടെ മഠത്തിൽനിന്ന് ഓടിച്ചവർക്കെല്ലാം ഇപ്പോൾ പാർവ്വതിയമ്മയാണ് ആശ്രയം. ആ ഗൗഡത്തിയെ അധികാരിഭവനത്തിൽനിന്നും പുറത്താക്കി, ഭവനം സ്വാധീനപ്പെടുത്തി, നിങ്ങൾ അവിടെ ദർബാർ നടത്തുന്നത് ഈ കണ്ണുകൊണ്ടു കാണണം.'' അദ്ദേഹത്തിന്റെ ആഗ്രഹം അറിയിച്ചു.

ലിങ്കപ്പനും ആഗ്രഹമില്ലാതില്ല. എന്നാൽ വീട് സ്വാധീനപ്പെടുത്താൻ ചെന്നാൽ, ഉള്ള അവകാശവും നഷ്ടപ്പെട്ടേക്കുമെന്ന ഭയം. കോടതിയിലെ

ത്താതെ ഭൂമിയും ഭവനവും സ്വാധീനപ്പെടുത്താനാവില്ല. അക്കാര്യം വക്കീൽ നേരത്തെ പറഞ്ഞിരിക്കുന്നു. ''നാട്ടിലെ ആളുകളുടെ പിന്തുണയുണ്ടെങ്കിൽ എല്ലാം കയ്യേറി സ്വാധീനപ്പെടുത്തുക. അപ്പോഴം അവർതന്നെ കോടതിക്ക് പോകേണ്ടിവരുമല്ലോ.'' അതാണയാളുടെ വാദം.

പഡദപ്പൻ അതിന്റെ എല്ലാ ഉത്തരവാദിത്വവും ഏറ്റു. ആളുകളുടെ പിന്തുണ നിമിഷംകൊണ്ട് നേടിയെടുക്കുവാൻ അദ്ദേഹത്തിനു കഴിയും. നാട്ടിലെ അധികാരിയുടെ മാനം കാക്കേണ്ടതു് എല്ലാവരുടേയും കർത്തവ്യമാണ്. ഗൌഡർ, സന്യാസിയെപ്പോലെ മഠത്തിൽ കഴിഞ്ഞുകൂടുന്നതു കുറച്ചിലല്ലേ? പാളേളിയുകളു് അധികാരിയുടെ അന്തസ്സും അഭിമാനവും വാട്ടംതട്ടാതെ നിലനിർത്താൻ ശ്രമിക്കുമെന്നു് പഡദപ്പൻ ഉറപ്പുനൽകി. ഈ ഉറപ്പിന്റെ പിന്നിൽ ഏതു ഗൂഢാലോചനയുടെ മുട്ടയാണു് അടവെച്ചിരിക്കുന്നതെന്നു് ദൈവത്തിനുമാത്രമറിയാം!

കോൽക്കാരൻ മല്ലപ്പൻ വീണ്ടും ഓടിയെത്തി. ഇൻസ്പെക്ടർ ഗ്രാമക്കച്ചേരിയിലിരുന്നു പറഞ്ഞയച്ചതാണെന്നു് അവൻ റിപ്പോർട്ടുചെയ്തു. പഡദപ്പനു് പഴയ സ്മരണകളുയർന്നു. ഇൻസ്പെക്ടർ ഫക്രുദ്ദീൻ സാഹേബിന്റെ ആഗമനം! അപ്പോഴം എന്തോ വിശേഷം നടന്നിരിക്കണം. അയാളും വിളിച്ചുപറഞ്ഞു: ''വരുന്നെന്നുപറയൂ!'' അദ്ദേഹം പുറപ്പെട്ടു. വീണ്ടും ഭംഗിയായി ഭസ്മം പൂശി, മെതിയടി ധരിച്ചു്, ലിംഗപ്പനെ പിന്നിൽ നടത്തി, പഡദപ്പൻ ഗ്രാമക്കച്ചേരിക്കു പുറപ്പെട്ടു.

ഇൻസ്പെക്ടർ ഫക്രുദ്ദീൻ സാഹേബ് പഡദപ്പനെ സഹർഷം സ്വാഗതം ചെയ്തു. ''ഇതാരാ?'' ലിംഗപ്പനെ ചൂണ്ടി അദ്ദേഹം ചോദിച്ചു. പഡദപ്പൻ ലിംഗപ്പചരിതം ആദ്യന്തം വിവരിച്ചുകൊടുത്തു.

ഇൻസ്പെക്ടർ ഒരു പഴയ സംഭവത്തിന്റെ അന്വേഷണത്തിനു വന്നതാണു്. ''ആ തെമ്മാടി ഓദ ഇപ്പോഴം ഇന്ദുപുരം മഹാരാജാവിന്റെ കുതിരയിൽ ഗുരുക്കളായി വിലസുകയാണത്രെ. നേരാണോ?'' അദ്ദേഹം അന്വേഷിച്ചു. ''അവൻ ഇവിടെ ഉണ്ടെങ്കിൽ ജയിലിലയയ്ക്കണമെന്നുകരുതി വന്നതാണു്. എന്താ ചെയ്യുക? മഹാരാജാവിന്റെ തണലിൽ എത്തിപ്പെട്ടിരിക്കുവല്ലേ? ഇല്ലെങ്കിൽ പുതലാബായിയുടെ ദുർമ്മരണത്തിന്റെ കെണിയിൽ അവനെ കുടുക്കിക്കളയാമായിരുന്നു.'' ഫക്രുദ്ദീൻ സാഹേബ് നിരാശയോടെ നെടുവീർപ്പിട്ടു.

''അപ്പോഴം പുതലാബായിയുടെ ദുർമ്മരണം ഇപ്പോഴും ഒരു സജീവപ്രശ്നമാണോ?'' പഡദപ്പന്റെ ജിജ്ഞാസയുണർന്നു.

പുതലാബായിസംഭവം വിവിധരൂപംപൂണ്ടു് അവസാനം പൊടിപിടിച്ചിരിക്കയാണു്. ഫക്രുദ്ദീൻ സാഹേബ് ഇതിന്റെ പിന്നാലെ ഓടിച്ചാടി മടുത്തിരിക്കുന്നു. അതുകൊണ്ടു് ഓദയെ കയ്യിൽ കിട്ടിയാൽ കൊലക്കുറ്റം മുഴുപ്പാണിൽ അവന്റെ തലയിൽ വെച്ചുകെട്ടി സംഭവം അവസാനിപ്പിക്കാമെന്നു് അദ്ദേഹം വിചാരിച്ചു. അതും നിരാശയിലവസാനിച്ചു.

പഡപ്പൻ മററൊരു വിഷയം എടുത്തിട്ടു. അധികാരിഭവനം സ്വാധീനപ്പെടുത്താൻ പദ്ധതി ആസൂത്രണംചെയ്യുന്ന സമയത്താണ് ഫക്രുദ്ദീൻ സ്ഥലത്തെത്തിയത്. അതൊരു പ്രോത്സാഹനംതന്നെ! അതുകൊണ്ട് അതു സംബന്ധമായ എല്ലാ കാര്യങ്ങളും സാവകാശം ബോധിപ്പിച്ചു. ലിങ്കപ്പനും ഇടയ്ക്കുകയറി. തനിക്ക് എല്ലാവിധ സഹായങ്ങളും നൽകണമെന്നപേക്ഷിച്ചു. എന്നാലതിന് സാഹേബ് ഒരുക്കമായിരുന്നില്ല. ''ഈ സ്ത്രീകളുടെ ഇടപാട് നമുക്കുവേണ്ട. എന്നെ ഒഴിവാക്കിയേക്കു.'' അദ്ദേഹം പറഞ്ഞു. ഈ കഴിഞ്ഞ ഒരു ക്യാമ്പിൽ ഒരു സ്ത്രീ കാരണമായി അയാൾ അപകടത്തിൽ പെട്ടതാണ്. ആ സ്ത്രീയുടെ മകൻ കൊലക്കുററം ആരോപിക്കപ്പെട്ട ആളായിരുന്നു. ഇൻസ്പെക്ടർ അന്വേഷണത്തിനുചെന്നു. അവളെ ഗ്രാമക്കച്ചേരിക്ക് വിളിക്കേണ്ടിവന്നു. അവരും പോലീസുകാരുടെ പിന്നിലായി നടന്നുവരികയായിരുന്നു പെട്ടെന്ന് അവരുടെ കണ്ണുതെററിച്ച് അവരും ഒരു കിണററിൽ ചാടിക്കളഞ്ഞു. സാഹേബിന്റെ ജീവിതം അതോടെ അവസാനിക്കേണ്ടതായിരുന്നു. ഇങ്ങനെയൊരു പക്കം പററിയ സാഹേബ് ഇനിയൊരിക്കലും സ്ത്രീകളുടെ കാര്യത്തിൽ ഇടപെടില്ലെന്ന് പടച്ചവനെ പിടിച്ച് ആണയിട്ടിരിക്കുന്നു.

ഇൻസ്പെക്ടറെക്കൊണ്ട് ഈ പണി നടപ്പില്ലെന്നു മനസ്സിലാക്കിയപ്പോൾ അവർ നിരാശരായി. ശിവപൂജയുടെ പേരുംപറഞ്ഞ് പഡപ്പൻ അവിടെനിന്ന് സ്ഥലംവിട്ടു. ലിങ്കപ്പൻ അദ്ദേഹത്തെ നിഴൽപോലെ അനുഗമിച്ചു. ഊണു കഴിഞ്ഞശേഷം ശ്യാമരായരോട് ചാർജ്ജ് ഏററുവാങ്ങി ലിങ്കപ്പൻ നാട്ടിലെ മുടിചൂടാമന്നനായിത്തീർന്നു. അന്നുരാത്രി മഠത്തിൽ വന്നുചേർന്ന ഭക്തപരിവാരം അയാളെ വാനോളം പുകഴ്ത്തി.

പഡപ്പനു് ഇതു നല്ല സന്ദർഭമാണെന്നുതോന്നി. ''പ്രിയശിഷ്യന്മാരേ! ഗൌഡരാണെന്നു പറഞ്ഞ് വാഴ്ത്തിയതുകൊണ്ടുമാത്രം കാര്യമായില്ല. നിങ്ങൾക്കുവേണ്ടി എന്തുവേണമെങ്കിലും ചെയ്യാൻ ഗൌഡർ തയ്യാറാണ്. തനിക്ക് വേണ്ടപ്പെട്ടവരെ അദ്ദേഹം രക്ഷിക്കും. എന്നാൽ നിങ്ങൾ അദ്ദേഹത്തിനുവേണ്ടി എന്തുചെയ്യാനും തയ്യാറാണോ? ശങ്കരപ്പഗൌഡരുടെ മകനാണെന്നുംപറഞ്ഞ് അദ്ദേഹത്തെ ആദരിക്കുന്നു; എന്നാൽ ആ ശങ്കരപ്പഗൌഡരുടെ വീട്ടിൽ അദ്ദേഹത്തിന് സ്ഥാനമുണ്ടോ? ഗൌഡരുടെ ഭവനത്തിൽ ഒരു മുറിയെങ്കിലും കൊടുപ്പിക്കാനുള്ള ത്രാണി ആർക്കെങ്കിലുമുണ്ടോ? ഗ്രാമാധികാരി; എന്നിട്ടും സ്വന്തം വീട് സ്വാധീനമില്ല. ഗൌഡരെ അദ്ദേഹത്തിന്റെ വീട്ടിൽ കയററിത്താമസിപ്പിച്ച്, കൈകൂപ്പുമെന്ന് എന്റെ പാദംതൊട്ട് നിങ്ങൾ ആണയിടണം. നാളെ ഗൌഡരുടെ ഭവനം സ്വാധീനപ്പെടുത്താൻ ആരൊക്കെ വരും? കൈപൊക്കു!'' ആവേശം പകർന്ന ആഹ്വാനം.

ആളുകൾ കൈപൊക്കി. അവർ സമ്മതം രേഖപ്പെടുത്തി. എങ്കിലും പഡപ്പനു് തൃപ്തിയായില്ല. ''ശിഷ്യരേ! നിങ്ങളെപ്പോലെ എട്ടുപത്തുപേർ ചെന്നാൽ ഈ ജോലി നടക്കുമെന്നു കരുതുന്നുണ്ടോ? ആദ്യം, പുലയച്ചേരിയിലെ സകലരും നിന്നെ അനുഗമിക്കാൻ വേണ്ട ഏർപ്പാടുചെയ്യണം. മായപ്പാ, ഉട

യന്മാരുടെകാര്യം നീ ഏല്ക്കണം. കരിയാ, വലിയ മാളികയിലെ പണിക്കാരെല്ലാം ഗൌഡരുടെ പിന്നിൽ അണിനിരക്കമെന്ന് നീ കാണിച്ചുകൊടുക്കണം. നാടാകെ ഉണർന്നെഴുന്നേററുവന്നാൽ ഗൌഡർ, തന്റെ മനസ്സിൽ കാര്യകുന്നും.'' അദ്ദേഹം വിശദമാക്കി.

ഏമാനേ, അതിനെക്കുറിച്ച് നിങ്ങൾ വിഷമിക്കേണ്ടതില്ല.'' ഭക്തപരിവാരം ഏകകണ്ഠമായി വിളിച്ചുപറഞ്ഞു, സമ്മതം അറിയിച്ചു. കോൽക്കാരൻമല്ലപ്പൻ ഗൌഡരോടൊപ്പം ബന്തവസ്സിന് നാട്ടചുറേറണ്ടതിനെക്കുറിച്ച് സംസാരിക്കാൻ വന്നു. അവൻ സകലതും പുറത്തുനിന്ന് ശ്രദ്ധിച്ചു. അതിനുശേഷം നേരെ പാർവ്വതിയമ്മയുടെ വീട്ടിൽചെന്ന് ജാഗ്രത പാലിക്കാൻ അപേക്ഷിച്ചു; അവിടെനിന്നും ബാളാചാര്യരുടെ ഇല്ലത്തേയ്ക്കു നടന്നു.

ഗ്രാമറായ റോട്ട് വലിയ മാളികയിലെ പണിക്കാർ എതിരുപറഞ്ഞതിനെക്കുറിച്ചു സംസാരിച്ച്, ആചാര്യർ കിടന്നതേയുള്ളു. മല്ലപ്പന്റെ സ്വരം തിരിച്ചറിഞ്ഞ ആചാര്യർ എഴുന്നേററുവന്ന് വാതിൽ തുറന്നു. മല്ലപ്പൻ പരിഭ്രമത്തോടെ എല്ലാ വിവരങ്ങളും അറിയിച്ചു.

ആചാര്യർ നെടുവീർപ്പിട്ടു. ''എല്ലാം ശ്രീഹരിയുടെ ആഗ്രഹംപോലെ നടക്കട്ടെ.'' അദ്ദേഹം സ്വയം മന്ത്രിച്ചു. അതിനുശേഷം മല്ലപ്പനു നേരെതിരിഞ്ഞ്, പാറാവിനു പോകുന്നില്ലേയെന്ന് അന്വേഷിച്ചു. മല്ലപ്പന് ജോലി മടുത്തിരിക്കുന്നു

''ഗ്രാമാധികാരി തന്നെ നേരിട്ട് കൊള്ളയടിക്കാൻ ആളുകളെ പ്രേരിപ്പിച്ചുകൊണ്ടിരിക്കയാണ്. അപ്പോൾപിന്നെ ഞാനെന്തിന് റോന്തുചുററണം?'' അയാൾ ആവേശത്തോടെ കൈകൾ ചലിപ്പിച്ചു.

''ആരും എന്തും ചെയ്യട്ടെ! റോന്തു ചുററേണ്ടതു് നിന്റെ കർത്തവ്യമാണ്.'' ആചാര്യർ അവനെ അയച്ച് കിടക്കയിൽ വന്നുകിടന്നു.

മല്ലപ്പൻ വിട്ടേച്ചുപോയ വാർത്ത ആചാര്യരുടെ മനസ്സിന്റെ സമനില തെററിച്ചു. അന്ത്യനിമിഷങ്ങളിൽ അധികാരിത്തറവാടിന്റെ മാനം കാക്കമെന്ന് ശങ്കരപ്പഗൌഡർക്ക് താൻ വാഗ്ദാനം നൽകിയിരുന്നു. വാക്ക് പാലിക്കണം. അതിന് കാലമായിരിക്കുന്നു. ഈ പ്രപഞ്ചത്തിലെ സകല തെമ്മാടിത്തങ്ങളും അവസാനിപ്പിക്കാൻ താൻ ശപഥം ചെയ്തിട്ടൊന്നമില്ല: അതിന് അധികാരവും ഇല്ല. എന്നാൽ ഇപ്പോൾ തെമ്മാടിത്തം ഉമ്മറപ്പടിയിലെത്തിയിരിക്കുന്നു. അതിനെതിരെ പ്രതിരോധം ഏർപ്പെടുത്താതെ രക്ഷയില്ല. വിളഞ്ഞുനിൽക്കുന്ന വയൽ, സ്ത്രീകളും കുഞ്ഞുങ്ങളുമുള്ള ഗൃഹം, തെളിഞ്ഞ വെള്ളം, വികസിച്ചുവരുന്ന ജീവിതം ഇതെല്ലാംതന്നെ വേട്ടപ്പട്ടികളിൽനിന്ന് എങ്ങനെ സംരക്ഷിക്കും? ഗ്രാമജീവിതത്തിന്റെ ഹൃദയം ആക്രമിക്കപ്പെട്ടിരിക്കുന്നു! നേരിടാതിരിക്കാനൊക്കുമോ? പുലരുന്നതുവരേയും ''ആചാര്യർക്ക് ഉറക്കം വന്നില്ല. സാത്വികാത്മാവിന് ശക്തിയില്ലെന്നോ? അതൊരു അജ്ഞാതരഹസ്യമാണ്. ആസുരശക്തി, ദൈവശക്തിയേക്കാൾ മേലെയാണെന്ന് പുരാണത്തിൽ വായിച്ചിരുന്നു. അതു് ജീവിതത്തിലും യാഥാർ

ഛേദ്യമാവുകയാണോ? ഈശ്വരന്റെ അവതാരങ്ങളുടെ ആവശ്യം എവിടംവരെയായിരുന്നു? ഈ ചിന്തകളിൽ ആചാര്യരുടെ ആത്മാവ് പിടഞ്ഞു. കോഴി കൂവി. നേരം പുലർന്നു. ആചാര്യർ കുളിക്കാനിറങ്ങി നടന്നു. സ്നാനവും അനുഷ്ഠാനങ്ങളും കഴിച്ച് നേരെ അധികാരിഭവനത്തിലേയ്ക്കു നടന്നു.

പാർവ്വതിയമ്മ എഴുന്നേററതേയുള്ളൂ. അവർ കന്നുകാലികൾക്ക് പുല്ലിടാൻ ജോലിക്കാർക്ക് നിർദ്ദേശം നൽകുന്നു. എത്രയോ നാളുകൾക്കുശേഷം, താൻ ക്ഷണിച്ചിട്ടെന്നപോലെ അത്യാവശ്യമായി കാണാനാഗ്രഹിച്ച സമയത്തുതന്നെ ആചാര്യർ വന്നെത്തിയതിൽ അവർ സന്തോഷിച്ചു. അവർ ആചാര്യരുടെ കാലിൽ വീണു. ''നിങ്ങളുടെ വാക്കു കേൾക്കാതെ ഞാൻ എന്തൊക്കെയോ ചെയ്തു. വന്നുപോയ തെററുകൾ പൊറുത്ത് എന്നെ രക്ഷിക്കണം. സ്വന്തം മകളാണെന്നു കരുതണേ!'' അവർ അപേക്ഷിച്ചു.

ആചാര്യർക്ക് സംസാരിക്കാനായില്ല. അല്പനേരം വെറുതെ നിന്നു. അതീവ ക്ലേശിച്ച് അദ്ദേഹം മനസ്സിന്റെ സമനില വീണ്ടെടുക്കുകയാണെന്നുതോന്നി. ''ആദ്യം പറമ്പിലേയ്ക്കുള്ള വാതിൽ അടയ്ക്കുക. ഞാൻ വെളിയിൽ ഇരിക്കാം; എല്ലാം നേരിട്ടോളാം. ധൈര്യം വിടാതിരിക്കൂ. എന്തുവന്നാലും ഈശ്വരൻ രക്ഷിക്കും.'' അദ്ദേഹം പറഞ്ഞൊപ്പിച്ചു. മറുപടിക്കു കാക്കാതെ ആചാര്യർ ഗെയിററിനടുത്തേയ്ക്ക് നടന്നു. അദ്ദേഹത്തിന്റെ വാക്കിലും ഭാവത്തിലും നടപ്പിലും നിശ്ചയദാർഢ്യം കൊത്തിവെച്ചവണ്ണം പ്രകടമായിരുന്നു.

അധികാരിഭവനത്തിന്റെ പുറത്തെ ഗെയ്ററ് ഒരിക്കലും അടച്ചിടാറില്ല. ശതാബ്ദങ്ങളായി ആ ആനവാതിൽ തുറന്നുകിടക്കുകയാണ്. ഇന്ന് ആനവാതിലടയ്ക്കാൻ പാർവ്വതിയമ്മ പറഞ്ഞതുകേട്ട ജോലിക്കാർ വിസ്മയപ്പെട്ടു. അത്ര നന്നല്ലെന്നു തോന്നി. പാർവ്വതിയമ്മയ്ക്കും അങ്ങനെ തോന്നാതിരുന്നില്ല. ഗൗഡരുടെ തറവാട്ടിന്റെ വീരപാരമ്പര്യം, ആനവാതിൽ തുറന്നിട്ടുകൊണ്ടുതന്നെ ലോകത്തെ നേരിടുന്നതിനു സമർത്ഥമായിരുന്നു. എന്നാലിപ്പോൾ ആചാര്യരുടെ വാക്ക് അനുസരിക്കാതെ വയ്യ.

ആനവാതിലടയ്ക്കാൻ ജോലിക്കാർ ഇറങ്ങി. അപ്പോൾ ആചാര്യർ അഞ്ചെട്ട് ആളുകളോട് വാദിച്ചുനിൽക്കുകയാണ്. ജോലിക്കാർക്ക് തങ്ങൾ നേരിടാനിരിക്കുന്ന ആപത്തിന്റെ ഗൗരവം മനസ്സിലായി. അവർ ഒന്നും പറയാതെ വാതിലടച്ചു. വാതിലിന്റെ വിജാഗിരി 'ഘർർ' എന്നു ശബ്ദിച്ചു. വാതിലിന്റെ മറവിൽ നിന്നുകൊണ്ട് അവർ വെളിയിൽ നടക്കുന്ന ചർച്ച ശ്രദ്ധിച്ചു. വാദിച്ചു നിന്നിരുന്നവർ സ്ഥലംവിട്ടശേഷം അവർ വാതിൽ തുറന്ന് വെളിയിൽ നോക്കി. ആചാര്യർ പടിയിന്മേൽ നരസിംഹത്തെപ്പോലെ ഇരിക്കുന്നു.

''നിങ്ങൾക്ക് വാതിലടയ്ക്കാൻ മനസ്സില്ലെങ്കിൽ തുറന്നിട്ടേയ്ക്കൂ. എന്നാൽ ഇവിടെവന്നു നിൽക്കണ്ട. പോയി അവരവരുടെ ജോലി ചെയ്തോളൂ.'' പണിക്കാരുടെ ശങ്ക കണ്ട് ആചാര്യർ പറഞ്ഞു. അവർ ഒന്നും പറയാതെ പോയി. നാലാൾക്ക് സുഖമായി കിടന്നുറങ്ങാവുന്ന പടി. അതിന്മേൽ

ആചാര്യർ ആരെയോ പ്രതീക്ഷിച്ചിരിപ്പാണ്. ഒരു ചാഞ്ചല്യവുമില്ലാത്ത ഇരിപ്പ്. പടിയിൽ വേരു പിടിച്ചതുപോലെ അനങ്ങാതെ അദ്ദേഹം ഇരുന്നു. പകൽ പത്തുനാഴിക ആയപ്പോഴേക്കും പഡമപ്പനും ലിങ്കപ്പഗൌഡരും അനുചരരായ പത്തുനൂറാളുകളും അവിടെയെത്തി.

അവർ ആചാര്യരെ അവിടെ പ്രതീക്ഷിച്ചിരുന്നില്ല. പടിയിൽ ഏതോ ശില്പിന്റെ അവതാരംപോലെ ഇരിക്കുന്ന ആചാര്യരെ കണ്ടപ്പോൾ ആഗതർ ഒന്നു പരുങ്ങി. അദ്ദേഹം തീപാറുന്ന കണ്ണുകളോടെ അവരെ നോക്കി. ''ഇതാ, എന്റെ പ്രാണൻ പോയതിനുശേഷം മാത്രം നിങ്ങൾക്ക് ഈ വീട്ടിൽ പ്രവേശിക്കാം.'' അദ്ദേഹം അലറി.

''ലിങ്കപ്പൻ അയാളുടെ വീട്ടിലേയ്ക്കു പോവുകയാണ്. അതിനിടയിൽക്കയറി നിങ്ങളെന്തിനാണ് തടസ്സമുണ്ടാക്കുന്നത്?'' പഡമപ്പൻ കയറി ചോദിച്ചു.

''അവന്റെ വീട് അജറാണിയിലെ ഇടയച്ചേരിയിലാണ്; ഇവിടെയല്ല. വേണമെങ്കിൽ അവനു് അങ്ങോട്ടുപോകാം. ആരെങ്കിലും തടുക്കുമോ?'' ആചാര്യർ അവജ്ഞ പ്രകടിപ്പിച്ചു.

''അയാളും ശങ്കരപ്പഗൌഡരുടെ മകനാണെന്നു് സർക്കാരിൽനിന്നുതന്നെ എഴുതി അയച്ചിരിക്കയാണ്. ആചാര്യസ്വാമി അധികാരിയായി അയാളെ നിയമിച്ചിരിക്കുന്ന കാര്യം നിങ്ങൾക്കറിയാമല്ലോ.'' പഡമപ്പൻ അല്പം ഊക്കിലാണ് സംസാരിക്കുന്നത്.

''സർക്കാരിന്റെ ഉത്തരവാണ് നിങ്ങൾക്കടിസ്ഥാനമെങ്കിൽ ഈ വീടും സർക്കാരുത്തരവുകൊണ്ടുതന്നെ സ്വാധീനപ്പെടുത്തിക്കൂടെ? അങ്ങനെ നേരായ മാർഗ്ഗംവിട്ട് ഈ തെമ്മാടിത്തത്തിനു പുറപ്പെടാൻ?'' ആചാര്യർ മറുചോദ്യം ചോദിച്ചു.

പഡമപ്പന്റെ വാദം കൂടുതൽ ഗൌരവപൂർണ്ണമായി. ''നാട്ടുകാർക്ക് തങ്ങളുടെ ഗൌഡർ ഗതിയില്ലാത്തവനെപ്പോലെ മഠത്തിൽ കഴിഞ്ഞുകൂടുന്നതു് ഹിതമല്ല. അതു് നാടിനുതന്നെ കുറച്ചിലാണ്. അതുകൊണ്ട് ഗൌഡർ സ്വന്തം വീട്ടിലേയ്ക്കു് വന്നിരിക്കയാണ്. പാർവ്വതിയമ്മയെ സമ്മതിപ്പിക്കണം. ഇതിലെന്തു തെമ്മാടിത്തം?''

ആചാര്യർ മറുപടി പറഞ്ഞില്ല. കല്ലുപോലെ ഇരുന്നതേയുള്ളൂ. പഡമപ്പൻ ഇതികർത്തവ്യതാമൂഢനായി. ആചാര്യരുടെ മനസ്സു മാററിയെടുക്കുക അസാദ്ധ്യമാണെന്നു് അദ്ദേഹം എന്നോ മനസ്സിലാക്കിയതാണ്. ''ആചാര്യസ്വാമി ഒന്നു ശ്രദ്ധിക്കണം. തങ്ങളുടെ ഗൌഡർ എവിടെ താമസിക്കണമെന്നു് നാട്ടുകാർക്കറിയാം. നിങ്ങൾ ചുമ്മാതെ വഴിയൊഴിഞ്ഞു കൊടുക്കൂ. ഈ ആളുകൾ ക്ഷോഭിച്ചാൽ എന്തു സംഭവിക്കുമെന്നു പറയാനാവില്ല!'' പഡമപ്പൻ ഭീഷണിപ്പെടുത്തി. ലിങ്കപ്പനും ഉറച്ച സ്വരത്തിൽ സംസാരിച്ചു.

''ലിങ്കപ്പാ, നീ ഒരു കാര്യം ചെയ്യൂ. നീ ശങ്കരപ്പഗൌഡരുടെ മകനാണെന്നു് എന്റെ കാലുതൊട്ട് ആണയിടണം. അതിനുശേഷം നിനക്ക് അക

ത്തുകടക്കാം. ഞാൻ തടസ്സം നിൽക്കില്ല. ഇല്ലെങ്കിൽ എന്റെ ശവം ചവിട്ടി, അകത്തു പോകേണ്ടിവരും.'' ആചാര്യർ നിഷ്ഠുരമായി പറഞ്ഞു.

നിയമനടപടി മുഖേന നേടിച്ച അവകാശം. അതിനും 'ആണ'യിടണോ? കള്ളസത്യം ചെയ്തു് അകത്തുപോയിക്കൂടെന്നുണ്ടോ? പഡേപ്പൻ വാദിച്ചു. അദ്ദേഹം ലിങ്കപ്പനെ പ്രേരിപ്പിച്ചു: ''ലിങ്കപ്പഗൌഡരേ, ശങ്കരപ്പഗൌഡരുടെ മകനാണു് നിങ്ങളെന്നു് സത്യം ചെയ്തോളൂ. അതിലൊരു ചുക്കും വരാനില്ല.

''കള്ളസത്യംചെയ്യാൻ ഗൌഡർ തയ്യാറാണോ?'' ആളുകൾ ആർത്തു.

ലിങ്കപ്പൻ ശങ്കിച്ചു. സത്യംചെയ്യാനുള്ള ധൈര്യമില്ല. ആ നിസ്സഹായാവസ്ഥയിൽ പഡേപ്പനു് ശുണ്ഠികയറി. സകല കാര്യങ്ങളും നിഷ്പ്രയാസം തന്റെ കൈകളിലെത്തിയിരിക്കെ ഈ വൃദ്ധൻ അതിനു തടസ്സം നിൽക്കേണ്ട കാര്യമുണ്ടോ? ചെയ്തിടത്തോളംകാര്യം ജലഹോമമായല്ലോ? ''എടോ, എന്താ നോക്കി നിൽക്കുന്നതു്? ആചാര്യനെ തള്ളിമാററി അകത്തു കടക്കിൻ!'' അയാൾ ആജ്ഞാപിച്ചു.

''ആചാര്യസ്വാമിയെ തള്ളിമാററി അകത്തു കടക്കുന്നവൻ ആരാണെന്നറിയാമല്ലോ. അതുചെയ്താലുണ്ടല്ലോ, സകലവന്റെയും കയ്യിൽ ആമം വീഴും; എല്ലാവനും ജയിലിൽ പോകും. പഡേപ്പാ, നീ വാരിക്കളിയ്ക്കാതെ വന്നവഴിക്കു് മടങ്ങിക്കോളൂ!'' ശേഷപ്പൻ ആൾക്കൂട്ടത്തിന്റെ നടുവിലൂടെ തിക്കിത്തിരക്കി വന്നു് മുമ്പിൽനിന്നു.

ശേഷപ്പന്റെ വാക്കുകേട്ട് ആൾക്കൂട്ടം അപ്പാടെ വിഷണ്ണരായി. ശേഷപ്പനോടു് ശത്രുത്വംപുലർത്തി ജീവിക്കാൻ അവർ ഇഷ്ടപ്പെട്ടില്ല. ലിങ്കപ്പന്റെ പിന്തുടർച്ചാവകാശപ്രശ്നം സംബന്ധിക്കുന്ന സകല രഹസ്യങ്ങളും അയാൾക്കറിയാം. ഒന്നും ചെയ്യാനോ പറയാനോ വയ്യാത്ത അവസ്ഥ. അവർ പിരിഞ്ഞു പോയി.

എല്ലാവരും പോയിക്കഴിഞ്ഞശേഷം നെടുതായൊന്നു നിശ്വസിച്ചു് ആചാര്യനും മടങ്ങി. വീട്ടിൽക്കയറാതെ അദ്ദേഹം പോയിക്കളഞ്ഞു. പാർവ്വതിയമ്മയ്ക്കു് ദുഃഖം സഹിക്കാനായില്ല.

# 39

സംക്രാന്തിയിലെ ഒരു തിങ്കൾ അപരാഹ്നവേളയാണ്. നാടുവിട്ടോടിപ്പോയ ശേഷപ്പൻ ഏതോ മാന്ത്രികശക്തികൊണ്ടെന്നപോലെ മഠത്തിൽ തിരിച്ചെത്തി അധിവസിക്കുന്നു. തന്റെ പഴയ കടിഞ്ഞാണുകളും ഒരുക്കിവെച്ചിരിക്കുന്നു. മഠ

ത്തിൽ ചിന്നസ്വാമിയായി വാഴിക്കപ്പെട്ട ശിവയോഗിസ്വാമി തിരിച്ച് അച്ഛ നമ്മമാരുടെ അടുത്തേയ്ക്ക് പോകേണ്ടിവന്നു. ഗിബ്സൺ സായ്‌വിന്റെ അശ്രദ്ധ; പദ്മപ്പന്റെ ഗുരുപാദിഷ്ടമായ പ്രവർത്തനങ്ങൾ; നാട്ടുപ്രമാണിമാരുടെ ഉത്തരവാദിത്വബോധമില്ലായ്മ എല്ലാംകൂടിച്ചേർന്ന് പദ്മപ്പനെ ഗുരുപീഠത്തിലെത്തിച്ചു—തറയിലെക്കല്ല് തറയിൽ എന്നപോലും അദ്ദേഹം പ്രശോഭിച്ചു.

എന്നാൽ ശിവയോഗിസ്വാമിയുടെ ഭാവിയെന്ത്? ഗംഗാധരയ്യർ ചിന്താധീനനായി. സദാശിവയോഗി ഉണ്ടായിരുന്ന കാലത്തുതന്നെ മഠവുമായി അദ്ദേഹത്തിന് ബന്ധമുണ്ടായിരുന്നു. ജ്യേഷ്ഠസ്വാമി തന്റെ എല്ലാ കാര്യങ്ങളും നോക്കിനടത്തിയിരുന്നു. മഠത്തിനന്ന് ഗൃഹസ്ഥഗുരുവായിരുന്നു. ഇപ്പോഴാം സ്വന്തം മകൻതന്നെ ഗുരുപീഠത്തിൽ വാഴിക്കപ്പെട്ട സ്ഥിതിക്ക് ആ ഉത്തരവാദിത്വം വർദ്ധിച്ചിരിക്കുന്നു. ഗംഗാധരയ്യരെ സംബന്ധിച്ചിടത്തോളം മഠം അദ്ദേഹത്തിന്റെ പ്രിയവിശ്വാസങ്ങളുടെ പ്രതീകമാണ്. എന്നാൽ പദ്മപ്പനെപ്പോലുള്ളവർ ഗുരുപീഠത്തിലിരുന്നതുകാരണം മഠത്തിന്റെ വിശുദ്ധി നശിച്ചിരിക്കുന്നു. ഇതെല്ലാം കണ്ടിട്ടും കാണാതെ ചുമ്മാതിരിക്കണമെന്നോ? സാദ്ധ്യമല്ല! ഗംഗാധരയ്യർ ഇക്കാര്യം ചർച്ച ചെയ്യാനായി ആചാര്യരുടെ അടുത്തുചെന്നു.

ബാലാചാര്യർ ഊണ് കഴിക്കാനിരുന്നിരിക്കുന്നു; ഗംഗാധരയ്യർ തിരിഞ്ഞുനടക്കാൻ നോക്കിയതാണ്. . ആചാര്യർ അദ്ദേഹത്തെ വിളിച്ച് നിർബ്ബന്ധിച്ചിരുത്തി ഊണുകഴിഞ്ഞുവന്ന് ആചാര്യർ കുശലപ്രശ്നം ചെയ്തു. അദ്ദേഹം അപൂർവ്വമായിമാത്രമേ ആചാര്യരുടെ ഇല്ലത്ത് വരാറുള്ളു.

''നിങ്ങൾ എന്തിനാണിങ്ങോട്ടു വന്നതെന്ന് എനിക്കറിയാം. ഇന്നലെ ഞാൻ ശ്യാമരായരോട് ഇതേ പ്രശ്നം ചർച്ചചെയ്തതാണ്. മഹാരാജാവ് ഇവിടെ വന്നിരുന്നപ്പോൾ ശിവയോഗിസ്വാമിയുടെ വിദ്യാഭ്യാസത്തിനു വേണ്ട ഏർപ്പാട് ചെയ്യാമെന്ന് അരുളിച്ചെയ്തിരുന്നു. നിങ്ങളെക്കണ്ട് ഇതു പറയാൻ ഞാൻ ഉദ്ദേശിച്ചതാണ്. അതിനെ സംബന്ധിച്ച നിങ്ങളുടെ അഭിപ്രായമെന്താണ്?'' അദ്ദേഹം ചോദിച്ചു.

ശിവയോഗിസ്വാമിയുടെ വിദ്യാഭ്യാസത്തിന്റെ ഉത്തരവാദിത്വം പൂർണ്ണമായും മഹാരാജാവേറ്റിരിക്കയാണ്. ഗംഗാധരയ്യർക്ക് അതിയായ ആഹ്ലാദം. പക്ഷേ, മഠത്തിന്റെ വിശുദ്ധി കാക്കുകയാണ് സർവ്വപ്രധാനം. അതിനെ സംബന്ധിച്ച് മഹാരാജാവ് ഒന്നും പറഞ്ഞിരുന്നില്ല. ''മഠത്തിനെക്കുറിച്ച് വല്ലതും പറഞ്ഞിരുന്നോ? എത്രനാൾ ഈ പ്രളയച്ചേറ് നാം കാണണം? നാട്ടുമൂപ്പന്മാർ കണ്ണടച്ചു കഴിയിരിക്കുന്നു! മഠത്തിലെ ഈ കുഴപ്പങ്ങൾ അവസാനിപ്പിക്കാൻ എന്തെങ്കിലും മാർഗ്ഗമുണ്ടോ?'' അദ്ദേഹം തന്റെ പ്രശ്നങ്ങൾ നേരെ അവതരിപ്പിച്ചു.

ആചാര്യർ എന്തുപറയാൻ? നാട്ടുമൂപ്പന്മാർ കണ്ണടച്ചിരുട്ടാക്കുകയാണ്. നേരാണ്. എന്നാൽ അവർ ഏകാഭിപ്രായക്കാരല്ല. മഠത്തിനെക്കുറിച്ച് ആർക്കും ശ്രദ്ധയില്ല. ജീവിതരീതി ആകെ മാറിയിരിക്കുന്നുവെന്നു തോന്നുന്നു. ''അതി

നെന്തു ചെയ്യാനൊക്കും? പ്രവാഹത്തിൽ സകലതും ഒഴുകിപ്പോകും. അതിനെതിരെ എത്രവരെ നീന്താനൊക്കും? പരിത:സ്ഥിതി നിയന്ത്രണാതീതമാണെന്നറിഞ്ഞാൽപിന്നെ നോക്കിയിരിക്കയല്ലാതെ മറ്റെന്തുവഴി?'' ആചാര്യർ ഉദാസീനമായിപ്പറഞ്ഞു.

ഗംഗാധരയ്യർക്ക് മനസ്സമാധാനമായില്ല. മഠത്തിന്റെ പരിശുദ്ധി തകർത്തുകളഞ്ഞ കാര്യം അയാൾക്ക് സഹിക്കാവുന്നതായിരുന്നില്ല. പത്മപ്പൻ തീരെ അയോഗ്യനാണെന്ന് കുപ്രസിദ്ധം. സർവ്വോപരി ഇപ്പോൾ ചിമണിയെ കൂട്ടിക്കൊണ്ടുവന്ന് കുടുംബജീവിതം നയിക്കുന്നു. കുടുംബജീവിതം നയിക്കുന്നവർക്ക് മഠത്തിലെന്തു സ്ഥാനം? കുളിക്കടവിലും മറ്റും തെമ്മാടികളും കൂട്ടുകാരായിരിക്കുന്നു. മഠത്തിൽ രാവും പകലുംകൂടി ചൂതാട്ടം. ഗുരുപീഠം ഗൂഢതന്ത്രങ്ങളുടെ കേന്ദ്രം. ഇതൊക്കെ കണ്ടിട്ടും മിണ്ടാതിരിക്കുകയോ? നാട്ടുമൂപ്പന്മാർ ഒന്നിച്ചിരുന്ന് ചിന്തിക്കാതിരിക്കാൻ മാത്രം നിസ്സാരമാണോ ഇത്?

ആചാര്യർക്കും ഇതറിയാം. എന്നാൽ അദ്ദേഹത്തിന്റെ ചിന്തയിൽ ആശയുടെ കിരണം തെളിഞ്ഞില്ല. നാട്ടുമൂപ്പന്മാർ എന്തു പറഞ്ഞാൽ ആരാണ്? അജറാണിയിലെ അയോഗ്യനായൊരുത്തൻ അധികാരിയായി വന്നിരിക്കുന്നു. പത്മപ്പനാണ് അയാൾക്കും ഗ്രാമത്തിനും മാർഗ്ഗദർശനം നൽകുന്നത്. പാർവ്വതിയമ്മ സ്വന്തം വീടും നിലവും കാത്തുരക്ഷിക്കാൻപോലും വിഷമിക്കുന്നു. ശ്യാമരായർ ഗ്രാമത്തിൽ അപരിചിതൻ. പിന്നെയുള്ളത് താൻ. നിത്യവും പ്രവാഹത്തിനെതിരെ നീന്തി കൈകാൽ കുഴഞ്ഞുപോയിരിക്കുന്നു. വെറും ശീലം കൊണ്ട് ശക്തി ലഭിക്കുമോ?

അതുകൊണ്ടാണ് പറയുന്നത്, ഈ പ്രവാഹത്തിനെ അതിന്റെ വഴിക്ക് വിട്ടേക്കുക. പാപത്തിന്റെ കുടം നിറയുമ്പോൾ ഈശ്വരൻതന്നെ അതിനുള്ള ശിക്ഷ നൽകും. ഉള്ള പുണ്യം കാത്തുസൂക്ഷിക്കുന്ന ജോലി മാത്രമാണ് നമുക്ക് കരണീയം. അത്രയും ചെയ്യാം. ശിവയോഗി നിങ്ങളുടെ മകനാണ്; നാളെ ഗുരുപീഠത്തിൽ വാഴിക്കപ്പെടും. അതിനാവശ്യമായ പരിശീലനം നൽകേണ്ടത് ഇന്നുമുതൽ നമ്മുടെ കർത്തവ്യമാണ്. ഈ ചുറ്റുപാടിൽ അയാളെ വളർത്തുന്നതു നന്നല്ല. മഹാരാജാവ് ഏററിരിക്കുന്നതുകൊണ്ട് നമുക്ക് സംഗതി എളുപ്പമായിരിക്കുന്നു. നാളെ ശ്യാമരായരുടെകൂടെ അയാളെ പറഞ്ഞയച്ചേക്കുക.'' ആചാര്യർ തന്റെ അഭിപ്രായമറിയിച്ചു.

ഗംഗാധരയ്യർ ചിന്താധീനനായി. ''നിങ്ങൾ പറയുന്നതു നേരാണ് ആചാര്യസ്വാമി. എന്നാലീ വയസ്സുകാലത്ത് മകനെ അകലെ പറഞ്ഞയച്ചിട്ട് ഞാനെങ്ങനെ കഴിഞ്ഞുകൂടും? ഇവിടെത്തന്നെയിരുത്തി വിദ്യാഭ്യാസം ചെയ്യിച്ചുകൂടേ?'' അദ്ദേഹം ചോദിച്ചു.

''ഇന്നത്തെ ഈ ചുറ്റുപാടിൽ അയാൾ ഇവിടെ താമസിക്കുന്നത് നന്നല്ല. നിങ്ങളോടിതു പറയണോ? ധൃഷ്ടന്മാർക്ക് ജീവിച്ചുപോകാൻ വളരെയെളുപ്പമാണ്. എന്നാൽ പുണ്യം വളരണമെങ്കിൽ നാമെല്ലാം പിഴ ഒടുക്കിയേ ഒക്കൂ. മഠത്തിന്റെ നന്മയാണ് നിങ്ങൾ ഉദ്ദേശിക്കുന്നതെങ്കിൽ മകനെ അയയ്ക്കണം.'' ആചാര്യർ ഉറപ്പിച്ചുപറഞ്ഞു.

''നിങ്ങളുടെ നിർദ്ദേശം ഞാൻ അനുസരിക്കാതിരുന്നിട്ടുണ്ടോ? അന്ന് മഠത്തിൽ ചിന്നസ്വാമിയായിരുത്താൻ മകനെ ആവശ്യപ്പെട്ടതു നിങ്ങളാണ്. ഞാൻ സമ്മതിച്ചു. ഇപ്പോഴം നാട്ടിൽനിന്ന് പറഞ്ഞയയ്ക്കണമെന്നു പറയുന്നു. അയയ്ക്കാം. പോരേ? ഗംഗാധരയ്യർ തന്റെ സമ്മതം അറിയിച്ചു.

പക്ഷേ, അദ്ദേഹത്തിന്റെ മനസ്സിൽ ഒരു പ്രശ്നം നീറിപ്പുകഞ്ഞുകൊണ്ടിരുന്നു. പഡഭപ്പനെ നാട്ടിൽ കടിയിരുത്താമോ? വേണ്ടിവന്നാൽ വീരശൈവ സമുദായത്തിലെ പ്രമുഖന്മാരൊക്കെച്ചേർന്ന് അയാളെ താഴെയിറക്കണം. ആചാര്യർക്ക് ഈ അഭിപ്രായം സമ്മതമായില്ല. പഡഭപ്പൻ, ചിമണയെ മഠത്തിൽ താമസിപ്പിച്ചതു് നല്ലതാണെന്നല്ല. എന്നാൽ ഇതേ പഡഭപ്പന്റെ കാമുകിയായി ഭാനമ്മ മഠത്തിൽ താമസിച്ചിരുന്നില്ലേ? അന്നതു കണ്ടിട്ടും വായ് തുറന്നവരാരുമില്ല. അതുകൊണ്ട് ഇപ്പോഴംമാത്രം അതു് പ്രശ്നമാക്കണോ?

ഗംഗാധരയ്യർ ഒന്നും പറയാതെ എഴുന്നേററു. ശിവയോഗിയെ പറഞ്ഞയയ്ക്കണമെന്നു വീണ്ടും ഓർമ്മിപ്പിച്ച് ആചാര്യർ അദ്ദേഹത്തെ യാത്രയാക്കി. ഗംഗാധരയ്യർക്ക് ഇപ്പോഴും മഠം ഒരു പ്രശ്നമായവശേഷിച്ചു. പഡഭപ്പനെപ്പോലുള്ളവർ മഠത്തിന്റെ പരിശുദ്ധി നശിപ്പിക്കാനായി പിറന്നവരാണ്. അത്തരക്കാരെ എന്തുവന്നാലും അവിടെയിരിക്കാൻ അനുവദിക്കരുതു്. അതേ ചിന്തയോടെ അദ്ദേഹം ഇറങ്ങി. അദ്ദേഹം പോയി അല്പനിമിഷങ്ങൾക്കകം ശിലേഭർ ലക്ഷ്മണൻ കരഞ്ഞുകൊണ്ടവിടെയെത്തി. ആചാര്യർക്ക് അതു പുത്തരിയല്ല. പാമ്പള്ളിയിൽ എന്തെല്ലാം മാറിയാലും ലക്ഷ്മണന്റെ സംഭീതമായ മുഖം മാത്രം ശാശ്വതമായിരിക്കും. അദ്ദേഹം അന്വേഷിച്ചു: ''എന്താ, ലക്ഷ്മണാ, എന്തുകാര്യം?''

''ഞാൻ കലപ്പയ്ക്ക് കാലുപിടിപ്പിക്കാൻ ആശാരിയുടെയടുത്തു പോയതായിരുന്നു. അവിടെ പുലയൻ രുദ്രനും ഉണ്ടായിരുന്നു. 'കലപ്പയെന്തിനാ കാലു പിടിപ്പിക്കുന്നതു്? നിങ്ങൾക്ക് ആ തിട്ടകണ്ടം വിതയ്ക്കുന്ന പണിയില്ലല്ലോ. നാളെ പഡഭപ്പസ്വാമിതന്നെ, ചിമണാബായിയുടെ അവകാശത്തിൽപ്പെട്ട ആ കണ്ടം സ്വാധീനപ്പെടുത്തി നേരിട്ട വിതയ്ക്കാനുള്ള ഏർപ്പാടുകൾ ചെയ്തു കഴിഞ്ഞു.' അവൻ പറഞ്ഞതാണ്. കളിതമാശയായിരിക്കുമെന്നു വിചാരിച്ച് ഞാനിതു വിശ്വസിച്ചില്ല. ആശാരി സത്യപ്പനും അതുതന്നെ പറഞ്ഞു! വേനലിലെ പണിയെല്ലാം എടുപ്പിച്ചു തിട്ടകണ്ടം പഡഭപ്പന്റെ വായിലിട്ടുകൊടുത്ത് ഞാൻ വെറുതെയിരിക്കണോ? നാളെ ഭാമയെന്തുപറയും?'' ലക്ഷ്മണൻ കരച്ചിൽ തുടങ്ങി.

ആചാര്യർ അവൻ പറഞ്ഞതെല്ലാം ക്ഷമയോടെ കേട്ടു. അധികാരിയുടെ ഭവനം സ്വാധീനപ്പെടുത്താൻ കഴിയാത്ത ദേഷ്യത്തിന് പഡഭപ്പൻ പുതിയൊരു കുതന്ത്രവുമായി ഇറങ്ങിയിരിക്കയാണ് എന്തെങ്കിലുമൊരു കുഴപ്പമുണ്ടാക്കിയില്ലെങ്കിൽ അയാൾക്ക് സമാധാനമുണ്ടാവില്ല. ''ഇതു ശരിയല്ലേ? പിള്ളേർച്ചാരജിസ്റ്ററിൽ ചിമണയുടെ പേരെഴുതാൻ നീതന്നെ സമ്മതിച്ചതല്ലേ? അപ്പോൾപിന്നെ അവളുടെ അവകാശത്തിൽപെട്ട കണ്ടം അവൻ സ്വാധീനപ്പെ

ളുന്നതിൽ എന്താ ഒരു തകരാറ്?'' ആചാര്യർ അവനെ ചോദ്യംചെയ്തു. ലക്ഷ്മണന് ധ്വനി പിടികിട്ടിയില്ല. എന്നാൽ അയാറം എത്ര ഭീരുവാണോ, അത്രതന്നെ പിടിവാശിക്കാരനുമാണ്. പറഞ്ഞതുതന്നെ പറഞ്ഞുറപ്പിക്കുകയാണ് അയാളുടെ രീതി. ദയയാളും ചെയ്തു. ''ചിരുണ്ടതന്നെ കണ്ടത്തിൽ വരട്ടെ. ഞാൻ തടസ്സപ്പെടുത്തിയാൽ എന്റെ നാവു മുറിച്ചോളൂ. എന്നാൽ പഡ്ഢപ്പന് വരാൻ അധികാരമില്ല. അയാറം വന്നാൽ ഞാൻ മിണ്ടാതിരിക്കില്ല. ചിരുണ്ടയെയും കൂട്ടിവന്ന് കണ്ടത്തിൽ കാലുകുത്തണം; അല്ലെങ്കിൽ കാലുകണ്ടിച്ച് കയ്യിൽത്തരും എന്നു ഞാൻ പറയും.''

''ലക്ഷ്മണാ, നീ ഭ്രാന്തനാണ്. നാളെ ചിരുണ്ട വന്ന് തന്റെ വീതത്തിൽവരുന്ന വയൽ പഡ്ഢപ്പനെഴുതിക്കൊടുത്തിരിക്കുന്നുവെന്നു പറഞ്ഞാൽ നീയെന്തുചെയ്യും? ചിരുണ്ടതന്നെയും പഡ്ഢപ്പന്റെ സ്വാധീനത്തിലാണ്. അപ്പോൾപിന്നെ അവളുടെ വയലും അയാളുടേതാവില്ലേ? വേണ്ടാത്തതിനൊന്നും ഇറങ്ങണ്ട, കേട്ടോ.'' ആചാര്യർ ഉപദേശിച്ചു. ലക്ഷ്മണൻ തലയാട്ടി. നാനായുടെ മകൾക്ക് ഈ ദുഃസ്ഥിതി വന്നല്ലോ. അവൻ നീറി. യഥാർത്ഥത്തിൽ നാനായുടെ മരണാനന്തരം ചിരുണ്ടയും താനുമായി അടുത്തിരുന്നു. എന്നാൽ താറാം മാത്രമല്ല വന്നതിനുശേഷം അവളെ കാണാൻകൂടി പറ്റാത്തവിധം സ്ഥിതിഗതികൾ മാറിപ്പോയി. തനിക്കവൾ അന്യയായിത്തീർന്നുവെന്ന ചിന്ത ലക്ഷ്മണനെ വിവശനാക്കി. ഒന്നും പറയാതെ അയാറം എഴുന്നേറ്റു നടന്നു.

രാവിലെ ഗൌഡരുടെ ഭവനം പിടിച്ചടക്കാനാവാതെ തിരിച്ചുപോന്ന മഠത്തിലെ പരിവാരം ഉത്സാഹഹീനരായിരിക്കയാണ്. അന്നുരാത്രി ഗുരുവിടെ കൂടിയിരുന്ന ആർക്കും ഒരു ചുണയുമില്ല. പഡ്ഢപ്പൻമാത്രം അദമ്യമായ ആത്മവിശ്വാസത്തോടെ ആവേശം പകരുകയായിരുന്നു. ഇന്നുരാവിലെ നടത്തിയ ശ്രമം തെന്നിപ്പോയതിൽ കഴപ്പമൊന്നുമില്ല. എല്ലാ പരിപാടികളും വിജയിച്ചുകൊള്ളണമെന്നു വല്ല നിർബ്ബന്ധവുമുണ്ടോ? എന്നുവച്ച് ഒരു പ്രയത്നവും ചെയ്യുതെന്നു പറഞ്ഞാൽ അത് വിഡ്ഢിത്തമാവും. പഡ്ഢപ്പൻ പറഞ്ഞു പറഞ്ഞ് ഒരു പുതിയ തന്ത്രം ആവിഷ്കരിക്കയായിരുന്നു. ഉത്കടമായ വികാരം കാരണം അയാളുടെ സംസാരരീതി യക്ഷഗാനത്തിലെ സംഭാഷണംപോലെ ആവേശജനകമായിരുന്നു.

''മറ്റൊരാളുടെ സ്വാധീനത്തിലുള്ള സ്വത്ത് കൈവശപ്പെടുത്തുകയെന്നുവെച്ചാൽ ചെറിയ കാര്യമാണോ? അതൊരു യുദ്ധംപോലെയാണ്. യുദ്ധം തുടങ്ങുന്നതിനുമുമ്പ് ശത്രുപാളയത്തിന്റെ ശക്തിയെത്രയാണെന്നറിയണം. നാമതു വേണ്ടതുപോലെ പഠിച്ചില്ല. അതുകൊണ്ട് തോറ്റു. സാരമില്ല. ഗൌഡരുടെ ഭവനം പിടിച്ചടക്കുകയെന്നുവെച്ചാൽ പാളയംതന്നെ കീഴടക്കുന്നതിനു തുല്യമാണ്. യുദ്ധത്തിന് പുതിയ രംഗം ഞാൻ കണ്ടെത്തിയിരിക്കുന്നു. നാളെ നമ്മളെല്ലാം നാനായുടെ തിട്ടകണ്ടം വിതയ്ക്കാൻ പോകണം. കരിയൻ കലപ്പയും കൈക്കോട്ടും മറ്റും ഒരുക്കിവച്ചിരിക്കുന്നു. അപ്പോൾ ലക്ഷ്മണൻ ഭൂമി തന്റെ സ്വാധീനമാണെന്നു പറഞ്ഞ് തടസ്സമുണ്ടാക്കും. ബ്രഹ്മാചാര്യർ,

ശേഷപ്പൻ, ബീറാമോർ ഗൌഡർ, ഗൌഡരുടെ ജോലിക്കാർ എല്ലാവരും അവന്റെ സഹായത്തിനെത്തിയേക്കും. നമ്മുടെയാളുകൾ എണ്ണത്തിലധികമുണ്ടെങ്കിൽ അവരെ ചവിട്ടിപ്പുറത്താക്കി, നിലം സ്വാധീനപ്പെടുത്താൻ സാധിക്കും.'' അദ്ദേഹം സാവധാനം പറഞ്ഞുനിർത്തി എല്ലാവരുടെയും മുഖം നോക്കി.

പഡമപ്പന്റെ പുതിയ പദ്ധതി ചിട്ടപ്പെടുത്തിയിരിക്കുന്നതിങ്ങനെയാണ്. ആദ്യം ലക്ഷ്മണന്റെ തിട്ടുകാണം; പിന്നെ ഗൌഡരുടെ പത്തായവും; അവസാനം ഗൌഡരുടെ ഭവനം. അങ്ങനെ വിജയിച്ച് മുന്നേറണം. കാവലിലത്തെ പരാജയം അവരെ പ്രകോപിപ്പിച്ചിരിക്കുന്നു; ജാഗ്രത പാലിക്കേണ്ടതിന്റെ ആവശ്യകത പഠിപ്പിച്ചിരിക്കുന്നു. കൂടാതെ തോറ്റു മടങ്ങിയവരിൽ ആവേശമുണ്ടാക്കിവിടണം. ആ ജോലി അദ്ദേഹം തന്നെ ചെയ്യണം. എന്തു വന്നാലും ഇന്നത്തെ തോൽവി ഇനി ആവർത്തിക്കരുത്. ആ ഉദ്ദേശത്തോടെ അദ്ദേഹം സംസാരിച്ചു.

പുലയൻ ചന്ദ്രൻ എഴുന്നേറ്റു. 'എമ്മാനേ, പുലയച്ചേരിയിലെ സകലരും നിങ്ങളുടെ പിന്നിലുണ്ടായിരിക്കും. അവർ ഇന്നത്തെപ്പോലെ മടങ്ങുകയാണെങ്കിൽ നാട്ടുകാരുടെ മുഖം നോക്കാനാവില്ല. ഗൌഡരുടെ വീട് സ്വാധീനപ്പെടുത്താനും പത്തായം കൊള്ളയിടാനും പറയുമ്പോൾ വലിയ ഉത്സാഹമാണ്. വയറ്റിലിടാൻ ഒരുപിടി അന്നമില്ല. നാളെ നാനാസാഹേബിന്റെ കണ്ടം വിതച്ച് വെറുംകയ്യോടെ നമ്മുടെ ആളുകളെ പറഞ്ഞയയ്ക്കാൻ പാടില്ല. മടങ്ങുന്നതിനുമുമ്പുതന്നെ ഗൌഡരുടെ പത്തായം പൊളിച്ച് ചോളം വിതരണം ചെയ്തേക്കണം. അങ്ങനെയാണെങ്കിൽ ആളുകൾ ഒന്നടങ്കം വന്നുചേരും. എന്താ?''

ഇടയൻ മായപ്പൻ കഞ്ചാവിന്റെ ലഹരിയിലാണെങ്കിലും ഒരു പ്രായോഗിക വിഷമം ഉന്നയിച്ചു: ''എമ്മാനേ, 'നാനാസാഹേബിന്റെ കണ്ടം വിതയ്ക്കാൻ നിങ്ങളാരാ?'' എന്ന് ആരെങ്കിലും ചോദിച്ചാൽ ഞങ്ങളെന്തു പറയണം?'' പഡമപ്പൻ നേരത്തെ മനസ്സിലാക്കിയ ഒരു വിഷമം. അതിനു മറുപടിയും തയ്യാറായിരുന്നു. ''ശിഷ്യാ, ആ ചോദ്യം വന്നാൽ എന്നെ ചൂണ്ടിക്കാണിച്ച് നിങ്ങൾക്കു രക്ഷപ്പെടാം. അവർ എന്നോടുതന്നെ ചോദിക്കട്ടെ! അവരുടെ ചോര നീരാക്കുന്ന മറുപടി ഞാൻ കൊടുത്തോളാം.'' അദ്ദേഹം തന്റെ വ്യക്തിത്വത്തിൽ അഭയം കണ്ടെത്തി. എന്തു തന്നെയായാലും വിശ്വസിച്ചവരെ ഒരിക്കലും കയ്യൊഴിക്കില്ല. ശ്രീപരമേശ്വരൻ തന്നെ അരുളിച്ചെയ്യുന്ന മട്ടിൽ അദ്ദേഹം അഭയം നൽകി. ചിരട്ടയിലെ മദ്യം വായിലൊഴിച്ചു. ആളുകളുടെ ചിന്താഭാരം ലഘൂകരിക്കപ്പെട്ടു.

എന്നാൽ അതേസമയം മഠത്തിന്റെ വാതിലിൽ പ്രത്യക്ഷപ്പെട്ടിരുന്ന ഗംഗാധരയ്യർ പഡമപ്പനോടു സംസാരിച്ചു: ''ഇതാ, ഞാൻ ഇപ്പോൾതന്നെ ആ ചോദ്യം ഉന്നയിക്കുകയാണ്. ആരുടെ ചോരയാണ് നീരാക്കി മാറ്റുന്നത്? ആ ഭയങ്കരമായ മറുപടിയെന്താണ്? ഒന്നു പറയൂ!'' അദ്ദേഹം അട്ടഹസിച്ചു.

ഗംഗാധരയ്യരുടെ ആഗമനം തീരെ അപ്രതീക്ഷിതമായിരുന്നു. ഗ്രാമത്തിൽ ആദരിക്കപ്പെടുന്ന വ്യക്തികളിൽ ബാളാചാര്യരുടെ തൊട്ടു താഴെയാണ് അദ്ദേഹത്തിന്റെ സ്ഥാനം. അദ്ദേഹത്തെ ആളുകൾ ഭയഭക്തികളോടെ മാനിക്കുന്നു. ആ വലിയ മഠത്തിൽ അദ്ദേഹം കാലുകുത്തിയിരിക്കുന്നു. പധദപ്പൻപോലും ഞെട്ടിപ്പോയി. കള്ളിന്റെ ചിരട്ടകൾ പലേടത്തും ഒളിച്ചോടി. പരിവാരത്തിൽ ചിലർ പേടിച്ചുവിറച്ച് എഴുന്നേൽക്കുകയും ചെയ്തു. പോരാത്തതിന് ഗംഗാധരയ്യർ ഒററയ്ക്കല്ല വന്നിരിക്കുന്നത്. പിന്നിൽ വീരശൈവസമുദായത്തിലെ പ്രമാണിമാരെല്ലാം നിരന്നിരിക്കുന്നു.

പധദപ്പൻ മനസ്സാന്നിദ്ധ്യം വീണ്ടെടുത്തുകഴിഞ്ഞിരിക്കുന്നു. തന്റെ മേൽവസ്ത്രം ശരിപ്പെടുത്തി, ഇരിപ്പിടം മാററി അദ്ദേഹം ഗംഭീരഭാവത്തിൽ ചോദിച്ചു: ''എന്നോടിതു ചോദിക്കുന്നവരാരാണ്?''

''ഈ മഠത്തിലെ ശിഷ്യന്മാരിലൊരാളാണു ഞാൻ. സന്യാസിയായ ഗുരുവിന് നാനായുടെ കണ്ടം വിതയ്ക്കാൻ എങ്ങനെ അധികാരം ലഭിച്ചുവെന്നറിയണം. ഞാൻ ഒററയ്ക്കല്ല; മഠത്തിലെ ശിഷ്യവൃന്ദം മുഴുവൻ ഈ ചോദ്യം ചോദിക്കയാണ്. ഗുരുമുഖത്തുനിന്ന് എന്തും കേൾക്കാൻ ഞങ്ങൾ തയ്യാറാണ്. എല്ലാവരും അകത്തുകടക്കൂ.'' ഗംഗാധരയ്യർ തന്റെ അനുചരന്മാരെ മുഴുവൻ അകത്തു വിളിച്ചു. വൻകിട കൃഷിക്കാർ അകത്തുപ്രവേശിച്ചു.

പധദപ്പൻ എല്ലാവരേയും ഒന്നു നോക്കി. അന്ന് ഗ്രാമക്കച്ചേരിയിൽവെച്ച് മഠം വിട്ടുപോകാൻ പറഞ്ഞ അതേ മുഖങ്ങൾ ഇന്നു വീണ്ടും കാണുകയാണ്. നേരെ മുമ്പിൽ പ്രതിയോഗിയായി ഗംഗാധരയ്യർ ഒററയ്ക്ക് നിൽക്കുന്നു. അവർ ഒന്നിച്ചുവരാനുണ്ടായ കാരണമെന്തെന്ന് പധദപ്പൻ ഉടനെ ഊഹിച്ചു. ''വരൂ, വരൂ. ഈ പാതിരാത്രിയിൽ എന്തു കാര്യത്തിനാണ് നമ്മെക്കാണാൻ പുറപ്പെട്ടിരിക്കുന്നത്? അതെന്താണെന്നു പറയണം. വരൂ. എല്ലാവരും ഇങ്ങോട്ടു കയറിയിരിക്കണം.'' അദ്ദേഹം നിരർത്ഥകമായി ചിരിച്ചു.

പീടികക്കാരൻ വീരയ്യൻ മുന്നോട്ടുവന്നു. ''ഇത് അനാദികാലംമുതൽ വിരക്തന്മാരുടെ മഠമാണ്. നിങ്ങൾ ഇവിടെ കുടുംബജീവിതം നയിക്കുമ്പോൾ ഞങ്ങൾ എങ്ങനെ അടങ്ങിയിരിക്കും? കുടുംബജീവിതം നയിക്കുന്ന സന്യാസിക്ക് ഗുരുപീഠത്തിലിരിക്കാൻ എന്തധികാരമാണുള്ളത്? ഇത് മറുനാടുകളിൽ അറിഞ്ഞാൽ അവരാരും നമ്മളുമായി വിവാഹാദിബന്ധങ്ങളിൽ ഏർപ്പെടില്ല. അതന്വേഷിക്കാനായിട്ടാണ് ഞങ്ങൾ വന്നിരിക്കുന്നത്. നിങ്ങൾ കുടുംബജീവിതം നയിക്കാനാണു ഭാവമെങ്കിൽ ഈ മഠം വിട്ടുപോകണം. ഇല്ലെങ്കിൽ കുടുംബബന്ധം വേർപെടുത്തണം.'' നിർദ്ദാക്ഷിണ്യമായി സംഗതി വിശദീകരിച്ചു.

എന്നെങ്കിലും ഒരുദിവസം ഇത്തരമൊരു പ്രതിസന്ധിയെ നേരിടേണ്ടിവരുമെന്ന് പധദപ്പനറിയാമായിരുന്നു. ഇതിനോടനുബന്ധിച്ചുതന്നെയാണ് അദ്ദേഹം ചിമണയെ മഠത്തിൽ വിളിച്ചുകൊണ്ടുവന്നിരിക്കുന്നതും. എന്നാൽ ഇങ്ങനെ അപ്രതീക്ഷിതമായി മെക്കിട്ടു കയറിയാൽ എന്തു പറയണമെന്ന് അദ്ദേഹം

ചിന്തിച്ചിരുന്നില്ല. എങ്കിലും താൻ തരിമ്പും അധീരനായില്ല. ഒരു നിമിഷം ചിന്തിച്ചു. പൊടുന്നനെ എന്തോ ഒരു വിചാരം തലയ്ക്കുള്ളിൽ കടന്നു. അദ്ദേഹം പൊട്ടിച്ചിരിച്ചു; ലിങ്കപ്പഗൌഡരുടെ ചുമലിൽ തട്ടി. ഭ്രാന്താണോ? കൂടിയിരുന്നവർ പരിഭ്രമിച്ചു. പഡപ്പന്റെ പരിവാരംപോലും വിസ്മയംകൊണ്ട് നിശ്ശബ്ദരായി.

''ഗൌഡരേ, അനാവശ്യമായി എന്റെ തലയിൽ ഈ അപവാദം എന്തിനു വലിച്ചിടണം എന്നു ഞാൻ പണ്ടേ പറഞ്ഞതാണ്. അന്നെന്താണ് നിങ്ങൾ പറഞ്ഞത്? 'ഞാൻ ഗ്രാമാധികാരി; ഞാൻ പറഞ്ഞത് നടക്കും,— എന്നല്ലേ? ഇപ്പോഴെന്തു മറുപടി നൽകും? ഇപ്പോൾ ഇവിടെ വന്നിരിക്കുന്ന ശിഷ്യന്മാരുണ്ടല്ലോ, മഠത്തിനു പ്രാണനാണ്. ചിമണയെ ഇവിടെ കൂട്ടിക്കൊണ്ടുവന്നത് നിങ്ങളാണെന്നു പറഞ്ഞാൽ ഇവരൊട്ടു വിശ്വസിക്കയുമില്ല. സത്യമെന്താണെന്നുവെച്ചാൽ പറഞ്ഞേക്കൂ. ''അദ്ദേഹം ചിരിച്ചുകൊണ്ടുതന്നെ പറഞ്ഞു.''

ഇതുകേട്ട ലിങ്കപ്പൻ വിഭ്രാന്തനായി. എന്തുപറയണം? അയാൾ ചുററും നോക്കി. ആ സമയം യാദൃച്ഛികമായി അടുക്കളവാതിലിൽ നിന്നിരുന്ന ചിമണ അയാളുടെ കണ്ണിൽപെട്ടു. അയാൾ മഠത്തിൽത്തന്നെ താമസം. എങ്കിലും അവളെ മുമ്പൊന്നും കണ്ടിരുന്നില്ല. കഞ്ഞി കായുന്ന ച്ചെകേട്ടാൽ അങ്ങോട്ടു നോക്കും. അവളെ ഒന്നു കാണണം. എന്നാൽ ആ ആഗ്രഹം ഇന്നുവരെ ഫലിച്ചിരുന്നില്ല. സ്വാഭാവികമായും ആ പെണ്ണിനെ ഒന്നു കാണാൻ അയാൾ കൊതിച്ചു. അതിലും വിശേഷിച്ച് പഡപ്പനെപ്പോലൊരു വിരക്തൻ ഭ്രാന്തുപിടിച്ച്, ഭവിഷ്യത്തെന്താണെന്നു ചിന്തിക്കാതെ മഠത്തിലേയ്ക്ക് കൂട്ടിക്കൊണ്ടുവരാൻമാത്രം സാഹസത്തിനു പ്രേരിപ്പിച്ച ആ സൗന്ദര്യധാമത്തെ ഒരു നോക്കു കാണാൻ അയാൾ ആശിച്ചു. ആ സ്വപ്നം ഇപ്പോൾ യാഥാർത്ഥ്യമായിരിക്കുന്നു.

ലിങ്കപ്പന്റെ അന്തരംഗത്തിൽ മയങ്ങിവീണിരുന്ന ആഗ്രഹം ഇപ്പോൾ പത്തിവിടർത്തി.

ലിങ്കപ്പന്റെ മൗഢ്യം മനസ്സിലായ പഡപ്പൻ ഒന്നുകൂടി ഓർമ്മിപ്പിച്ചു. ''ഗൌഡരേ, പറയാനുള്ളതു വേഗമങ്ങു പറഞ്ഞേക്കണം. ഇവർ എന്നെ തെററിദ്ധരിച്ചു വന്നവരാണ്. നിങ്ങൾ എന്തെങ്കിലും ഒരു തെററു ചെയ്തതായി എനിക്കു തോന്നിയിട്ടില്ല. ഇപ്പോൾ വളരെ ചെറുപ്പം; ഗ്രാമത്തിനധികാരി. ചിമണയെപ്പോലൊരു പെണ്ണിനെ വെച്ചുകൊണ്ടിരുന്നാൽ അതൊരു തെററാണെന്ന് ആരും പറയില്ല. പകരം എന്നെപ്പറയുകയും ചെയ്യും. മഠത്തിനു വന്നുചേർന്ന ഈ കളങ്കം കഴുകിക്കളയണം.'' ലിങ്കപ്പന്റെ തലയിൽ ഒരു കെട്ടുകഥയുണ്ടാക്കി അതിനു ജീവൻ നൽകി. അതു സത്യംതന്നെയായി

ലിങ്കപ്പൻ വിയർത്തുപോയി. ധരിച്ചിരുന്ന ജുബ്ബയാകെ നനഞ്ഞ് കുതിർന്നു പിടിച്ചു വിറച്ചുതുടങ്ങി. പഡപ്പന്റെ മുഖത്തുനിന്നു ലഭിച്ച ധൈര്യം കാരണമോ, അല്ല ചിമണയുടെ സൗന്ദര്യം പ്രേരിപ്പിച്ച സാഹസമോ, അയാൾ പഡപ്പൻ പറഞ്ഞ കഥ അക്ഷരംപ്രതി ശരിയാണെന്ന് ആ പ്രമാണിമാരുടെ

മുമ്പിൽ സമ്മതിച്ചുകളഞ്ഞു. ആരുടെയോ മകനാണെന്നു കള്ളംപറഞ്ഞ് അന്യരുടെ സ്വത്ത് എളുപ്പത്തിൽ സ്വന്തമാക്കിയ ആളാം. ഇപ്പോൾ ആരുടെയോ സ്ത്രീയുടെ ഭർത്താവാണെന്നു കള്ളംപറഞ്ഞ് ആ പെണ്ണിനെ സ്വന്തമാക്കണം. ലിങ്കപ്പൻ അന്നു ഭയപ്പെട്ടിരുന്നു. ഇന്നും ഭയപ്പെടുന്നുണ്ട്. എന്നാൽ ലാഭം വേണ്ടെന്നുവെയ്ക്കാനുള്ള ധൈര്യമോ വിരക്തിയോ അയാൾക്കില്ല. അതുകൊണ്ടു സമ്മതിച്ചു. ഒപ്പം ഒരുകാര്യം കൂട്ടിച്ചേർക്കുകയും ചെയ്തു. നാളെത്തന്നെ ഗൌഡരുടെ ഭവനത്തിൽ ഓഹരി കിട്ടുകയാണെങ്കിൽ താൻ ചിമണയോടൊപ്പം അവിടെച്ചെന്നു താമസിക്കും.

വന്നവരിൽ ആർക്കും ഒന്നും പറയാനില്ല. ഓങ്ങിയടിക്കാൻ ഉയർത്തിയ കൈ ആരോ പെട്ടെന്നു തടഞ്ഞതുപോലെയായി അവരുടെ സ്ഥിതി. എങ്കിലും ഒരാൾ ചോദിച്ചു: ''അല്ല സ്വാമീ! കുഞ്ഞിന്റെ അച്ഛൻ നിങ്ങളാണെന്നു രേഖപ്പെടുത്തിയിരിക്കയല്ലേ?''

''ഇല്ലെന്നു ഞാൻ പറഞ്ഞോ? കയ്യിൽ സർക്കാർവക രജിസ്റ്റർ ഉള്ളവർ തോന്നിയതൊക്കെ എഴുതിവയ്ക്കും. ബാപ്പുസാഹേബിന്റെ അമ്മാവനാണ് അവിടെ അധികാരി. തന്റെ പേരെഴുതുക അയാൾക്ക് സാദ്ധ്യമായിരുന്നില്ല. തന്റെ മരുമകന്റെ അന്തസ്സും ആഭിജാത്യവും നിലനിർത്താൻ ഈ പാപഭാരം ഒരു സന്യാസിയുടെ തലയിൽ കെട്ടിവെച്ചാലായല്ലൊ?'' അദ്ദേഹം വിശദീകരിച്ചു.

പദ്മപ്പൻ പറഞ്ഞ കാര്യം അവിടെയുണ്ടായിരുന്ന പ്രമാണികളാരുംതന്നെ വിശ്വസിച്ചില്ല. എന്നാൽ ഈ നാണംകെട്ട അസത്യത്തിനെതിരെ എങ്ങനെ വാദിക്കും? ഇനി വാദിച്ചാൽതന്നെ ഫലമെന്ത്? തങ്ങളും ഇവിടെ വരാനേ പാടില്ലായിരുന്നുവെന്നു തോന്നി ചിലർക്ക്. ഗംഗാധരയ്യർ ആചാര്യരുടെ വാക്കുകൾ ഓർത്തുപോയി. ഇപ്പോൾ ആ ഉപദേശം അനുഭവത്തിലെത്തി. ഇനി അവിടെ നിന്നിട്ടു പ്രയോജനമില്ലെന്നുതോന്നിയ അവർ തിരിച്ചു പുറപ്പെട്ടു. പദ്മപ്പൻ അവരെ തടഞ്ഞുനിർത്തി, തന്റെ ഭാവി പരിപാടികൾകൂടിപ്പറഞ്ഞ് അപവാദം ഒഴിവാക്കി. ''ഇതാ, ഇനിയൊരു കാര്യംകൂടി പറയാനുണ്ട്. നാളെ ലിങ്കപ്പഗൌഡർ ചിമണയുടെ വയൽ കൈവശപ്പെടുത്താൻ പോകയാണ്, അദ്ദേഹത്തിനു പിന്തുണയായി ഞാനും പോകും. അപ്പോൾ അതും എന്റെ ഗൂഢതന്ത്രമാണെന്നൊന്നും പറയരുത്. കൃഷിക്കാരെല്ലാം അധികാരിയെ പിന്തുണയ്ക്കുന്നതാണു നല്ലത്.

ഒന്നും പറയാതെ ആഗതൻ പിരിഞ്ഞു. പദ്മപ്പന്റെ ശിഷ്യവൃന്ദവും പിരിഞ്ഞു.

അന്നു രാത്രി ലിങ്കപ്പനുറക്കംവന്നില്ല. തന്റെ ജാതകഫലത്തെക്കുറിച്ച് അയാൾ സ്വയം വിസ്മിതനായി. അജറാണിയിലെ ഇടയച്ചേരിയിൽ വളർന്നുവന്ന അവന് ഇത്തരം സുഖം സ്വപ്നത്തിൽപോലും ഉണ്ടാവുക സാദ്ധ്യമായിരുന്നില്ല. എന്നാലിപ്പോൾ കല്പവൃക്ഷത്തിന്റെ തണലിൽ ഇരുന്നമട്ടാണ്. ബാഹ്യവൈഭവങ്ങൾ അയാൾക്കു തീരെ അപരിചിതമാണ്. പാരള്ളിയിലെ അധികാരിപ്പദവി അയാളുടെ സങ്കല്പമേഖലയിൽ ഒതുങ്ങാത്തതു

വലുതാണ്. ഗൌഡരാകാനുള്ള യോഗ്യത അയാൾക്കില്ലായിരുന്നു. അതു കൊണ്ടു ഭയപ്പെട്ടു. പദ്മപ്പന്റെ സൗഹൃദം അയാൾക്ക് ഉരുക്കുകവചമായി മാറി. പദ്മപ്പന്റെ അവിശ്രാന്തമായ പ്രയത്നം കാരണമായോ, ഭാഗ്യരേഖ തെളിഞ്ഞതുകൊണ്ടോ പാദള്ളിയിലെ അധികാരിപ്പട്ടം കിട്ടിക്കഴിഞ്ഞു. കൂടുതൽ ഉയരാനുള്ള കഴിവില്ലെങ്കിലും കിട്ടിയേടത്തോളം ലാഭമായെന്ന അലംഭാവം അയാളെ സംതൃപ്തനാക്കി.

ഇനി ചിമണി! പദ്മപ്പന്റെ സാന്നിധ്യത്തിൽ അവളെക്കുറിച്ചേറെ മനസ്സിലാക്കുവാൻ സാദ്ധ്യമല്ലായിരുന്നു. അവൾ വ്യഭിചാരിണിയാണെന്ന കെട്ടുകഥ അയാളുടെ കാമത്തെ ഉണർത്തിവിട്ടു. ഇന്നുകണ്ട അവളുടെ സൗന്ദര്യം അയാൾ അർഹിക്കുന്നതിലും കൂടുതലാണ്. പദ്മപ്പന്റെ തന്ത്രം അവളെ തന്നോടു ചേർത്തു കെട്ടിക്കഴിഞ്ഞു. അങ്ങോട്ട് ആവശ്യപ്പെടാതെ തന്നെ ഈ ഐശ്വര്യങ്ങളൊക്കെ തന്റേതാവുകയാണ്; അപ്പോൾ തന്റെ യോഗ്യത അസാമാന്യമായിരിക്കണം. അയാൾ സ്വയം ആശ്വസിച്ചു. വിശേഷിച്ച് ചിമണിയുടെ സുന്ദരാകാരം അഗ്നിജ്വാലപോലെ അയാളെ നീററിത്തുടങ്ങി. ആ ആഗ്രഹം അയാളുടെ അധമബോധത്തേയും കീഴടക്കി നൃത്തംതത്തി. ഇന്ന് പദ്മപ്പൻ നാലാളുകളുടെ മുമ്പിൽവെച്ചു പറഞ്ഞ വാർത്ത കഴിവതുംവേഗം സ്ഥിരീകരിക്കണമെന്ന് അയാളുറച്ചു.

എന്നാൽ ഈ ബാഹ്യാഡംബരങ്ങൾ അയാളുടെ വ്യക്തിത്വത്തിന് തലക്കനമേററി. അയാളുടെ മനസ്സ് ഈ ആഹ്ലാദത്തിന്നിടയിലും വെന്തുനീറി. എന്നാലാവേദനയുടെ ആഴം മനസ്സിലാക്കാൻ അയാൾ ഇനിയും വളരണം.

## 40

അടുത്ത ദിവസമാണ് നാഗരചതുർത്ഥി. ശ്രാവണമാസത്തിലെ വർണ്ണരഹിതമായ പ്രഭാതം. തലേന്നു രാത്രി മഴ പെയ്തിരുന്നതുകൊണ്ട് കുളിർകാററിപ്പോഴും വീശുന്നുണ്ട്. അരുണോദയസമയത്ത് പതിവിൻപടിയുള്ള ഉത്സാഹം കണ്ടില്ല. മൂടിക്കെട്ടിയ ആകാശം പരത്തിവിട്ട മുഷിച്ചിലാണ സർവ്വത്ര. കാർമേഘങ്ങൾ ആകാശമാകെ പരന്നുകഴിഞ്ഞു. പ്രഭാതം ഏകാന്തമായിരുന്നു കരയുന്നതുപോലെ തോന്നി.

കോഴി കൂവി. ആട്ടുകല്ലിന്റെ ശബ്ദത്തോടൊപ്പം ഗാനത്തിന്റെ നേരിയ സ്വരവും കേൾക്കാമായിരുന്നു. അന്ന് നാഗരചതുർത്ഥി. സ്ത്രീകൾക്ക് തിരക്കുപിടിച്ച ജോലികളുണ്ട്. ഭർത്തൃഗൃഹത്തിൽ അമ്മാത്തെ സ്മരണകൾ അയവിറക്കുന്ന ദിവസം. നാഗരചതുർത്ഥിയുടെ ആവേശം അന്തരീക്ഷത്തിലാകെ പടർന്നുപിടിച്ചിരിക്കുന്നു.

പഢമപ്പന്റെ മഠത്തിൽ ഇങ്ങനെയുള്ള നാതൊരുവിധ ആവേശത്തിനും സൗകര്യമില്ല. പുലരുംവരെ ഉറക്കമൊഴിഞ്ഞ ലിങ്കപ്പൻ എരിയുന്ന കണ്ണുകളോടെ പ്രഭാതദർശനം നടത്തി. നരച്ച പ്രകാശം മഠത്തിൽ സാവധാനം വന്നുകയറി. ചിമണിയുടെ സ്മരണ നെഞ്ചിൽ തീയിട്ടിരിക്കയാണ്. പഢമപ്പൻ എഴുന്നേററതേയുള്ളു. അദ്ദേഹം ഒരു മൂലയ്ക്കു കിടന്നുറങ്ങുന്ന കരിയപ്പനെ വിളിച്ചുണർത്തി. ''വലിയ കൃഷിപ്പണിക്കാരനാണത്രെ! വിതയ്ക്കാൻ പോകേണ്ട ദിവസം. എന്നിട്ടും നീ ഇനിയും ഉറങ്ങുകയാണോ? നിന്നോടെന്താ പറയേണ്ടതു്?'' അദ്ദേഹം അവനെ ചാടിച്ചു.

കരിയപ്പൻ കണ്ണുതുറന്നു; വീണ്ടും അടച്ചു. ഉറക്കെ കോട്ടുവായിട്ടു; പിന്നെ ഒന്നു മൂരി നിവർന്നെഴുന്നേററു. ''ഇന്നലത്തെ തീർഥം തണുപ്പനായിരുന്നു. അതുകൊണ്ടു തീരെ ഉറക്കം വന്നില്ല.'' അവൻ വിശദീകരണം നൽകാൻ ശ്രമിച്ചു.

''ഇരിക്കട്ടെ. വിതയ്ക്കാൻ ഇനി എപ്പോഴാ പോകുക? ഈ നേരമാവുമ്പോഴത്തേയ്ക്ക് കാളകളേയും തെളിച്ച് ഇറങ്ങേണ്ടതായിരുന്നു. നീ ഇവിടെ പായിൽ ചുരുണ്ടുകൂടിക്കിടക്കുകയാണ്.'' പഢമപ്പൻ വീണ്ടും പേടിപ്പിച്ചു. കള്ളക്കാരണങ്ങൾ പറയുന്നതിൽ കരിയപ്പനുസമനായി ആരുമില്ല. ''എജമാനേ, നമ്മുടെ സ്വന്തം നിലമായിരുന്നെങ്കിൽ പുറപ്പെടാമായിരുന്നു. ആരുടെയോ കണ്ടം വിതയ്ക്കാൻ ഇത്ര ധൃതിപ്പെടുന്നതെന്തിനു്? ആട്ടെ. ഇനിയിറങ്ങാം. നിങ്ങളും പുറപ്പെട്ടോളൂ. ഞാനിതാ ഇറങ്ങി.'' അവൻ ചിരിച്ചു സന്തോഷിപ്പിച്ചു.

''കണ്ടം വിതയ്ക്കാൻ ഞാനെന്തിനാ? ലിങ്കപ്പഗൌഡർ നിങ്ങളുടെകൂടെ വരും. അദ്ദേഹംതന്നെ മുമ്പിൽ നിൽക്കും. നിങ്ങളും പിന്നാലെപോയി വിതച്ചാൽ മതി.''

പഢമപ്പൻ ഉത്തരവാദിത്വത്തിൽനിന്നു് ഒഴിഞ്ഞുമാറുകയാണ്. ലിങ്കപ്പൻ സംശയിച്ചു. അതുകൊണ്ടായാരം എഴുന്നേററുവന്നു പറഞ്ഞു: ''സ്വാമികളേ, എനിക്കു തക്കാവിക്കടേത്തിന്റെ റിപ്പോർട്ടു തയ്യാറാക്കണം. വലിയ പണി. എനിക്കു് വരാനാവില്ല. കണ്ടം നിങ്ങളുംതന്നെ വിതയ്ക്കണം.''

''ശരി. അധികാരിപ്പട്ടം പുതുതായി കിട്ടിയതല്ലേ? നല്ല ആവേശത്തോടെ ജോലി ചെയ്യാതെ പററുമോ? നാം തന്നെചെന്നു് വയൽ സ്വാധീനപ്പെടുത്തി വന്നേക്കാം.'' പഢമപ്പൻ അയാളുടെ നിർദ്ദേശം അംഗീകരിച്ചു.

ലിങ്കപ്പഗൌഡർ വീണ്ടും കിടക്കയിൽചെന്നു മൂടിപ്പുതച്ചു കിടന്നു. തലയിൽ ചിമണി നിറഞ്ഞുനിൽക്കുന്നു. അവളെ എങ്ങനെ മെരുക്കി, ഇണക്കിയെടുക്കാം? അതായി ചിന്ത. അങ്ങനെ കിടന്നു മയങ്ങിപ്പോയി. കോൽക്കാരൻ മല്ലപ്പൻ വന്നു് വിളിച്ചപ്പോഴാണു ഉണർന്നതു്. പഢമപ്പൻ കളിയുടെ തിരക്കിലായിരുന്നു. ലിങ്കപ്പൻ തന്നെ എഴുന്നേററു വരേണ്ടിവന്നു.

''കലക്ടർസ്വാമി നാട്ടിലേയ്ക്കു പോകാൻ ഒരുങ്ങിനിൽക്കുന്നു. ഗ്രാന്റിനർഹതയുള്ളവരുടെ ഒരു പട്ടിക തയ്യാറാക്കിയിരിക്കുന്നുവത്രെ. അതു നിങ്ങളെ ഏൽപിക്കാനാണത്രെ. അതിനു നിങ്ങളോടു പോകാൻ പറഞ്ഞിരിക്കുന്നു.'' മല്ലപ്പൻ സംഗതി അറിയിച്ചു.

ഇപ്പോൾ വരാമെന്നു പറഞ്ഞു മല്ലപ്പനെ അയച്ചു. ലിങ്കപ്പഗൌഡർ പോകാനൊരുങ്ങി. എന്തിനാണു പോകുന്നതെന്ന് പദ്മപ്പനോടു പറഞ്ഞപ്പോൾ അദ്ദേഹം താക്കീതു നൽകി. ''നോക്കൂ, ആ ശ്യാമരായർ തയ്യാറാക്കിയ പട്ടികയിൽ എന്നോടു ചോദിക്കാതെ ഒപ്പിടരുത്. എന്നെക്കാണിക്കാതെ ഗ്രാന്റിനുള്ള പട്ടിക അയച്ചേക്കരുത്.''

''ഇതു പ്രത്യേകം പറയണോ?'' ലിങ്കപ്പൻ വിധേയത്വം പ്രകടിപ്പിച്ചിറങ്ങി. വഴിക്ക് അയാൾ ചിന്തയിലാണ്ടു. പദ്മപ്പസ്വാമി സകല കാര്യങ്ങളിലും കയ്യിടുന്നുണ്ടല്ലോ! എത്രനാൾ അയാളുടെ പാവയായിക്കഴിയണമോ എന്തോ? അധികാരിപ്പദവി കിട്ടുന്നതുവരെയും അദ്ദേഹം പറയുന്നതുപ്രകാരം അനുസരിച്ചു. അതു പോരേ? ഗൌഡരായതിനുശേഷവും അദ്ദേഹത്തെ അനുസരിക്കുകയോ? അയാൾക്കു ലജ്ജതോന്നി. ഇങ്ങനെ ചിന്തിച്ചുകൊണ്ട് അയാൾ ശ്യാമരായരുടെ വീട്ടിൽചെന്നു.

ശ്യാമരായർ വീടു പൂട്ടി പുറത്തിറങ്ങിയിരിക്കുമ്പോഴാണ്. ''പുറപ്പെട്ടോ'' എന്നു ചോദിച്ച് ലിങ്കപ്പൻ അദ്ദേഹത്തെ നമസ്കരിച്ചു. ''വന്നതു നന്നായി.'' ശ്യാമരായർ തന്റെ കീശയിൽനിന്നും ഒരു കടലാസെടുത്തു കൊടുത്തു: ''ഇത് ഗ്രാന്റു കിട്ടേണ്ടവരുടെ പട്ടികയാണ് ഞാൻ തയ്യാറാക്കിയത്. തക്കാവികടം വേണ്ടവരുടെ പട്ടികയാണു മറേറത്. ഇതിൽ ഒപ്പിട്ടയച്ചേക്കിൻ.'' അദ്ദേഹം ധൃതിയിലിറങ്ങി. എന്നാൽ ലിങ്കപ്പൻ അദ്ദേഹത്തെ തടഞ്ഞു: ''അല്ല, കഥ കഷ്ടം! എന്നെ കണ്ടിരുന്നില്ലെങ്കിൽ ഈ പട്ടിക നിങ്ങൾ ആരുടെ കയ്യിൽ കൊടുക്കുമായിരുന്നു?''

ശ്യാമരായരെ ആ ചോദ്യം കുലുക്കിയില്ല. ''അതിനെന്താ? തഹസിൽദാരുടെ അഡ്രസ്സെഴുതി തപാലിൽ ഇടുമായിരുന്നു.'' സ്വാഭാവികമായിപ്പറഞ്ഞ മറുപടി.

''എന്നുവെച്ചാൽ എന്റെ ഒപ്പില്ലാതെ തന്നെ പട്ടിക അയക്കാമെന്നോ?'' ലിങ്കപ്പൻ ചോദിച്ചു. ശ്യാമരായർ അയാളോടു വിശദീകരിച്ചു: ''ഗൌഡരേ, നിങ്ങൾ ഒപ്പിട്ടയക്കേണ്ട കടലാസു വേറെയുണ്ട്. എന്നാലിതു കലക്ടർക്കു ഒപ്പിട്ടയച്ചാലും മതി.''

''നിങ്ങൾ തയ്യാറാക്കിയ പട്ടിക ശരിയില്ലെങ്കിലോ?'' ലിങ്കപ്പൻ വിടാനുള്ള വട്ടമില്ല.

''അതിന്റെ ഉത്തരവാദിത്വം എനിക്കാണല്ലോ.''

''നല്ല കാര്യം! അപ്പോൾ എനിക്ക് ഉത്തരവാദിത്വമേ ഇല്ലെന്നോ! ഇതാ ഞാനിപ്പോൾതന്നെ പറഞ്ഞേക്കാം—എന്റെ ഒപ്പില്ലാതെ, എന്നെ കാണിക്കാതെ നിങ്ങൾ ഒന്നും ചെയ്യരുത്. ഇങ്ങനെ പറഞ്ഞുവെന്നുവെച്ച് ദേഷ്യപ്പെടാനും പാടില്ല.'' ലിങ്കപ്പന്റെ സ്വരം ആവേശപൂർണ്ണമായിരുന്നു; ഭീതിയും നിഴലിച്ചു.

ശ്യാമരായർക്ക് തമാശ തോന്നി. തന്റെ സർവ്വീസിനിടക്ക് എത്രയോ അധികാരികളെ കണ്ടിട്ടുണ്ട്. ഓരോരുത്തരും ഓരോ തരക്കാരാണ്. ലിങ്കപ്പനും

ഒരു പ്രത്യേക വ്യക്തി. പുതുതായി കൈവന്ന അധികാരം അയാളുടെ സ്വാഭാവികമായ വിനയം നശിപ്പിച്ചുകളഞ്ഞുവെന്നു മനസ്സിലാക്കാൻ വിഷമമില്ലായിരുന്നു. അഹങ്കാരത്തോടൊപ്പം അധികാരത്തിന്റെ ലഹരിയും തലയ്ക്കു പിടിച്ചിരിക്കയാണു്. അയാളുടെ ഹീനമായ വ്യക്തിത്വം അനുനിമിഷം പ്രകടമായിക്കൊണ്ടിരുന്നു. ശ്യാമരായർ അതൊന്നും കാര്യമാക്കാതെ നമസ്കാരം പറഞ്ഞു പുറപ്പെട്ടു! ''അതിനെന്തിനു ദേഷ്യപ്പെടണം? നിങ്ങൾ ഉത്തരവാദിത്വം ഏറ്റെടുക്കാമെന്നു പറയുമ്പോൾ അതിലെന്തു വിഷമിക്കാൻ? നിങ്ങൾ തന്നെ എല്ലാം നോക്കിക്കൊണ്ടാൽ മതി.''

ശിവയോഗിസ്വാമിയെ ശ്യാമരായരോടൊപ്പം ഇന്ദുപുരത്തേയ്ക്കയയ്ക്കാൻ തലേദിവസം തന്നെ ഗംഗാധരയ്യർ തീരുമാനിച്ചതാണു്. ഈ സംഗതി, തന്റെ കൂടെ മഠത്തിൽ ചെന്നിരുന്ന എല്ലാവരോടും അദ്ദേഹം പറഞ്ഞിരുന്നു. ബാലാചാര്യരുടെ ഉപദേശം അദ്ദേഹം മാനിച്ചിരുന്നതുകൊണ്ടാണു് ഈ ദൃഢനിശ്ചയം കൈക്കൊണ്ടതു്. എങ്കിലും തന്റെ ഒരേയൊരു മകനെ കണ്ണെത്താത്ത നാട്ടിലേയ്ക്കയയ്ക്കുന്നതു് അദ്ദേഹത്തിനു പ്രാണവേദനയുളവാക്കുന്ന കാര്യമായിരുന്നു. മഠത്തിനോടുള്ള ആദരാഭിമാനങ്ങൾ കാരണമല്ലെങ്കിൽ അദ്ദേഹം ഈ അഭിപ്രായം സമ്മതിച്ചുകൊടുക്കുമായിരുന്നോ എന്നു സംശയമാണു്.

ശിവയോഗിസ്വാമി നാടുവിട്ടു പോകയാണെന്ന വാർത്ത ഇതിനകംതന്നെ നാട്ടിലാകെ പരന്നിരിക്കുന്നു. ആളുകൾക്കു ശിവയോഗിയെക്കുറിച്ചു് അപാരമായ വിശ്വാസമാണു്. അദ്ദേഹത്തിന്റെ ദൈവീകശക്തി ആരും ചോദ്യം ചെയ്യാറില്ല. അദ്ദേഹത്തെ ധിക്കരിച്ച സന്ദർഭങ്ങൾ ഇല്ലെന്നില്ല. ഒരിക്കൽ ശിവയോഗി പതിവുഭിക്ഷയ്ക്കു പോയിരുന്നപ്പോൾ ബാളാരാമമാർവാഡി അദ്ദേഹത്തിന്റെ പൊക്കണസ്സഞ്ചി പിടിച്ചുപറിക്കയുണ്ടായി. മഠത്തിൽ പഡഭപ്പൻ തിരിച്ചുവന്നിരിക്കുന്നതുകൊണ്ടു്, മഠത്തിന്റെ പേരിൽ ശിവയോഗി ഭിക്ഷാടനം ചെയ്യുന്നതു ശരിയല്ലെന്നാണു് അയാളുടെ വാദം. ആളുകൾ ഇതറിഞ്ഞു. അവർ ക്ഷോഭിച്ചു. ചില തെറിച്ച പയ്യന്മാർ മാർവാഡിയുടെ കടയിൽചെന്നു് അയാളെ തെറിപറയുകയും ചെയ്തു.. നാട്ടിൽ ഇത്തരം സംഭവങ്ങൾക്കിടയാക്കുമെന്നതും ശിവയോഗിയെ പറഞ്ഞയക്കുന്നതിനു കാരണമായിരുന്നു. നാട്ടുകാർക്കെല്ലാം അറിയാവുന്ന വസ്തുതയാണിതു്. ശിവയോഗി നാട്ടിൽ നിന്നു പോകുന്നതു് പാളയ്യിയുടെ ദുഷ്കാലസൂചനയായി ചിലർ കണക്കാക്കി.

ശിവയോഗിയെ യാത്രയാക്കാൻ ആളുകൾ കൂട്ടംകൂട്ടമായി പോകുന്നതു് ലിങ്കപ്പന്റെ ശ്രദ്ധയിൽപ്പെട്ടു. ആ ആൾക്കൂട്ടത്തിൽനിന്നു് ഒരു അധികപ്രസംഗി തട്ടിവിട്ടു. ''നമ്മുടെ ഗൌഡർ വലിയ സ്വാമിയെ മാത്രമേ യാത്രയാക്കുകയുള്ളൂ. ചിന്നസ്വാമി അദ്ദേഹത്തിന്റെ ധർമ്മഗുരുവല്ലെന്നു തോന്നുന്നു.'' ലിങ്കപ്പനു കേൾക്കാൻ പാകത്തിൽ അടുത്തുനിൽക്കുന്നവരോടു് അർത്ഥംവെച്ചു പറഞ്ഞപ്പോൾ ലിങ്കപ്പൻ അസ്വസ്ഥനായി. ഗ്രാമാധികാരി ഈ പഡഭപ്പന്റെ വെറും വാലാണെന്നു നാട്ടുകാർ കരുതിയിരിക്കയാണോ? അയാൾ സംശയിച്ചു. അയാൾ സത്യത്തിൽ നാട്ടിൽ അപരിചിതനാണു്. ശിവയോഗിയെക്കുറിച്ചു്

ജനങ്ങൾക്ക് ഇത്രയേറെ സ്നേഹാദരങ്ങൾ ഉണ്ടായിരിക്കണമെങ്കിൽ, അദ്ദേഹത്തിനു മഹത്തായ സിദ്ധിവിശേഷങ്ങൾ ഉണ്ടായിരിക്കണം. അയാൾ കരുതി. എങ്കിൽപിന്നെ മഠത്തിലെ ഒരന്മയായിയാണെന്നു പ്രദർശിപ്പിക്കാൻ ലഭിച്ചിരിക്കുന്ന ഈ അസുലഭസന്ദർഭം കളഞ്ഞുകുളിക്കരുതെന്ന് അയാൾ നിശ്ചയിച്ചു. കൂടിയാൽ ഒരു നമസ്കാരം മാത്രമേ ചെലവുള്ളൂ. എന്നുറച്ച് അയാൾ നദീതീരത്തേയ്ക്കു പുറപ്പെട്ടു.

ശ്രാവണമാസത്തിലെ നദി. തീരങ്ങൾ കവിഞ്ഞൊഴുകുന്നു. ശ്യാമരായർ തോണിയിൽ ഇരുന്നുകഴിഞ്ഞു. തീരമാകെ ജനനിബിഡം. ശിവയോഗിയെ തുഴക്കാരായ അരയർ കാത്തിരിക്കുന്നു. അപ്പോഴാണ് ഗംഗാധരയ്യർ മകന്റെ കയ്യുംപിടിച്ച് അവിടെയെത്തിയത്. അദ്ദേഹത്തിന്റെ പിന്നിലും വലിയൊരാൾക്കൂട്ടമുണ്ടായിരുന്നു. കാവിവസ്ത്രംകൊണ്ടൊരങ്കി; തലയിൽ കാതുമൂടുന്ന തൊപ്പി; കാലിൽ കൊച്ചു മെതിയടി. ശിവയോഗി, ശ്രീപരമേശ്വരന്റെ ബാല്യകാലത്തെ ഓർമ്മിപ്പിച്ചു. ശുഭ്രമായ ഭസ്മം; തേജോഗോളങ്ങളാണെങ്കിലും ആർദ്രവും കുതൂഹലഭരിതവുമായ കണ്ണുകൾ; പ്രസന്നമായ പുഞ്ചിരി. സാത്വികതതന്നെ ഒരു ബാലകവേഷത്തിൽ ഇറങ്ങിയതാണെന്നു തോന്നിക്കുന്ന ദീപ്തമായ ആകാരം.

ആളുകൾ ഓരോരുത്തരായി വന്ന് സ്വാമിയുടെ പാദംതൊട്ടു നമസ്കരിച്ചുകൊണ്ടിരുന്നു. സ്ത്രീകൾ വിങ്ങിക്കരയുന്നു. മറ്റുള്ളവർ നിശ്ശബ്ദരാണ്. നദിയുടെ മറുകരയിലും വിസ്തൃതമായ ജലപ്പരപ്പിലും ശ്രാവണമേഘങ്ങൾ പരന്നുകിടന്നു. അന്തരീക്ഷം മൗനത്തിന്റെ ഭാരംപേറി. അതിനെ പരാജയപ്പെടുത്തുന്ന പ്രസന്നമായ മുഖഭാവത്തോടെ സ്വാമി, ഭക്തന്മാരുടെ നമസ്കാരം സ്വീകരിച്ചു. ലിങ്കപ്പഗൌഡർ, പിന്നിലാകേണ്ട കാര്യമില്ലെന്നുവെച്ച് മുന്നോട്ടുവന്നു. എന്നാൽ സ്വാമി, പാദംതൊട്ടു നമസ്കരിക്കുന്നതിനു സൗകര്യം നൽകാതെ നടന്നുകളഞ്ഞു. ലിങ്കപ്പന് ഇടിവെട്ടേറ്റതുപോലെയായി: ''സ്വാമികളേ, ഗൌഡർ നമസ്കരിക്കാൻ വന്നിരിക്കുന്നു!'' ഒരാൾ അറിയിച്ചു. ''അദ്ദേഹം വീഴേണ്ട പാദങ്ങൾ ഇവിടെയില്ല; മഠത്തിലാണ്.'' അതേ പ്രസന്നഭാവത്തിൽ പറഞ്ഞുകൊണ്ട് സ്വാമി തോണിയിൽ കയറി.

തോണി അന്തസ്സിൽ നദീജലം പിളർന്നുകൊണ്ടു മുന്നോട്ടു നീങ്ങി. തോണിയിൽ ജനങ്ങളെ അഭിമുഖീകരിച്ചുകൊണ്ട് ശിവയോഗി മന്ദസ്മേരവദനനായി നിന്നു. തീരത്തു നിന്നിരുന്നവർ കൈകൾ കൂപ്പി. തോണി കണ്ണിൽനിന്നു മറയുന്നതുവരെ, ശിവയോഗിയുടെ തേജോവിഗ്രഹം ഒരു മിന്നലൊളിപോലെ കാണുന്നതുവരെ ആളുകൾ കണ്ണിമയ്ക്കാതെ നോക്കിനിന്നു. പരമള്ളിയുടെ ഭാഗ്യം ഒഴുകിപ്പോകയാണെന്നുതോന്നി 'ചിലർക്ക്'. മറ്റു ചിലർ വികാരവിവശരായി കോന്തലകൊണ്ടു കണ്ണുതുടച്ചു. ''കലികാലം! എന്തു ചെയ്യാം? ഇങ്ങനെയുള്ള സ്വാമിയെ നാട്ടിൽ നിർത്താനുള്ള ഭാഗ്യവും നമ്മൾക്കില്ലാതെപോയി.''

ആളുകൾ ഓരോരുത്തരായി മടങ്ങി. ലിങ്കപ്പനും മടങ്ങി. എന്നാൽ അയാളുടെ മനസ്സ് ചിന്താഗ്രസ്തമായിരുന്നു. ചെറുപ്പം മുതൽക്കേ അവിവേകികളുടെ

കൂടെക്കഴിഞ്ഞിരുന്നതിനാൽ മതത്തെക്കുറിച്ചു ഭയം മാത്രമേ ഉണ്ടായിരുന്നുള്ളു. ഇപ്പോൾ ഈ പുതിയ നാട്ടിൽ, തന്റെ ജീവിതം സ്വതന്ത്രമായി വളരേണ്ട കാലഘട്ടത്തിൽ ഈ അത്യാഹിതം നടക്കരുതായിരുന്നു. ഇതൊരത്ഭുതം തന്നെ. ശങ്കരപ്പഗൌഡരുടെ സ്വത്തിനു താൻ പിന്തുടർച്ചാവകാശിയായതും മകളാണെന്നു കള്ളം പറഞ്ഞതും ചിമണയെ കൊതിച്ചതുമൊക്കെ പാപമാണെന്ന് അയാൾക്ക് അബോധമനസ്സിൽ തോന്നിത്തുടങ്ങി. ഇപ്പോൾ സ്വാമി തന്നെ തിരസ്കരിക്കാൻ കാരണം അതുതന്നെയായിരിക്കുമോ? അയാൾക്കതറിയാൻ ആഗ്രഹം തോന്നി.

''അദ്ദേഹത്തിൽ അത്ര വലിയ ഗുണം എന്താ ഉള്ളത്?'' അയാൾ ചിലരോടന്വേഷിച്ചു. അവർക്ക് പറയാനിഷ്ടമുള്ള വിഷയംതന്നെ. ശിവയോഗിയെ യാത്രയാക്കാൻവന്ന ഈ സംഭവം അവരുടെയൊക്കെ മതവികാരങ്ങളെ വിജൃംഭിപ്പിച്ചിരിക്കയായിരുന്നു. അതിലും വിശേഷിച്ച് ഒരന്യനാട്ടുകാരൻ ചോദിക്കുമ്പോൾ മിണ്ടാതിരിക്കാനൊക്കുമോ? ശിവയോഗിയുടെ മാഹാത്മ്യം നാട്ടിന്റെ അഭിമാനമാണ്. പാദള്ളിയിൽ ആരോടു ചോദിച്ചാലും അദ്ദേഹത്തെക്കുറിച്ച് കുറെയേറെ കഥകൾ കേൾക്കാം. ഇപ്പോഴും അതുതന്നെ സംഭവിച്ചു.

''അദ്ദേഹം ആരാണെന്നാ വിചാരം, ഏമാനേ? നമ്മുടെ പണ്ടത്തെ സദാശിവയോഗിയെന്ന സ്വാമികളെക്കുറിച്ചു കേട്ടിട്ടുണ്ടോ? അദ്ദേഹം അവതാരമെടുത്തു വന്നതാണീ സ്വാമി. പാദള്ളിവിട്ട് താനെങ്ങും പോവില്ലെന്ന് അദ്ദേഹം സമാധിയാകുന്നതിനുമുമ്പു പറഞ്ഞിരുന്നു. ''ഭയഭക്തിയോടെ ഒരാൾ പറഞ്ഞു. മറ്റുള്ളവരും ആവേശംകൊണ്ടു. ഓരോ ആളും ഓരോ കഥ പറഞ്ഞു. എല്ലാ കഥകളും ചേർത്തുവായിച്ചാൽ മഠത്തിലെ ഗുരുപീഠത്തിന്റെ ചരിത്രമായിത്തീരും. ലിങ്കപ്പൻ അത്ഭുതംകൂറി, വിടർന്ന കണ്ണുകളോടെ ശ്രവിച്ചു. അവർ പറഞ്ഞുകൊണ്ടിരുന്നു.

''പധപ്പനുമ്പ് ഗുരുപീഠത്തിലിരുന്ന സദാശിവയോഗികൾ സമാധിയാകുന്ന കാലത്ത് ഭക്തവൃന്ദം അലമുറയിട്ടു. അന്നേരം അദ്ദേഹം അരുളിച്ചെയ്തു. ''എന്തിനാ നിങ്ങൾ കരയുന്നത്? ഞാൻ ഈ ദേഹം ത്യജിച്ചാലും വീണ്ടും ജന്മമെടുത്ത് ഇവിടെത്തന്നെവന്നു നിങ്ങളെ സേവിക്കും. ഞാൻ വീണ്ടും അവതരിച്ചു വരുന്നതിന്റെ സൂചനയെന്തെന്നോ? മഠത്തിലെ പശു ഒരു മൂരിക്കുട്ടനെ പ്രസവിക്കും.'' ഭക്തന്മാർ ഈ വാക്ക് ഓർമ്മിച്ചു. ശിവയോഗി ഭൂജാതനായ കാലത്ത് മഠത്തിലെ പശു മൂരിക്കുട്ടനെ പ്രസവിക്കുകയുണ്ടായി. എന്നാൽ ജനിച്ച ഉടനെ കുട്ടൻ മരിക്കുകയും ചെയ്തു. അതേസമയം ശിവയോഗിയുടെ മാതാവും അന്തരിച്ചു. പാലില്ലാതെ കുഞ്ഞു കരഞ്ഞപ്പോൾ ഗംഗാധരയ്യർ കണ്ടുനിൽക്കാനാവാതെ കുഞ്ഞിനെ പശുവിന്റെ മുല കുടിപ്പിച്ചു. അകിടു നിറഞ്ഞ പശു വിഷമിക്കയായിരുന്നു. കുഞ്ഞിനെ കണ്ടയുടനെ പശു അതിന്റെ തലയിൽ നക്കിത്തുടച്ചു. കുഞ്ഞ് കരച്ചിൽ നിർത്തി, പശുവിന്റെ മുലകുടിച്ചു കളിച്ചുതുടങ്ങി.

ലിങ്കപ്പനു് ശിവയോഗിയുടെ മാഹാത്മ്യത്തെക്കുറിച്ചുറപ്പായി. ഈ കഥ അയാളുടെ ഹൃദയത്തിൽ മായാത്ത മുദ്ര പതിപ്പിച്ചു. ''അതു മാത്രമല്ല! ഇനിയും ഉണ്ടു്. സ്വാമിയുടെ പ്രഭാവം എത്രമാത്രമാണെന്നു പറയുവാൻ പ്രയാസമാണു്.'' മറെറാരാൾ വേറൊരു കഥ നെയ്തുതുടങ്ങി. ലിങ്കപ്പൻ അതും ശ്രദ്ധിച്ചു.

ശിവയോഗി സംസാരിക്കാൻ തുടങ്ങിയ കാലംതൊട്ടു് അദ്ദേഹത്തിനു പ്രവചനശക്തിയുണ്ടായിരുന്നു. അദ്ദേഹം പറഞ്ഞ വാക്കുകൾ സകലതും സമാധിയായ സ്വാമികൾ പറഞ്ഞവതന്നെ! പുണ്യം ആനുവംശികമായി ഇറങ്ങിവന്നതുപോലിരുന്നു. അദ്ദേഹം അരുളിച്ചെയ്ത തിരുവായ്മൊഴികൾക്കു് അർത്ഥകല്പനചെയ്യാൻ വലിയ വിദ്വാന്മാർപോലും വിഷമിച്ചു. ഗംഗാധരയ്യർ ഭാഗ്യത്തിന്റെ ഈ വിത്തിനെ ശ്രദ്ധയോടുകൂടി കാത്തുപോന്നു.

ഒരു തവണ ഇങ്ങനെയൊരു സംഭവം നടന്നു. ശിവപ്പഗൌഡർ അന്തരിക്കുന്നതിനു ചില ദിവസങ്ങൾക്കുമുമ്പായിരുന്നു അതു്. കോളറ നാട്ടിൽ പരക്കുന്ന കാലം. പുലയച്ചേരിയിൽ ബാല്യർ മാത്രമേ മരിച്ചിരുന്നുള്ളു. ശിവയോഗി മുററത്തു കളിക്കുകയായിരുന്നു. പൊടുന്നനെ എന്തോ ഓർത്തിട്ടെന്നപോലെ അദ്ദേഹം പറഞ്ഞു: ''വളർന്നതു നശിക്കും; നശിച്ചതു വളരും; ബാക്കിയുള്ളതു തോട്ടിൽ ഒഴുകിപ്പോകും.'' ഒരു ബന്ധവുമില്ലാത്ത ഈ വാക്കുകൾകേട്ടു് അവിടെയുണ്ടായിരുന്നവർ അത്ഭുതപ്പെട്ടു. ഗംഗാധരയ്യർക്കും അതിന്റെ അർത്ഥം മനസ്സിലായില്ല. എങ്കിലും ജനങ്ങളുടെ മനസ്സിൽ ആ വാക്കുകൾ ആഘാതമേല്പിച്ചു. ഇന്ദ്രജാലംകൊണ്ടെന്നപോലെ കേട്ടവരെല്ലാം ആ വാക്കുകളുടെ മായയിലകപ്പെട്ടു.

അപ്പോൾ ആരോ ചെന്നു ബാലാചാര്യരോടു ഈ വാക്കുകളുടെ അർത്ഥം എന്തായിരിക്കുമെന്നു് അന്വേഷിച്ചു. ആചാര്യരും ഏറെനേരം തല പുണ്ണാക്കി. അദ്ദേഹം സദാശിവയോഗികളുടെ കൂട്ടുകാരനായിരുന്നു. അദ്ദേഹം ഓർമ്മിച്ചുകൊണ്ടു പറഞ്ഞു: ''ശരി. ഓർമ്മയായി! പെരിയ സ്വാമികൾ പറഞ്ഞ വാചകമാണിതു്. അന്നു മഠത്തിൽ പുരാണപാരായണം അവസാനിച്ച ദിവസമായിരുന്നു. ആ സമയം കണ്ണടച്ചിരുന്ന സ്വാമികൾ പെട്ടെന്നു് ഈ വാചകം പറയുകയുണ്ടായി. നാട്ടിൽ വലിയവർ പോകും; കളവും വഞ്ചനയുംകൊണ്ടു് നടന്നവർ വമ്പന്മാരായി വിലസും. അവരുടെ തെമ്മാടിത്തങ്ങൾക്കിരയായ ഗ്രാമം കുളംകോരും. അതാണിതിന്റെ അർത്ഥമെന്നു് അദ്ദേഹം പറയുകയുണ്ടായി. അക്കാലത്താണു് ജാഗീർദാർ റാണോജിറാവു കുതിരപ്പുറത്തുനിന്നു വീണു മരിച്ചതു്! ഇനിയിവിടെ എന്തു നടക്കുമെന്നു കണ്ടറിയണം!'' ഇതു കഴിഞ്ഞു് അഞ്ചാറുദിവസങ്ങളിൽ ശങ്കരപ്പഗൌഡർ കോളറയിൽ മരിച്ചു. ആ ഒരു വാചകം റാണോജിറാവുവിന്റെയും ശങ്കരപ്പഗൌഡരുടേയും മരണത്തെ സംബന്ധിച്ച വിധിയുടെ സൂത്രവാക്യമായിരുന്നു.

''ഏമാനേ, അദ്ദേഹത്തെ ആളുകൾ ദൈവത്തെപ്പോലെ കരുതുന്നതു വെറുതേയല്ല. ഏതെങ്കിലും വീട്ടിൽ ഊണിനു ചെന്നാൽ, ആ വീട്ടിൽ പിന്നെ ആഹാ

രത്തെക്കുറിച്ചു ചിന്തിക്കേണ്ടിവരില്ല.'' മറ്റൊരാളം അദ്ദേഹത്തിന്റെ മാഹാത്മ്യം വർണ്ണിച്ചു. അദ്ദേഹം ക്ഷണിച്ച വീട്ടിൽ പോകാറു പതിവില്ല. 'കാശു തരൂ' എന്നുപറഞ്ഞ് അദ്ദേഹം കൈനീട്ടുമ്പോൾ കൊടുത്താൽ കൊടുത്തയാളുടെ കൈ കാശിന്റെ അക്ഷയപാത്രമായിത്തീരുമെന്നു ആളുകൾ വിശ്വസിച്ചു. 'ഇല്ല' എന്നു പറഞ്ഞാലോ? അവരുടെ വീട്ടിൽ എല്ലാം ഇല്ലാതാവും. ബാപ്പുസാഹേബിനോടുതന്നെ ഒരു തവണ കാശു ചോദിച്ചിരുന്നു. അയാൾ കൊടുത്തില്ല. നാനാ മരിച്ചതു മുതൽ വെള്ളം ഒഴുകുന്നതുപോലെ അയാളുടെ കയ്യിൽനിന്നും രൂപ ഒഴുകിത്തുടങ്ങി. അവസാനം ഉടുമുണ്ടോടെ അയാൾ നാടു വിട്ടപ്പോൾ വഴിച്ചെലവിനു നാലണ ഉണ്ടായിരുന്നില്ല. ഒരൊറ്റ പ്രവർത്തനം കൊണ്ടുതന്നെ ഒരാളുടെ വിധി എന്തായിരിക്കുമെന്നു പറയാൻ അദ്ദേഹത്തിനു സാധിക്കുമായിരുന്നു.

''നമ്മുടെ ഗുരുസ്വാമിയുടെ മഹിമ അപാരമാണ്! എന്നാലിപ്പോൾ മൂന്നു ദിവസമായിക്കാണും, ദേഹമാകെ ചുട്ടുതൊന്നുന്നുവെന്നു പറയുന്നു!'' ശിവയോഗികളുടെ ഒരു ഉത്തമശിഷ്യൻ അദ്ദേഹം നാടുവിടുന്നതിനുണ്ടായ കാരണവും വ്യക്തമാക്കി. ശിവയോഗി മൂന്നുദിവസമായി ദേഹം ചുടുന്നു എന്നു പറഞ്ഞതു നേരാണ്! കാരണം ആർക്കും അറിഞ്ഞുകൂടാ. മഠത്തിൽ ചിമണ കാലുകുത്തിയതു മുതൽക്കാണ് ഈ സ്ഥിതിവിശേഷമുണ്ടായത്. അതുകൊണ്ടാണ് എല്ലാവരും ഒത്തുചേർന്നു പഡപ്പനെ കണ്ടു ചിമണയെ മാറ്റിപ്പാർപ്പിക്കാൻ പറഞ്ഞത്. അതു ഫലിച്ചതുമില്ല. ശിവയോഗി നാടുവിട്ടുപോകുമെന്നു ശാഠ്യം പിടിച്ചു. ''എത്രതന്നെ പറഞ്ഞിട്ടും പഡപ്പൻ കേട്ടില്ല. കൂടാതെ നിങ്ങളും അതിനെതിരായിരുന്നല്ലോ! ചിന്നസ്വാമി ശാഠ്യം പിടിച്ചതുകൊണ്ടാണ് ഇപ്പോൾ യാത്രയാക്കേണ്ടിവന്നത്.'' കൂട്ടത്തിൽ മുതിർന്ന ഒരാൾ ആ വിഷയത്തെക്കുറിച്ച് അവസാന വാക്കുപറഞ്ഞു നിർത്തി.

ഇതു് ആളുകൾ പറഞ്ഞ കഥ. അളവറ്റ ഭക്തിയും വിശ്വാസവും. അവർ ഈ കഥകൾ പൂർണ്ണമായും വിശ്വസിച്ചുകൊണ്ടാണു വിവരിച്ചതു്. ആയിരത്തിൽപരം സംവത്സരങ്ങളായി നടന്നുവന്ന പാരമ്പര്യം അവരിൽ ചെലുത്തിയ സ്വാധീനം തലമുറകളിലൂടെ പകർന്നുവന്നതാണ്. ആരും അതിന്റെ സത്യാസത്യങ്ങളെക്കുറിച്ചു പരീക്ഷിക്കാൻ തയ്യാറായിരുന്നില്ല. അതിന്റെ ആവശ്യവും ഉണ്ടായിരുന്നില്ല. അവരുടെ ദാർശനികമായ ദാഹം മാറ്റാൻ അത്രയും വെള്ളം മതിയായിരുന്നു. സദാശിവയോഗിയെ കണ്ടവരും അദ്ദേഹത്തിന്റെ മാഹാത്മ്യം നേരിട്ടു മനസ്സിലാക്കിയവരും പാദള്ളിയിൽ ഇന്നുമുണ്ട്. താൻ വീണ്ടും വീണ്ടും അവതാരമെടുത്തുവരുമെന്ന് അദ്ദേഹംതന്നെ പറഞ്ഞാൽ അതു വിശ്വസിക്കാതിരിക്കുന്നതെങ്ങിനെ? സദാശിവയോഗിയുടെ സ്വഭാവം തുടച്ചുവെച്ച കണ്ണാടിപോലെ ശുഭ്രമായിരുന്നു. അദ്ദേഹത്തിന്റെ ആദ്ധ്യാത്മികശക്തി നിഗൂഢമായിരുന്നു. നിഗൂഢമല്ലാത്ത ആദ്ധ്യാത്മികതയുണ്ടോ? അദ്ദേഹത്തിന്റെ അവതാരമായ ശിവയോഗികളെക്കുറിച്ചും ജനങ്ങൾക്ക് അതേ ഭയഭക്തിയുണ്ടായിരുന്നു. ഇപ്പോൾ അദ്ദേഹം നാട്ടിൽനിന്നുപോയതാകട്ടെ, അശുഭസൂച

നയാണെന്നും അവർ വിശ്വസിച്ചു. അതു ഭക്തന്മാരുടെ ഹൃദയത്തിൽ കുറി വെല്ലിച്ചു.

ആളുകൾ കഥ പറഞ്ഞവസാനിപ്പിച്ചു. തോണി ജലപ്പരപ്പിലെങ്ങോ മറഞ്ഞിരുന്നു. അക്കരയിലെത്തിയ ശ്യാമരായർ, ശിവയോഗിയെ വണ്ടിയിലിരുത്തി പൊയ്ക്കഴിഞ്ഞിരുന്നു. ആളുകൾ അതു നോക്കിനിന്നശേഷം മടങ്ങി. ശിവയോഗി നാടുവിട്ടുപോയെങ്കിലും അദ്ദേഹത്തിന്റെ സ്വാധീനശക്തി വായുവിനെപ്പോലെ നാടാകെപ്പരന്നു. ശ്രാവണമാസത്തിലെ മൂടിക്കെട്ടിയ അന്തരീക്ഷം അതിനനുകൂലമായിരുന്നു.

ലിങ്കപ്പഗൌഡർ മൂടിക്കെട്ടിയ മനസ്സുമായാണു തിരിച്ചുവന്നതു്! കേട്ട കഥകൾ അയാളിൽ അവ്യക്തമായ പല ചിന്തകളും ഉണർത്തിവിട്ടിരുന്നു. തന്റെ ഭാഗ്യം തെളിയേണ്ടകാലം. പാദള്ളിയിൽ അധികാരിയായി വിലസേണ്ട ആൾ. ചിമണയെപ്പോലൊരു സുന്ദരി ഭാര്യയായിരിക്കണം. ഇത്രയും നാൾ അജ്ഞാതവാസത്തിലായിരുന്ന താൻ, ഇപ്പോൾ വലിയൊരാളായി, പ്രമുഖ വ്യക്തിയായി നടക്കണം. അത്തരം കാലഘട്ടത്തിൽ ഗുരുകാരണവന്മാരുടെ ആശിസ്സുകളുണ്ടെങ്കിൽ നല്ലതാണ്. അതുകൊണ്ടാണ് സ്വാമികളെ നമസ്കരിച്ചേക്കാമെന്നുവെച്ച് അങ്ങോട്ടുപോയതു്. എന്നാൽ തനിക്കു കിട്ടിയതോ? ''അയാൾ നമസ്കരിക്കേണ്ട പാദങ്ങൾ ഇവിടെയല്ല; മഠത്തിലാണ്!'' സ്വാമികൾ അരുളിച്ചെയ്തു. അദ്ദേഹത്തിന്റെ വാക്കുകൾക്ക് മന്ത്രശക്തിയുണ്ടെന്ന് അനേകം ആളുകൾ ഇതിനകം പറഞ്ഞിരിക്കുന്നു. അതിന് അനേകം തെളിവുകളും ഹാജരാക്കിയിരിക്കുന്നു.

ലിങ്കപ്പനു് ഒന്നും മനസ്സിലായില്ല. ആകെ കുഴപ്പമാണ്. താൻ വീഴേണ്ട പാദങ്ങൾ മഠത്തിലുണ്ടെന്നു പറഞ്ഞതിന്റെ അർത്ഥമെന്താണ്? പഡമപ്പന്റെ പാദങ്ങളോ, ചിമണയുടെ പാദങ്ങളോ? ഇത്രയുംനാൾ പഡമപ്പന്റെ പാദങ്ങളിൽ വീണു കഴിഞ്ഞില്ലേ? ഇനി ഒരുപക്ഷേ ചിമണയുടെ പാദങ്ങൾതന്നെയായിരിക്കാം തനിക്കു ഗതി. അപ്പോൾ അതും ആശീർവ്വാദമായിരിക്കുമോ? ലിങ്കപ്പൻ തന്റെ അജ്ഞാനത്തിനു് ആഗ്രഹത്തിന്റെ ജീവൻ നൽകി.

മനസ്സ് ചിന്തകളിൽ വ്യാപൃതമായിരിക്കെത്തന്നെ ലിങ്കപ്പൻ മഠത്തിലെത്തി. പുലർന്നു നാലുമണിക്കൂർ കഴിഞ്ഞിരിക്കും. പഡമപ്പൻ നാനായുടെ കണ്ണും സ്വാധീനപ്പെടുത്താൻ തന്റെ അനുചരരോടൊപ്പം പുറപ്പെടാനുള്ള ഒരുക്കത്തിലാണു്. കൊമ്പു വിളിക്കാരൻ ശിങ്കൻ സ്വയം സേവകനായി, കൊമ്പും ചുമലിൽവെച്ചു മഠത്തിനു മുമ്പിലിരുന്നിരുന്നു.

ചിങ്കപ്പൻ മഠത്തിലെത്തി. എല്ലാവരും എഴുന്നേററു നമസ്കരിച്ചു. പഡമപ്പൻ അയാളെ അടുത്തു വിളിച്ചിരുത്തി. പിന്നീടു നടന്ന ചർച്ച പ്രാധാന്യമേറിയതായിരുന്നു. ഗൌഡരുടെ പത്തായങ്ങൾ തല്ലിപ്പൊളിച്ച് ചോളം വിതരണംചെയ്യാനുള്ള പദ്ധതി ആവിഷ്കരിക്കുകയായിരുന്നു ഉദ്ദേശം.

ചിങ്കപ്പൻ ആദ്യം തന്റെ അഭിപ്രായം വ്യക്തമാക്കി. ഗൌഡരുടെ പത്തായങ്ങൾ പട്ടാപ്പകൽ പൊളിച്ചാൽ 'പോലീസ്'—പട്ടേൽ, ആയ താൻതന്നെ അതിനെക്കുറിച്ചു സർക്കാരിലേയ്ക്കു് റിപ്പോർട്ടു് അയയ്ക്കേണ്ടിവരും. പോലീസു വരും; കുററവാളികളെ പിടിയ്ക്കാൻ താൻതന്നെ സഹായിക്കേണ്ടതായും വരും. എന്തായാലും താൻ തന്നെ ഈ കുടുക്കിൽ പെടരുതു്. എളുപ്പത്തിൽ എല്ലാവർക്കും ചോളം കിട്ടുകയുംവേണം. അത്തരമൊരുപായം കണ്ടുപിടിക്കണമെന്നു ചിങ്കപ്പൻ അഭിപ്രായപ്പെട്ടു.

പഡമപ്പൻ പരിപാടിയിട്ടു. മൊത്തം ആറു പത്തായങ്ങളാണു ഗൌഡർക്കുള്ളതു്. അവയിൽ മൂന്നെണ്ണം ഗൌഡർ ജീവിച്ചിരിക്കെത്തന്നെ കാലിയാക്കി, നാട്ടുകാർക്കു ചോളം വിതരണംചെയ്ത സംഗതി എല്ലാവർക്കുമറിവുള്ളതാണു്. ബാക്കിയുള്ള മൂന്നു പത്തായങ്ങളിൽ ചോളമുണ്ടെന്ന കാര്യം ഗൌഡത്തിക്കും ചില ജോലിക്കാർക്കും മാത്രമേ അറിയാവൂ. രാത്രി ഈ ചോളം കൊള്ളയടിച്ചാൽ, ഗൌഡത്തിക്കു കേസു കൊടുക്കാൻ തന്നെ പ്രയാസമായിത്തീരും. ഇനി കേസു കൊടുത്താൽപോലും ഇന്നയാളാണു കൊള്ളയടിച്ചതെന്നു സാക്ഷി പറയാൻ ആളെ കിട്ടാൻ പ്രയാസം നേരിടും. അഥവാ സാക്ഷിയും തെളിവും ഉണ്ടാക്കി കേസു നടത്തിയാൽ, തനിക്കവകാശപ്പെട്ട ചോളം താൻ പാവങ്ങൾക്കു വിതരണം ചെയ്തതാണെന്നു ചിങ്കപ്പഗൌഡർ പറയണം. പോലീസിനു കൈമടക്കു നൽകാൻ ഒരു ഏജന്റിനേയും ഏർപ്പാടുചെയ്യണം. എട്ടുപത്തു ചാക്കു ചോളം ബാളാരാമന്റെ പീടികയിലെത്തിക്കണം. എന്നാൽ പോലീസു വരുമ്പോൾ അവരുടെ കയ്യിൽനിന്നു രക്ഷപ്പെടാൻവേണ്ട കാശു് അവൻ ചെലവുചെയ്യും. പഡമപ്പൻ വല വളരെ വിസ്താരത്തിൽ വീശിക്കഴിഞ്ഞിരുന്നു. അന്നു രാത്രിതന്നെ കൊള്ള നടക്കണമെന്നു നിശ്ചയിച്ച് പുലയൻ അയ്യനെ ചട്ടംകെട്ടിക്കഴിഞ്ഞിരുന്നു.

ചിങ്കപ്പനും ഈ പദ്ധതി സ്വീകാര്യമായിരുന്നു. ക്ഷാമകാലം. പട്ടിണി കിടക്കുന്ന പാവങ്ങൾ സംഘടിച്ച് പത്തായം കൊള്ളയിട്ടതാണെന്നു റിപ്പോർട്ടു ചെയ്താൽ അധികാരിയുടെ ഉത്തരവാദിത്വം തീർന്നു. കുററവാളികൾ ശിക്ഷയിൽനിന്നു രക്ഷപെടാനും ഇതു നല്ല ഉപായമായിരിക്കും.

പുലയൻ അയ്യനുമാത്രം ഈ അഭിപ്രായം സമ്മതമായിരുന്നില്ല. ''അല്ല ഏമാനേ, കള്ളന്മാരെപ്പോലെ രാത്രി പത്തായം പൊളിച്ച് നാളെ ജയിലിൽ പോകാമെന്നോ? അതു നന്നല്ല. പകൽസമയത്തു് കൊമ്പു വിളിച്ച് പത്തായം പൊളിക്കണം. ചോളം എടുത്തുകൊണ്ടു പോകണം. അതായിരിക്കും ഉത്തമം.''

''പത്തായം തുറന്ന് നിങ്ങൾക്കു ചോളം കിട്ടണമെന്നല്ലേയുള്ളൂ? രാത്രിയോ, പകലോ, നിങ്ങൾക്കെന്താ?'' പഡപ്പൻ അവനെ നിശ്ശബ്ദനാക്കാൻ ശ്രമിച്ചു. എന്നാൽ ഭദ്രൻ തന്റെ വാശി വിട്ടില്ല. അവൻ മറ്റൊരു കാരണം കൂടി മുന്നോട്ടുവെച്ചു. ''ഞങ്ങളുടെ ആളുകൾക്ക് ഒരു തുണ്ടു റൊട്ടിപോലും കിട്ടിയിട്ടില്ല. വീടുകളിൽ ഒരുപിടി ചോളമില്ല. ഇന്നുതന്നെ പത്തായം തുറന്നു ചോളം തന്നാൽ ഞങ്ങൾ ഉത്സവമാക്കിക്കളയാം.'' അവൻ അഭിപ്രായപ്പെട്ടു.

''ബാളാരാമനോട് നിങ്ങളുടെ ആൾക്കാർക്കെല്ലാം ശർക്കര, പരിപ്പ് ഗോതമ്പ് തുടങ്ങിയ സാധനങ്ങൾ തരാൻ പറഞ്ഞിട്ടുണ്ട്. നിങ്ങൾ അവന്റെ പീടികയിൽചെന്നു സാധനങ്ങൾ വാങ്ങി വീട്ടിൽകൊണ്ടുവെച്ച് തിരിച്ചുവരൂ. ഇന്നു രാത്രി പത്തായം തുറന്നശേഷം, അവന്റെ കണക്കു ചോദിച്ച് അതിനു വേണ്ടത്ര ചാക്കു ചോളം അവന്റെ പീടികയിൽ എത്തിച്ചാൽ തീർന്നില്ലേ?'' പഡപ്പന്റെ വാദംതന്നെ ജയിച്ചു. അതു് അന്തിമതീരുമാനമായിരുന്നു.

ബാളാരാമന്റെ പീടിക വളയപ്പെട്ടു. ആളൊന്നുക്ക് കാൽതുലാം ശർക്കര, പരിപ്പ്, ഗോതമ്പ് എന്നിവ ബാളാരാമൻ കൊടുത്തു. പീടിക കാലിയായാലും ഗ്രാമാധികാരിയുടെ സ്നേഹം ഉറപ്പായല്ലോ എന്നയാൾ സമാശ്വസിച്ചു.

നേരം ഉച്ചയായി. കഠിനമായ വെയിലില്ല. എങ്കിലും അന്തരീക്ഷം മേഘാവൃതമായതിനാൽ ഭയങ്കരമായ ചൂട് അനുഭവപ്പെട്ടു. പഡപ്പൻ അനുചരരോടൊപ്പം ജൈത്രയാത്ര ആരംഭിച്ചു. ഇപ്പോഴത്തെ അവരുടെ ലക്ഷ്യം നാനായുടെ കണ്ടമായിരുന്നു. മഹാദ്വാരത്തിനടുത്തെത്തിയപ്പോൾ കരിയപ്പൻ വിളിച്ചുപറഞ്ഞു: ''ഗുരുസ്വാമികളേ, ലക്ഷ്മണന്റെ വീട്ടിനു മുമ്പിൽ ചെന്നു നിന്നു കൊമ്പു വിളിച്ച് അവനെ വയലിലേക്കു ക്ഷണിക്കട്ടെ?'' മിണ്ടാതെ വയലിൽ ചെല്ലുന്നതു കക്കുന്നതുപോലെയാണെന്നാണ് അവരുടെയൊക്കെ അഭിപ്രായം

അതുകേട്ട ഇടയൻ മൂപ്പൻ മായപ്പൻ പറഞ്ഞു ''എടോ, പിരാന്താ, അയാൾ വീടു പൂട്ടിയിരിക്കയാണ്. രാവിലെ മഠത്തിനടുത്ത് ആളുകൾ കൂടിയതുകണ്ടയുടൻ ദാസഗ്രാമത്തിലെ ബന്ധുവീട്ടിലേയ്ക്കോടിപ്പോയിരിക്കയാണ്. അയാൾ ഇത്തരം കാര്യങ്ങളിൽ തലയിടുമോ? നിനക്കറിയാമല്ലോ?''

''അറിയില്ലെങ്കിലെന്താ? തെളിച്ചുവന്ന് വയൽ സ്വാധീനപ്പെടുത്തിയെന്ന് നാളെ കുഴപ്പമുണ്ടാക്കരുത്. കൊമ്പു വിളിച്ച്, അയാളെ വരുത്തി സ്വാധീനപ്പെടുത്തുകയാണു നമ്മുടെ ധർമ്മം. നാം ചെയ്യേണ്ടതു ചെയ്യണമല്ലോ?'' കരിയൻ വാദം പിടിച്ചു. അവൻ കൊമ്പുകുഴൽക്കാരൻ ശിങ്കനോടു കൊമ്പു വിളിക്കാൻ പറഞ്ഞു. മഹാദ്വാരത്തിനു മുമ്പിൽ ശിങ്കൻ അന്തസ്സിൽ നിന്നു; പത്തുദിക്കും മുഴങ്ങുമാറ് കൊമ്പു വിളിച്ചു. മദ്ധ്യാഹ്നനിശ്ശബ്ദതയെ ഭേദിച്ചുകൊണ്ട് ആ ശബ്ദം പ്രതിദ്ധ്വനിച്ചു. ആൾക്കൂട്ടം ലക്ഷ്മണന്റെ ഭവനത്തിനു മുമ്പിൽ തിങ്ങിക്കൂടി. ''വയൽ രക്ഷിക്കാനാളുണ്ടെങ്കിൽ മുന്നോട്ടുവരട്ടെ!'' അവർ പാളയിയെ ആകെ വെല്ലുവിളിച്ചു. അവരുടെ ആർപ്പുവിളി കൊമ്പിന്റെ

ശബ്ദത്തേക്കാളും ഉച്ചത്തിൽ മുഴങ്ങി. ചെവിയടപ്പിക്കുന്ന ആരവം. കൊമ്പുവിളികളും ആർപ്പുവിളികളും മറുപടിയുണ്ടായില്ല. അവർ നേരെ വയലിലേയ്ക്കു നടന്നു.

ശ്യാമരായർ ഗ്രാമത്തിനുള്ള പട്ടികയും തരാവികാടന്റെ കടലാസുകളും മുമ്പുതന്നെ ശരിപ്പെടുത്തിവെച്ചിരുന്നതുകൊണ്ട് ലിങ്കപ്പഗൗഡയ്ക്ക് വിഷമമില്ലായിരുന്നു. പഡ്ഡപ്പൻ തന്റെ അനുചരരോടൊപ്പം ഗ്രാമത്തിനു പുറത്തുപോകുന്നതുവരെയും അയാളും അവരോടൊപ്പം നടന്നു. മുന്നിൽ നടക്കാൻ ഇഷ്ടപ്പെട്ടില്ല. ''അപ്പോൾ, നിങ്ങൾ വളരെ കരുതലോടെ പോയിവരൂ. നിങ്ങൾ മടങ്ങുന്നതിനകം ഞാൻ എന്റെ ജോലിയും തീർത്തേക്കാം.'' അയാൾ തങ്ങളുടെകൂടെ വരണമെന്ന് പഡ്ഡപ്പൻ നിർബ്ബന്ധിച്ചില്ല. ലിങ്കപ്പഗൗഡർ മഠത്തിലേയ്ക്കു തിരിച്ചു.

ലിങ്കപ്പന്റെ മനസ്സ് അനേകം വികാരങ്ങളുടെ വെടിമരുന്നറയായിമാറി. ചിമണയെക്കുറിച്ചോർക്കുമ്പോഴൊക്കെ അയാളുടെ ശരീരത്തിൽ വിദ്യുത്സഞ്ചാരം ഉണ്ടാകും. ഇപ്പോൾ ചിമണ മഠത്തിൽ ഒറ്റയ്ക്കാണ്. ആ സ്മരണ ലിങ്കപ്പന്റെ മനസ്സിൽ പൊന്തിവന്നുകഴിഞ്ഞു. ധൃതിയായി; അതിനൊപ്പം നടത്തം സാവധാനത്തിലുമായി. മഠത്തിലെത്തുന്നതുവരെയെങ്കിലും ആ ചിന്തയിൽനിന്നു രക്ഷപ്പെടാൻ ശ്രമിച്ചു; പക്ഷേ, പരാജയപ്പെട്ടു. ചുറ്റുപാടും ഒന്നു നോക്കി. അന്ന് നാഗരപഞ്ചമിയാണ്. സ്ത്രീകൾ പുതിയ സാരിയുടുത്ത് പാമ്പിൻ പുറ്റുകളിൽ പാലൊഴിക്കുന്ന ചടങ്ങു നിർവ്വഹിക്കാൻ പോയിരിക്കയാണ്. ചിമണയുണ്ട്. കണ്ടു. അവളും പുതിയ സാരി ഉടുത്തിരുന്നെങ്കിൽ? അവളുടെ മനോഹാരിത ഇരട്ടിക്കും! ലിങ്കപ്പന്റെ നെഞ്ചിടിച്ചുകൊണ്ടിരുന്നു. കാലുകളിടറാൻ തുടങ്ങി. എന്തെല്ലാം കണ്ടാലും കേട്ടാലും ചിമണയുടെ സ്മരണ മനസ്സിൽനിന്നു മാഞ്ഞില്ല. കാമത്തിന്റെ വലിയ കണ്ണുകൾ മനസ്സാകെ നിറഞ്ഞുകിടക്കുന്നു. സകല അനുഭവവും ഇപ്പോൾ ആ കണ്ണുകളിലൂടെയാണ് കാണുന്നത്.

ലിങ്കപ്പൻ ബാളാരാമന്റെ പീടികയിലേയ്ക്കു നടന്നു. അയാളുടെ അഭിരുചിയ്ക്കൊത്ത് കുങ്കുമനിറത്തിലുള്ള ഒരു സാരി വാങ്ങി. ഗൗഡരുടെ കച്ചവടം കടമാണെന്നു ബാളാരാമനു അറിവുള്ളതായിരുന്നു. സാരിയെന്തിനാണ് എന്നു മാത്രം ധൈര്യത്തിന് അവൻ ചോദിച്ചില്ല. സാരിയുടെ പൊതി കക്ഷത്തിൽ വെച്ചുകൊണ്ട് ലിങ്കപ്പൻ മഠത്തിൽ പ്രവേശിച്ചു.

അവിടെ ആരുമില്ല. ശൂന്യമായിരുന്നെങ്കിലും ലിങ്കപ്പൻ സകല ദിക്കിലും ഒന്നു നന്നായിനോക്കി. ഉച്ചനേരം. വെളിയിലും ആരുമില്ല. ലിങ്കപ്പൻ ഹൃദയത്തിലിരുന്നു ചിന്തിച്ചു. ചിമണയെ എങ്ങനെ കാണണം? അടുത്ത പ്രശ്നം. അയാൾ വയലിൽ ജോലിക്കു വരുന്ന സ്ത്രീകളോടു ചേർന്ന് പ്രണയകേളികളിൽ ഏർപ്പെട്ടിട്ടുണ്ടായിരുന്നല്ലോ. ചിമണ തന്നെക്കാൾ പതിന്മടങ്ങു സംസ്കാരസമ്പന്നയാണ്. അതുകൊണ്ടു നേരിട്ടുചെന്ന് അവളെ കാണുന്നതിനു അയാൾ സങ്കോചപ്പെട്ടു. എന്നാൽ അവൾ വരിച്ചിരിക്കുന്നു; അതയാളുടെ കാമത്തെ ഉദ്ദീപിപ്പിച്ചു.

ലിങ്കപ്പൻ തന്റെ സാന്നിദ്ധ്യം അറിയിക്കുവാൻ ഒന്നു ചുമച്ചു. ചുമ ഉച്ചത്തിലായിരുന്നു. അതു്, നിശ്ശബ്ദമായിരുന്ന മഠമാകെ പ്രതിധ്വനിച്ചു. ആ പ്രതിധ്വനിയിൽ ലിങ്കപ്പൻതന്നെ പേടിച്ചുപോയി. പിന്നെ കുറച്ചുസമയം വെറുതെയിരുന്നു. ചിമണയുടെ മുറിക്കുനേരെ ഒളിഞ്ഞുനോക്കി. വാതിൽ അടച്ചിരിക്കുന്നു. അകത്തെങ്ങനെ കടക്കും? അയാൾ ചിന്താമഗ്നനായി

എന്നാൽ സമയം നഷ്ടപ്പെടുത്താൻ പാടില്ല. ഇപ്പോൾതന്നെ കുറെ സമയം കഴിഞ്ഞുപോയിരിക്കുന്നു. കൂടാതെ പദ്മപ്പന്റെ പദ്ധതി പരാജയപ്പെടുകയാണെങ്കിൽ വേഗംതന്നെ തിരിച്ചുവരാനുള്ള സാദ്ധ്യതയും ഉണ്ടു്. അതോർത്തപ്പോൾ ലിങ്കപ്പൻ പൊടുന്നനെ എഴുന്നേറ്റു. സാരിയുടെ പൊതി കയ്യിലെടുത്തു്, അനിവാര്യമായൊരു സാഹസത്തിനിറങ്ങിയ ഭീരുവിനെപ്പോലെ ചിമണയുടെ മുറിയുടെ വാതിലിൽ മുട്ടി.

ഭാഗ്യത്തിനു മുറിയുടെ വാതിൽ തുറന്നു. ലിങ്കപ്പൻ പേടിച്ചു വിറച്ചുപോയി. ''ആരാതു്?'' ചിമണ ചോദിച്ചപ്പോൾ, പുതിയ സാരി മുന്നിൽ നീട്ടിപ്പിടിച്ചു്, കണ്ണടച്ചുകൊണ്ടുതന്നെ മുറിയിൽ കടന്നു. ഈ യാദൃച്ഛികസംഭവം ചിമണയെ പരിഭ്രാന്തയാക്കി. ലിങ്കപ്പഗൌഡരാണു വന്നിരിക്കുന്നതെന്നറിഞ്ഞപ്പോൾ അവൾക്കൊന്നും മനസ്സിലായില്ല. അവൾ അത്ഭുതാധീനയായി, കണ്ണിമയ്ക്കാതെ അയാളെ നോക്കുകയായിരുന്നു. കുഞ്ഞു് തൊട്ടിലിൽ യാതൊരു ചിന്തയുമില്ലാതെ ഉറങ്ങുന്നു.

''ചിമണാ......നിനക്കായി... ..ഞാൻ ഒരു......സാരി കൊണ്ടുവന്നിരിക്കുന്നു. എടുത്തോളു......'' ലിങ്കപ്പൻ ഒരു വിഡ്ഢിച്ചിരി ചിരിച്ചു. ചുണ്ടു നനച്ചു; ഉമിനീരിറക്കി. മുഖം ഭയംകൊണ്ടു വിളറിയിരിക്കുന്നു. നെറ്റി നിറയെ വിയർപ്പുതുള്ളികൾ പൊടിഞ്ഞിരിക്കുന്നു. തലയിൽ കെട്ടിയ രണ്ടാം മുണ്ടാകെ നനഞ്ഞുപോയി.

അയാളുടെ കണ്ണുകളിലെ വിശപ്പു ചിമണ കണ്ടു. ഇക്കഴിഞ്ഞ രാത്രി, നാട്ടുപ്രമാണിമാരുടെ മുമ്പിൽ തന്റെ പാപം മൂടിവെക്കാനായി അടിച്ചുവിട്ട കള്ളക്കഥയുടെ ഫലമാണു്, ഈ മനുഷ്യന്റെ വരവെന്നു് അവൾ മനസ്സിലാക്കി. ഒരു പുരുഷന്റെ കാമാവേശം ആർത്തിപൂണ്ടു നിൽക്കുന്നു. എന്തുപറയും? ചിമണയാണെങ്കിൽ മുമ്പുതന്നെ അപകടത്തിൽചെന്നു ചാടിയവളാണു്. കാമം അവളെ സംബന്ധിച്ചിടത്തോളം വിഷം കലർത്തിയ പലഹാരമാണു്. അതു കണ്ടാൽതന്നെ അവൾക്കു് ഓക്കാനം വരും. ലിങ്കപ്പനെ കണ്ടപ്പോഴും അതേ ജുഗുപ്സയുണ്ടായി.

''ഞാൻ ഇവിടെ ഒറ്റയ്ക്കാണു്. ഇപ്പോൾ ഇങ്ങോട്ടുവരുന്നതു നല്ല നടപ്പല്ല. നിങ്ങൾ പുറത്തു പോകണം. ഇങ്ങനെ നിൽക്കുന്നതു് എനിക്കും നന്നല്ല; നിങ്ങൾക്കും നല്ലതല്ല.'' ചിമണ ഈ ധനികനെ പുറത്താക്കാൻ സവിനയം ശ്രമിച്ചു. എന്നാൽ ലിങ്കപ്പന്റെ ചുട്ടുപിടിച്ച മനസ്സ് ഈ മൃദുവായ വാക്കുകൾകേട്ട പിന്തിരിയാൻ തയ്യാറായിരുന്നില്ല; അയാളുടെ തുറിച്ച കണ്ണുകൾ അവളെ കാർന്നുതുടങ്ങി. നാണവും മാനവും എല്ലാം മറന്നു. ''എന്താ, പറഞ്ഞതു കേട്ടില്ലേ?'' അവൾ ഒച്ചവെച്ചു.

ലിങ്കപ്പൻ വീണ്ടും ഭ്രാന്തൻചിരി ചിരിച്ചു. ഇത്രയുംനേരം അവളെ നോക്കി നിന്നപ്പോൾ അയാൾ പലതും ഓർത്തുപോയി. ജാഗീർദാർ ബാപ്പുസാഹേബ് അവളെ കാമിച്ചതും പവപ്പനെപ്പോലൊരു സന്യാസി, മഠത്തിന്റെ വിശുദ്ധിയിൽവെച്ചുതന്നെ അവളെ ബലാൽസംഗം ചെയ്തതും അവളുടെ മനോഹര രൂപം കൂടുതൽ സ്പൃഹണീയമാക്കിത്തീർത്തു. ''നിനക്കുവേണ്ടിയാണ് ഞാൻ ഈ സാരികൊണ്ടുവന്നിരിക്കുന്നത്. അതുടുത്ത് ഒന്നു നിൽക്കൂ.'' അയാൾ കൂടുതൽ വാച്യമായിത്തന്നെ കാര്യം പറഞ്ഞു.

''എനിക്ക് സാരി ആവശ്യമില്ല. നിങ്ങളാരാ എനിക്ക് സാരി തരാൻ?'' അവൾ പല്ലിറുമ്മി. പ്രശ്നം അത്യന്തം അപകടകരമായേയ്ക്കാമെന്ന് അവൾ ഊഹിച്ചു. ശുണ്ഠിയെടുക്കാതിരുന്നാൽ അയാൾ സ്ഥലം വിടാനുള്ള ഭാവമില്ല. അവൾ രോഷാകുലയായി. കണ്ണു ചുകന്നു. അയാളെ തറപ്പിച്ചു നോക്കി. അയാൾ പുറത്തുപോകുന്നതുതന്നെ നിരീക്ഷിച്ചു തുടങ്ങി.

''എന്താ, ഇന്നലെ സ്വാമികൾ പറഞ്ഞതു കേട്ടില്ലേ? ഞാൻ നിന്നെ കല്യാണം കഴിച്ചതാണെന്നു നാട്ടുകാരെല്ലാം അറിഞ്ഞുകഴിഞ്ഞു. പിന്നെന്തിനു ശങ്കിക്കണം?'' ഇരുന്നു കാലാട്ടിക്കൊണ്ട് ലിങ്കപ്പൻ പറഞ്ഞു. അതിനു മറുപടിയുണ്ടായില്ല. അയാൾ വിശദീകരിച്ചു: ''ചിമണാ, നീയിപ്പോൾ എന്തുചെയ്യണമെന്നാ, കരുതിയിരിക്കുന്നത്? ഒരിക്കൽ പിഴച്ചാൽ പിന്നെ തീർന്നില്ലേ? ഇനി സ്വാമികൾ നിന്നെ നോക്കിനടത്തുമോ? ചുമ്മാതെ എന്റെ കൂടെ വരൂ. ഞാൻ കല്യാണം കഴിക്കാം. ഇന്നാട്ടിലെ ഗൌഡതിയായി സുഖമായി കഴിയാം.''

അയാളെ കണ്ടതുമുതൽ രോഷാകുലയായ ചിമണയ്ക്ക് ഈ വാക്കുകൾ അസഹ്യമായിരുന്നു. ആ ഒരു നിമിഷം എല്ലാ ഉൽക്കടവികാരങ്ങളും മനസ്സിൽ പോരാട്ടം നടത്തുകയായിരുന്നു. അവളുടെ ചുണ്ടുകൾ വിറച്ചു. ദുഃഖം കാരണം കണ്ണുകൾ നിറഞ്ഞു. ''എന്തുചെയ്യും നീ? മുന്നോട്ടു വാ! കാണിച്ചുതരാം!'' അവൾ അലറി.

ലിങ്കപ്പൻ നാണം വിട്ടുകഴിഞ്ഞിരുന്നു. ''മുന്നോട്ടല്ല; അരികത്തുതന്നെ വരാം.'' അയാൾ ചിമണയെ തൊട്ടുനിന്നു. അയാൾ സമയം നഷ്ടപ്പെടുത്താതിരിക്കാൻ ശ്രദ്ധിച്ചു. ഈ സുവർണ്ണാവസരം കൈവിട്ടുപോകുമോ എന്ന വേവലാതിയായിരുന്നു അയാൾക്ക്. കാലുകൾ ഇടറിയെങ്കിലും അയാൾ അടുത്തു. സാധാരണയായി ചിരിയുണർത്തുന്ന അയാളുടെ സ്ഥൂലശരീരം ഇപ്പോൾ ഭീതിയുടെ കരിനിഴൽ വീഴ്ത്തി. അടുത്തുവന്നപ്പോൾ ചിമണയുടെ കണ്ണിൽ ആ ശരീരം നിറഞ്ഞുനിന്നു. അവൾ ഒന്നു വിറച്ചു. നിലവിളിച്ചാലോ? എന്നാൽ അവൾ പെട്ടെന്നു കൈ ഉയർത്തി ആഞ്ഞടിച്ചു. അയാളുടെ കവിളിൽതന്നെ. ആ കവിളിന്റെ സ്പർശനംപോലും അവൾക്ക് ജുഗുപ്സയുണ്ടാക്കി.

ലിങ്കപ്പന് ഇത് അപ്രതീക്ഷിതമായിരുന്നു. ആരോ എടുത്തെറിഞ്ഞപോലായി മനസ്സ്. അയാൾ കവിൾ പൊത്തിപ്പിടിച്ചു നിലത്തിരുന്നു. അന്നു രാവിലെ [illegible] അരുളിച്ചെയ്ത വാക്കുകൾ അയാളോർത്തു. ''അദ്ദേഹം

വിഭേണ്ട പാഠം ഇതല്ല; മഠത്തിലുണ്ട്.'' സ്വാമിയുടെ പ്രവചനം സത്യമാവു കയാണോ? ഇതന്നേടത്തുതന്നെ അയാഠം ചിമണയുടെ മുമ്പിൽ സാഷ്ടാംഗം നമസ്കരിച്ചു. ചിമണയുടെ കോപം വദ്ധിച്ചതേയുള്ളു. അവഠം ആഞ്ഞു ചവിട്ടി. ''കടന്നു പുറത്തുപോകാൻ!'' അവഠം അലറി. ഈ അലർച്ച കേട്ടിട്ടോ, ബഹളം കാരണമോ, ഉറങ്ങിയിരുന്ന കുഞ്ഞു് ഉണന്നു കരഞ്ഞുതു ടങ്ങി. ചിമണ ധൃതിയിൽ കുഞ്ഞിനെ എടുത്തു.

ലിങ്കപ്പന്റെ മാനവും മര്യാദയും ഒലിച്ചുപോയി. ചിമണയുടെ ചവിട്ടേററു് തലപ്പാവു തെറിച്ചുപോയി. തലപ്പാവില്ലാത്ത നഗ്നശിരസ്സു പരിഹാസാസ്പദമായിരുന്നു. കരണത്തേററ അടിയേക്കാഠം കരളിലേററ ആഘാതം കന ത്തതായിരുന്നു. കൊച്ചുകുട്ടിയെപ്പോലെ കണ്ണീർ തൂകിക്കൊണ്ടു വീണുകിടന്ന ഉറുമാലെടുത്തു തലയ്ക്കു ചുററിത്തുടങ്ങി. അതുകഴിഞ്ഞശേഷം ദീനനായി പറഞ്ഞു ''ചിമണാ, നിന്നെക്കുറിച്ചോത്തു് എന്റെ കരഠം പിടയുന്ന കാര്യം നീയറിയുന്നില്ല. എനിയ്ക്കുള്ളതെല്ലാം ഞാൻ നിന്നെ ഏല്പിക്കാൻ പോവു കയാണു്. സുഖമായി കുടുംബജീവിതം നയിക്കാം. നിന്റെ ജീവിതം നശി ക്കുന്നതുകണ്ടു് എന്റെ ആത്മാവു വെന്തുനീറുകയാണു്.

ചിമണ ഒന്നും പറഞ്ഞില്ല. താൻ ചെയ്തതു തെററായിപ്പോയെന്നു് അവഠംക്കു തോന്നാതിരുന്നില്ല. അവളുടെ കണ്ണുനിറഞ്ഞു. എന്നാലതു കാണി ച്ചില്ല. അവഠം മിണ്ടാതിരുന്നതുകണ്ടു് ലിങ്കപ്പൻ തുടന്നു: ''ഞാൻ ചെയ്തതു തെററാണെങ്കിൽ പറയൂ. ഞാൻ തെററു സമ്മതിക്കാം. ഒരു പുരുഷൻ ഒരു സ്ത്രീയെ സ്നേഹിക്കുന്നതു തെററാണോ?''

''കല്യാണം കഴിച്ചു്, താലികെട്ടിയ സ്ത്രീയെ കൂടെ പാർപ്പിച്ചാൻ അതു് ഈശ്വരനും ഹിതമായിരിക്കും. ഇങ്ങനെ ചാടിവീഴുന്നതു് അങ്ങേയററം തെററാണു്!'' ചിമണ ഇപ്പോഴും ആവേശംകൊണ്ടിരിക്കുന്നു.

ലിങ്കപ്പൻ താൻ ചെയ്തതു തെററാണെന്നു സമ്മതിച്ചു. അയാഠം ഒരാഴ്ച സമയം വേണമെന്നപേക്ഷിച്ചു. അതിനിടയ്ക്കു തന്റെ മനസ്സു മാറുകയാണെ ങ്കിൽ പ്രശ്നമില്ല. ആഗ്രഹം തുടരുകയാണെങ്കിൽ ചിമണ തന്നെ കല്യാണം കഴിക്കാൻ സമ്മതിക്കണം. ഇങ്ങനെ എച്ചിലിലയുടെ മട്ടിൽ ജീവിതം കഴി ക്കുന്നതു നല്ലതല്ല. അയാഠം അവളെ ഉപദേശിച്ചു. ഏതായാലും കാലം അനു കൂലമാണു്. പദ്മപ്പന്റെ ബന്ധനത്തിൽനിന്നും മോചിപ്പിച്ചു് അവളെ സ്വന്തം വീട്ടിൽ കൊണ്ടുപോയി പാർപ്പിക്കമെന്നു് അയാഠം വാക്കുകൊടുത്തു.

ആലോചിച്ചു പറയാമെന്നു് ചിമണ മറുപടി നൽകി. കൂടുതൽ സംസാരി ച്ചില്ല. അധികം സംസാരിക്കാൻ അവഠം ഇഷ്ടപ്പെട്ടില്ല. വല്ലവിധവും അയാഠം പുറത്തുകടന്നാൽ മതിയെന്നു് അവഠം അപേക്ഷിച്ചു. ആജ്ഞ ശിരസാ വഹിച്ചിട്ടെന്നപോലെ ലിങ്കപ്പൻ പുറത്തുകടന്നു. പോകമ്പോഠം സാരി കൊണ്ടു പോയില്ല. അവളുടെ മനസ്സുമാറുന്നെങ്കിൽ മാറട്ടെ. അയാഠം ആശിച്ചു.

ലിങ്കപ്പൻ പുറത്തിറങ്ങിയപ്പോഠം ചിമണയുടെ ആത്മാവിനു മോചനം ലഭിച്ചു. ഈയിടെയായി അവഠംക്കേററവും ഇഷ്ടം ഏകാന്തതയാണു്. ഒരു അവളെ കൈവിട്ടുകഴിഞ്ഞിരിക്കുന്നു; അവഠംക്കിനി ഈ ലോകത്തിന്റെ

മുഖം നോക്കാനിഷ്ടമില്ല. ലോകം അവളുടെ കാര്യവും അന്വേഷിച്ചില്ല. എന്നാലിത്തരം സംഭവങ്ങൾ അവളെ ബാഹ്യപ്രപഞ്ചവുമായി ബന്ധിച്ചുകൊണ്ടിരുന്നു. എന്തുതരം ബന്ധം? ചിമണയ്ക്കു ജീവിതത്തിൻെറ രുചി കയ്പേറിയതായിരുന്നു. അജറാണിയിലെ കാരാഗൃഹംവിട്ട്, തൻെറ കുഞ്ഞിനെ സംരക്ഷിക്കാനായി തനിക്കിഷ്ടമില്ലാത്തവൻെറകൂടെ ഈ മഠത്തിലേക്കു വന്നിരിക്കയാണ്. ഈ മുറിയിൽവന്നു കൂടിയതിൽപ്പിന്നെ പുറത്തിറങ്ങിയിട്ടില്ല. എന്നാൽ ലോകം തൻെറ സൗന്ദര്യത്തെ ഈ ജയിലിനു വെളിയിൽനിന്നു കാണുന്നുണ്ട്. ഇരുട്ടിൽ ഒളിച്ചിരുന്നാലും ലോകത്തിൻെറ കണ്ണിൽ അവളുടെ സൗന്ദര്യം കാവലില്ലാത്ത വിളഞ്ഞ വയൽപോലെയാണ്. പധമപ്പനെപ്പോലൊരു സന്യാസിക്കുപോലും ഈ ആഗ്രഹത്തിൽനിന്നു മോചനമില്ല. ആദ്യം ബാപ്പു സാഹേബിനെ സ്നേഹിച്ചതുതന്നെ തെററായിപ്പോയെന്ന് അവൾക്കു തോന്നി. സ്നേഹിച്ച പെണ്ണ് ചാഞ്ഞ വള്ളിപോലെ ആരുടേയും കൈ എത്തിപ്പിടിക്കാവുന്നതേയുള്ളു.

ഇത്തരം സന്ദർഭങ്ങളിൽ അവൾക്ക് പഴയ ദുഃഖങ്ങൾ സ്മരണയിലെത്തും. നാനായുടെ മരണം, പുതലാബായിയുടെ ദുർമരണം, രാധയുടെ ഹൃദയവേദന ഇവയെല്ലാം തൻെറ സൌന്ദര്യമാണു കാരണം. താൻ ജനിച്ചതുതന്നെ ഇതിനാണോ? ദുഃഖം ഏറിവന്നു. ഇപ്പോൾ ലികപ്പൻ കൊതിച്ചു വന്നിരിക്കയാണ്. പധമപ്പനോടും അതൃപ്തിയല്ല! എങ്കിലും പുരുഷൻെറ ശക്തിക്ക് സ്ത്രീ വഴങ്ങാമോ? ഇപ്പോൾ തൻെറ രോഷം ഭയന്നു തിരിച്ചുപോയിരിക്കയാണ്. എന്നാൽ വീണ്ടും വരുമെന്നു പറഞ്ഞാണു പോയത്. തന്റെ ഭാവിയെന്ത്? അവൾ ചിന്തിച്ചു; ജീവിതമാകെ ദുഃഖമയമാണ്. ജീവിതത്തിന്റെ അഗ്നിപരീക്ഷണമാർഗ്ഗങ്ങളിൽ തൻെറ അവസാനം ദുർമരണമായിരിക്കുമെന്ന് എഴുതിവെച്ചിരിക്കുന്നു.

പുറത്ത് ലികപ്പൻ പൂമുഖത്തു തൂണിൽ ചാരിയിരുന്നു ചിന്തിക്കയാണ്. ഇന്നത്തെ രണ്ടനുഭവങ്ങൾ അയാളുടെ അഭിമാനത്തെയും നട്ടെല്ലിനെയും തകർത്തിരിക്കുന്നു. മനസ്സ് ഛിന്നഭിന്നമായിരിക്കുന്നു. ചിന്ത ഒരു ദിക്കിലേക്കു മാത്രം കേന്ദ്രീകരിക്കാനാവുന്നില്ല. എങ്കിലും പൊട്ടിത്തകർന്ന മനസ്സിൻെറ അടിത്തട്ടിൽ ചിമണയെക്കുറിച്ചുള്ള കൊതി എരിഞ്ഞുകൊണ്ടിരുന്നു. ഒരാഴ്ച സമയം കിട്ടിയല്ലൊ; അതു മതിയെന്നയാൾ സമാധാനിച്ചു. പധമപ്പനോടുതന്നെ ഇക്കാര്യം പറഞ്ഞ് ചിമണയെ സ്വാധീനപ്പെടുത്തിയാലോ എന്നൊരു വിചാരവും അയാൾക്കുണ്ടായി. അടുത്ത നിമിഷം തന്നെ ആ ചിന്ത ഉപേക്ഷിക്കയുംചെയ്തു. അദ്ദേഹത്തിൻെറ സ്വഭാവമഹിമ അറിയാത്തതല്ല. തന്റെ സ്വാർത്ഥത്തിനായി ആരേയും ബലികൊടുക്കാൻമാത്രം ക്രൂരനാണദ്ദേഹം. പാഠള്ളിക്ക വന്നതിനുശേഷം ഗൌഢരായിരിക്കയാണ്. ഒന്നിനു പുറകെ മറെറാന്നായി വിജയങ്ങൾ അയാളുടെ മുന്നിൽ അണിനിരന്നിരിക്കുന്നു. അവയോടൊപ്പം ചിമണയെക്കൂടി നേടിക്കഴിഞ്ഞാൽ പിന്നെ തന്നെ തടയാനാരുണ്ട്? എന്നാൽ ചിമണ! ചിന്തിക്കുന്തോറും അവൾ അപ്രാപ്യയാണെന്നു

തോന്നിത്തുടങ്ങി. താൻ കരുതിയതെന്താണ്? അവളിൽനിന്നു കിട്ടിയതോ? കവിൾ ഇപ്പോഴും നീറുന്നു. അടികിട്ടിയ കൊച്ചുകുട്ടിയെപ്പോലെ കരയുന്ന മുഖവും താഴ്ത്തി, അയാൾ മുഖം തടവി. അപമാനം അസഹ്യമായിരുന്നു. തന്റെ ക്ഷുദ്രമായ വ്യക്തിത്വം പൊക്കിക്കാണിക്കുകയാണ്. വെള്ളമുള്ള കിണററിൻകരയിൽനിന്നു ദാഹാർത്തനായ ഒരു നായ വ്യർത്ഥമായി പിടഞ്ഞു കളിക്കുന്നതുപോലിരുന്നു അയാളുടെ മനസ്സ്.

വിശക്കുന്നുണ്ടായിരുന്നെങ്കിലും ലിങ്കപ്പന് ഊണു കഴിക്കണമെന്നു തോന്നിയില്ല. അസ്പഷ്ടങ്ങളായ ചിന്തകൾ തുടർച്ചയായി പിന്തുടർന്നുകൊണ്ടിരുന്നു. അകത്തു ചിമണയും പുറത്തു ലിങ്കപ്പനും സുദീർഘമായി വിചാരമഥനം നടത്തുകയാണ്. വയലിൽ പോയവർ എന്തുകൊണ്ട് ഇനിയും മടങ്ങിയില്ല? ലിങ്കപ്പന് ആധിയായി. അപ്പോഴാണ് പുറത്താരുടേയോ കാല്പെരുമാററം കേട്ടത്. മെതിയടി ചവിട്ടി ഒച്ചയുണ്ടാക്കിക്കൊണ്ടുതന്നെ പഡപ്പൻ പടി കയറി വരുന്നു. വാതുക്കൽ നിന്നുതന്നെ വിജയോന്മാദത്തിന്റെ സ്വരത്തിൽ വിളിച്ചുപറഞ്ഞു: ''ഗൌഡരേ, ചിമണയുടെ വയൽ നമ്മുടെ സ്വാധീനമായി, കേട്ടോ.''

## 42

ശ്രാവണ സോമവാരം വന്നെത്തിയിരിക്കുന്നു. കൃഷിക്കാർക്ക് ഒഴിവുദിവസം. നാഗപഞ്ചമിയും അന്നുതന്നെ! ഗ്രാമമാകെ ഉത്സവത്തിന്റെ ആവേശം. ഊഞ്ഞാൽ കെട്ടാത്ത മരം ഗ്രാമത്തിലില്ല. ഗ്രാമത്തിലെ സ്ത്രീകൾ പുതിയ സാരിയുടുത്ത് ഊഞ്ഞാലാട്ടം ആരംഭിച്ചിരിക്കുന്നു. മഹാദ്വാരത്തിൽ വമ്പിച്ച ജനസമൂഹം കൂടിയതുകണ്ട് താരമ്മ, ബിറാദാർ നിങ്കമ്മയോടന്വേഷിച്ചു: ''എന്താ കൊച്ചമ്മേ, ഗുസ്തിമത്സരം ഉണ്ടോ?''

''ഗുസ്തിയൊന്നുമില്ല. ഗുസ്തിമത്സരം വേണ്ടെന്നു തീരുമാനിക്കാൻ പഞ്ചായത്തുകാർ ഗ്രാമക്കച്ചേരിക്കുപോയിരിക്കയാണ്.'' നിങ്കമ്മ ധൃതിയിൽ നടന്നു. അവൾക്കു ഒരുപിടി ജോലികൾ ചെയ്തുതീർക്കാനിരിക്കുന്നു. ''കൊച്ചമ്മേ, എന്താ-ഇങ്ങനെ ഓടുന്നത്? നിങ്ങളുടെ മകൻ എത്ര ചോളം കെട്ടിക്കൊണ്ടുവന്നുവെന്ന് അവർ നിങ്ങളെ വിളിച്ചുചോദിക്കയും മററുമില്ല. തന്റെ സ്വന്തം പത്തായത്തിലെ ചോളം പാവങ്ങൾക്കു വിതരണം ചെയ്യുവെന്നു പറഞ്ഞ് ഗൌഡർ പഞ്ചായത്തുകാരുടെ വായ അടച്ചുകളഞ്ഞിരിക്കയല്ലേ?'' ഇതയെ ദുപ്പത്തി നിമ്പമ്മ, നിങ്കമ്മയെ പ്രകോപിപ്പിക്കാനായി പറഞ്ഞു. തലേന്നു രാത്രി പാർവ്വതിയമ്മയുടെ പത്തായം കൊള്ളയിട്ട കഥ മുഴുവൻ മനസ്സിലാക്കാൻ അവൾ പ്രയോഗിച്ച വിദ്യയായിരുന്നു അത്.

നിങ്കമ്മയ്ക്കും അതു മതിയായിരുന്നു. എന്തു പറഞ്ഞാലും അതിനു മറുപടി നൽകാഞ്ഞാൽ അവർക്കു മനസ്സമാധാനം കിട്ടില്ല. ''എന്താ, എന്റെ മകൻ ചോളം കട്ടുകൊണ്ടുവന്നമാതിരിയാണല്ലൊ നിങ്ങൾ സംസാരിക്കുന്നതു്! ഗൌഡർ നേരിട്ടുവന്നു ധാന്യമില്ലാതെ ആരും പട്ടിണികിടക്കരുതെന്നുപറഞ്ഞു് ചോളം കൊണ്ടുവന്നതന്നതാണു്. ഗൌഡർ സ്വന്തം പത്തായത്തിലെ ചോളം പാവങ്ങൾക്കു കൊടുത്താൽ ഈ പഞ്ചായത്തുകാർക്കു കണ്ണുകടിക്കേണ്ട കാര്യമില്ല!'' അവർ തർക്കുത്തരം നൽകി.

എന്നാൽ കാര്യം അത്ര നിസ്സാരമല്ല. അതു് ഇടയമുപ്പത്തി നിമ്പമ്മയ്ക്കറിയാം. പഡപ്പനും ലിങ്കപ്പനുംചേർന്നു പത്തായം കൊള്ളയടിച്ചുവെന്നു തെളിയിക്കണം. ''കഴിഞ്ഞകൊല്ലം ശങ്കരപ്പഗൌഡർ പാവങ്ങൾക്കു ചോളം കൊടുത്തിരുന്നു. അദ്ദേഹം ഇവരെപ്പോലെ നട്ടപ്പാതിരായ്ക്കു് പത്തായം തുറന്നു വേണ്ടതു വാരിക്കൊണ്ടു പോകാൻ പറഞ്ഞിരുന്നില്ല. നിങ്ങൾക്കു് അതറിയില്ല, അല്ലേ? ഇന്നലെ പുലയച്ചേരിയിലെ ആൾക്കാർ കയറി, കിട്ടിയതൊക്കെ വാരിക്കൊണ്ടുപോയത്രെ! ആ ബാളാരാമനും പാവമാണോ? അയാൾ പട്ടിണികിടന്നു ചാവുകയാണോ? അയാൾ പന്ത്രണ്ടു ചാക്കു ചോളം അട്ടിയിട്ടിരിക്കയാണു്. അതാണു പഞ്ചായത്തുകാർ ചോദിച്ചതു്. അതിനു് 'എന്റെ ഓഹരി ഞാൻ വിതരണം ചെയ്താൽ നിങ്ങൾക്കെന്താ?' എന്നു ലിങ്കപ്പൻ ചോദിച്ചുവത്രെ.'' നിമ്പക്ക തനിക്കറിയാവുന്നത്ര വിവരം പരസ്യമാക്കി.

''വീട്ടിലും ആലയിലുമായി ആയുസ്സു കളയുന്ന നിനക്കെന്തു നാട്ടുകാര്യങ്ങൾ അറിയാം?'' നിങ്കമ്മ അവളെ പഴിച്ചു. അവർ സംസാരിച്ചുകൊണ്ടു ഗൌഡരുടെ തെരുവിലെ ഊഞ്ഞാലിനടുത്തെത്തി. അവിടെ കൂടിനിന്ന സ്ത്രീകൾക്കും ഈ ചർച്ചയിൽ പങ്കെടുക്കാൻ ആഗ്രഹം തോന്നി.

തളവാർ നാഗമ്മയ്ക്കും മററും ചോളം കിട്ടിയിരുന്നില്ല. അതിന്റെ ഈർഷ്യയുണ്ടു്. ബീറാമൻ നിങ്കമ്മയുടെ വീട്ടിൽ പുലരുന്നതിനകം ആറു ചാക്കോളം ചോളം കൂട്ടിയിട്ടിരിക്കയാണെന്നറിഞ്ഞപ്പോൾ അവൾക്കു് സങ്കടം സഹിച്ചില്ല.

''അല്ല നിങ്കമ്മാ, ഞാനും പത്തുമക്കളും പട്ടിണികിടക്കുന്ന കാലം വന്നു. നിങ്ങൾ അമ്മയും മകനും മാത്രമല്ലേയുള്ളൂ? എന്നിട്ടും ഗൌഡരുടെ പത്തായത്തിലെ ആറുചാക്കു ചോളം വീട്ടിൽ കൊണ്ടുപോയി നിറച്ചില്ലേ? പുതിയ ഗൌഡരുടെ കഞ്ഞമ്മയായതും നന്നായി!'' തളവാർ നാഗമ്മ അർത്ഥംവെച്ചു പറഞ്ഞു.

നിങ്കമ്മ വിശദീകരണം നൽകാൻ നിർബ്ബന്ധിതയായി. ''ആ ചോളം ഞങ്ങൾക്കാണെന്നു കരുതിയോ? ലിങ്കപ്പഗൌഡർ തനിക്കു വേണ്ടിവരുമെന്നു പറഞ്ഞു് ഞങ്ങളുടെ വീട്ടിൽ കൊണ്ടുവെച്ചതാണു്.'' അവർ സമർത്ഥിച്ചു.

''നന്നായിപ്പോയി കൊച്ചമ്മേ; വീട്ടിൽ മകനും മരുമകളും മകന്റെ മകനും വന്നുചേർന്നതുപോലായി.'' നാഗമ്മ ആ രഹസ്യം കൂടുതൽ പുറത്തുകൊണ്ടുവന്നു. അവളുടെ സംസാരത്തിലടങ്ങിയിരുന്ന ധ്വനി, ചിമണയുടെ കഥകൂടി

വെളിച്ചത്തു കൊണ്ടുവരാൻ പര്യാപ്തമായിരുന്നു. അല്പാല്പം എല്ലാവർക്കും ഇക്കഥ അറിയാമായിരുന്നു. മഠത്തിൽ കയറിച്ചെന്ന പ്രമാണിമാരുടെ മുന്നിൽനിന്നു തന്റെ പാപം മറച്ചുവെയ്ക്കാൻ പഡഭപ്പൻ പ്രയോഗിച്ച വിദ്യയായിരുന്നു അത്.

അതിനെക്കുറിച്ചു സംസാരിക്കാൻ നിങ്കമ്മ ഇഷ്ടപ്പെട്ടില്ല. ''അങ്ങനെയൊന്നും ഞാൻ കേട്ടിട്ടില്ല. അല്ല നിമ്പക്കാ, ആ ദാനമ്മ വീണ്ടും മഠത്തിൽ വരുന്നത്രെ? നീ വല്ലതും കേട്ടോ?'' അവൾ വിഷയംമാററി.

''അവളെന്തിനിങ്ങോട്ടു വരണം? വിജാപുരത്തു് ഒരു വൻകിട ഭല്ലാളിന്റെ ഭാര്യയായി സുഖത്തിൽ കഴിയുകയാണത്രെ. കഴിഞ്ഞാഴ്ച ഞങ്ങളുടെ വീട്ടുകാരൻ വിജാപുരം ചന്തയ്ക്കു പോയിരുന്നു. ദാനമ്മ വിളിച്ചുകൊണ്ടുപോയി ഊണുംമററും കൊടുത്തുവിട്ടു. ഒരുതവണ ഉപേക്ഷിച്ചു പോയതല്ലേ? എന്തിനെന്നു കൊതിച്ചാണു തിരിച്ചുവരേണ്ടതു്?''

ഇങ്ങനെ അവരുടെ സംഭാഷണം ചിമണയുടെ കഥ മുതൽ ലിങ്കപ്പഗൌഡരുടെ ഗുണസമ്പന്നതവരെയെത്തി. പഡഭപ്പന്റെ സഹായം കാരണമാണ് ലിങ്കപ്പൻ വലിയ ആളായതെന്നാണു നിമ്പക്കയുടെ അഭിപ്രായം. യഥാർത്ഥത്തിൽ ഇയാൾ മറെറാരു ബാപ്പുസാഹേബ് തന്നെയാണ്. നാഗമ്മയും ആ അഭിപ്രായം പിന്താങ്ങി. അവൾ അതു് സ്വാനുഭവത്തിൽനിന്നുതന്നെ പറഞ്ഞു. ''ഇങ്ങനത്തെ ഗൌഡർ നാട്ടിലുണ്ടെങ്കിൽ മര്യാദക്കാരും പാവങ്ങളും ഒന്നിച്ചു കിടന്നു ചാകേണ്ടിവരും. കള്ളന്മാർ വിലസും. എന്റെ വീട്ടുകാരൻ പഴയ സ്വഭാവം വിട്ടു് നല്ല ആളായി മാറിയിരുന്നു. ഈ ഗൌഡർ വന്നതിനുശേഷം വീണ്ടും കുടിതുടങ്ങി; എന്നെ അടിക്കാനും തുടങ്ങി.''

''നിന്റെ ഭർത്താവിന്റെ സ്വഭാവവും നന്നല്ല. ബാപ്പുസാഹേബിന്റെ ഭർബാർ ഇവിടെ നടന്നിരുന്ന കാലത്തു് അവനെ നിയന്ത്രിക്കാൻ ആളില്ലായിരുന്നു. അന്നു പഡഭപ്പന്റെ അന്തേവാസിയായിട്ടാണ് ചിന്നപ്പന്റെ പുൽക്കുന്നു തീ വെച്ചതു്. നാട്ടുകാരെല്ലാംകൂടി അവനെ രക്ഷിച്ചു!'' നിങ്കമ്മ പഴയ കഥകൾ പറഞ്ഞു് ഒന്നുകൂടി പ്രകോപിപ്പിച്ചു.

''നാട്ടുകാർ രക്ഷിച്ചതു നന്നായി. അന്നുമുതൽ അദ്ദേഹം ചാരായം തൊട്ടിട്ടില്ല. കഴിഞ്ഞദിവസം ലിങ്കപ്പഗൌഡർവന്നു പഞ്ചസാര വിതരണം നടത്തിയില്ലേ, അന്നു മഠത്തിൽ ചെന്നു. മടങ്ങിവന്നതു് കുടിച്ചു പിപ്പിരിയായിട്ടാണ്!'' നാഗമ്മ നെടുവീർപ്പിട്ടു.

നിമ്പമ്മയ്ക്കും പറയാനുള്ള കഥ അതുതന്നെ. വീട്ടിനകത്തുവെച്ചു് അനുഭവിച്ചു്, അമർത്തപ്പെട്ട ദുഃഖം ഇപ്പോൾ സഹാനുഭൂതിയുടെ സ്വഭാഷണത്തിൽ ഉരുകിയൊലിച്ചുതുടങ്ങി. ''കുടിയന്മാരുടെ കഥ എന്തുപറയാനാ അനിയത്തീ? നമ്മുടെ വീട്ടുകാരൻ മായൻ ഉണ്ടല്ലോ വെറുതെയിരുന്നു തിന്നുന്നു! ആരു കണ്ടത്തിൽ പോകും? ഇപ്പോൾ കുടിക്കാനും പഠിച്ചു. മഠത്തിൽനിന്നു വീട്ടിലേക്കു വരാൻ തന്നെ മനസ്സില്ല. പാതിരാത്രി കഴിഞ്ഞു മടങ്ങും; കിടന്നാൽ ഉച്ചതിരിയുംവരെ ഉറങ്ങും. ഗ്രാമത്തിലെ കുട്ടികൾ ഇപ്പോൾ കളരിവിട്ടു് മഠത്തിൽ

ചെന്നു വീഴുകയാണ്! ഞങ്ങളുടെ മായൻ വിശേഷദിവസമായിട്ടുപോലും വീട്ടിൽ ഊണിനു വന്നില്ല. എന്തുചെയ്യും? പദ്മപ്പൻ ഈ നാട്ടു നന്നാവാൻ ഒന്നും ചെയ്തിട്ടില്ല! ഗൌഡരുടെ വീട്ടും വീടിന്റെ അന്തസ്സും നശിപ്പിച്ചു. അദ്ദേഹത്തിന്റെ സകല ഐശ്വര്യങ്ങളും കാറ്റിൽ പറത്താനുള്ള ശ്രമത്തിലാണിപ്പോൾ. ഇനി ബാക്കി എന്താണുള്ളത്? അദ്ദേഹത്തിന്റെ വയലിൽ നാളെ ഉഴാൻ ആളെ അയയ്ക്കുമത്രെ!'' നിമ്പമ്മയ്ക്കു സഹിച്ചില്ല. അവൾ കണ്ണീരൊലിപ്പിച്ചു.

അങ്ങനെ നോക്കിയാൽ കദനത്തീയിൽ എരിയാത്ത ജീവിതമേയില്ല. നിങ്കമ്മയും അതേ ദുഃഖഗാനം പാടി. അയാളുടെ മകനു പണ്ടൊക്കെ ലിങ്കപ്പനെ വെറുപ്പായിരുന്നു; ഇപ്പോൾ അയാളുടെ വാലായി നടക്കുകയാണ്. അതുകൊണ്ടും പാർവ്വതിയമ്മയുടെ മുഖത്തു നോക്കാൻ വയ്യാതായി. എത്രയായാലും ഗൌഡരുടെ ഉപ്പും ചോറും തിന്നു വളർന്നതല്ലേ? കൂടാതെ അവൻ കള്ളു കുടിക്കാൻ പഠിച്ച് അപ്പനു കളങ്കം വരുത്തിവെയ്ക്കുമെന്നും അവൾ ഭയപ്പെട്ടു. എന്നാൽ ഒരേയൊരു മകൻ! അവനെ അകറ്റാനും സാദ്ധ്യമല്ല. അവനു ലിങ്കപ്പഗൌഡരെ വേണം; അതുകൊണ്ട് അയാൾ തനിക്കും വേണ്ടപ്പെട്ടവനായിരിക്കയാണ്. അവസാനം ചിമണ്ണയേയുംകൂട്ടി വീട്ടിൽ കയറിവരുമോ എന്തോ! നിങ്കമ്മയ്ക്ക് ആ സംശയവുമുണ്ട്. അതു മുമ്പൊരിക്കൽ സമ്മതിച്ചതാണ്; ഇപ്പോൾ നാലാളുടെ മുമ്പിൽ മുഖമുയർത്തി നടക്കാൻ പറ്റാതായി.

ഊഞ്ഞാലുകൾ ആകാശത്തോളം കയറിയിറങ്ങുന്നു. ഈ സ്ത്രീകൾ അതൊന്നും ശ്രദ്ധിക്കുന്നില്ല. പുഴയിലൂടെ ഒഴുകുന്ന വെള്ളംപോലെയാണ് അവരുടെ ജീവിതത്തിൽ വേദനയുടെ പ്രവാഹം. സാധാരണയായി രഹസ്യമായിരിക്കുന്ന ഈ പ്രവാഹം ചിലപ്പോൾ പുറത്തുചാടും!

തലേന്നരാത്രി പദ്മപ്പനും ലിങ്കപ്പനുംചേർന്ന് ഗൌഡരുടെ പത്തായം കൊള്ളയടിച്ചതിനെക്കുറിച്ചന്വേഷിക്കാൻ പഞ്ചായത്തുകാരുടെ യോഗം ചേർന്നിരിക്കയാണ്. അവിടെ ആകെ ബഹളമയം. ഓരോരുത്തനും സംസാരിച്ചു; യോഗം ശാന്തമായി നടക്കാതിരിക്കാൻ ശ്രമിച്ചു. എങ്കിലും പാർവ്വതിയമ്മയുടെ പക്ഷക്കാർ ലിങ്കപ്പൻ ചെയ്തതു തെറ്റാണെന്നു തെളിയിച്ചു. ലിങ്കപ്പന്റെ അനുചരർക്ക് അയാൾ ദൈവസമാനനായിരുന്നു. പാവങ്ങൾക്കു ചോറും വിതരണം ചെയ്യുന്നതു തെറ്റാണോ? ഒന്നു നോക്കിയാൽ ശങ്കരപ്പഗൌഡരുടെ ആ നല്ല പാരമ്പര്യം അയാൾ തുടർന്നുവെന്നേയുള്ളൂ. ഇങ്ങനെ ചർച്ചകൾ പൊങ്ങിവന്ന കാരണം ഒരു തീരുമാനത്തിലെത്തുക പ്രയാസമായി. ബാളാചാര്യരും ശേഷപ്പനും എത്രതന്നെ വാദിച്ചെങ്കിലും പ്രയോജനപ്പെട്ടില്ല. തങ്ങൾ കൊള്ളയടിച്ചില്ലെന്നു വാദിക്കുന്നവർക്ക് ഇതെങ്ങനെ ബോദ്ധ്യപ്പെടും? എങ്കിലും ഒന്നുരണ്ടു കാര്യങ്ങൾ പറയാതെ പറ്റില്ലെന്ന് ബാളാചാര്യർ കരുതി. പക്ഷേ, ഏതോ ഒരു വിഡ്ഢൻ അദ്ദേഹത്തോടു വളരെ നിസ്സാരഭാവത്തിൽ സംസാരിച്ചു. ഇന്നുവരെ ആചാര്യരോട് ആരും അങ്ങനെ സംസാരിച്ചിട്ടില്ല. അദ്ദേഹം അപമാനിതനായി. അതിലേറെ ദുഃഖവുമായി. അദ്ദേഹം ഒന്നും പറയാതെ ചുമ

ലിൽ രണ്ടാംമുണ്ടിട്ട് ഗ്രാമക്കച്ചേരിയിൽനിന്ന പുറത്തിറങ്ങി. ലിങ്കപ്പൻെറ ആരാധകന്മാർ അദ്ദേഹം ഇറങ്ങിപ്പോകുന്നതുകണ്ട് പൊട്ടിച്ചിരിക്കാനും മടിച്ചില്ല. ലിങ്കപ്പൻ നിരപരാധിയാണെന്ന പ്രഖ്യാപിക്കപ്പെട്ടു.

അയാൾക്ക് വിധി അനുകൂലമായിരുന്നുവെന്നുതന്നെ പറയാം. അയാൾക്ക തന്നെയും അങ്ങനെയൊരു ആത്മവിശ്വാസമുണ്ടായിരിക്കുന്നു. ആ വിശ്വാസം ഉറയ്ക്കുന്ന മറെറാരു സംഭവവും നടന്നു. നാഗപഞ്ചമിയുടെ അടുത്ത ദിവസം റവന്യൂശിപായി കൊണ്ടുവന്നുകൊടുത്ത ഉത്തരവ് ലിങ്കപ്പൻെറ പ്രഭാവം പാമ്പള്ളിയിൽ ചിരസ്ഥായിയാകുന്നതിന് അനുകൂലമായിത്തീൎന്നു.

ക്ഷാമപീഡിതരായ കൃഷിക്കാൎക്ക് ഉദാരമായിത്തന്നെ തക്കാവിക്കടം വിതരണം ചെയ്യാനും ആകെ എത്ര സംഖ്യ വരുമെന്നറിയിക്കാനും ഗിബ്സൻ സാഹേബ് താലൂക്കാപ്പീസിലേയ്ക്ക നിർദ്ദേശം നൽകിയിരിക്കയാണ്. അതുകൊണ്ടു തക്കാവിക്കടം വാങ്ങാൻ ആഗ്രഹിക്കുന്ന കൃഷിക്കാരേയുംകൂട്ടി ഉടനെ തന്നെ താലൂക്കാപ്പീസിലേയ്ക്ക ചെല്ലാൻ തഹസിൽദാർ ശിപായി മുഖേന എഴുത്തു കൊടുത്തയച്ചിരിക്കുന്നു. ശ്യാമരായർ തൻെറ ഭാൎയ്യയേയും മക്കളേയും കൂട്ടിക്കൊണ്ടുവരാൻ ഇന്ദുപുരത്തേയ്ക്ക പോയിരിക്കയാണ്. അതും നന്നായെന്ന് ലിങ്കപ്പൻ കരുതി. ഇത്രയും സുഖകരമായ ജോലിയുടെ ശ്രേയസ്സ മുഴുവൻ തനിക്കുതന്നെ വന്നുചേരാൻ പോകുന്നു. അതെന്തിന മററുള്ളവൎക്ക് അനുവദിച്ചുകൊടുക്കണം? ലിങ്കപ്പഗൌഡർ സന്തോഷംകൊണ്ടു വീൎത്തു. ഇങ്ങനെ ഓരോ പ്രവൎത്തനം സംഘടിപ്പിക്കുമ്പോഴം തൻെറ അധികാരിപ്പദവി താനേ ഉറച്ചുകൊള്ളുമെന്ന് അയാഠം പ്രതീക്ഷിച്ചു.

തക്കാവിക്കടം വാങ്ങാൻ ആഗ്രഹിക്കുന്ന ആളുകഠം ഉച്ചയ്ക്കുമുമ്പ് കച്ചേരിക്കു പോകണമെന്നു ലിങ്കപ്പഗൌഡരുടേതായ വിളംബരം കിണ്ണംമുട്ടി അറിയിക്കപ്പെട്ടു. അതുമായി ബന്ധമില്ലാത്തവരും ലിങ്കപ്പൻെറ അധികാരത്തെക്കുറിച്ച് ബോധവാന്മാരായി. കിണ്ണം മുട്ടുന്നവൻ ഗ്രാമം മുഴുവൻ നടന്നു വിളംബരം പ്രഖ്യാപിച്ച് തിരിച്ചു കച്ചേരിക്ക് എത്തുന്നതിനു മുമ്പായി കൃഷിക്കാർ അവിടെയെത്തി കാത്തിരിപ്പു തുടങ്ങിയിരുന്നു. ഗ്രാമക്കച്ചേരിയുടെ മുൻവശത്തെ മൈതാനം കൃഷിക്കാരെക്കൊണ്ടു നിറഞ്ഞു. ലിങ്കപ്പഗൌഡർവന്ന് എല്ലാവരും താലൂക്കാപ്പീസിൽ പോകാനുള്ള ഒരുക്കങ്ങഠം ചെയ്യണമെന്നു നിർദ്ദേശിച്ചു. അയാഠം മഠത്തിലേയ്ക്കുനടന്നു.

പഡപ്പനോടു പറഞ്ഞു സമ്മതം വാങ്ങാതെ എന്തെങ്കിലും ചെയ്യുവാനുള്ള തൻേറടം ലിങ്കപ്പനു് ഇനിയും കൈവന്നിട്ടില്ല. അതുകൊണ്ട് ഇക്കാൎയ്യവും അദ്ദേഹത്തെ അറിയിക്കേണ്ടിവന്നു. ഇത്രയും എളുപ്പത്തിൽ കൃഷിക്കാൎക്കു തക്കാവിക്കടം കൊടുക്കുകയെന്ന ഔദാൎയ്യം അദ്ദേഹത്തിനു ദഹിച്ചില്ല. ഈ സന്ദൎഭത്തിൽനിന്ന് ഏററവും വലിയ മുതലെടുപ്പു നടത്താൻ അദ്ദേഹം തീരുമാനിച്ചു. ലിങ്കപ്പൻ, പാർവ്വതിയമ്മയുടെ ഭൂമി സ്വാധീനപ്പെടുത്താൻ പോകുമ്പോഠം കൃഷിക്കാരുടെ ഉള്ളഴിഞ്ഞ സഹകരണം കിട്ടുമെന്ന് അവരിൽനിന്ന് ഉറപ്പു വാങ്ങണം. ലിങ്കപ്പഗൌഡർ, പഡപ്പൻെറ അഭിപ്രായത്തോടു യോജിച്ചു.

ഇനി ഇങ്ങനെ താലൂക്കാപ്പീസിലേയ്ക്കു പുറപ്പെടണമെന്നു കൃഷിക്കാർ കൂട്ടംകൂട്ടമായി മഠത്തിൽചെന്നു് ലിങ്കപ്പഗൌഡരെ വിളിച്ചു. അവർ പദ്മപ്പനേയും കണ്ടു പോകാമെന്നു കരുതി അകത്തേയ്ക്കു വന്നു. പദ്മപ്പൻ അത്ഭുതപൂർവ്വമായ ആദരവോടെ അവരെ അകത്തേയ്ക്കു സ്വാഗതം ചെയ്തിരുത്തി. അദ്ദേഹം തന്റെ ഉദ്ദേശവും ലക്ഷ്യങ്ങളും വളച്ചുകെട്ടി വിവരിച്ചു തുടങ്ങി. ഗൌഡർ ഇപ്പോൾ കാണിക്കുന്ന ഔദാര്യത്തിനു കൃഷിക്കാരിൽനിന്നു പ്രതീക്ഷിക്കാവുന്ന പ്രത്യുപകാരമെന്തു്? അതായിരുന്നു അദ്ദേഹം ഉന്നയിച്ച കാതലായ പ്രശ്നം. ഗൌഡരെ കൃഷിക്കാർ സഹായിക്കണം. ഗൌഡരെ ഞങ്ങൾ സഹായിക്കുമെന്നു് കർഷകർ പ്രതിജ്ഞയെടുക്കണം. അതായിരുന്നു തീരുമാനം. അങ്ങനെ പ്രതിജ്ഞ ചെയ്യാത്ത കൃഷിക്കാർക്കു് തക്കാവിക്കടം കിട്ടിയില്ലെങ്കിൽ അതിനു ഗൌഡർ ഉത്തരവാദിയായിരിക്കില്ലെന്നും വ്യക്തമാക്കപ്പെട്ടു. തക്കാവിക്കടം കിട്ടുമെന്നുകേട്ടു നാട്ടുകാരിൽ ഒരേക്കറോളം മാത്രം ഭൂമിയുള്ളവരും സ്വന്തമായി ഭൂമിയില്ലെങ്കിലും അതുണ്ടെന്നു പറഞ്ഞു് കുറെയാളുകളും കടം വാങ്ങാൻവന്നു. എല്ലാവരോടും പദ്മപ്പൻ പറഞ്ഞതു് ഒരേ കാര്യം.

''നിങ്ങളെയൊക്കെ ഉദ്ധരിക്കാനായിട്ടാണു് ഗൌഡർ ഇവിടെ വന്നിരിക്കുന്നതു്. അദ്ദേഹത്തിന്റെ പരിശ്രമഫലമായി സർക്കാരിൽനിന്നു് തക്കാവിക്കടം അനുവദിക്കപ്പെട്ടിരിക്കയാണു്. അദ്ദേഹത്തിന്റെ ഈ ഔദാര്യത്തിനു പകരമായി നിങ്ങൾ എന്തുചെയ്യുമെന്നാണു് ഉദ്ദേശിച്ചിരിക്കുന്നതു്?''

ഗൌഡർ എന്തു പ്രത്യുപകാരമാണു പ്രതീക്ഷിക്കുന്നതെന്നു അവിടെ വന്നുചേർന്ന കൃഷിക്കാർക്കു് അറിയാമായിരുന്നു. കൂടിയിരുന്നവരിൽ ഒരാൾ എഴുന്നേറ്റുനിന്നു് സ്വാഭാവികമായിത്തന്നെ പറഞ്ഞു: ''അതിനെന്താ വിഷമം? അതറിയാവുന്നതാണല്ലോ. പണ്ടുകൊടുത്തിരുന്ന അതേ നിരക്കിൽത്തന്നെ ഗൌഡരുടെ പങ്കു് എത്തിച്ചുകൊടുക്കാൻ ഞങ്ങൾ തയ്യാർ.'' മറ്റുള്ളവരും ഇതിനു സമ്മതിച്ചു.

അവരുടെ അജ്ഞത കണ്ടിട്ടെന്നപോലെ പദ്മപ്പൻ അവജ്ഞയോടെ ചിരിച്ചു. ''എടാ പിരാന്തന്മാരേ! നിങ്ങൾക്കു തലച്ചോറുണ്ടോ? പാവങ്ങൾ വല്ലവിധവും കഴിഞ്ഞോട്ടെ എന്നുവെച്ചു് സ്വന്തം പത്തായം തുറന്നു ചോളം വിതരണംചെയ്ത ഗൌഡർ നിങ്ങളുടെ കൈക്കൂലിവാങ്ങി ജീവിക്കുമെന്നാണോ കരുതിയതു്? അദ്ദേഹത്തിന്റെ കയ്യിൽ കാശുണ്ടായിരുന്നുവെങ്കിൽ ഇപ്പോൾ ഇവിടെവെച്ചുതന്നെ നിങ്ങൾക്കു തരുമായിരുന്നു. അദ്ദേഹം ഗ്രാമത്തിനു പിതൃസമനാണു്. അങ്ങനെയുള്ള ഗൌഡരോടു നിങ്ങൾക്കുള്ള കടപ്പാടു തീർക്കാൻ മറ്റു വഴികളുണ്ടു്.'' പദ്മപ്പൻ കൈ ഉയർത്തിപ്പറഞ്ഞു. അദ്ദേഹം ശ്രോതാക്കളുടെ മുഖം നിരീക്ഷിച്ചു.

''ഗുരുസ്വാമികളേ, ആ വഴി അങ്ങുതന്നെ പറയണം. ഇത്രയും നല്ലവനായ നമ്മുടെ ഗൌഡരുടെ ഔദാര്യത്തിനു നന്ദികാണിക്കാത്ത മൂർഖന്മാരാണു ഞങ്ങളെന്നു പറയിപ്പിക്കാൻ ഞങ്ങൾ തയ്യാറില്ല. ഇതു വിശ്വസിക്കാം.'' കൃഷിക്കാർ മറുപടി പറഞ്ഞു.

പഡമപ്പനിഷ്ടമായി. അദ്ദേഹം സംസാരിച്ചുതുടങ്ങി: ''ഞാൻ പറയേണ്ട സംഗതിയല്ല; നിങ്ങൾ അറിയേണ്ടതായിരുന്നു. ഗ്രാമാധികാരി ഒരുചാൺ നിലം ഗ്രാമത്തിലില്ലാതെ എങ്ങനെ കഴിച്ചുകൂട്ടും? അദ്ദേഹത്തിന്റെ അന്തസ്സിനതു ചേർന്നതാണോ? നിങ്ങൾക്കും അതു് അഭിമാനാവഹമല്ല. പാവം പിടിച്ച ചിമണയെപ്പോലൊരു സ്ത്രീ തന്റെ ഭൂമി കൈവശപ്പെടുത്താനിറങ്ങിയപ്പോൾ ഇന്നാട്ടുകാർ ഒന്നിച്ചണിനിരന്നു. അതേപോലെ ഗൌഡരുടെ ഭൂമി അദ്ദേഹത്തിനു സ്വാധീനപ്പെടുത്തിക്കൊടുക്കണം. അതു നിങ്ങൾചെയ്താൽ, പ്രത്യുപകാരം ചെയ്യുവെന്നു ഞാൻ പറയും.''

കൃഷിക്കാർക്കു് ഇപ്പോൾ സംഗതി മുഴുവൻ മനസ്സിലായി. അവരും അല്പനേരം ചിന്തിച്ചു. പഡമപ്പൻ പറഞ്ഞതു് നിഷേധിക്കാവുന്നതായിരുന്നില്ല. എങ്കിലും ചില പ്രതിബന്ധങ്ങളുണ്ടു്. ഒരു കൃഷിക്കാരൻ എഴുന്നേറ്റുനിന്നു പറഞ്ഞു: ''ഏമാനേ, അങ്ങു പറയുന്നതൊക്കെ ശരിയാണു്. എന്നാൽ നാനായുടെ തിട്ടക്കണ്ടം അന്നു വിതച്ചിരുന്നില്ല. നിങ്ങൾ വിത നടത്തി ഭൂമി സ്വാധീനപ്പെടുത്തി. അതു നന്നായി. ഇവിടെ ഗൌഡരുടെ നല്ല കണ്ടമെല്ലാം പാവ്തിയമ്മ ഉഴുതു വിതച്ചു കഴിഞ്ഞിരിക്കുന്നു. ഇനി ആ വിള കൊയ്യുന്നതുവരെ വയലുകൾ സ്വാധീനപ്പെടുത്താൻ എങ്ങനെ കഴിയും?''

ഇതു നീതി. ഈ സൂക്ഷ്മധർമ്മം പഡമപ്പനു് അറിയാത്തതല്ല. എന്നാൽ ഇപ്പോൾ വഴിതെറ്റിപ്പോകണം. അതാണു് അദ്ദേഹത്തിനാവശ്യം. ''വിതച്ചാലെന്താ? നാം ഒന്നുകൂടി ഉഴുതു വിതച്ചാൽ മതി. ഭൂമി നമ്മുടേതായി.'' അദ്ദേഹം പറഞ്ഞു. ലിംഗപ്പഗൌഡർ അതേ അഭിപ്രായം ആവർത്തിച്ചു.

അവിടെ കൂടിയിരുന്നവർ മുഴുവൻ കൃഷിക്കാരാണു്. പഠിച്ചവരല്ല; പക്ഷേ, സംസ്കാരസമ്പന്നർ. പാവങ്ങളാണെങ്കിലും അഭിമാനികൾ. ഭൂമി അവരെ സംബന്ധിച്ചിടത്തോളം വയറ്റുപിഴപ്പിനുള്ള ഒരു ഉപാധി മാത്രമല്ല; ദേവിയാണു്. പഡമപ്പന്റെ വാക്കുകൾകേട്ടു് ഇടിവെട്ടേറ്റതുപോലായി അവർ. ഈ അഭിപ്രായത്തോടു യോജിക്കുവാൻ ഒരു കൃഷിക്കാരനും സാദ്ധ്യമല്ല. വിതച്ചുകഴിഞ്ഞ ഭൂമിയെ വീണ്ടും ഉഴുകയോ? അതു വ്യഭിചാരത്തോളംതന്നെ പാപമാണു്.

''ഛീ. ഛീ! ഏമാനേ, ഞങ്ങൾ ഈ ഭൂമീദേവിയുടെ ആശ്രിതരായിക്കഴിയുന്ന കടിയാന്മാരാണേ!'' കൃഷിക്കാരനെന്നുവെച്ചാൽ ഭൂമീദേവിയുടെ കണ്ണുമോനാണു്. അവളുടെ വയറ്റിൽ ജനിച്ചുവീണു അവിടെത്തന്നെ മരിക്കും. വിതച്ചഭൂമി വീണ്ടും ഉഴുതുമറിക്കുകയോ? അമ്മയ്ക്കു താലികെട്ടുന്ന ഈ പണി നമ്മളെക്കൊണ്ടു പറ്റില്ല സ്വാമീ. അതു് കൃഷിക്കാരന്റെ ധർമ്മത്തിനെതിരാണു്. അതൊഴിച്ചെന്തുവേണമെങ്കിലും പറയൂ; നടത്തിക്കളയാം.'' ഒരു കൃഷിക്കാരൻ വിഷമത്തോടെ ഇത്രയും പറഞ്ഞു. കൃഷിക്കാർ നെടുവീർപ്പിട്ടു.

''ആ നീതിയും ധർമ്മവും എനിക്കും അറിയാമല്ലോ, ശിഷ്യാ? എന്നാൽ സന്ദർഭം നോക്കി ധർമ്മം അനുഷ്ഠിക്കണം. വിതച്ച കണ്ടം ഉഴുന്നതു പാപം തന്നെ. സമ്മതിച്ചു. എന്നാൽ ഗ്രാമാധികാരിയെ പട്ടിണി കിടത്തുന്നതു്

അതിലും വലിയ പാപമല്ലേ? കാലവർഷം കനിഞ്ഞില്ലെങ്കിൽ, വിതച്ച കണ്ടംതന്നെ തുലാവർഷത്തിൽ വീണ്ടും ഉഴുതു വിതയ്ക്കുന്നില്ലേ? ഇപ്പോഴും അങ്ങനെയാണെന്നു വിചാരിച്ചാൽ മതി. വേണ്ടാത്ത ചിന്തകൾ തലയിൽവെച്ചു നടക്കരുത്, കേട്ടോ. ഇനിയെന്തു പാപമുണ്ടെങ്കിലും അതൊക്കെ ക്ഷമിക്കാൻ നാം ഇവിടെയുണ്ടുതാനും! നിങ്ങളുടെ സ്വന്തം കണ്ടത്തിൽ മററാരെങ്കിലും വന്നു വിതച്ചാൽ നിങ്ങൾ വെറുതെ നോക്കിയിരിക്കുമോ? ഗൌഡർക്ക് അവകാശപ്പെട്ട ഭൂമി ഗൌഡർക്കു കിട്ടണം. അതിനു നിങ്ങൾ സഹായിച്ചേ പററൂ.'' പഡമപ്പന്റെ സ്വരം ആവേശഭരിതമായി. വിതച്ച കണ്ടം ഉഴുതുമറിച്ചു വീണ്ടും വിതയ്ക്കുന്നത് അത്യാവശ്യമാണെന്ന് അദ്ദേഹം സമർത്ഥിച്ചിരിക്കയാണ്. അതിനു സമ്മതമുള്ള കൃഷിക്കാർ പഡമപ്പന്റെ പാദംതൊട്ട് ആണയിടണം. സമ്മതമില്ലാത്തവർ അതു വ്യക്തമാക്കണം. തനിക്കെതിരായി നിൽക്കുന്നവർ ആരാണെന്നെങ്കിലും ഗൌഡർക്കറിയണമല്ലൊ.

കൃഷിക്കാരിൽ ഭിന്നാഭിപ്രായങ്ങൾ ഉടലെടുത്തു. ഭൂമിദേവിയെക്കുറിച്ച് ഭക്തിയില്ലാത്ത ചിലർ ഇതിനെന്തുകൊണ്ടു സമ്മതിച്ചുകൂടെന്നു ചോദിച്ചു. എന്നാൽ മററു ചിലർ അതിലേറെ ശാഠ്യം പിടിച്ചു. പഡമപ്പന്റെ അഭിപ്രായപ്രകടനം ചിലരുടെ വികാരങ്ങളെ വ്രണപ്പെടുത്തി. ഇത്തരം വാക്കുകൾ ഉരിയാടുന്നതുപോലും പാപമാണെന്ന് അവർ പുറത്തു പറഞ്ഞില്ലെന്നേയുള്ളു. കുറച്ചുസമയം സദസ്യരിൽ കുശുകുശുപ്പു നടന്നു.

ഇടയൻ മൂപ്പൻ മായപ്പൻ കൂട്ടത്തിൽ നിന്നെഴുന്നേററുവന്ന് പഡമപ്പന്റെ പാദങ്ങളിൽ വീണു. ''ഗുരുസ്വാമിയുടെ പാദംതൊട്ടു ഞാൻ ആണയിടുന്നു— ഗൌഡരുടെ ഭൂമി സ്വാധീനപ്പെടുത്താൻ അദ്ദേഹം പറയുന്നതുപോലെ ചെയ്യാൻ ഞാൻ തയ്യാറാണ്.'' അവൻ പരസ്യമായി പ്രഖ്യാപിച്ചു. പഡമപ്പന്റെ മുഖം വികസിച്ചു. വാത്സല്യത്തോടെ അവന്റെ തലപിടിച്ചുയർത്തി, അവന്റെ പുറത്തു തട്ടി. ''ഗുരുഭക്തിയെന്നുവെച്ചാലിങ്ങനെ വേണം. ഇങ്ങനെ പത്തു പേരുണ്ടെങ്കിൽ ഈ ഗ്രാമം തന്നെ ഭരിക്കാം. സ്വാർത്ഥികൾ ആയിരമെണ്ണം ഉണ്ടായിട്ടെന്തു ഫലം? അവരെക്കൊണ്ടെന്താവും? തക്കാവിക്കടം വാങ്ങിത്തരാൻ ഗൌഡർ വരണം. കലപ്പയും കാളയുമായിവന്ന് അദ്ദേഹത്തിന്റെ കണ്ടത്തിൽ വിതയ്ക്കണമെന്നു പറയുമ്പോൾ ധർമ്മത്തെക്കുറിച്ചു പ്രസംഗിക്കുകയാണ്! ഇത്തരക്കാരെക്കൊണ്ട് എന്തെങ്കിലും പ്രയോജനമുണ്ടോ? മായപ്പാ, നീയൊരുത്തൻ മാത്രമാണ് എന്റെ പ്രിയശിഷ്യൻ!'' അവനെ പ്രശംസിക്കുന്ന വ്യാജേന മററുള്ളവരെ അദ്ദേഹം അവഹേളിച്ചു.

''അതല്ല ഗുരുസ്വാമീ! ഇന്നു നാം ഉഴുതു വിതച്ചാൽ പാഡ്ഡതിയമ്മയുടെ ആളുകൾ വന്നു വീണ്ടും ഉഴുതിട്ടാൽ ഭൂമി തരിശായിക്കിടക്കില്ലേ?'' ഒരു കർഷകൻ തടസ്സവാദം കൊണ്ടുവന്നു.

''ഒരു നല്ല കാര്യത്തിനിറങ്ങുകയാണ്. അപ്പോൾ ഭൂമി തരിശായിക്കിടക്കുന്നതു വലിയ കാര്യമാകേണ്ടതില്ല. കരുതിക്കൂട്ടി തരിശിട്ടാൽ അതു പാപമാണ്. ഗൌഡരെ സഹായിക്കാൻ ഇറങ്ങിയവർ ഇതൊന്നും പരിഗണിക്കേ

ണ്ടതില്ല. തരിശായി കിടന്നാൽ പിന്നെയെന്തു ചെയ്യുമെന്ന ചിന്ത നിങ്ങൾക്കാവശ്യമില്ലാത്തതാണ്. ഈ അവകാശപ്രശ്നത്തിന്റെ പേരിൽ ഭൂമി വെറുതെ കിടന്നാൽ ആരും ചത്തുപോകയൊന്നുമില്ല.'' അദ്ദേഹം സമാധാനിച്ചു.

ഇത്രയുമൊക്കെയായിട്ടും ചില കൃഷിക്കാർക്ക് അദ്ദേഹത്തിന്റെ അഭിപ്രായത്തോടു യോജിക്കുവാൻ പററിയില്ല. തലമുറകളായി ഗൌഡരുടെ തറവാട്ടിലെ അന്നംതിന്നു വളർന്നവർ. അവരുടെ രക്തവും മാംസവും ആ തറവാടിന്റെ അംശമായിത്തീർന്നിരിക്കുന്നു. ഉണ്ട ചോററിനും താമസിച്ച വീടിനും ജോലിചെയ്യുന്ന വയലിനും കുറവുവരുത്തി വെയ്ക്കുന്നതു്. അതു് കർഷകന്റെ സംസ്കാരമല്ല. ആയിരത്താണ്ടുകളായി നിലനിന്നുവരുന്ന അവരുടെ വിശ്വാസപ്രമാണങ്ങൾക്ക് ഇണങ്ങുന്നതായിരുന്നില്ല ഈ അഭിപ്രായം. തങ്ങളെ ഇത്തരം ജോലിക്ക് കിട്ടില്ലെന്നു് അവർ സ്പഷ്ടമാക്കി. അങ്ങനെയാണെങ്കിൽ അവർ തക്കാവിഷടത്തിന്റെ ആശ്രയം കൈവിടണമെന്നു് പഡദപ്പൻ അത്രതന്നെ ഉറപ്പിച്ചുപറഞ്ഞു. ബാക്കിയുള്ളവർ, ഭിന്നാഭിപ്രായക്കാരായ കൃഷിക്കാരെ ദുഷിക്കാൻ ആരംഭിച്ചു.

''ഗ്രാമാധികാരിക്ക് എതിരായി നിന്നുകൊണ്ടു് ഇവിടെ ജീവിക്കാനൊക്കുമോ? അദ്ദേഹം ഭൂമി തരിശാക്കിയാലെന്താ? എന്തുവേണമെങ്കിലും ചെയ്യട്ടെ! നമ്മൾക്കെന്താ നഷ്ടം? നമുക്കു് കടം വാങ്ങിത്തരും. അദ്ദേഹം പറയുന്നതു ചെയ്തേക്കണം. തീർന്നു.'' ചിലർ ഇതും പറഞ്ഞു പഡദപ്പന്റെ പാദംതൊട്ടു് ആണയിട്ടു.

ആണയിടാൻ പററില്ലെന്നു പറഞ്ഞവർ നിരാശരായി മടങ്ങി. അവരുടെ മനസ്സ് അസ്പഷ്ടഭീതികൾകൊണ്ടു നിറഞ്ഞു. വരുന്നതുവരട്ടെ. അവർ കരുതി. ലിങ്കപ്പഗൌഡരെ പിന്താങ്ങാനും ധാരാളം ആളുകളുണ്ടായിരുന്നു. അവരേയുംകൂട്ടി ലിങ്കപ്പഗൌഡർ താലൂക്കാപ്പീസിലേയ്ക്കു പുറപ്പെട്ടു. അതിനു മുമ്പ് പഡദപ്പനെ നമസ്കരിച്ചു് അനുഗ്രഹം വാങ്ങാൻ മറന്നില്ല. മടങ്ങിവന്നശേഷം ഗൌഡരുടെ വയൽ സ്വാധീനപ്പെടുത്താമെന്നു തീരുമാനിച്ചു.

മഠത്തിൽ നടന്ന ഈ ചർച്ച വളരെ വേഗം ഗ്രാമത്തിലാകെ പരന്നു. കേട്ടവരൊക്കെ വിഷമിച്ചു. ചിമണയുടെ വയൽ സ്വാധീനപ്പെടുത്തിയ കാലത്തു തന്നെ ചിലർക്ക് മന:പ്രയാസമുണ്ടായിരുന്നു. ഇപ്പോൾ പഡദപ്പൻ പാർവ്വതിയുടെ അഭിമാനത്തിന്മേലാണു കൈവെച്ചിരിക്കുന്നതു്. സാധാരണക്കാരുടെ വികാരങ്ങൾ ഈ വാർത്തകേട്ടു തിളച്ചു.

ഗൌഡരുടെ തറവാട്ടുവക സ്വന്തം ഭൂമി കൈവിടേണ്ടിവരുമെന്ന വാർത്ത ആരൊക്കെയോ വന്നു പാർവ്വതിയമ്മയെ അറിയിച്ചു. തന്റെ അപ്പീൽ തള്ളപ്പെട്ടതുമുതൽ പാർവ്വതിയമ്മ അവശയായിരുന്നു. സ്വന്തം ജോലിക്കാരൊഴിച്ചു് അവർക്ക് ബാഹ്യപ്രപഞ്ചവുമായി യാതൊരു ബന്ധവുമില്ല. ഇനിമേൽ ഒരിക്കലും സ്പർദ്ധയും അഭിമാനപ്രശ്നങ്ങളും ഏറെറടുത്തു് ചേരിപ്പോരുകൾക്ക് ഇടവരുത്തില്ലെന്നു് അവർ തീരുമാനിച്ചിരിക്കയായിരുന്നു. വന്നിടത്തോളം

അപമാനംതന്നെ അവർക്കു മതിയായിരുന്നു. ഈ വീടുവിട്ടു് ജ്യേഷ്ഠന്റെ വീട്ടിലേയ്ക്കു പോയാലോ എന്നുവരെ അവർ ചിന്തിച്ചതാണ്. എന്നാലതു് അവരുടെ മനസ്സിനിണങ്ങുന്ന കാര്യമായിരുന്നില്ല. ശങ്കരപ്പഗൌഡരുണ്ടായിരുന്ന കാലത്തുതന്നെ ഒരിക്കലും പോയിരുന്നില്ല. അദ്ദേഹം മരിച്ചിരിക്കുന്നു. ആ തറവാടിനെ നശിപ്പിച്ചു് സ്ഥലം വിടുകയോ? ഈ തറവാടിനെ നിലനിർത്താൻപോലും ശേഷിയില്ലെന്നോ? അവർ നാടുവിട്ടു പോകയെന്ന ചിന്ത ഉപേക്ഷിച്ചു. അങ്ങനെ സ്വന്തം പറമ്പിനു പുറത്തു് എന്തു സംഭവിച്ചാലും ശ്രദ്ധിക്കില്ലെന്ന ഒരു സ്ഥിതിവിശേഷത്തിലെത്തി. വീട്ടിലെ കന്നുകാലികളുടേയും ജോലിക്കാരുടേയും കാര്യം നോക്കി നടത്താൻതന്നെ അവർക്കു പ്രയാസമായിത്തുടങ്ങി. മക്കളേയും നോക്കണം. പാർവ്വതിയമ്മ പൂർണ്ണമായി വീട്ടുകാര്യങ്ങൾ നോക്കിനടത്തുന്നതിൽ നിമഗ്നയായി.

അവർ ലോകത്തെ മറന്നെങ്കിലും ലോകം അവരെ മറന്നില്ല. ശങ്കരപ്പഗൌഡർ മരിച്ചതിനുശേഷം അനേകമനേകം പ്രശ്നങ്ങൾ ആ തറവാടു നേരിടേണ്ടിവന്നു. ഗൌഡരുടെ തറവാടു പാദള്ളിയുടെ ജീവകേന്ദ്രമാണ്. എല്ലാ അടിയുടേയും ലക്ഷ്യം അതുതന്നെയായിരുന്നു. ഭാരതപൌർണ്ണമിക്കു വിളഞ്ഞുനിന്ന വയൽ കൊള്ളയടിക്കപ്പെടേണ്ടതായിരുന്നു; ഹോളിപൌർണ്ണമിക്കു് വീടുകൊള്ളയിടാൻവന്നു; ആഷാഢപൌർണ്ണമിക്കു് തങ്ങളുടെ വീട്ടിൽ വൃഷപൂജ നടന്നില്ല. ലിങ്കപ്പൻ അധികാരിയായശേഷം തന്റെ വീടു സ്വാധീനപ്പെടുത്താനായി ആക്രമണം സംഘടിപ്പിക്കപ്പെട്ടു.

തറവാടിന്റെ പുണ്യംകൊണ്ടു് ഇന്നുവരെ രക്ഷപ്പെട്ടു. ഇപ്പോഴും അതേ പുണ്യം രക്ഷിച്ചേയ്ക്കാം. ഗൌഡത്തി ആശിച്ചു. എന്തുതന്നെയായാലും ആളുകൾ ഗൌഡരെ മറക്കില്ല. പാദള്ളിക്കു് ജീവൻ നൽകിപ്പോന്ന തറവാടാണിതു്. കോളറകൊണ്ടു് ആകസ്മികമായി മരിച്ച ശങ്കരപ്പഗൌഡരുടെ ആഭിജാത്യവും ഔദാര്യവും ഇത്രവേഗം ആളുകൾ മറന്നുകളയുമോ? അദ്ദേഹത്തിന്റെ ശ്മശാനയാത്രയിൽ നാടു മുഴുവൻ പങ്കെടുത്തിരുന്നതാണ്. ഇന്നും ഗൌഡരുടെ തറവാട്ടിലെ സുഖദുഃഖങ്ങൾ തങ്ങളുടെ സ്വന്തമെന്നു കരുതുന്ന ആളുകൾ ഗ്രാമത്തിലുണ്ടു്! പധമപ്പന്റെ വാക്കു കേട്ടിട്ടും തക്കാവിക്കടം വേണ്ടെന്നു ചിലർ പറഞ്ഞതു് ഇതിനു തെളിവാണു്.

എല്ലാം ശരിതന്നെ. എങ്കിലും വിധി വീണ്ടും ഇതേ തറവാടിനെ എന്തിനാണു പരീക്ഷിക്കുന്നതു്? എത്രയായാലും താനൊരു സ്ത്രീ. ഇത്തരം ആഘാതങ്ങളെ എളുപ്പം സഹിക്കാനാവുമോ? തനിക്കു് ബന്ധുക്കളായി ആരുമില്ലെന്നോ! അവർ ചിന്താക്രാന്തയായി. വിശ്വസ്തരൊക്കെ തക്കസമയത്തു കയ്യൊഴിച്ചുകളഞ്ഞു. പാർവ്വതിയമ്മയുടെ ഭാവി ആശങ്കനിറഞ്ഞതായിരുന്നു. എന്തോ ആവട്ടെ; സംസാരിച്ചുകളയാം എന്നുറച്ചു് ശേഷപ്പനേയും ബാളാചാര്യരേയും അവർ വിളിക്കാൻ പറഞ്ഞയച്ചു.

ഗ്രാമക്കച്ചേരിയിൽവെച്ച് അപമാനിതനായ ആചാര്യരുടെ മനസ്സ് വല്ലാതെ വ്രണപ്പെട്ടു. മേലാൽ യാതൊരു പൊതുപ്രവർത്തനത്തിലും ഇടപെടില്ലെന്ന് നിശ്ചയിച്ചുകഴിഞ്ഞു. അറുപതു കഴിഞ്ഞു; ഇപ്പോൾ മരണത്തിന്റെ നിഴലിൽ കഴിയുകയാണ്. അങ്ങനെയുള്ളവർക്ക് ജീവിതത്തെക്കുറിച്ചു പറയാൻ എന്തധികാരം? അവരുടെ ഉപദേശം വല്ലവരും കേൾക്കുമോ? ഉപദേശിക്കുകയെന്നതു് ഒരു ദുശ്ശീലമായി മാറിയ ജീവിതം! ഇനിയെന്തുചെയ്യും? നേരിട്ടനുഭവിച്ച ഓരോ യാഥാർത്ഥ്യവും ദാരുണമായിരുന്നു; ഇതെങ്ങനെ സഹിക്കും? ആചാര്യർ സഹിക്കാനുള്ള ശ്രമത്തിലാണ്. മനസ്സ് കല്ലാവണം. ജീവിതത്തിൽ അണിയണിയായിവന്ന ദുഃഖങ്ങൾ ആഘാതമേല്പിച്ചു; പക്ഷേ, മനസ്സ് മരവിച്ചുപോയിട്ടില്ല; സുഖദുഃഖാനുഭവങ്ങൾ ഉൾക്കൊള്ളാനുള്ള കഴിവ് ഇനിയും നഷ്ടപ്പെട്ടിട്ടില്ല. ശരീരത്തിന് പ്രായം ബാധിച്ചു; ജീർണ്ണിച്ച പല അവയവങ്ങളും ജീവശക്തി നഷ്ടപ്പെട്ടമട്ടാണ്. പക്ഷേ, മനസ്സ് അങ്ങനെ ആയിട്ടില്ല. തന്റെ ജീവിതകാലത്തെങ്കിലും ഗ്രാമജീവിതം സംതൃപ്തമായിരിക്കണമെന്ന് ആചാര്യർ കൊതിച്ചു. സമൃദ്ധമായ സുഖം ഇവിടെ ലഭ്യമാണ്; ഈശ്വരന്റെ കാരുണ്യം അപാരമാണ്; എന്നിട്ടും മനുഷ്യൻ അവന്റെ അവിവേകംകൊണ്ട് സകലരേയും നശിപ്പിക്കാൻ എന്താണു കാരണം? അതിനിഗൂഢമായ ഒരു സമസ്യയായി ഇതു് ശേഷിക്കുന്നു.

ഗ്രാമജീവിതത്തിന്റെ ആധാരശിലതന്നെ ഇളകിപ്പോയിരിക്കുന്നു. ആചാര്യർ അതു കാണുന്നുണ്ട്. നിത്യവും താൻ കാണുകയും കേൾക്കുകയും ചെയ്യുന്ന അവിവേകങ്ങൾ അതിനു തെളിവാണ്. രക്തത്തിൽ വിഷം കലർന്നുകഴിഞ്ഞു; അതു് ദേഹമാസകലം വ്യാപിച്ചിരിക്കുന്നു. ആളുകളുടെ കാഴ്ചപ്പാടുതന്നെ വിഷമയമായിരിക്കുന്നു. ഈ ചുററുപാടിൽ നന്മയെങ്ങിനെ കാണാനാവും? മനസ്സും ബുദ്ധിയും ഹൃദയവും സമതുലിതാവസ്ഥയിൽ നിൽക്കണം. പിടഞ്ഞാടുന്ന മനുഷ്യൻ പ്രപഞ്ചത്തേയും അങ്ങനയേ കാണൂ. അതിലത്ഭുതമില്ല. പിത്തംകയറി തലചുററുന്നവനു് ലോകം കറങ്ങുന്നതായി തോന്നാറില്ലേ? ദുഃഖിതനായിരിക്കുന്നവനു് ദുഃഖമല്ലാതെ മററന്തെങ്കിലും കാണാൻ കഴിയുമോ?

ആചാര്യർ ഗീത തുറന്നു. ഈയിടെയായി ആ ഗ്രന്ഥം തൊടാറേയില്ല. ചെറുപ്പത്തിൽ മുതിർന്നവരുടെ ആജ്ഞയ്ക്കു വഴങ്ങി ഗീതാശ്ലോകങ്ങൾ മനഃപാഠമാക്കിയിരുന്നു. വളർന്നു വലുതായപ്പോൾ ഉദരപൂരണാർത്ഥം പുരാണപാരായണം നടത്തവേ ഗീതയിലെ ഉപദേശങ്ങളെടുത്തു വിളമ്പിയിരുന്നു. എന്നാൽ സ്വന്തം പ്രശ്നങ്ങളെ അപഗ്രഥിക്കാൻ ശ്രമിച്ചിരുന്നില്ല; ഇപ്പോൾ ഈ സമസ്യകളുടെ ചുഴിയിൽ ഒററപ്പെട്ടപ്പോൾമാത്രം ഗീത തുറന്നുനോക്കാൻ തോന്നി. പരിസരമാകെ കുഴപ്പത്തിൽ മുഴുകിയപ്പോൾ, ബുദ്ധിഭ്രമം പിടിപെട്ടപ്പോൾ, ബന്ധുക്കൾതന്നെ പരസ്പരം ആയുധമെടുത്തപ്പോൾ, ധർമ്മാധർമ്മങ്ങളുടെ അതിർവരമ്പുകൾ ഇടിഞ്ഞുപൊളിഞ്ഞപ്പോൾ ഭഗവാൻ ഈ ഉപദേശം നൽകി അനുഗ്രഹിച്ചു. അർജ്ജുനനെപ്പോലൊരു പുരുഷശ്രേഷ്ഠൻ തന്നെ വഴിതെററിപ്പോയില്ലേ?

ആചാര്യർ ഓലകൾ മറിച്ചു. അന്തരംഗത്തിലെ പ്രക്ഷുബ്ധാവസ്ഥയെ എങ്ങനെ ശാന്തമാക്കാമെന്ന ചിന്തയോടെ തെരഞ്ഞുതുടങ്ങി. രണ്ടാമദ്ധ്യായത്തിലെത്തി. സ്ഥിതപ്രജ്ഞന്റെ ലക്ഷണങ്ങളെന്താണെന്ന് അർജ്ജുനൻ ചോദിച്ചപ്പോൾ ഭഗവാൻ വിവരിക്കുന്ന ഭാഗം. ആചാര്യർ ഏകാഗ്രചിത്തനായി പാരായണം തുടങ്ങി. അതിലെ ഓരോ വാക്കിനും ആചാര്യരുടെ ദീർഘകാലാനുഭവങ്ങൾ ഭാഷ്യം ചമച്ചുതുടങ്ങി. മനസ്സിലുള്ള സകല തൃഷ്ണകളേയും ത്യജിച്ച് ആത്മസംതൃപ്തിനേടിയവനാണ് സ്ഥിതപ്രജ്ഞൻ. തനിക്ക് തൃഷ്ണയൊന്നുമില്ലേ? ഉറപ്പിച്ചുപറയാനൊക്കുമോ? പ്രാണൻ പോകുന്നതുവരെയും എന്തെങ്കിലുമൊരാഗ്രഹം അതിനോട് ഒട്ടിപ്പിടിച്ചു കിടക്കും. ഒന്നാലോചിച്ചാൽ അദ്ദേഹത്തിനു വ്യക്തിപരമായ ഒരൊററ ആഗ്രഹവുമില്ല. ഈശ്വരൻ തന്റെ ജീവിതത്തെ രൂപപ്പെടുത്തിയിരിക്കുന്നതങ്ങനെയാണ്. എന്നാൽ സൂക്ഷ്മപരിശോധനയിൽ തന്റെ പൊതുജീവിതത്തിലാകെ ആഗ്രഹങ്ങൾ പടർന്നു കിടക്കുന്നതായി കാണാം. തന്റെ ചുററുമുള്ള ആളുകൾ തന്നെ അനുസരിക്കണമെന്ന് ആഗ്രഹിച്ചിരുന്നില്ലേ? ഏതു രൂപത്തിലായാലും കാമം ദുഃഖദായകമാണെന്നു ഗീത പഠിപ്പിക്കുന്നു. അതെങ്ങനെ ഒഴിവാക്കാം? ഇന്ദ്രിയങ്ങൾ മനസ്സിനെ വിഴുങ്ങുന്നു; മനസ്സ് വിവേകത്തെയും. പിന്നെ? പിന്നെ, ''ബുദ്ധിനാശാത് പ്രണശ്യതി!''

സുഖം വന്നുചേരുമ്പോൾ ആഹ്ളാദിക്കരുത്! ദുഃഖം കടന്നുവരുമ്പോൾ വിഷമിക്കരുത്. എന്നാൽ മനസ്സിന്റെ ഘടനയിൽതന്നെ ഈ സന്തോഷസന്താപങ്ങളുടെ ഒരു മിശ്രിതമുണ്ട്. സംയമം പാലിക്കണം. പക്ഷേ, അത് എവിടെനിന്നു തുടങ്ങണം? ആയിരമായിരം നദികൾ വന്നുചേർന്നാലും സാഗരം ഗംഭീരമായിത്തന്നെ വർത്തിക്കുന്നു; അതുപോലെ സ്ഥിതപ്രജ്ഞൻ നിറകുടംപോലെ തുളുമ്പാതിരിക്കുന്നു. ആചാര്യർ കുറേസമയം ഈ ഉപമയെക്കുറിച്ചു ചിന്തിച്ചു. മനസ്സ് പുഴയെപ്പോലെയാവരുത്. അങ്ങു മലനാട്ടിൽ മഴപെയ്താൽ മതി; ഇങ്ങു പാമള്ളിയിൽ വെള്ളപ്പൊക്കം! നദി ഇരുകരകളും തല്ലിത്തകർത്ത്, അലച്ചാർത്ത് ഒഴുകിത്തുടങ്ങും. ഇങ്ങനെ നൂറുകണക്കിനു പുഴകൾ നിരന്തരമായി പ്രവഹിച്ചെത്തിയാലും വൻതിരകളെടുത്തടിച്ചാലും സമുദ്രം തുളുമ്പിമറിയുന്നില്ല. ആചാര്യർ ഒരിക്കലും കടൽ കണ്ടിരുന്നില്ല. എന്നാൽ അദ്ദേഹം അതിനെ ഭാവനയിൽ കണ്ടു. തന്നെ ചൂഴ്ന്നുനിൽക്കുന്ന കുഴപ്പങ്ങളിൽ സംയമം അത്യന്താപേക്ഷിതമായിരിക്കുന്നു. മുമ്പൊരുതവണ ഇങ്ങനെ തീരുമാനിച്ചിരുന്നെങ്കിലും പരാജയപ്പെട്ടുപോയിരുന്നു. ഇപ്പോൾ തീരുമാനം ഉറച്ചിരിക്കുന്നു. താൻ വലിയ അപരാധങ്ങളൊന്നും ചെയ്തിട്ടില്ല. നേരാണ്. തെററുചെയ്തിട്ടില്ലെങ്കിലും മനസ്സിന്റെ സന്തുലിതാവസ്ഥ തെററിപ്പോകയാണ്. ചിലപ്പോൾ മോഹവശഗമാകുന്നു; ചിലപ്പോൾ വികാരവിവശമാകുന്നു. പാമള്ളിയിൽ നടന്ന സംഭവങ്ങൾ അദ്ദേഹത്തിന്റെ അന്തരംഗത്തെ പിടിച്ചുലച്ചിരിക്കയാണ്. ഇനിയൊരിക്കലും അതിനിടയാകരുത്.

ഗീത തുറന്നുവെച്ച് അദ്ദേഹം തന്റെ ജീവിതത്തെ അതിലൂടെ പരിശോധിച്ചുതുടങ്ങി. ജീവിതമാകെ ശൂന്യമാണെന്ന് അദ്ദേഹത്തിനു തോന്നി. ആചാര്യരുടെ വ്യഥ പ്രധാനമായും ഇതാണ്: താൻ ചെയ്ത ഒരു നല്ല കാര്യം ഇന്നതാ

ണെന്നു തൊട്ടുകാണിക്കാവുന്ന ഒന്നുമില്ല! അനിവാര്യമായ കർമ്മങ്ങൾ പലതും ചെയ്യു. എന്നാൽ വിവേകപൂർവ്വംചെയ്യു കർമ്മത്തിനു് തൃഷ്ണയെ ഭയപ്പെടേണ്ടതില്ല; അതിൽനിന്നു വളരെ വേഗം മോചനം നേടാം. ആദ്യകാലങ്ങളിൽ ആചാര്യർക്കു് ഇതു് വേദാന്തതത്വങ്ങളായിരുന്നു. എന്നാലിപ്പോൾ തത്വങ്ങൾക്ക ജീവൻ വെച്ചിരിക്കുന്നു. പുതിയ അർത്ഥങ്ങൾ വെളിച്ചത്തു ചാടിത്തുടങ്ങിയിരിക്കുന്നു. ഇന്നോളം ഒന്നും തിരിയാത്ത വ്യർത്ഥജീവിതം നയിച്ചു. ഇനിയെങ്കിലും ബോധം തെളിയണം.

ഇക്കാരണങ്ങളാൽ പാർവ്വതിയമ്മ പറഞ്ഞയച്ചെങ്കിലും ആചാര്യർ അങ്ങോട്ടു പോയില്ല. ഈ വിഷമവ്യൂഹത്തിൽനിന്നു് ഒരിക്കൽ രക്ഷപ്പെടണം. സഹാനുഭൂതി കാരണം ഓരോ വലയിൽചെന്നു കുടുങ്ങുന്ന ആ പതിവു നിൽക്കണം. ഗീതയിൽതന്നെ പൂർണ്ണമായി മുഴുകിയിരുന്നു്, ചുററുപാടുകളിൽനിന്നു രക്ഷപ്പെടാൻ ആചാര്യർ തീരുമാനിച്ചു. ശേഷപ്പൻ അദ്ദേഹത്തെ കാണാൻ വന്നു. രണ്ടു തവണ വിളിക്കേണ്ടിവന്നു.

ആചാര്യർ തലയുയർത്തി. ശേഷപ്പൻ! അയാളെ മോചിപ്പിച്ചതു ഞാനാണു്. പക്ഷേ, ഒരിക്കലും അയാൾ തന്റെ ഇല്ലത്തേയ്ക്കു വന്നില്ല. ശ്യാമരായർ കലക്ടിയായതിനുശേഷം ശേഷപ്പൻ വെളിയിലിറങ്ങി നടക്കുന്നതു വളരെ ദുർല്ലഭമാണത്രെ. കുറച്ചുദിവസം അങ്ങനെ കഴിയട്ടെ; പിന്നെ ശരിപ്പെടും എന്നദ്ദേഹം കരുതി. ഇപ്പോൾ അയാൾ ചോദിക്കാതെ, പറയാതെ ഇവിടെ വന്നിരിക്കുന്നു. ആചാര്യർ, അത്ഭുതപ്പെട്ടു. വിളിച്ചടുത്തിരുത്തി. ശേഷപ്പൻ യാന്ത്രികമായി പൊടിക്കുപ്പി നീട്ടി.

ശേഷപ്പൻ പാർവ്വതിയമ്മയുടെ വീട്ടിൽപോയി വന്നതേയുള്ളു. ആചാര്യർ പോകാതിരുന്നതിൽ അവർക്ക വലിയ വിഷമമുണ്ടു്. അതു കാണാൻ കഴിയാതെ അയാൾ ആചാര്യരെ നേരിട്ടു വിളിക്കാൻ വന്നതാണെന്നറിയിച്ചു. ''ഞാൻ എല്ലാ ഉപായങ്ങളും പറഞ്ഞുകൊടുത്തിരിക്കുന്നു. ആചാര്യരേ, ഒരുപക്ഷേ നാളെ നാട്ടിലെ ഗുണ്ടകൾചേർന്നു് ആക്രമിച്ചു കടന്നു്, വിതച്ച കണ്ടം ഉഴുതിട്ടേയ്ക്കും. അതിനു പോലീസിൽ ഹർജി കൊടുക്കാൻ പറഞ്ഞിരിക്കയാണു്. അതിനു നിങ്ങൾകൂടി സമ്മതിച്ചാൽ മാത്രമേ അവർ ഹർജിയിൽ ഒപ്പുവെക്കൂ. പണ്ടൊരിക്കൽ ഹർജിയിൽ ഒപ്പിട്ടതിനു നിങ്ങൾ ദേഷ്യപ്പെട്ടിരുന്നല്ലൊ? അതവരെ വല്ലാതെ വേദനിപ്പിച്ചുകളഞ്ഞു. മനസ്സിനു് അടിയേററിരിക്കയാണു്. പാവം സ്ത്രീ! നാട്ടുകാരൊക്കെ ലിങ്കപ്പന്റെ പിന്നാലെ കൂടിയിരിക്കുന്നതു കണ്ടു് അവർ ഭയന്നിരിക്കുന്നു. നമ്മൾ മാത്രമേ ഇപ്പോൾ അവരുടെ കാര്യം നോക്കാനുള്ളു.'' ശേഷപ്പൻ ഗൌഢത്തിയുടെ രാഗംചേർന്നു സംസാരിച്ചു.

ആചാര്യർ ഒന്നും പറഞ്ഞില്ല: കൈവിരലുകൾകൊണ്ടു് എന്തോ നിലത്തു് എഴുതിക്കൊണ്ടിരുന്നു. ശേഷപ്പൻ വഴിയും നോക്കിയിരുന്നു; അയാൾ ചുമച്ചു; പൊടി വലിച്ചു. ആചാര്യർ ചലനമറിയില്ല. ശേഷപ്പൻ തന്റെ വാക്കുകൾ ആവർത്തിക്കേണ്ടിവന്നു.

''ഇതിന് ഞാനെന്തു പറയാൻ? എനിക്കൊന്നും മനസ്സിലാകുന്നില്ല, ശേഷപ്പാ. നിങ്ങൾ പറഞ്ഞ ഉപായം നിങ്ങൾക്കു ശരിയാണെന്നു തോന്നാം. പക്ഷേ, എനിക്കങ്ങനെ തോന്നുന്നില്ല. നാട്ടിലെ ഒന്നോ രണ്ടോ പേർ ഈ അക്രമം കാട്ടുകയാണെങ്കിൽ നിങ്ങളുടെ വഴി കൊള്ളാം. പക്ഷേ, ഇന്നിപ്പോൾ നാട് ഒന്നടങ്കം തെമ്മാടിത്തം കാട്ടുകയാണ്.'' ആചാര്യർ പുതിയ സംഭവവികാസത്തെ ഉററുനോക്കുകയായിരുന്നു.

''അപ്പോൾ എന്തു ചെയ്യണമെന്നാണ് ആചാര്യർ പറയുന്നത്? ലിങ്കപ്പനെന്ന ഈ പടുവിഡ്ഢിക്കും പദ്മപ്പനും അവരുടെ പിന്നാലെ കൂടിയിരിക്കുന്ന ഗുണ്ടകൾക്കും ഹൃദയമെന്ന ഒന്നുണ്ടെന്നു തോന്നുന്നുവോ? അവരെയൊക്കെ നന്നാക്കിയെടുക്കുമ്പോഴേക്കും നാടു നശിപ്പിച്ചുകഴിയും! അതുകൊണ്ടാണ് ചെയ്യാവുന്നതിൽവെച്ച് ഏററവും ഭദ്രമായൊരുപായം ഞാൻ പറഞ്ഞത്. അതു ശരിയല്ലെന്നു നിങ്ങൾ പറയുന്നു. എന്നാൽപിന്നെ ഏററവും നല്ല മറെറാരുപായം നിങ്ങൾ പറയൂ.'' അറിയാനുള്ള ആഗ്രഹവും കുറേ വിഷമവും കലർന്ന സ്വരത്തിൽ ശേഷപ്പൻ പറഞ്ഞു.

''എന്തോ ഏതോ! അതൊന്നും എനിക്കറിയില്ല. ശേഷപ്പാ, പഴയതുപോലെ എനിക്കീ പൊതുകാര്യത്തിൽ താല്പര്യമില്ല. സന്ദർഭം വന്നാൽ ഞാനിങ്ങനെ പറയും: പാർവ്വതിയമ്മ ആ ഭൂമിയെല്ലാം ലിങ്കപ്പനു കൊടുത്തേക്കട്ടെ. അയാളുടെ ഋണാനുബന്ധം വല്ലതും കാണും! ഇല്ലെങ്കിൽ അയാൾ ശങ്കരപ്പന്റെ മകനായി വരുമായിരുന്നോ?'' ആചാര്യർ അത്യന്തം വിഷമത്തോടെ പറഞ്ഞു.

ശേഷപ്പന് അത്ഭുതം. ആചാര്യർക്ക് തലയ്ക്കിളക്കം ബാധിച്ചിരിക്കുന്നുവോ? അയാൾ സംശയിച്ചു. പണ്ട് അനീതിക്കെതിരെ നിഷ്ഠയോടെ അടരാടിയിരുന്ന ഈ വൃദ്ധൻ അനാവശ്യമായിത്തന്നെ ശത്രുത്വം സമ്പാദിച്ചു. ഇപ്പോൾ ഇങ്ങനെ സംസാരിക്കുകയോ? ആചാര്യർ പെട്ടെന്ന് ഇങ്ങനെയാവാൻ കാരണം? ശേഷപ്പന് ഇടയ്ക്ക് അനുകമ്പയും തോന്നി.

എന്നാൽ അയാൾ പ്രശ്നം അവസാനിപ്പിക്കാനുള്ള ഭാവമില്ല. വാദം തുടർന്നു. ലിങ്കപ്പൻ ചെയ്ത അന്യായങ്ങൾ വർണ്ണിച്ചു: താൻ ഇപ്പോൾ വന്നിരിക്കുന്നത് ഗൗഡത്തിയുടെ നന്മമാത്രം ലാക്കാക്കിയാണെന്നും വെളിപ്പെടുത്തി. ഇത്തരം സന്ദർഭങ്ങളിൽ മിണ്ടാതിരിക്കുന്നതും അക്രമമാണെന്ന് അയാൾ പറഞ്ഞു. ആചാര്യർ കുലുങ്ങിയില്ല. ശേഷപ്പൻ അമ്പരന്നു. ആചാര്യരുടെ സ്വഭാവം അയാൾക്ക് തീർത്തും അറിയാവുന്നതാണ്. അദ്ദേഹത്തിന്റെ സ്നേഹത്തിന്റെയും വിദ്വേഷത്തിന്റെയും കഥകൾ നന്നായറിയാം. പണ്ടൊരിക്കൽ അദ്ദേഹത്തിന്റെ തറവാട്ടിൽ സ്വത്ത് ഓഹരി വെയ്ക്കേണ്ടുന്ന ഘട്ടംവന്നു. സ്വന്തം ജ്യേഷ്ഠന്റെ മകൻ നാരായണാചാരി, തനിക്ക് ന്യായമായ ഓഹരി കിട്ടിയില്ലെന്നു തർക്കിച്ചു. ഗ്രാമത്തിലെ പ്രമാണിമാരെ വിളിച്ച് ആചാര്യരുടെ ഓഹരിക്കുവെച്ച പതിനഞ്ചുസെന്റ് സ്ഥലം തനിക്കു കിട്ടണമെന്ന് അയാൾ ശാഠ്യം പിടിച്ചു. ആചാര്യർ അത് കൊടുക്കില്ലെന്നു പറഞ്ഞു. ലിങ്കപ്പഗൗഡരെപ്പോലെ നാരായണാചാരി ബന്ധുക്കളുമായി സ്പർദ്ധിച്ച് ആ ഭൂമി ഉഴുതു വിതച്ച് സ്വാധീനപ്പെടുത്തി. അതിൽ ശുണ്ഠിയെടുത്ത് ആചാര്യർ കോടതി കയറി; ആ വയൽ സ്വന്തമാക്കുകയും ചെയ്തു. ശേഷപ്പനും അക്കഥ മറന്നിരുന്നില്ല. സന്ദർഭാനുസാരമായി അത് ഓർമ്മപ്പെടുത്തി.

''ശരിയാണ ശേഷപ്പാ. നിങ്ങൾ പറഞ്ഞതു നേരാണ്. എന്നാൽ അതു കൊണ്ടെന്തുനേടി? അതേ വയൽ നാരായണനു കിട്ടിയിരുന്നുവെങ്കിൽ അവ നെങ്കിലും കഴിയുമായിരുന്നില്ലേ? മക്കളുള്ളവൻ. ഇപ്പോൾ അന്നത്തിനു ഗതി യില്ല. അന്ന് ആ കേസു നടത്തിയിട്ട് അവനു കിട്ടിയിരുന്ന അല്പ സ്വല്പം സ്വത്തു കളഞ്ഞുകളിച്ചു. ഈ കേസിലൊന്നും എനിക്ക് സുഖം കിട്ടിയില്ല. ഇത്തരം കേസുകൾ നടന്നതു കാരണമാണ് ഗ്രാമം ഇന്നീ കഴപ്പത്തിലകപ്പെ ട്ടതു്. എനിക്ക് ഇതൊന്നും ഇഷ്ടമല്ല!'' ആചാര്യർ അതേ നിസ്സംഗത യോടെ മറുപടി പറഞ്ഞു.

അവസാനം പാർവ്വതിയമ്മയുടെ വീട്ടിൽവന്ന് അവരെ ഉപദേശിക്കണമെ ന്നായി ശേഷപ്പൻ. അദ്ദേഹം പറഞ്ഞാൽ അവരുടെ ഭയഗ്രസ്തമായ മനസ്സ് ശാന്തമാകും എന്ന് അയാൾ ആശിച്ചു. എത്രയായാലും ഒരു സ്ത്രീ! മുഴുവൻ ഗ്രാമവും തനിക്കെതിരായി നില്ക്കുകയാണെന്നു തോന്നിയ അവർ പേടിച്ചുവിറ ച്ചിരിക്കയാണ്. ഗൌഡരുടെ തറവാട്ട് ഇതോടെ മണ്ണടിഞ്ഞു പോകുമോ എന്നാണവരുടെ ആശങ്ക. അവരെ അല്പമൊന്ന് ആശ്വസിപ്പിക്കണം. അതിൽ അന്യായമൊന്നുമില്ലല്ലോ? ആചാര്യർ കുറച്ചിട ചിന്തിച്ചു. അവസാനം സമ്മ തിച്ച് ശേഷപ്പനോടൊപ്പം നടന്നു.

പാർവ്വതിയമ്മ ഗൌഡത്തി ശേഷപ്പൻ പറഞ്ഞിരുന്നതുപോലെ ആകെ പരി ഭ്രമിച്ചിരിക്കയായിരുന്നു. രണ്ടുപേരും കയറിച്ചെന്നപ്പോൾ അവിടെ മററാരും ഉണ്ടായിരുന്നില്ല. ജോലിക്കാർ ജോലി കഴിഞ്ഞ് സ്വന്തം കുടിലുകളിലേയ്ക്കു മടങ്ങിയിരുന്നു. കാവൽക്കാർ ആലയിൽ കിടന്നുറങ്ങുന്നു. ഒരു മങ്ങിയ ദീപ ത്തിനു മുമ്പിൽ പാർവ്വതിയമ്മ ചിന്താമഗ്നയായിരിക്കുന്നു. ആചാര്യരെ കണ്ട പാടേ അവർക്ക സഹിക്കാതായി. വിങ്ങിക്കരഞ്ഞ് അവർ ആചാര്യരുടെ പാദങ്ങൾ കണ്ണുനീർകൊണ്ടു കഴുകി.

ആചാര്യർ അവരുടെ മുമ്പിൽ തൂണുംചാരിയിരുന്നു. അദ്ദേഹം തന്റെ അഭി പ്രായം തുറന്നുപറഞ്ഞു: ''പാർവ്വതിയമ്മേ, കേൾക്കൂ. ഇത്തരം സന്ദർഭങ്ങ ളിൽ വിദ്വേഷത്തിനും പകയ്ക്കും ഇരയാവരുതെന്നു പറയാനാണ് ഞാൻ ഇങ്ങോട്ടു വന്നതു്. അതു് ആർക്കും സുഖം നൽകില്ല.''

ശേഷപ്പനെപ്പോലെതന്നെ പാർവ്വതിയമ്മയും ആശ്ചര്യമായി. ''അപ്പോൾ ആ പിശാചിനെ എന്റെ വീട്ടിനകത്തു കടിയിരുത്തണമെന്നാണോ നിങ്ങൾ ഉപദേശിക്കുന്നതു്''? ശങ്കിച്ചുകൊണ്ടുതന്നെ അവർ ചോദിച്ചു.

''മാത്രമല്ല. ഇനി ബാക്കിയുള്ള രണ്ടു പത്തായങ്ങളും തുറന്ന് ഗ്രാമത്തിലെ ജനങ്ങൾക്ക് ചോളം വിതരണം ചെയ്യണമെന്നും ഉള്ള ഭൂമി ധരിദ്ര്യരെ ഏല്പി ക്കണമെന്നും ആചാര്യർ പറയുന്നു. അല്ല ആചാര്യരേ, ഇങ്ങനെ ബോണ്ടു ജീവിക്കാൻ നമുക്കെന്തു പററിയിരിക്കുന്നു?'' ശേഷപ്പൻ ചോദിച്ചു. ഗൌഡ ത്തിയുടെ മുന്നിൽവെച്ചു ചോദിച്ചാൽ അതിനു ഫലമുണ്ടാകുമെന്നയാൾ വിചാ രിച്ചു.

''പെട്ടിയെന്താണെന്ന് എനിക്കറിയില്ല ശേഷപ്പാ. ഭൂമി തരിശായി കിടന്നാൽ ഗ്രാമത്തിലെ ജനങ്ങൾ പട്ടിണി കിടക്കും. അതു പാടില്ലെന്ന വിചാരമേയുള്ളൂ. ഗൌഡരുടെ നിലം ഗ്രാമത്തിന്റേതാണ്. അപ്പോൾപിന്നെ അതിനുവേണ്ടി നാം ശാഠ്യം പിടിക്കരുതെന്നാണ് ഞാൻ പറഞ്ഞത്.'' ആചാര്യർ അത്രയും പറഞ്ഞു മൌനം പാലിച്ചു.

ശേഷപ്പനും പാർവ്വതിയമ്മയ്ക്കും ആചാര്യരുടെ വാക്കുകൾ വിചിത്രങ്ങളായി തോന്നി. അദ്ദേഹത്തിനു കിറുക്കുണ്ടോ? അവർ സംശയിച്ചു. അദ്ദേഹം ലിംഗപ്പന്റെ കക്ഷിയിൽ ചേർന്നിരിക്കുമോ എന്നുപോലും പാർവ്വതിയമ്മ സംശയിച്ചു. എന്നാൽ ആചാര്യരുടെ സംസാരത്തിൽ നിഴലിച്ച സഹാനുഭൂതിയും ആത്മാർത്ഥതയും അന്യാദൃശമായിരുന്നു. അദ്ദേഹത്തിന്റെ കണ്ണുകളിൽ വഞ്ചനയുടെ നിഴൽ തിണ്ടിയിരുന്നില്ല.

പാർവ്വതിയമ്മയ്ക്ക് ആ അഭിപ്രായം സ്വീകാര്യമായില്ല. ഒന്നിനുപുറകെ ഒന്നായി വന്നുപെട്ട അനുഭവങ്ങൾ അവരുടെ അഭിമാനത്തെ വ്രണപ്പെടുത്തിയിരിക്കയാണ്. തന്റെ പത്തായം കത്തിപ്പൊളിക്കുകയും ഇപ്പോൾ നിലം കൈവശപ്പെടുത്തുകയുംചെയ്യാൻ വരുന്നവരോടു പക വീട്ടാൻ അവർ വെമ്പി. ഗൌഡരുടെ തറവാട്ട് ക്ഷാത്രവീര്യത്തിനു പണ്ടേ പ്രസിദ്ധമാണ്. വെറുതെ കടന്നുവന്ന് ആക്രമിക്കുന്നവർക്ക് വഴങ്ങിക്കൊടുത്ത്, ഉള്ളതെല്ലാം അവരുടെ പാദങ്ങളിൽ അർപ്പിക്കുകയോ? സ്വർഗ്ഗസ്ഥനായ ശങ്കരപ്പഗൌഡർ എന്തു വിചാരിക്കും?

''അത് സാദ്ധ്യമല്ല ആചാര്യസ്വാമി! ഞാൻ മനസ്സുറപ്പിച്ചിരിക്കയാണ്. ശൌഡത്തി ദേഷ്യപ്പെട്ടാൽ എന്താകുമെന്ന് അവർക്കൊക്കെ കാണിച്ചുകൊടുക്കണം. കലകണ്ണി പറഞ്ഞതുപോലെ ഞാൻ പോലീസിൽ ഹർജി കൊടുത്താൽ നിങ്ങൾ ദേഷ്യപ്പെടില്ലല്ലൊ?'' പാർവ്വതിയമ്മയുടെ സ്വരം ആവേശപൂർണ്ണമായിരുന്നില്ല; മറിച്ച് അനുഭാവപൂർണ്ണമായിരുന്നു.

ആചാര്യർ പുഞ്ചിരിച്ചു. എങ്കിലും കൺകോണിൽ വെള്ളം തുളുമ്പിനിന്നു. ''ഞാനെന്തിനു ദേഷ്യപ്പെടണം? നിങ്ങളുടെ വഴിനോക്കാൻ നിങ്ങൾക്കു സ്വാതന്ത്ര്യമുണ്ട്. അതുകൊണ്ടു ഗുണമുണ്ടാവില്ലെന്നു പറയേണ്ടത് എന്റെ കർത്തവ്യം. അതു ഞാൻ പറഞ്ഞു. ഒരു കാര്യംകൂടി പറയേണ്ടതുണ്ട്. ഗ്രാമത്തിലെ സ്ഥിതി അറുവഷളായിരിക്കയാണ്. ഗ്രാമത്തിനെ പിശാചു ബാധിച്ചിരിക്കുന്നു. നാളെ എന്തു സംഭവിക്കുമെന്നു പറയാനാവില്ല. അതിനാൽ നിങ്ങളും കുറച്ചുദിവസം നാട്ടിൽനിന്നു പോകുന്നതാണു നല്ലത്. മകളോണെങ്കിൽ വളരെ ചെറുപ്പം. നിങ്ങൾ ഒറ്റയ്ക്ക് ഇവിടെ ഇരിക്കുന്നതു സുരക്ഷിതമല്ല'' ആചാര്യരുടെ പ്രവചനം. നെടുവീർപ്പോടൊപ്പം വന്ന വാക്കുകൾ അതീവ ഖേദിച്ചതായി തോന്നി.

പാർവ്വതിയമ്മ ആചാര്യരുടെ മുഖത്തേയ്ക്കു നോക്കി. അവിടെ ഭീതിയുടെ ലാഞ്ഛന കാണാം. മറ്റൊരു വികാരവുമില്ല. ശേഷപ്പന്റെ മുഖം നോക്കി. തെളിഞ്ഞിരിപ്പു മട്ടുണ്ട്. എന്താണു സംഭവിക്കാൻ പോകുന്നത്? അവരുടെ

ദുഃഖം അണമുറിഞ്ഞൊഴുകി. കണ്ണുനീർ തുളുമ്പി. ചേലത്തുമ്പുകൊണ്ടു മുഖം പൊത്തി അവർ വിങ്ങിക്കരഞ്ഞു. ആ ദുഃഖമൂകമായ അന്തരീക്ഷത്തിൽ ആചാര്യരും ശേഷപ്പനും തന്റെ ദുർവ്വിധിയുടെ പ്രതിരൂപങ്ങളായിത്തോന്നി. യഥാർത്ഥത്തിൽ ഗ്രാമാന്തരീക്ഷം ഇത്ര ഭീകരമാണോ? ആണെങ്കിൽതന്നെ സമാശ്വസിപ്പിക്കേണ്ട രീതി ഇതാണോ? ഗൌഡരുടെ തറവാട്ടിന്റെ മാനം സ്വന്തം കൈകളിൽ സുരക്ഷിതമായിരിക്കുമെന്നു് ശങ്കരപ്പഗൌഡരുടെ മൃത്യുശയ്യയ്ക്കുമുന്നിൽ വെച്ചു വാഗ്ദാനം നൽകിയ വീരന്മാരാണോ ഇവർ? താൻ കേവലം അനാഥയായൊരു സ്ത്രീയാണെന്നാണോ ഇവരുടെ വിചാരം? താൻ അപേക്ഷിക്കുന്നതു് തന്റെ രക്ഷയല്ല; തറവാടിന്റെ അഭിമാന സംരക്ഷണമാണു്. വ്യക്തിപരമായ സംരക്ഷണു് അപേക്ഷിക്കാൻ മാത്രം ദുർബ്ബലയല്ല താനെന്നു് ഇവർക്കു കാണിച്ചുകൊടുക്കണം.

''ആചാര്യസ്വാമീ, കല്യാണം കഴിഞ്ഞു് ഈ വീട്ടിലേയ്ക്കുവന്ന ഞാൻ തിരിച്ചു് അമ്മാത്തേയ്ക്കു പോയിട്ടില്ല. എന്റെ ഭർത്താവു് ഇതെല്ലാം എന്നെ ഏല്പിച്ചു പോയിരിക്കയാണു്. ഞാൻ ഇവിടംവിട്ടു പോയാൽ ഈ തറവാട്ടിൽ പട്ടികൾ വാഴും. ഈ നാട്ടിൽതന്നെയും ഞാൻ മറ്റൊരാളുടെ ഉമ്മറപ്പടി ചവിട്ടിയിട്ടില്ല. ഇനി ഞാൻ നാട്ടിലേയ്ക്കു പോകാമോ? മക്കളെ അയയ്ക്കാൻ പറയുകയാണെങ്കിൽ ഞാൻ അയച്ചേയ്ക്കാം.'' ഗൌഡത്തി ദൃഢനിശ്ചയത്തിന്റെ സ്വരത്തിൽ അറിയിച്ചു.

''അങ്ങനെയാവട്ടെ. അതെങ്കിലും ചെയ്യൂ. നാളെത്തന്നെ കുട്ടികളെ നാട്ടിലേയ്ക്കു് അയച്ചോളൂ. താമസിക്കരുതു്. അതുചെയ്യൂ!''

''ചെയ്യാം സ്വാമീ, ചെയ്യാം. അതെന്റെ ധർമ്മമാണു്; എന്നാൽ നാടുവിട്ടുപോകണമെന്നുമാത്രം പറയരുതു്. മക്കളെ അവരുടെ അമ്മാവന്റെ വീട്ടിലേയ്ക്കു നാളെ പറഞ്ഞയച്ചേയ്ക്കാം. വീട്ടിനു കാവൽ ഞാൻതന്നെ. എന്റെ എല്ലുകൾ ഈ തറയിൽ പൊടിഞ്ഞുപോയാലും ഞാനിവിടുന്നു വിട്ടുപോവില്ല. സ്വാമീ, എന്നോടു ദേഷ്യമരുതേ! ഈ തറവാട്ടിന്റെ മാനം കാക്കേണ്ടതു നിങ്ങളുടേയും എന്റെയും ഉത്തരവാദിത്വമാണു്. കലക്ടർസ്വാമി, ഹർജി എഴുതൂ. കൊള്ളയടിച്ചവരുടെ കൈകളിൽ ആമം വീഴുന്നതു് ഈ കണ്ണുകൾകൊണ്ടു് എനിക്കു കാണണം. ഗൌഡരുടെ തറവാടിനുനേരെ വന്നാൽ എന്താവുമെന്നു് അവരറിയട്ടെ!'' ഗൌഡത്തി ആവേശഭരിതയാണു്. എത്ര പറഞ്ഞിട്ടും അവരുടെ അഭിമാനം വിട്ടുവീഴ്ചയ്ക്കൊരുങ്ങിയില്ല. വിവേകത്തിന്റെ മാർഗ്ഗത്തിൽനിന്നും അകന്നുപോയ വികാരാവേശമാണു് അവരെ നയിക്കുന്നതു്. അതവർക്കു് എന്തെന്നില്ലാത്ത ധൈര്യം പകർന്നുകൊടുത്തു. താൻ പറഞ്ഞതു തന്നെയാണു തീരുമാനം എന്ന മട്ടിലാണു സംസാരം. അവരുടെ ജീവിതത്തിലെ ചൈതന്യ സർവ്വസ്വം ആ വാക്കുകളിൽ പ്രകടമായി. പഴയ പാർവ്വതിയമ്മയല്ല ഇതു്. ആ സ്ത്രീയുടെ ദൈന്യവും ഭീതിയും മാഞ്ഞുപോയിരിക്കുന്നു. അവരുടെ സ്വരം വജ്റലേപനം ചെയ്തതുപോലിരുന്നു. അതു് ഗൌഡരുടെ തറവാടിന്റെ വൈശിഷ്ട്യമായിരിക്കാം. ശങ്കരപ്പഗൌഡരും മരിക്കുന്നതിനു മുമ്പു് ഇങ്ങനെ തന്നെയല്ലേ സംസാരിച്ചതു്? ആചാര്യർക്കു് അന്നത്തെ ആ ചിത്രം വിശദമായി വീണ്ടും പ്രത്യക്ഷമായതുപോലെ തോന്നി.

ആരും ഒന്നും പറയുന്നില്ല. പാർവ്വതിയമ്മയും അടങ്ങി. ആചാര്യർക്കു് സംസാരിക്കാനായില്ല. ശേഷപ്പനു തന്റെ അഭിപ്രായം സ്വീകരിക്കപ്പെട്ടതിൽ സന്തോഷം തോന്നി. എന്നാൽ എന്തു സന്തോഷം? പാർവ്വതിയമ്മയുടെ ആവേശം കണ്ടപ്പോൾ അയാളും ഒന്നു ഭയപ്പെടാതിരുന്നില്ല. ചുമ്മാതെ ആചാര്യരുടെ നിർദ്ദേശാനുസരണം നടന്നാൽ പോരായിരുന്നോ എന്നും തോന്നി. മുഴുവൻ ഗ്രാമത്തെയും വെല്ലുവിളിക്കുന്ന അവരുടെ ധൈര്യം അസാമാന്യമായിരുന്നു. എന്നാലതു് അപകടം ക്ഷണിച്ചുവരുത്തുകയായിരുന്നു. നാട്ടുകാരുടെ ഹീനസ്വഭാവം അവരുടെ ക്ഷമയെ പരീക്ഷിക്കയായിരുന്നു. അവരുടെ ചൈതന്യത്തെ മാററുരച്ചുനോക്കുകയായിരുന്നു. ഒരു സ്ത്രീക്കേററ അപമാനത്തിന്റെ അനന്തരഫലം!

സമയം അർദ്ധരാത്രിയായി. ശേഷപ്പനും ആചാര്യരും ഇറങ്ങി. തെരുവുകളും വിജനമായിരുന്നു. എന്നാൽ ഭ്രാന്തുപിടിച്ചതുപോലെ പട്ടികളെല്ലാം മത്സരിച്ചു് കുരച്ചുതുടങ്ങി. ശേഷപ്പൻ ആചാര്യരോടു് ഓരോന്നു സംസാരിച്ചുകൊണ്ടു നടന്നു.

''ആ സ്ത്രീ വലിയ അഭിമാനിയാണു്. നിങ്ങളുടെ വാക്കുപോലും വില വെച്ചില്ലെന്നായി, അല്ലേ? എന്തോ ആകട്ടെ. ഹർജികൊടുക്കാൻ പറഞ്ഞിരിക്കുന്നു. അതു കൊടുത്തേക്കാം. ഈ ചിങ്കപ്പനും പദ്മപ്പനും ജയിലിൽ കിടക്കട്ടെ! അതു ചെയ്യണം. കലകണ്ണിസ്ഥാനം പോയി. എന്നാൽത്തന്നെ എന്താ ആചാര്യരേ? അതില്ലെങ്കിലും ശേഷപ്പനു് എന്തുചെയ്യാൻ കഴിയുമെന്നു കാണിച്ചുകൊടുക്കട്ടെ!''

ആചാര്യർ ഈ പിറുപിറുക്കൽ ശ്രദ്ധിച്ചതേയില്ല. അദ്ദേഹത്തിന്റെ ശ്രദ്ധ മുഴുവൻ ഭാവിയുടെ മറനീക്കിക്കാണുന്നതിലാണു്.

44

ചിങ്കപ്പഗൌഡർ താലൂക്കാപ്പീസിൽനിന്നു മടങ്ങിയപ്പോൾ കോൽക്കാരൻ മല്ലപ്പൻ നാട്ടിലുണ്ടായിരുന്നില്ല. ഗൌഡത്തി എഴുതിക്കൊടുത്ത ഹർജി ഇൻസ്പെക്ടർക്കു് എത്തിച്ചുകൊടുക്കാൻ പോയിരിക്കയായിരുന്നു. 'ഇതറിഞ്ഞ ചിങ്കപ്പഗൌഡർക്കു് കലിയിളകി. മുമ്പേ താൻ സ്വാധീനപ്പെടുത്തുന്നതെന്നുവെച്ചു് ഗൌഡത്തി ഈ വിദ്യ പ്രയോഗിച്ചിരിക്കണമെന്നു് അയാൾ നിശ്ചയിച്ചു. പദ്മപ്പൻ ഈ വാർത്ത കേട്ടപ്പോൾ പറഞ്ഞു. ''ഇതിനെന്തിനു വിഷമിക്കണം? ഇൻസ്പെക്ടർ ഹർജി കിട്ടിയാൽ ഒരുപക്ഷേ നാളെ വരും. നാം ഇന്നു രാത്രി തന്നെ ഗൌഡത്തിയുടെ വയൽ ഉഴുതുകളയണം, ഇൻസ്പെക്ടർ വന്നു് വയലിൽ കലപ്പ കൊണ്ടുപോകുന്നതെന്നു പറഞ്ഞാൽ, കണ്ടം തരിശായിപ്പോകുമെന്നു പറഞ്ഞു് വിതയ്ക്കാൻ അനുവാദം വാങ്ങണം. രാത്രികാലത്തു് ഉഴുതു വിതയ്ക്കുന്നതു് അത്ര നന്നല്ല. അതുകൊണ്ടിപ്പോൾ വെറുതെ ഉഴുതിട്ടാൽ മതി.''

കൃഷിക്കാർ ലിങ്കപ്പഗൗഡന്മാരൊപ്പം അപ്പോഴും എത്തിയതേയുള്ളു. തക്കം വിക്കം വാങ്ങി സൂക്ഷിച്ച മടിശ്ശീല അരക്കെട്ടിൽനിന്ന് അഴിച്ചുവെക്കുന്നതിനു മുമ്പായി, കലപ്പയും നുകവും കാളകളുമായി രാത്രിതന്നെ കണ്ടത്തിലെത്തണമെന്ന് പദ്മപ്പൻ നിർദ്ദേശിച്ചു. സഞ്ചി അഴിച്ചുവെച്ച് ഊണ് കഴിച്ചയുടനെ തന്നെ അവരെല്ലാവരും ആജ്ഞ അനുസരിച്ച് പുറപ്പെട്ടു.

എല്ലാവരും വിളക്കണച്ചു കിടക്കാൻ പോകുന്ന സമയം. ലിങ്കപ്പനും ഊണ് കഴിച്ചുതീർന്നിരിക്കയാണ്. അയാളുടെ നേതൃത്വത്തിൽ വിതച്ചുഴവാൻ ഒരുങ്ങിപ്പുറപ്പെട്ടു. ഒരു പുലയൻ പന്തം ഉയർത്തിപ്പിടിച്ചു. അതിന്റെ വെളിച്ചത്തിൽ ലിങ്കപ്പന്റെ ക്രൂരമുഖം തെളിഞ്ഞു. ഗൗഡന്മാരെ വീട്ട് സ്വാധീനപ്പെടുത്താൻ പോയപ്പോഴും കാണിച്ച മിതത്വം ഇനിയൊരിക്കലും കാട്ടേണ്ടെന്ന് നിശ്ചയിച്ചതുപോലെ കാണപ്പെട്ടു. താനും വലിയ സ്വത്തുകാരനായി, വിലസണമെന്ന മോഹം അയാളെ ഭ്രാന്താവേശംപോലെ ബാധിച്ചിരിക്കയാണ്. അധികാരസ്ഥാനംതൊട്ട് സർവ്വവും യത്നംചെയ്തു നേടണം. നിരന്തരമായ അദ്ധ്വാനംകൊണ്ട് സകലതും ജയിക്കാനാകും എന്ന സത്യം അയാൾ ഈയിടെയായി മനസ്സിലാക്കിയിരിക്കയാണ്.

അയാളുടെ കൃഷിക്കാരും പുറപ്പെട്ടു. ആർക്കും ഒരു ഉത്സാഹവുമില്ല. എന്തോ ചെയ്തുകൂടാത്തതു ചെയ്യുകയാണെന്ന ബോധം അവരെ ബാധിച്ചിരിക്കയാണ്. എന്നാൽ ഗൗഡർ കടം വാങ്ങിക്കൊടുത്തിരിക്കുന്നു. അതുകൊണ്ട് ഈ ബോധത്തിനു പ്രസക്തിയില്ലാതായി. രാത്രിയുടെ അന്ധകാരത്തിൽ ഈ പാപബോധം ഒളിച്ചുവെക്കുക എളുപ്പവുമായിരുന്നു. ആൾക്കൂട്ടത്തിൽ പ്രത്യേകിച്ചും അത്തരം ബോധം മറക്കുക സുകരമായിരുന്നു. ആൾബലം പാപത്തിനാവശ്യമാണ്; പുണ്യത്തിനല്ല. പുണ്യം ആത്മശക്തിയുടെ ബലത്തിൽ കാലൂന്നി നില്ക്കണം. പാപിക്ക് മറ്റൊരു പാപിയുടെ ആവശ്യം ഉണ്ടുതാനും.

പദ്മപ്പൻമാത്രം ഇവരെ കൂടെപ്പോയില്ല. ഈ വാർത്തയറിഞ്ഞ് ആരെങ്കിലും ഉഴുന്നതു തടയുകയാണെങ്കിൽ അവരെ തടഞ്ഞുനിർത്തുന്നതിന് പുലയരെയും കൂലിപ്പണിക്കാരെയും ഒരു റിസർവ്സേനയോടൊപ്പം അദ്ദേഹം മഠത്തിൽത്തന്നെയിരുന്നു. ഉഴാൻ പോകുന്നവരെ ധർമ്മപീഠത്തിലിരുന്ന് ആശീർവദിച്ചയയ്ക്കാൻ അദ്ദേഹം മറന്നില്ല.

മഠത്തിലും ധാരാളം ആളുകൾ ഉണ്ടായിരുന്നു. പദ്മപ്പന്റെ പ്രിയശിഷ്യന്മാർ. 'തീർത്ഥ'ത്തിന്റെ കുപ്പികൾ ഒന്നിനുപുറകെ ഒന്നായി ഒഴിഞ്ഞു. അതോടൊപ്പം തമാശകൾ പൊട്ടിക്കുകയും സൊള്ളുകയും ചെയ്തുകൊണ്ടിരുന്നു. തീർത്ഥം കുടിച്ചു കഴിഞ്ഞ്, ലഹരി കയറിയപ്പോൾ സ്വാമി അരുളിച്ചെയ്യുന്നതെന്താണെന്നറിയാൻ ശിഷ്യഗണം കൗതുകത്തോടെ കാത്തിരുന്നു.

ശിഷ്യോത്തമനാണ് കർഷകത്തൊഴിലാളിയായ കരിയൻ. അവന്റെ ഭാര്യ കുടിലിൽനിന്നു പറഞ്ഞ ഒരു സംഗതി അവൻ ഓർത്തു. അക്കാര്യത്തെക്കുറിച്ച് സ്വാമി എന്തുപറയുമെന്നറിയേണ്ടതു് ആവശ്യമാണ്. തീർത്ഥം ചിരട്ടയിൽ ഒഴിച്ചുകൊടുത്തു. അതിനുശേഷം വിനീതനായി സാഷ്ടാംഗപ്രണാമം

ക്ചയ്തു. ''ഗുരുസ്വാമികളേ! ഗൌഡന്മരെ ഭൂമി സ്വാധീനമായിക്കഴിഞ്ഞാൽ, വലിയ മാളികയിലെ കർഷകത്തൊഴിലാളികളെ മുഴുവൻ ജോലിക്ക നിർത്തുമെന്നു പറഞ്ഞതാണു്. എന്നിട്ടിപ്പോഴും ഉഴാൻ കൃഷിക്കാരെമാത്രം പറഞ്ഞയച്ചിരിക്കുന്നു. നാളെ ഞങ്ങൾക്കു കൃഷിചെയ്യാൻ ഭൂമി കിട്ടണമെന്നു പറഞ്ഞാൽ അവരോടു് ഇല്ലെന്നു പറയുവാൻ ആവുമോ? ഞങ്ങൾക്കു നാളെ എന്താണൊരു ഗതി?'' അവൻ ബോധിപ്പിച്ചു.

പാഡപ്പൻ ഇന്നു് കരുതിത്തന്നെ അധികം കഴിച്ചിരുന്നില്ല. അതുകൊണ്ടു് അദ്ദേഹത്തിനിന്നു് ലഹരി കയറിയിരുന്നില്ല. ശിഷ്യോത്തമന്റെ വാക്കുകൾ സശ്രദ്ധം കേട്ടു. അശ്രദ്ധമായ മട്ടിലാണു ശ്രദ്ധിച്ചതു്. അവൻ പറഞ്ഞതു് പൂർണ്ണമായും മനസ്സിലാക്കിയിരിക്കുന്നു. കാര്യം നേരെ വെട്ടിത്തുറന്നു പറഞ്ഞാൽ ഫലപ്രദമാവില്ലെന്നു തോന്നിയതിനാൽ മുഖംമൂടിയിടാൻ തീരുമാനിച്ചു. ഒരിക്കൽ കണ്ണു പകുതി തുറന്നു് വീണ്ടും അടച്ചു; അധരങ്ങൾ വിറച്ചുതുടങ്ങി. പുരികക്കൊടികൾ ചുളിഞ്ഞു. ആദ്യം ''ഹാം'' എന്നൊരു ഇടിമുഴക്കംമാത്രം കേട്ടു. ശിഷ്യന്മാർ ശ്രദ്ധിച്ചിരിക്കണമെന്ന സൂചന. അടുത്തനിമിഷം കണ്ണുതുറന്നു. കരിയനെ ഒന്നു കടാക്ഷിച്ചു. അവൻ ഭയഭക്തിയോടെ കൈകൂപ്പി.

''മകനേ, കേൾക്കൂ. നിന്റെ ഭൂമി നിന്റെ കയ്യിലാണു്. ചോളം അട്ടിക്കൂട്ടിയിരിക്കുന്നു.'' അദ്ദേഹം ഗർജ്ജിച്ചു. നല്ലവണ്ണം കേട്ടു. ഒന്നും മനസ്സിലായില്ല. ''ഭൂമി പാട്ടത്തിനെടുത്ത കൃഷിക്കാർ കാള പൂട്ടി ഉഴുതിരിക്കയാണു സ്വാമി. വയൽതന്നെ ഇല്ല; ചോളം അധികമായി എന്നും പറയുന്നു. ഒന്നു തെളിച്ചു പറയാമോ?'' അവൻ അപേക്ഷിച്ചു.

''വിതച്ചേടത്തോളം വിളവു തിന്നാൻ കിട്ടില്ല. പണസ്സഞ്ചി വീട്ടിൽവെച്ചവനു് അതു കാണാൻ കിട്ടില്ല. കുമ്പാരം കൂട്ടിയിട്ടവന്റെ വായിൽ മണ്ണു്. നിന്റെ വീട്ടിൽവന്നു് വീഴും പൊന്നു്.'' വീണ്ടും ദേവവാണിപോലെ ഗർജ്ജനം മുഴങ്ങി.

കരിയൻ കൂടുതൽ കുഴപ്പത്തിലായി. ഗുരുസ്വാമിയുടെ മാഹാത്മ്യം അനതിഗമ്യമാണു്. അദ്ദേഹം അരുളിച്ചെയ്ത വാക്യങ്ങൾ മനസ്സിൽ മഥനംചെയ്തു് അർത്ഥം വീണ്ടും വിലിച്ചെടുക്കണം. ഉടൻതന്നെ മനസ്സിലായാൽ അതു് അരുളപ്പാടാകുമോ? കരിയൻ സ്വാമിയുടെ വാക്യങ്ങൾ ഉരുവിട്ടു തുടങ്ങി.

പിന്നെ കുറച്ചുസമയം അന്തരീക്ഷം സ്തബ്ധമായിരുന്നു. അതിനുശേഷം പുലയൻ തുഗ്രൻ കൈകൂപ്പി. ''ഗുരുസ്വാമികളേ! ഇന്നലെ ചോളംതന്നു; ഞങ്ങൾക്കുത്സവമായി. കണ്ണുകൂടാത്തവർ പലതും പറയുന്നു. 'ആ ഗൌഡത്തിയുടെ പത്തായം നിങ്ങൾ കൊള്ളയടിച്ചിരിക്കയാണു്. അതിനവർ ഹർജി അയച്ചിരിക്കുന്നു' എന്നു്. അതിൽനിന്നു രക്ഷപ്പെടാൻ എന്താണൊരുവഴി, സ്വാമീ?'' അവൻ ചോദിച്ചു.

സമാധിയുടെ അബോധാവസ്ഥയിലും സ്വാമിയുടെ കാതുകൾ ജാഗ്രത്തായിരുന്നു. സമാധിയിൽ നിന്നുണരുക സ്വാമിക്കു് പ്രയാസമുള്ള കാര്യമായിരുന്നു. എങ്കിലും ഒന്നു ശ്രമിച്ചു് അദ്ദേഹം ബോധാവസ്ഥയിലെത്തു വന്നു.

‘‘എന്താടോ രുദ്രാ, നീയെന്താ പറയുന്നതു്? ഗൌഡത്തി ഹർജി അയച്ചിരിക്കുന്നെന്നു കേട്ടു നീ പേടിച്ചുപോയോ, ശിഷ്യാ?’’ അദ്ദേഹം ചോദിച്ചു. സ്വരത്തിൽ ദേവവാണിയുടെ ആവേശമില്ല. മറിച്ചു് അല്പം ഇടറിയിരിക്കുന്നു.

‘‘ഗുരുസ്വാമീ, നിങ്ങളുള്ളപ്പോൾ ഞങ്ങളെന്തിനു ഭയപ്പെടണം? എന്നാൽ ഹർജി അയച്ചതു് നേരാണെന്നു തോന്നുന്നു.’’ രുദ്രൻ പറഞ്ഞു.

പഡദപ്പൻ യഥാർത്ഥത്തിൽ ഇക്കാര്യം അറിഞ്ഞിരുന്നില്ല. ഭൂമി സ്വാധീനപ്പെടുത്താൻ വരുന്നവരെ തടയുന്നതിനു് സർക്കാരിന്റെ സഹായം ആവശ്യപ്പെടുമെന്നു് അദ്ദേഹം ഊഹിച്ചിരുന്നു. എന്നാൽ രുദ്രൻ പറഞ്ഞ കഥ വിശേഷപ്പെട്ടതായിരുന്നു. അതിനു് കരുതിക്കൂട്ടിത്തന്നെ, മൂന്നു പത്തായങ്ങളിൽ ലിങ്കപ്പന്റേതെന്നു പറയാവുന്ന ഒരു പത്തായംമാത്രം പൊളിച്ചു് [illegible] വിതരണം ചെയ്തതാണു്. എങ്കിലും നാളെ ഇൻസ്പെക്ടർ വന്നു് കിട്ടിയവരെയൊക്കെ ഈരണ്ടു കൊടുക്കുമ്പോൾ താൻ പ്രേരിപ്പിച്ചിട്ടാണു കൊള്ള നടന്നതെന്ന കാര്യം പുറത്തു വീഴാതിരിക്കില്ല. പഡദപ്പൻ ഊഹിച്ചു. ഇങ്ങനെ തെളിഞ്ഞാൽ പിന്നെന്തുഗതി?

ലഹരി തലയ്ക്കു പിടിച്ചിരുന്നു. അദ്ദേഹത്തിന്റെ ബുദ്ധി അതിവേഗം പ്രവർത്തിച്ചുതുടങ്ങി. ഇതിനു മുമ്പുതന്നെ ആസൂത്രണം ചെയ്തിരുന്ന ഒരു ഗൂഢതന്ത്രം ഇപ്പോൾ അദ്ദേഹത്തിന്റെ മനസ്സിൽ ഉയർന്നുവന്നു. എളുപ്പത്തിൽ നാടു് കാലിയായിരിക്കുന്നു. തന്റെ സകല പ്രിയപ്പെട്ട ശിഷ്യന്മാരും മഠത്തിലുണ്ടു്. ഓരോ വീട്ടിലും രൂപ നിറച്ചുവെച്ച പണസ്സഞ്ചികളുമുണ്ടു്. ഇവരെ അയച്ചു് സഞ്ചികൾ ഇങ്ങെടുപ്പിച്ചാലോ? ഗൌഡത്തി ലിങ്കപ്പനോടു പകരം വീട്ടാനായി ഈ പണി ചെയ്യിച്ചതാണെന്നു് അവർക്കെതിരായി പരാതിയും കൊടുക്കാം! ഇപ്പോൾ കിട്ടിയ അവസരം ഇനിയൊരിക്കലും കിട്ടാൻ പോകുന്നില്ല. ചിന്തയുറയ്ക്കാനെന്നോണം ഒരു ചിരട്ട ചാരായംകൂടി മോന്തി.

‘‘രുദ്രാ, ഗൌഡത്തി ഹർജി അയയ്ക്കുകയോ അയയ്ക്കാതിരിക്കുകയോ ചെയ്യട്ടെ. അവർ കൊടുത്ത പരാതി സ്വയം പിൻവലിച്ചു് അവർ നിങ്ങളുടെ എല്ലാവരുടെയും കാലിൽ വീഴണം. അത്തരം ഒരു പണിയുണ്ടു്. ചെയ്യാമോ?’’ അദ്ദേഹം ചോദിച്ചു. ശിഷ്യന്മാർ ഉണർന്നു; ഏകാഗ്രചിത്തരായി പഡദപ്പന്റെ മുഖം തന്നെ നോക്കിത്തുടങ്ങി. പറയാൻപോകുന്ന വിദ്യ എന്താണാവോ?

‘‘ഇപ്പോൾ അറുപതു കൃഷിക്കാർ പണസ്സഞ്ചി വീട്ടിൽവെച്ചു് വയലിലേക്കു പോയിരിക്കുകയാണല്ലൊ? കുടിലുകളുടെ വാതിൽ കുത്തിപ്പൊളിച്ചു് പണസ്സഞ്ചി എടുത്തു് ഇവിടെ കൊണ്ടുവരണം. കൃഷിക്കാർക്കു് അതു ഞാൻ കൊടുത്തുകൊള്ളാം. ഗൌഡത്തിതന്നെ അവരുടെ കുടിലുകൾ കൊള്ളയടിച്ചതാണെന്നു് അവരെക്കൊണ്ടു ഹർജി കൊടുപ്പിച്ചാൽ എന്തായിരിക്കും സ്ഥിതി.’’ അദ്ദേഹം ചിരിച്ചു.

ഒരു ജോലിയുമില്ലാതെ വെറുതെയിരിക്കുന്ന ആളുകൾക്കു് ഉത്സാഹവും ആവേശവും വീണ്ടുകിട്ടി. കൃഷിക്കാർമാത്രം ഒരു ഭാഗത്തു് സാഹസപ്രവർത്തനത്തിനിറങ്ങിയിരിക്കെ തങ്ങൾ വെറുതെയിരിക്കുകയോ? അവർക്കു തീരെ ഹിതമ

ല്ലാത്ത കാര്യമാണു്. ഇപ്പോൾ പഡപ്പൻ അവരുടെ മനസ്സിനുള്ളിലെ ഒരാഗ്രഹത്തിനു തെളിച്ചം നൽകി. കൂടിയിരുന്ന ആളുകൾ കിട്ടിയ ആവേശം ചാരായംകൊണ്ടു് ഇരട്ടിപ്പിച്ചു. രാത്രിസമയം. നല്ല ഇരുട്ട്. ചോദിക്കാനും പറയാനും ആളില്ല. ഈ സുവർണ്ണാവസരം പാഴാക്കുകയോ? ഉഴാൻപോയ കൃഷിക്കാർ മടങ്ങാൻ ഇനിയും എത്രയോ സമയം വേണ്ടിവരും. ഒരാൾക്കൊരു വീടെന്ന കണക്കിനു് കൃഷിക്കാരുടെ വീട്ടിൽചെന്നു് പണസ്സഞ്ചി കട്ടുകൊണ്ടു വരണമെന്നു തീരുമാനിച്ചു. വീട്ടുകാർ എതിർത്താലോ? അവരെ ഭീഷണിപ്പെടുത്തണം. എങ്കിലും അധികം ഒച്ചയും ബഹളവും കൂടാതെതന്നെ കാര്യം നടക്കണം. ഇത്രയും തീരുമാനങ്ങളെടുത്തശേഷം പഡപ്പന്റെ ശിഷ്യഗണങ്ങൾ ഓരോരുത്തരായി സാഹസകൃത്യത്തിനിറങ്ങിത്തിരിച്ചു.

കൊള്ള നടത്താൻ അവരെ ആരും പഠിപ്പിക്കേണ്ടതില്ല. ആ പദ്ധതിയുടെ സകല വിശദാംശങ്ങളും അവർക്കറിയാം. പാതിരാവിലെ ഇരുട്ട്, കാർമേഘം നിറഞ്ഞുനിന്നകാരണം കൂടുതൽ കട്ടപിടിച്ചിരിക്കയാണ്. ഒരാളുടെ മുഖം മറ്റൊരാൾക്ക് കണ്ടുകൂടാ. പട്ടികളെയൊക്കെ എവിടെ പറഞ്ഞയച്ചിരിക്കയാണോ എന്തോ. ഒറ്റയെണ്ണം കുരയ്ക്കുന്നില്ല. ഒരു മണിക്കൂറിനകം പാള്ളിത്തെരുവിലെ വീടുകൾക്ക് പുറത്തുനിന്ന് ഓടാമ്പൽ വീണു. കൃഷിക്കാരുടെ വീടുകളുടെ വാതിലുകൾ കഴിയാട്ടയിൽനിന്നു തെറ്റിച്ചു്, പൊക്കിയെടുക്കപ്പെട്ടു. ഒച്ചയും ഓശയുമില്ലാതെ പണസ്സഞ്ചികൾ അപഹരിക്കപ്പെട്ടു. രണ്ടു മണിക്കൂറുകൊണ്ടു് പണസ്സഞ്ചി മുഴുവൻ പഡപ്പന്റെ മഠത്തിലെ വലിയ പെട്ടിയിൽ നിക്ഷേപിക്കപ്പെട്ടു. പണസ്സഞ്ചിയോടൊപ്പം കട്ടുകൊണ്ടുവന്ന ആഭരണങ്ങളുംമറ്റും തെറ്റാതെ സ്വന്തം വീടുകളിലേയ്ക്കുതന്നെ അവർ കൊണ്ടുപോയി.

ബഹളമൊന്നുമില്ലാതെ പ്രഭാതം പ്രകാശം പരത്തിത്തുടങ്ങി. രാത്രി ഉഴുതിട്ട ഉഴവുചാലുകൾ അസ്പഷ്ടമായി കണ്ടു. ഗോതമ്പു വിതച്ചു കഴിഞ്ഞിരുന്ന കണ്ടം ഇപ്പോൾ തരിശായികിടക്കുന്നു. ഭൂമിയുടെ ഗർഭം കലങ്ങിപ്പോയിരിക്കുന്നു. മൺകട്ടകളോടൊപ്പം മറിഞ്ഞുവീണ കതിരുതൈകൾ കാളകളുടെ ചവിട്ടേറ്റു് മണ്ണായിമാറി. മാസം തികയുന്നതിനുമുമ്പ് പറിച്ചെറിയപ്പെട്ട ആയിരക്കണക്കിനു ഭ്രൂണങ്ങൾ! കരളലിയിക്കുന്ന കാഴ്ച. പാപത്തിന്റെ കഥ നാട്ടിൽ പാട്ടായപ്പോൾ ആത്മഹത്യ ചെയ്തൊരു ഗർഭിണിയുടെ മൃതശരീരം പോലെ വയൽ വീണുകിടന്നു.

ഈ സാഹസകൃത്യം നടത്തി പുലർച്ചെ വീടുകളിൽ കയറിയ കൃഷിക്കാർ കണ്ടതെന്താണ്? തക്കാവിക്കടംവാങ്ങി സൂക്ഷിച്ച സഞ്ചികൾ കാണാനില്ല. വീട്ടുകാർ പറഞ്ഞ വാർത്ത അവരെ കൂടുതൽ പരിഭ്രാന്തരാക്കി. വിതച്ച കണ്ടം ഉഴുതു മറിച്ചതിന്റെ ശിക്ഷയാണെന്ന് സ്ത്രീകൾ നിലവിളിച്ചു പറഞ്ഞപ്പോൾ അതും ശരിയാണെന്ന് അവർക്ക് തോന്നി.

ചിക്കപ്പൻ പുലരിയിൽ മഠത്തിലെത്തിയെങ്കിലും പഡപ്പൻ അയാളോട് ഈ സംഗതിയൊന്നും പറഞ്ഞില്ല. അദ്ദേഹം അയാളോടു മറ്റു വിശേഷങ്ങൾ ചോദിച്ചറിഞ്ഞു. ഇപ്പോഴാണ് അയാൾ യഥാർത്ഥ ഗ്രാമാധികാരിയായതെന്ന് അദ്ദേഹം ചിക്കപ്പനെ അഭിനന്ദിച്ചു. അതിയായ സന്തോഷംകൊണ്ടോ പുലരും

വരെ തണുപ്പുകാററേററ് അലഞ്ഞു നടന്നതുകൊണ്ടോ അയാൾ ഏറെ തളർന്നിരുന്നു. ആ അഭിനന്ദനം സ്വീകരിച്ച് സുഖമായിരുന്നു സൊള്ളവാൻ മാത്രം അയാൾക്കു സാധിച്ചില്ല.

നല്ല വെളിച്ചം പരന്നു. കൃഷിക്കാർ കൂട്ടംകൂട്ടമായി മഠത്തിലെത്തിത്തുടങ്ങി. തക്കാവിക്കടം സൂക്ഷിച്ച സഞ്ചിയും മററാഭരണങ്ങളും കട്ടുപോയെന്ന് പഡമപ്പനോടു പറഞ്ഞു. അവർ നിലവിളിച്ചു. അദ്ദേഹം വിസ്മിതനായതുപോലെ നടിച്ചു; അതിയായ അനുകമ്പയോടെ അവർ പറയുന്നതൊക്കെ ശ്രദ്ധിച്ചു. ഏറെ ദുഃഖിതനാണെന്ന് അദ്ദേഹം അഭിനയിച്ചു. പക്ഷേ, കൃഷിക്കാർ അവിടെ നിന്നും എഴുന്നേററു പോകാനുള്ള ഒരുക്കമില്ല.

''ഈ ഗ്രാമത്തിലെ മണ്ണിന്റെ ഗുണംതന്നെ ഇതാണ്. പെരുവഴിയിൽ പോകുന്നവരെ ആക്രമിച്ച്, ആ കാശുകൊണ്ടു സുഖിച്ചുകഴിയുന്ന രാജാവിന്റെ നാടാണിത്. ഇവിടെ പുലിവേട്ടപ്പഴവന്മാർ ചെയ്തിരുന്നതെന്താണ്? ഇപ്പോൾ ജാഗീർദാരുടെ ആശ്രയം നഷ്ടപ്പെട്ടതിൽപിന്നെ കണ്ടവും കരവും നോക്കിനടക്കുകയാണ്. തൽക്കാലം ഗൌഡത്തിയാണത്രെ സഹായം നൽകുന്നത്. നിങ്ങളുടെ കട്ടുപോയ സാധനങ്ങളുടെ പട്ടിക തയ്യാറാക്കുകയാണ് നമ്മുടെ ഗൌഡർ. എല്ലാവരോടും പറഞ്ഞോളൂ. നാളെ റിപ്പോർട്ടാക്കി ഇൻസ്പെക്ടരെ വിളിപ്പിക്കും. ആ നിമിഷത്തിൽ ഈ ഗൌഡത്തിയുടെ ഭാഗ്യവും അവസാനിച്ചുവെന്നു കരുതിക്കോളൂ.'' പഡമപ്പൻ വിസ്തരിച്ചു പറഞ്ഞു.

''ഗൌഡത്തിയുടെ ഭാഗ്യം അവസാനിച്ചാലും ഇല്ലെങ്കിലും അതു് ഇവിടെ പ്രശ്നമല്ല. ഞങ്ങൾ പട്ടിണിയായി. തക്കാവിക്കടം കിട്ടി; അതു നേരാണ്. വായിലിടാൻ ഒരുപിടി ചോറുമാത്രം ഇല്ല. എന്തു പറയാൻ? ഞങ്ങളുടെ വിധി!'' കരഞ്ഞുകൊണ്ടിരുന്ന കൃഷിക്കാരെ സമാധാനിപ്പിക്കാൻ ലിങ്കപ്പനു സാദ്ധ്യമായില്ല. ഈ വാർത്ത കേട്ടപാടേ, ഹൃദയം തകർന്ന് അയാൾ ഇരുന്നുപോയതാണ്. അയാളുടെ മുഖം വിളറിയിരുന്നു. താൻ ചെയ്തതു മുഴുവൻ കുററകൃത്യങ്ങളായിരുന്നുവെന്നു ലിങ്കപ്പൻ വിശ്വസിച്ചു. ഗൌഡരായിക്കഴിഞ്ഞാൽ ഇത്തരം ഉത്തരവാദിത്വവും ഉണ്ടെന്ന് അയാൾ മനസ്സിലാക്കിയിരുന്നില്ല. ഇപ്പോൾ അതിന്റെ യഥാർത്ഥ അനുഭവം തലയ്ക്കു പിടിച്ചിരിക്കയാണ്; അതു വളരെ ഭാരമുള്ളതായി തോന്നി.

പഡമപ്പനും ഇതു് ശ്രദ്ധിച്ചിരിക്കണം. ''എടോ, നിങ്ങളുടെ വീട്ടിൽ കള്ളൻ കയറിയെന്നുകേട്ട് അദ്ദേഹത്തിനു വളരെ വിഷമമുണ്ട്. നിങ്ങൾക്കു സംഭവിച്ച നഷ്ടം അദ്ദേഹത്തിന്റെ സ്വന്തം നഷ്ടമായിക്കരുതി വിഷമിച്ചിരിക്കയാണ്. ഉടനെ കള്ളന്മാരെ കണ്ടുപിടിച്ച്, നിങ്ങൾക്കുണ്ടായ നഷ്ടത്തിൽ അല്പമെങ്കിലും നികത്താൻ അദ്ദേഹം ശ്രമിക്കും. ഗൌഡരേ, പുലരും വരെ നിങ്ങൾ ഉറങ്ങിയിട്ടില്ല. അല്പം ഊണു കഴിച്ചു കിടക്കൂ. എല്ലാം പിന്നെ ശരിയാക്കാം.'' അദ്ദേഹം ലിങ്കപ്പനെ പറഞ്ഞയച്ചു. കഴിയുന്നത്ര അന്തരീക്ഷം ശാന്തമാക്കാൻ ശ്രമിച്ചു. മനസ്സില്ലാമനസ്സോടെയാണു സംഗതികൾ നീങ്ങ

ണത്ത്. തന്റെ സകല ബുദ്ധിസാമർത്ഥ്യവും പ്രയോഗിച്ച് അവരെ സമാശ്വസിപ്പിക്കാൻ ശ്രമിച്ചു. എങ്കിലും കൃഷിക്കാർ പിറുപിറുത്തുകൊണ്ടാണ് വീടുകളിലേക്കു മടങ്ങിയത്.

അന്ന് പാടള്ളിയിൽ ആരുടെയും മുഖത്ത് ഒരു ചൈതന്യവുമില്ല. ആളുകൾ ചലിച്ചുകൊണ്ടിരിക്കുന്ന ശവങ്ങൾ മാത്രം! മനസ്സില്ലാമനസ്സോടെ എന്തൊക്കെയോ നടക്കുന്നു. സമയംപോവുക പ്രയാസമായിരുന്നു. വിതച്ചിരുന്ന വയൽ തരിശായി, നഗ്നമായി കിടക്കുന്നു. നിറഞ്ഞുനിന്ന ധനങ്ങൾ ഒഴിഞ്ഞുകിടക്കുന്നു. മനസ്സും ഒഴിഞ്ഞുകിടക്കുകയാണ്. അഖണ്ഡമായ സഞ്ചിത സംസ്കാരമാകെ ഒരു രാത്രി പുലരുമ്പോഴത്തേയ്ക്കും മായയായി! ദുഃഖം എങ്ങനെ സഹിക്കും? എല്ലാ വ്യവസ്ഥകളും താറുമാറായിരിക്കുന്നു. തണൽ നൽകാൻ കുടിലുണ്ട്; ആശ്രയമേകാൻ വയലുണ്ട്; എങ്കിലും അവർ ദിക്കും ദേശവുമില്ലാത്തവരെപ്പോലെ ഇരിക്കുകയാണ്. അവരെ പാടള്ളിതന്നെ ഓടിക്കാൻ വരികയാണോ?

ഇക്കഴിഞ്ഞ നാല്പതു വർഷങ്ങളായി ഒരു ദിവസം മുടങ്ങാതെ നേരം വെളുക്കുന്നതിനുമുമ്പ് കൃഷ്ണാനദിയിൽ കുളിച്ചുവന്നിരുന്ന ആചാര്യരുടെ വ്രതം ഇന്നു മുടങ്ങിപ്പോയി. വീട്ടിനു പുറത്തുനിന്ന് ഓടാമ്പലിട്ടിരിക്കുന്നു. അതുകൊണ്ടു വെളിയിലിറങ്ങുക സാധ്യമല്ല. വഴിയിലൂടെ ആളുകൾ നടക്കാൻ തുടങ്ങുന്നതുവരെയും അദ്ദേഹം കാത്തു നിൽക്കേണ്ടിവന്നു. ശേഷപ്പനും നേരം വെളുത്തപ്പോൾ ഈ വാർത്തയറിഞ്ഞു; ഒന്നു ഞെട്ടിപ്പോയി. ഗ്രാമത്തിലെ കൃഷിക്കാരുടെ വീടുകളിൽ കള്ളൻ കയറിയിരിക്കുന്നതറിഞ്ഞ് പാർവ്വതിയമ്മയുടെ ഹൃദയം തകർന്നു. അതിനും താനാണ് കാരണക്കാരിയെന്ന കിംവദന്തി പരന്നുകഴിഞ്ഞതായും അവർക്കു മനസ്സിലായി. എന്തൊക്കെ സഹിക്കണം? അവരാകെ വിഷമിച്ചു. രാത്രി ഉഴുതിട്ടതു വയലല്ല; സ്വന്തം മാറത്താണ് കലപ്പ വലിക്കപ്പെട്ടത്. പുലരുമ്പോഴത്തേയ്ക്കും കളവു നടത്തിയെന്ന ആരോപണവും തന്റെ തലയിൽവന്നു വീണിരിക്കയാണ്. തറവാടിന്റെ ശക്തിപരീക്ഷണത്തിനു വെല്ലുവിളിയുമായി വിധി മുറ്റത്തെത്തി നിൽക്കുകയാണ്. ആചാര്യരുടെ അടുത്തേക്ക് വീണ്ടും ആളയച്ചു. വിളിക്കാൻചെന്ന പണിക്കാരൻ കൊണ്ടുവന്ന വാർത്ത അവരെ ഞെട്ടിച്ചുകളഞ്ഞു. ''പാടള്ളിയുടെ ഭാഗ്യം അസ്തമിച്ചുകഴിഞ്ഞിരിക്കുന്നു.'' അദ്ദേഹം പറഞ്ഞയച്ചു. എന്നുവെച്ചാലെന്താണ്? നാടിനെ രക്ഷിക്കാൻ ആരുമില്ലെന്നോ? ഓരോദിവസവും ഓരോ ഭീകരസംഭവവുമായിട്ടാണ് കടന്നുവരുന്നത്. രാത്രിചെയ്ത പാപങ്ങൾ പകൽവെളിച്ചത്തിൽ ഭീഷണമായി നീണ്ടുകിടക്കുന്നു. മുമ്പൊക്കെ വീട്ടിലോളംവന്ന് സുഖദുഃഖങ്ങളന്വേഷിച്ചു പോയിരുന്ന ആളുകൾതന്നെ ഇന്ന് ഈ നീചപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നു. അപ്പോൾ എന്താണീ മനുഷ്യസ്വഭാവം? നമ്മുടെ വിധി തന്നെ നമുക്കു നൽകുന്ന നിറങ്ങളാണോ?

പാടള്ളിയുടെ ഭാഗ്യം അസ്തമിച്ചെന്നോ? എങ്ങനെ വിശ്വസിക്കും? ഈ തറവാട്ടിലെ പൂർവ്വികന്മാർ സ്വന്തം രക്തം ചൊരിഞ്ഞ് വയലും മറ്റും കാത്തു രക്ഷിച്ചു. അതൊരു കെട്ടുകഥയല്ല. ശങ്കരപ്പഗൌഡർതന്നെ ആ തരക്കാരനാ

യിരുന്നല്ലോ! അദ്ദേഹത്തെ ഒന്നു കണ്ടാൽ മതി; നീചന്മാർ അദ്ദേഹത്തിന്റെ കാൽക്കൽ വന്നുവീഴും. വേണ്ടിവന്നാൽ പ്രാണൻ വെടിഞ്ഞും പാദള്ളിയെ രക്ഷിക്കാൻ അദ്ദേഹത്തിനു കഴിയുമായിരുന്നു. ആ മനുഷ്യന്റെ ഭാഗ്യവും ഈ ഗ്രാമത്തെ രക്ഷിക്കാൻ പോരെന്നോ! ബാളാചാര്യർതന്നെ ജീവിച്ചിരിപ്പുണ്ട്! അദ്ദേഹത്തിന്റെ പുണ്യം ചെറുതൊന്നുമല്ല. കോളറകൊണ്ടു മരിച്ച സകല വീടുകളിലും അദ്ദേഹം ചെന്ന് ബാക്കിയുള്ളവർക്ക് മരുന്നു കൊടുക്കുകയുണ്ടായി. ദുഃഖാർത്തരായ ഗ്രാമീണരെ ആശ്വസിപ്പിക്കാൻ അദ്ദേഹം എന്നും മുന്നിലായിരുന്നു. ഗ്രാമത്തിൽ അദ്ദേഹത്തെ അനുസരിക്കാത്തവരാണു മഹാപാപികൾ! ആ വലിയ മനുഷ്യൻ പാദള്ളിയിൽ ജീവിതത്തിന്റെ ജ്യോതിയായി ജീവിച്ചിരിക്കെ ഭാഗ്യം അസ്തമിച്ചെന്നു പറയുകയോ?

പത്തായങ്ങൾ കൊള്ളയടിക്കപ്പെട്ടതിനു പരാതി ഇൻസ്പെക്ടർക്ക് എത്തിക്കാൻ പോയ കോൽക്കാരൻ മല്ലപ്പൻ തിരിച്ചുവന്നപ്പോൾ അവൻ സംഗതികളെല്ലാം അറിഞ്ഞു. താൻ നാട്ടിൽ ഇല്ലാതിരുന്ന ഒറ്റ രാത്രികൊണ്ട് എത്ര വലിയ വിപത്താണു സംഭവിച്ചതെന്ന് അവൻ തലയ്ക്കടിച്ചുകരഞ്ഞു. കോൽക്കാരൻ മല്ലപ്പന് വ്യക്തിപരമായ സ്വകാര്യജീവിതം ഇല്ലെന്നുതന്നെ പറയാം. ആദ്യംമുതൽക്കേ ശങ്കരപ്പഗൗഡരുടെ വിശ്വസ്തസേവകനായി വളർന്നവനാണ്. അവനു ഗൗഡരോട് സവിശേഷമായ ഭക്തിയുണ്ടായിരുന്നു. വിതച്ച വയൽ ഉഴുതുമറിച്ചുവെന്നു കേട്ടപ്പോൾ അവനു സങ്കടം സഹിക്കാൻ കഴിഞ്ഞില്ല. പാർവ്വതിയമ്മയുടെ ദുഃഖതപ്തമായ മുഖം നോക്കിനിൽക്കാൻ അവനു കഴിയില്ല; അവൻ ഗ്രാമക്കച്ചേരിയിൽചെന്ന് അബോധാവസ്ഥയിൽ ഇരുന്നു.

ശ്രാവണമാസത്തിലെ ആകാശം മേഘാവൃതമായിരിക്കുന്നു; എല്ലാം തുറിച്ചു നോക്കുകയാണോ? പുലർന്ന് പത്തുനാഴികയായി; എന്നിട്ടും ഗ്രഹണം പിടിച്ചതുപോലെ സർവ്വത്ര ഇരുട്ടായിരിക്കുന്നു. എങ്ങോ നോക്കിയിരിക്കുന്ന കോൽക്കാരൻ മല്ലപ്പൻ ഇരുന്നേടത്തുനിന്ന് അനങ്ങിയില്ല. ''ഗൗഡത്തി നമ്മുടെ വീടു കൊള്ളയടിച്ചു. അവരുടെ മക്കൾക്ക് നമ്മുടെ ശാപം തട്ടാതിരിക്കുമോ?'' ആളുകൾ ഇങ്ങനെ സംസാരിച്ചുകൊണ്ട് ചുററിനടക്കുന്നു. മല്ലപ്പന്റെ കാതിലും ചിലപ്പോൾ ഈ സംസാരമെത്തും; അപ്പോൾ അവൻ ഞെട്ടിപ്പോകും. ''നമ്മുടെ ഗൗഡത്തി ഈ ജാതി പണിക്കിറങ്ങുമോ?'' അവൻ അത്ഭുതപ്പെട്ടു. അവൻ വിഭ്രാന്തനായി. ഇത്തരത്തിൽ എത്രയോ സംഗതികൾ മുമ്പു നടന്നിട്ടുണ്ട്. ശങ്കരപ്പഗൗഡരുടെ ഒന്നാം കാര്യസ്ഥനാണു മല്ലപ്പൻ. ചില സംഭവങ്ങളുടെ എല്ലാ ഉള്ളുകള്ളികളും അവനറിയുമായിരുന്നു. എന്നാൽ ഒരിക്കലും ആ മനുഷ്യൻ ഇത്രയും നിന്ദ്യമായ പണിക്കിറങ്ങിയിരുന്നില്ല. പാർവ്വതിയമ്മയ്ക്കും ഈ സംഭവത്തിനും വല്ല ബന്ധവുമുണ്ടോ?

കർഷകത്തൊഴിലാളിയായ കരിയപ്പൻ അപ്പോഴാണ് ഗ്രാമക്കച്ചേരിയുടെ മുമ്പിലൂടെ നടന്നുപോയത്. മല്ലപ്പനെ കണ്ടതും കരുതിക്കൂട്ടിത്തന്നെ ഒന്നു നിന്നു. ''എന്താ മല്ലപ്പാ, ഇൻസ്പെക്ടറെ കൂട്ടിക്കൊണ്ടുവന്നു ഞങ്ങളെ ആമം വെപ്പിക്കുമോ? ഞങ്ങൾ അത്തരം പണികളൊന്നും ചെയ്തിട്ടില്ല.'' കരിയപ്പൻ

ഒന്നു ഞൊണ്ടി. മല്ലപ്പൻ അപ്പറഞ്ഞതു ശരിക്കു കേട്ടില്ല. ഒന്നും തിരിയാതെ അവൻ തല ഉയർത്തി നോക്കി. കരിയപ്പൻ അതേ വാക്കുകൾ ആവർത്തിച്ചു. ''പത്തായം കൊള്ളയടിച്ചവർക്കെതിരെ ഗൌഡത്തി പരാതികൊടുത്തു. അതു് ഇൻസ്പെക്ടർക്കു് എത്തിക്കേണ്ടതു് കോൽക്കാരനെന്ന നിലയ്ക്കു് എന്റെ ജോലിയാണ്. ആരും വെയ്ക്കുന്ന പണിമാത്രം നമുക്കതല്ല. കരിയപ്പമാമാ. അതു് ഇൻസ്പെക്ടരുടെ ഇഷ്ടം. അമ്മാവൻ വല്ലാതെ സങ്കോചപ്പെടുന്നപോലെ സംസാരിക്കുന്നല്ലൊ?'' മല്ലപ്പൻ ഉദാസീനനായിപ്പറഞ്ഞു. എന്നാലൊന്നു ചൊട്ടാതെയുമിരുന്നില്ല.

കരിയപ്പൻ കാര്യം പറഞ്ഞു. തങ്ങളോടുള്ള വിദ്വേഷം കാരണം ഗൌഡത്തി തന്നെയാണു കൊള്ള സംഘടിപ്പിച്ചതെന്നു് അവൻ പൂർണ്ണമായി വിശ്വസിച്ചിരിക്കയാണു്. മല്ലപ്പൻ എതിരായി വാദിച്ചു. ഒരു ഫലവുമുണ്ടായില്ല. അവൻ വളരെ വിഷമിച്ചു. ''പോട്ടേ അമ്മാവാ; വീണ്ടും വീണ്ടും അതുതന്നെ പറഞ്ഞിട്ടെന്തു കാര്യം!'' അവൻ നിശ്ശബ്ദനായി. കൂടുതൽ പറഞ്ഞിട്ടു ഫലമില്ലെന്നുകണ്ടു് കരിയപ്പനും വീട്ടിലേയ്ക്കുള്ള വഴിപിടിച്ചു.

നേരം അസ്തമിക്കുന്നതുവരെയും മല്ലപ്പൻ കച്ചേരിപ്പടിക്കൽ ഇരുന്നു. ഊണിനു പോലും വീട്ടിൽ ചെന്നില്ല. ഒഴിഞ്ഞുകിടക്കുന്ന വീട്ടിൽ ഒരു പൂച്ച തിരിഞ്ഞു കളിക്കുന്നു! അയാൾ ആ ചിത്രം വിഭാവനം ചെയ്തു. നേരം ഇരുട്ടിയപ്പോൾ അവിടെനിന്നും എഴുന്നേറ്റു് ഗൌഡരുടെ ഭവനത്തിലേയ്ക്കു നടന്നു. അവിടെ ബിറാമർ നിങ്കമ്മയുടെ മകനൊഴികെ മറ്റെല്ലാ ബിറാമർ ഗൌഡന്മാരും സമ്മേളിച്ചിരിക്കുന്നു. ജൈനൻ ചിന്നപ്പനും തന്റെ തെരുവിലെ കുറേ ആളുകളെയുംകൂട്ടി അവിടെ വന്നു കുത്തിയിരിക്കുന്നു. സകലരും ഗൌരവത്തിലാണ്.

കോൽക്കാരൻ മല്ലപ്പൻവന്നു നമസ്കരിച്ചപ്പോൾ ജൈനൻ ചിന്നപ്പൻ ചോദിച്ചു: ''വരൂ മല്ലപ്പാ. ഇൻസ്പെക്ടർ എന്താണു പറഞ്ഞതു്?''

''ഹാളൂരിൽ എലി വീഴാൻ തുടങ്ങിയിട്ടുണ്ടത്രെ. അവിടെച്ചെന്നു് ഗ്രാമം ഒഴിപ്പിച്ചതിനുശേഷം നമ്മുടെ ഗ്രാമത്തിലേയ്ക്കു വരുമത്രെ.'' മല്ലപ്പൻ മറുപടി പറഞ്ഞു.

''എലി വീണോട്ടെ. അതിനു് ഇൻസ്പെക്ടർ അങ്ങോട്ടു പോകുന്നതിന്റെ ആവശ്യം?'' ഗൌഡത്തി മല്ലപ്പനോടുതന്നെ ആ ചോദ്യം ചോദിച്ചു. ''ഇങ്ങനെ എലിവീണു് ആളുകൾ ചാവാൻ തുടങ്ങിയിരിക്കയാണത്രെ. എന്തോ ഭയങ്കര രോഗമാണുപോലും. അതിനു് അങ്ങോട്ടു പോകണമത്രെ.'' മല്ലപ്പൻ അറിഞ്ഞേടത്തോളം കാര്യം വിശദീകരിച്ചു.

''ഈശ്വരാ! എലി വീണാൽ മനുഷ്യൻ ചാകുമോ? നമ്മുടെ അടുക്കളയിൽ എത്രയെണ്ണം വീണുചത്തു! എലി വീണിടത്തേയ്ക്കു് കാലൻ വരുമെന്നോ! എന്നാലിവിടെയും വരാമായിരുന്നല്ലൊ!'' പാർവ്വതിയമ്മ പറഞ്ഞു. എലിവീണു മനുഷ്യനു രോഗം വരികയോ? അവർക്കെല്ലാം അതൊരു തമാശയായിരുന്നു.

എന്നാൽപിന്നെ അതേ കാരണം പറഞ്ഞു് ഇൻസ്പെക്ടറെ ഉടനെ വിളിപ്പിക്കണം. അതിനു മല്ലപ്പനെ അയയ്ക്കാൻ തീരുമാനിച്ചു. മല്ലപ്പൻ നമസ്കരിച്ചു പുറപ്പെട്ടു. നാട്ടുകാർ ഗൌഡത്തിയ്ക്കെതിരായി വിഷം വമിച്ചുതുടങ്ങിയി

രിക്കയാണെന്നും എല്ലാവരുംചേർന്ന് ലിങ്കപ്പന് ഗൌഡരുടെ ഭവനം സ്വാധീനപ്പെടുത്തികൊടുക്കാൻ ഇറങ്ങിയിരിക്കയാണെന്നും ചിന്നപ്പൻ പറഞ്ഞു. ഇൻസ്പെക്ടറെ വിളിച്ച് ഈ സംഗതികളെല്ലാം അറിയിക്കണം. മേലിൽ സകല വഴികളും സുരക്ഷിതമായിരിക്കണം. അവർ തീരുമാനിച്ചു. പിന്നീട് എല്ലാവരും വീടുകളിലേയ്ക്കു തിരിച്ചുപോകാൻ എഴുന്നേററു. വാതിൽ തുറന്നപ്പോഴും വെളിയിൽനിന്ന് ഇരുട്ടും തണുപ്പും തുളച്ചുകയറി. നിരന്തരമായി മഴ കോരിച്ചൊരിയുകയാണ്. ഗൌഡരുടെ പറമ്പിൽനിന്ന് തവളകളുടെ കരച്ചിൽ അഖണ്ഡമായി തുടർന്നു. ശ്രൂകനം നിറഞ്ഞ ഭീകരരാത്രി.

## 45

എലികൾ വീഴാൻ തുടങ്ങിയതോടെ ആളുകളെ വീട്ടിൽനിന്നു പുറത്തിറക്കി. ഗ്രാമത്തിനു വെളിയിൽ കുടിൽകെട്ടി താമസിക്കാൻ ഏർപ്പാടുകൾ ചെയ്യാനും അക്കാര്യം കിണ്ണംമുട്ടി അറിയിക്കാനും ലിങ്കപ്പഗൌഡർക്ക് താലൂക്കാപ്പീസിൽനിന്ന് ഉത്തരവു കിട്ടി. ഇതു് അത്രയേറെ അപകടമാണെന്ന് അയാൾക്കു തോന്നിയിരുന്നില്ല. എന്നാൽ ഉത്തരവു നടപ്പാക്കാതെ പററില്ലല്ലോ. കൂടാതെ അതുകൊണ്ടൊരു പ്രയോജനവുമുണ്ട്. ഈ ഉത്തരവിന്റെ മറവിൽ ഗൌഡത്തിയെ പുറത്താക്കി ഗൌഡരുടെ ഭവനം സ്വാധീനപ്പെടുത്താമല്ലോ. വയൽ സ്വന്തമായിക്കഴിഞ്ഞു. ഇനി വീടുകൂടി സ്വന്തമായാൽ തന്നെ തടയുവാൻ ആർക്കു കഴിയും?

ക്രമേണ എല്ലാം തനിക്കനുകൂലമായി വരികയാണ്. അതുകണ്ട് അയാൾ തന്നെ അത്ഭുതപ്പെട്ടു. വയൽ, വീട്, പൊന്ന്, പെണ്ണ് എല്ലാം അണിയണിയായിവന്ന് അയാളുടെ പാദങ്ങളിൽ വീഴുന്നു! ഇപ്പോൾ എലി വീഴുകയാണെന്ന കാരണം പറഞ്ഞ് എല്ലാവരേയും വീട്ടിൽനിന്നു പുറത്താക്കുവാൻ അധികാരം കിട്ടിയിരിക്കുന്നു. ഇനി ചിന്നമ്മകൂടി തന്നെ കടാക്ഷിച്ചാൽ തന്റെ എല്ലാ കാമിതങ്ങളും സാധിച്ചുവെന്നു പറയാം. ലിങ്കപ്പന്റെ കാമുകഹൃദയം പല സുന്ദരചിത്രങ്ങളും സങ്കല്പിച്ചു. ഇപ്പോൾ എലികൾ വീഴാൻ തുടങ്ങിയിരിക്കയാണല്ലോ. അതു മഠത്തിലും വീണുകൂടായ്കയില്ല. അതേ കാരണം പറഞ്ഞു ചിന്നമ്മയെ മഠത്തിൽ നിന്നിറക്കരുതോ? താൻ ഏതായാലും ബ്രിറാമർ നിങ്ങളുടെ വീട്ടിൽ താമസിക്കാൻ പോകയാണ്. എലിയല്ല, ശവംതന്നെ വീഴാൻ തുടങ്ങിയാലും ഗ്രാമാധികാരിയായ താൻ ഗ്രാമം വിട്ടുപോകേണ്ടതില്ല. എലികളെപ്പേടിച്ച് പഡപ്പൻ ഗ്രാമം വിട്ടേയ്ക്കും. അല്ലെങ്കിൽ ഈ രോഗത്തിന്റെ ഭീകരതയെക്കുറിച്ചു പറഞ്ഞ് അദ്ദേഹത്തെ ഭയപ്പെടുത്തിക്കളഞ്ഞാൽ മതി. അദ്ദേഹം പോകും. അപ്പോൾ ചിന്നമ്മ എവിടെ താമസിക്കുമെന്ന പ്രശ്നം ഉദിക്കും. പഡപ്പൻ അവളെ ഒന്നിച്ചുകൊണ്ടുപോകാൻ സാദ്ധ്യത

യില്ല. അതുകൊണ്ട് അദ്ദേഹം സ്വയം ചിമണിയെ തന്നെ ഏല്പിക്കില്ലേ? അല്ലെങ്കിൽ അങ്ങനെ ചെയ്യാൻ താൻ നിർദ്ദേശിക്കുകയുമാവാം. അതിലെന്താ ഒരു തെറ്റ്? നാട്ടുപ്രമാണിമാരുടെ മുമ്പിൽവെച്ച് അദ്ദേഹം ചിമണിയെ തന്നെ ഏല്പിച്ചുകഴിഞ്ഞതല്ലേ? ലിങ്കപ്പഗൌഡരുടെ ഗൂഢമനസ്സ് കാമതപ്തമായതു കാരണം ഇപ്പോഴും വളരെ സമർത്ഥമായി പ്രവർത്തിക്കുന്നു.

അന്നു രാത്രി തുടങ്ങിയ മഴ അഖണ്ഡമായി കോരിച്ചൊരിഞ്ഞുകൊണ്ടേയിരുന്നു. അതിന് രണ്ടു ദിവസംമുമ്പ് മേഘങ്ങൾ കാലുംനീട്ടി ആകാശത്ത് വിശ്രമിക്കുകയായിരുന്നു. ഏതു നിമിഷവും മഴപെയ്യാം! വ്യാഴാഴ്ച രാത്രി ഒരു ഉഗ്രൻ കാറ്റുവീശി. അതോടെ മഴയും പെയ്തു. വെളിയിൽ അതിന്റെ താണ്ഡവമെന്തായിരുന്നെന്ന് വീട്ടിനകത്തു കിടന്നിരുന്നവർക്ക് മനസ്സിലാക്കുക സുകരമായിരുന്നില്ല. അല്ലെങ്കിൽതന്നെ ചൂടുപിടിച്ചിരിക്കുന്ന ഭൂമിയെ കൂടുതൽ ചൂടുപിടിപ്പിച്ചതിലുള്ള സങ്കടംകൊണ്ടാവാം, ആകാശം ഭൂമിയെ കെട്ടിപ്പിടിച്ച് കണ്ണീരൊഴുക്കിക്കൊണ്ടിരുന്നു. ഒരു കൊല്ലമായി നിറഞ്ഞുനിൽക്കുന്ന വിരഹദുഃഖമാകെ കണ്ണീരായി ഒഴുകണം. ജീവിതത്തിലാദ്യന്തം തങ്ങൾ അനുഭവിക്കേണ്ടതായ വിരഹവ്യഥ പരസ്പരം പറഞ്ഞുതീർക്കണമല്ലോ. കാർമേഘത്തിന്റെ ആവേശം കുറയുന്ന മട്ടില്ല. ഉൽക്കടമായ ഈ വികാരപ്രകടനത്തിലും ഭൂമി നിശ്ശബ്ദയാണ്. ഭൂമി മൗനമായിത്തന്നെ കാർമേഘത്തിന്റെ കണ്ണുനീർ കുടിച്ചു. ചക്രവാളത്തിനടുത്ത് കെട്ടിപ്പിടിച്ച് വിസ്മൃതിയിൽ ലയിച്ചിരിക്കെ ഭൂമിയുടെ ഉള്ളിലേയ്ക്കുപോലും കറുപ്പ് പരന്നെത്തി. കാർമേഘവും സന്തോഷിച്ചിരിക്കണം. ഇടിവെട്ടി; മിന്നൽപ്പിണർ തിളങ്ങി. മഴ ധാരാകാരമായ നീണ്ട കൈകൾ വീശി ഭൂമിയെ ആഞ്ഞുപിടിച്ചുടപ്പിക്കാൻ വെമ്പി. ഈ സന്തോഷത്തിലും ദുഃഖം വിട്ടുമാറിയില്ല. ഭൂമിയുടെ ദയനീയ സ്ഥിതികണ്ട് കാർമേഘത്തിന്റെ കരൾ പിടഞ്ഞിരിക്കണം. ആ ദുഃഖം കണ്ണുനീരായി അനുസ്യൂതം ഒഴുകിത്തുടങ്ങി.

ഭൂമിയുടെ ആത്മാവുതന്നെ ശക്തിയായി പ്രവഹിച്ചതുപോലെ പുഴ ചീർത്തു. പുഴവെള്ളം മഴവെള്ളത്തോടൊപ്പം സുഖമായി കളിച്ചു. രണ്ടുംകൂടി കുലംകുത്തിയൊഴുകി. ക്രമേണ പുഴയുടെ വിസ്താരംകൂടി. ശരീരം വീർത്തു. തിരകൾ ഉയർന്നു തീരം തല്ലിത്തകർത്തു. തീരത്തെ മണ്ണ് ഇളകിയൊലിച്ചുതുടങ്ങി. വെയിലിന്റെ ചൂടേറ്റ് വാടിയ മഹാനാഗം പാതാളലോകം തേടിപ്പോകുന്നതുപോലെ പുഴ ഭൂമിയുടെ ഉടൽ കീറിത്തുടങ്ങി.

നേരം പുലർന്നിട്ടും മഴ നിന്നില്ല. മഴയുടെ വലയ്ക്കുള്ളിൽനിന്ന് പുലരി ഇരുട്ട് മുഖം കാണിച്ചു. കണ്ണീരിൽ കലങ്ങിയൊഴുകുന്ന കൺമഷിപോലെ മേഘങ്ങൾ കലങ്ങി ഒഴുകുകയാണ്. രാത്രി തുടർച്ചയായി മഴ പെയ്തിരുന്നതുകൊണ്ട് വീടുകൾ നനഞ്ഞുകുതിർന്നു. തറയും മാളികയും എല്ലാം ചളുപ്പ് പിടിച്ചിരിക്കുകയാണ്. മേഘം നിറഞ്ഞുനിന്നതിനാൽ ഇരുട്ട് പിടിച്ചിരിക്കുന്നു. ധാരമുറിയാതെ പെയ്യുന്ന മഴ കാരണം നദിയിൽനിന്ന് വെള്ളം കൊണ്ടുവരാനും പ്രയാസമായി. വീട്ടിൽ വെറുതെയിരിക്കാനും വിഷമം. ചോർന്നൊലിക്കുന്ന വെള്ളം കമ്പിളികെട്ടി ഒരേടത്തിൽ വീഴുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതുണ്ട്.

ശനിയാഴ്ച രാത്രി നനഞ്ഞുകുതിർന്ന ചുമരുകൾ വീണുതുടങ്ങി. ആളുകൾക്ക് ഈ വിപത്തിനെ നേരിടേണ്ടിവന്നു. വെള്ളംവീണ്, മണ്ണു കുതിർന്ന് അപ്രതീക്ഷിതമായി ചുമരാകെ തകർന്ന് പടപടായെന്ന് വീഴുമ്പോൾ ആ നിമിഷത്തിൽ ആകാശംതന്നെ ഇടിഞ്ഞുവീണതുപോലെ ആളുകളുടെ ഹൃദയം ഞെട്ടിത്തെറിച്ചു. വീടു ചോർന്ന് കിടക്കാൻ സ്ഥലമില്ലാതിരുന്ന ആളുകൾ ദേവാലയത്തിലും തമ്പിലുമായി കഴിച്ചുകൂട്ടി. അവർ വലിയ ശബ്ദവും ... കേട്ടാൽ തങ്ങളുടെ വീടാണോ ഇടിഞ്ഞുവീണതെന്ന് നോക്കാൻ കമ്പിളി ...ടി, നനഞ്ഞുകുതിർന്നുകൊണ്ടുതന്നെ എഴുന്നേറ്റുപോകും. ചുമരിടിഞ്ഞു വീ...ണതും കണ്ട് കരഞ്ഞു മടങ്ങും.

മനുഷ്യരുടെ ജീവൻതന്നെ ഇങ്ങനെ കിടന്നു പിടയുമ്പോൾ പിന്നെ കന്നുകാലികളുടെ സ്ഥിതി എന്തായിരിക്കും? ഈശ്വരനുമാത്രം അറിയാം. പുൽക്കുനകളിൽനിന്ന് പുല്ലെടുത്തുകൊടുക്കാൻ ഈ പെരുമഴയത്ത് ആർക്കു സാധിക്കും? വീടുകളിൽ ധാന്യം ഉണ്ടായിരുന്നവർ അതുതന്നെയെടുത്ത് പശുക്കൾക്ക് കൊടുത്തു. മറ്റുള്ളവരുടെ വീടുകളിൽ കന്നുകാലികൾ പട്ടിണികിടന്നു. പട്ടിണിയോടൊപ്പം, ചോർന്നൊലിക്കുന്ന വെള്ളത്തിൽ അവ നനഞ്ഞുവിറച്ചു; ഉറ്റിവീഴുന്ന വെള്ളത്തിൽ പുറം മുറിഞ്ഞു. നിലം മുഴുവൻ ചളികെട്ടിനിന്നു. എങ്ങു നോക്കിയാലും ഉണങ്ങിയ നിലം ഒരു പൊടിപോലുമില്ല. മിണ്ടാപ്രാണികൾ മൂകമായിത്തന്നെ വേദന സഹിച്ചു.

ശനിയാഴ്ച രാത്രി മഴ നിന്നുവെന്ന് തോന്നി. എന്നാൽ മഴയ്ക്കുപകരം മരങ്ങൾ വേരോടെ പിഴുതെറിയത്തക്കവണ്ണം ഭയങ്കരമായ കൊടുങ്കാറ്റ് അടിച്ചുതുടങ്ങി. അദൃശ്യമായ കാറ്റ് ഇപ്പോൾ ദൃശ്യമായി! മഴയോട് മത്സരിച്ചിട്ടെന്നോണം പടിഞ്ഞാറുനിന്നും കാറ്റ് തുടർച്ചയായി വീശിക്കൊണ്ടിരുന്നു. മരങ്ങൾ കാറ്റിന്റെ ശക്തിയിൽനിന്ന് വിറച്ചു.

കാറ്റും മഴയും ഭീകരതാണ്ഡവം തുടങ്ങിയശേഷം ബാലാചാര്യർ വീടുവിട്ട് ഇറങ്ങിയില്ല. അദ്ദേഹത്തിന്റെ ഇല്ലത്ത് പൂമുഖവും അടുക്കളയും പടിഞ്ഞാറ്റയും എല്ലാം ചോർന്നൊലിക്കുന്നുണ്ടായിരുന്നു. മേല്പ്പുരയിൽനിന്ന് ഒലിച്ചിറങ്ങുന്ന വെള്ളം നോക്കിയിരിക്കുന്നതുതന്നെ ആചാര്യരുടെ ജോലി. അടുക്കളയിൽ ഒരു ഓല കത്തിച്ചുപിടിക്കാനുള്ള സ്ഥലംപോലുമില്ല. പൂജാമുറിയിൽ നനവ് അല്പം കുറവാണ്. അവിടെ മേല്പ്പുര ചോരുന്നില്ല.

ശനിയാഴ്ച പന്ത്രണ്ട് നാഴിക രാച്ചെന്നിരിക്കും. ഇല്ലത്തിന്റെ പടിഞ്ഞാറെ ചുമർ നേരത്തെ നനഞ്ഞുകിടന്നതാണ്. കാറ്റ് ആഞ്ഞടിച്ചപ്പോൾ അത് കിടുകിടെ കുലുങ്ങിത്തകർന്നു. ഗോപാലകൃഷ്ണദേവാലയത്തിൽ രക്ഷ തേടിയിരിക്കുന്ന ചിലർ ഈ ശബ്ദംകേട്ട് അവിടെ ഓടിയെത്തി. ഗൌഡരുടെ ഭവനങ്ങളിലും കുറെ ആളുകൾ രക്ഷ പ്രാപിച്ചിരിക്കയായിരുന്നു. അവരും ഈ ഒച്ചകേട്ട് ഓടിവന്നു.

ആളുകൾ ആചാര്യരുടെ ഇല്ലത്തിനകത്തു് കയറിനോക്കി. പൂമുഖവും നടുമുറിയും ജലമയമായിരിക്കയാണു്. അവിടെ ആകെ ഉണ്ടായിരുന്ന ഒരു കട്ടിവിരി വെള്ളത്തെ തടയാൻ ശ്രമിച്ചു് പരാജയപ്പെട്ടു് നനഞ്ഞു ചുരുണ്ടുകൂടിയിരിക്കുന്നു. ആചാര്യർ അവിടെ ഇല്ല. ആ സമയത്തു് എവിടെ പോയിരുന്നുവോ ആവോ? ആളുകൾ പൂജാമുറിയിൽ എത്തിനോക്കി. അവിടെ കത്തിച്ചുവെച്ചിരുന്ന കെടാവിളക്കു് പടിഞ്ഞാറൻകാററിന്റെ ആക്രമണത്തിനെതിരെ പിടിച്ചുനിൽക്കാൻ ശ്രമിച്ചു് പരാജയപ്പെട്ടിരിക്കയാണു്. ആചാര്യപത്നി അവിടെ കിടന്നിരിക്കുന്നു. അവർ കിടന്നതിനടുത്തായി ഒരു കൃഷ്ണാജിനം വിരിച്ചിരിക്കുന്നു. ആചാര്യരുടെ ജപമണിയും വായിക്കാനെടുത്തുവെച്ച ഗീതയും അതിൽ കിടക്കുന്നു. ചുമർ വീണിരുന്നതുകൊണ്ടു് പടിഞ്ഞാറുവശം തുറന്നുകിടന്നു. ആ കൊടുങ്കാററിലും ആചാര്യപത്നി അലട്ടില്ലാതെ കിടന്നുറങ്ങുകയാണു്. ആളുകൾ വിസ്മയിച്ചു. ആചാര്യരെവിടെ? കഴിഞ്ഞ മൂന്നു ദിവസമായി ഈ മഴ കാരണം അദ്ദേഹം ഉറങ്ങിയിരിക്കാനിടയില്ലെന്നു് അവർ കരുതി. അവർ ആചാര്യരെ തേടി വെളിയിലിറങ്ങി.

നദിക്കരയിൽനിന്നും ആചാര്യർ വരുന്നു. അപ്പോൾ നേരം പുലരാറായെന്നു് ആളുകൾക്കു് മനസ്സിലായി. കാർമേഘം കട്ടപിടിച്ചു് ആകാശം മൂടിയിരുന്നതുകൊണ്ടു് സമയത്തെക്കുറിച്ചു് മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. കുളിച്ചുവരുന്ന ആചാര്യരുടെ ശരീരം ഈറനായിരുന്നു. ഒരു ഗീതാശ്ലോകം അദ്ദേഹം ഉരുവിട്ടുകൊണ്ടിരുന്നു. ''നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ'' മററുള്ളവർക്കു് വ്യക്തമായി കേൾക്കാവുന്ന പാകത്തിൽ അദ്ദേഹം ആ ശ്ലോകം ഉറക്കെച്ചൊല്ലി.

''ആചാര്യസ്വാമീ, ഇല്ലത്തിന്റെ പടിഞ്ഞാറെ ചുമർ വീണുപോയല്ലോ!'' അതിയായ സങ്കടംകൊണ്ടു് ആചാര്യരെ കണ്ടപാടെ ഒരുത്തൻ വിളിച്ചുപറഞ്ഞു. ആചാര്യർ അതുകേട്ടു് ചിരിച്ചു: ''സാരമില്ല. ആ ചുമർ വീഴാൻ നില്ക്കുകയായിരുന്നു. അവസാനം അതു് വീണോ? ഞാനുണ്ടായിരുന്നപ്പോൾ അതു് വീണില്ലല്ലോ?'' അദ്ദേഹം പലതും പറഞ്ഞു. ''ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ'' അദ്ദേഹം ഗീതാശ്ലോകം ഓർത്തു് അതു് പൂർത്തിയാക്കി. മഴ പെയ്യുന്നുണ്ടു്; കാററു് അസ്ഥിപഞ്ജരത്തിൽ ചുരണ്ടുകയാണു്.

ആചാര്യരുടെ പിന്നിലൂടെ ആളുകൾ അദ്ദേഹത്തിന്റെ ഇല്ലത്തേക്കു് വന്നു. ഇനിയും ഇരുൾ നീങ്ങിയിരുന്നില്ല. ''തീക്കല്ലുരച്ചു് തീയുണ്ടാക്കട്ടെ, സ്വാമീ? പൂജാമുറിയിലെ കെടാവിളക്കും കെട്ടുപോയിരിക്കുന്നു.'' കോൽക്കാരൻ ചോദിച്ചു. ''നോക്കാം.'' ആചാര്യർ ഇല്ലത്തു കയറി.

പത്നിയുടെ ശരീരം തണുത്തു് വിറങ്ങലിച്ചിരിക്കുന്നു. ശ്വാസം നിലച്ചിരിക്കുന്നു. ആചാര്യർ അവിടെത്തന്നെ നിശ്ശബ്ദനായി ഇരുന്നുകളഞ്ഞു. അദ്ദേഹം ചുററും നോക്കി. ''ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ'' ഈ പൂജാമുറിയിൽ മാത്രം ചോദന്നാലിക്കുന്നില്ല. ഒരൊററത്തുള്ളി

വെള്ളംപോലും അകത്തു് കടന്നിട്ടില്ല. ജനൽ ഇല്ലാതിരുന്നതുകൊണ്ടു് കാറ്റും വീശിയിരുന്നില്ല. പ്രാണൻ നിലനില്ക്കുന്നേടത്തോളംകാലം കാററിൽനിന്നും മഴയിൽനിന്നും രക്ഷവേണമല്ലൊ. ഇപ്പോൾ ചുമർ തകർന്നു വീണിരിക്കുന്നു. കാററടിക്കുന്നുണ്ടു്; മഴ തകർത്തു പെയ്യുന്നുണ്ടു്. എങ്കിലും ആചാര്യപത്നി സുഖമായി കിടക്കുകയാണു്.

ആചാര്യർ മല്ലപ്പനെ വിളിച്ചു. ''മല്ലാ, വീടിന്റെ പകുതിയും പൊളിഞ്ഞു പോയിരിക്കുന്നു. പോയി ശേഷപ്പനോടും നമ്മുടെ നാരായണനോടും ഹനുമാൻ മുത്തച്ഛന്റെ മകൻ ശീനപ്പനോടും പറയൂ. അവർ വന്നശേഷം ബാക്കി പണി.'' ആചാര്യർ ഇതു് പറയുമ്പോൾ അദ്ദേഹത്തിന്റെ മുഖഭാവവും സ്വരവും ഭീതിയുളവാക്കുന്നതായിരുന്നു. മല്ലപ്പൻ പരിഭ്രമിച്ചു. എന്തോ പറയണമെന്നു് തോന്നി. ആചാര്യരെ പരമാവധി സഹായിക്കാൻ ആഗ്രഹമുണ്ടു്. എന്നാൽ അദ്ദേഹത്തിന്റെ ആ നില്പു കണ്ടു് അയാളുടെ കരൾ മുറിഞ്ഞുവീഴുന്നതായി തോന്നി. അയാൾക്കു് ഒന്നും പറയാൻ സാധിച്ചില്ല. വെറുതെയൊന്നു് മൂളി അയാൾ നടന്നു.

കോൽക്കാരൻ മല്ലപ്പൻ ധൃതിയിൽ ആചാര്യർ പറഞ്ഞേടത്തൊക്കെ പോയി. കലകണ്ഠി ശേഷപ്പൻ നാട്ടിലുണ്ടായിരുന്നില്ല. പാർവ്വതിയമ്മയുടെ അവകാശത്തർക്കത്തെക്കുറിച്ചു് അപ്പീൽകൊടുക്കുന്ന കാര്യം ആലോചിക്കുന്നതിനു് അയാൾ ബെൽഗാമിലേയ്ക്കു് പോയിരിക്കയായിരുന്നു. ശേഷപ്പന്റെ ഭാര്യ തുളസിയമ്മയ്ക്കു് ഈ വാർത്ത സഹിക്കാനായില്ല. അവർ ആചാര്യരുടെ ഇല്ലത്തേയ്ക്കു് ഓടിച്ചെന്നു. കോൽക്കാരൻ മല്ലപ്പന്റെ കരിനിഴൽവീണ മുഖം നാരായണാചാരിയേയും ഉണർത്തി.

ഇല്ലത്തേയ്ക്കു് വന്നവരെ ആചാര്യർ സ്വാഗതം ചെയ്തു. ''നിങ്ങളെല്ലാം വന്നല്ലൊ. നന്നായി.'' ബാളാചാര്യരുടെ ജ്യേഷ്ഠന്റെ മകൻ നാരായണാചാരിയാണു് ആദ്യം സംസാരിക്കാൻ തുടങ്ങിയതു്. അയാളുടെ മുഖം ഭയംകൊണ്ടു് വിളറിയിരുന്നു.

''എന്താണു് സംഭവിച്ചതു്? നിങ്ങളെന്താ ഇങ്ങനെയിരിക്കുന്നതു്? നിങ്ങൾ ഈറൻ മാററിയിട്ടില്ലല്ലൊ?'' അയാൾ എന്തൊക്കെയോ പുലമ്പി.

''ആദ്യം ആററിൻകരയ്ക്കു് പോകാനുള്ള ഏർപ്പാടുകൾ ചെയ്യണം. നമ്മുടെ വീട്ടുകാരി മോക്ഷം പ്രാപിച്ചുകളഞ്ഞു. അന്ത്യസംസ്കാരത്തിനു് ആവശ്യമായ എല്ലാ കാര്യങ്ങളും ഉടനടി എല്ലാവരുംകൂടി ചെയ്യണം.'' ആചാര്യർ ദുഃഖിക്കില്ലെന്നു് നിശ്ചയിച്ചിരിക്കയാണു്.

നാരായണാചാരിക്കു് ദുഃഖത്തിന്റെ ഉറവപൊട്ടി. അയാൾ തോർത്തു കൊണ്ടു് മുഖംപൊത്തി കൊച്ചുകുഞ്ഞിനെപ്പോലെ ഏങ്ങിവെച്ചു് കരഞ്ഞുതുടങ്ങി. അണപൊട്ടിയൊഴുകുന്ന ദുഃഖം. ''ഇളയച്ഛാ!'' അയാൾ ആചാര്യരെ കെട്ടിപ്പിടിച്ചു് നിലവിളിച്ചു. കരയാൻ പാടില്ലെന്നുറച്ചിരുന്ന ആചാര്യരുടെ കണ്ണിലും വെള്ളമൂറി. ഈയിടെയായി ഭഗവദ്ഗീത അദ്ദേഹത്തിന്റെ ജീവചൈതന്യമായി മാറിയിരിക്കയാണു്. ചിന്തയുടെ ഓരോ ഇഴയിലും ഗീതാ

സാരമാണ്. ആ ഈടകം നെയ്യനെയ്യ് ഹൃദയം കല്ലായി മാറിയിരിക്കുന്നു. എന്നാൽ മകന്റെ ദുഃഖം ഹൃദയത്തെ ഇളക്കിക്കളഞ്ഞു. അതു കണ്ടതോടെ ആചാര്യരെ ഭയന്ന് മിണ്ടാതിരുന്ന മററുള്ളവരും കരയാൻ തുടങ്ങി. തിരുവാതിര ഞാററുവേലപോലെ കണ്ണീർ ചൊരിഞ്ഞുതുടങ്ങി.

ആചാര്യർ ഉണർന്നു. നാരായണാചാരിയുടെ കണ്ണീർ തുടച്ചുകൊണ്ട് അദ്ദേഹം മകനെ ആശ്വസിപ്പിച്ചു: ''നാണു, നീ കരയാതെ! അവളുടെ ജോലി തീർന്നു; ഇപ്പോൾ മുക്തിയും ലഭിച്ചു. നിന്റെ ഇളയമ്മ ഭാഗ്യം ചെയ്തവളാണ്. 'വയസ്സുകാലം വന്നു; ഇനിയെങ്കിലും ധർമ്മകർമ്മങ്ങൾ ചെയ്യോളൂ,' എന്ന് ഞാൻ പറഞ്ഞപ്പോൾ 'അതെല്ലാം നിങ്ങൾ ചെയ്താൽ മതി; ഞാൻ നിങ്ങളെ പരിചരിക്കും; അത്രമാത്രമേ എനിക്ക് വേണ്ടൂ' എന്ന് അവൾ പറഞ്ഞു. അവസാനനിമിഷംവരെ അതേ ജോലിചെയ്ത് മരിച്ചു. ആരുടെയും പരിചരണം സ്വീകരിക്കാൻ അവൾ നിന്നില്ല. ഇതുപോലൊരു ഭാഗ്യം എനിക്കും നിനക്കും കിട്ടുന്നതല്ല.''

നാരായണാചാരിക്ക് ഈ വാക്കുകൾ ആശ്വാസം നൽകിയില്ല. തറവാട് ഭാഹരിവെച്ചശേഷം ഇളയച്ഛന്റെ വീട്ടിൽ കാലെടുത്തുകുത്തുന്നത് ഇതാദ്യമാണ്. അത്ര ഭയങ്കരമാണ് അയാൾക്ക് ഇളയച്ഛനോടുള്ള പക. അയാൾ, അദ്ദേഹത്തോട് ശണ്ഠ കൂടിയിരുന്നു. അദ്ദേഹത്തെ കോടതികയററുകയും ചെയ്തിരുന്നു. അദ്ദേഹത്തിനെതിരായി പല അപവാദങ്ങളും പ്രചരിപ്പിച്ചു ഉത്സവത്തിന്റെ കന്യാഗതക്കാലത്ത് മനഃപൂർവ്വം ലഹളകൂടി; ഇടവും വലവും നോക്കാതെ അദ്ദേഹത്തെ അപമാനിച്ചു. ഈ ഇളയച്ഛൻ തന്റെ സ്വത്താകെ വിഴുങ്ങിക്കളഞ്ഞുവെന്ന വിശ്വാസമാണ് അതിനു കാരണം. ആചാര്യരില്ലാത്തപ്പോൾ 'കിഴവൻ' എന്നേ അദ്ദേഹത്തെപ്പററി പറയൂ. എന്നാൽ ഈ എല്ലാ അവിവേകത്തിന്റെയും പിന്നിൽ അനുരാഗപൂർണ്ണമായ ഒരു കരൾ തുടിച്ചുകൊണ്ടിരുന്നു. അതിനെക്കുറിച്ച് നാരായണാചാരിക്കുതന്നെ അറിയുമായിരുന്നില്ല. അവിവേകം അതിന് മറയിട്ടിരിക്കയാണ്. അഭിമാനം, ആ മറ നീക്കാൻ സമ്മതിച്ചില്ല. അയാൾ അനുഭവിച്ചുകൊണ്ടിരുന്ന ദാരിദ്ര്യവും അനേകം വിഷമങ്ങളും ആ അറിവിനെ ചവിട്ടിഞെരിച്ചു.

എന്നാൽ ആ അനുരാഗം ഇളയമ്മയുടെ മരണത്തോടെ വീണ്ടും ജീവൻവെച്ചിരിക്കയാണ്. ഇളയച്ഛനോട് എത്ര തീക്ഷ്ണമായ വിദ്വേഷമുണ്ടായിരുന്നുവോ അത്രതന്നെ തീക്ഷ്ണമായിരുന്നു ഇളയമ്മയോടുള്ള സ്നേഹവും വിശ്വാസവും. കുഞ്ഞായിരുന്നപ്പോൾ അമ്മ മരിച്ചു; അനാഥനായ നാരായണാചാരിയെ ഇളയമ്മ വാരിക്കോരിയെടുത്ത് പോററി. ഇപ്പോഴും താൻ ജീവിച്ചിരിക്കുന്നത് അവരുടെ ഭാഗ്യംകൊണ്ടാണെന്ന് അയാൾ വിശ്വസിക്കുന്നു. തറവാട് ഭാഗംവെച്ച് ഇളയച്ഛനോട് ലഹള കൂടിയശേഷം, ഇളയച്ഛന്റെ വീട്ടിൽ കാൽ കുത്തിയിട്ടില്ല. ഒരുദിവസം സന്ധ്യാവെളിച്ചത്തിൽ ഗോപാലകൃഷ്ണക്ഷേത്രത്തിന് അടുത്തുവെച്ച് ഇളയമ്മ തന്നെ കണ്ടു. ഈയിടെയായി അവർക്ക് കണ്ണ് ശരിക്ക് കണ്ടുകൂടാ. അവർ തന്നെ തിരിച്ചറിയുന്നതിനു

മുമ്പായി സ്ഥലംവിടാൻ അയാാം ആലോചിച്ചു. എന്നാൽ ആ അരണ്ടവെളി ച്ചത്തിലും അവർ അയാളെ തിരിച്ചറിഞ്ഞു. അയാളെ അടുത്തു് വിളിച്ചു; എന്തുകൊണ്ടു് വീട്ടിലേയ്ക്കു വരുന്നില്ലെന്നു് ദേഷ്യപ്പെട്ടു. നാരായണാചാരി ലജ്ജിച്ചുപോയി. അയാാം തല താഴ്ത്തി കണ്ണീർ ചൊരിഞ്ഞു. ''ഹേ പിരാന്താ! കരയാനെന്താ കാര്യം? സന്ധ്യാസമയം. കരയാൻ പാടില്ല. ലഹളകൂടിയാലും അദ്ദേഹം നിന്റെ ഇളയച്ഛനല്ലാതാകുമോ? അദ്ദേഹത്തെ ഇള യച്ഛാ എന്നു് മററാരെങ്കിലും വിളിക്കുമോ? ആ വാക്കുകാം അയാളുടെ ഹൃദയാ ന്തരാളത്തിൽ തുളച്ചുകയറി. അയാാം അധീരനായി. അന്നു് അവരുടെ അടുത്തുനിന്നും രക്ഷപ്പെടാൻ വളരെ പ്രയാസപ്പെട്ടു.

ആ ഇളയമ്മ ഇന്നുമുതൽ ഇല്ലാതായിരിക്കുന്നു. അതു് വിശ്വസിക്കുക എളുപ്പ മായിരുന്നില്ല. ആ ചിന്തതന്നെ അസഹ്യമായിരുന്നു. ''ഇളയച്ഛാ, അമ്മയി ല്ലാതിരുന്ന എനിക്കു് അമ്മയായിരുന്നു ഈ ഇളയമ്മ. ആ ഇളയമ്മയും പോയോ? ഇനി എനിക്കാരുണ്ടു്?'' അയാാം വീണ്ടും ഉച്ചത്തിൽ നില വിളിച്ചു. ബോധമററതുപോലെ അയാാം നിലത്തു വീണുരുണ്ടു. കണ്ടവരോ ടെല്ലാം തിറത്തിൽ സംസാരിച്ചുകൊണ്ടു് നടക്കുന്ന നാരായണാചാരി ഇപ്പോാം കൊച്ചുകുഞ്ഞിനെപ്പോലെ കിടന്നു് പിടയുന്നു.

ബാളാചാര്യർ അയാളെ സാന്ത്വനിപ്പിക്കാൻ തുനിഞ്ഞില്ല. അയാളുടെ ശോകം കരഞ്ഞുതന്നെ തീരണം എന്നദ്ദേഹം കരുതി. നാരായണാചാരി നില വിളിയുടെ ശക്തികുറച്ചു്, വിലാപം തുടങ്ങി: ''ഇളയച്ഛാ, ഇളയമ്മ കണ്ണട യ്ക്കുന്നതിനുമുമ്പായി ഒരിററു് വെള്ളം വായിൽ ഒഴിച്ചുകൊടുക്കാനുള്ള ഭാഗ്യം എനിക്കുണ്ടായില്ല. എന്തുപററി ഇളയച്ഛാ? എന്തുകൊണ്ടു് എനിക്കാളെ അയ ച്ചില്ല? അവസാനകാലത്തെങ്കിലും, അവരെ പരിചരിച്ചു്, എന്റെ കടപ്പാടു് തീർക്കാമായിരുന്നല്ലോ? എന്തുകൊണ്ടു് പറഞ്ഞയച്ചില്ല?''

ആചാര്യർ എന്തു പറയാൻ? ഭാര്യയും ഭർത്താവും കഴിഞ്ഞ നാലു ദിവസമായി അന്ത്യയാത്രയ്ക്കു് ഒരുങ്ങുകയായിരുന്നെന്നു് തോന്നി ആചാര്യർക്കു് ഇനി ജീവി ച്ചിരിക്കണമെന്ന ആഗ്രഹം അശേഷമില്ല. തന്നെക്കൊണ്ടു് ഈ ലോകത്തിനു് ഒരാവശ്യവുമില്ലെന്നു് അദ്ദേഹം മനസ്സിലാക്കിയിരിക്കുന്നു. പ്രപഞ്ചം അതി വേഗം മാറിക്കൊണ്ടിരിക്കയാണു്. ഈ പുതിയ പ്രവാഹത്തിൽ പഴയ കപ്പ ലുകാം ഒഴുകിപ്പോയേ മതിയാകൂ. ജീവിച്ചിരുന്നു് ഗ്രാമത്തിനു് ഒരു ഭാരമാകുന്നതിലും ഭേദം മാനംമര്യാദയായി ഇറങ്ങിപ്പോകുന്നതാണെന്നു് അദ്ദേഹം കരുതി. അതിനു് ആവശ്യമായ ഒരുക്കങ്ങളും നടന്നു. അതിനാണു് ഗീതാപാരായണം തുടങ്ങിയതും. മരണത്തെ ഭയപ്പെടാതിരിക്കാൻ ഗീതയിൽനിന്നും ധൈര്യം സംഭരിച്ചു. ഇതു് ആചാര്യരുടെ ഭാര്യ മനസ്സിലാക്കി. ആചാര്യർ ഇറങ്ങി പ്പോയാൽപിന്നെ താൻ ജീവിച്ചിരിക്കേണ്ട കാര്യമില്ല. ആദ്യം മുതൽക്കേതന്നെ ഭർത്താവിനെ നിഴൽപോലെ അനുസരിച്ചു നടന്നുവന്ന ആ സാധ്വി ഈ ഒരു കാര്യത്തിൽ അദ്ദേഹത്തിന്റെ ഇച്ഛയ്ക്കൊത്തു നീങ്ങാൻ തയ്യാറില്ലെന്നു തോന്നുന്നു!

“നോക്കൂ, അവൾ ഭാഗ്യവതിയാണെന്നു ഞാൻ പറഞ്ഞില്ലേ? ആരുടെയും പരിചരണം അവൾ ഇഷ്ടപ്പെട്ടില്ല. ഒന്നു പനിച്ചതേയുള്ളൂ. തന്നെ പൂജാമുറിയിൽ കിടത്തണമെന്ന് അവൾ പറഞ്ഞു. മറ്റെവിടേയും സൗകര്യവും ഇല്ലായിരുന്നു. ഞാൻ സമ്മതിച്ചു. അവൾ അവിടെ കിടന്നു. തൊട്ടുനോക്കിയപ്പോൾ തീപോലത്തെ പനി! നല്ല ഉറക്കംവന്നതുപോലെ അവൾ കിടന്നുകളഞ്ഞു. വെള്ളം കൊടുത്തപ്പോൾ വേണ്ടെന്നു പറഞ്ഞു. ഇന്നലെ രാത്രിയാണ് ഇവിടെകൊണ്ടുവന്നു കിടത്തിയതു്. പുലരുന്നതുവരെയും ഞാൻ അടുത്തുതന്നെ ഇരുന്നു. മഴപെയ്തു് ഈ തണുപ്പു ബാധിച്ചതുകൊണ്ട് പനിവന്നിരിക്കുമെന്നാണു വിചാരിച്ചതു്. പനിയിറങ്ങുമെന്നു വിശ്വസിച്ചുകൊണ്ടു ഞാൻ പുലർച്ചെ പതിവുപോലെ കുളിക്കാൻ പോയി. മടങ്ങിവരുമ്പോഴത്തേയ്ക്കും അവൾ ഈശ്വരന്റെ പാദത്തിൽ ചെന്നെത്തുകയും ചെയ്തു. ആ പനി വെറും ജലദോഷപ്പനി ആയിരിക്കില്ലെന്ന് ഇപ്പോൾ തോന്നുന്നു.” ആചാര്യർ തന്റെ ഭാര്യയുടെ മരണവുമായി ബന്ധപ്പെട്ട എല്ലാ സംഗതികളും വിവരിച്ചു.

അവിടെ കൂടിയിരുന്നവർ സഹാനുഭൂതിയോടെ ശ്രദ്ധിച്ചു. ആചാര്യപത്നിയുടെ മരണം അവരെ ഭയപ്പെടുത്തിക്കളഞ്ഞു. മരണം ഇത്ര യാദൃച്ഛികമായി വന്നെത്തുമോ? ഒരു മഴ പെയ്തു. കാററടിച്ചു. മററു വീടുകൾപോലെതന്നെ ഈ വീടിന്റെയും ചുമരിടിഞ്ഞു. ഈ ചുമരിനെപ്പോലെ ആ സാധ്വിയും ഭൂമീദേവിയുടെ ഗർഭത്തിൽ അപ്രത്യക്ഷമായെന്നോ? ആരോടും ചോദിക്കാതെ, പറയാതെ സീതയെപ്പോലെ കടന്നുകളഞ്ഞെന്നോ? ജീവിതവും മരണവും കളിയാണോ?

ശേഷക്രിയകൾ വളരെവേഗം നടത്താൻ ആചാര്യർ പറഞ്ഞിരുന്നുവെങ്കിലും അവർക്കാർക്കും അതിനു മനസ്സില്ലെന്നു തോന്നി. ആചാര്യർ ഒരിക്കൽകൂടി ഓർമ്മിപ്പിക്കേണ്ടിവന്നു. കോൽക്കാരൻ മല്ലപ്പൻ മുളയും മററു സാധനങ്ങളും കൊണ്ടുവന്നു കൂട്ടി. അപ്പോഴാണ് വാർത്ത ഗ്രാമത്തിലാകെ പരന്നതു്. ആചാര്യരെ കാണാൻ പലരും വന്നു. വന്നവർക്കു നിൽക്കാൻ അവിടെ ഇടം മതിയായില്ല. അവർ മഴയത്തുതന്നെ നിൽക്കേണ്ടിവന്നു. എന്നാൽ അതൊന്നും ആരും വകവെച്ചതായി തോന്നിയില്ല. പുതിയ സാരി; പുഷ്പകിരീടം, കുങ്കുമം—അങ്ങനെ പലതും എത്തി.

ഗ്രാമത്തിലെ സകല സ്ത്രീകളും വന്നുകഴിഞ്ഞു. ഓരോരുത്തരായി അകത്തുചെന്ന് ആചാര്യപത്നിയുടെ അന്ത്യദർശനം നടത്തി. വന്നവർ ജാതിഭേദംപോലും മറന്നു. എല്ലാവരും കണ്ണീരോടെ പുറത്തിറങ്ങി.

നെററിനിറയെ കുങ്കുമം, പൂമാല, കൺമഷി, കാൽവിരലുകളിൽ മോതിരം എല്ലാം അണിയിച്ചു. മംഗല്യത്തിന്റെ സകല സൌഭാഗ്യങ്ങളോടുംകൂടി വളയിട്ട കൈകൾ തൊഴുതു പിടിച്ച് ആചാര്യപത്നി അന്ത്യയാത്രയ്ക്കൊരുങ്ങിക്കഴിഞ്ഞു. നാടു മുഴുവൻ ശ്മശാനയാത്രയ്ക്കൊരുങ്ങി വന്നിരിക്കയാണ്. സൂര്യോദയത്തോടെ യാത്ര പുറപ്പെട്ടു.

ഈ മരണവാർത്തകേട്ട് ആചാര്യരെ സമാധാനിപ്പിക്കാനായി ലിങ്കപ്പനും ഡമപ്പനും അവിടെ എത്തിയിരിക്കുന്നു. ഔപചാരികമായ ആശ്വാസവചങ്ങൾ ആവർത്തിച്ച് അവർ എഴുന്നേറ്റു. ശ്മശാനയാത്രയിൽ പങ്കെടുക്കണമെന്ന ലിങ്കപ്പന് ആഗ്രഹംതോന്നി. അതു മനസ്സിലാക്കിയ പഡമപ്പൻ മഠത്തിലേയ്ക്ക നടന്നുകളഞ്ഞു. ലിങ്കപ്പഗൌഡർ ഘോഷയാത്രയുടെകൂടെ കൈത്തോടുവരെ മാത്രം നടന്നു. എന്നാൽ അയാളോടു സംസാരിക്കാൻ ആ കൂട്ടത്തിൽ ആരുമുണ്ടായിരുന്നില്ല. സകലരുടേയും മനസ്സ് ദുഃഖസാഗരത്തിൽ മുങ്ങിപ്പൊങ്ങുകയാണ്. എല്ലാവരും ആചാര്യപത്നിയെക്കുറിച്ചുമാത്രം സംസാരിക്കുന്നു. അവരുടെ പ്രശംസയൊഴിച്ച് ആളുകൾ മറ്റൊന്നും പറയുന്നില്ല. അവർക്ക് ആചാര്യപത്നിയുടെ ജീവിതചക്രം മുന്നിൽ തെളിഞ്ഞുകണ്ടു. ഈ നിമിഷം അവരെ മറക്കാൻ ഏതായാലും സാദ്ധ്യമല്ല. ഇത്രയുംനാൾ അവർ മേഘാവൃതമായ സൂര്യപ്രഭപോലെ ജീവിച്ചു. ഒരിക്കലും ആരോടും കടുപ്പിച്ചു സംസാരിച്ചിട്ടില്ല; ആരെയും വേദനിപ്പിച്ചിട്ടില്ല. ഓർത്ത കഥകൾ തന്നെ മാറ്റുകൊണ്ട് അവർ നടന്നു. ഈ വിടവു നികത്താനാവില്ല. അവർ വിചാരിച്ചു. ''ഇനി വയസ്സന്റെ ജീവിതം കഷ്ടത്തിലാവും.'' ചിലർ ആചാര്യരെക്കുറിച്ച് ചിന്തിച്ചു വേദനിച്ചു.

ആചാര്യർ ഒട്ടും കുലുങ്ങിയില്ല. അദ്ദേഹം ശ്മശാനയാത്രയുടെകൂടെ നടന്നു. അദ്ദേഹത്തിന്റെ ചുണ്ടുകൾ പൂട്ടികിടന്നു. എന്നാൽ ഹൃദയം ഗീതാശ്ലോകങ്ങളു മന്ത്രിച്ചു: ''നൈനം ഛിന്ദന്തി ശസ്ത്രാണി നൈനം ദഹതി പാവകഃ ന ചൈനം ക്ലേദയന്ത്യാപോ ന ശോഷയതി മാരുതഃ'' ആത്മാവിന്റെ സ്വരൂപം ഇന്നതാണെന്ന് ഈ നശ്വരപ്രപഞ്ചത്തിൽ സ്വയം അനുസ്മരിപ്പിക്കേണ്ടിവന്നിരിക്കുന്നു. മഴ കോരിച്ചൊരിയുന്നു; കാറ്റ് ആഞ്ഞടിക്കുന്നു. അങ്ങകലെ നദീതീരത്തു കൊളുത്തിയ തീ അവിടെ കാത്തുനില്ക്കുന്നു. ആത്മാവ് ഇതിനെയെല്ലാം അതിജീവിച്ച് അമരത്വം നേടുമത്രെ. അതിന്റെ സ്വരൂപം മാത്രം കൺമുമ്പിൽ തെളിയണം. എങ്ങനെ? ആചാര്യർ ഈശ്വരനെ വിളിച്ചു കരഞ്ഞു. ''ആരാണീ വരം നൽകുക?'' ആചാര്യർ ഏകാഗ്രമായി ചിന്തിച്ചുകൊണ്ടിരുന്നു.

## 46

ആചാര്യപത്നിയുടെ ശവഘോഷയാത്രയോടൊപ്പം കൈത്തോടുവരെ നടന്ന ലിങ്കപ്പൻ ക്ഷീണിച്ചുപോയി. മഴയും ചളിയും ശീതക്കാറ്റും; എല്ലാംകൂടി ലിങ്കപ്പന്റെ ആവേശം ചോർത്തിക്കളഞ്ഞു. അയാൾ മഠത്തിലേയ്ക്ക് തിരിച്ചു വന്നു. പഡമപ്പൻ അയാളെ കളിയാക്കാതിരുന്നില്ല. ആചാര്യരുടെ പത്നി മരിച്ചുവെന്നതു പഡമപ്പനെ ദുഃഖിപ്പിച്ചില്ല. അദ്ദേഹത്തിന്റെ വ്യക്തിത്വം

വജ്രസമാനമാണ്. സങ്കോചമെന്ന ഒരു സാധനം ആ വ്യക്തിത്വത്തിൽ കാണാനില്ല. ലിങ്കപ്പൻ തന്റെ കൃത്യത്തെ ന്യായീകരിച്ചു. ഗ്രാമാധികാരിയായതുകൊണ്ടു് നാലാളുടെകൂടെ ശ്മശാനയാത്രയിൽ പങ്കെടുക്കേണ്ടതു് കർത്തവ്യം മാത്രമാണ്.

പറഞ്ഞുവന്നപ്പോൾ സംസാരം ചിമണയെക്കുറിച്ചായി. ലിങ്കപ്പൻ വളച്ചുകെട്ടി സംസാരിച്ചുതുടങ്ങി. പദ്മപ്പനു് അതുതന്നെ ധാരാളം മതിയായിരുന്നു! ലിങ്കപ്പഗൌഡർ തന്നെയാണു ചിമണയുടെ ശരിയായ കാമുകനെന്നു വന്നാൽ പദ്മപ്പന്റെ ഭാരം പകുതികണ്ടു് കുറയുമല്ലൊ. ചിമണ അദ്ദേഹത്തിന്റെ പാദങ്ങളിൽ ബന്ധിതയാണ്; അദ്ദേഹത്തിന്റെ പാപത്തോടും ബന്ധിക്കപ്പെട്ടിരിക്കുന്നു. ഒരുദിവസം തലതെറിച്ച മുഹൂർത്തത്തിൽ അവളെയുംതേടി പുറപ്പെട്ടു; ഉറക്കമൊഴിച്ചു കുത്തിയിരുന്നു് അവളെ പിടിച്ചുകൊണ്ടുവന്നു. എന്നാൽ അവളെ സംരക്ഷിക്കുകയെന്ന ഈ ഭാരമോ? ബോധമണ്ഡലത്തിൽ കുത്തിക്കൊണ്ടിരുന്ന ഒരു മുള്ളു് കൂടെക്കൊണ്ടുനടക്കുകയാണ്. മന:സാക്ഷിയെ മറക്കുന്നതുപോലെയൊരു സുഖം പദ്മപ്പനില്ല. അദ്ദേഹം ജീവിതത്തെത്തന്നെ വിസ്മൃതിയിൽ തള്ളാൻ തയ്യാറായിരിക്കുന്നു. അനേകമനേകം പൊതുകാര്യങ്ങളിൽ അദ്ദേഹം താല്പര്യം കാണിക്കാൻ ഇതുതന്നെയാണു കാരണം. ജന്മനാ അദ്ദേഹത്തിനു മതകാര്യങ്ങളിൽ താല്പര്യമില്ലായിരുന്നു. വിരക്തി അദ്ദേഹത്തിനു വിഷമമായിരുന്നു. എന്നാൽ സന്ന്യാസിയുടെ നിരുത്തരവാദിത്വം ഹിതവുമായിരുന്നു. അതുകൊണ്ടു് മഠംവിട്ടുപോവുക എളുപ്പമായിരുന്നില്ല.

''വില്ലും വില്ലുത്രവുംകൂടെ പിടിക്കല്ലേ!'' നല്ല ഉപദേശം തന്നെ! പക്ഷേ, ബുദ്ധിശക്തിയുള്ളവർക്കു് ഒന്നും പ്രശ്നമല്ല. ഏതു പാപകൃത്യത്തെയും മറച്ചുവെച്ചു് സക്തിയുടെയും വിരക്തിയുടെയും സമന്വയം സാധിച്ചെടുക്കാമല്ലൊ! പദ്മപ്പൻ അതു നോക്കിക്കഴിഞ്ഞു. മററുള്ളവരുടെ അൽപത്വത്തെ വെളിച്ചത്തുകൊണ്ടുവരാൻ അദ്ദേഹം അത്യന്തം സമർത്ഥനാണ്. ബുദ്ധിശക്തിയുടെ സുശക്തമായ ചരടുകൊണ്ടു് തികച്ചും വിഭിന്നമായ തന്റെ രണ്ടു മുഖങ്ങളെ പിടിച്ചുകെട്ടിയിരിക്കയാണു് അദ്ദേഹം. വിരക്തിയുടെ വേഷത്തിനകത്തു് ആസക്തിയുടെ അക്ഷയപാത്രത്തെ സുരക്ഷിതമായി വെയ്ക്കുവാൻ അദ്ദേഹത്തിനു കഴിഞ്ഞു.

എന്നാൽ പാപം ആ ബുദ്ധിശക്തിയെ തപിപ്പിച്ചുകഴിഞ്ഞിരിക്കുന്നു. ചിമണ തന്റെ ബന്ധനത്തിലാണ്; പക്ഷേ, അവളുടെ ഈ ഇരിപ്പു് അസഹ്യമാണ്. ഈയൊരു കളിയിൽ മാത്രം പദ്മപ്പൻ തോററുപോയിരിക്കയാണു് ചിമണയെ വേണം; എന്നാൽ വേണ്ട. ഈ രണ്ടു് ആഗ്രഹങ്ങളും ഒരേ സമയം പ്രബലപ്പെട്ടുവരവേ ബുദ്ധിഹൃദയങ്ങളുടെ നിയന്ത്രണം കൈവിട്ടുപോകുന്നു. ഉപേക്ഷയും മോഹവും തമ്മിൽ യുദ്ധത്തിലേർപ്പെട്ടിരിക്കുന്നു; അതിൽ മനസ്സ് വ്രണിതമായിക്കഴിഞ്ഞു.

ഈ സമയത്താണു് ലിങ്കപ്പൻ അദ്ദേഹത്തിന്റെ കണ്ണിൽ പെട്ടതു്. അയാളുടെ മോഹം കൃത്യമായിത്തന്നെ അദ്ദേഹം മനസ്സിലാക്കിയിരുന്നു. ജന്മനാ വിഡ്ഢിയായ ലിങ്കപ്പൻ പലപ്പോഴും ചിമണയോടുള്ള തന്റെ ആസക്തി പ്രക

ടിപ്പിക്കുകയും ചെയ്തിരുന്നു. അതുകൊണ്ടുതന്നെയാണ്, അന്നു വളരെ സൗകര്യപൂർവ്വം പഡഭപ്പൻ തന്റെ പാപഭാരം പരസ്യമായി അയാളുടെ തലയിൽ കയറ്റിവെച്ചതും. അയാൾ ഭയന്നുപോയിരുന്നു. പക്ഷേ, നിഷേധിക്കാനുള്ള ധൈര്യവും അയാൾക്കില്ല. അന്നുമുതൽ പഡഭപ്പൻ ഈ പുറപ്പന്തിക്കാരന്റെ കളി തുടങ്ങിയതാണ്. ഇപ്പോൾ അതേ പ്രശ്നം എടുത്തിട്ടു.

ലിങ്കപ്പൻ ചിമണയെ സ്നേഹിക്കുന്നുവെന്ന കാര്യം സമ്മതിച്ചു. മോഹം നേടണം. എങ്ങനെ? അതാണയാളുടെ ചിന്ത. ''ഏതായാലും ഗൗഡക്ക് ഒരു കൂട്ടുകാരി വേണമല്ലോ. ജീവിതം ഒരു ഓരം പറ്റിക്കഴിഞ്ഞ സ്ഥിതിക്ക് ഇനി നിശ്ചയമായും വേണം.'' അങ്ങനെ, അവ്യക്തമായിക്കിടക്കുന്ന അയാളുടെ ആഗ്രഹത്തിനു പഡഭപ്പൻ യുക്തിയുടെ പിൻബലം നല്കി. അദ്ദേഹം സഹായവും വാഗ്ദാനം ചെയ്തു. ''അതു വലിയ പ്രശ്നമല്ല. നിങ്ങൾ ഉറച്ചിരുന്നാൽ മതി; ചിമണയെ നിങ്ങൾക്കെത്തിക്കുന്ന കാര്യം ഞാനേറ്റു.''

ലിങ്കപ്പന് അത്ഭുതവും ആഹ്ളാദവും. തന്റെ ഭാഗ്യത്തെക്കുറിച്ച് കൂടുതൽ വിശ്വാസം തോന്നിത്തുടങ്ങി. പഡഭപ്പന്റെ ഫണത്തിൽ കിടക്കുന്ന ഈ മാണിക്യം ഇത്ര എളുപ്പത്തിൽ തന്റെ കയ്യിൽ എത്തിച്ചേരുമെന്ന് ഒരിക്കലും അയാൾ കരുതിയില്ല. സർപ്പത്തിന് ഈ രത്നം ഒരു വൻചുമടായിരുന്നുവെന്ന കാര്യം അയാളറിഞ്ഞില്ല. ആ രത്നത്തെ മറ്റൊരാളുടെ കൈകളിൽ അർപ്പിച്ച് മോചനം നേടേണ്ടത് സർപ്പത്തിന്റെ ആവശ്യമായിരിക്കുന്നു. ഒരൊറ്റ സ്ഥലത്ത് ഈ നിധിയും കാത്ത് ഇങ്ങനെ ഇരിക്കുകയെന്നത് അതിന്റെ സ്വഭാവമല്ല; ആഗ്രഹവുമില്ല. പഡഭപ്പന് ഇതും ഒരു പരാജയമാണ്. സ്വഭാവത്തിനെതിരായി ഒരു വിജയം കൈവരിക്കുന്നതുകൊണ്ടെന്തു പ്രയോജനം? കൊള്ളയും കളവും ഗൂഢാലോചനകളും പാപങ്ങളാണ്. എന്നാൽ അവയൊന്നും ഒരു പിശാചിനെപ്പോലെ തന്നെ വേട്ടയാടുന്നില്ല. ചിമണയെ വിളിച്ചുകൊണ്ടുവന്നതുതന്നെ തെറ്റായിപ്പോയി. അകന്നിരിക്കാൻ സാധിക്കാത്തതുകൊണ്ടു വിളിച്ചു. ഭോഗത്തിന്റെ രീതിയാണത്. ഒരിക്കൽ കൊന്നവനെ വീണ്ടും കൊല്ലാനാവുമോ? ഒരു കൊലയാളി വീണ്ടും വീണ്ടും കൊല നടത്തുമോ? മനസ്സുറപ്പിച്ചാൽ മറ്റെല്ലാ പാതകങ്ങളിൽനിന്നും അകന്നു നിൽക്കാം. എന്നാൽ ഭോഗാപേക്ഷ ഒരുതവണ പിടികൂടിയാൽ എല്ലാം കഴിഞ്ഞു; ജീവിതത്തിലുടനീളം അതു തന്റെ പിറകേ കൂടും. ചിമണ തന്റെ രഹസ്യഅറയിൽ ബന്ധിതയാണ്. ഒന്നും പറയുന്നില്ല. വേണ്ടെന്നുവെച്ചാൽ അവളുടെ മുഖംപോലും നോക്കാതെ കഴിച്ചുകൂട്ടാം. എന്നാൽ അവളുടെ സ്മരണ പഡഭപ്പനെ ചുറഞ്ഞുപിടിച്ചിരിക്കയാണ്. യാദൃച്ഛികമായി അവളുടെ വിശാലനേത്രങ്ങൾ കണ്ണിൽ പെട്ടാൽ ആസക്തി തിളച്ചുപൊങ്ങുകയായി. അവളുടെ ജീവിതത്തിലെ സാധാരണ കൃത്യങ്ങൾപോലും അദ്ദേഹത്തിന് അലൗകികങ്ങളായിത്തോന്നി. എന്നാൽ അതിന്റെ ഉത്തരവാദിത്വം അത്രതന്നെ അസഹ്യമായിരുന്നു. അതുകൊണ്ട് ഈ ഉത്തരവാദിത്വം ലിങ്കപ്പന്റെ കഴുത്തിൽ കെട്ടിത്തൂക്കി തനിക്ക് രക്ഷപ്പെടണം.

അങ്ങേയററം ദുഃഖകരമാണു സംഗതി. എത്രതന്നെ മറക്കാൻ ശ്രമിച്ചാലും അതെളുപ്പമായിരുന്നില്ല. നമുക്കു് നമ്മെത്തന്നെ മറക്കാനാവുമോ? ജീവിതമെന്നതു് ഒരു ദീർഘനിദ്രയാണോ? പാപബോധം കൂടിയുണ്ടെങ്കിൽ പിന്നെ ഉറക്കം വരികയുമില്ല. പഡ്ഢപ്പൻ ഈ യുദ്ധത്തിൽ പരാജയപ്പെട്ടിരിക്കുന്നു; മർമ്മത്തിൽ അടിയേററിരിക്കുന്നു.

എന്തോ ആവട്ടെ! തൽക്കാലം ലിങ്കപ്പൻ കയ്യിൽ അകപ്പെട്ടിരിക്കുന്നു. അനായാസമായി ഒരു ബലിമൃഗം വന്നുപെട്ടിരിക്കുന്നു. അയാളുടെ കൈകളിലേയ്ക്കു് തന്റെ ബന്ധനം മാററുക; രക്ഷപ്പെടുക; ലിങ്കപ്പനാണെങ്കിൽ സന്തോഷം കൊണ്ടു വീർത്തിരിക്കുന്നു. അദ്ദേഹത്തിന്റെ നിർദ്ദേശം അംഗീകരിച്ചുവെന്നു മാത്രമല്ല; ഒരു ചുവടു മുന്നോട്ടുപോവുകയും ചെയ്തു. താൻ ചിമണിയെ കല്യാണം കഴിക്കാൻ തയ്യാറാണെന്നു് അയാൾ പറഞ്ഞു. പഡ്ഢപ്പൻ ഇതു സമ്മതിച്ചില്ല. അദ്ദേഹത്തിന്റെ അൽപത്വം വീണ്ടും ഫണംപൊക്കി. അദ്ദേഹം രക്ഷപ്പെടാൻ വെമ്പിയെന്നല്ലാതെ ചിമണിയുടെ ശാശ്വതമോചനം ഇഷ്ടപ്പെട്ടില്ല. ലിങ്കപ്പന്റെ ധാർഷ്ട്യം കണ്ടു് അദ്ദേഹം ചിരിച്ചു. ''നിങ്ങളെന്താണു ഗൌഡരെ പറയുന്നതു്? നാളെ നാട്ടുകാരെന്തു പറയും? നാലാൾക്കു നിരക്കുന്ന മട്ടിൽ ജീവിതം നയിക്കണം. ചിമണിയെപ്പോലൊരു പെണ്ണിന്റെകൂടെ ജീവിക്കുന്നതു തറവാട്ടുകാർക്കു ഭൂഷണമല്ല. ചിമണിയോടൊപ്പം ജീവിച്ചോളൂ; പക്ഷേ, താലികെട്ടരുതു്!'' അദ്ദേഹം ഉപദേശിച്ചു.

ലിങ്കപ്പൻ അത്ഭുതപ്പെട്ടു. പഡ്ഢപ്പന്റെ വാക്കുകളുടെ അർത്ഥം അയാൾക്കു് മനസ്സിലായി; എന്നാൽ അതിന്റെ രഹസ്യം പിടികിട്ടിയില്ല. ചിമണിയും താനും സമ്മതിച്ചു കല്യാണം കഴിക്കുകയാണെങ്കിൽ അതിനു് ഇദ്ദേഹം എതിരാവേണ്ട കാര്യമെന്തു്? അതു് തന്റെ വ്യക്തിപരമായ ഒരു കാര്യം. ലിങ്കപ്പൻ ഒന്നുമൊന്നും തിരിയാത്തതുപോലെ മിഴിച്ചുനിന്നു. ''ഞാൻ പറഞ്ഞതെന്താണെന്നു മനസ്സിലായില്ല, അല്ലേ ഗൌഡരേ? ഈ ജാതി പെണ്ണിനെ കല്യാണം കഴിക്കരുതെന്നാണു് ഞാൻ പറയുന്നതു്. അതുകൊണ്ടു നിങ്ങളുടെ അന്തസ്സു കുറയില്ല. നിങ്ങൾ കല്യാണം കഴിക്കരുതെന്നു ഞാൻ പറയില്ല. അതിനു ഞാനൊരു പദ്ധതി തയ്യാറാക്കിയിട്ടുണ്ടു്. സാതേൻ ഗ്രാമത്തിലെ ഗൌഡർക്കു് ഒരു മകളുണ്ടു്. ഗൌഡരാണെങ്കിൽ വലിയ ജന്മി. പതിനാറു് ഏക്കറുള്ള സ്വന്തം കൃഷിയുണ്ടു്. അങ്ങനെയൊരു തറവാട്ടിൽ സംബന്ധം കഴിച്ചാൽ നിങ്ങൾക്കു് ഭാവിയിൽ അതു പ്രയോജനപ്പെടും. ഞാൻ പോയി വിവരമറിഞ്ഞുവരാം. നിങ്ങൾക്കു് ഈ ഗ്രാമത്തിലെ അധികാരിപ്പദവിയും, തറവാടും സ്വത്തും സകലതും സന്തതി പാരമ്പര്യമെ ഉറച്ചുകിട്ടണമെങ്കിൽ നിങ്ങൾ അപ്പ ഗൌഡരുടെ ജാമാതാവാകണം. ഇനിയും ചിമണിയോടു മോഹമാണെങ്കിൽ പറയൂ. അവളെയും നിങ്ങൾക്കുതന്നെ തരാം. നിങ്ങൾ നമുക്കു വേണ്ടപ്പെട്ടയാളാണു്. നിങ്ങളുടെ ഇഷ്ടംതന്നെയാണു്, എന്റെയും ഇഷ്ടം.'' ''ലിങ്കപ്പന്റെ ഭാഗ്യവിധാതാവു തന്നെ സംസാരിക്കുന്ന ഗാംഭീര്യത്തിൽ പഡ്ഢപ്പൻ പറഞ്ഞു. ലിങ്കപ്പൻ അദ്ദേഹത്തെ കാണുന്നതു് അതേ രൂപത്തിലാണു്. ഇല്ലെങ്കിൽ അമ്മാണിയിലെ ഇടയച്ചേരിയിൽ ഒരു വിലയുമില്ലാതെ കഴിഞ്ഞുകൂടി

യിരുന്ന തന്നെ പിടിച്ചുകൊണ്ടുവന്നു് ഉദ്ധരിച്ചതിന്റെ ആവശ്യമെന്തു്? അദ്ദേഹം ഉണ്ടായിരുന്നതുകൊണ്ടല്ലേ പാദള്ളിയിൽ തനിക്കു് ഇത്ര വലിയ പദവി കരഗതമായതും? മഠത്തിന്റെ സംരക്ഷണം ഇല്ലായിരുന്നെങ്കിൽതന്നെ ഈ പെരുവഴിയിലെ പട്ടിപോലും തിരിഞ്ഞുനോക്കുമായിരുന്നില്ല.

''നിങ്ങളുടെ ആജ്ഞ ലംഘിക്കുവാൻ എന്നെക്കൊണ്ടു സാധിക്കില്ല. നിങ്ങൾക്കു് ആ പെൺകുട്ടി നല്ലതാണെന്നു തോന്നുകയാണെങ്കിൽ അതു നോക്കിവരാം. എനിക്കു വരാൻ പററില്ല. ഗ്രാമത്തിൽ കളവു വർദ്ധിച്ചിരിക്കയാണു്; ആളുകൾ പേടിച്ചുരണ്ടു കഴിയുന്നു. അതും പോരാതെ മഴ കാരണം വീടുകൾ തകർന്നു് വിഷമിക്കുന്നവരും ധാരാളമുണ്ടു്. സമാശ്വസിപ്പിക്കുന്നതിനും എലി ചത്തുവീഴുന്ന വീടുകളുടെ പട്ടിക തയ്യാറാക്കി റിപ്പോർട്ടു ചെയ്യുന്നതിനും ഞാൻ ഇവിടെത്തന്നെ ഉണ്ടായിരിക്കണം. ഗ്രാമം സാധാരണ നിലയിലായാൽ ഉടനെ കല്യാണം. ഒരു കാര്യംകൂടി; ഇപ്പോൾ ചിമണയെ ഞാൻ ഇവിടെ കൊണ്ടുവന്നാക്കിയെന്നാണല്ലോ നിങ്ങൾ പ്രചരിപ്പിച്ചിരിക്കുന്നതു്? ഇക്കാര്യം സാതേൻ ഗ്രാമത്തിലെ ഗൌഡർ അറിഞ്ഞാലോ?'' ലിങ്കപ്പൻ സംശയനിവൃത്തിക്കായി ചോദിച്ചു.

''അതിനെന്താ? തന്റെ ജാമാതാവു് ഉഗ്രൻതന്നെ എന്നദ്ദേഹം കരുതും. രുദ്രപ്പഗൌഡർക്കു് രണ്ടു പത്നിമാരുണ്ടു്. കൂടാതെ വെപ്പാട്ടികൾ എത്രയോ പേരുണ്ടു്. തറവാട്ടുകാരായാൽ അതൊക്കെവേണം. അതിനെക്കുറിച്ചു നിങ്ങൾ വേവലാതിപ്പെടാതിരുന്നാൽ മാത്രം മതി.'' പഡദപ്പൻ ധൈര്യപ്പെടുത്തി.

ലിങ്കപ്പൻ മിണ്ടിയില്ല. സകലതും താൻ ഇച്ഛിക്കുന്നതുപോലെ നടക്കണമെന്നാണു വിധി. പഡദപ്പൻ ഒരു കാരണപുരുഷൻ മാത്രം. തന്റെ ജീവിതത്തിന്റെ മുഴുവൻ ഉത്തരവാദിത്വവും അദ്ദേഹത്തിന്റെ തലയിൽവെച്ചുകെട്ടി ഒരു ചിന്തയുമില്ലാതെ അങ്ങിരുന്നാൽമതി. ചിമണയോടു് ഇതറിയിക്കാനുള്ള ഉത്തരവാദിത്വവും അദ്ദേഹം ഏറെറടുത്തിരിക്കയാണു്. എന്തായാലും പാദള്ളിയിൽ തന്റെ ഭാവിജീവിതം പ്രവഹിക്കുമെന്നതിൽ ലിങ്കപ്പനു സന്തോഷമായി.

പഡദപ്പൻ ഈ തന്ത്രം പ്രയോഗിക്കാൻ കാരണമുണ്ടു്. കട്ടുകൊണ്ടുവന്ന പണസഞ്ചികൾ മുഴുവൻ അദ്ദേഹത്തിന്റെ ഖജനാവിലാണു സൂക്ഷിച്ചിരിക്കുന്നതു്. അതെല്ലാം സ്വന്തമാകുന്നതുവരെയും കാത്തു സൂക്ഷിക്കണം. അതൊരു വിഷമകരമായ പ്രശ്നമാണു്. നാളെയോ മററന്നാളോ ഇൻസ്പെക്ടർ വരും. പാർവ്വതിയമ്മയുടെ പ്രശ്നവും നാട്ടുകാരുടെ പരാതികളും വിചാരണയ്ക്കു വരും. ആ അവസരത്തിൽ തൊണ്ടിസാധനം മഠത്തിൽവെച്ചു പിടികൂടിയാൽ സംഗതി കുഴപ്പമായിത്തീരും. ഇതൊക്കെ ആലോചിച്ചപ്പോൾ ഉടനെ ഗ്രാമം വിടുന്നതാണു നല്ലതെന്നു് അദ്ദേഹത്തിനു തോന്നി. അന്നരാത്രി പണസഞ്ചി മുഴുവൻ ലിങ്കപ്പനെ ഏൽപിച്ചുകളഞ്ഞു.

ലിങ്കപ്പൻ പോയി കിടന്നു. കിടക്കയിൽ ഇരുന്നിരുന്ന പഡദപ്പൻ അവിടെത്തന്നെ കിടന്നു. ഗ്രാമംവിട്ടുപോകണമെന്ന കാര്യത്തിൽ അദ്ദേഹം ഉറച്ച തീരുമാനമെടുത്തുകഴിഞ്ഞു. എന്തുകൊണ്ടോ പാദള്ളി അദ്ദേഹത്തിനു സഹി

ക്കാവുന്നതായിരുന്നില്ല. നാട്ടുകാർ ഒന്നടങ്കം ചേർന്ന് പുറന്തള്ളിയതാണ്. എന്നിട്ടും താനെന്തിന് ഈ മഠത്തിൽ തിരിച്ചുവന്നു? ഇവിടെ വന്നതുകൊണ്ട് എന്ത് അഭിലാഷമാണു പൂർത്തീകരിക്കപ്പെട്ടതു്? പല നാട്ടിലും നടന്ന് അവസാനം ചിമണയെ കൂട്ടിക്കൊണ്ടുവന്നു. ഇവിടെ വന്നതിനുശേഷം പല കുടോത്രങ്ങളും ചെയ്തു. വിതച്ച വയൽ ഉഴുതു മറിച്ചു; ഗൌഡരുടെ ഭവനം പിടിച്ചെടുക്കുവാൻ ശ്രമിച്ചു; ഗ്രാമം കൊള്ളയിട്ടു; ലിങ്കപ്പഗൌഡരെ അധികാരിസ്ഥാനത്തിൽ വാഴിച്ചു. ഇതെല്ലാംകൊണ്ട് സംതൃപ്തി ലഭിച്ചോ? പഡ്ഡപ്പന്റെ ആത്മാവ് ഒരിക്കലും സംതൃപ്തമായില്ല. ഇപ്പോഴും മോചനമാണ് ആവശ്യം. അതിനാണ് ഈ തന്ത്രം പ്രയോഗിച്ചിരിക്കുന്നതു്. ചിമണയോ? അവൾ പ്രശ്നമല്ല. അവളെ ഒരിക്കലും തന്നെ വിശ്വസിച്ചിട്ടില്ല. ജീവിതത്തിന് അവൾ കൂടിയേ കഴിയൂ എന്ന് തനിക്കു തോന്നിയിട്ടില്ല.

പഡ്ഡപ്പന് ഉറക്കംവന്നുതുടങ്ങി. ജാഗ്രദാവസ്ഥയുടേയും നിദ്രയുടേയും അതിർവരമ്പിലായിരുന്നപ്പോൾ ഒരു സ്വപ്നം കണ്ടു. പഡ്ഡപ്പൻ കുതിരപ്പുറത്തിരുന്ന് സവാരിചെയ്യുന്നു. കണ്ണെത്താവുന്നിടത്തെല്ലാം വയൽ നാഴികകളോളം പരന്നുകിടക്കുന്നു. പൊള്ളുന്ന വെയിൽ. മരങ്ങളും ചെടികളും മുഴുവൻ നശിച്ചുപോയോ? എങ്ങും ഒന്നുമില്ല. പഡ്ഡപ്പന് ദാഹം. പക്ഷേ, വെള്ളം എങ്ങുമില്ല. വെറുതെയൊന്നു പിന്തിരിഞ്ഞുനോക്കി. ഒരു സർപ്പം പിന്നിൽനിന്നു വരുന്നു. കുതിരയുടെ കുളമ്പടിപ്പാടു നോക്കിയാണു വരുന്നതു്. ഗോതമ്പിന്റെ നിറമുള്ള അതിന്റെ ശരീരം വെയിലിൽ വെട്ടിത്തിളങ്ങി. ചുരുട്ടിവെച്ച ഫണം അതൊന്നു വിരുത്തി ഉയർത്തിയപ്പോൾ ഒരു സ്ത്രീ കണ്ണുമിഴിച്ചതുപോലെ കാണപ്പെട്ടു. എന്നാൽ അതു സർപ്പമാണെന്നറിയുമ്പോൾ മാത്രമേ ഭയമുള്ളു. കുതിരയെ ഓടിക്കണമെന്നു തോന്നി. പക്ഷേ, അതു തളർന്നിരിക്കുന്നു. വെയിൽ തലയ്ക്കു മുകളിൽ ആഞ്ഞടിക്കുന്നു. കുതിരപ്പുറത്തു നിന്നിറങ്ങി ഓടിയാലോ? ശക്തിപോരാ. എന്നാൽ സർപ്പം അത്ഭുതപൂർവ്വമായ ആവേശത്തോടെ ഓടിവരികയാണ്. എങ്ങനെ ഒഴിഞ്ഞുമാറും? ഒളിച്ചോടാൻ സ്ഥലമെവിടെ? പഡ്ഡപ്പന് നിലവിളിക്കാൻ തോന്നി. അതും കഴിഞ്ഞില്ല. ഭയം അദ്ദേഹത്തെ പിടിച്ചു ഞെരിച്ചുകളഞ്ഞു.

പിടിച്ചു ഞെരിച്ചുതന്നെ! അതുകൊണ്ടാണല്ലൊ ഇങ്ങനെ വിയർക്കുന്നതു്? പിടഞ്ഞെണീററു; കണ്ണു തുറന്നപ്പോൾ താൻ മഠത്തിൽതന്നെയാണ്. പഡ്ഡപ്പന് ധൈര്യം തോന്നി. പിന്നെ ഉറക്കം വന്നതുമില്ല. വീണ്ടും ചിന്തിക്കാൻ തുടങ്ങി. മനസ്സുറപ്പിച്ച് ഒന്നുറങ്ങിക്കളയാം എന്നു കരുതി. പക്ഷേ, പുലർച്ചെ പുറപ്പെടണം. ഉണർന്നില്ലെങ്കിൽ വിഷമിക്കും. അദ്ദേഹം കണ്ണുതുറന്നു; കിടക്കയിൽ എഴുന്നേററിരുന്നു. മുഷിഞ്ഞപ്പോൾ വീണ്ടും കിടന്നു. ചരിഞ്ഞും തിരിഞ്ഞും കിടന്ന് രാത്രിയുടെ ബാക്കിഭാഗം കഴിച്ചുകൂട്ടി.

മുൻകൂട്ടി തീരുമാനിച്ചിരുന്നതുപോലെ അതിരാവിലെ എഴുന്നേററു. പഡ്ഡപ്പൻ കുതിരപ്പുറത്തു കയറി സാതേൻ ഗ്രാമത്തിലേയ്ക്കു പുറപ്പെട്ടു. അദ്ദേഹത്തോടൊപ്പം കർഷകത്തൊഴിലാളിയായ കരിയപ്പനും പുറപ്പെട്ടു. ലിങ്കപ്പൻ

മഠത്തിൽ ഒററയ്ക്കായി. ചിമണയെക്കുറിച്ചുള്ള മോഹം വീണ്ടും തലപൊക്കി. അതു് അയാളുടെ കരളിനെ കരണ്ടുതുടങ്ങി. ചതുപ്പുനിലത്തു കാൽവെച്ചതു പോലായി. ഒരു കാൽ പൊക്കിയാൽ മറേറക്കാൽ കൂടുതൽ താഴും. ഈ ഉരംച്ചൂടിൽനിന്നു് രക്ഷപ്പെടാൻ ലികപ്പൻ ഗ്രാമത്തിലേയ്ക്കു നടന്നു.

ആചാര്യപത്നിയുടെ ആകസ്മിക മരണം ആളുകളെ പരിഭ്രാന്തരാക്കിയിരിക്കുന്നു. ഒരുദിവസം പനിച്ചാൽ മരിക്കുമോ? പനി പിടിച്ചവരെല്ലാം തങ്ങളുടെ ആയുസ്സു് അവസാനിച്ചുവെന്നു കരുതാൻ ഈ സംഭവം കാരണമായി. കഴിഞ്ഞ മൂന്നുദിവസമായി പെയ്തുകൊണ്ടിരുന്ന മഴ കാരണമാവാം, എല്ലാ വീടുകളിലും ചിലരെങ്കിലും കിടപ്പായിരിക്കയാണു്. പോരാത്തതിനു് പനി പെട്ടെന്നു് അധികരിച്ചുകൊണ്ടിരുന്നു. ശരീരം ചുട്ടുപൊള്ളുന്ന ഓടുപോലെ തിളയ്ക്കുന്നു. അരക്കെട്ടിലോ പള്ളയ്ക്കോ വീർത്തുവരുന്നു. വല്ലാത്ത വേദന. കണ്ണു് കുന്നിക്കുരുപോലെ കലങ്ങിച്ചുകന്നു. ഏറെക്കുറെ എല്ലാവരും ഇതേ സ്ഥിതിയിലായിരുന്നു.

മഴ പൂർണ്ണമായി തോർന്നിട്ടില്ല. കോരിച്ചൊരിയുന്ന മഴയുടെ ശക്തി അല്പം കുറഞ്ഞിരുന്നെങ്കിലും ഇടയ്ക്കിടെ പെയ്തുകൊണ്ടിരുന്നു. മഴ പെയ്യാത്തപ്പോഴും സൂര്യൻ പ്രകാശിച്ചില്ല. ചോർന്നൊലിച്ചതുകൊണ്ടു് വീടുകൾ നനഞ്ഞു കുതിർന്നിരുന്നു. പനിപിടിച്ചവരെ പായവിരിച്ചു് അവിടെത്തന്നെ കിടത്തുകയല്ലാതെ ഗത്യന്തരമുണ്ടായിരുന്നില്ല. നാലഞ്ചുനാളുകൾകൊണ്ടു് ജീവിതം ആകെ താറുമാറായിക്കഴിഞ്ഞിരിക്കുന്നു. രോഗികൾ മാത്രമല്ല, സകലരും പനിച്ച സ്ഥിതിയിലാണു്. ആരുടെ മുഖത്തും ഉത്സാഹമില്ല. രോഗത്തെക്കുറിച്ചുള്ള വിഷമങ്ങളേ എങ്ങും കേൾക്കാനുള്ളു. വീണ വീടുകൾ ശരിപ്പെടുത്താൻ സൗകര്യമില്ല. കന്നുകാലികളെ നോക്കാനും ആർക്കും നേരമില്ല. വാതില്ക്കൽ എത്തിനിൽക്കുന്ന രോഗത്തെ ആദ്യം സ്വാഗതം ചെയ്യേണ്ടിയിരുന്നു.

മഴയും കാററും രോഗവുംകൂടി പാദല്ലിയുടെ പ്രാണൻ പിടിച്ചു ഞെരിച്ചു. ഈശ്വരകോപമായിരിക്കുമെന്നു ചിലർ നിശ്ചയിച്ചു. പണ്ടൊരിക്കൽ കോളറ വന്നു് കാട്ടുതീപോലെ ഗ്രാമത്തെ വറുത്തിരുന്നു. ഇപ്പോൾ മറെറാരു പകർച്ചവ്യാധി. ഗ്രാമത്തിലെ എല്ലാ ദേവതകളും രോഷാകുലരായിരിക്കണം. അവരെ സമാധാനിപ്പിക്കുകയാണു് ആദ്യകർത്തവ്യം. പൂജയും നിവേദ്യങ്ങളും ഉടൻ നടത്തണം. നാലാൾ കൂടുന്നിടത്തു് ഗ്രാമത്തിനെക്കുറിച്ചുള്ള പദ്ധതികൾ സംസാരവിഷയമായി.

അന്നു് ശ്രാവണശുദ്ധ ഏകാദശിയായിരുന്നു. രാത്രി ഉറക്കമൊഴിക്കണം; ഭജന നടത്തണം എന്നു തീരുമാനിച്ചു. അതിവേഗം പരക്കുകയായിരുന്ന പുതിയ പകർച്ചവ്യാധിയെ ഭയന്ന ആളുകൾ അതിനു സമ്മതിച്ചു. ഗോപാലകൃഷ്ണ ദേവാലയത്തിൽവെച്ചു് ഭജന നടക്കണം. നാരായണാചാരി ഭജനയിൽ ഉസ്താദാണു്. ഇത്തരം ഭജനകളിൽ നേതൃത്വം അയാൾക്കായിരുന്നു. പുലരുംവരെയിരുന്നു് താളം മുട്ടുന്നതിനും മുഷിച്ചിലില്ല. ഗോപാലകൃഷ്ണദേവാലയത്തിൽ ഭജന നടത്തുന്നുവെന്ന വാർത്ത കേട്ടതോടെ, മഠത്തിലും ഭജനവേണമെന്നു ചിലർക്കു തോന്നി. വീടുകൾ ചോർന്നൊലിക്കുമ്പോൾ രക്ഷാസങ്കേത

ങ്ങളായി തെരഞ്ഞെടുത്ത സകല സ്ഥലങ്ങളിലും ഭജനസംഘങ്ങൾ രൂപം കൊണ്ടു. ഭജന ഇഷ്ടമല്ലെങ്കിലും കിടക്കാൻ ഇടമില്ലാതിരുന്നവർ അതിന് സമ്മതിക്കേണ്ടിവന്നു. ഗ്രാമക്കച്ചേരിയിലും, ഹനുമാൻ കോവിലിലും എന്നു വേണ്ട, കഴിഞ്ഞ മൂന്നു രാത്രികളിൽ ആളുകൾ കൂടിയിരുന്നിടത്തെല്ലാം ഭജനയുടെ പകർച്ചവ്യാധി പടർന്നുപിടിച്ചു. മഠത്തിൽ 'പഘടപ്പന്മാരുണ്ടായിരുന്നെങ്കിൽ അവിടത്തെ ഭജന വർണ്ണശബളമാകുമായിരുന്നു. ചിലർ ആശിച്ചു. കഞ്ചാവും 'തീർത്ഥ'വും ഉണ്ടെങ്കിൽ ഭജന ഗംഭീരമാവും. ആ ഉന്മാദം, ആ ഏകാഗ്രത, ആ ഉൽക്കടമായ ഭക്തി— എല്ലാംകൂടിച്ചേർന്ന ആ മുഹൂർത്തത്തിൽ, വരച്ച വരയിൽ ഈശ്വരനെ സന്തോഷിപ്പിച്ചുവിടാം. വീടും കുടുംബവും അലട്ടിക്കൊണ്ടിരിക്കുമ്പോൾ എന്തു ഭജന? ഭജനയിൽമാത്രം ശ്രദ്ധ കേന്ദ്രീകരിക്കണോ, കഞ്ചാവിന്റെ ലഹരി അത്യാവശ്യമത്രെ. എന്നാൽ അതു കിട്ടാൻ യാതൊരു വഴിയും ഇപ്പോഴില്ല. കൂടിയിരുന്നവർക്ക് വലിയ താൽപര്യമില്ല; പക്ഷേ, എന്തെങ്കിലും ചെയ്തേ പററൂ. കഞ്ചാവും തീർത്ഥവും ഇല്ലാത്ത സ്ഥിതിക്ക് ഭജനകൂടിയേ കഴിയൂ, എന്നു ചിലർ അഭിപ്രായപ്പെട്ടു. ഇല്ലെങ്കിൽ വെറുതെയെന്തിനു മഠത്തിൽ വീണുകിടക്കണം?

ഏതായാലും വീട്ടിൽ കിടക്കാനിടമില്ലാത്തതുകൊണ്ടോ, മററു പണിയൊന്നും ചെയ്യാനില്ലാത്തതുകൊണ്ടോ, പടർന്നുപിടിക്കുന്ന പകർച്ചവ്യാധിയെ ഭയന്നോ ഭജനപരിപാടി അംഗീകരിക്കപ്പെട്ടു. തുരുമ്പുപിടിച്ചു കിടന്ന ഇലത്താളങ്ങൾ തുടച്ചെടുക്കപ്പെട്ടു. ശ്രുതിപ്പെട്ടികൾ ശബ്ദമുണ്ടാക്കി. ചിലർ കണ്ഠശുദ്ധി വരുത്തി. ഇത്തരം പൊതുപരിപാടികൾ ഈയടുത്തകാലത്ത് ഗ്രാമത്തിൽ നടന്നിരുന്നില്ല. അതുകൊണ്ട് ആളുകൾ ആവേശത്തോടെ മുന്നോട്ടുവന്നു.

നേരം സന്ധ്യയായി. വെയിൽ മറഞ്ഞു. ഇരുട്ട് സാവധാനം കയറിവന്നു; സകലദിക്കിലും തന്റെ കരിനിഴൽ വ്യാപിപ്പിച്ചു. പടിഞ്ഞാറുനിന്നു തണുപ്പുകാററ് അടിച്ചുതുടങ്ങി. ഗ്രാമത്തിലെ ബഹളവും മററും കുറഞ്ഞുവന്നതോടെ നദിയിൽനിന്ന് ആർത്തലച്ചുവരുന്ന അലമാലകളുടെ ശബ്ദം കേട്ടുതുടങ്ങി. അനേകം ചീവീടുകളും സന്ധ്യാഗാനത്തിൽ പങ്കുകൊണ്ടു. മേഘങ്ങളുടെ വിടവിലൂടെ ഏകാദശിച്ചന്ദ്രൻ തന്റെ പരിക്ഷീണമായ പ്രകാശം വിതറി. ആകാശത്തിന്റെ ഹൃദയത്തിൽ എന്തോ കുഴപ്പം നടന്നിരിക്കണം. ഇല്ലെങ്കിൽ ഈ മാററത്തിനു കാരണമെന്ത്? കെട്ടിപിടിച്ചുകിടന്നിരുന്ന മേഘം പെട്ടെന്നടിച്ചുപരത്തിയതുപോലെ നേർമ്മയിൽ വ്യാപിച്ചു. പിന്നീട് അൽപനിമിഷങ്ങൾക്കകം മറെറാരു മേഘസമൂഹം കാണപ്പെട്ടു. കണ്ണീർ പൊഴിയുന്നതുപോലെ അൽപാൽപമായി മഴയും ചാറി; പിന്നീട് കാററിന്റെ ശക്തികൊണ്ടാവണം, മേഘങ്ങൾ പറന്നുപോയി. സർവ്വത്ര ക്ഷീണപ്രായമായ മേഘങ്ങൾ. ചന്ദ്രൻ മനസ്സില്ലാമനസ്സോടെ പ്രകാശിച്ചു. ചുററും മഞ്ഞലകൾ പരന്നുകിടന്നു. ചന്ദ്രബിംബം, ലോപാനധൂമത്തിന്റെ മറവിൽ കത്തുന്ന ദീപംകണക്കെയായി. അൽപം കഴിഞ്ഞപ്പോൾ ചിത്രം മാറി. ചന്ദ്രനെ ആരോ ഒരു വൻ തടാകത്തിലെടുത്തെറിഞ്ഞിരിക്കുന്നു! അടുത്തനിമിഷം ചുററും ഒരു മാന്ത്രികരേഖ. മായാവിയായ ഒരു രാക്ഷസൻ അവനെ ബന്ധനസ്ഥനാക്കിയിരിക്കുന്നു! ചന്ദ്രന് തിരിയാനും മറിയാനും പാടില്ല. നക്ഷത്രങ്ങൾ പകുതി തെളിഞ്ഞും പകുതി മേഘങ്ങൾക്കിടയിൽ ഒളിഞ്ഞും കിടന്നു.

രാത്രി പത്തുമണി കഴിഞ്ഞപ്പോൾ ഭജന ആരംഭിച്ചു. ഗോപാലകൃഷ്ണ ദേവാലയത്തിൽനിന്നും ''ഹാരേ കൃഷ്ണാ, ഹാരേ രാമ........'' എന്നു് ഭജന ഗീതം കേട്ടുതുടങ്ങി. സ്വരം മാറിക്കൊണ്ടിരുന്നെങ്കിലും പല്ലവി അതുതന്നെ. മേഘഗർജ്ജനംപോലെ അതു മുഴങ്ങി. ഗ്രാമക്കച്ചേരിയിൽനിന്നും അതേ മട്ടി ലുള്ള അനേകം സ്വരഭേദങ്ങൾ കേൾക്കാമായിരുന്നു. ഉറങ്ങണമെന്ന ചിന്ത ആർക്കുമില്ല. ഇന്നു് ഉറക്കമൊഴിച്ചിരിക്കേണ്ടതു് അത്യാവശ്യമായിരിക്കുന്നു. ഈശ്വരനോടു നിലവിളിച്ചു പറയണം; ഈ പകർച്ചവ്യാധിയെ ആട്ടിയോടി ക്കണം.

മഠത്തിലെ ഭജന തീരെ അവ്യവസ്ഥിതമാണു്. ''ഗുരുവിൻ പൃശാശെയുടൊ മനുഷാ.......'' തെററാണെങ്കിലും ഉത്സാഹത്തോടെ ഭജനം ആരംഭിച്ചുകഴിഞ്ഞി രുന്നു. ഓട്ടുതാളങ്ങളുടെ സ്വരം തുടർച്ചയായി നിശ്ശബ്ദതയെ ഭഞ്ജിച്ചുകൊ ണ്ടിരുന്നു. ഭക്തന്മാർ ആവേശത്തോടെ ഒച്ചവെയ്ക്കുകയാണു്. ഒച്ചവെ യ്ക്കുന്നതിനിടയിൽ ചിലരുടെ തലപ്പാവുകൾ താഴെ വീണു. ചിലർ പാടി ക്കൊണ്ടിരുന്നു. മററുചിലർ വെറുതെയിരുന്നു. ''ശിവായ നമ ഓം'' എന്നു രുവിട്ടു്, ആ ഒററപ്പല്ലവിയിൽ അവരുടെ വികാരങ്ങൾ കയറുകയും ഇറങ്ങു കയും ചെയ്തു. ചിലപ്പോൾ ആവേശം; ചിലപ്പോൾ ഭക്തി; പിന്നെ മുഷിച്ചിൽ; ചിലപ്പോൾ ഉറക്കംതൂങ്ങൽ—അങ്ങനെ ഭക്തന്മാരുടെ മാനസിക നില മാറിമാറി പ്രതിഫലിച്ചുകൊണ്ടിരുന്നു.

ലിങ്കപ്പഗൌഡർ അന്നു മഠത്തിൽ ഏകാധിപതിയായതു കാരണം അയാളും ഭജനയിൽ പങ്കുകൊള്ളേണ്ടിവന്നു. അയാൾക്കിതു വലിയ ഇഷ്ടമുള്ള കാര്യ മല്ല. എങ്കിലും തൻെറ കർത്തവ്യം മറക്കാമോ? അയാൾ ഓരോ കാരണംപ റഞ്ഞു് അകത്തും പുറത്തും അലഞ്ഞുനടന്നു. ആരെയോ വിളിക്കാനെന്ന വ്യാജേന മഠപ്പറമ്പിനു വെളിയിലും അയാൾ ഇറങ്ങിനടന്നു. ഭക്തവൃന്ദം നിലത്തു് വേരുപിടിച്ചതുപോലെ ഇരുന്നു. അവർ ഭജനയിൽ മുഴുകിയിരിക്ക യാണു്. കിഴക്കൻ കാററു വീശുമ്പോൾ വയലിലെ വിളവാകെ ഇളകിയാടു ന്നതുപോലെ ഭജനക്കാർ പാട്ടിൻെറ ഈണത്തിനൊത്തു് ആടിക്കൊണ്ടിരുന്നു. ലിങ്കപ്പനു് അതു കണ്ടു മുഷിഞ്ഞു.

അയാളുടെ ശ്രദ്ധ മറെറാരു വഴിക്കായിരുന്നു. ചിമണ പറഞ്ഞുവെച്ച അവധി അന്നത്തോടു് അവസാനിക്കുകയാണു്. പദ്ധപ്പനും നാട്ടിലില്ല. മഠത്തിന കത്തെ മുറിയിൽ ചിമണ ബന്ധനസ്ഥയായിരിക്കുന്നു. പദ്ധപ്പനാണെങ്കിൽ അവളെ തനിക്ക സമർപ്പിച്ചുകഴിഞ്ഞിരിക്കുന്നു. കാലം തനിക്കനുകൂലവുമാണു്. താൻ തൊട്ടാൽ മണ്ണും പൊന്നാകുന്ന കാലം. ലിങ്കപ്പഗൌഡർ ആശിച്ചതെല്ലാം കാലിലെ പൊടിപോലെ കാൽക്കീഴിൽവന്നു വീഴുകയാണു്. ഇന്നു് ഏതു വിധവും തൻെറ ആഗ്രഹം സഫലീകരിക്കണം. അയാളുറച്ചു. സ്വന്തം മനസ്സു ദ്ധമാതെ തനിക്കെതിരായി മറെറാന്നുമില്ല. മനസ്സുറപ്പിച്ചാൽ തീർന്നു. പുറത്തു് ഭജനം തകൃതിയായി നടക്കുന്നു. താളമടിച്ചുകൊണ്ടു് 'ഓം നമ:ശിവായ' നിരന്തരം ഉയരുകയാണു്. ഇതുകേട്ടു് അയാൾക്കു് മുഷിഞ്ഞു. ഒരേ സ്വരം; ഒരേ പാട്ടു്. ഓട്ടുതാളങ്ങളുടെ ഒച്ച ചെകിടടപ്പിക്കുന്നു. ലിങ്കപ്പൻെറ ചിന്ത

മുഴുവൻ ചിമണയെക്കുറിച്ചായി. ഇന്ന് അവളോട് ചോദിച്ചേ തീരൂ. ഇന്നവളെ ഇണക്കിയെടുക്കണം. ഈ മഠത്തിലെ ബന്ധനത്തിൽ ഇനിയും എത്രനാളും അവളും കഴിയണം? അധികാരിയുടെ ഭവനം കൈവശപ്പെടുത്തി അവളെയുംകൂട്ടി സുഖമായി കഴിഞ്ഞുകൂടണം. സാന്തേൻഗ്രാമത്തിലെ അധികാരിയുടെ മകളെ പഡദപ്പൻ പറഞ്ഞുവെച്ചുമോ ആവോ? സാധിക്കാത്ത കാര്യം വിചാരിച്ചിട്ട് എന്തു കാര്യം? ചിമണ ഇവിടെ ഒരു കൈപ്പാടകലെ കിടക്കുന്നു! അവളും ഒന്ന് മനസ്സുമാററിയാൽ കഴിഞ്ഞു.

ലിങ്കപ്പഗൗഡക്ക് ധൃതിയായി. നെഞ്ചിടിപ്പിന് ശക്തി കൂടിത്തുടങ്ങി. ചിമണയുടെ സുന്ദരാകാരം അയാളെ ഉന്മത്തനാക്കി. പേടിച്ചരണ്ട എലിയെപ്പോലെ അയാൾ മിഴിച്ചിരുന്നു. ഇനിയും എത്രനേരം വഴിയും നോക്കിയിരിക്കണം? അല്ലെങ്കിൽ താനെന്തിന് കാത്തിരിക്കണം? ഗ്രാമാധികാരിയായ തന്റെ സുഖത്തിന് മറെറാരാളുടെ ഇഷ്ടാനിഷ്ടങ്ങൾ നോക്കേണ്ട കാര്യമുണ്ടോ? ചിമണയ്ക്ക് ഇഷ്ടമില്ലെന്നുപറഞ്ഞാൽ അവളെ നിർബ്ബന്ധിക്കണം. ശരിയാണ്—ചില കാര്യങ്ങളിൽ പറഞ്ഞുമനസ്സിലാക്കുക അസാദ്ധ്യമാണ്.

ഭജന വർണ്ണശബളിമയാർന്ന് മുന്നേറി. താളമടി ദ്രുതതാളത്തിലെത്തി. ചുട്ടുപൊള്ളുന്ന ഓടിന്മേൽ നില്ക്കുന്നതുപോലെ ഭജനക്കാർ നിന്ന് തുള്ളി. പരിസരമാകെ, തലകറക്കം പിടിപെട്ടതുപോലെ അവർക്ക് ചുററും കിടന്ന് കറങ്ങി. ഒച്ച അവസാനിക്കാറായി.

ലിങ്കപ്പന് ഇത് അത്യന്തം അസഹ്യമായി തോന്നിയിരിക്കണം. ഭജനയുടെ ശബ്ദം അലച്ചുവരുന്ന ജലപ്രവാഹംപോലെ ചെകിടടപ്പിച്ചു. അയാൾ ഭജനക്കാരുടെ നേരെ തിരിഞ്ഞു. അവരുടെ ഒച്ചയെ കവച്ചുവെയ്ക്കുന്ന ശബ്ദത്തിൽ അയാൾ വിളിച്ചുപറഞ്ഞു. ''രാത്രി വളരെയായി. ഭജന നിർത്തു.'' ഭജനയിൽ മുഴുകിയിരുന്ന അവർ ഇത് കേട്ടതേയില്ല. ലിങ്കപ്പൻ ദേഷ്യപ്പെട്ടു. അതേ ആജ്ഞ വീണ്ടും പുറപ്പെടുവിച്ചു—കൂടുതൽ ഉച്ചത്തിൽ.

## 47

ലിങ്കപ്പന്റെ വാക്കുകേട്ട്, ഭജനക്കാർ അമ്പരപ്പെട്ടു: അവർ തലയുയർത്തി അയാളെ നോക്കി. ''ഛീ, ഛീ! നാട്ടിൽ ആകെ പനി പിടിച്ച് പൊരിഞ്ഞു ചാവുകയാണ്. അതിന് പരിഹാരമായി ഭജന നടത്തുന്നു. ഇന്ന് രാത്രിയെങ്കിലും ഈ ഭജന നടത്താതെ പററില്ല.'' മീശനരച്ച ഒരു വൃദ്ധൻ തന്റെ അഭിപ്രായം വെളിപ്പെടുത്തി. മററുള്ളവർ അത് ശരിവെച്ചു.

ലിങ്കപ്പൻ പുരികം ചുളിച്ചു. ''എനിക്ക് ഈ ഭജനകേട്ട് തലവേദന വന്നുപോയി. കേൾക്കാനേ വയ്യ.'' അയാൾ അങ്ങനെപറഞ്ഞ് കിടക്കാൻപോയി.

ഇടയൻകുപ്പൻ മല്ലൻ എഴുന്നേററുവന്നു. അവൻ ഗൌഡരുടെ കൈ പിടിച്ചു നോക്കി. ''ശരീരം ചുട്ടുപൊള്ളുന്നല്ലൊ. ഗൌഡർക്കും പനിപിടിച്ചെന്നു് തോന്നുന്നു.'' അവർ പരിഭ്രമിച്ചു. അതു് കേട്ടുകൊണ്ട താമസം, ഇരുന്നിരുന്ന സകലരും പരിഭ്രമിച്ചു. ലിംഗപ്പനും ഒന്നു ഞെട്ടി. ദേഹമാകെ വിയർത്തു. എന്നാൽ അയാൾക്കതു് സമ്മതിച്ചുകൊടുക്കാൻ മനസ്സായില്ല. ഈ പകർച്ചവ്യാധി തൻെറ അരികിലൊന്നും വരില്ലെന്നു് അയാൾ ഉറച്ചു വിശ്വസിച്ചിരിക്കയായിരുന്നു. ''പോടാ പിരാന്ത! ഞാൻ കമ്പിളി പുതച്ചു് വെറുതെയിരിക്കയായിരുന്നു. ദേഹം ചൂടായിരിക്കും. ഇത്രയുംനേരം താൻ വെള്ളംചേർത്തു് കഞ്ചാവു് അരിയുകയായിരുന്നില്ലേ? ആ കൈകൊണ്ടു് തൊട്ടപ്പോൾ എൻെറ ശരീരം ചൂടുള്ളതായി തോന്നിയിരിക്കും. അതിനെന്താ?'' അയാൾ ഒരു കാരണം കണ്ടുപിടിച്ചു. അയാൾക്കാണെങ്കിൽ, അവിടെ നില്ക്കാൻ സാധിച്ചില്ല; ഉറങ്ങാനാണെന്നുംപറഞ്ഞു് അവിടെനിന്നു് പോയി.

ലിംഗപ്പൻെറ ശരീരം സത്യത്തിൽ ചൂടുപിടിച്ചിരിക്കുന്നു. ഉച്ചമുതൽ തുടങ്ങി ചിമണയെക്കുറിച്ചു് ചിന്തിച്ചു് തല ചൂടുപിടിച്ചിരിക്കുന്നു. ആ ചൂടു് ശരീരത്തിലാകെ വ്യാപിച്ചു. ഇന്നു് ആഗ്രഹം നിറവേററണം. കാമാതുരത, ജ്വരംപോലെ തീവ്രമായി ബാധിച്ചിരിക്കയാണു്. ഭജനസ്ഥിരുന്നിരുന്ന ചില തെമ്മാടികൾ ഇതു് 'മനസ്സിലാക്കിയിരിക്കണം. അവർ ലിംഗപ്പൻ കാണാതെ കണ്ണുകൾകൊണ്ടു് അഭിപ്രായം കൈമാറി. അയാൾ ചിമണയെ കാണാൻതന്നെയാണു് അകത്തു കയറിയതെന്നു് ഉറച്ചു വിശ്വസിച്ചു. ഒരു വിദ്വാൻ ഉച്ചത്തിൽ ചിരിച്ചുകൊണ്ടു് അഭിപ്രായപ്പെട്ടു: ''ഇനി ഗൌഡരുടെ പനി ഇറങ്ങിക്കൊള്ളും!''

''അപ്പോൾ, ചെറുപ്പക്കാർക്കു് സാധാരണ വരാറുള്ള പനിയാണു് ഗൌഡർക്കും എന്നു് പറയരുതോ?'' ഉദാസീനമായിപ്പറഞ്ഞു് ചിരി തടുക്കാനാവാതെ ഒരുത്തൻ വായപൊത്തി ചിരിച്ചു.

കണ്ണുമടച്ചു് ഭക്തിപൂർവ്വം ഭജന പാടിക്കൊണ്ടിരുന്ന ചിലർക്കു് ഈ ചിരിയും കളിയും പിടിച്ചില്ല. ''ഈ വേണ്ടാത്ത സംസാരം ഒന്നു നിർത്തുമോ? ഇതു് പറയണമെന്നുള്ളവർ പുലയച്ചേരിക്കോ ചെറുപ്പക്കാരികളുടെ ചേരിയിലേയ്ക്കോ പൊയ്ക്കോളൂ.'' അവർ ശകാരിച്ചു. പക്ഷെ സംസാരം അവസാനിച്ചിരുന്നില്ല. ആദ്യം സംസാരിച്ച തെമ്മാടികൾ കുശുകുശുത്തു. അവരിലൊരാൾ ഗൌഡരുടെ ചരിത്രത്തിൻെറ ചുരുളഴിച്ചു: ''അമ്മാവാ, ചെറുപ്പക്കാരി മല്ലി പ്രസവിച്ചു് കുഞ്ഞു് മരിച്ചുപോയതുകൊണ്ടു് വിശ്രമിച്ചിരിക്കയാണു്. ഇല്ലെങ്കിൽ ഗൌഡർ അവളുടെ വീട്ടിൽ പോകാതെ ഇവിടെ കുത്തിയിരിക്കുമോ?'' സംസാരിച്ചതു് മെല്ലെയാണെങ്കിലും അതു് പലരും കേട്ടു.

''എടോ, ഇവിടെ ഈശ്വരൻെറ ഭജന നടക്കുകയാണു്. എന്തു വർത്തമാനമാണു് നിങ്ങൾ പറയുന്നതു്? മനസ്സുവെച്ചു് ഭജന നടത്തരുതോ? ഈ കലികാലം ഒന്നു കഴിഞ്ഞോട്ടെ.'' മീശ നരച്ച ഒരു വൃദ്ധൻ അട്ടഹസിച്ചു. എല്ലാവരും അതോടെ അടങ്ങി.

''അമ്മാവാ, ഇടയൻ മായപ്പൻ ഒരു പാട്ടു് പാടുന്നത്രെ. അതു് കേൾക്കൂ. അതുകഴിഞ്ഞു് ഒരുവട്ടം ഓം നമശ്ശിവായ ആയിക്കളയാം.'' ഒരാൾ എഴുന്നേററു നിന്നു് പറഞ്ഞു.

''മായാ, അങ്ങനെയാവട്ടെ. ഈശ്വരനെക്കുറിച്ചു് ഒരു പാട്ടു് പാടു.'' നമ്മുടെ വൃദ്ധൻ പ്രോത്സാഹിപ്പിക്കുന്ന മട്ടിൽ പറഞ്ഞു.

മായപ്പൻ ഒന്നു ചുമച്ചു കണ്ഠശുദ്ധി വരുത്തി. അയാൾ ശ്രുതിപ്പെട്ടി മീട്ടിത്തുടങ്ങി.

''ഈ വാക്കു് കേൾക്കിൻ' വലിയ മായ!'' അവൻ പാട്ടു് ആരംഭിച്ചു. ശ്രോതാക്കൾ ഈണത്തിൽ ലയിച്ചുചേർന്നു. നല്ല മണിപോലെ മുഴങ്ങുന്ന സ്വരം. ആ പാതിരാ നിശ്ശബ്ദതയിൽ പാട്ടു് സർവത്ര വ്യാപിച്ചു. ലിങ്കപ്പ ഗൌഡർ അകത്തുചെന്നു് ദീപം കൊളുത്തി. കിടക്കയിൽ ചെന്നിരുന്നു് ഒന്നു കുരച്ചു. താൻ വന്നിരിക്കുന്നുവെന്നു് മനസ്സിലാക്കി ചിമണ സ്വയം തന്റെ അടുത്തേയ്ക്കു് വരും എന്നയാൾ വിചാരിച്ചു. കുറേനേരം അവളെ പ്രതീക്ഷിച്ചിരുന്നു; വന്നില്ല. ഗൌഡർക്കു് മടുത്തു. അയാൾ ഭജന ശ്രദ്ധിച്ചു. മായപ്പൻ പാടിക്കൊണ്ടിരിക്കുന്നു. പാടിയ ശീലുകൾതന്നെ വീണ്ടുംവീണ്ടും പാടുകയാണു്.

''ആത്മാവിനോടു് പറഞ്ഞു, ദേഹം! പോകൊല്ലേ, പോകൊല്ലേ, പൊന്നു ചങ്ങാതീ!''

ലിങ്കപ്പനു് അതും മനസ്സിലായില്ല. വീണ്ടും ചിമണയുടെ നേരെ അയാളുടെ ശ്രദ്ധ തിരിഞ്ഞു. എന്തു ചെയ്താൽ അവൾ ഇറങ്ങിവരും? താൻതന്നെ പോകുന്നതാണു് നല്ലതെന്നു തീരുമാനിച്ചു് അവിടെനിന്നു് എഴുന്നേററു. പെട്ടെന്നു് ചെല്ലാൻ ധൈര്യം പോരാ. നിന്നിടത്തുനിന്നു് ചവിട്ടിത്തുടങ്ങി. എത്രനേരം ചവിട്ടും? ചിമണയുടെ മുറിക്കുനേരെ നടന്നു. വാതിൽ അടച്ചിട്ടിരിക്കുകയാണു്. പഴയകാലത്തെ വാതിൽ; വിള്ളലുകൾ കാണാം. ലിങ്കപ്പൻ അതിലൂടെ നോക്കി. പുറത്തു് മായപ്പന്റെ പാട്ടു്.

''ഞാനൊരു നന്മുള്ളു്, നീയോ മാണിക്യം! നാമോ ചെറുപ്പംമുതലേ ചങ്ങാതം!''

ലിങ്കപ്പൻ അതു് കേട്ടു. പക്ഷേ, ശ്രദ്ധ വിടവിലൂടെ നോക്കുന്നതിലായിരുന്നു. ചിമണ കിടന്നിട്ടില്ല. കുഞ്ഞിനെ മടിയിലിരുത്തി തട്ടിയുറക്കുന്നു. മുഖം കുഞ്ഞിനുനേരെ കുനിഞ്ഞിരിക്കുന്നു; മുഖത്തു് വെളിച്ചം വീഴുന്നുണ്ടു്. അവിടെ വിഷാദം തളംകെട്ടിനിൽക്കുന്നു. ലിങ്കപ്പൻ അല്പസമയം അവളെത്തന്നെ നോക്കിനിന്നു. അയാൾക്കു് ധൃതി കലശലായി: വാതിലിന്റെ ഓടാമ്പൽ കുലുക്കി ശബ്ദമുണ്ടാക്കി, തന്റെ ആഗമനവാർത്ത അറിയിച്ചു. മായപ്പന്റെ പാട്ടു് തുടരുകയാണു്.

''നിന്നോടെനിക്കൊരു ശത്രുത്വമില്ല, നീയെൻ കഴുത്തറുക്കേണ്ടതില്ല.''

ഓടാമ്പലിന്റെ ഒച്ചകേട്ടു് ചിമണ പെട്ടെന്നു് എഴുന്നേററു. കുഞ്ഞിനെ തൊട്ടിലിൽ കിടത്തി വാതിലിനടുത്തേയ്ക്കു് വന്നു. ലിങ്കപ്പന്റെ നെഞ്ചു് വല്ലാതെ ഇടിച്ചു. അവൾ അകത്തെ കൊളുത്തു് ഇട്ടിരിക്കുന്നുവെന്നു് ഉറപ്പുവരുത്തിയശേഷം ഒരു സാക്ഷ കൂടിയിട്ടു് കിടക്കയിൽ ചെന്നിരുന്നു.

കുഞ്ഞിന് ഉറക്കം വന്നിരുന്നില്ലെന്ന് തോന്നുന്നു. മടിയിൽനിന്നെടുത്ത് കിടത്തിയതിന് അത് കരഞ്ഞുതുടങ്ങി. ചിമണയുടെ വാത്സല്യം ഉറന്നു പൊങ്ങി. കുഞ്ഞിനെ വീണ്ടും എടുത്ത് മടിയിൽ കിടത്തി തട്ടിത്തുടങ്ങി. വേഗം ഉറങ്ങട്ടെയെന്നു കരുതി മുല കൊടുത്തു.

ലിങ്കപ്പന്റെ ക്ഷമ നശിച്ചു. ഈ രംഗം അയാളെ ഭ്രാന്തു പിടിപ്പിച്ചു. അയാൾ വാതിലിൽ ഇടിച്ചു. അയാൾ വിളിച്ചു. ''ചിമണാ!'' ചിമണ പരിഭ്രമത്തോടെ അന്വേഷിച്ചു: ''ആരാത്?''

''ഞാനാണു ചിമണ, ഞാൻ! നീ വാതിൽ തുറക്കൂ.'' ലിങ്കപ്പൻ ദീനനായി അപേക്ഷിച്ചു. അയാളുടെ സ്വരം കേട്ടതോടെ ചിമണ കല്ലായി മാറി. മുഖത്ത് ക്രൂരത കളിയാടി. കുഞ്ഞിനെ വീണ്ടും തൊട്ടിലിൽ കിടത്തി. ദൃഢനിശ്ചയമെടുത്തിട്ടെന്നപോലെ കിടക്കയിൽ വന്നിരുന്നു. ലിങ്കപ്പൻ വാതിൽ തള്ളിക്കൊണ്ടിരുന്നു. ചിമണ അനങ്ങിയില്ല. ചിമണ ആകെ വിഷമിച്ചു. ഇന്നല്ലെങ്കിൽ നാളെ ഇങ്ങനെയൊരു പരീക്ഷണത്തിനു താൻ വിധേയയാകേണ്ടിവരുമെന്ന് അവൾക്കറിയാം. യശവന്തരായരുടെ ഗൃഹത്തിൽതന്നെ തനിക്ക് കഴിഞ്ഞുകൂടാമായിരുന്നു. എന്തുകൊണ്ടങ്ങനെ ചെയ്തില്ല? ഒരുതവണ നശിച്ചുകഴിഞ്ഞു! ഇനി എന്തുവന്നാലും വരട്ടെ എന്ന ഉദാസീനഭാവംകൊണ്ടാണ് പഢരപ്പന്റെ നിഴലായി ഇങ്ങോട്ടുപോന്നത്. ഇവിടെ ജീവിതം കടിച്ചുകീറുന്ന മടുപ്പ്! ഏകാന്തത! വ്യക്തിപരമായ സുഖദുഃഖങ്ങളെക്കുറിച്ചുള്ള ചിന്തതന്നെ ഇപ്പോഴില്ല. ചിലപ്പോൾ ദാദയെ ഓർക്കും; ജീവിതത്തിൽ പ്രതീക്ഷ നാമ്പെടുക്കും. പ്രത്യാശയുടെ നാളം! പിന്നെ കൂരാക്കൂരിരുട്ട്! ഈയിടെയായി അതും ഒരു ശിലയായിത്തീർന്നിരിക്കുന്നു. ഇതാണു തന്റെ ഗതിയെന്നു ബോദ്ധ്യപ്പെട്ടപ്പോൾ വിരസമായൊരാശ്വാസം അവൾക്കു തോന്നി. അതും അധികനാൾ നിലനിന്നില്ല. അന്നൊരുദിവസം രാത്രി സ്വന്തം അപരാധം മറച്ചുവെയ്ക്കാനായി പഢരപ്പൻ നാട്ടുമൂപ്പന്മാരുടെ മുമ്പിൽവെച്ചു തന്നെ ലിങ്കപ്പനു സമർപ്പിച്ചു. അന്ന് അതിശക്തമായ ഒരു ആഘാതമേറ്റു. ഒരിക്കൽ വിശുദ്ധി കളഞ്ഞുകുളിച്ച ഒരു സ്ത്രീയ്ക്ക് പിന്നീട് എതിർപ്പു പ്രകടിപ്പിക്കാനുള്ള അവകാശംപോലുമില്ല. അന്നുമുതൽ ലിങ്കപ്പന്റെ കൊതിപൂണ്ട കണ്ണുകൾ പരുന്തിനെപ്പോലെ അവളുടെ ചുറ്റും പറന്നുതുടങ്ങി. പുതിയൊരു ഭയം ഉള്ളിൽ ഉദിച്ചു.

ഇന്ദ്രജാലപ്രദർശനം കഴിഞ്ഞു സ്ഥലംവിടാറുള്ള ചുടുകാട്ടുസിദ്ധനെപ്പോലെ പഢരപ്പൻ മഠംവിട്ടു പോയിരിക്കയാണ്. അതോടെ ഭയം രൂക്ഷമായിത്തീർന്നു. താൻ ലിങ്കപ്പന് ഏഴുദിവസത്തെ അവധി കൊടുത്തിരുന്നുവെന്നതു നേരാണ്, അതുകൊണ്ടെന്തു പ്രയോജനം? ഇന്നത്തെ മരണത്തെ നാളേയ്ക്കു നീട്ടിവെയ്ക്കും. എന്നാൽ മരണത്തെ എന്നേയ്ക്കുമായി നീട്ടിവെയ്ക്കാനാവുമോ? നീട്ടിവെച്ചിട്ടോ? എന്തുചെയ്യാൻ? മോചനമാണ് അതിലും ആയിരം മടങ്ങു ഭേദം. ലിങ്കപ്പനു കാശുണ്ട്; അധികാരമുണ്ട്; ആൾബലമുണ്ട്. താൻ എതിർത്തുനിന്നാൽ അതിന് ആരുടേയും പിൻബലമുണ്ടാവില്ല. അങ്ങനെ ചിന്തിച്ചപ്പോൾ അവൾക്ക് കണ്ണീർ തുളുമ്പി.

വാതിൽ കിടുകിടെ ശബ്ദിച്ചു. എതിർപ്പ് അസാദ്ധ്യമാണ്. എന്നാൽ ലിങ്കപ്പനു വഴങ്ങുകയോ? ഒരിക്കലുമില്ല. എന്തുചെയ്താലും അയാൾ ഈ വാതിലിൽ ഇടിച്ചുകൊണ്ടേയിരിക്കും. പുറത്ത് മേളം നടക്കുന്നു. അനേകം ആളുകൾ കൂടിയിരിക്കുന്നു. അയാൾക്കു ഭയമില്ല; നാണമില്ല. പെരുവഴിയിൽവെച്ചുപോലും പാപകൃത്യങ്ങൾ ചെയ്യാമെന്നായിരിക്കുന്നു. എങ്കിലും ഒരവസാനശ്രമം ചെയ്തുനോക്കാം. ലിങ്കപ്പൻ ഉഗ്രമായി വാതിലിലിടിച്ചു. ''ചിമണാ, വാതിൽ തുറക്കുന്നോ, ഇല്ലേ?'' അയാൾ അലറി.

''ഇല്ല.'' അവൾ ചീറി. ''എന്നാൽ വാതിൽ പൊളിച്ച് അകത്തു കടക്കും. കണ്ടോളൂ.'' ലിങ്കപ്പൻ ഭ്രാന്തനെപ്പോലെ ഗർജ്ജിച്ചു.

അയാളുടെ കൈകളിൽ വാതിൽകിടന്നു കലുങ്ങി; ഞരങ്ങി. അയാളുടെ ശക്തിയെക്കുറിച്ച് ചിമണയ്ക്കു ബോദ്ധ്യമുണ്ട്. ഇനി ചെറുത്തു നിൽക്കുന്നതിൽ കാര്യമില്ലെന്നുതോന്നി അവൾക്ക്. പുറത്ത് മേളയിൽ മുഴുകിയിരുന്ന ആളുകൾ തന്റെ സഹായത്തിനെത്തില്ല. പുറത്തെങ്ങാനും ഓടിപ്പോയി രക്ഷതേടാനൊക്കുമോ? ഈ സമയം ഓമ ഉണ്ടായിരുന്നെങ്കിൽ! ഒരു നിമിഷം പ്രതീക്ഷ ഉണർന്നു. അടുത്തനിമിഷംതന്നെ നിരാശ കടന്നുവന്നു. ഒരു തെറ്റായ കാൽവെച്ച്, തെറ്റിന്റേതായ പെരുവഴിയിലേയ്ക്ക് സ്വയം വലിച്ചിഴച്ചിരിക്കയാണ്. ഇനി തിരിച്ചുപോകാനൊക്കില്ല. തിരിച്ചുപോയാലും നേർവഴിയിലെത്താൻ മാർഗ്ഗമില്ല. യശവന്തരായരുടെ വീട്ടിൽതന്നെ കഴിച്ചുകൂട്ടാമായിരുന്നു. പക്ഷേ, അതൊരു വഴിയേ അല്ലല്ലൊ? നിന്നേടത്തു നിൽക്കുകയല്ലേ? അപ്പോൾ വഴി നമ്മുടെ അടുത്തു വരുമോ?

ദുർവ്വിധി ആസൂത്രിതമായി തന്നെ കുടുക്കിൽ പെടുത്തിയിരിക്കുന്നു. ഇനി ഒരു വഴിയേ ഉള്ളൂ. അതൊഴിവാക്കാനാണ് ചിമണ ഈ തടവറയ്ക്കകത്തു നിന്നും പുറത്തിറങ്ങാതിരുന്നത്. അവളുടെ ജീവിതയാത്ര അവിടെ നിന്നുപോയി. ഒരുചുവടുവെച്ചാൽ മതി; മരണം പിടിച്ചുകൊണ്ടുപോകാൻ ധൃതി പിടിച്ചു കാത്തുനിൽക്കയാണ്. അതുകൊണ്ടാണ് അവൾ മുന്നോട്ടു നീങ്ങാത്തത്. ഒരാളിൽനിന്നും സഹായം പ്രതീക്ഷിച്ചില്ല. ഇപ്പോൾ ദുർവ്വിധിവന്ന് വാതിലിൽ മുട്ടുന്നു; പുറത്തിറങ്ങാൻ നിർബ്ബന്ധിക്കുന്നു. സാദ്ധ്യമല്ലെന്നു പറയാനുള്ള കരുത്തുപോലുമില്ല.

ചിമണയുടെ നിശ്ചയം ദൃഢതരമായി. ''ഇതാ ഇപ്പോൾ തുറക്കാം'' അവൾ വിളിച്ചുപറഞ്ഞു. ലിങ്കപ്പൻ അൽപസമയം ഒന്നടങ്ങി. മായപ്പൻ അതേ പാട്ടു തുടരുകയാണ്:

''നീ കരഞ്ഞവരോടു ചൊല്ലുന്നു:
നിന്റെയീ വീടു നീ കാത്തോളൂ.—
ജാഗ്രതയോടെ നീ കാത്തോളൂ!
നിന്നോടുണ്ടോ കടപ്പാടെനിക്ക്?
തോന്നിയപോലെ നടക്കും ഞാൻ!''

വീണ്ടും വീണ്ടും അതേ ശീല്കാരം കാതിൽ വന്നലച്ചു. ചിമണ ചുററും നോക്കി. പഡപ്പൻ സൂക്ഷിച്ചുവെച്ച ചാരായക്കുപ്പികൾ. ലിങ്കപ്പൻ തനിക്കു സമ്മാനിച്ച പുതിയ സാരി. ചിമണ പുതിയ സാരി ഉടുത്തൊരുങ്ങി. മുറിയുടെ കോണിലേയ്ക്കു നീങ്ങി; ചാരായം ദേഹത്താകെയൊഴിച്ചു. ചാരായത്തിൻെറ മണം പുറത്തുനിന്നിരുന്ന ലിങ്കപ്പൻെറ മൂക്കിലും ചെന്നടിച്ചു. അയാൾ വാതിലിൻെറ വിള്ളലിലൂടെ നോക്കി; കാമുകചിത്തം ഉന്മാദംകൊണ്ടു. ''നീയും തീർത്ഥം കുടിക്കുന്നോ?'' അയാൾ ആഹ്ളാദത്തോടെ അന്വേഷിച്ചു. അതിനു മറുപടിയുണ്ടായില്ല. ലിങ്കപ്പൻ കണ്ണുതുറന്നു നോക്കി. പുതിയ സാരിയുടുത്ത ചിമണ ദീപത്തിനടുത്തു നിൽക്കുന്നു. ആവണക്കെണ്ണയൊഴിച്ച ദീപം മങ്ങിക്കത്തുന്നു. അവൾ അതെടുത്തു് സാവധാനം വാതിലിനടുത്തേയ്ക്കു വന്നു. വർഷങ്ങളായി ഉറങ്ങാത്ത ഒരു ഭൂതത്തെപ്പോലിരുന്നു അവൾ. ദീപനാളം നൃത്തം തുള്ളുന്നു. പുതിയസാരി പളപള ഒച്ചയുണ്ടാക്കി. ലിങ്കപ്പൻ പിടഞ്ഞു.

''ആത്മാവു തമ്പുരാൻ ശ്രുണ്ഠിയെടുത്തു്
മുന്നദ്വാരത്തിലും തീ കൊടുത്തു.''

മായപ്പൻ തൻെറ ഗാനത്തിൻെറ അടുത്ത ശീല്കാരം ആവർത്തിച്ചു. ഒച്ചവെച്ചു് അവൻെറ സ്വരം വീണുപോയിരിക്കുന്നു. എങ്കിലും അവൻ പാടിക്കൊണ്ടിരുന്നു.

ചിമണ വാതിലിനു് ഏററവും അടുത്തെത്തി. ''എന്തിനാണീ വിളക്കു്?'' അയാൾ അലറി. ചിമണ മറുപടി പറഞ്ഞില്ല. അകത്തെ സാക്ഷ ശബ്ദിച്ചു. ലിങ്കപ്പൻെറ നെഞ്ചു് വെമ്പിപ്പിടഞ്ഞു. പുറത്തുനിന്നു് മായപ്പൻെറ പാട്ടു് അനുസ്യൂതം പ്രവഹിക്കുന്നു.

വാതിൽ തുറന്നു. അഗ്നിജ്വാലയും അട്ടഹാസവും! ചിമണയുടെ പുതിയ സാരി, ആ ദീപനാളം നക്കിത്തുടങ്ങിയിരിക്കുന്നു. വിഭ്രാന്തനായ ലിങ്കപ്പൻ തുറന്ന വായ അടച്ചില്ല. കാലുകൾ കിടുകിടെ വിറച്ചു; ഓടിപ്പോകാൻ ശക്തിയില്ല. ആളിപ്പടരുന്ന തീ! മരണഭീതിയോടെ ചിമണ പുറത്തുചാടി. അഗ്നിജ്വാലയാണു് അടുത്തു്. ലിങ്കപ്പഗൌഡർ ഞെട്ടി നിലവിളിച്ചു; അയാൾ വെളിയിലേയ്ക്കു ചാടി. പുലിപിടിച്ച പശുവിൻെറ ആക്രന്ദനംപോലെ ആ ശബ്ദം എല്ലാടവും മുഴങ്ങി. അഗ്നിജ്വാല അയാളുടെ പിന്നാലെ ഓടി.

മായപ്പൻെറ ഗാനം പെട്ടെന്നു നിലച്ചു. ജനയ്ക്കിരുന്നവരെല്ലാം അകത്തേയ്ക്കോടി. ലിങ്കപ്പഗൌഡരെ നാലാൾ പിടിച്ചു. എന്നിട്ടും അയാൾ കിടുകിടെ വിറച്ചു. ചിലർ തീ കെടുത്താനായി ചിമണയുടെ അടുത്തേയ്ക്കണഞ്ഞു. എന്നാൽ അഗ്നിജ്വാല ആളിപ്പടർന്നിരിക്കുന്നു. അങ്ങോട്ടും അടുത്തുകൂടാ. ഇടിത്തീയേററ തൈമരംപോലെ ചിമണ നിലത്തുവീണു.

നിലത്തുവീണെങ്കിലും ചാരായത്തിൽ കുതിർന്ന സാരി ആളിക്കത്തുകയാണു്. മേല്പുരയിലേയ്ക്കു കത്തിച്ചു ചാടുന്ന തീനാളങ്ങളുടെ പ്രകാശത്തിൽ കൂടിയിരുന്നവരുടെ മുഖങ്ങൾ തെളിഞ്ഞുകാണാം.. ജനപ്പാടിയിരിക്കുന്ന ആളുകളൊക്കെ

ഈ രംഗം കണ്ടു് സംഭീതരായി. എന്താണിതിനു കാരണം? അതു് ചോദിച്ചറിയുവാനുള്ള ബോധംപോലും അവർക്കുണ്ടായില്ല. തീയുടെ ഭീകരനൃത്തം നോക്കിനില്ക്കാനല്ലാതെ മറ്റൊന്നും ചെയ്യാൻ സാധിച്ചില്ല. ചിലർക്കതു നോക്കിനില്ക്കാൻപോലും കഴിഞ്ഞില്ല. ''തീ! തീ!'' എന്നാർത്തുവിളിച്ചുകൊണ്ടു് അവർ വെളിയിലേയ്ക്കോടി.

ഗോപാലകൃഷ്ണക്ഷേത്രത്തിലെ ഭജന ആവേശപൂർണ്ണമായി മുന്നേറുകയായിരുന്നു. ഒരു തംബുരു മടിയിൽവെച്ചു് നാരായണാചാരി പാടുകയായിരുന്നു. മറ്റുള്ളവർ താളം മുട്ടുന്നു. ആർക്കും ബോധമില്ല. ബാലാചാര്യർ മാത്രം ഭജനയിൽ കൂട്ടുകൂടാതെ, ക്ഷേത്രത്തിനു പുറത്തു് തറയിൽ ചിന്താധീനനായിരിക്കുന്നു. ഗീതാശ്ലോകങ്ങൾ അദ്ദേഹത്തിന്റെ മനസ്സിൽ തികട്ടിവന്നു. അദ്ദേഹത്തിനു് ഇന്നു രാത്രി മുഴുവൻ ഉറക്കമില്ല. ''യാ നിശാം സർവ്വഭൂതാനാം തസ്യാം ജാഗർത്തി സംയമീ.'' പുറത്തു് നല്ല ഇരുട്ടു്. അദ്ദേഹത്തിനു പൂർണ്ണമായും ബോധമില്ലാതായിട്ടില്ല. അതുകൊണ്ടെന്തു പ്രയോജനം? കണ്ണിൽ എണ്ണയൊഴിച്ചു് ഉണർന്നിരിക്കയാണെങ്കിലും ഈ അന്ധകാരം മാറി പ്രകാശം വരാൻ പോകുന്നില്ല. അപ്പോൾ പിന്നെന്തു ഫലം? ആചാര്യരുടെ മനസ്സു് ഈ സമസ്യയെ അപഗ്രഥിക്കുന്നതിൽ മുഴുകി.

ഇടയൻ മായപ്പൻ ''തീ! തീ!'' എന്നു് ആർപ്പുവിളിച്ചെങ്കിലും അദ്ദേഹം കേട്ടില്ല. അവൻ അദ്ദേഹത്തിന്റെ കാതിനടുത്തുചെന്നു് ആവർത്തിച്ചു. ആചാര്യർ ഞെട്ടിത്തെറിച്ചു. ''എന്തു്? എവിടെ? തീയെവിടെ?'' അദ്ദേഹം ഒന്നും തിരിയാതെ, ആർത്തനായി ചോദിച്ചു. ഭജനയ്ക്കിരുന്നവരും തിരിഞ്ഞുനോക്കി. ''മഠത്തിൽ... ചിമണിയുടെ സാരിക്കു തീ പിടിച്ചേ...'' ഇടയൻ മായപ്പൻ പറഞ്ഞൊപ്പിച്ചു.

ബാലാചാര്യർ എന്തോ പിറുപിറുത്തുകൊണ്ടു് എഴുന്നേറ്റു. മറ്റുള്ളവരും അദ്ദേഹത്തെ പിന്തുടർന്നു. ''ഭാര്യ മരിച്ചതിനുശേഷം ആചാര്യരുടെ തല ശരിയല്ല...'' ഇടയൻ മായപ്പൻ വിഷമത്തോടെ ആത്മഗതമെന്നോണം പറഞ്ഞു് ആൾക്കൂട്ടത്തിൽ ചേർന്നു.

അൽപസമയത്തിനകം മഠത്തിൽ ആളുകൾ നിറഞ്ഞു. പേടിച്ചരണ്ട ലിങ്കപ്പൻ ഇപ്പോഴും വിറയ്ക്കുകയാണു്. ചിമണിയുടെ കരിഞ്ഞ ശരീരം നിലത്തുവീണുകിടക്കുന്നു. അവളനങ്ങിയിരുന്നില്ല; നിലവിളിച്ചില്ല. [illegible] പോലെ ഒന്നു വീണു. അപ്പോൾതന്നെ പ്രാണൻ പറന്നുപോയിരിക്കണം.

മുറിക്കകത്തുനിന്നു് തൊണ്ടകീറുന്ന മട്ടിൽ കുഞ്ഞു തുടർച്ചയായി കരഞ്ഞുകൊണ്ടിരുന്നു. ഭ്രാന്തുപിടിച്ചവനെപ്പോലെ ആചാര്യർ ഓടിപ്പോയി കുഞ്ഞിനെ എടുത്തു് കളിപ്പിച്ചുതുടങ്ങി. അവിടെയിരുന്നവർക്കു് എന്തുചെയ്യണമെന്നറിഞ്ഞില്ല.

''പത്മപ്പൻ എവിടെയാണു്?'' ആരോ ഒരാൾ ചോദിച്ചതിനു് അദ്ദേഹം നാട്ടിലില്ലെന്നു മറുപടി കിട്ടി. ലിങ്കപ്പഗൗഡർക്കു് പെണ്ണന്വേഷിച്ചു പോയിരിക്കയാണെന്നു് മറ്റൊരാളറിയിച്ചു. ആചാര്യർ ഒന്നും പറഞ്ഞില്ല. കയ്യിൽ കുഞ്ഞിനെയെടുത്തു് അദ്ദേഹം എന്തോ പുലമ്പിക്കൊണ്ടിരിക്കയാണു്.

എല്ലാവരുടെയും മുഖത്തു് അപരാധബോധം തെളിഞ്ഞുകണ്ടു. ജീവച്ഛവം പോലെ സകലരും നിൽക്കുന്നു. ഇവിടെ നടക്കുന്ന നിഗൂഢപാപങ്ങളുടെ മറ നീങ്ങിക്കഴിഞ്ഞിരിക്കുന്നു!

ആചാര്യർ വെളിയിലേയ്ക്കു നടന്നു. ആർക്കും അദ്ദേഹത്തെ തടയുവാൻ ധൈര്യമോ ബോധമോ ഉണ്ടായില്ല.

അദ്ദേഹം മാപ്പുറമ്പിലെ ഗെയിററും കടന്നു നടന്നു. കുരിരുട്ടും വിറങ്ങലിപ്പിക്കുന്ന തണുപ്പും! ആചാര്യരുടെ ശരീരത്തിൽ രണ്ടാംമുണ്ടുപോലുമില്ല. കയ്യിലുള്ള കുഞ്ഞു് നഗ്നമാണ്. എന്നാൽ ആചാര്യർ ഇതൊന്നുമറിഞ്ഞില്ല. അദ്ദേഹത്തിന്റെ ബുദ്ധിയുടെ സമതുലിതാവസ്ഥ ഇന്നു പൂർണ്ണമായും തെററിയിരിക്കുന്നു. ചിന്തകൾ ആകെ കുഴഞ്ഞുമറിയുകയാണു്. സംസാരിച്ചുകൊണ്ടിരിക്കുന്നതിനിടയ്ക്കു് വെറുതെ ചിരിക്കുന്നു. അടുത്തനിമിഷം കണ്ണീർ ധാരയായി ചൊരിയുന്നു. ഉറക്കത്തിൽ നടക്കുന്നതുപോലെ അദ്ദേഹം വെളിയിലിറങ്ങി നടന്നു. കൊത്തിക്കീറുന്ന തണുപ്പു് അദ്ദേഹത്തിന്റെ നിദ്രാവസ്ഥയെ അലട്ടിയില്ല.

ചെരുപ്പുകുത്തി ചന്നൻ വന്നു് തന്റെ തണുത്ത കൈകൾകൊണ്ടു് അദ്ദേഹത്തിന്റെ പാദങ്ങൾ സ്പർശിച്ചപ്പോൾ മാത്രമാണു പരിസരബോധമുണ്ടായതു്. കാലിൽ എന്തോ തടഞ്ഞതുപോലെ തോന്നി അദ്ദേഹം ഞെട്ടി.

''എന്താ ചന്നാ? എന്തുവേണം? നീയെന്തിനാ വന്നതു്?'' അദ്ദേഹം അർദ്ധബോധാവസ്ഥയിൽ ചോദിച്ചു. ''ആചാര്യസ്വാമീ, എനിക്കൊരുപകാരം ചെയ്യണേ!'' ചന്നൻ ആർത്തനായി അപേക്ഷിച്ചു. ആചാര്യർ കാര്യമന്വേഷിച്ചു.

ചന്നൻ പറഞ്ഞു. അവന്റെ അന്തജത്തി മല്ലി തലേന്നാളാണു പ്രസവിച്ചതു്. എന്നാൽ കുഞ്ഞു പിറന്നയുടനെ മരിച്ചിരിക്കുന്നു. എത്രതന്നെ ആശ്വസിപ്പിച്ചിട്ടും അവളുടെ ദുഃഖം കുറയുന്ന മട്ടില്ല. ''എന്റെ കുഞ്ഞു്! ഈശ്വരാ എന്റെ കുഞ്ഞു്!'' അവൾ പുലമ്പിക്കൊണ്ടേയിരിക്കുന്നു. അവളുടെ ദുഃഖം കുറയാൻ എന്തുചെയ്യണമെന്നു് അന്വേഷിക്കാനാണു് ചന്നൻ വന്നിരിക്കുന്നതു്. അവനും ശോകതപ്തനായിരിക്കുന്നു.

''ചന്നാ, ഒക്കെ ശരി. സകല സാധനങ്ങളും കിട്ടും. എന്നാൽ അവൾക്കു് കുഞ്ഞിനെ കിട്ടാനെന്താണൊരു വഴി? അവൾക്കു് കുഞ്ഞു വേണമായിരിക്കാം. എന്നാൽ കുഞ്ഞിനെ കൊടുക്കുന്ന പുണ്യവാന്മാരാരാണു്? അതിനൊരു വഴിയുമില്ല.'' അദ്ദേഹം നിശ്ശബ്ദനായി. മരംകോച്ചുന്ന തണുപ്പിൽ കയ്യിലുണ്ടായിരുന്ന കുഞ്ഞു് ഉണർന്നു കരയാൻ തുടങ്ങി. ആചാര്യർ അതിനെ സമാധാനിപ്പിക്കാൻ ശ്രമിച്ചു. ''കരയല്ലേ മോനേ! കരയല്ലേ! വീട്ടിൽച്ചെന്നു് അവളെ ഏല്പിച്ചേക്കാം. നിന്നെപ്പോലെ എത്രയോ കുഞ്ഞുങ്ങളെ കളിപ്പിച്ചവളാണു് അവൾ. നടക്കു്. വീട്ടിലേയ്ക്കു പോകാം.'' അദ്ദേഹം നടന്നുതുടങ്ങി.

ചന്നനു് ആചാര്യർ പറഞ്ഞതിന്റെ പൊരുൾ മനസ്സിലായില്ല. അദ്ദേഹത്തിന്റെ ഭാര്യയുടെ അന്ത്യക്രിയ കഴിഞ്ഞിരിക്കുന്നു. പിന്നെന്താണീപ്പറയുന്നതു്? അവൻ പരിഭ്രമിച്ചു. ''ആചാര്യസ്വാമീ! നേരു പറഞ്ഞാലും കൊള്ളാം,

കളവു പറഞ്ഞാലും കൊള്ളാം; ഇല്ലത്തമ്മ അവിടെയില്ലല്ലോ സ്വാമീ. അവരെ ഇന്നു് ശ്മശാനത്തിലേയ്ക്കു്...'' അവൻ സംസാരിക്കാനാവാതെ വിങ്ങിപ്പൊട്ടി.

ആചാര്യരുടെ മരവിച്ചുപോയ ഹൃദയം ഈ ഓർമ്മ വന്നപ്പോഴും വെന്തുനീറി.

''ശരിയാണു ചന്നാ. അവരും അവിടെയില്ല. നീ ഇങ്ങനെ ഓർമ്മിപ്പിച്ചതിനു ഞാനെന്തു പ്രത്യുപകാരമാണു ചെയ്യേണ്ടതു്?'' അദ്ദേഹം ചോദിച്ചു.

''ഈ കുഞ്ഞിനെ തന്നാൽ ധാരാളം മതി.'' അവൻ പ്രതിവചിച്ചു. ''ആചാര്യസ്വാമീ! അമ്മയില്ലാത്ത കുഞ്ഞു്; ഇതിനെ മല്ലി പോറ്റും. ഇതിനെ വളർത്തുന്ന ഉത്തരവാദിത്വം ഞാൻ ഏറ്റോളാം.'' അവൻ വിശദീകരിച്ചു. ആചാര്യർ കുഴങ്ങി. ചന്നൻ പറഞ്ഞതു നേരാണു്. എന്നാൽ കുഞ്ഞിനെ എങ്ങനെ കൊടുക്കും? കുഞ്ഞു് അദ്ദേഹത്തോടു വിളക്കിച്ചേർത്തതുപോലെ ഒട്ടിപ്പിടിച്ചിരിക്കുന്നു. പൂർവ്വാപരവിചാരമില്ലാതെ ആ കുഞ്ഞിനെ എടുത്തുകൊണ്ടുവന്നിരിക്കുകയാണദ്ദേഹം. വളരാനിരിക്കുന്ന ഒരു കുഞ്ഞു്. രക്ഷിക്കാനായി പിടിച്ചുകൊണ്ടുവന്നതാണു്. സർവ്വനാശം സംഭവിക്കുന്ന സമയത്തു് ഇതെങ്കിലും ഒന്നു ബാക്കിയാവട്ടെ എന്നു കരുതി. ഇപ്പോഴും ചന്നൻ അതിനെ ചോദിക്കുന്നു. എങ്ങനെ കൊടുക്കും?

മോഹം അനുനിമിഷം തന്നെ വലയ്ക്കുന്നു! സഹധർമ്മിണി തന്നെക്കാളും മുമ്പു് മോചനം നേടിപ്പോയി. ആ വഴി തനിക്കും കാണിച്ചുതന്നിരിക്കുന്നു. ജീവിച്ചിരിക്കണമെന്ന ആഗ്രഹംകൊണ്ടാണു് ഈ കുഞ്ഞിനെ കൊണ്ടുവന്നതെന്നു വരും. എല്ലാവരേയും പോറ്റാൻ ഈശ്വരനുള്ളപ്പോൾ താൻ ഈ കുഞ്ഞിനെ രക്ഷിക്കുമെന്നു പറയുന്നതു് വിഡ്ഢിത്തം. ഭാഗവതത്തിലെ കഥ ഓർമ്മയില്ലേ? ജഡഭരതൻ മരിക്കുന്നതിനുമുമ്പു് ഒരു മാൻകുഞ്ഞിനെ പോറ്റിയ കഥ! ഇങ്ങനെ മഴ പെയ്തുകൊണ്ടിരുന്നപ്പോൾ, ഇടിയൊച്ചകേട്ടു് പെട്ടെന്നു പ്രസവിച്ച മാൻപേടയുടെ കുഞ്ഞിനെ വാത്സല്യത്തോടെ അയാൾ പോറ്റി. അയാളുടെ ഗതി എന്തായെന്നു് തനിക്കു് അറിയില്ലേ? ശരി. ചന്നനു കൊടുത്തുകളയാം. അന്യചിന്തകൾ പിന്നെ തടസ്സപ്പെടുത്തില്ലല്ലോ.

ആചാര്യർക്കു് പെട്ടെന്നു് എന്തോ തോന്നി. ഒരുനിമിഷനേരം അദ്ദേഹം ബോധമണ്ഡലത്തിലേയ്ക്കു തിരിച്ചുവന്നു. കയ്യിൽ കിടന്ന കുഞ്ഞിന്റെ സ്പർശം സുഖകരമായിരുന്നു; ചൈതന്യപൂർണ്ണമായിരുന്നു. ''ഇതാ ചന്നാ, ഈ കുഞ്ഞിനെ പിടിച്ചോളൂ. കൊണ്ടുപോയി നിന്റെ അനുജത്തിക്കു കൊടുക്കൂ. അവളെങ്കിലും സമാധാനമായിരിക്കട്ടെ. ഈ കുഞ്ഞിനെ നന്നായി നോക്കാൻ പറയൂ. ചന്നൻ പോകൂ.'' അവന്റെ കയ്യിൽ കുഞ്ഞിനെ കൊടുത്തു് അദ്ദേഹം ഭ്രാന്തുപിടിച്ചതുപോലെ ധൃതിപിടിച്ചു നടന്നു. ഒന്നും തിരിഞ്ഞില്ലെങ്കിലും ചന്നൻ കുഞ്ഞിനെ ഏറ്റുവാങ്ങി; അദ്ദേഹംപോയ വഴിയുംനോക്കി നിന്നു.

ആചാര്യർ കാററുപോലെ കിട്ടിയ വഴിക്കെല്ലാം നടന്നു. അന്നു് അദ്ദേഹം ആഹാരമൊന്നും കഴിച്ചിരുന്നില്ല; കൂടാതെ ഉറങ്ങിയിരുന്നുമില്ല. മനസ്സിന്റെ സ്വാസ്ഥത എന്നേ നശിച്ചുകഴിഞ്ഞിരുന്നു. വീഴാറായ മരംപോലെ ശരീരം പരിക്ഷീണമായിരുന്നു. ആചാര്യർ പലേടത്തും അലഞ്ഞുതിരിഞ്ഞു് അവസാനം വലിയ മാളികയുടെ പുറംതിണ്ണയിൽ വന്നിരുന്നു. പടിഞ്ഞാറൻ കാററു് ആഞ്ഞടിച്ചുകൊണ്ടിരുന്നു. ആചാര്യർക്കു് ഉറക്കം പിടിച്ചു. അദ്ദേഹം പലതും ഓർക്കാൻ ശ്രമിച്ചു. എന്നാൽ പലരുടേയും മുഖങ്ങൾ കത്തിജ്വലിക്കുന്ന പ്രകാശത്തിൽ തെളിഞ്ഞുവന്നു. വെള്ളത്തിൽ മുങ്ങിക്കിടന്നു നോക്കുമ്പോൾ വെള്ളവും അസ്പഷ്ടമായിക്കാണാം. അതുപോലെ ഈയിടെ നടന്ന സംഭവങ്ങൾ അദ്ദേഹം കണ്ടു. ഒരു വലിയ വെള്ളപ്പൊക്കത്തിൽ പാമ്പള്ളിയുടെ ജീവിതമാകെ ഒഴുകിപ്പോവുകയാണോ? ആചാര്യർക്കു് പ്രളയകഥ ഓർമ്മവന്നു. ഉയർന്നുവരുന്ന സാഗരത്തിൽ ഭൂമി, നദിയിൽ കുടമെന്ന കണക്കിനു് മുങ്ങുന്നു. പ്രളയമാരുതൻ ഒരു മത്തിനെപ്പോലെ ഈ സാഗരത്തെ കടയുന്നു. ഒന്നും തിരിച്ചറിയുവാൻ പാടില്ലാത്തവണ്ണം ആകാശം നിറയെ കാളമേഘങ്ങൾ നിശ്ചലങ്ങളായി വ്യാപിച്ചുകിടക്കുന്നു. ഒരൊററ പ്രകാശകിരണവും കാണാനില്ല. അപ്പോൾ ആരുദ്ധരിക്കും? ദേവന്മാർപോലും അലമുറയിടുമ്പോൾ പിന്നെ ആരു രക്ഷിക്കും?

എന്നാൽ ജീവിതം ആ പ്രളയത്തിന്റെ ഗർഭത്തിലും കാത്തുസൂക്ഷിക്കപ്പെട്ടു. ഉള്ളംകൈ വലിപ്പമുള്ള ഒരു മത്സ്യം തിമിംഗലംപോലെ വലുതായി കൊമ്പു വളർത്തി. വൈവസ്വതമനു ആ കൊമ്പിൽ കയറിട്ടുകെട്ടി മേരുശിഖരത്തിൽ കയറി. പൊങ്ങിപ്പരന്ന കടൽ ക്രമേണ ഇറങ്ങിയപ്പോൾ കയറിലൂടെ അയാളും ഇറങ്ങിവന്നു; പ്രപഞ്ചത്തിന്റെ നൈരന്തര്യം കാത്തുസൂക്ഷിക്കാൻ ജീവിച്ചു. ആചാര്യർക്കു് അത്യന്തം നിരാശയായി. മനുവിനുതന്നെ ഭ്രാന്തുപിടിപ്പിക്കുന്ന പ്രളയമാണിപ്പോൾ ഉണ്ടായിരിക്കുന്നതു്. അവന്റേതാണോ ഈ പ്രളയം? ഇപ്പോൾ ആരു രക്ഷിക്കും? ആചാര്യരുടെ മനസ്സു് സാമാന്യബുദ്ധിയുടെ അതിരുകളൊക്കെ ലംഘിച്ചുകഴിഞ്ഞു. ചരടുപൊട്ടിയ പട്ടംപോലെ അതു കിട്ടിയ വഴിക്കെല്ലാം പറന്നുതുടങ്ങി. അദ്ദേഹം വലിയ മാളികയെ അടിമുതൽ മുടിവരെ ഒന്നുനോക്കി. വാതിലിൽ വലിയൊരു പൂട്ടു്. കുട്ടിക്കാലംമുതൽ വലിയ മാളികയുടെ അവസ്ഥാന്തരങ്ങൾ അദ്ദേഹം കണ്ടുകൊണ്ടിരുന്നതാണു്. ഇപ്പോഴത്തെ ഈ വിജനത കണ്ടിരിക്കാനാവാതെ അദ്ദേഹം അവിടെനിന്നെഴുന്നേററു.

രാത്രി കനംവെച്ചുതുടങ്ങി. ഏകാദശിച്ചന്ദ്രൻ പടിഞ്ഞാറു് അസ്തമിക്കുന്നു. ആചാര്യർ കുറേസമയം അതു നോക്കിനിന്നു. മനസ്സില്ലാമനസ്സോടെ ചന്ദ്രൻ ചക്രവാളത്തിലെ അന്ധകാരത്തിലേയ്ക്കു തെന്നിമാറി നിൽക്കേണ്ടിവന്നു. ക്ഷണനേരം ചന്ദ്രബിംബം പിടഞ്ഞു. പടിഞ്ഞാറുഭാഗത്തെ ഇരുട്ടു് ആ ബിംബത്തെ ഉള്ളംകയ്യിൽ കിടത്തി കളിപ്പിച്ചു്, തുറന്നിരുന്ന കൈ പൂട്ടിക്കളഞ്ഞു. ചന്ദ്രൻ അപ്രത്യക്ഷനായി. ഇത്രയുംനേരം പരന്നിരുന്ന നേരിയ പ്രകാശവും അതോടെ ഇല്ലാതായി. അന്ധകാരത്തിന്റെ ഇന്ദ്രജാലം! കട്ടപിടിച്ച ഇരുട്ടു് സർവത്ര വ്യാപിച്ചു.

ആചാര്യർ ഇരുന്നേടത്തു നിന്നനങ്ങിയില്ല. അദ്ദേഹത്തിനൊപ്പമുണ്ടായിരുന്ന ചിലർ പോയിക്കഴിഞ്ഞു; ചിലർ അമ്പലത്തിലെ തറയിൽ കിടന്നുറങ്ങി. സമയം നീങ്ങി. ആചാര്യർ അല്പം അസ്പഷ്ടമായിട്ടാണെങ്കിലും ചിന്തിച്ചുതുടങ്ങി. ഗാർഗ്ഗി, ചിമണ, ശങ്കരപ്പഗൌഡർ—ഓരോരുത്തരായി സ്മരണയിൽ ഉരുളിയിട്ടെത്തി. കോഴികൂവി; ഉറങ്ങുകയായിരുന്ന ഇരുട്ട് മൂരിനിവർന്നെഴുന്നേൽക്കുന്നു. അതു കൂവി. ആചാര്യർ പെട്ടെന്ന് എഴുന്നേറ്റു. ശീലം അദ്ദേഹത്തെ കൈപിടിച്ചു വലിച്ചു. ദേവാലയത്തിൽ വിരിച്ചിരുന്ന കമ്പിളി ചുരുട്ടിവെച്ച് ശ്രീ ഗോപാലകൃഷ്ണനെ തൊഴുതു. തോർത്തെടുത്ത് ചുമലിലിട്ടു. അദ്ദേഹം നദിക്കരയിലേയ്ക്ക നടന്നു. നിത്യപരിചയമുള്ള വഴി; ഇരുട്ട് തടസ്സമല്ല.

അടമഴ പെയ്തതുകാരണം വലിയപുഴയിൽ വൻശക്തിയിൽ വെള്ളപ്പൊക്കം വരാൻ തുടങ്ങിയിരുന്നു. ഭ്രാന്തിളകിയോടുന്ന നദി കരയെ ആക്രമിച്ചിരിക്കയാണെന്ന സത്യം ആ അന്ധകാരത്തിലറിയുക സാദ്ധ്യമല്ല. എന്നാൽ തിരകൾ ശക്തിയായി കരയിലേയ്ക്ക് ആഞ്ഞടിക്കുന്ന ശബ്ദം നെഞ്ചു പിളർക്കുന്നതായിരുന്നു. സർവ്വസംഹാരകമായ രോഷത്തോടെ നദി കുതിച്ചുചാടി. തളർന്നു കിടന്നിരുന്ന ഭൂമി ശക്തമായ പ്രവാഹത്തിൽ പൊടിഞ്ഞുകലങ്ങി. ആചാര്യർ ഇതൊന്നും കണ്ടില്ല. അദ്ദേഹം മറ്റെന്തോ കാണുകയായിരിക്കണം. നദിക്കരയിൽ ഉയർന്നുകിടക്കുന്ന ഒരു തിണ്ടിന്മേൽ ആചാര്യപത്നിയുടെ ശവസംസ്കാരം നടന്നിരുന്നു. ആചാര്യർ അതോർക്കുകയായിരുന്നു. ഇപ്പോഴും ചിത ആറിയിരിക്കും. ചിമണയെ ദഹിപ്പിച്ച ചിതപോലും ആറിയിരിക്കുന്നു; അപ്പോഴും ഇതു വലിയ കാര്യമാണോ? ഏതായാലും ആ സ്ഥലം ഒന്നു കണ്ടശേഷം കുളിക്കാമെന്നുവെച്ച് അദ്ദേഹം അങ്ങോട്ടു നടന്നു. നദിയിൽ പ്രളയംവന്നതു പെട്ടെന്നാണ്; തുടർച്ചയായ പ്രവാഹം. ചിത കൂട്ടിയിരുന്ന സ്ഥലം ഇപ്പോഴും പ്രവാഹത്തിന്റെ ഒത്ത നടുവിലാണ്. പത്നിയുടെ ചിതാഭസ്മംപോലും കിട്ടാൻ വഴിയില്ലേ? എല്ലാം നദിയിൽ ഒഴുകിക്കഴിഞ്ഞോ? അവളുടെ അസ്ഥിസഞ്ചയനം നടത്താൻ പറ്റില്ലേ? അവളോടുള്ള കടപ്പാട് എങ്ങനെ തീർക്കും? നീന്തിപ്പോവുക; അസ്ഥികൾ പെറുക്കിവരാം. ആചാര്യർ നീന്താനിറങ്ങി.

അപാരമായ ജലരാശി ആചാര്യരെ ആലിംഗനംചെയ്തു. മറുകരയിൽ നിന്ന് സഹധർമ്മിണി കൈമാടി വിളിക്കുകയാണോ? ''ഇതാ വരുന്നു, വരുന്നു!'' എന്നു പറഞ്ഞുകൊണ്ടാണ് അദ്ദേഹം നീന്താനിറങ്ങിയതു്. അന്തമറ്റ ആഴം; മദംപൊട്ടിവരുന്ന തിരകളെ മുറിച്ചു നീന്തുവാനുള്ള ശക്തി അദ്ദേഹത്തിനുണ്ടായിരുന്നില്ല. നീന്തുകയായിരുന്ന ആചാര്യർ നദിയുടെ ഒഴുക്കിൽ പെട്ടു. അദ്ദേഹത്തിന്റെ ഹൃദയത്തിൽ ഗീതാശ്ലോകം മുഴങ്ങി.

''ആപൂര്യമാണമചലപ്രതിഷ്ഠം
സമുദ്രമാപഃ പ്രവിശന്തി യദ്വത്
തദ്വത് കാമാ യം പ്രവിശന്തി സർവ്വേ
സ ശാന്തിമാപ്നോതി ന കാമകാമീ.''

അന്ധതമോമയമായിക്കഴിഞ്ഞു. ആളുകൾ ഓരോരുത്തരായി നദീതീരത്തെത്തിത്തുടങ്ങി. കരയിൽ ആചാര്യരുടെ മുണ്ട കിടക്കുന്നു. അദ്ദേഹം ആ അപാരമായ ജലരാശിയിൽ അപ്രത്യക്ഷനായിക്കഴിഞ്ഞിരിക്കുന്നു. തീരത്തു കിടന്ന അനേകം കുടിലുകൾ ഒററരാത്രികൊണ്ട് വിഴുങ്ങി വെള്ളംകുടിച്ച നദിക്ക് ആചാര്യർ ഒരു പ്രശ്നമാണോ?

നേരം നന്നായി പുലർന്നു. പാദള്ളി നിലവിളിക്കാൻ ഉണർന്നു. പകൽവെളിച്ചംവന്ന് നിശയുടെ യവനിക മാററിയപ്പോൾ അവിടെ കണ്ടതെന്താണ്? നേരം പുലരുന്നതിനുമുമ്പുതന്നെ അഗ്നിശുദ്ധമായ ചിമണയുടെ മരണത്തെക്കുറിച്ചുള്ള വാർത്ത സകല വീടുകളിലും എത്തി. കേട്ടവർ കേട്ടവർ ഞെട്ടിപ്പോയി. നേരം പുലർന്നപ്പോൾ ആചാര്യരുടെ ജലസമാധിയെക്കുറിച്ചു കേട്ടു. വാർത്ത ഗ്രാമത്തിലെത്തിച്ചതാകട്ടെ, നദിയിലെ പ്രവാഹവും. ഗ്രാമീണരുടെ കണ്ണീർ ആ പ്രവാഹത്തിൽ ലയിച്ചു. തലേന്നാൾ മാത്രമാണ് പത്തിരുപതുപേർ പകർച്ചവ്യാധിക്കു ബലിയായത്.

മഴ മാറിയിരിക്കുന്നു; എങ്കിലും തോട്ടിൽ നല്ല വെള്ളം. മുട്ടോളം വെള്ളത്തിൽ നടന്ന് വീടുകളിൽനിന്ന് വാർത്തകൾ സംഗ്രഹിക്കണം. ഓരോ വീട്ടിലും ഹൃദയവിദ്രാവകമായ വാർത്തകൾ കാത്തുകിടക്കുന്നു. ഗൌഡരുടെ ഭവനത്തിൽ പാർവ്വതിയമ്മ പനിപിടിച്ച് നിശ്ചേഷ്ടയായി വീണുകിടക്കുന്നു. പകർച്ചവ്യാധി ഗ്രാമത്തെത്തന്നെ വിഴുങ്ങുവാനെന്നവണ്ണം ആർത്തു വരുന്നു. ആളുകൾ പനികൊണ്ടോ ഭയംകൊണ്ടോ കിടുകിടെ വിറച്ചു.

അന്നു വൈകുന്നേരംതന്നെ നാട്ടിൽവന്ന ഹവിൽദാർ അതു് പ്ലേഗിന്റെ പനിയാണെന്നു പറഞ്ഞതോടെ ഭീതിക്ക് മൃത്യുവിന്റെ നിറം ലഭിച്ചു. പനിയാണെങ്കിൽ കയ്യിൽ കിട്ടിയ സകലരേയും നിഷ്ഠുരണം വീട്ടിൽ നിന്നിറക്കിവിട്ടു. ആർക്കും ഒന്നും പറയുവാനുള്ള സാവകാശമില്ല. ഭയം അവരുടെ നാക്ക് പിടിച്ചുകെട്ടിയിരിക്കുന്നു. തങ്ങളുടെ ബന്ധുമിത്രാദികൾ കൺമുമ്പിൽവെച്ച് എലികളെപ്പോലെ പിടഞ്ഞുവീണു ചാകുന്നതു് ജനങ്ങൾക്ക് കാണേണ്ടിവന്നു. അവർക്കു ദിക്കില്ലാതായി. മരിച്ചാലും അവരുടെ ശവം ബാക്കിയുള്ളവർ തൊടില്ല. ഒരു കുഞ്ഞുപോലും ഒഴിയാതെ വീടുകൾ ഒഴിഞ്ഞു.

എന്നാൽ പാർവ്വതിയമ്മ ഗൌഡത്തി പുറത്തിറങ്ങാൻ സമ്മതിച്ചില്ല. ഒരു ഭീഷണിക്കും അവർ വഴങ്ങിയില്ല. ഭയം അവരെ തൊട്ടുതീണ്ടിയില്ല. അടുത്ത ദിവസം അവരുടെ ശവം ആ ഭവനത്തിൽ കിടന്നു. അന്ത്യസംസ്കാരം ചെയ്യുന്നതിന് ആരും വന്നില്ല. ആളുകളുടെ ശാഠ്യവും വിഡ്ഢിത്തവും കണ്ട ഹവിൽദാർ ക്ഷുണ്ഠിയെടുത്തു. ഗൌഡരുടെ ഭവനത്തിനു തീവെയ്ക്കാൻ അദ്ദേഹം കല്പിച്ചു. പ്ലേഗിൽനിന്നു രക്ഷപ്പെടാൻ അതേ ഒരു മാർഗ്ഗമുള്ളു. പുലയൻ ഭദ്രൻ കരഞ്ഞുകൊണ്ട് അതു ചെയ്തു. പാർവ്വതിയമ്മയുടെ ശവശരീരം ആ ഭവനത്തോടൊപ്പം ചാരമായി.

ലിങ്കപ്പഗൌഡർക്ക് ഭ്രാന്ത്! ചിമണ ആത്മാഹുതി ചെയ്തുമുതൽ പിച്ചും പേയുംപറഞ്ഞു നടക്കുകയാണയാൾ. അയാളുടെ ചേഷ്ടകൾ പ്ലേഗിനെക്കാളേറെ ഭീകരമായിരുന്നു. അതുകണ്ട ഹവിൽദാർ ഗൌഡരുടെ അടുത്തേയ്ക്കു

പോയതേയില്ല. ചിങ്കപ്പൻ ദിവസം മുഴുവൻ അങ്ങനെ അലഞ്ഞു നടന്നു. ആഹാരമൊന്നും കഴിച്ചില്ല. തീരെ ക്ഷീണിതനായപ്പോൾ അധികാരിഭവനത്തിനടുത്തുവന്നു കിടന്നുവത്രെ. തലേന്നുരാത്രി ഗ്രാമത്തിൽനിന്നും ആളുകളെ മുഴുവൻ ഒഴിപ്പിച്ചിരുന്നു. എന്നാൽ ആ സമയത്തു് അയാൾ ആളുകളുടെ കണ്ണു തെററിച്ചു് അധികാരിഭവനത്തിൽതന്നെ കിടന്നുകളഞ്ഞു. അതിനെ കൈവശപ്പെടുത്തുക എന്ന ലക്ഷ്യം അയാൾ മറന്നതേയില്ല. പുലയൻ ഭദ്രൻ വീടിനു തീവെച്ചപ്പോഴാകട്ടെ, പ്രാണഭയത്തോടെ വിളിച്ചു പറഞ്ഞുവത്രെ: ''ഈ ഭവനം സ്വാധീനപ്പെടുത്തിക്കളഞ്ഞല്ലോ! വാതിൽ തുറന്നോളൂ. വാതിൽ തുറക്കൂ!'' പക്ഷേ, സമയം വൈകിപ്പോയിരുന്നു. ഭവനത്തിന്റെ പകുതിയും അഗ്നിക്കിരയായിക്കഴിഞ്ഞിരുന്നു. പുലയൻ ഭദ്രൻ കുററസമ്മതരൂപത്തിൽ ഈ ദുരന്തകഥ വർണ്ണിച്ചുനടക്കുകയാണു്.

മൂന്നുദിവസംകൊണ്ടു് ഗ്രാമം വിജനമായി. പകുതിയോളംപേരെ പകർച്ചവ്യാധി വിഴുങ്ങി; ഏറിയകാലം പാദള്ളിയെ കാത്തുപോന്ന നദിതന്നെ ചണ്ഡികയായിവന്നു വിഴുങ്ങി. ചിലർ അഗ്നിക്കു് ആഹുതിയായി. ആളുകൾ അന്ത്യം കണ്ടെത്തിയ രീതി പലതായിരുന്നു. ഹവിൽദാരുടെകൂടെത്തന്നെ നടക്കുന്ന കോൽക്കാരൻ മല്ലപ്പനു് ഇതിലൊന്നും വിശ്വാസമുണ്ടായിരുന്നില്ല. ''ഛീ, എന്തു പകർച്ചവ്യാധി! ഒന്നുമില്ല! പണ്ടു കോളറ വന്നിരുന്നില്ലേ? സത്യം പറയട്ടെ ഏമാനേ! ഈ ഭൂമി എത്ര പാപകർമ്മങ്ങൾ സഹിക്കും? ആ പാപകർമ്മങ്ങളെല്ലാംതന്നെ വിഴുങ്ങി ഏമാനേ!'' അക്ഷമനായി നിന്നിരുന്ന ഹവിൽദാരോടു് അതു പത്താമത്തെ തവണയും ആവർത്തിച്ചു. സത്യം ഈശ്വരൻ അറിഞ്ഞു!

# 48

നാഗചതുർത്ഥിയുടെ തലേദിവസം ഇന്ദുപുരത്തേക്കു പോയിരുന്ന ശ്യാമരായർ പഞ്ചമിയും കഴിഞ്ഞു് കുടുംബസമേതം പാദള്ളിയിലേക്കു് മടങ്ങാനിരുന്നതാണു്. അപ്പോൾ ഒരു പ്രധാന സംഭവം നടന്നു; അദ്ദേഹം നാലുദിവസം കൂടി അവിടെ താമസിക്കേണ്ടിവന്നു. ആ സമയത്തു് മഴ കോരിച്ചൊരിയാൻ തുടങ്ങി. അങ്ങനെ യാത്ര തടസ്സപ്പെട്ടു. മഴനിന്നതിനുശേഷവും വഴിയിലെ തടസ്സങ്ങൾ നീങ്ങാൻ വീണ്ടും പത്തുപതിനഞ്ചുദിവസം വേണ്ടിവന്നു. അതിനിടയ്ക്കു പാദള്ളിയിൽ പ്ലേഗു് പടർന്നുപിടിച്ച വാർത്തകിട്ടി. അങ്ങനെ അയാൾ ഇന്ദുപുരത്തുതന്നെ കഴിയേണ്ടിവന്നു.

പദ്മപ്പൻ സാതേൻ ഗ്രാമത്തിൽ താമസിക്കവേതന്നെ പാദള്ളിയിലെ ദുരന്തവാർത്ത കേട്ടു. അങ്ങോട്ടുപോയാൽ പോലീസിന്റെ ബാധ ഒഴിയില്ലെന്നു മനസ്സിലാക്കിയ അദ്ദേഹം സൊല്ലാപുരത്തേക്കു് യാത്ര പുറപ്പെട്ടു.

പിന്തുടർച്ചാവകാശപ്രശ്നത്തിൽ കമ്മീഷണർക്ക് അപ്പീൽ സമർപ്പിക്കാനായി വക്കീലിനെ കാണുന്നതിന് ശേഷപ്പൻ ബെൽഗാമിലേയ്ക്കു പോയതായിരുന്നു. അയാറം അവിടെവെച്ച വിവരമറിഞ്ഞു. ഏതോ ചില അകന്ന ബന്ധുക്കളെ തേടിപ്പിടിച്ച് അയാറം ബെൽഗാമിൽതന്നെ കുറേദിവസം കഴിച്ചുകൂട്ടി.

ലക്ഷ്മണൻ ബന്ധുക്കളെ കാണാനായി താസഗ്രാമത്തിൽ ചെന്നതായിരുന്നു. അയാറം അജറാണിവഴി മടങ്ങുമ്പോഴാണ് സംഗതി അറിയാനിടയായത്. അജറാണിയിലും പ്ലേഗിന്റെ ഉപദ്രവം ഉണ്ടായിരുന്നു. എന്നാൽ അവിടെ സർക്കാരിൽനിന്ന് യഥാസമയം സഹായം എത്തിയിരുന്നതുകൊണ്ട് പാദള്ളിയിലെപ്പോലെ മരണം താണ്ഡവമാടിയില്ല. ലക്ഷ്മണൻ യശവന്തരായരുടെ വീട്ടിൽതന്നെ കഴിച്ചുകൂട്ടി. അദ്ദേഹത്തിന്റെ കൃഷിപ്പണിയുടെ മേൽനോട്ടവും അയാറംക്കായിരുന്നു.

ഗ്രാമത്തിൽ ആദ്യമായാണ് പ്ലേഗ് കടന്നുവന്നത്. അജ്ഞരായ അനേകം ആളുകൾ മൃത്യുവിന്നിരയായി. ഇന്ദുപുരത്തും പ്ലേഗിന്റെ ആക്രമണം ഉണ്ടായിരുന്നു. എന്നാൽ ദാദ പാദള്ളിയിലെ ശരിയായ വിവരം അറിഞ്ഞില്ല. പ്ലേഗു കാരണം കുറേ ആളുകൾ മരിച്ചിരിക്കുന്നുവെന്ന് അവൻ പലരിൽ നിന്നും കേട്ടു. അവനു നാട്ടിലേയ്ക്കു പോകാൻ ധൃതിയായി. പ്ലേഗിന്റെ കാരണം പറഞ്ഞ് മഹാരാജാവുതന്നെ ദാദയെ തടഞ്ഞു. കുറേക്കഴിഞ്ഞ് ഗണേശചതുർത്ഥിയുടെ ആഘോഷസമയത്ത് മഹാരാജാവ് സാംഗലിയിലെ രാജാസാഹേബിന്റെ ക്ഷണനം സ്വീകരിച്ച് അങ്ങോട്ടുപോയി. അതു ദാദയ്ക്കു നല്ല സൌകര്യവുമായി.

ഉടൻതന്നെ ദാദ പാദള്ളിയിലേയ്ക്കു പുറപ്പെട്ടു. ഇന്ദുപുരത്തു വന്നതുമുതൽ പാദള്ളിയുമായുള്ള ബന്ധം അററുപോയിരുന്നു. സത്യത്തിൽ പാദള്ളി അവനു് ഒരു സുഖവും നൽകിയിട്ടില്ല. ഈയിടെയായി അവിടെ നടന്ന സംഭവങ്ങൾ ഭീകരങ്ങളാണ്. അതോർത്താൽ അവന് നാട്ടിനെക്കുറിച്ചുള്ള ചിന്തകൾപോലും പാടില്ല. നാട്ടിൽ ലക്ഷ്മണനല്ലാതെ ഉററവരായി അവനാരുമില്ല. ലക്ഷ്മണനും ഇപ്പോൾ മറെറങ്ങാനും പോയിരിക്കും. എങ്കിലും ജനിച്ചവളർന്ന പാദള്ളി അവന്റെ മധുരസ്മരണകളുടെ ഒരംശമായി മാറിയിരിക്കുന്നു. ജീവിതംതന്നെ മടുത്തിരിക്കുമ്പോൾ മനസ്സ് ആ പഴയ സ്മരണകളിൽ കുളിർമ്മ കണ്ടെത്തിയിരുന്നു. പാദള്ളിയിൽനിന്നു പോന്നിട്ട് ഇപ്പോൾ ഒന്നരമാസമായിക്കാണും. എങ്കിലും എത്ര വർഷങ്ങളായി എന്ന ചിന്തയാണ് ഗ്രാമത്തിൽ എത്തണമെന്ന ആഗ്രഹം കലശലായിരിക്കുന്നു. അങ്ങനെയാണ് മഹാരാജാവ് സ്ഥലത്തില്ലാത്ത അവസരം ഉപയോഗപ്പെടുത്തി ദാദ ഇന്ദുപുരത്തുനിന്ന് ധൃതിയിൽ ഇറങ്ങിപ്പുറപ്പെട്ടത്.

പാദള്ളിയിലേയ്ക്കുള്ള വഴിയിലൂടെ ദാദ അതിവേഗം നടന്നു. എങ്കിലും വേഗതപോരെന്നൊരു തോന്നൽ. ഇങ്ങനെ നടന്നാൽ പാദള്ളിയ്ക്ക് എപ്പോഴെത്തും? അവൻ വെമ്പി. അവൻ പലതും ചിന്തിച്ചുകൊണ്ടിരുന്നു.

ജാഗീർദാരുടെ വലിയമാളിക, ഗൌഡരുടെ ഭവനം, ബാളാചാര്യരുടെ ഇല്ലം, കളരി, ഗ്രാമക്കച്ചേരി ഇങ്ങനെ ഓരോന്നും മനോമണ്ഡലത്തിൽ തെളിയുകയും മറയുകയും ചെയ്തുകൊണ്ടിരുന്നു.

പാദള്ളി പുഴയ്ക്കെത്താൻ ഇനിയും മൂന്നുനാഴിക നടക്കണം. ഇപ്പോൾതന്നെ മുട്ടോളം ചെളിയുണ്ട്. ചെളിയിൽ പൂണ്ടുപോയ ഒരുകാൽ വലിച്ചെടുക്കുന്നതിനിടയ്ക്ക് മറേറക്കാൽ പൂണ്ടുപോകുന്നു. വഴി നടക്കുന്നതു പ്രയാസമായിത്തോന്നി. നദി ഇനിയും മൂന്നുനാഴിക അകലെയാണ്. എന്നിട്ടും വെള്ളം കയറിയതുപോലെ ഇവിടെയൊക്കെ ചെളി നിറയാനെന്താണ്? അവൻ ചുററും നോക്കി. പ്രധാന നദിതന്നെ അത്രയും പരന്നൊഴുകിയിരിക്കണം; മരങ്ങളിൽ പററിയിരിക്കുന്ന ഇലയും ചുള്ളിയും കണ്ടാൽ അതറിയാം.

ഓദ പേടിച്ചുപോയി. നദി ഇത്രയും കയറിയപ്പോൾ എന്തായിരിക്കും സ്ഥിതി? എല്ലാക്കൊല്ലവും മഴക്കാലത്ത് ഇതുള്ളതാണല്ലോ. എങ്കിലും ഇതുപോലൊരു വലിയ വെള്ളം വന്നത് ഓദ ഓർക്കുന്നില്ല. ഇതു നേരാണെങ്കിൽ പാദള്ളിയിലെ പുലയച്ചേരിയും ചെരുപ്പുകുത്തിച്ചേരിയും ഒലിച്ചുപോയിരിക്കണമെന്ന് അവൻ ഉറച്ചു. മഹാദ്വാരത്തിനടുത്തുവരെ വെള്ളം എത്തിയിരിക്കണം. ഇടയച്ചേരിയിൽ ഈ അററത്തുള്ള മല്ലിയുടെ കുടിലിൽ വെള്ളം കയറിയിരിക്കണം. ഗൌഡരുടെ ഭവനം, വലിയ മാളിക, മഠം, ഗോപാലകൃഷ്ണക്ഷേത്രം, ബ്രാഹ്മണരുടെ ചില ഇല്ലങ്ങൾ—അല്പം ഉയർന്ന സ്ഥലത്തുനിൽക്കുന്ന ഈ കെട്ടിടങ്ങൾമാത്രം സുരക്ഷിതമായി ബാക്കിയിരിക്കണം. ഗ്രാമത്തിൽ ഇങ്ങനെ വെള്ളം കയറിയാൽ തെരുവിൽപോലും തോണിയാത്ര വേണ്ടിവന്നിരിക്കണം.

ഓദ, ആ മഹാപ്രളയത്തിന്റെ ചിത്രം സങ്കല്പിച്ചുതുടങ്ങി. ഗ്രാമത്തിന്റെ ചാരത്തുകൂടെ രാപ്പകലെന്യേ ഒരു മടുപ്പുമില്ലാതെ പ്രവഹിക്കുകയും ഗ്രാമത്തിലെ വയലുകൾക്ക് മുലപ്പാൽ നൽകുകയും ചെയ്തുകൊണ്ടിരുന്ന മാതാവാണീ നദി. ചിലപ്പോൾ അതിനും ഭ്രാന്തുപിടിക്കുമോ? ചണ്ഡികയെപ്പോലെ സകലതും വിഴുങ്ങാനായി വായുംപിളർന്ന് ഓടുകയാണു പുഴ. അതിന്റെ പ്രചണ്ഡമായ രോഷത്തിനു മുമ്പിൽ മനുഷ്യജീവിതം കരിയിലപോലെ ക്ഷുദ്രമത്രെ.

ഓദ ശക്തനാണ്. ആ ധൈര്യം കാരണം അവൻ ആ കുഴിയിൽ കാൽവെച്ചു. അരയോളം ചെളി. അതിലൂടെ നടക്കുന്നതു് നിശ്ചയമായും സാഹസംതന്നെയാണ്. നനഞ്ഞുകുതിർന്ന മണ്ണ് മെഴുകുപോലെ കുഴഞ്ഞുകിടക്കുന്നു. അവൻ ആ കുഴി ഒരുവിധം കടന്നു. അതിനടുത്ത തിണ്ട് നദിയുടെ ഒഴുക്കിൽ കുത്തിയൊലിച്ചുപോയിരുന്നു. തിണ്ടിന്റെ സ്ഥാനത്ത് ഇപ്പോൾ വെറും നിലം മാത്രമേ ബാക്കിയുള്ളു; രക്തവും മാംസവും ഉണങ്ങിപ്പോയ അസ്ഥിപഞ്ജരംപോലെ. ഓദയ്ക്ക് സങ്കടംതോന്നി. പാദള്ളി കൃഷിക്കാർക്കു വിതയ്ക്കാനുള്ള മണ്ണുപോലും ഈ നദി ബാക്കിവെച്ചിട്ടില്ല. കൃഷിക്കാരന്റെ വായിൽ മണ്ണിട്ടു കഴിഞ്ഞു!

ഓദ ചുററും കണ്ണയച്ചു. നദിയുടെ ചുററുമുള്ള ഭൂമി തരിശായി കിടക്കുന്നു. ഇനി അവിടെ പുതിയ മണ്ണ് വന്നു വീഴണമെങ്കിൽ എത്രകാലം വേണ്ടിവരുമോ ആവോ? മരങ്ങളും ചെടികളും ഒഴുകിപ്പോയിരിക്കുന്നു. ചിലതു് അവിടെത്തന്നെ വീണുകിടക്കുന്നു. ചില സ്ഥലത്ത് കുറേ ചരൽക്കല്ലല്ലാതെ മറെറാന്നും അവശേഷിച്ചിരുന്നില്ല.

വെള്ളം ഇപ്പോഴും തികച്ചും ഇറങ്ങി കഴിഞ്ഞിട്ടില്ല. നദി കുലംകുത്തി ഒഴുകുന്നില്ലെന്നേയുള്ളു. നല്ല ഉള്ളൊഴുക്കു് ഇപ്പോഴുമുണ്ടു്. ഒഴുക്കിന്റെ ശക്തി പുറത്തുനിന്നു നോക്കിയാൽ മനസ്സിലാക്കാം. ആഴം എത്രയുണ്ടാവുമെന്നു് അവൻ കണ്ണുകൊണ്ടളന്നു. ദാദ കരയിൽനിന്നു; തോണി വരുന്നുണ്ടോ എന്നു നോക്കി. ദാദ നദീതീരത്തെത്തിയപ്പോൾ രാവിലെ മണിപത്തു്. എന്നാൽ ഉച്ചവരെ കാത്തിട്ടും തോണി വന്നില്ല. മറുകരയിൽ ഒരു കുഞ്ഞിനെയും കാണാനില്ല. കൈത്തോടിൽ നിത്യവും ധാരാളം ആളുകൾ വന്നുകൊണ്ടിരിക്കും. ആരെങ്കിലും വന്നാൽ തോണികൊണ്ടുവരാൻ അവരോടു വിളിച്ചുപറയാം. ദാദ നിരാശനായി. ഇതാണോ പ്ളേഗ്? അവൻ അന്തംവിട്ടുപോയി. ചുറ്റുമുള്ള വയലിലും ഒരാളെയും കാണാനില്ല.

ദാദ ഇരുന്നിരുന്നു മുഷിഞ്ഞു. ഗ്രാമത്തിലെത്തണം; വിവരങ്ങളെല്ലാം അറിയണം. അവൻ ധൃതിപ്പെട്ടു. അരക്കച്ചമുറുക്കി; മുണ്ടഴിച്ചു് ഉറുമാലിനുമേലെ തലയിൽകെട്ടി. നീന്താനുറച്ചു നദിയിൽ ചാടി. അവന്റെ ചാട്ടത്തിൽ തിരകൾ തകർന്നു. എന്നാൽ നദിയുടെ ഒഴുക്കു് ദാദയുടെ കണക്കുകൂട്ടലുകൾക്കതീതമായിരുന്നു. അവൻ കൈവീശിയടിച്ചുനീന്തി. എങ്കിലും അവൻ പാദള്ളിയിൽനിന്നകന്നുപോകയാണു്. അരക്കെട്ടിൽ കയർ കെട്ടിവലിക്കുന്നതുപോലെ നദി അവനെ വലിച്ചുകൊണ്ടുപോകുന്നു. അവൻ കിണഞ്ഞു ശ്രമിച്ചു; കരപറ്റാനുള്ള അവന്റെ പ്രയത്നം ഫലിച്ചില്ല. ഇനിയും നീന്തിയാൽ കയ്യും കാലും തളർന്നു് വെള്ളത്തിലൊലിച്ചുപോകയേ ഉള്ളൂ എന്നു് ബോദ്ധ്യമായപ്പോൾ ജലപ്രവാഹത്തിനനുകൂലമായിത്തന്നെ പോകാൻ തീർച്ചയാക്കി. പ്രവാഹത്തിന്റെ ഗതി മനസ്സിലാക്കി, അതിനോടൊപ്പം ക്ഷമാപൂർവ്വം രണ്ടുനാഴികയോളം നീന്തിയപ്പോൾ ഹാവനൂർ തീരത്തു് എത്തിപ്പറ്റി.

ഹാവനൂരിൽനിന്നു തിരിച്ചു് പാദള്ളിയിലേയ്ക്കു് രണ്ടുനാഴിക നടക്കണം. ദാദ പാദള്ളിയിലെത്തിയപ്പോൾ പകൽ രണ്ടുനാഴികകൂടി കാണും. മഹാദ്വാരത്തിനടുത്തെത്തിയപ്പോൾ കോൽക്കാരൻ മല്ലപ്പൻ തന്നെ സ്വാഗതംചെയ്യുന്ന ആ മനോഹരദൃശ്യം. അവൻ സങ്കല്പിച്ചു. ഗ്രാമക്കച്ചേരിയിൽ പുകവലിച്ചുകൊണ്ടിരിക്കുന്ന മല്ലപ്പൻ ആഹ്ലാദത്തോടെ കുശലപ്രശ്നം നടത്തും. അവൻ കരുതി. പക്ഷേ, കച്ചേരിയിൽ ഒരുത്തരുമില്ല. നിരാശനായി. അവിടെ കപ്പ നിറഞ്ഞിരിക്കുന്നു. പടവിന്മേൽ ഉറക്കംതൂങ്ങുന്നൊരു നായ കിടക്കുന്നു. അതു് ഏതോ മൃതകാലസ്മരണകളുടെ കയത്തിലായിരിക്കുമോ? മഹാദ്വാരത്തിലും ആരുമില്ല.

ഗ്രാമത്തിൽ ആളുകളേയില്ലെന്നോ? ഏതായാലും സ്വന്തം വീട്ടിലേയ്ക്കു പോകാം. അവൻ ആ വഴിപിടിച്ചു. വഴിയിൽ ഒരാളെയെങ്കിലും കണ്ടുകിട്ടിയില്ല. വീടു് വലിയൊരു താഴിട്ടു പൂട്ടിയിരിക്കുന്നു. അയൽവീടുകളിലേയ്ക്കായി അവന്റെ നോട്ടം. പരിചിതമായ മുഖങ്ങൾക്കുപകരം പൂട്ടുകൾ അവനെ സ്വാഗതംചെയ്തു. ദാദയുടെ ഹൃദയത്തിൽ നിരാശ നരിച്ചീറിനെപ്പോലെ ചിറകടിച്ചു.

ബാലാചാര്യർ ഒരിക്കലും ഗ്രാമംവിട്ട പോവില്ല. അദ്ദേഹത്തിന്റെ ഇല്ലത്തു
ചെന്നാൽ വിവരങ്ങളറിയാം. അവൻ അങ്ങോട്ട നടന്നു. ആചാര്യരുടെ ഇല്ലം
തുറന്നുകിടക്കുന്നു. പടിഞ്ഞാറുവശത്തു് ചുമരില്ല; വീണുപോയിരിക്കുന്നു.
സാന്ധ്യസൂര്യന്റെ പൊൻകിരണങ്ങൾ ആചാര്യരുടെ ഇല്ലമാകെ തെളിച്ചുകാട്ടി.
ആദ്യം ദാദ ഇതു് ശ്രദ്ധിച്ചില്ല. അവൻ മുററത്തുനിന്നു വിളിച്ചു: ''ആചാര്യ
സ്വാമീ, ആചാര്യസ്വാമീ!'' മറുപടിയില്ല. ചെറിപ്പ പുറത്തുവെച്ചു് അവൻ
അകത്തു കടന്നു. വീടു് ഒഴിഞ്ഞുകിടക്കുന്നു.

അവന്റെ ശബ്ദം അവിടെ മാറെറാലിക്കൊണ്ടു; അവൻ പേടിച്ചുപോയി.
അകത്താരുമില്ല. പൂമുഖം, നടുമുറി, അടുക്കള, പൂജാമുറി ഓരോന്നും പ്രത്യേകം
പരിശോധിച്ചു. പൂജാമുറിയിൽ ആചാര്യർ ഉപയോഗിച്ചിരുന്ന സാധനങ്ങൾ
വീണുകിടക്കുന്നു. കൃഷ്ണാജിനം വിരിച്ചിരിക്കുന്നു. അതിൽ ജപമാലയും
ഗീതയുടെ ഓലകളും വീണുകിടക്കുന്നു. അവയുടെ പുറത്തു് കുപ്പ കൂടിക്കിടന്നു.
സൂര്യപ്രകാശം മാത്രം സർവ്വത്ര വീഴുന്നുണ്ടു്. എല്ലാം നന്നായികാണാം. പൂജാമു
റിയിലെ നിലവിളക്കു് മണ്ണുപിടിച്ചുകിടക്കുന്നു. അതിൽ നിറയെ ഒഴിച്ചി
രുന്ന എണ്ണയിലും മണ്ണുവീണു കിടക്കുന്നു.

ദാദ തലയിൽ കൈവെച്ചു് അവിടെത്തന്നെ ഇരുന്നുപോയി. അതിയായ
ഉത്സാഹത്തോടെ പാദള്ളിക്കുവന്നു. എന്നാൽ ഇവിടെ കണ്ടതെന്താണു്? ഒഴി
ഞ്ഞുകിടക്കുന്ന തെരുവുകളും വീടുകളും. ആചാര്യരുടെ ഭവനം കള്ളൻകയറിയതു
പോലെ ഇരിക്കുന്നു. ഈശ്വരവിഗ്രഹംവെച്ച പീഠവും കെടാവിളക്കും കൃഷ്ണാ
ജിനവും ബാക്കിയുണ്ടു്. ആചാര്യരില്ല; അദ്ദേഹത്തിന്റെ ഭാര്യയില്ല. ദാദ
യുടെ മനസ്സും നീറിപ്പുകഞ്ഞു. ഗ്രാമം നശിച്ചുകഴിഞ്ഞിരിക്കുന്നു. സത്യം.
പക്ഷേ, എങ്ങനെ? എപ്പോൾ? ആരെങ്കിലും അറിയണ്ടേ? ദാദ ഗൌഡരുടെ
ഭവനത്തിൽ ചെല്ലാമെന്നുവെച്ചു് പുറപ്പെട്ടു.

സൂര്യൻ അസ്തമിച്ചുകഴിഞ്ഞു. സന്ധ്യാവെളിച്ചം സർവ്വത്ര പരന്നുകഴിഞ്ഞു.
തെരുവുകളിൽ ആരുമില്ല. ഗൌഡരുടെ ഭവനത്തിനുനേരെ നോക്കി. ദാദയ്ക്കു്
സ്വന്തം കണ്ണുകളെ വിശ്വസിക്കാനായില്ല. അവിടെ ചാരം മാത്രമേ കാണു
ന്നുള്ളൂ. ചുമരുകൾ ഇടിഞ്ഞുവീണ പാടും കാണാം. അതേറെനേരം നോക്കി
നിൽക്കാൻ ദാദയ്ക്കു കഴിഞ്ഞില്ല. കണ്ണുനീർ ധാരധാരയായൊഴുകി. പാദ
ള്ളിയ്ക്കു് എന്തു സംഭവിച്ചു? വേദനയും വിസ്മയവും! അവൻ തിരിച്ചു നടന്നു.

ജാഗീർദാരുടെ വലിയ മാളികയുടെ സ്ഥിതി എന്തായിരിക്കും? അവൻ
ധൃതിയിൽ നടന്നു. വിജനമായ ഗ്രാമവീഥികളിൽ അവന്റെ കാലൊച്ചമാത്രം
മാത്രം അവൻ കേട്ടു. അവൻ വിഭ്രാന്തനായി. ജാഗീർദാരുടെ വലിയ മാളിക
വീണടിഞ്ഞിട്ടില്ല! ഭാഗ്യം. എന്നാൽ അവിടെയും വലിയൊരു പൂട്ടാണു്
അവനെ സ്വാഗതംചെയ്തതു്. ദാദ അവിടെനിന്നു് മഠത്തിലേയ്ക്കു ചെന്നു.
ഈ സർവ്വനാശത്തിനു് പഡ്ഡപ്പനാണോ കാരണം? അദ്ദേഹത്തോടുതന്നെ
ചോദിക്കണം. ദാദ ആവേശഭരിതനായി മഠത്തിൽ കാലുകുത്തി.

മഠത്തിലും അതേ അനുഭവം. വാതിലുകൾ മലർക്കെ തുറന്നു കിടക്കുന്നു. ആരും അകത്തില്ല. ശോകതപ്തനായ ദാദ ഒരു പടിയിന്മേൽ ഇരുന്നു. പ്ളേഗ് എന്നാലെന്താണ്? അവനു സങ്കൽപിക്കാൻ പററിയില്ല. പ്ളേഗു കാരണം അനേകം ആളുകൾ മരിക്കും എന്നവൻ കേട്ടിട്ടുണ്ട്. എന്നാൽ ഇപ്പോൾ അവനു തോന്നിയ ചിത്രം മറെറാന്നാണ്. ഒരുപക്ഷെ തന്റെ കണ്ണുകളിൽപെടാതെ നടക്കുകയാണോ? ആർക്കറിയാം? അതായിരിക്കുമോ പ്ളേഗ്? എങ്ങും പിടിയും കിട്ടാത്ത ചിന്ത. ദാദയുടെ തല പുണ്ണായി.

വർഷകാലസന്ധ്യ. പോക്കുവെയിൽ അധികനേരം നിന്നില്ല. സൂര്യന്റെ പൊൻനിറം കലങ്ങി; ഇരുട്ട് ആഴത്തിൽ കട്ടപിടിച്ചു തുടങ്ങി. അവിടെ കാക്കകളുടെ കരച്ചിൽ മാത്രം കേട്ടു. ഗ്രാമം തികച്ചും വിജനമാണ്. അന്ധകാരം ഗ്രാമത്തെ തഴുകി.

ദാദ കുട്ടിക്കാലത്തുകേട്ട ഒരു കഥയോർത്തു. ഏതോ ഒരു നാട്. നാട്ടിലെ രാജാവിന്റെ പാപഫലമായി നാടുമുഴുവൻ ശാപഗ്രസ്തമായി. ഒരുദിവസം അടുത്തൊരു നഗരത്തിലെ രാജകുമാരൻ അവിടെയെത്തി. പകൽ സമയം. നാട്ടിൽ കോട്ട, തോട്ടം, ചന്ത, തെരുവീഥി, മാളിക ഇങ്ങനെ എല്ലാമുണ്ട്. എന്നാൽ ആളുകൾ മാത്രമില്ല. രാജകുമാരൻ ദിവസം മുഴുവൻ അലഞ്ഞു നടന്നു. ഒരൊററ ആളെയും കണ്ടില്ല. അരമനയിലും ആരുമില്ല! രാജകുമാരൻ വിഷമിച്ചുപോയി. സന്ധ്യയായി. നേരം ഇരുട്ടി. ഇവിടെനിന്നു തിരിച്ചുപൊയ്ക്കളയാം. അയാൾ കൊട്ടാരത്തിനടുത്തുനിന്നു പുറപ്പെട്ടു. എന്നാൽ നന്നായി ഇരുട്ടിയപ്പോൾ കോവിലുകളിൽനിന്ന് മണിയൊച്ച കേൾക്കായി. അങ്ങാടികളിൽ ദീപങ്ങൾ എരിഞ്ഞുതുടങ്ങി. തിരക്കുപിടിച്ച വ്യാപാരവും നടക്കുന്നുണ്ട്. നന്നായി വസ്ത്രധാരണംചെയ്ത ആളുകൾ തെരുവീഥികളിലൂടെ നടക്കുന്നു. കോട്ടയ്ക്കടുത്തുനിന്നും ഏതോ സൂചനയെന്ന മട്ടിൽ കാഹളം മുഴങ്ങി. അരമനയിൽനിന്ന് അലങ്കരിച്ച രഥത്തിൽ രാജാവെഴുന്നള്ളുന്നു. അദ്ദേഹത്തിന്റെ മുമ്പിൽ സൈനികർ വരിവരിയായി നടന്നു. രാജകുമാരൻ അത്ഭുതസ്തബ്ധനായി. അയാൾ ഒരു ചെറുപ്പക്കാരനോട് കാര്യങ്ങൾ അന്വേഷിച്ചു. അവരിൽനിന്ന് ആ നാട്ടിന്റെ വിശേഷവിധികൾ മനസ്സിലാക്കി. ആ നാട് പകൽസമയത്ത് മരിച്ചുകിടക്കുകയും രാത്രി ജീവിക്കുകയും ചെയ്യുന്നു. രാജാവിന്റെ പാപമാണ് അതിനു കാരണം. രാത്രിയിൽ ആർഭാടപൂർവ്വമായ ആഘോഷങ്ങൾ നടക്കും; പകൽ സകലതും അപ്രത്യക്ഷമാകും. രാത്രി കഴിയുന്നതിനിടയ്ക്കുതന്നെ എല്ലാം തീർക്കണം. ആ ചെറുപ്പക്കാരന് സമയമുണ്ടായിരുന്നില്ല. അധികസമയം നിന്നു സംസാരിക്കാനാവില്ല. പുലരുന്നതിനു മുമ്പ് അവനു തന്റെ കാമുകിയെ കണ്ടു മടങ്ങണം. രാജകുമാരനോടു യാത്രപറഞ്ഞ് അവൻ പോയി. രാജകുമാരൻ രാത്രിമുഴുവൻ കറങ്ങി നടന്നു. എല്ലാം ആ ചെറുപ്പക്കാരൻ പറഞ്ഞതുപോലെതന്നെ. അരുണോദയത്തോടെ, സൂര്യന്റെ പൊൻകിരണങ്ങൾ ഭൂമിയെ സ്പർശിച്ചു തുടങ്ങിയതോടെ ഇന്ദ്രജാലംകൊണ്ടെന്നപോലെ ആളുകൾ അപ്രത്യക്ഷരായി. ഈ വിജനതയോടൊപ്പമാണ് പ്രകാശം നാട്ടിലെത്തുന്നത്.

ദാദയ്ക്കു് ആ കഥയിലെ എല്ലാ വിവരങ്ങളും ഓർമ്മയിലെത്തി. ഒരുപക്ഷേ പാദള്ളിയും ശാപഗ്രസ്തമായിരിക്കയാണോ? പാദള്ളിയിലും പാപത്തിനൊരു കുറവുമില്ല. പ്ളേഗു് അതിന്റെ ഫലംതന്നെയായിരിക്കണം. ഇരുട്ടു് സാവധാനം പരന്നു. ദാദ വീണ്ടും ആ പഴയ കഥയോർത്തു. ആരെങ്കിലും ഇപ്പോൾ വരുമോ? അവൻ ശങ്കിച്ചു. ജിജ്ഞാസയും തോന്നി. അവിടെ ഇരിക്കാൻ മനസ്സുവരാതെ എഴുന്നേററുനടന്നു.

പാദള്ളിയുടെ സ്ഥിതി അത്യന്തം ശോചനീയംതന്നെ. കഥയിലെ നാടു് രാത്രിയെങ്കിലും ജീവിച്ചിരുന്നു. ഇവിടെ രാത്രിയും പകൽപോലെതന്നെ ശൂന്യമായിരിക്കുന്നു; പകലിനേക്കാളേറെ ഭീകരമായിരിക്കുന്നു. അന്ധകാരവും വിജനതയും കൂടിച്ചേർന്നപ്പോൾ ഇന്ദ്രജാലം നടന്നേക്കമെന്നു് ദാദ പ്രതീക്ഷിച്ചു. ആളുകൾ മരിച്ചിരിക്കില്ല; തന്റെ കണ്ണിൽ പെടുന്നില്ലെന്നേയുള്ളു. അവൻ കരുതി. രാത്രി ഇവിടെത്തന്നെ ഇരുന്നുനോക്കാം.

ആഹാരത്തെക്കുറിച്ചു് അവൻ ചിന്തിച്ചില്ല. ദാദയ്ക്കു് അതിന്റെ ഓർമ്മപോലുമില്ല. എന്നാൽ നടന്നു തളർന്നുകൊണ്ടു് ഉറക്കം അത്യാവശ്യമായിരിക്കയാണു്. ബാളാചാര്യരുടെ പൂമുഖത്തു് തന്റെ കമ്പിളി വിരിച്ചു കിടന്നു.

രാത്രി വളരെയായി. മൂങ്ങകളുടെ ഒച്ചകേട്ടു തുടങ്ങി. എന്നാൽ നായകൾ മാത്രം കരയ്ക്കുന്നില്ല. വളരെ വൈകാതെ ദാദ ഉറങ്ങിപ്പോയി. പാതിരാത്രിയായി. കുരാക്കുരിരുട്ടു്. അകലെനിന്നും ആളുകൾ ലഹള കൂട്ടുന്നു. പറയുന്നതു വ്യക്തമല്ലെങ്കിലും ഒച്ച ഭയങ്കരമായി കേൾക്കുന്നു. അൽപം കഴിഞ്ഞു് കോൽക്കാരൻ മല്ലപ്പൻ ഓടിച്ചാടിവന്നു. ''ഗൌഡരുടെ പത്തായം ലിംഗപ്പൻ കൊള്ളയടിച്ചിരിക്കുന്നു. ദാദാ, എഴുന്നേൽക്കൂ!'' അവൻ വിളിച്ചു. ഗൌഡത്തി പോകാൻ പറഞ്ഞിരിക്കുന്നുവെന്നും പറഞ്ഞു.

''ഗൌഡരുടെ മാളിക കത്തിപ്പോയില്ലേ? എന്നെ വിളിക്കാൻ അവിടെ ഗൌഡത്തിയുണ്ടോ?'' ദാദ ചോദിച്ചു.

''നീ അവിടെ നോക്കൂ. എല്ലാം നിനക്കു മനസ്സിലാകും.'' കോൽക്കാരൻ മല്ലപ്പൻ ധൃതികൂട്ടി.

ദാദ അവനെ അനുഗമിച്ചു. ഗൌഡരുടെ മാളിക പഴയതുപോലെ നില്ക്കുന്നു. പാർവ്വതിയമ്മ ദാദയെ മാടി വിളിച്ചു. അവൻ പൂമുഖത്തു കാലുകുത്തി. ''ലിംഗപ്പൻ എന്റെ വീടു നശിപ്പിച്ചു ദാദ! ഈശ്വരൻ നിന്റെ കൂടെനിന്നു നിന്നെ രക്ഷിച്ചു. എന്റെ വിധി! എന്തുചെയ്യാം?'' അവർ കണ്ണുനീരൊലിപ്പിച്ചു. ''നിങ്ങളുടെ മകൻ കൂടെയുണ്ടു്; അമ്മ കരയരുതു്. ആ ലിംഗപ്പനെ ഞാൻ ഒററയ്ക്കു ശരിപ്പെടുത്താം.'' ദാദ പല്ലുകടിച്ചു പുറപ്പെട്ടു. അപ്പോൾ ലിംഗപ്പൻ ചിരിച്ചുകൊണ്ടു് ദാദയുടെ നേരെ വന്നു: ''എന്താ നോക്കുന്നതു്? ഈ വീടു ഞാൻ ഇപ്പോൾ കൈവശപ്പെടുത്തിയിരിക്കയാണു്.'' ദാദയ്ക്കു് അയാളെ നേരിടാനുള്ള ത്രാണിയുണ്ടായിരുന്നില്ല. അവൻ നിലത്തുവീണു. അപ്പോൾ ജൈനൻ ചിന്നപ്പൻ വന്നു് കൈപിടിച്ചെഴുന്നേല്പിച്ചു: ''ദാദാ എഴുന്നേൽക്കൂ. മഠത്തിൽ ചിമണ മരിച്ചുകിടക്കുന്നു!''

ദാദ പരിഭ്രമത്തോടെ എഴുന്നേററിരുന്നു. വിയർത്തുകുളിച്ച ശരീരം പടിഞ്ഞാറൻ കാററ് ഏററതുകാരണം തണുത്തു വിറച്ചു. കണ്ണു തുടച്ചുനോക്കി. ഇരുട്ട് ഭൂതത്തെപ്പോലെ തുറിച്ചു നോക്കുന്നു. സ്വപ്നമാണോ? വല്ല പ്രേതത്തിന്റെയും കളിയാണോ? അവന് ഒന്നും തിരിഞ്ഞില്ല. മുണ്ടു വീണ്ടും മൂടി. അവിടെ കിടന്നുറങ്ങാനുള്ള ധൈര്യവും ചോർന്നുപോയി. സർക്കാർ തോട്ടത്തിൽ പൊയ്ക്കളയാമെന്നുവെച്ച് അങ്ങോട്ടു പുറപ്പെട്ടു. അവിടെ ആരെയെങ്കിലും കാണാതിരിക്കില്ല. അവൻ കരുതി.

രാത്രി പിന്നെയും ബാക്കികിടക്കുന്നു. തോട്ടത്തിലെ കാവൽപ്പുരയുടെയടുത്തു ചെന്നു വിളിച്ചു. ''ആരാത്!'' അകത്തുനിന്നും ചോദിച്ചു. ദാദ, പേരു പറഞ്ഞ് അകത്തുകടന്നു. കർഷകത്തൊഴിലാളി കരിയപ്പൻ അവിടെ കിടക്കുന്നു. ദാദയെ തിരിച്ചറിഞ്ഞപ്പോൾ കരിയപ്പൻ അവനെ കെട്ടിപ്പിടിച്ചു കരഞ്ഞു. ശോകഭാരം അൽപം കുറഞ്ഞശേഷം അവർ സംസാരിച്ചുതുടങ്ങി. കരിയപ്പൻ പാദള്ളിയിലെ സ്ഥിതിഗതികൾ വിവരിച്ചു.

ഭയപ്പെട്ടു വിറച്ചുകൊണ്ടാണ് ദാദ ചിമണയുടെ മരണവാർത്ത ശ്രദ്ധിച്ചത്. കരിയപ്പൻ തനിക്കറിയാവുന്ന മുഴുവൻ വിവരവും പറഞ്ഞു. ദാദയുടെ രക്തം തിളച്ചു. ''അങ്ങനെയാണോ? അപ്പോൾ അവളുടെ കുഞ്ഞെവിടെ? അവൻ ആർത്തനായി ചോദിച്ചു.

''കുഞ്ഞ് ചെരുപ്പുകുത്തി മല്ലിയുടെ അടുത്തുണ്ടായിരുന്നു. എന്നാൽ ചെരുപ്പുകുത്തിച്ചേരിയിൽ വെള്ളം കയറിയപ്പോൾ അവിടെ പൊറുക്കാൻ ഇടമില്ലാതായി. അപ്പോൾ ചന്നൻ മല്ലിയേയും ആ കുഞ്ഞിനെയുംകൂട്ടി സൊല്ലാപുരത്തേയ്ക്കു പോയി. അവിടെ അവന്റെ ഇളയമ്മയുടെ മകനുണ്ടത്രെ. ജീവിച്ചിരിപ്പുണ്ടെങ്കിൽ സൊല്ലാപുരത്തു കാണും. എന്നാൽ ആ കുഞ്ഞു വലുതാകുന്നതു കാണാൻ ആചാര്യസ്വാമി ഇല്ലേ!'' കരിയപ്പൻ വിവരണം തുടർന്നു. ബാലാചാര്യർ നിറഞ്ഞൊഴുകുന്ന പുഴയിൽ ഒഴുകിപ്പോയ കഥ കരിയപ്പനിൽ നിന്നു കേട്ടപ്പോൾ ദാദയുടെ കണ്ണിൽ ഇരുട്ടുകയറി. ''എന്തൊരു പുണ്യശാലി! അദ്ദേഹത്തിനും ഈ മരണമാണോ വിധിച്ചത്?'' ദാദ നെടുവീർപ്പിട്ടു

''അനിയാ, ഈ രോഗത്താൽ മരിച്ചവരൊക്കെ ഭാഗ്യശാലികളാണ്. ഇപ്പോൾ കണ്ടില്ലേ? ഭൂമി വിതയ്ക്കാനാളില്ലാതെ കിടക്കുന്നു. എല്ലാ പണിയും കഴിച്ചുവെച്ച വയലിൽ പെരുമഴ ഗർഭസ്രാവമുണ്ടാക്കി. വിതയ്ക്കാൻ ആരും ഇല്ല! ഈ ഗ്രാമത്തിൽ മരിച്ചവരുടേയും ജീവിച്ചവരുടേയും കണക്കെങ്കിലും കാണുമോ? പ്ലേഗു വന്നപ്പോൾ വീട്ടിലുള്ളവരെയെല്ലാം കഴുത്തിനുപിടിച്ച് പുറന്തള്ളിയത്രെ! പനിപിടിച്ചു ഞരങ്ങുന്നവരെ പോലീസുകാർവന്ന് എടുത്തെറിഞ്ഞുവത്രെ! എത്രയോ ആളുകൾ പേടികൊണ്ടുതന്നെ മരിച്ചു. പിന്നെ കുറേപ്പേർ ഉററവരുടെ അടുത്തുചെന്നെത്താൻവേണ്ടി യാത്രയായി! ഈ ജീവിതത്തിൽ എന്തു സുഖമാണുള്ളതു ദാദാ?''

കരളലിയിക്കുന്ന കഥയാണ് കരിയപ്പൻ പറഞ്ഞത്. ചൈതന്യപൂർണ്ണവും സമൃദ്ധവുമായ ജീവിതം നിമിഷനേരംകൊണ്ടു നാമാവശേഷമാവുകയോ?

എന്താണിതിന്റെ അർത്ഥം? പുഴയും പ്ലേഗും തീയും മൃത്യുവിന്റെ രൂപത്തിൽ വന്ന് പാമള്ളിയെ വിഴുങ്ങിക്കളഞ്ഞു. ദാദയ്ക്ക് പലതും ചോദിക്കണമെന്നുണ്ടായിരുന്നു. എങ്കിലും ചോദിക്കാൻ സാധിച്ചില്ല. ചിന്തകൾ അസ്പഷ്ടമായിരുന്നു. തന്റെ ഗ്രാമം എങ്ങനെ ഇത്രവേഗം നശിച്ചുവെന്നത് അവനൊരു കടംകഥയാണ്. ദാദ അന്തംവിട്ടിരുന്നു. ''ഈ അത്യാപത്തിലും നീയെങ്ങനെ ബാക്കിയായി?'' ദാദയ്ക്ക് ചോദിക്കാതിരിക്കാൻ കഴിഞ്ഞില്ല.

കരിയപ്പൻ ചുമച്ചു; ഒന്നു തലകുലുക്കി. ഭൂതകാലത്തെ പിടിച്ചെടുക്കാനെന്ന വണ്ണം അവൻ കൈനീട്ടി. ''എന്തുപറയാൻ? പഡദപ്പസ്വാമിയുടെകൂടെ സാതേൻഗ്രാമത്തിൽ ചെന്നതുകൊണ്ടു രക്ഷപ്പെട്ടു. ചിമണ മരിച്ച വാർത്ത കേട്ടപ്പോൾ സ്വാമി സൊല്ലാപുരത്തേയ്ക്കു ചാടി! ഞാൻ ഇങ്ങോട്ടുതന്നെ വന്നു. മദ്ധ്യയിൽവെച്ച് കാസിം സാഹേബിനെ കണ്ടു. അയാൾ കുടുംബസമേതം ബിജാപുരത്തേയ്ക്ക് പോവുകയായിരുന്നു. 'എന്തിനാ നാട്ടിലേയ്ക്കു പോകുന്നത്? ജീവിക്കണമെന്ന് ആഗ്രഹമില്ലേ? വേണമെങ്കിൽ പോയി തോട്ടത്തിൽ കഴിച്ചുകൂട്ടിക്കോളൂ.' അയാൾ പറഞ്ഞു. എന്റെ ഭാര്യയും മക്കളും മരിച്ചതും അയാൾ പറഞ്ഞാണ് ഞാൻ അറിയുന്നത്. ഞാൻ ഇവിടെ വന്നു താമസവും തുടങ്ങി. നിത്യവും ഈ ഗ്രാമം വിട്ടുപോകുന്ന ആളുകളേയും നോക്കി ഞാൻ ഇവിടെയിരുന്നു. ഞാനും പുറപ്പെടാനിരുന്നതാണ്! എന്നാൽ യജമാനന്റെ ചോറുതിന്നുവളർന്ന ശരീരം! അതിവിടെത്തന്നെ തോട്ടം കാത്തുകൊണ്ടിരിക്കെ വീഴട്ടെ എന്നുറച്ച് ഞാൻ ഇവിടെ കൂടി. എപ്പോഴായാലും ഒരുദിവസം മണ്ണിലേയ്ക്കു മടങ്ങണം. എനിക്കു പിന്നെന്തുണ്ട്? ഭാര്യയില്ല; മക്കളില്ല! പഡദപ്പസ്വാമിയുടെ മഠവും യജമാനന്റെ തോട്ടവും എല്ലാം എനിക്കൊന്നുതന്നെയല്ലേ?'' കരിയപ്പൻ നെടുവീർപ്പിട്ടു.

സംഭാഷണം നിറുത്തുന്നത് രണ്ടുപേർക്കും ഇഷ്ടമായിരുന്നില്ല. ദാദ ഓർമ്മ വരുന്നതിനനുസരിച്ച് ഓരോന്നു ചോദിച്ചുകൊണ്ടിരുന്നു. ഗൌഡരുടെ ഗൃഹത്തിൽ പാർവ്വതിയമ്മ പനിപിടിച്ചു കിടന്നതും, പുറത്തിറക്കാൻ ശ്രമിച്ചിട്ട് ഫലിക്കാതെ പോയതും പിന്നീട് കെട്ടിടത്തിനു തീവെച്ചതും മഠത്തിലെ അത്യാപത്തുകളും ചിമണയുടെ ആത്മാഹുതിയും ബാളാചാര്യർ പുഴയിൽ ഒഴുകിപ്പോയതും എല്ലാം അവന്റെ കൺമുമ്പിൽ ഒരു ദുരന്തഘോഷയാത്ര അവതരിപ്പിച്ചു. മരിച്ചുപോയവരെല്ലാം തനിക്ക് വേണ്ടപ്പെട്ടവരാണ്. സംസാരിച്ചിരിക്കെ കഥ പിറകോട്ടുപോയി. ദാദ തന്റെ സാഹസകൃത്യങ്ങളെക്കുറിച്ചോർത്തുതുടങ്ങി. ഗൌഡരുടെ വയലിൽനിന്ന് വിളവു കക്കാൻ വന്നവരെ ഓടിച്ചതും, തനിക്കെതിരെ വാറണ്ടു വന്നപ്പോൾ പാർവ്വതിയമ്മ തന്നെ രക്ഷിച്ചതും, ഹോളിപൗർണ്ണമി ദിവസം ഗൌഡരുടെ വീടു രക്ഷിച്ചതും അങ്ങനെ എത്രയെത്ര സംഭവങ്ങൾ! ഈ എല്ലാ കുഴപ്പങ്ങൾക്കും കാരണം ഗൌഡരുടെ മരണവും അതിനുമുമ്പു സംഭവിച്ച തന്റെ വലിയച്ഛന്റെ ദുർമ്മരണവും ചിമണയുടെ ചാരിത്ര്യഭംഗവും മറ്റുമാണ്. ദാദ എല്ലാവരെക്കുറിച്ചും അന്വേഷിച്ചു. ബാളാചാര്യർ തുടങ്ങി കൊൽക്കാരൻ മല്ലപ്പൻവരെ സകലരെക്കുറിച്ചും അവനറിയണം.

കിഴക്ക് സൂര്യൻ ഉദിച്ചുയരുന്നതുവരേയും രണ്ടുപേരും സംസാരിച്ചു. കുറേ നാളത്തെ ഏകാന്തവാസം കാരണം കരിയപ്പനു് ആളുകളെന്നുവെച്ചാൽ പൊന്നു പോലെ ആയിരിക്കുന്നു. ദാദയെ കണ്ടപ്പോൾ നിധികിട്ടിയ സന്തോഷം. നാവു തളരുന്നതുവരേയും അവൻ സംസാരിച്ചു. പുലർന്നപ്പോൾ സംസാരം നിർത്തേണ്ടിവന്നു.

ദാദയ്ക്കു് ഒരിക്കൽകൂടി പാദള്ളിയെ കണ്ണുതുറന്നു കാണണം. തിരിച്ചു വീണ്ടും ഇന്ദുപുരത്തേയ്ക്കു പോകുന്നതിനുമുമ്പു് പാദള്ളിയെ ഒന്നു കാണണം. കരിയപ്പനേയുംകൂട്ടി അവൻ ഗ്രാമത്തിലേയ്ക്കു നടന്നു. പറയാൻ ബാക്കിയുള്ളതു വഴിക്കുവെച്ചു് കരിയപ്പൻ പറഞ്ഞുതീർത്തു.

ഒഴിഞ്ഞു കിടക്കുന്ന പാദള്ളി അവനെ വീണ്ടും സ്വാഗതംചെയ്തു. കൊടുങ്കാറ്റും മഴയും കാരണം അനേകം വീടുകൾ തകർന്നു വീണിരിക്കുന്നു. ബാക്കിയുള്ള വീടുകൾ ആരുടെയോ വരവും പ്രതീക്ഷിച്ചു്, വെറുങ്ങലിച്ചു നിൽക്കുന്നു. ഈ പാദള്ളി "ഇനിയെന്നു നിറയും? ദാദ ചിന്തിച്ചു. പാദള്ളി ഇങ്ങനെ ഒഴിയാൻ തുടങ്ങിയിട്ടു് ഒരുകൊല്ലമായി. ദേശ്പാണ്ഡെയുടെ മാളിക പണ്ടേ അടഞ്ഞുകിടക്കുന്നു. പുതലാബായി മരിക്കുകയും ബാപ്പുസാഹേബ് കനകേരിക്കു പോവുകയും ചെയ്തതോടെ ജാഗീർദാരുടെ വലിയ മാളികയും വിജനമായിത്തീർന്നു. ഗൌഡർ മരിച്ചന്നുമുതൽ അദ്ദേഹത്തിൻെറ ഭവനം വിജനമാകാൻ ഒരുങ്ങുകയായിരുന്നു. ഇപ്പോൾ പകർച്ചവ്യാധിപിടിച്ചു്, പുഴയിൽ വെള്ളപ്പൊക്കംവന്നു് ബാക്കിയുള്ളവരേയും പുറത്താക്കിക്കളഞ്ഞു. പാദള്ളിയിലെ ഭൂമിതന്നെയും മനുഷ്യവാസംകണ്ടു മടുത്തിരിക്കയാണോ, ആവോ!

ഈ നഷ്ടാവശിഷ്ടങ്ങൾ കണ്ടുനിൽക്കാൻ ദാദയ്ക്കു കഴിഞ്ഞില്ല. പഴയ സ്മരണകൾ അവിടെയൊരു ഭൂതത്തെപ്പോലെ അലഞ്ഞുതിരിയുകയാണോ? ഗ്രാമക്കച്ചേരിയുടെ പിന്നിലൂടെയാണു ദാദ, ആഷാഢപൌർണ്ണമിദിവസം കാളകളെ തെളിച്ചതു്. ഗ്രാമക്കച്ചേരിയിൽവെച്ചാണു് ഫക്രുദ്ദീൻ ഇൻസ്പെക്ടറോടു ലഹള കൂട്ടിയതു്. ഗോപാലകൃഷ്ണക്ഷേത്രത്തിലെ തറയിലും ബ്രാഹ്മണരുടെ ഇല്ലങ്ങളുള്ള തെരുവിലും കാണാറുള്ള ബാളാചാര്യരുടെ നീണ്ടുനിവർന്ന ആകാരം എങ്ങനെ മറക്കും? കളരിയിലെ ചുമരിന്മേൽ, വരച്ചുവെച്ചിരിക്കുന്ന മാരുതിയുടെ ചിത്രത്തിനു് ഇന്നെന്തോ സവിശേഷ ചൈതന്യം കൈവന്നതായി തോന്നി. മനുഷ്യൻെറ ചൂടും ചൂരും തട്ടി പാദള്ളിയുടെ ഭൂമി സജീവമായിരിക്കയാണു്. പകുതിയടച്ച വാതിലുകൾ കണ്ടാൽ വീടുകളിൽ ആരോ ഉണ്ടെന്നു സംശയിക്കും. രണ്ടുപേരും നിശ്ശബ്ദരായി നടന്നു. അവസാനം സ്മരണ അസഹ്യമായപ്പോൾ അവർ നദീതീരത്തിലേയ്ക്കുചെന്നു. കൈത്തോടിൻെറ മുന്നിലെത്തിയപ്പോൾ ബാളാചാര്യർ നദിയിൽ ഒഴുകിപ്പോയ കാര്യം ദാദയ്ക്കു് ഓർമ്മവന്നു. ആ സ്ഥലം കാണാനുള്ള കൌതുകംകൊണ്ടു് കരിയപ്പനോടു ചോദിച്ചു. കരിയപ്പൻ കാണിച്ച പുളിമരം അൽപം അകലെയാണു്.

''ആചാര്യസ്വാമി പുഴയിൽ വീണപ്പോൾ പുഴ ഇവിടംവരെ എത്തിയിരുന്നോ?''

"അതെ. അദ്ദേഹം ആ മരത്തിനപ്പുറത്തേയ്ക്ക പോയപ്പോഠം, പ്രത്തേയ്ക്ക നോക്കി കൈതൊഴുതു. അപ്പോഠം തീരത്തുണ്ടായിരുന്ന ഒന്നരണ്ടുപേർ കണ്ടിരുന്നു.'' കരിയപ്പൻ പറഞ്ഞു.

നദിയിൽ ജലരാശി അലച്ചാർത്തു് ഒഴുകുകയാണു്. പാദള്ളിയെ മുഴുവൻ വിഴുങ്ങിയിട്ടും അതിനു തൃപ്തിയായില്ലെന്നോ? ഒരു ദുഃഖവുമില്ലെന്നോ! താനും ഈ നദിയിൽ മുങ്ങി പ്രവാഹത്തോടൊപ്പം ഒലിച്ചുപോയാലോ? ഓദ ഒരു നിമിഷം ചിന്തിച്ചു.

ഓദ ആ മഹാപ്രവാഹം നോക്കിനിന്നു. അലമാലകഠം അണിയണിയായി ഉയർന്നൊഴുകുന്നു. അന്തകൻെറ അനാസക്തിപോലെതന്നെ അത്ഭുതകരമാണു് നദിയുടേയും അനാസക്തി. അനന്തതയുടെ സങ്കേതംപോലെ നിലം കടിച്ചുപിടിച്ചുകൊണ്ടു് മുന്നോട്ടൊഴുകുന്നു. കരയിലെ ജീവിതം മാറിക്കൊണ്ടിരുന്നെങ്കിലും അതിനെക്കുറിച്ചു ചിന്തിക്കുവാനുള്ള സാവകാശം നദിക്കില്ല. ഈ നദിയുടെ കണ്ണിൽ പാദള്ളി ഇന്നലെ പിറന്നുവീണ കുഞ്ഞു്. ജനിച്ചുവീണതെല്ലാം ആയുസ്സെത്തിയപ്പോഠം മരിച്ചു. പാദള്ളിയ്ക്ക് ശ്രാദ്ധമൂട്ടുക മാത്രമാണു് തൻെറ കർത്തവ്യമെന്ന മട്ടിൽ നദി മുന്നോട്ടു നീങ്ങി. നിലവും ജലവും പരസ്പരം കെട്ടിപ്പിടിച്ചു് എന്തോ മന്ത്രിക്കുന്നതുപോലെ തോന്നി

ഓദ നോക്കിക്കൊണ്ടിരുന്നു. തിരകഠം ഒന്നിനു പിറകേ ഒന്നായി അടിച്ചുവരുന്നു. ജനനവും മരണവുമില്ലാത്ത നദിയിൽ തിരകഠം പിറക്കുകയും മരിക്കുകയും ചെയ്തുകൊണ്ടിരുന്നു. പുഴക്കരയിൽനിന്നു നോക്കുമ്പോഠം പാദള്ളി ഒരു ശവംപോലെ കിടക്കുകയാണു്. പുനരുത്ഥാനത്തെക്കുറിച്ചു് പ്രത്യാശിക്കാൻ വകയില്ലാതെ അതു് വീണുകിടന്നു.

എങ്കിലും അങ്ങനെ പറയാമോ? അപാരമായ ജലരാശി നിറഞ്ഞ പുഴ ഇപ്പോഴും ഒഴുകിക്കൊണ്ടിരിക്കുന്നു. നിലം ചുററിലും കൈനീട്ടിക്കിടക്കുന്നു. തീരത്തു് ഇപ്പോഠംതന്നെ പുൽനാമ്പുകഠം കാണാനില്ലേ? ആർക്കറിയാം? ജീവൻെറ ഉത്ഭവംപോലും അത്ഭുതമത്രെ. പാദള്ളി വീണ്ടും ചൈതന്യപൂർണ്ണമാവില്ലെന്നു് എങ്ങനെ പറയാം? പകർച്ചവ്യാധിയെ ഭയന്നു് ഓടിപ്പോയവർ തിരിച്ചുവരും. പാദള്ളി അവരെ കാത്തിരിക്കയാണു്. താൻ തിരിച്ചുവന്നില്ലേ? പുതിയ സൃഷ്ടിയുടേതായ കൃഷിയിൽ കരിയപ്പൻ ഇപ്പോഠംതന്നെ വ്യാപൃതനായിരിക്കയല്ലേ? ജാഗീർദാരുടെ തോട്ടം കൃഷി ചെയ്യുന്നതിൻെറ ഉത്തരവാദിത്വം അവൻ ഏററിരിക്കുകയാണു്. ലക്ഷ്മീബായി ഇപ്പോഴും ബഡോദയിൽ ഉണ്ടു്. അവരുടെ വംശം നിലനിൽക്കുന്നതിനു് ആരെങ്കിലും വരും. ദേശ്പാണ്ഡെയുടെ വംശം മറെറാരിടത്തിപ്പോഠം വളർന്നുവരികയല്ലേ? പാദള്ളിയുടെ സമൃദ്ധി ഈ വിത്തുകളിൽ ഒളിച്ചുകിടക്കുകയാണു്. ഭൂദേവിയുടെ അക്ഷയപാത്രം ഒരിക്കലും ഒഴിയില്ല. മരിച്ചവർ തിരിച്ചു വരില്ല; എന്നാൽ പലേടത്തും ചിന്നിച്ചിതറി കിടക്കുന്ന പാദള്ളിയുടെ ചൈതന്യം വീണ്ടും ഒരിടത്തുകൂടും. അതിനു കാലം വരണം. ഒന്നും വെറുതെ കിടക്കില്ലെന്നതിനു് ഈ നദിതന്നെ സാക്ഷിയാണു്. പാദള്ളി ഒഴിഞ്ഞുപോയെന്നുവെച്ചു് പുഴ വററിയിട്ടില്ല.

എങ്കിലും ദാദയ്ക്കു് ദുഃഖം തടുക്കാനായില്ല. ചിമണയുടെ ദുർമ്മരണം, ബാളാചാര്യരുടെ മരണം, ലക്ഷ്മണൻെറ പരദേശയാത്ര—ഇതെല്ലാം അവൻെറ വ്യക്തിപരമായ ദുഃഖങ്ങളാണു്. അവയെക്കുറിച്ചോർത്തു് അവൻ കണ്ണീരൊലിപ്പിച്ചു തുടങ്ങി. അതുകൊണ്ടു് കരിയപ്പനു കാരണമാരാഞ്ഞു. ''ആർക്കു വേണ്ടിയാണു ഞാനിനി ജീവിക്കേണ്ടതു്?'' അവൻ ഉറക്കെ കരഞ്ഞുതുടങ്ങി.

''നീ വെറും ഭ്രാന്തനാണു ദാദ. ഞാൻ ഇവിടെ എത്തുമ്പോൾ എൻെറ ഭാര്യയും മൂന്നു മക്കളും മരിച്ചുപോയെന്നു കേട്ടു. എന്നിട്ടും ഞാൻ ഇങ്ങനെ ഭ്രാന്തു കാണിച്ചില്ല. ഞാൻ ജീവിക്കും അല്ലെങ്കിൽ മരിക്കും എന്നു പറയാൻ മനുഷ്യനു് അവകാശമില്ല. ജീവിച്ചിരിക്കെ മരിച്ചതുപോലെ കഴിയാനാവില്ല, കേട്ടോ. ഞാൻ ജീവിച്ചിരിക്കുംവരെയും തോട്ടത്തിൽ കൃഷിചെയ്യും; യജമാനനെ സേവിക്കും. നീയും അങ്ങനെ കഴിയണം. ആചാര്യർ പറഞ്ഞിരുന്നു— ''ഈശ്വരൻ ഈ ജന്മം നമുക്കു തന്നപ്പോൾ നമ്മളെക്കൊണ്ടു് ഏതോ ചില ജോലികൾ ചെയ്യിക്കണമെന്നു് ഉദ്ദേശിച്ചിരിക്കും. ആരുടെ പ്രവർത്തനവും ഈശ്വരനു വേണ്ടാതായിട്ടില്ല.'' മരിക്കാനാണു നാം ജനിച്ചതെങ്കിൽ ഇത്രയും നാൾ എന്തിനു ജീവിച്ചു? എഴുന്നേൽക്കൂ.........'' എന്തെന്നില്ലാത്ത വാത്സല്യത്തോടെ കരിയപ്പൻ അവനെ പിടിച്ചെഴുന്നേല്പിച്ചു.

ദാദ എഴുന്നേറ്റു. അവൻെറ മനസ്സു് ദുർബ്ബലമായിരുന്നു. പുഴ ശാന്തമായൊഴുകുന്നു. അകലെ കുന്നിൻപുറത്തു വെയിലും നിഴലും ഒളിച്ചുകളി നടത്തുകയാണു്. പുനഃസൃഷ്ടി ആസൂത്രണം ചെയ്യുന്ന പ്രകൃതി മൗനമായിരിക്കുന്നു. മേഘം നീങ്ങി; വെയിൽ വന്നു—നല്ല ചൂടുള്ള വെയിൽ. വിശാലമായ പച്ചപിടിച്ച വയൽ. ദേവന്മാർപോലും കാണാൻ കൊതിക്കും. പുതിയ സൃഷ്ടിയെ ഗർഭം ധരിച്ചു നിൽക്കുന്ന ഈ പ്രതീക്ഷ മനോഹാരിണിയാണു്. ദാദ, കരിയപ്പനെ നിഴൽപോലെ പിന്തുടർന്നു.

Printed by Bharat Mudranalava, Shahdara. Delhi-110032